അന്തർ ഭാരതീയ പുസ്തകമാല

# അലയുന്ന മഹാത്മാവ്

വിഷ്ണുപ്രഭാകർ

*വിവർത്തനം*

പ്രൊ. ആർ. ചെല്ലപ്പൻ നായർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ആരുടെ പ്രേരണയില്ലായിരുന്നെങ്കിൽ
'ആവാരാ മസീഹാ'
(അലയുന്ന മഹാത്മാവ്)
യുടെ സൃഷ്ടി
സംഭവിക്കുമായിരുന്നില്ലയോ
ആ കഥാവശേഷനായ
ഹിന്ദിപ്രസിദ്ധീകരണങ്ങളുടെ ഭീഷ്മപിതാമഹൻ
നാഥൂറാം പ്രേമിക്ക് !

# അവതാരിക

ഒരിക്കലും വിചാരിച്ചിരുന്നു പോലുമില്ല, അജയ്യകഥാശില്പി യായ ശരത്ചന്ദ്രൻെറ ജീവചരിത്രം എഴുതേണ്ടിവരുമെന്ന്. അത് എൻെറ വിഷയമായിരുന്നില്ല. എന്നാൽ അവിചാരിതമെന്നുപറയാം, അങ്ങനെയൊരു നിർദേശം എൻെറ മുമ്പിൽ വന്നു. സ്വീകരിക്കാൻ ഞാൻ ബാധ്യസ്ഥനുമായി. ഹിന്ദി ഗ്രന്ഥരത്നാകർ, ബോംബെയുടെ ഉടമസ്ഥനായ നാഥൂറാം പ്രേമിയാണു, ശരത്ചന്ദ്രസാഹിത്യത്തിൻെറ പ്രാമാണിക വിവർത്തനം ഹിന്ദിയിൽ പ്രസിദ്ധീകരിച്ചത്. ആ പരമ്പര യിൽ ശരത്ചന്ദ്രൻെറ ഒരു ജീവചരിത്രം കൂടെ പ്രസിദ്ധീകരിക്കണ മെന്ന് അദ്ദേഹം ആഗ്രഹിച്ചിരുന്നു. ശ്രീ പ്രേമാ അക്കാര്യം ശ്രീ യശ് പാൽ ജൈനുമായി സംസാരിച്ചു. എങ്ങിനെയെന്നറിഞ്ഞില്ല; എഴുത്തു കാരനെന്ന നിലയിൽ, എൻെറ പേരാണ് മുമ്പിൽ വന്നത്. ശ്രീ യശ് പാലിൻെറ ആഗ്രഹമനുസരിച്ചാണ്, ഞാൻ അക്കാര്യം ഏറ്റത് എന്നു പറയാമോ ? അങ്ങനെയല്ല. എന്നാലും ഒടുവിൽ ഏൽക്കേണ്ടിവന്നു. അത് സത്യമാണുതാനും. അതിനുള്ള പ്രധാനകാരണം ശരത്ചന്ദ്ര നോടുള്ള എൻെറ ബഹുമാനം തന്നെ. അദ്ദേഹത്തിൻെറ സാഹിത്യം വായിച്ചപ്പോൾ, അദ്ദേഹത്തിൻെറ ജീവിതത്തെപ്പറ്റിയും, വിശേഷിച്ച് ശ്രീകാന്തൻ, രാജലക്ഷ്മി എന്നിവരെപ്പറ്റിയും അറിയാനുള്ള ഉൽക്കട മായ ആഗ്രഹം പലപ്പോഴുമുണ്ടായിട്ടുണ്ട്. ഒരുപക്ഷേ, ആ ആഗ്രഹ നിവൃത്തിക്കുള്ള ഒരവസരം കൂടിയായിരുന്നു ഇത്. അദ്ദേഹത്തിൻെറ പ്രാമാണികങ്ങളായ പല ജീവചരിത്ര കഥകളും ബംഗാളി സാഹിത്യ ത്തിൽ തീർച്ചയായും പ്രസിദ്ധീകരിച്ചിരിക്കുമെന്നാണ് വിചാരിച്ചത്. അനേകം അനുസ്മരണ ലേഖനങ്ങളും എഴുതപ്പെട്ടിരിക്കുമെന്നു കരുതി. അതിൽ നിന്നെല്ലാം, വേണ്ട സാമഗ്രികൾ ശേഖരിച്ച് ഈ ചെറിയ ജീവചരിത്രഗ്രന്ഥം തയ്യാറാക്കാമെന്ന് ഞാൻ പ്രത്യാശിച്ചു. പക്ഷേ, അന്വേഷിച്ചപ്പൊഴല്ലേ മനസ്സിലായത്, പ്രാമാണിക ഗ്രന്ഥങ്ങ ളുടെ കാര്യമോ പോകട്ടെ, ശരിയായ അർഥത്തിൽ ജീവചരിത്ര മെന്നു പറയാവുന്ന ഒരൊറ്റപുസ്തകം പോലും ബംഗാളിഭാഷയി ലില്ലെന്ന്. അദ്ദേഹത്തിൻെറ ജീവിതത്തെപ്പറ്റിയുള്ള സാങ്കല്പിക കഥകൾക്കു ജീവചരിത്രരൂപം നൽകി അനേകം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിരുന്നുതാനും. അവയിലൊന്നും ശരത് ബാബുവി ൻെറ യഥാർഥ സ്വരൂപം കാണാൻ കിട്ടുകയില്ലെന്നതോ പോകട്ടെ, അവയിൽ അദ്ദേഹത്തിൻെറ ജീവിതകഥ ഒന്നുകൂടി ജടിലമായിത്തീരു കയും ചെയ്തിരുന്നു. അപ്പോൾ ഞാൻ അങ്ങുമിങ്ങും അന്വേഷണ ങ്ങൾ ആരംഭിച്ചു. മുമ്പോട്ടുപോകുന്തോറും കൂടുതൽ കുരുക്കുക ളിലാണ് ചെന്നുപെട്ടത്. അദ്ദേഹത്തിൻെറ സമകാലീനന്മാരായിരുന്ന

വരിൽ പലരെയും അന്വേഷിച്ചു കണ്ടുപിടിച്ചു. ബീഹാർ, ബംഗാൾ, ബർമ്മ എന്നിവിടങ്ങളിലെല്ലാം പോയി. പക്ഷെ, ഉത്സാഹവർധകമായിട്ടൊന്നും എങ്ങും തന്നെ കണ്ടുകിട്ടിയില്ല.

മിക്കവാറും എല്ലാ സ്നേഹിതന്മാരും എന്നോടു പറഞ്ഞു: "ശരത്തിന്റെ ജീവചരിത്രമെഴുതാൻ നിങ്ങൾക്കു സാധ്യമാവില്ല. അക്കാര്യം വളരെ പ്രയാസമാണെന്ന വസ്തുത സ്വന്തം അവതാരികയിൽ വ്യക്തമാക്കുകയും വേണം." വേറൊരുകൂട്ടർ പറഞ്ഞു. "വെറുതെ കളയുന്നേ. നിങ്ങൾ വായനക്കാർക്കു കൊടുക്കാൻ ആഗ്രഹിക്കത്തക്ക വിധം അയാളുടെ ജീവിതത്തിൽ എന്തെങ്കിലും ഉണ്ടായിരുന്നോ? അങ്ങേയറ്റം താന്തോന്നിയായിരുന്ന ഒരാളുടെ ജീവിതം മറ്റാർക്കെങ്കിലും അനുകരണീയമാകുമോ ?"

"ഞങ്ങൾക്ക് അദ്ദേഹത്തെപ്പറ്റി അറിയാവുന്ന കാര്യങ്ങളെല്ലാം, ഞങ്ങളുടെ ഇടയിൽതന്നെ ഇരുന്നുകൊള്ളട്ടെ. മറ്റുള്ളവർ അതറിഞ്ഞിട്ടെന്തുകാര്യം? അതെല്ലാം അറിഞ്ഞിട്ടെന്താണു പ്രയോജനം ?"

ഒരുമാന്യൻ വളരെയധികം ഉഗ്രനായി കാണപ്പെട്ടു. കർക്കശസ്വരത്തിൽ പറഞ്ഞു "ഞാൻ ആ മനുഷ്യനെപ്പറ്റി ഒരക്ഷരംപോലും പറയില്ല."

മറ്റൊരു മാന്യന്റെ വെറുപ്പിനു അതിരില്ലായിരുന്നു. ഗാന്ധിജിയെയും ശരത്തിനേയും സംബന്ധിച്ചു ഞാനൊരു ലേഖനം എഴുതിയിരുന്നു. അതിനെ പരാമർശിച്ചുകൊണ്ടു അദ്ദേഹം പറഞ്ഞു. "കഷ്ടം! നിങ്ങൾ ആ ദുഷ്ടനെ ഗാന്ധിജിയോടു തുല്യപ്പെടുത്തിയല്ലോ ?"

ഉയർന്ന പദവികളിൽ ഇരുന്ന ഒരു സ്നേഹിതൻ എന്റെ വർത്തമാനം കേട്ടുചിരിച്ചു. "ഇത്ര വളരെ വിഷമിക്കാൻ വല്ലതുമുണ്ടോ ? രണ്ടുനാലു ആഭാസന്മാരുടെ ജീവിതകഥകളൊന്നു മനസ്സിലാക്കണം. അപ്പോൾ ശരത്ചന്ദ്രന്റെ ജീവചരിത്രം റെഡിയായി. "

ഇങ്ങിനെപോയിരുന്നു അന്തമറ്റ പ്രതികരണങ്ങൾ. എന്നാൽ, അവ ഒന്നുംതന്നെ, എന്നെ എന്റെ മാർഗത്തിൽ നിന്നു തെല്ലും വ്യതിചലിപ്പിച്ചില്ല. എന്നുമാത്രമല്ല, അതെല്ലാം വെല്ലുവിളികളായി കണക്കാക്കിയതോടെ അവയെ നേരിടാനുള്ള ഒരു പ്രേരണ ഉദിക്കുകയും ചെയ്തു.

ഞാൻ എന്റെ യാത്ര ആരംഭിച്ചതു ക്രിസ്തുവർഷം 1959 ലാണ്. ഇത് 1973 ആണ്. 'ആവാരാ മസീഹാ' എഴുതാൻ എനിക്കു പതിനാലുവർഷം വേണ്ടിവന്നു എന്നർഥം. പണവും, സമയവും, രണ്ടും എന്നെ സംബന്ധിച്ചിടത്തോളം സാർഥകങ്ങളത്രെ. ഞാൻ തൂലികാ ജീവിയായ ഒരു എഴുത്തുകാരനാണ്. മുമ്പോട്ടു മുമ്പോട്ടു നീങ്ങിയപ്പോൾ,എനിക്കു എന്റെ ജോലിയിൽ കൂടുതൽ കൂടുതൽ രസം തോന്നി. ഇന്നെനിക്കു ആധികാരികമായിത്തന്നെ പറയാൻ കഴിയും, തികഞ്ഞ ആസ്ഥയോടുകൂടിയാണു ഞാൻ എന്റെ ദൗത്യം നിർവഹിച്ചതെന്ന്. ജോലിചെയ്യുന്നതിൽ, എനിക്കു പൂർണമായ

ആനന്ദവും ലഭിച്ചിരുന്നു. ആ ആസ്ഥ, ആ ആനന്ദം, അവയാണ് ശരിയായ അർഥത്തിൽ എനിക്കുള്ള പാരിശ്രമികം.

എനിക്കുമുമ്പ്, ബംഗാളിലെ രണ്ടു സ്നേഹിതന്മാർ ഈ മണ്ഡലത്തിൽ പരിശ്രമിച്ചിട്ടുണ്ട്. അതിൽ ഏറ്റവും അധികം പ്രാമാണികമായ പരിശ്രമം ശ്രീ ഗോപാലചന്ദ്ര റോയിയുടെയാണ്. അദ്ദേഹം വളരെയധികം പണിയെടുത്തു. ശരത്ബാബുവിൻെറ ജീവിതത്തെ മനസ്സിലാക്കാനുതകുന്ന സാമഗ്രികൾ ശേഖരിച്ചു. അതൊരു സ്തുത്യർഹമായ കാര്യം തന്നെയായിരുന്നു. 1965 ആയപ്പോഴേക്കും എൻെറ പ്രാരംഭ പ്രവർത്തനങ്ങൾ ഏതാണ്ടു സമാപിച്ചിരുന്നു. അപ്പോഴാണ്, അദ്ദേഹം എഴുതിയ ഗ്രന്ഥമാലയുടെ പ്രഥമഖണ്ഡം പുറത്തുവന്നത്. അതിൽ ശരത്ചന്ദ്രൻെറ ജീവിതത്തേയും അതിനെ സംബന്ധിക്കുന്ന മറ്റു ചില വസ്തുതകളേയും പറ്റിയുള്ള കാര്യങ്ങളാണ് ഉണ്ടായിരുന്നത്. എൻെറ പ്രവൃത്തിയെ അവയുമായി താരതമ്യപ്പെടുത്താൻ ഞാൻ ആഗ്രഹിക്കുന്നില്ല. അദ്ദേഹം എന്നെക്കാൾ വളരെ മുമ്പു തന്നെ ജോലികൾ ആരംഭിച്ചിരുന്നു. ഞങ്ങൾ രണ്ടുപേരുടേയും യോഗ്യത, വീക്ഷണം എന്നിവയിലും വളരെ വ്യത്യാസമുണ്ട്.

അദ്ദേഹം ബംഗാളിയാണ്. പോരെങ്കിൽ ശരത് ബാബുവുമായി നേരിട്ടുബന്ധം പുലർത്തിയിട്ടുള്ളയാളും. ഞാൻ ബംഗാളിയല്ല, ശരത് ബാബുവിനെ നേരിട്ടു കാണാനുള്ള ഭാഗ്യം സിദ്ധിച്ചിരുന്നുമില്ല. ബംഗാളി ഭാഷയും എനിക്കത്ര നന്നായിട്ടറിഞ്ഞുകൂടാ. അതുകൊണ്ട്, ഞാൻ നേരിട്ടുകണ്ടവരിൽ വളരെയധികം പേർക്കും, ശരത്ബാബുവിൻെറ ജീവിതംസംബന്ധിച്ച കാര്യങ്ങളിൽ, കേവലം അന്യനായ ഞാൻ പ്രദർശിപ്പിച്ച ഔത്സുക്യത്തിൽ ആശ്ചര്യം തോന്നി.

അതുകണ്ട് അവരും വളരെയധികം പ്രഭാവിതരായി. തികഞ്ഞ ആത്മാർഥതയോടെ എന്നെ സഹായിക്കുകയും ചെയ്തു. ചിലരെല്ലാം ഉപേക്ഷാഭാവത്തിൽ നോക്കി. പക്ഷേ, അക്കൂട്ടർ എണ്ണത്തിൽ കുറവായിരുന്നു. അതെല്ലാം എൻെറ അന്വേഷണത്തിൻെറ ആദ്യഘട്ടത്തിലാണ് സംഭവിച്ചത്. പിന്നീട് കാലം മുമ്പോട്ടു പോയപ്പോൾ അവർക്കെല്ലാം എന്നിലുണ്ടായിരുന്ന സ്നേഹം നിരന്തരം വർധിക്കുകയും ചെയ്തു. അങ്ങിനെ സംഭവിക്കാതിരുന്നെങ്കിൽ ഇക്കാര്യം സഫലമാകുമായിരുന്നോ ?

എന്നാലും പ്രയാസങ്ങൾക്കവസാനമില്ലായിരുന്നു. ചില സ്നേഹിതന്മാർ വളരെയധികം വിവരങ്ങൾ നൽകി. പക്ഷേ, തെളിവു തരാൻ വിസമ്മതിച്ചു. "താങ്കൾ ഞങ്ങളുടെ പേരൊന്നും പറയണ്ട. സ്വന്തം നിലയിൽ ഇതെല്ലാം ഉപയോഗിച്ചുകൊള്ളൂ." അവരിൽ ചില സ്നേഹിതന്മാർ എനിക്കു ചില താക്കീതുകളും തന്നു പറഞ്ഞു: "ശരത്ബാബു അങ്ങിനെ പറഞ്ഞു അഥവാ ഇങ്ങനെ പറഞ്ഞു എന്നൊക്കെ അദ്ദേഹം നേരിട്ടുപറഞ്ഞപോലെ എഴുതി വിട്ടാൽ, ആ നിലയിൽ, നിങ്ങൾ ചിത്രീകരിച്ചാൽ പരിണാമം വളരെ മോശമായിരിക്കും. ഒരിക്കലും മാപ്പുകിട്ടുകയില്ല." സ്വയം എഴുതാൻ താല്പര്യം

കാണിച്ചവരുണ്ട്. എന്നാൽ അവരിൽ പലരും അങ്ങിനെ ചെയ്തില്ല. അതാണു സങ്കടം. എങ്കിലും ചിലരെല്ലാം എഴുതാൻ സന്മനസ്സു കാണിച്ചു. അതിൽ നിന്നു ഏതെങ്കിലും രൂപത്തിലുള്ള പ്രാമാണിക സാമഗ്രികൾ പുറത്തു വരാനും ഇടയായി. അതെനിക്കു പ്രയോജന പ്പെട്ടെന്നു പറയേണ്ടതില്ലല്ലോ. ശരത്ബാബുവിൻെറ സമകാലീന ന്മാരും, എന്നാൽ അദ്ദേഹത്തെ തികച്ചും വെറുത്തിരുന്നവരുമായ ചിലരേയും കാണാൻ ഇടയായി. റംഗൂൺകാരനായ ഒരു മാന്യൻ പറഞ്ഞു: "അദ്ദേഹം ഒരു സ്ത്രീയുമൊരുമിച്ചു താമസിച്ചിരുന്നു. വളരെ ചുരുക്കം ചിലർ മാത്രമേ അവിടെ പോയിരുന്നുള്ളു. ഞാൻ അയൽക്കാരനായിരുന്നു. എന്നാലും ശരത്ചന്ദ്രൻെറ വീട്ടിൽ പോയി രുന്നില്ല. അദ്ദേഹം കറപ്പു തിന്നുകയും മദ്യം കഴിക്കുകയും ചെയ്തി രുന്നു. ഒരുതരം നികൃഷ്ട ജീവിതമാണു നയിച്ചിരുന്നതെന്നു പറ യാം. ഞാൻ എപ്പോഴും അദ്ദേഹത്തിൽ നിന്ന് ഒഴിഞ്ഞു നിന്നു."

ഇതൊരു ഒറ്റപ്പെട്ട പ്രതികരണമായിരുന്നില്ല. ഇങ്ങിനെയൊ ക്കെ പറയുന്നവർ പലരുമുണ്ടായിരുന്നു. അങ്ങിനെയൊക്കെ വിചാ രിച്ചിരുന്നവരും, ആ നിലയിൽ മാത്രം അറിഞ്ഞിരുന്നവരും ചുരുക്കമ ല്ലായിരുന്നു. നേരേമറിച്ച്, അടുത്തു വന്നു ശരിക്കും മനസ്സിലാക്കിയ മാന്യന്മാരുമുണ്ടായിരുന്നു. അക്കൂട്ടർ മുഖാന്തിരം എനിക്കും അദ്ദേഹ ത്തെ ഒട്ടൊക്കെ മനസ്സിലാക്കാൻ സാധിച്ചു. അപവാദങ്ങളുടേയും കിംവദന്തികളുടേയും നൂലാമാലകളിൽ കുടുങ്ങിക്കിടന്ന, ശരത് ബാബുവിൻെറ ജീവിതത്തെ ഉള്ളവണ്ണം മനസ്സിലാക്കുക ഏതാണ്ടു അസാധ്യം തന്നെയായിരുന്നു. അദ്ദേഹവുമായി ഉറ്റ സമ്പർക്കം പുലർത്തിയിരുന്നവർ പോലും പരസ്പരം കടക വിരുദ്ധമായ അഭി പ്രായങ്ങൾ പറഞ്ഞിരുന്നതായി എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞി ട്ടുണ്ട്. ബാല്യകാല സഖാവും അമ്മാവനുമായിരുന്നു, സുരേന്ദ്രനാഥ ഗാംഗുലി. അദ്ദേഹം ശരത്ചന്ദ്രനെപ്പറ്റി രണ്ടു പുസ്തകങ്ങൾ എഴു തിയിട്ടുണ്ട്. രണ്ടിലും പരസ്പരവിരുദ്ധങ്ങളായ വസ്തുതകളാണു ള്ളത്. ചിലപ്പോഴെല്ലാം എനിക്കു തോന്നിയിട്ടുണ്ട്, ശരത്ചന്ദ്രനെ ന്നൊരു വ്യക്തി ഈ നാട്ടിലുണ്ടായിരുന്നില്ലെന്നും അജ്ഞാത നാമാക്കളായ ഏതോ ചില ലേഖകന്മാർ, ഏതാനും ചില നോവൽ എഴുതിയിട്ട്, അങ്ങിനെയൊരു പേരിൽ പ്രചരിപ്പിച്ചതാണെന്നും പറഞ്ഞു എന്നെ വെല്ലുവിളിക്കുന്നവരുണ്ടായേക്കാമെന്നും.

മനുഷ്യനായ ശരത്ചന്ദ്രൻെറ സ്വഭാവം വളരെയധികം സങ്കീർ ണമായിരുന്നു എന്ന ധാരണ സത്യം തന്നെ. സാധാരണ സംഭാഷണ ത്തിൽ പോലും അദ്ദേഹം തൻെറ മനോഭാവങ്ങൾ മറച്ചുപിടിച്ചിരുന്നു. അതിനുവേണ്ടി സാങ്കല്പിക കഥകൾ കെട്ടിച്ചമക്കാനും മടിച്ചിരുന്നില്ല. എത്രയെത്ര അപവാദങ്ങൾ, എത്രയോ മിഥ്യാചരണങ്ങൾ, എത്ര ഭ്രാന്തമായ വിശ്വാസങ്ങൾ, അദ്ദേഹത്തെ ചുറ്റിപ്പറ്റി നിന്നിരുന്നു. അതിലെല്ലാം, തൻെറ സ്വന്തമായ പങ്കാളിത്തവുമുണ്ടായിരുന്നു. നമ്പർ വൺ ക്യാമ്പു ജീവിയായിരുന്നു ശരത്ചന്ദ്രൻ. കഥ പറയാൻ

തുടങ്ങിയാൽ പിന്നെ, അവസാനമില്ല. മണിക്കൂറുകൾ കടന്നു പോകും. ആരെങ്കിലും ചോദിക്കും, ഇതെല്ലാം സ്വന്തം ജീവിതാനുഭവങ്ങളാണോ എന്ന്. ഉടനെ പറയും 'ഹെയ് അല്ല; അല്ല; കഥയാണു പറയുന്നത് കഥ. എല്ലാം കഥ തന്നെ. കള്ളക്കഥ. സത്യം തൊട്ടു തേച്ചിട്ടുപോലുമില്ല.''

മാത്രമല്ല, ഒരേ സംഭവം തന്നെ പല തവണ പറയും. പുതിയ രൂപത്തിലും ഭാവത്തിലും. ആരെങ്കിലും ചോദിച്ചെന്നിരിക്കട്ടെ, "ചേട്ടാ ഇന്നലെ ഇതു തന്നെ മറ്റൊരു തരത്തിലാണല്ലോ പറഞ്ഞത്'' എന്ന്. ഉടനെ ദേഷ്യമായി. "സംഭവം എന്നെ സംബന്ധിച്ചതല്ലേ. ഇഷ്ടം പോലെ പറയാനുള്ള അധികാരം എനിക്കുണ്ട്.''ഏതു വിധിപ്രകാരമെങ്കിലുമാകട്ടെ, ശരത്ചന്ദ്രൻ രണ്ടുവിവാഹം കഴിച്ചിരുന്നു. രണ്ടാമത്തെ ഭാര്യ ഹിരണ്മയീ ദേവി മരിച്ചത്, അദ്ദേഹം മരിച്ച് ഏതാണ്ടു ഇരുപത്തി രണ്ടുകൊല്ലം കഴിഞ്ഞാണ്.[1] അവർ അദ്ദേഹത്തിന്റെ നിയമപ്രകാരമുള്ള ഉത്തരാധികാരിണിയായിരുന്നു. എന്നാൽ, ശരത് ബാബു ജീവിച്ചിരുന്ന കാലമത്രയും ആളുകൾ ധരിച്ചിരുന്നത് അദ്ദേഹം അവിവാഹിതനായിരുന്നു എന്നത്രേ. ഇപ്പൊഴും അങ്ങിനെ വിശ്വസിക്കുന്നവരുണ്ട്. മീറ്റിംഗുകളിലും മറ്റും ബാലബ്രഹ്മചാരിയെന്നാണ്, അദ്ദേഹത്തെ പരിചയപ്പെടുത്താറുള്ളത്. വളരെയധികം അപവാദങ്ങളും പ്രചരിച്ചിരുന്നു. എന്നാൽ ശരത്ചന്ദ്രൻ അതൊന്നും നിഷേധിച്ചിരുന്നില്ല. ബർമ്മയിൽ നിന്നുവന്ന ഒരു സ്നേഹിതൻ കൽക്കത്തയിലെ ഒരു മീറ്റിംഗിൽ വച്ച് ഇതെല്ലാം കേട്ടപ്പോൾ അത്ഭുതപ്പെട്ട് ശരത്ബാബുവിനോട് ചോദിച്ചു "എന്താണ് അങ്ങ് ഇതെല്ലാം അനുവദിച്ചു കൊടുക്കുന്നത്?'' ചിരിച്ചു കൊണ്ടു മറുപടി പറഞ്ഞു: "കേൾക്കാൻ വളരെ രസമാണ്.'' ശരത്ചന്ദ്രൻ തന്നെ എഴുതിയിട്ടുണ്ട്: "എന്റെ കഴിഞ്ഞകാല ജീവിതത്തെപ്പറ്റി ഞാൻ തന്നെ വളരെയധികം ഉദാസീനനാണ്. അതു സംബന്ധിച്ചു വളരെയധികം ജനശ്രുതികൾ പ്രചരിക്കുന്നുണ്ടെന്നുമറിയാം. പക്ഷേ, അതൊന്നും തന്നെ എന്റെ നിർവികാരമായ മടിയെ അണുമാത്രയെങ്കിലും വിചലിതമാക്കുവാൻ പര്യാപ്തമല്ല. ശുഭകാംക്ഷികൾ ക്ഷോഭിച്ച് എന്നോട് ചോദിക്കാറുണ്ട്, ഈ കള്ളക്കഥകളെല്ലാം അങ്ങു നിഷേധിക്കാത്തതെന്താണ് ? ഞാൻ പറഞ്ഞു, "അതെല്ലാം കള്ളമായിരിക്കും. എന്നാൽ ഞാനല്ലല്ലോ പറഞ്ഞു പ്രചരിപ്പിച്ചത്, അതുകൊണ്ടു നിഷേധിക്കേണ്ട ചുമതല പറഞ്ഞവരുടേയാണ്. എന്റെയല്ല. അവരോടുതന്നെ പറയൂ നിഷേധിക്കാൻ.''

സത്യം പറഞ്ഞാൽ തന്റെ ജീവിതകഥകൾ ശരത്ചന്ദ്രൻ വളരെ രഹസ്യമായി സൂക്ഷിച്ചിരുന്നു. ഏറ്റവും അടുത്ത സ്നേഹിതൻമാർക്കു പോലും വളരെയൊന്നും അറിയാൻ കഴിഞ്ഞിരുന്നില്ല. കവി നരേന്ദ്രദേവിന്റെയും, അദ്ദേഹത്തിന്റെ ധർമപത്നിയും കവയിത്രിയുമായി

---

1. 31 ആഗസ്റ്റ് 1960

രുന്ന രാധാറാണിയുടേയും വീട്ടിൽ വളരെസമയം അദ്ദേഹം കഴിച്ചു കൂട്ടിയിരുന്നു. അവർക്കും കഴിഞ്ഞില്ല, ശരത്തിൻെറ ജീവിതത്തിലേക്കു വിശേഷവിധിയായി വെളിച്ചം വീശുന്ന സാമഗ്രികളൊന്നും ശേഖരിക്കാൻ. ഉറ്റമിത്രമായിരുന്ന ഹരിദാസ് ചട്ടോപാധ്യായൻെറ സ്ഥിതിയും മറിച്ചായിരുന്നില്ല. ശരത്ചന്ദ്രനെപ്പറ്റി വളരെ പ്രാമാണികമായി എന്തെങ്കിലും പറയാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ആളുകൾ വളരെ ഗൗരവമായി അക്കാര്യത്തെപ്പറ്റി എന്തെങ്കിലും ചോദിച്ചാൽ ഇങ്ങിനെ പറഞ്ഞിരുന്നു "നോക്കൂ, ഒരു കാര്യമുണ്ട്. എഴുത്തുകാരൻെറ വ്യക്തിഗതമായ ജീവിതത്തെ സംബന്ധിച്ചു വിഷമിച്ചിട്ടെന്തു ഫലം? അയാളുടെ കൃതികളിൽ നിന്ന് അയാളെപ്പറ്റി മനസ്സിലാക്കാൻ കഴിയുന്നതു മനസ്സിലാക്കുക. അതുകൊണ്ടു തൃപ്തിയടയുക. അതാണ് ഉചിതം. എഴുത്തുകാരൻെറ യഥാർഥ പരിചയവും അതു തന്നെയാണ്. അതാണ് ഞാൻ പറയുന്നത്, എഴുത്തുകാരൻെറ വ്യക്തിപരമായ ജീവിതവും ലേഖകനെന്ന നിലയിലുള്ള ജീവിതവും രണ്ടും രണ്ടാണ്, ഒന്നല്ല. ഏതു കാരണം കൊണ്ടായാലും അവ രണ്ടും കൂട്ടിക്കുഴയ്ക്കുന്നത് ഉചിതവുമല്ല. എൻെറ കൃതികളിൽ ഞാൻ എന്നെത്തന്നെ എത്രമാത്രം സ്പഷ്ടമാക്കിയിട്ടുണ്ടോ അത്രമാത്രമാണ് ഞാനെന്നു ധരിച്ചുകൊള്ളൂ. വായനക്കാരനെ സംബന്ധിച്ചു അതിലധികം അറിയേണ്ട ആവശ്യമൊന്നുമില്ല."

"ഒരുദിവസം വരും. അന്നു ഞാൻ ഉണ്ടാവില്ല. നിങ്ങളും ഉണ്ടാവില്ല. ആളുകൾ, അന്ന് എൻെറ വ്യക്തിപരമായ ജീവിതത്തെപ്പറ്റി അറിയാനൊട്ടാഗ്രഹിക്കുകയുമില്ല. അപ്പോൾ, എൻെറ ഏതെങ്കിലും കൃതികൾ നിലനില്ക്കുമെങ്കിൽ അവർ അതിനെപ്പറ്റിയാകും ചർച്ചകൾ നടത്തുക. എൻെറ സ്വഭാവത്തെപ്പറ്റിയാവില്ല."

അയ്യയ്യ ! ഇന്നാളുകൾ അദ്ദേഹത്തിൻെറ വ്യക്തിപരമായ ജീവിതത്തെപ്പറ്റി എത്രമാത്രം ചിന്തിതരാണെന്നുള്ള വസ്തുത, അന്ന് അദ്ദേഹത്തിനു സങ്കല്പിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ ! എത്ര നിരർഥകങ്ങളായ കഥകളാണ് അദ്ദേഹം പ്രചരിപ്പിച്ചു കൊണ്ടുപോയത് — നേരേത്, പൊളി ഏത് എന്നുതിരിച്ചറിയാൻ പാടില്ലാത്ത മട്ടിൽ ! അതെല്ലാം കേട്ടപ്പോഴാണ് ഒരു ദിവസം ഗുരുദേവൻ പറഞ്ഞത് "അതല്ലേ ഞാൻ മരിക്കാൻ ആഗ്രഹിക്കാത്തത്."

ഒരു ദിവസം രവീന്ദ്രനാഥടാഗോർ തന്നെ ശരത്ചന്ദ്രനോടു പറഞ്ഞു "ശരത് നിങ്ങൾ ഒരു ആത്മകഥ എഴുതൂ." ശരത്ചന്ദ്രൻ മറുപടി പറഞ്ഞു "ഗുരുദേവാ ഞാൻ ഇത്ര വലിയ ഒരു മനുഷ്യനാകുമെന്ന് അറിഞ്ഞിരുന്നുവെങ്കിൽ, മറ്റൊരു പ്രകാരത്തിലുള്ള ജീവിതം നയിക്കുമായിരുന്നു."

ഇതൊരു വ്യംഗ്യവുമാകാം, ശുദ്ധസത്യവും . . . . എന്നാൽ, കുട്ടിക്കാലത്തും തുടർന്നു ചെറുപ്പകാലത്തും നയിച്ചിരുന്ന ജീവിതത്തെ സംബന്ധിച്ചു ശരത്ബാബു സ്വയം അതൃപ്തനായിരുന്നു എന്നതിനു മതിയായ തെളിവുകളുണ്ട്. ശരത്ചന്ദ്രൻ തുലോം താഴ്ന്ന

നിലയിൽ നിന്നു ഉയർന്നു പൊങ്ങിയ ആളാണ്. ചെറുപ്പകാലത്ത് വളരെയധികം ദാരിദ്ര്യം, അപമാനം, അവഗണന എന്നിവയിലൂടെ കടന്നുപോന്നയാളാണ്. അതിൽ നിന്നെല്ലാം ശരത്ചന്ദ്രനിലുള്ള കലാകാരൻ കരുത്താർജിച്ചു. എന്നാൽ ആ ജീവിതം അമ്പേ തകർന്നുപോയി. തെണ്ടിത്തിരിഞ്ഞു നടന്നു, മദ്യപാനം ചെയ്തു, ലഹരിയുടെ പിടിയിൽ അമർന്നു കഴിഞ്ഞു, വേശ്യകളുടെ ഇടയിൽ പോയി താമസിച്ചു. പല കാരണത്താലുള്ള, വാസ്തവവും അവാസ്തവവുമായ പ്രേമനാടകങ്ങൾ അഭിനയിച്ചു. അതെല്ലാം ഓർത്തോർത്ത് ജീവിതത്തിൻെറ സന്ധ്യാകാലത്ത് അദ്ദേഹം വാസ്തവത്തിൽ കുണ്ഠിതനായിരുന്നോ ?

ഒരുവേള ആയിരുന്നിരിക്കാം. അതായിരിക്കാം ഗുരുദേവനോട് അങ്ങിനെ പറഞ്ഞത്. ഒരിക്കൽ ഇങ്ങിനെ പറഞ്ഞതായും കേട്ടിട്ടുണ്ട് "എനിക്കു ആത്മകഥ എഴുതാൻ സാധ്യമല്ല. കാരണം, ആത്മകഥാകാരനുണ്ടായിരിക്കേണ്ട സത്യനിഷ്ഠയോ ധീരതയോ എന്നിലില്ലെന്നുള്ളതു തന്നെ. "

ശരത്ചന്ദ്രൻ എന്ന മനുഷ്യൻ, അദ്ദേഹത്തിൻെറ സാഹിത്യം, ഇവ രണ്ടും നമ്മുടെ മുമ്പിലുണ്ട്. എന്നാൽ, ഇവയുടെ മൂല്യനിർണയം ചെയ്യുന്നതിന് മുൻപറഞ്ഞ വിരോധാഭാസങ്ങളുടെയും അന്തർധാരകളുടേയും ഉള്ളിലേക്കിറങ്ങി തപ്പിനോക്കാൻ കഴിഞ്ഞാൽ മാത്രമേ സാദ്ധ്യമാകൂ എന്ന വസ്തുത ഇതുകൊണ്ടു സ്പഷ്ടമല്ലേ? മനുഷ്യനെ ദേവനെന്നോ, അഥവാ ചെകുത്താനെന്നോ സങ്കൽപിച്ച്, അതായതു കേവലം നന്മതിന്മകളിലൂടെ, അയാളെ മനസ്സിലാക്കുന്നത് പരമ്പരാഗതമായ സാധാരണമാർഗത്തിലൂടെയല്ലെന്ന് അതു കൊണ്ടാണ്, ഒരു മറാത്തി ലേഖകൻ ഈ ലേഖകനെ താക്കീതു ചെയ്തത് "ഭാവിയിൽ ശരത്ചന്ദ്രൻെറ ജീവചരിത്രം എഴുതുന്ന ഒരാൾ, ഒടുവിൽ, ഒരു കാര്യം മനസ്സിലാക്കിയേ പറ്റൂ. അദ്ദേഹം മനുഷ്യൻെറ നല്ലതോ ചീത്തയോ ആയ ഗുണദോഷങ്ങൾക്കതീതനായിരുന്നില്ലെന്നകാര്യം."

സത്യത്തിൽ വളരെ പ്രയാസമുള്ള പണിയാണ് ജീവചരിത്രം എഴുതുക എന്നത്. കണ്ടാൽതോന്നും അത് ഏതാനും അത്ഭുതകരവും അസാധാരണവുമായ സംഭവങ്ങളുടേയോ, അഥവാ ഭ്രാന്തികാരികളായ വിചാരധാരകളുടേയോ സമുച്ചയമാണെന്ന്. ആരുടെയെങ്കിലും ജീവിതത്തെ മനസ്സിലാക്കാൻ സുപ്രധാനങ്ങളായ സംഭവങ്ങൾ തീർച്ചയായും ആവശ്യമായി വരും. എന്നാൽ, അവ ഒഴിച്ചു കൂടാൻ വയ്യാത്തവകളാകണമെന്നുമില്ല. അവശ്യം ആവശ്യമായിട്ടുള്ളത്, ആ സംഭവങ്ങളുടേയും വിചാരങ്ങളുടേയും പിന്നിൽ ഒളിഞ്ഞു കിടക്കുന്ന പ്രേരണയുടെ ഉറവിടമാണ്. കാണപ്പെടുന്നതെല്ലാം സത്യമാകണമെന്നില്ല. സത്യത്തെ സാക്ഷാൽക്കരിക്കണമെങ്കിൽ അഗാധതയിലേക്കിറങ്ങിച്ചെല്ലണം. ആ ഇറങ്ങിച്ചെല്ലുന്നവൻ ആ സ്ഥലത്തുള്ളവനായിരിക്കണം. എല്ലാത്തിലും ഉപരിയായി മാദ്ധ്യസ്ഥദൃഷ്ടിയുള്ളവനുമായിരിക്കണം. അത് ഒഴിച്ചു കൂടാൻ പാടില്ലാത്ത

താണ്. ഡോക്ടർ ജോൺസൺ പറഞ്ഞിട്ടുണ്ട് : "ഒരുമിച്ചുണ്ണുകയും, കുടിക്കുകയും, ഇരിക്കുകയും, എഴുനേൽക്കുകയും, സംസാരിക്കുകയും, സല്ലപിക്കുകയും ചെയ്തിട്ടുള്ളവനുമാത്രമേ മറ്റേയാളിൻെറ ജീവചരിത്രം എഴുതാൻ പറ്റുകയുള്ളൂ" എന്ന്.

ഇതെല്ലാം ഉപയോഗപ്രദം തന്നെ. എന്നാൽ, അനുപേക്ഷണീയമൊന്നുമല്ല. ഒരുവന് അങ്ങിനെയൊരു ഭാഗ്യം കിട്ടിയില്ലെന്നു വിചാരിക്കുക. അതുകൊണ്ട് അയാളുടെ ആസ്ഥയെപ്പറ്റി ചോദ്യം ചെയ്യാനാകുമോ? നേരേമറിച്ച്, മാധ്യസ്ഥന് കൂടുതൽ സൗകര്യ പ്രദമാണുതാനും. അകൽച്ച വസ്തുപരമായ ദൃഷ്ട്യാ സഹായകരമത്രെ.

ഒരു പണ്ഡിതൻ എങ്ങോ എഴുതിയിട്ടുണ്ട്, അഭിവ്യഞ്ജനാ ശൈലി കലാത്മകമായിരിക്കണമെന്ന്. ലേഖകൻ സംഭവങ്ങളെ കോർത്തിണക്കുന്നത് നീതി, തർക്കം, വേദാന്തം എന്നിവകളാൽ പ്രഭാവിതനായിട്ടൊന്നുമല്ല. അയാൾ മുങ്ങൽ വിദഗ്ദ്ധനെപ്പോലെയാണ്. ജീവിതസമുദ്രത്തിൽ മുങ്ങി ഇറങ്ങി മുത്തുമണികൾ സംഗ്രഹിച്ചെടുക്കുന്നു. സുശക്തവും, യഥാർഥവുമായ സഹാനുഭൂതിയുടെ നാഴികക്കല്ലാണു ഓരോ മുത്തുമണിയും. ശ്രേഷ്ഠനായ ജീവചരിത്രകാരൻ കാലം, ദേശം, വ്യക്തി, സംഭവങ്ങൾ എന്നിവയുടെ സീമയെ അതിലംഘിച്ച് തൻെറ അനുഭൂതികളെ സൗന്ദര്യാത്മകമായ രീതിയിൽ പ്രക്ഷേപണം ചെയ്യുന്നു. പരിശുദ്ധമായ കലയുടേയും മാനദണ്ഡത്തിൻേറയും ഇടക്ക് സമതുലിതമായ സാമഞ്ജസ്യത്തിനു രൂപം കൊടുക്കുന്നു.

'ആവാരാ മസീഹാ' ഈ ചാണക്കല്ലിൽ ഉരക്കപ്പെടുമ്പോൾ എത്രമാത്രം കറയറ്റതാകുമെന്നറിഞ്ഞുകൂടാ. എന്നാൽ, ഒരു കാര്യം ഉറപ്പിച്ചുതന്നെ പറയാൻ കഴിയും:'കലാത്മകത' വിട്ടുപോയിട്ടുണ്ടെങ്കിൽ തന്നെയും, ആസ്ഥ ഞാനൊരിക്കലും കൈവെടിഞ്ഞിട്ടില്ല. സുശക്തവും യഥാർത്ഥവുമായ സഹാനുഭൂതിയുടെ നിമിഷങ്ങൾ അന്വേഷിച്ചു കണ്ടെത്താനുള്ള ശ്രമം നിരന്തരം ചെയ്തിട്ടുണ്ട്. സാഹിത്യകാരൻെറ ജീവിതം അയാളുടെ സാഹിത്യം തന്നെയാണെന്നു വിശ്വസിക്കുന്നവരും വളരെയുണ്ട്. മുൻഗാമിയായിരുന്ന ഒരു മറാത്തി സ്നേഹിതൻ എഴുതിയിട്ടുണ്ട്, "യാഥാർഥ്യങ്ങൾ ഉൾക്കൊള്ളുന്ന വസ്തുക്കളെ കണ്ടെത്താനാണ് നാം ഉദ്ദേശിക്കുന്നതെങ്കിൽ, ആ പരിശ്രമം തീർച്ചയായും ഹാസ്യാസ്പദമാണ്. അദ്ദേഹം എവിടെ ജനിച്ചു, എവിടെ മരിച്ചു, റംഗൂണിൽ എവിടെയാണു താമസിച്ചത്, ഈ ലോകത്ത് ഏതെല്ലാം സ്ത്രീരൂപ ധാരിണികളായ ദേവതകളാണ് അദ്ദേഹത്തെ സഹായിച്ചത്, ആഹാരം തൊഴിൽ എന്നിവയെപ്പറ്റി എന്ത് ഏർപ്പാടുകളാണ് ചെയ്തത്, ആരോഗ്യത്തെ എന്തുകൊണ്ട് അവഗണിച്ചു, ആരോടെങ്കിലും ഏതെങ്കിലും പ്രകാരത്തിലുള്ള സഹായാഭ്യർത്ഥന എന്തുകൊണ്ടു ചെയ്തില്ല, പിന്നെ, ആരെയും സഹായിക്കാൻ വേണ്ടി തൻെറ സർവവും സ്വാഹാകരിച്ചതെന്താണ് എന്നിങ്ങനെയുള്ള നിരവധി പ്രശ്നങ്ങളുടെ ഉത്തരം അദ്ദേഹത്തിൻെറ

കൃതികളിൽ കണ്ടെത്താൻ കഴിഞ്ഞില്ലെങ്കിൽ പിന്നെ എവിടെയാണു കാണപ്പെടുക ?''

ജേബുന്നിസ്സായുടെ വാക്കുകളിൽ ശരത്ചന്ദ്രനും ഇങ്ങിനെ പറഞ്ഞിട്ടുണ്ട്:

'ദർ സുഖൻ പിൻഹാ ശുദം മാനിന്ദ ബൂ ദർ—ബർഗേ ഗുൽ ഹർ കി ദീദൻ മൈല, ദാരദ ദര സുഖന് ബീനദ് മരാ'

കുസുമ ദളങ്ങളിൽ അതിൻെറ സുഗന്ധം സമാഹിതമായിരിക്കുന്നപോലെ ഞാനും എൻെറ കവിതയിൽ വ്യാപിച്ചിരിക്കുന്നു. എന്നെ കാണാൻ ആഗ്രഹിക്കുന്നവർ എൻെറ കാവ്യത്തിൽ എന്നെ അന്വേഷിക്കട്ടെ.

മേരാ ഹർ ശേർ ഹൈ അഖ്തർ മേരീ ജിന്ദാ തസ്വീർ
ദേഖനേം വാലോം നെ ഹർ ലഫ്ജ് മെ ദേഖാഹേ മുഝേ

എൻെറ ഓരോ കവിതയും എൻെറ സജീവമായ ചിത്രമാണ്. കാണാൻ കഴിയുന്നവർ എൻെറ ഓരോ വാക്കിലും എന്നെ കണ്ടിട്ടുണ്ട്.

ഉൽക്കൃഷ്ടമാണ് അദ്ദേഹത്തിൻെറ സാഹിത്യം. അക്കാര്യത്തിൽ യാതൊരു സംശയവുമില്ല. അതുപോലെ തന്നെ മഹനീയമായിരുന്നു അദ്ദേഹത്തിൻെറ ജീവിതവും. ശരത്സാഹിത്യം ആദരപൂർവം വീടുതോറും അദ്ധ്യയനംചെയ്യപ്പെട്ടു. എന്നാൽ, ദേശവ്യാപകമായ ആ ബഹുമതിക്കു പിന്നിൽ, അതിൻെറ സ്രഷ്ടാവായ കലാകാരൻ, തൻെറ ഏകാന്തമായ ദുഃഖത്തെ മറച്ചുപിടിച്ചുകൊണ്ടു, പ്രസന്ന വദനനായി ജീവിതം കഴിച്ചുകൂട്ടി. അദ്ദേഹത്തിൻെറ ബന്ധത്തിലൊരമ്മാവനും ചിരകാലസുഹൃത്തുമായ സുരേന്ദ്രനാഥ ഗാംഗുലി എഴുതിയിട്ടുണ്ട് "സാഹിത്യമാകുന്ന മാധ്യമത്തിലൂടെ ശരത്ചന്ദ്രൻ ആത്മപ്രകാശനം നടത്തിയിട്ടുണ്ടെന്നു പറയുന്നു_ പ്രത്യേകമായിട്ടൊരു ജീവിതകഥയൊന്നും ആവശ്യമില്ലെന്നും എന്നാൽ, സത്യത്തിൽ ശരത് തൻെറ സാഹിത്യത്തിൽ തന്നെ മറച്ചുപിടിക്കുകയാണു ചെയ്തതെന്നും.'' ശരത്ചന്ദ്രൻ തൻെറ സാഹിത്യത്തിൽ മാത്രമല്ല പ്രത്യക്ഷ ജീവിതത്തിലും തന്നെ ഒളിച്ചുവയ്ക്കാൻ ശ്രമിച്ചിട്ടുണ്ട്. പ്രസിദ്ധിയിൽ അദ്ദേഹം വിമുഖനായിരുന്നു. നിരന്തരം എഴുതിക്കൊണ്ടിരുന്നു. എന്നാൽ പ്രസിദ്ധീകരിക്കാനുള്ള ആഗ്രഹം സ്വയം പ്രകടിപ്പിച്ചിട്ടില്ല. സ്വാർത്ഥികളായ അദ്ദേഹത്തിൻെറ സ്നേഹിതന്മാർ, അദ്ദേഹത്തെ അറിയിക്കാതെ തന്നെ ഇരുട്ടിൻെറ മറയിൽ നിന്ന് അദ്ദേഹത്തെ വെളിയിൽകൊണ്ടു വരാൻ ശ്രമിക്കാതിരുന്നെങ്കിൽ, ആ കലാകാരൻെറ പ്രതിഭാശക്തി, അന്നത്തെ സാഹിത്യലോകത്തെ കീഴ്മേൽ മറിക്കുമായിരുന്നില്ല. റംഗൂണിലെ പരദേശവാസം കൊണ്ടു തന്നെ ജീവിതം അവസാനിപ്പിക്കുകയും ചെയ്യുമായിരുന്നു. പിന്നെയും എഴുതിക്കൊണ്ടിരുന്നു എന്ന സത്യം അവശേഷിക്കുന്നു. ശ്രീ ഇലാചന്ദ്രജോഷിയുടെ വാക്കുകളിൽ ഇങ്ങിനെ പറയാം: "രഹസ്യാത്മകമായ ഏതോ മാനസിക ഗ്രന്ഥികളുടെ പ്രവർത്തനം കാരണം

ജീവിച്ചിരിക്കുമ്പോൾ ഉണ്ടാകാവുന്ന഻ ഖ്യാതിയിൽ നിന്നു ശരത്ചന്ദ്രൻ ഓടി ഒളിച്ചിരുന്നു. പിന്നെയും എഴുതിക്കൊണ്ടിരുന്നു. ഒരു പക്ഷേ, തൻെറ മരണാനന്തരം പ്രസിദ്ധീകരിച്ചുകൊള്ളട്ടെയെന്നുകരുതി. അപ്പോൾ, ദിവംഗതനായ എഴുത്തുകാരൻെറ കൃതികളിലൂടെ സംസാരിക്കുന്ന മഹത്തായ ഒരാത്മാവ് എല്ലാ എഴുത്തുകാരെയും വശീകരിച്ചു കൊള്ളുകയും ചെയ്യും.”

ഈ പ്രവണത ഒരു മൗനമനോഭാവമായും വരാം; വൈരാഗിയുടെ വൃത്തിയുമാകാം. ആരംഭകാലജീവിതത്തിലെ ദാരിദ്ര്യം, അപമാനം എന്നിവയുടെ അന്തർമുഖമായ പ്രതികരണമായും ഇതിനെ കണക്കാക്കാം. എന്നാൽ, അതെല്ലാം കൊണ്ടു ജീവചരിത്രം എഴുതുന്നവരുടെ ജോലി വളരെ ശ്രമകരമായിത്തീർന്നു. ആ ഒരു വെല്ലുവിളി അവർക്കൊരു ശക്തിയായിത്തീർന്നു എന്നു പറഞ്ഞാൽ അതും സത്യമാണ്. ആ നിലയിൽ ഇതിനാവശ്യമായ സാമഗ്രികൾ സമ്പാദിക്കാൻ എനിക്കു പതിനാലു പതിനഞ്ചു കൊല്ലം വേണ്ടിവന്നതെന്താണെന്ന കാര്യവും അനുമാനിക്കാവുന്നതേയുള്ളു. എന്നിട്ടുതന്നെ, എനിക്കു കിട്ടിയതെല്ലാം ഏകാന്തസത്യം തന്നെയായിരുന്നു എന്നു തറപ്പിച്ചു പറയാൻ കഴിയുമോ ?

തീർച്ചയായും അങ്ങിനെയൊരവകാശവാദമൊന്നും ഞാൻ ഉന്നയിക്കുന്നില്ല. നേരെമറിച്ച് ഞാൻ എഴുതിയതെല്ലാം കള്ളമാണെന്ന് ആരെങ്കിലും പറഞ്ഞാൽ, അതു നിഷേധിക്കാനും പോകുന്നില്ല. കലയെ സംബന്ധിച്ചിടത്തോളം ഒരു പക്ഷേ, സമ്പൂർണമായ ഒരാദർശമല്ലായിരിക്കാം 'സത്യം'. എന്നാൽ ജീവചരിത്ര ലേഖനം ശാസ്ത്രത്തോടടുത്തു നിൽക്കുന്ന കാര്യമാണ്. അതിൻെറ ആദർശം സത്യം തന്നെയാണ്. പക്ഷേ മുമ്പു പറഞ്ഞപോലെ സംഭവം സത്യമല്ലതാനും. ജീവിതത്തിൽ അതിനു പ്രാധാന്യമുണ്ട്. എന്നാൽ അതിനേക്കാൾ കൂടുതൽ പ്രാധാന്യം സംഭവത്തിനു പിന്നിൽ ഒളിഞ്ഞിരിക്കുന്ന പ്രേരണയ്ക്കാണ്. സത്യമായിട്ടുള്ളതും ആ പ്രേരണ തന്നെ. അബദ്ധവും സുബദ്ധവുമായ സംഭവങ്ങളുടെ പിന്നിലുള്ള സത്യം കണ്ടുപിടിക്കാൻ വേണ്ടിയാണ് ഞാൻ ഇത്രയും സമയം ചെലവാക്കിയത്. സംഭവങ്ങൾക്കെല്ലാം അപ്പുറത്തായി നിൽക്കുന്ന യഥാർഥ ശരത്ചന്ദ്രൻെറ രൂപം വായനക്കാരുടെ ദൃഷ്ടിപഥത്തിലെത്തിച്ചു കൊടുക്കുകയും വേണം. ഇതെല്ലാം എങ്ങിനെ ഏതു പ്രകാരത്തിൽ സംഭവിച്ചു? അതൊന്നും പറയാൻ എനിക്കു സാധ്യമല്ല. ഒരു പക്ഷേ, ആറാമത്തെ ഇന്ദ്രിയമാകാം എന്നെ ഇതിൽ സഹായിച്ചത്. ഏതെങ്കിലും പ്രകാരത്തിൽ ശരത്ചന്ദ്രനുമായി ബന്ധപ്പെട്ടവരെയാണ്, അധികവും ഞാൻ കണ്ടത്. അവരോ അഥവാ അദ്ദേഹത്തിൻെറ നോവലിലെ കഥാപാത്രങ്ങളോ ഉണ്ടായിരുന്ന ചുറ്റുപാടുകളുമായി ഇണങ്ങിച്ചേരാൻ ശ്രമിച്ചു നോക്കി. ഒരു പക്ഷേ, അങ്ങിനെയുള്ള പരിശ്രമത്തിൻെറ ഫലമായിട്ടാകാം എനിക്കൊരു ചിത്രം വരയ്ക്കാൻ പോലും കഴിഞ്ഞത്. ശരീരശാസ്ത്ര ദൃഷ്ട്യാ ആ ചിത്രംദോഷഹീന

മായില്ലെന്നു വരാം. എന്നാലും അതിന്റെ മറപിടിച്ചു നിന്നിരുന്ന ചൈതന്യതത്വത്തെ മനസ്സിലാക്കാൻ അതു തീർച്ചയായും സഹായിച്ചു.

ശരത്ബാബുവിന്റെ സ്വഭാവത്തെ ആസ്പദമാക്കി സമുദായ മധ്യത്തിൽ അബദ്ധജടിലമായ പല ധാരണകളും ഉണ്ടായിട്ടുണ്ട്. അവയെപ്പറ്റിക്കൂടി പരാമർശിക്കുന്നത് അസംഗതമാവില്ലെന്ന് തോന്നുന്നു. കലാകാരന്റെ സ്വഭാവം സാധാരണ മനുഷ്യന്റേതിൽ നിന്നും ഏതെങ്കിലും പ്രകാരത്തിൽ വിഭിന്നമായിരിക്കും. കടുത്ത ദാരിദ്ര്യം, അപമാനം എന്നിവ മുറ്റിനിന്ന ചുറ്റുപാടിലാണ് ശരത്ചന്ദ്രൻ തന്റെ കുട്ടിക്കാലം കഴിച്ചു കൂട്ടിയത്. അങ്ങിനെയുള്ള ചുറ്റുപാടിൽ ഒന്നുകിൽ മനുഷ്യൻ അതിനെ വെല്ലുവിളിക്കും, അല്ലെങ്കിൽ ആത്മഹത്യ ചെയ്യാൻ പ്രേരിതനാകും. ശരത്ചന്ദ്രനിൽ സുഷുപ്തിയിലാണ്ടു കിടന്നിരുന്ന സാഹിത്യകാരൻ ആദ്യത്തെ മാർഗം അവലംബിക്കാൻ പ്രേരിപ്പിച്ചു. അതുകൊണ്ട് അന്നു സമൂഹത്തിൽ നിലവിലിരുന്ന നിയമങ്ങളെ അംഗീകരിക്കാൻ അദ്ദേഹം ഒരിക്കലും കൂട്ടാക്കിയില്ല. സദാചാരത്തിന്റെ പ്രചലിതമായ മാനദണ്ഡങ്ങളിൽ ആഴത്തിലുള്ള മുറിവേല്പിച്ചുകൊണ്ട്, ശരത്ചന്ദ്രൻ സ്വീകരിച്ച നിലപാട് യാഥാസ്ഥിതികന്മാരായ സമുദായമുഖ്യന്മാർക്കു സ്വീകാര്യമായിരുന്നില്ല. ആ നിലയ്ക്ക് ശരത് ബാബുവിനു ദുശ്ചരിതൻ എന്ന ബഹുമതി കിട്ടാതിരുന്നെങ്കിലേ ആശ്ചര്യത്തിനവകാശമുള്ളൂ.

വേശ്യകൾ, ദുരാചാരിണികളായ സ്ത്രീകൾ എന്നിവർക്ക് തന്റെ സാഹിത്യത്തിൽ ശരത്ചന്ദ്രൻ ഉന്നതമായ പദവി കൊടുത്തു. അങ്ങിനെ നിലവിലിരുന്ന സാമൂഹ്യ മൂല്യങ്ങളുടെ മുമ്പിൽ വീണ്ടും ചോദ്യചിഹ്നം ഉയർത്തി. സതീത്വമല്ല സ്ത്രീത്വം എന്ന് ഉറപ്പിച്ചു പ്രഖ്യാപിച്ചു. എന്നാൽ ക്ഷണനേരത്തേക്കുപോലും നിരങ്കുശതയെ താലോലിച്ചുമില്ല. അദ്ദേഹം പറഞ്ഞു : “ഞാൻ ഒരിക്കലും എന്റെ കൃതികളിലൂടെ മനുഷ്യനെ അപമാനിക്കാൻ ആഗ്രഹിക്കുന്നില്ല. പുരുഷനാകട്ടെ, സ്ത്രീയാകട്ടെ വീണുപോയാൽ വീണ്ടും എഴുന്നേറ്റ് അന്തസ്സായി കഴിയാനുള്ള വഴി എല്ലാവരുടേയും മുമ്പിൽ തുറന്നു കിടക്കണം.”

ഹൃദയം ജയിച്ചു കീഴടക്കുന്നതിൽ വിശ്വസിച്ചിരുന്ന ആളാണ് ശരത്. ജയിക്കുന്നവൻ നീചജാതിക്കാരനാകട്ടെ, അഥവാ വിജാതീയനോ പരമതാവലംബിയായ വിദേശീയനോ ആകട്ടെ, കുകർമ്മിയും ദുശ്ചരിതനുമാകട്ടെ അതൊന്നും അദ്ദേഹത്തിന് ഒരു പ്രശ്നമേ ആകുന്നില്ല. ഹൃദയത്തെ ജയിക്കുകയെന്ന മഹത്തായ കാര്യം ചെയ്യുന്നവൻ കുകർമ്മിയോ ദുശ്ചരിതനോ ആവുകയില്ല. യഥാർഥ ജീവിതമെന്തെന്നു നേരിട്ടു കാണാനാഗ്രഹിക്കുന്നവൻ, ശുദ്ധാശുദ്ധികളുടെ മായാജാലത്തിൽപെടുകയില്ല. ആ ഒരു അനുഭൂതി കാരണമാണ് ഗോർക്കി, ടോൾസ്റ്റോയി, ഷേക്സ്പിയർ മുതലായവർ ശുദ്ധിവാദത്തിൽ കുരുങ്ങിനിൽക്കാതിരുന്നത്. അതുകൊണ്ടുതന്നെ

യാണ്, ശരത് ബാബുവും പതിതന്മാരെന്നും അധഃകൃത വർഗക്കാരെന്നും പറയപ്പെട്ടിരുന്നവരുടെ ഇടയിൽ പോയി താമസിച്ചതും, സാംസ്കാരികതയ്ക്കപ്പുറം ചിരകാലഭ്രഷ്ടനായി കഴിഞ്ഞുകൂടിയതും. അഭിജാതവർഗവുമായി കൂടിക്കഴിയാൻ സങ്കല്പത്തിൽപ്പോലും അദ്ദേഹം ആഗ്രഹിച്ചില്ല.

വീട്ടുകാരുടേയും, നാട്ടുകാരുടേയും എന്നല്ല, സ്നേഹിതൻമാരുടെ പോലും ഗൃഹകവാടങ്ങൾ തനിക്കെതിരെ അടയ്ക്കപ്പെട്ടു കിടന്നപ്പോൾ മാന്യന്മാർക്കുവേണ്ടി പകലെങ്ങും തുറക്കപ്പെടാത്ത ഗൃഹാന്തർഭാഗങ്ങളുള്ള തെരുവുകളിലാണു നിർഭയം താമസിച്ചിരുന്നത്. സമുദായത്തിലെ എല്ലാവർഗത്തിലും പെട്ട സ്ത്രീകളോടും അദ്ദേഹത്തിനുള്ള ബന്ധം സഹജവും ആത്മനിഷ്ഠവും ആയിരുന്നു. തൻെറ കീർത്തിയുടെ സുവർണകാലത്തിലും അവരെയൊന്നും കാണാൻ വൈമുഖ്യം കാണിച്ചില്ല. സഹജമായ മാനവീയ മര്യാദ തൻെറ സാഹിത്യത്തിൽ അവരുടെ നേർക്കു കാട്ടുകയും ചെയ്തു. അവർക്കെല്ലാം ശരത് ബാബുവിനോടുള്ള ഭക്തി അഗാധമായിരുന്നു. അവർ സ്വാഭാവികമായും അദ്ദേഹത്തിൽ ആകൃഷ്ടരുമായിരുന്നു. അവർ മതിമറന്നിരുന്നു പോയിരുന്നു; കഥപറയുമ്പോഴുള്ള അദ്ദേഹത്തിൻെറ ഭാവഭംഗിയിൽ. ശരത്ചന്ദ്രൻെറ വിചാരധാരകളെ അവർ പ്രാണനേക്കാൾ കൂടുതൽ മതിച്ചിരുന്നു. അതിൻെറയെല്ലാം ഫലമായി അനീതിയുടെ പ്രചാരകൻ എന്ന കുപ്രസിദ്ധി അനുദിനം വർദ്ധിക്കുകയും ചെയ്തു. അദ്ദേഹം കരിയിലും കറുത്തവനാണെന്നു വരുത്തിക്കൂട്ടാൻ കിണഞ്ഞു ശ്രമിച്ചു. കള്ളക്കഥകൾ കെട്ടിച്ചമച്ചു. എന്നാൽ ആ കെട്ടിച്ചമയ്ക്കലിനു താനൊരു താങ്ങായി നിന്നു എന്നതാണ് അത്ഭുതകരമായ വസ്തുത. പരസ്പരം യോജിക്കാത്ത കാര്യങ്ങൾപോലും പറയാൻ മടിച്ചില്ല. ഒരു സ്നേഹിതനോടു പറഞ്ഞു: “സ്ത്രീകളെ സംബന്ധിച്ചു ഞാനൊരിക്കലും നിരങ്കുശനായിരുന്നില്ല. ഇപ്പോഴുമില്ല.” മറ്റൊരാൾക്കു എഴുതിയയച്ചു, ഒന്നരക്കൊല്ലം ഒരു വെളുത്തേടത്തിയെ പ്രേമിച്ചു അവളുടെ പുറകെ നടന്നെന്ന്. ശരത്ചന്ദ്രൻെറ ജീവിതം മുഴുവൻ തന്നെ, ഇങ്ങിനെ അസംഗതങ്ങളും പരസ്പരം യോജിക്കാത്തവയുമായ കഥനങ്ങളെക്കൊണ്ടു നിറഞ്ഞതാണ്. അതിൻെറയെല്ലാം ശരിയായ അർഥം ഗ്രഹിക്കണമെങ്കിൽ, ആ പ്രത്യേക ചുറ്റുപാടുകളേയും അവയ്ക്കുള്ള പൂർവാപര ബന്ധങ്ങളേയും മനസ്സിലാക്കണം. സന്ദർഭോചിതമല്ലാത്ത യാതൊരർഥവും അവയ്ക്കൊന്നും ഇല്ലായിരുന്നുതാനും. ചുറ്റുപാടുകളെ മനസ്സിലാക്കണമെങ്കിൽ ആ ജീവിതം തന്നെ സമഗ്രമായും മനസ്സിലാക്കിയേപറ്റൂ. സമുദായത്തോടു പകരം വീട്ടാനുള്ള ഒരു വിചാരം അദ്ദേഹത്തിൻെറ മനസ്സിൽ അനായാസമായി ചുരുളുകളിട്ടു കിടന്നിരുന്നതായി തോന്നുന്നു. മറ്റുതരത്തിൽ പറഞ്ഞാൽ ആർക്കെങ്കിലും നാണം തോന്നത്തക്ക യാതൊരു കാര്യവും അദ്ദേഹത്തിൻെറ നടത്തയിലില്ലായിരുന്നു. അങ്ങിനെയായിരുന്നുവെങ്കിൽ ഇതുപറയാൻ സാധിക്കു

മായിരുന്നോ?

"ഒരു തരത്തിൽ എന്റെ ജീവിതം തന്നെ ഒരു നോവലാണ്. അതിൽ എല്ലാം ഉണ്ട്. എന്നാൽ ഇളിഭ്യനാക്കുന്ന യാതൊന്നും ചെയ്തിട്ടുമില്ല. മരിക്കുമ്പോൾ എന്റെ കണക്കു പുസ്തകം ശുദ്ധ മായിരിക്കണം. മഷിപുരണ്ട അടയാളം അതിലെങ്ങും കാണാൻ ഇടയാകരുത്."

"ഞാൻ തൂലിക പിടിച്ചത് അനീതിയെ പിൻതാങ്ങാൻ വേണ്ടിയല്ല. മനുഷ്യന്റെ ഉള്ളിൽ മറഞ്ഞുകിടക്കുന്ന മാനവീയതയെ, എല്ലാവരു ടേയും ദൃഷ്ടിയിൽപ്പെടാത്ത ആ മാഹാത്മ്യത്തെ പല പ്രകാരത്തിലും ചിത്രീകരിച്ചു സമർപ്പിച്ചിട്ടുണ്ട്."

അപരാജിത കഥാശില്പിയായ ശരത്ചന്ദ്രൻ രാഷ്ട്രീയത്തിലും പങ്കെടുത്തിരുന്നു എന്ന കാര്യം അധികമാരും അറിഞ്ഞിരിക്കുമെന്നു തോന്നുന്നില്ല. അദ്ദേഹം വലിയ സ്വരാജ്യ സ്നേഹിയായിരുന്നു. സാഹിത്യകാരൻ നാടിന്റെ വിമോചന സമരത്തിൽ പങ്കെടുത്തില്ലെ ങ്കിൽപിന്നെ ആരാണു പങ്കെടുക്കുക എന്നത്രെ ശരത്ചന്ദ്രൻ ചോദി ച്ചിരുന്നത്. അദ്ദേഹത്തിന്റെ ജീവിതത്തിലെ ആ ഏടുകളിൽ വെളിച്ചം വീശാൻ എന്നാൽ കഴിവതു ചെയ്തിട്ടുണ്ട്.

തീർച്ചയായും സംഭവിക്കാവുന്നപോലെ ഇവിടെയും ഒട്ടുവളരെ കാര്യങ്ങൾ വിവാദാസ്പദമാണ്. ഏറ്റവും അധികം വിവാദാസ്പദ മായ കാര്യം ബംഗാളിസാഹിത്യത്തിൽ അദ്ദേഹത്തിനുള്ള സ്ഥാന മാണ്. ചിലരുടെ വിശ്വാസം അദ്ദേഹം ഒരു സാഹിത്യകാരനായിരുന്നേ യില്ലെന്നത്രേ. വെറും തെരുവുതെണ്ടികളുടേയും, ദുരാചാരികളുടെ യും വേശ്യകളുടേയും വക്താവായിരുന്നു. അത്രതന്നെ. മറ്റുചിലർ പറയുന്നതു സാഹിത്യത്തിൽ അദ്ദേഹത്തിന്റെ പുതിയ സംഭാവന കളൊന്നുമില്ലെന്നാണ്. ബങ്കിംചന്ദ്രൻ, രവീന്ദ്രനാഥൻ എന്നിവരുടെ എച്ചിലുകൾ സ്വന്തം കഥാപാത്രങ്ങളിൽ വാരിനിറച്ചു. അത്രമാത്രം. പറയാനുള്ള രീതിവിശേഷമൊന്നു മാത്രമാണ് അദ്ദേഹത്തിനു തന്റേതായി അവകാശപ്പെടാവുന്നതത്രേ. ചിലർ ആ ശ്രേയസ്സു പോലും കൊടുക്കാൻ തയ്യാറല്ല. ഭാഷയെ ഭ്രഷ്ടയാക്കിയെന്നാണ് അക്കൂട്ടരുടെ ആരോപണം. എന്നാൽ കവിഗുരു രവീന്ദ്രൻ ശരത് ചന്ദ്രന്റെ മരണത്തിനു പതിനഞ്ചുമാസം മുമ്പു പറഞ്ഞ വസ്തു തകൾ മുൻപറഞ്ഞവയെല്ലാം അസത്യജടിലമെന്നു മുദ്രകുത്താൻ പര്യാപ്തമാണ്.

ശരത്ചന്ദ്രൻ രവീന്ദ്രനാഥനെ എപ്പോഴും തന്റെ ഗുരുവായി കരുതി ബഹുമാനിച്ചിരുന്നു. അഭിപ്രായവ്യത്യാസങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ട്. സ്ഥിതിഗതികൾ ശകാരവർഷത്തിന്റെ നിലവരെ എത്തുകയും ചെയ്തിരുന്നു. എന്നാൽ, അവസാനം അവരിരുവരും പരസ്പരം ഇരുവരുടേയും പ്രതിഭയെ അംഗീകരിക്കുകയും ചെയ്തു. വ്യാസഭഗവാനു ശേഷം രവി ബാബുവിനെപ്പോലെ സർവശ്രേഷ്ഠ നായ ഒരു കവി ഉണ്ടായിട്ടില്ലെന്നു ശരത്ചന്ദ്രൻ പ്രഖ്യാപിച്ചു. രവീന്ദ്ര

നാഥൻ പലപ്പോഴും ശരത്ബാബുവിൻെറ കഥാസാഹിത്യത്തിൻെറ സവിശേഷതകളെ പ്രശംസിച്ചു. രവീന്ദ്രനാഥൻ തന്നെ മുൻകൈ എടുത്ത് ആഘോഷിച്ച ശരത്ചന്ദ്രൻെറ ഷഷ്ഠിപൂർത്തിയാഘോഷ വേളയിൽ അദ്ദേഹം ഇങ്ങിനെ പറഞ്ഞു:[1]

"ജ്യോതിഷികൾ അനന്തമായ ആകാശത്തിൽ മുങ്ങി വിവിധ രശ്മി സമൂഹങ്ങളാൽ നിർമ്മിക്കപ്പെട്ട വിവിധ ലോകങ്ങളെ ആവിഷ്കരിക്കുന്നു. അവ അനേകം കക്ഷ്യകളുളള വഴിത്താരയിൽ അതിവേഗം ഇറങ്ങിവരുന്നു. ശരത്ചന്ദ്രൻെറ ദൃഷ്ടി മുങ്ങി നിന്നത് ബംഗാളി ഹൃദയങ്ങളുടെ രഹസ്യങ്ങളിലാണ്. സുഖത്തിലും ദുഃഖ ത്തിലും, യോഗത്തിലും വിയോഗത്തിലും സംഘടിതമാകുന്ന വിചിത്രശക്തിയെ അദ്ദേഹം പരിചയപ്പെടുത്തിത്തന്നു. അങ്ങനെ അവർക്ക് അവനവനെത്തന്നെ പ്രത്യക്ഷത്തിൽ മനസ്സിലാക്കാനും കഴിഞ്ഞു. . . . മറ്റുളള എഴുത്തുകാരും അനേകം പേരുടെ പ്രശംസകൾ നേടിയെടുത്തിട്ടുണ്ട്. എന്നാൽ പൊതുജനഹൃദയങ്ങളുടെ ഇങ്ങിനെയൊരാതിഥ്യം മറ്റാർക്കും ലഭിച്ചിട്ടില്ല. അതൊരത്ഭുതവസ്തുവൊന്നുമല്ല. സ്നേഹമാണ്. അനായാസമായി അദ്ദേഹം കൈവരിച്ച സഫലതകളുടെ കൂമ്പാരങ്ങൾകാണുമ്പോൾ എനിക്കദ്ദേഹത്തോടു അസൂയ തോന്നിപ്പോവുകയാണ്. ഇന്നു ശരത്ചന്ദ്രനെ അഭിനന്ദിക്കുമ്പോൾ, 'ഹേ ശരത്ചന്ദ്രാ അങ്ങു തികച്ചും എന്നാൽ ആവിഷ്ക്കരിക്കപ്പെട്ടവനാണ്' എന്നെനിക്കു പറയുവാൻ കഴിയുമായിരുന്നെങ്കിൽ, ഞാൻ എത്രയധികം വിശിഷ്ടമായ അഭിമാനം കൊളളുമായിരുന്നു. എന്നാൽ ആരുടേയും ശുപാർശക്കത്തുകളൊന്നും അദ്ദേഹത്തിനു ആവശ്യമായിരുന്നില്ല. ഇന്ന്, അദ്ദേഹത്തോടുളള അഭിനന്ദനം നാട്ടിലെ ഓരോ ഗൃഹാന്തർഭാഗത്തും സ്വയമേവ ഉച്ഛ്വസിതമായി വികസിച്ചു നിൽക്കുന്നു. ബംഗാളികളുടെ വേദനയുടെ കേന്ദ്രത്തിലാണ് ശരത്ചന്ദ്രൻെറ വാണി, സ്പന്ദനം ഉളവാക്കിയത്. സാഹിത്യത്തിൽ ഉപദേഷ്ടാവിനെക്കാൾ എത്രയോ ഉയർന്നതാണ് സ്രഷ്ടാവിനുളള സ്ഥാനം. ചിന്തനശക്തിയിൽ നിന്നുളവാകുന്ന വിതർക്കമല്ല, കല്പനാശക്തിയുടെ പൂർണദൃഷ്ടിയാണ് സാഹിത്യത്തിൽ ശാശ്വതമായ മാന്യസ്ഥാനത്തു പ്രതിഷ്ഠിക്കപ്പെടുന്നത്. കവിയുടെ പീഠത്തിൽ നിന്നുകൊണ്ട്, ഇന്നു ഞാൻ വിശേഷവിധിയായി സ്രഷ്ടാവായ ശരത്ചന്ദ്രനു ഹാരാർപ്പണം ചെയ്തുകൊളളുന്നു! അദ്ദേഹം ശതായുസ്സായി ബംഗാളി സാഹിത്യത്തെ സമർത്ഥമാക്കിത്തീർക്കട്ടെ.

"ഞാൻ കുട്ടിയായിരുന്നപ്പോൾ, ബങ്കിംചന്ദ്രൻെറ അഭ്യുദയ കാലത്ത് ഒരു പുതിയ ഭാവം ബംഗാളിസാഹിത്യത്തെ നനച്ചു കുതിർത്തു നിൽക്കുന്നതായികണ്ടു. ബങ്കിംചന്ദ്രൻ ഭഗീരഥനെപ്പോലെ കൊണ്ടുവന്ന നവീന സാഹിത്യധാര, ബംഗാളിലെ സാധാരണക്കാരൻെറ ഹൃദയാന്തർഭാഗത്തെ സ്പർശിച്ചു. അവർ അദ്ദേഹത്തെ

1. 1936 ഒക്ടോബർ 11

ബഹുമാനപുരസ്സരം തങ്ങളുടേതെന്നു പറഞ്ഞു അംഗീകരിച്ചു. അക്കാലത്തെ യുവാക്കന്മാരിൽ മാത്രമല്ല, അന്തപ്പുരത്തിനകത്തും ബങ്കിം സാഹിത്യത്തിൻെറ പുതുകുളിർക്കാറ്റ് മന്ദംമന്ദം കടന്നു ചെന്നു. എതിരാളികൾ സർവശക്തിയുമുപയോഗിച്ചു നിന്ദിച്ചു, എതിർത്തു. കാരണം ബങ്കിം സാഹിത്യം അവയെല്ലാം ഗ്രസിച്ചു സ്വയം പ്രതിഷ്ഠിതമായി നിലകൊണ്ടു എന്നതുതന്നെ .... എൻെറ വാർദ്ധക്യകാലത്ത്, ഞാൻ പിന്നെയും അതേ വ്യാപാരങ്ങൾ കണ്ടു. ഇക്കുറി അതു ശരത്ചന്ദ്രോദയത്തിലാണ്. ശരത്ചന്ദ്രൻ കഥാസാഹിത്യത്തിലേക്കു കടന്നുവന്നത്, ഒരു പ്രത്യേക വസ്തുവുമായിട്ടാണ്. അത് ബംഗാളിലെ സർവസാധാരണക്കാരനായ മനുഷ്യൻെറ ഹൃദയത്തെ സ്പർശിച്ചു നിന്നു. അവൻെറ നിഗൂഢമായ വേദനയുടെ നിലവാരത്തിലേക്കിറങ്ങിച്ചെന്ന് അതിനെ തട്ടിയുണർത്തി. അതുകൊണ്ടു തന്നെയാണ്, ബംഗാളിലെ സമസ്ത ജനങ്ങളും ശരത്ചന്ദ്ര സാഹിത്യത്തെ തങ്ങളുടെ സ്വന്തമായി കരുതി അംഗീകരിച്ചത്.''

ആരോ പറഞ്ഞിട്ടുണ്ട് ''ബംഗാളിലെ നവജാഗരണത്തിൻെറ വൈതാളികനായിരുന്നു രാംമനോഹർ റോയ്. മധ്യാഹ്നകാലത്തെ സ്തുതിപാഠകനായിരുന്നു ബങ്കിംചന്ദ്രൻ. ആ കാലഘട്ടം അവസാനിച്ചത് രവീന്ദ്രസാഹിത്യത്തിൻെറ ഉദയത്തോടെയാണ്. ആ രവീന്ദ്രയുഗത്തിലെ ഉജ്ജ്വലതാരമായിരുന്നു ശരത്ചന്ദ്രൻ. ബങ്കിം ദേവോപാസകനായിരുന്നു. കവീന്ദ്രനിൽ അതീന്ദ്രിയാനുഭൂതിയാണുള്ളത്. എന്നാൽ ശരത്ചന്ദ്രൻ ഭൂമിയിലെ മണ്ണിനെത്തന്നെയാണു മഹിമാമയമാക്കിയത്. അദ്ദേഹം ബംഗാളിലെ തനി നാടോടി ഭാഷ ഉപയോഗിച്ചു. അങ്ങിനെ തൻെറ നിരങ്കുശമായ മനസ്സിനെ പരിചയപ്പെടുത്തി. അദ്ദേഹത്തിൻെറ യഥാർഥവാദം, അതു യഥാർഥവാദം തന്നെയാണെങ്കിൽ, അതിൽ സഹാനുഭൂതിയും കാരുണ്യവും നിറഞ്ഞ ഹൃദയത്തിൻെറ സ്പർശനം ലഭിക്കുന്നു.''

സജാതീയരായ സാഹിത്യകാരന്മാർ മാത്രമല്ല, രാഷ്ട്രതന്ത്രജ്ഞന്മാർ, ശാസ്ത്രജ്ഞന്മാർ, നിയമപണ്ഡിതന്മാർ, ധർമശാസ്ത്രതത്വവിചക്ഷണന്മാർ എന്നിവരെല്ലാം തന്നെ സ്വാഭാവികമായി അംഗീകരിച്ചിട്ടുള്ള ഒരു സാഹിത്യകാരൻ വളരെ അപൂർവമായേ ഈ നാട്ടിൽ ഉണ്ടായിട്ടുള്ളൂ. ആ അപൂർവ സാഹിത്യകാരന്മാരിൽ ഒരാളായിരുന്നു ശരത്ചന്ദ്രൻ. എല്ലാതരക്കാരും അദ്ദേഹത്തെ സ്നേഹിച്ചു. ശ്രീ അരവിന്ദൻെറ അന്തർഭേദിയായ സൂക്ഷ്മദൃഷ്ടി അദ്ദേഹത്തെ തിരിച്ചറിഞ്ഞു. എല്ലാവർക്കും വേണ്ടിയാണോ എന്നു തോന്നുമാറ് അദ്ദേഹം ഇങ്ങനെ പറഞ്ഞു:

''ശ്രീ ശരത്ചന്ദ്രൻെറ കൃതികളിൽ, അദ്ദേഹത്തിൻെറ വിശാലമായ ബുദ്ധിവൈഭവം, മനുഷ്യനേയും വസ്തുക്കളേയും സൂക്ഷ്മവും കുറ്റമറ്റതുമായ രീതിയിൽ നോക്കിക്കാണാനുള്ള കഴിവ്, ദുഃഖങ്ങൾ പീഡാനുഭവങ്ങൾ എന്നിവയോടു തീർത്തും സഹാനുഭൂതി നിറഞ്ഞ ഹൃദയം എന്നിവയുടെയെല്ലാം മായാത്തമുദ്ര പതിഞ്ഞു

കിടക്കുന്നുണ്ട്. വളരെയധികം സഹതാപതരളിതമായ ഹൃദയമുള്ള അദ്ദേഹത്തിന് ഈ ലോകത്തിൽനിന്നു സുഖം എങ്ങിനെ കിട്ടാനാണ്? അത്യധികം ചൂഴ്ന്നിറങ്ങുന്നതാണ് അദ്ദേഹത്തിന്റെ ദൃഷ്ടി. മനസ്സു വളരെ നിർമ്മലവും ജീവസഹജമായ പ്രകൃതി അത്യന്തം ഉദാത്തവു മത്രെ.''

ബങ്കിംചന്ദ്രൻ നവയുഗത്തിന്റെ സന്ദേശ വാഹകനായിരുന്നി ല്ലെന്നു പറഞ്ഞുകൂടാ. അദ്ദേഹം സ്വതേ സാംസ്കാരിക ശില്പിയാ യിരുന്നു. സാധാരണക്കാരനായ മനുഷ്യന്റെ സഹജമായ പ്രകൃതി യിൽ, ബങ്കിംചന്ദ്രൻ ആദർശനിഷ്ഠനായ മഹാമാനവനെ പ്രതിഷ്ഠി ച്ചു. അപരാധിയായ മനുഷ്യനു കടുത്ത ശിക്ഷകൊടുത്തു. പാരമ്പര്യ ത്തെ പവിത്രമായി കരുതി. പാപത്തെവെറുത്തു. ശരത്ചന്ദ്രനും പാപം പ്രചരിപ്പിച്ചില്ല. പാരമ്പര്യത്തെ വെറുത്തുമില്ല. മനുഷ്യനെ സ്നേഹിച്ചു—മനുഷ്യനെന്ന നിലയ്ക്കു തന്നെ. ദേവനെന്നു കരുതി യല്ല. ശാസ്ത്രമോ, ശ്ലോകമോ, മന്ത്രമോ, തന്ത്രമോ ഒന്നും തന്നെ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ മനുഷ്യനെക്കാൾ വലുതായിരുന്നില്ല. ശരത്ചന്ദ്രന്റെ കഥാപാത്രങ്ങൾക്കു ചില സവിശേഷതകളുണ്ടാ യിരുന്നു. എന്നാലും അവർ ഈ മണ്ണിന്റെ തന്നെ മക്കളായിരുന്നു. വളരെയധികം ഭാവ പ്രവണതയുണ്ടായിരുന്നെങ്കിലും, ചിത്തവൃത്തി കളുടെ സംഘർഷം, ശരത്ബാബുവിന്റെ കഥാപാത്രങ്ങളിലെ പ്പോലെ ബങ്കിംചന്ദ്രന്റെ സാഹിത്യത്തിലില്ലായിരുന്നു.

രവീന്ദ്രനാഥൻ ഒരു നവയുഗത്തിന്റെ ആരംഭം കുറിച്ചു. ശരത് ചന്ദ്രൻ അതിൽ മണ്ണിന്റെ ഗന്ധം പരത്തി വീടുവീടാന്തരം എത്തിച്ചു. രവീന്ദ്രസാഹിത്യത്തിൽ സംഭവങ്ങൾ വിവരണങ്ങളുടെ ഭാരം കൊണ്ട് അമർന്നു കിടക്കുന്നു. വിവരണങ്ങൾക്കുമേൽ വിശ്ലേഷണങ്ങളുടെ ആധിപത്യവുമുണ്ട്. എന്നാൽ, സുമധുരവും സഹജവും സരളവു മാണ് ശരത്ചന്ദ്രന്റെ കാര്യകഥനരീതി. അതിന്റെ ഭാവഭംഗി ഒന്നു പ്രത്യേകമാണു താനും. ജീവിതവുമായുള്ള ബന്ധം അവിച്ഛിന്ന മായി തുടർന്നു പോന്നു. ആ ജീവിതമാകട്ടെ, ഒരേ സമയം തന്നെ ത്യാഗോജ്ജ്വലവും സ്വാർത്ഥപീഡിതവുമാണ്. ഗംഭീരമായ അനു ഭൂതിയും ഗുണദോഷിക്കുന്ന സ്വഭാവവും കൊണ്ടു ക്ലിഷ്ടവുമായി രുന്നു. ബുദ്ധിയില്ല, യുക്തിയില്ല, എന്നാൽ മറ്റെങ്ങും ലഭ്യമല്ലാത്ത സഹാനുഭൂതികൊണ്ടു ദീപ്തമായിരുന്നു താനും. സംസ്കാര പീഡിത മായ വിധി നിഷേധങ്ങളാൽ നിര്യാതിതമായ നമ്മുടെ യഥാർഥ ജീവിതത്തെ ഹൃദയത്തിന്റെ അടുത്തേക്കു കൊണ്ടുവരുകയും ചെയ്തു. സംസ്കൃതത്തിന്റെ പിടിയിൽ നിന്നു മോചനം പ്രാപി ച്ചു, ഹിതാനുസാരിണിയും, പ്രവാഹപൂർണവുമായ ഭാഷ രവീന്ദ്ര നാഥനിൽ നിന്നു പൈതൃകസമ്പാദ്യം പോലെ കിട്ടിയിരുന്നു. രവീന്ദ്ര നാഥൻ ബങ്കിം ചന്ദ്രന്റെ ഭാഷയെ സഹജവും സരളവുമാക്കി. ശരത്ചന്ദ്രൻ അതിനെ ഒന്നുകൂടി സരളമാക്കി ഹൃദയസ്പൃക്കായ രൂപം പ്രദാനം ചെയ്തു. അങ്ങനെ ഭാഷ നിസ്സാരമായ കാര്യങ്ങളെ

ഭംഗിയായി പറയാനുള്ള കരുത്താർജ്ജിച്ചു. ശരത്ചന്ദ്രൻെറ കയ്യിൽ അത് വ്യാപകവും ഗംഭീരവുമായി. അദ്ദേഹം അതിന് അത്ഭുതകരമാം വിധം സ്വാഭാവികരൂപം കൊടുത്തു, തൻേറതാക്കുകയും ചെയ്തു. ബൈബിളിലെ ഭാഷയോടു കിടനിൽക്കുന്ന സാരള്യം ഭാഷക്കു കൈവന്നു. ആ സാരള്യം അദ്ദേഹത്തിൻെറ ജീവിതത്തോട് അലിഞ്ഞു ചേർന്ന പോലെ തോന്നി. മിഥ്യാഡംബരം തൊട്ടുതേയ്ക്കാത്ത തായിരുന്നു, ആ ഭാഷ. അങ്ങിനെ കേവലമായ അനുഭൂതിയുടെ ബലം കൊണ്ട് സാരള്യം, സ്വാഭാവികത എന്നീ ഗുണവിശേഷങ്ങളുടെ ശക്തിയാൽ സമ്പന്നമായ ഒരു ഭാഷാശൈലി ശരത്ചന്ദ്രൻ വാർത്തെ ടുത്തു.

രവീന്ദ്രനാഥൻ മാനവീയ സംഭവങ്ങൾ പ്രാകൃതിക സംഭവങ്ങ ളുമായി താദാത്മ്യം പ്രാപിച്ചു നിൽക്കുന്നതായിട്ടാണു കണ്ടിരുന്നത്. അദ്ദേഹത്തിൻെറ അന്തർദ്വന്ദ്വങ്ങൾ വ്യക്തിത്വമില്ലാത്തവയായി രുന്നു. സ്വഭാവചിത്രീകരണം വിചാരങ്ങളുടെ മാനവ സംസ്കരണം മാത്രമാണ്. ദേശകാലങ്ങൾക്കതീതനായ മാനവനാണ് രവീന്ദ്രനാഥ ൻെറ ലക്ഷ്യം. അതിനു അതിൻെറതായ മൂല്യമുണ്ടെങ്കിലും വിശപ്പി ൻെറ വിളിക്ക് അതു സമാധാനം നൽകുന്നില്ല. അദ്ദേഹം ജീവിത ത്തിലെ യഥാർത്ഥ സുഖദുഃഖങ്ങളുടെ നേരെ കണ്ണടച്ചിരുന്നില്ല. എന്നാലും, എല്ലാ സുഖദുഃഖങ്ങൾക്കും അതീതമായ ഒരു മഹാജീവിത ത്തിൻെറ സ്വരവിശേഷമാണ് അദ്ദേഹത്തിൻെറ കൃതികളിൽ മുഖരിത മായിരുന്നത്.

രവീന്ദ്രനാഥൻ ചെയ്തതെല്ലാം ശരത്ചന്ദ്രനുംചെയ്തു. അവിടെ നിന്നു മുമ്പോട്ടു കൊണ്ടുപോകുകയും ചെയ്തു. വിധവയുടെ പ്രേമലിപ്സ മുതലായി അക്കാലത്തെ സാമൂഹ്യനിയമങ്ങളുടെ ദൃഷ്ടി യിൽ വർജ്ജിതമായിരുന്ന അനേകം കാര്യങ്ങൾ സ്വാഭാവികം മാത്ര മാണെന്നു പറഞ്ഞ് രവീന്ദ്രനാഥൻ വിരമിച്ചപ്പോൾ, ശരത്ചന്ദ്രൻ ആ പ്രശ്നങ്ങളെ ഒന്നു കൂടി മുന്നോട്ടു കൊണ്ടുപോയി. സമുദായ ത്തിൻെറ മുമ്പിൽ അനേകം ചോദ്യ ചിഹ്നങ്ങൾ ഉയർത്തി. സ്നേഹ രഹിതമായ, ധർമ്മ രഹിതമായ, ക്ഷമാഹീനമായ സമുദായത്തോടു വീണ്ടും വീണ്ടും ചോദിച്ചു "മനുഷ്യനു വല്ല ഗുണവും നിങ്ങളെ ക്കൊണ്ടുണ്ടായിട്ടുണ്ടോ?" എന്ന്.

അസാധാരണങ്ങളാണ്, ശരത്ചന്ദ്രൻെറ കഥാപാത്രങ്ങൾ. എന്നാൽ തത്തുല്യമായ രൂപങ്ങൾ സമൂഹത്തിൽ കാണപ്പെടാവു ന്നതാണു താനും. അവയൊന്നും തന്നെ നിത്യജീവിതവുമായിട്ടി ണങ്ങിച്ചേരാത്തവയല്ല. കാരണം, അവയ്ക്കു പിന്നിൽ, അവരുടെ സ്രഷ്ടാവിൻെറ അനുഭൂതിയുടെ അനന്തമായ ഖജനാവുണ്ടെന്ന തുതന്നെ. അവയുടെ മൗലികതയെ നിരാകരിക്കാൻ ശ്രമിക്കുന്നതു ദുരാഗ്രഹം മാത്രമാണ്. തൻെറ ഏതൊരു പ്രതിഭകൊണ്ടാണോ ശരത്ചന്ദ്രൻ, രവീന്ദ്രയുഗത്തിൽ, ആ വിശാല വടവൃക്ഷത്തിനു താഴെ, തനിക്കു യഥേഷ്ടം സ്ഥാനം നേടി എടുത്തതിനു പുറമേ

നാടിനെ മുഴുവൻ തന്നിലേക്കാകർഷിക്കുകയും ചെയ്തത്, ആ പ്രതിഭ കുറച്ചുവല്ലതുമാണോ അഭിനന്ദനം അർഹിക്കുന്നത് ? ശരത് ചന്ദ്രന്റെ സാഹിത്യക്ഷേത്രം തീർച്ചയായും സീമിതമായിരുന്നു. എന്നാൽ അത് അപൂർവമായിരുന്നു. പ്രേമചിത്രീകരണത്തിൽ അപാര മായ രചനാത്മക പാടവമാണു ശരത്ചന്ദ്രൻ കാണിച്ചിട്ടുള്ളത്. ദുശ്ചരിത്രത അദ്ദേഹത്തിൽ ആരോപിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ചരിത്രചിത്രീകരണത്തിൽ അതു മഷിയിട്ടു നോക്കിയാൽ പോലും കാണാൻ കിട്ടുകയില്ല. നേരേ മറിച്ച് അത്ഭുതകരമായ സംയമം കാണുന്നുമുണ്ട്. ആ സംയമമാണ് ശരത്ബാബുവിന്റെ സവി ശേഷത. അത് അദ്വിതീയവുമാണ്. ശ്രീ ഇലാചന്ദ്രജോഷിയുടെ വാക്കുകളിൽ പറഞ്ഞാൽ: " ശരത്ചന്ദ്രനിൽ രവീന്ദ്രനാഥന്റെ ബൗദ്ധി കമായ ഔന്നത്യമോ, വ്യാപകതയോ ഇല്ല. അതുപോലെ തന്നെ, ആഴത്തിലേക്കിറങ്ങുന്ന രഹസ്യാനുഭൂതിയുടെ നിഗൂഢതയും നിബിഡതയും ഇല്ല. എന്നാൽ മറ്റൊരു സവിശേഷത ഉണ്ടുതാനും. അതു മറ്റാരിലും തന്നെ, അത്ര എളുപ്പമൊന്നും കണ്ടെത്താൻ സാധ്യവുമല്ല. ജീവിതത്തെ, സരളവും സ്പഷ്ടവും ലളിതവുമായ ദൃഷ്ടിയിലൂടെ നോക്കിക്കാണുക, അതിന്റെ സാർഥകതയിലേക്കു സ്വാഭാവികമായും മുങ്ങി ഇറങ്ങുക, ജടിലമായ ബൗദ്ധിക ക്രമങ്ങളൊന്നും കൂടാതെ തന്നെ, അതിന്റെ യഥാർത്ഥ രൂപം മനസ്സിലാക്കുക, പിന്നെ, കൃത്രിമമായ കാവ്യാത്മക കൗശലമൊന്നും ഇല്ലാതെ തന്നെ, തന്റെ സഹജമായ അനുഭൂതിയുടെ സഹായത്തോടുകൂടി, അതി ന്റെ ഉള്ളിൽ ഒളിഞ്ഞുകിടക്കുന്ന മാർമ്മികതയെ സ്പഷ്ടമാക്കി ക്കൊടുക്കുക, എന്നിങ്ങനെയുള്ള ഒരു അസാധാരണമായ നേട്ടവും അദ്ദേഹത്തിനു സ്വായത്തമായിരുന്നു. അതു മിക്കവാറും വലിയ വലിയ എഴുത്തുകാർക്കുപോലും സുലഭമല്ലതാനും. അനുഭൂതിയുടെ മാർമ്മികത, പ്രാണാവേഗം എന്നീ രണ്ടു ഗുണങ്ങളും വളരെ പൂർണമായ അളവിൽ തന്നെ അദ്ദേഹത്തിൽ കാണപ്പെട്ടിരുന്നു. സമാനതയുടേയും അസമാനതയുടേയും കാര്യങ്ങൾ വേറെയും കാണാൻ കഴിഞ്ഞേക്കാം. പക്ഷേ, സത്യം ഇതാണ്. ബങ്കിം ചന്ദ്രൻ, രവീന്ദ്രൻ, ശരത്ചന്ദ്രൻ ഇവർ മൂവരും അവരവരുടെ സ്ഥാനത്ത് അപ്രതിമന്മാരും അനുപേക്ഷണീയന്മാരുമത്രേ. പരമ്പരയുടെ കണ്ണി കൾ പോലെ ഒന്നുമറ്റൊന്നിൽ കൊരുക്കപ്പെട്ടുകിടക്കുന്നു. പിന്നീടു പിന്നീടു വരുന്ന ഓരോരുത്തരുടേയും കാര്യത്തിലെന്നപോലെ ശരത്ചന്ദ്രനും തന്റെ മുൻഗാമികളോടു കടപ്പെട്ടവനാണ്. രവീന്ദ്ര നാഥന്റെ പരമ ശിഷ്യനായിരുന്നു ശരത്ചന്ദ്രൻ. രവിബാബു ഇല്ലാ യിരുന്നെങ്കിൽ ശരത്ബാബുവും ഉണ്ടാകുമായിരുന്നില്ല.

ശരത്ചന്ദ്രൻ ഉണ്ട്. അതുകൊണ്ട് 'ആവാര മസീഹാ'യും ഉണ്ട്. അത് എന്റെ മാത്രം പരിശ്രമത്തിന്റെ ഫലമാവില്ല. ആരുടെയെല്ലാം വിചാരഗന്ധവും, സ്നേഹസ്പർശവും അതിൽ പ്രാണശക്തി നിറ ച്ചിട്ടില്ലെന്നാർക്കറിയാം. അവരുടെയെല്ലാം പേരു പരിശിഷ്ടമായി

ക്കൊടുത്തിട്ടുണ്ട്. അവരോടെല്ലാം കൃതജ്ഞത പ്രകാശിപ്പിക്കാൻ തന്നെ പ്രയാസമാണ്. പ്രേമത്തിന്റെ അർഘ്യം ഒന്നുമാത്രമേ അവർക്കായി കൊടുക്കാനുള്ളൂ.

ശരത്ചന്ദ്രന്റെ ആദ്യകാല ജീവിതത്തെപ്പറ്റി മനസ്സിലാക്കാൻ, ഞാൻ അക്കാലത്തു ജീവിച്ചിരുന്ന അനേകം വ്യക്തികളെ കാണുകയുണ്ടായി. അക്കൂട്ടത്തിൽ അദ്ദേഹത്തിന്റെ അമ്മാവനും ബാല്യകാലമിത്രവുമായിരുന്ന സുരേന്ദ്രനാഥ ഗാംഗുലിയേയും കണ്ടു. അദ്ദേഹത്തോടു എനിക്കുള്ള കടപ്പാടു ഒന്നു വേറെയാണ്. ഞാൻ എഴുതിയിട്ടുള്ളതിൽ ഒട്ടുമുക്കാലും അദ്ദേഹത്തിന്റേറയാണ്. ഞാൻ കേവലം ഒരു ശോധകൻ മാത്രം. അതുപോലെ തന്നെ, ശരത്ചന്ദ്രന്റെ ബർമ്മാപ്രവാസകാലത്തെ ചരിത്രങ്ങൾ അറിയുന്നതിലും ഞാൻ ഒരാളോടു പ്രത്യേകം കടപ്പെട്ടിട്ടുണ്ട്. അദ്ദേഹമാണ് ശ്രീ യോഗേന്ദ്രനാഥ സർക്കാർ. ഗിരീന്ദ്രനാഥ സർക്കാർ, സതീശ് ചന്ദ്രദാസ് ഗുപ്ത എന്നിവരുടെ സഹായവും കുറച്ചൊന്നുമല്ലായിരുന്നു. പ്രസ്തുത മാന്യന്മാരുടെയെല്ലാം കൃതികളെ ആസ്പദമാക്കിയാണ് ഞാൻ 'ആവാര മസീഹാ' യാകുന്ന മന്ദിരത്തിന്റെ ആദ്യത്തെ രണ്ടു ഭാഗങ്ങളുടേയും പണി പൂർത്തിയാക്കിയത്. അദ്ദേഹത്തിന്റെ രാഷ്ട്രീയ ജീവിതത്തെപ്പറ്റിയുള്ള സാമഗ്രികളിലധികവും കിട്ടിയത് ശചിനന്ദൻ ചതോപാധ്യായയുടെ പുസ്തകത്തിൽ നിന്നാണ്. അങ്ങിനെ, പ്രധാനമായും മൂന്നു വഴികളിൽ കൂടിയാണ് ഈ പുസ്തകത്തിനുള്ള സാമഗ്രികൾ കിട്ടിയത്. ഒന്ന്, ശരത് ബാബുവുമയി ഏതെങ്കിലും പ്രകാരത്തിൽ ബന്ധപ്പെട്ടിരുന്നവരുമായുള്ള കൂടിക്കാഴ്ച. രണ്ട്, സമകാലീനന്മാരായ സ്നേഹിതന്മാരുടെ സ്മരണക്കുറിപ്പുകൾ. മൂന്ന്, അദ്ദേഹത്തിന്റെ കൃതികളിൽ തന്നെ അവിടെയും ഇവിടെയുമായി വ്യാപിച്ചുകിടക്കുന്നവയും അദ്ദേഹത്തിന്റെ ജീവിതവുമായി ബന്ധപ്പെട്ടവയുമായ വസ്തുതകൾ. ഇത്രയും അനുഭവം സമ്പാദിച്ചു കഴിഞ്ഞപ്പോൾ പിന്നെ ശരത്ബാബുവിനെ കണ്ടെത്താൻ വലിയ പ്രയാസമൊന്നും ഉണ്ടായില്ല.

പുസ്തകം പ്രാമാണികമാക്കാൻവേണ്ടി ഞാൻ ഈ വിവരങ്ങളെല്ലാം, കഴിവിന്റെ പരമാവധി ഉപയോഗിച്ചു പരിശോധിച്ചു. ഇപ്പോൾ ജീവിച്ചിരിക്കുന്ന വ്യക്തികളിൽ, ഞാൻ ഏറ്റവും കൂടുതൽ കടപ്പെട്ടിട്ടുള്ളത് സുപ്രസിദ്ധ സഞ്ചാരിയും സ്വനാമധന്യനുമായ ഉമാപ്രസാദ് മുക്കർജിയോടാണ്. അദ്ദേഹം തികഞ്ഞ സ്വാഭാവികതയോടെ സ്വന്തമെന്നപോലെ എന്നെ അംഗീകരിച്ചു. ശരത്ബാബുവിനെ സംബന്ധിക്കുന്നതും അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്നതുമായ എല്ലാ വസ്തുക്കളും എന്റെ ഉപയോഗത്തിനായി വിട്ടു തന്നു. അദ്ദേഹം അപാരമായ സ്നേഹമാണ് എന്നിലേക്കു പകർന്നത്. അതിനെന്തെങ്കിലും പകരം ചെയ്യണമെന്നുള്ള സങ്കല്പം പോലും അതിനെ കൊച്ചാക്കിക്കാണിക്കുകയേയുള്ളൂ. അതുപോലെ തന്നെ പ്രസിദ്ധ സഞ്ചാരിയും ഫോട്ടോഗ്രാഫറുമായ സ്വാമി സുന്ദരാ

നന്ദനോടും എനിക്കുള്ള കടപ്പാട് സീമാതീതമാണ്. അദ്ദേഹം വളരെ ബുദ്ധിമുട്ടി. എന്റെ കൂടെ പല സ്ഥലങ്ങളിലും ചുറ്റിക്കറങ്ങി. എനിക്ക് അനേകം ചിത്രങ്ങൾ നേടിത്തന്നു. സന്യാസിയായ അദ്ദേഹത്തോട് ഞാനെന്തു നന്ദി പറയാനാണ്? അദ്ദേഹത്തെ നമസ്കരിക്കുക മാത്ര മാണ് കരണീയമായിട്ടുള്ളത്.

എന്നോടു വിശേഷവിധിയായി ദയകാണിച്ച രണ്ടു വ്യക്തികളും സഞ്ചാരികളാണ് എന്ന വസ്തുത കേവലം ഒരു അവിചാരിത സംഭവം മാത്രമാണോ? ശരത്ചന്ദ്രന്റെ ജീവിതത്തിന്റെ അധിക ഭാഗവും ക്രമീകൃതമായ സഞ്ചാര (മഹിമാ മണ്ഡിതമായ തെണ്ടിത്തി രിയൽ) കഥയാണല്ലോ.

പറയേണ്ടാത്തതും കുറച്ചൊക്കെ പറഞ്ഞു പോയിട്ടുണ്ട്. എന്നാൽ എന്റെ രചനാപ്രക്രിയകളെ സ്പഷ്ടമാക്കാൻ ഒരു പക്ഷേ, അതെല്ലാം ആവശ്യമായിരുന്നു. പിന്നെയും, എന്നിൽ നിന്നു വല്ല മര്യാദകേടും വന്നുപോയിട്ടുണ്ടെങ്കിൽ, സുജനങ്ങൾ ഔദാര്യപൂർവം എനിക്കു മാപ്പു നൽകട്ടെ.

അവസാനമായി, ഞാൻ സ്വർഗീയനായ, നാഥൂറാം പ്രേമിയെ നമസ്കരിച്ചുകൊള്ളട്ടെ. അദ്ദേഹം കാരണമാണ് 'ആവാരാ മസീഹാ' യുടെ രചന പൂർത്തിയായത്. എന്നാൽ ഈ ഗ്രന്ഥം പൂർത്തിയാകു ന്നതിനുമുമ്പ് തന്നെ അദ്ദേഹം ലോകയാത്ര അവസാനിപ്പിച്ചുപോയി ക്കഴിഞ്ഞിരുന്നു. അതിൽ എനിക്കുള്ള ഖേദം അഗാധമത്രേ. എന്താ യാലും ഒടുവിൽ എനിക്കദ്ദേഹത്തിന്റെ ആഗ്രഹം നിറവേറ്റാൻ കഴിഞ്ഞു എന്ന കാര്യത്തിൽ സന്തോഷമുണ്ട്. അദ്ദേഹത്തിന്റെ പാവനസ്മരണക്കു മുമ്പിൽ എന്റെ ഈ എളിയ പരിശ്രമം കാഴ്ച വച്ചുകൊള്ളട്ടെ.

**വിഷ്ണു പ്രഭാകർ**

## രണ്ടാം പതിപ്പിൻെറ ഭൂമിക

ഏതാണ്ട് ഇരുപതുമാസം കൊണ്ട് ആദ്യത്തെ പതിപ്പു തീർന്നു. ഇത് സ്പഷ്ടമാക്കുന്ന ഒരു കാര്യം ഹിന്ദിവായനക്കാർക്ക് ശരത് ബാബുവിനോടുള്ള ആസ്ഥയെയാണ്. വിലക്കയറ്റത്തിൻെറ കാലഘട്ടമാണല്ലോ ഇത്. അപ്പോൾ മുപ്പത്തിയഞ്ചു രൂപയ്ക്കു അതിൻേറതായ അർത്ഥമുണ്ട്.

രണ്ടാംപതിപ്പിൽ വിശേഷിച്ചു വ്യത്യാസമൊന്നും വരുത്തിയിട്ടില്ല. അച്ചടിപ്പിശകുകൾ തിരുത്താൻ ശ്രമിച്ചിട്ടുണ്ട്. പിന്നെ അവിടെയും ഇവിടെയും കൊടുത്തിരുന്ന ഉദ്ധരണികൾ കുറക്കുകയോ, ചുരുക്കുകയോ ചെയ്തിട്ടുണ്ട്. മഹാത്മാഗാന്ധിയെ സംബന്ധിച്ചുള്ള ശരത്ചന്ദ്രൻെറ ലേഖനം പരിശിഷ്ടത്തിൽ കൊടുത്തു. മൂന്നാമത്തെ ഖണ്ഡം വല്ലാതെ വലുതായിപ്പോയി എന്ന പരാതിക്കു സമാധാനമായിട്ടാണ്, അങ്ങിനെ ചെയ്തത്. പ്രസ്തുത രണ്ടാം പതിപ്പ് പ്രസ്സിലെത്തുന്നതുവരെ ഇതിനെ സ്വാധീനിക്കാൻ മാത്രം പ്രാധാന്യമുള്ള വസ്തുക്കളൊന്നും പുറത്തു വന്നിട്ടില്ല. എന്നാൽ, ഉല്ലേഖനീയങ്ങളായ ചില കാര്യങ്ങളുണ്ടുതാനും.

ഒന്നിതാണ് : 1925 നോടടുത്ത കാലത്തു മഹാദേവദേശായി ആദ്യമായി ഗുജറാത്തിയിലേക്കു ശരത്ചന്ദ്രൻെറ ചില കൃതികൾ വിവർത്തനം ചെയ്തു. മഹാത്മാഗാന്ധിയുടെ നിർദേശ പ്രകാരമാണ്, അങ്ങിനെ ചെയ്തത്. 'വിരാജ് ബഹു', 'ബിൻദോകാലല്ലാ', 'രാമേർ സുമതി', 'മഝലീ ദീദി ' എന്നിവയാണ് ആ കൃതികൾ.

പിന്നൊരു കാര്യം ശരത്ചന്ദ്രൻെറ രചനയെ സംബന്ധിച്ചാണ്. ശരത്ചന്ദ്രൻെറ സുമധുരമായ കണ്ഠസ്വരത്തെ സംബന്ധിച്ചുള്ള വിസ്തൃതമായ പരാമർശങ്ങൾ പ്രസ്തുത പുസ്തകത്തിൽ യഥാസ്ഥാനം വന്നിട്ടുണ്ട്. പക്ഷേ, അദ്ദേഹം ഏതെങ്കിലും ഗീതങ്ങൾ രചിച്ചിരുന്നു എന്നതിനു, മതിയായ തെളിവുകളൊന്നും ലേഖകൻെറ അറിവിൽപെട്ടിരുന്നില്ല. ശ്രീ സത്യേശ്വരമുഖോപാധ്യായ 'സുരപിയാരി ശരത്ചന്ദ്ര' (ദിഗന്ത, ദില്ലി, ഡിസംബർ 1975) എന്ന തൻെറ ലേഖനത്തിൽ, ഷോഡശീ നാടകത്തിലെ ഈ ഗീതം, ശരത്ചന്ദ്രകൃതമാണെന്നൊരവകാശവാദം ഉന്നയിച്ചിട്ടുണ്ട്.

**തോർ പാബാർ സമയ് ഛില് ജഖന്**

**ഓരേ അബോധ മന്,**

**മരണ ഖേലാർ നേശായ് മേതേ**

**രയിലി അചേതന്**

**ഓരേ അബോധ് മന്**

തഖന് ഛില് മണി, ഛില് മാണിക്
പഥേർ ധാരേ,
ഏഖന് ഡൂബല് താരാ ദിനേർ ശേഷേ
വിഷമ അന്ധകാരേ
ആജ് മിഥ്യേ ജേ തോർ ഖോജാം ഖുംജി
മിഥ്യേ ചോഖേർ ജല്
താരേ കോഥായ് പാബി ബല്
തോർ അതല് തലേ തലിയേ ഗേല്
ശേഷ് സാധനാർ ധന്
ഓരേ അബോധ് മന്

ഹിരൺമയീ ദേവിയുടെ വിവാഹത്തെ സംബന്ധിച്ചു പിന്നെയും ചില വിവാദങ്ങൾ തലപൊക്കിയിട്ടുണ്ട്. എന്നാൽ ദാന ഉടമ്പടി പ്രകാരം അവർക്കു ഭാര്യാപദം ലഭിച്ചു കഴിഞ്ഞിട്ടുണ്ട്. അതിനുശേഷം ഈ വിവാദങ്ങളിൽ കഴമ്പൊന്നുമില്ല.

വിപ്ലവകാരികളെ ശരത്ചന്ദ്രൻ ഹൃദയം തുറന്നു സഹായിച്ചിരുന്നു. അതു സംബന്ധിച്ചുള്ള പുതിയ തെളിവുകൾ ലഭിച്ചിട്ടുണ്ട്.

'അഭിമാൻ' വായിച്ചിട്ട് ഒരു ചെറുപ്പക്കാരൻ അദ്ദേഹത്തെ അടിക്കാൻ ചെല്ലുകയുണ്ടായി. അത് ഏതെങ്കിലും ബ്രഹ്മസമാജക്കാരനായ യുവാവായിരിക്കാമെന്നാണ് ഗോപാലചന്ദ്ര റോയിയുടെ അനുമാനം. പ്രസ്തുതകഥയിൽ വിവാഹിതയായ ഒരു സ്ത്രീ സ്വന്തം ഭർത്താവിനെ ഉപേക്ഷിച്ച് മറ്റൊരുവനെ വിവാഹം കഴിക്കുന്നതായി പറയുന്നുണ്ട്. വേറെയും പല കാര്യങ്ങളും വെളിച്ചത്തു വന്നിട്ടുണ്ട്. അവയിൽ പ്രാധാന്യം അർഹിക്കുന്നത് ഒന്നുമാത്രമാണ്. "വിധവയുടെ സ്വഭാവ നിരൂപണം ചെയ്യരുതെന്നപേക്ഷിച്ചു കൊണ്ട് ശ്രീമതി നിരുപമാ ദേവി ഒരു കത്തു എഴുതിയതായി പറയപ്പെടുന്നുണ്ട്. 'നിങ്ങളുടെ മനസ്സിനു പ്രയാസം തോന്നുന്ന യാതൊന്നും ഒരിക്കലും എഴുതുകയില്ലെന്നു' ശരത്ചന്ദ്രൻ വാക്ക് കൊടുക്കുകയും ചെയ്തിരുന്നു.

ഒരു കാര്യം കൂടി പരാമർശിക്കുന്നത് അസംഗതമാകുമെന്നു തോന്നുന്നില്ല. എൻെറ നിരൂപക സുഹൃത്തുക്കൾ ' ആവാരാ മസീഹ" യെ സ്വാഗതം ചെയ്തു. അതോടൊപ്പം ചില തെറ്റുകളും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. കൂടാതെ ചില നിർദേശങ്ങൾ തരുകയും ചെയ്തു. കൃതജ്ഞതാപൂർവം അതു സംബന്ധിച്ചു ചെയ്യാവുന്നതെല്ലാം ചെയ്തിട്ടുണ്ട്. എന്തെങ്കിലും ചെയ്യാതെവിട്ടുകളഞ്ഞിട്ടുണ്ടെങ്കിൽ, അത് ഏതെങ്കിലും ദുശ്ശാഠ്യത്തിൻെറ പേരിലല്ല. കഴിവുകേടുകൊണ്ടാണ്. ഏറ്റവും പ്രധാനമായ കാരണം തെളിവുകളുടെ കുറവുതന്നെ. പലടത്തും അഭിപ്രായവ്യത്യാസങ്ങളുമുണ്ട്. അതെല്ലാം സ്വാഭാവികമത്രേ. മൂന്നാം പതിപ്പു പുറത്തുവരുമ്പോഴേക്കും പുകപടലം ഒന്നുകൂടി മാറി കിട്ടിയേക്കാം. എന്നാൽ മനുഷ്യനായ ശരത്ചന്ദ്രനേ

യോ സാഹിത്യകാരനായ ശരത്ചന്ദ്രനേയോ സ്വാധീനിക്കത്തക്ക വസ്തുതകളൊന്നും ഇതുവരെ പുറത്തുവന്നിട്ടില്ല.

'ആവാര മസീഹാ' എഴുതുമ്പോൾ വളരെയധികം പ്രയാസങ്ങളെ നേരിടേണ്ടിവന്നു. അതിനെപ്പറ്റി ഞാൻ ആദ്യപതിപ്പിലെ ഭൂമികയിൽ ചെറുതായിട്ടൊന്നു പരാമർശിച്ചിട്ടുണ്ട്. എങ്കിലും അതത്ര മതിയായില്ല. എൻെറ നിരൂപകന്മാരും വായനക്കാരും അതിൽ തൃപ്തരായില്ല. പലകാരണങ്ങളാലും, എല്ലാം പരാമർശ വിഷയമാക്കാൻ ഇപ്പോഴും സാധ്യമല്ല. എന്നാൽ, ഒരു കാര്യം സംബന്ധിച്ചു അല്പം പറയാൻ ആഗ്രഹിക്കുന്നു. ശരത്ചന്ദ്രൻെറ ജീവിതക്രമം തന്നെ, വാസ്തവത്തിൽ വളരെയധികം കുഴഞ്ഞുമറിഞ്ഞതാണ്. ക്രമമൊന്നും ഇല്ല. അതെല്ലാം താരതമ്യപഠനത്തിനു വിധേയമാക്കി, ക്രമബദ്ധമായ രീതിയിൽ അവതരിപ്പിക്കുക, ഏതാണ്ട് ദുഷ്കരമായ കാര്യമാണ്. ഏതു സംഭവം എപ്പോൾ ഉണ്ടായി, എങ്ങിനെ ഉണ്ടായി, എപ്പോൾ എവിടെ താമസിച്ചു, എത്രകാലം താമസിച്ചു, ഏത് പ്രസംഗം എപ്പോൾ ചെയ്തു, എന്താണു ശരിക്കും പറഞ്ഞത്, ഇതെല്ലാം സംബന്ധിച്ചുള്ള ശരിയായ വിവരങ്ങളൊന്നും എങ്ങും കണ്ടു പിടിച്ചിട്ടില്ല. ഉള്ളവ ക്രമബദ്ധമല്ലതാനും. അന്വേഷിച്ചു തന്നെ അനേകം കൊല്ലം അവിടെയും ഇവിടെയും ചുറ്റിക്കറങ്ങേണ്ടതായി വന്നു. ജ്യോതിഷക്കാരെ ശരണം പ്രാപിച്ചു. യൂനിവേഴ്സിറ്റിയുടെ കലണ്ടറുകളിൽ തപ്പി. സ്കൂളിലെയും കോളേജിലെയും രജിസ്റ്ററുകൾ പരിശോധിച്ചു, പഴയ കത്തുകൾ അന്വേഷിച്ചു കണ്ടുപിടിച്ചു. അങ്ങനെയാണ് എന്തെങ്കിലും ഒരു രൂപം തെളിഞ്ഞുവന്നത്.

ശരത്ചന്ദ്രൻ ഭാഗൽപുരത്തു നിന്നു പോയത് എന്നാണെന്നത് സംബന്ധിച്ച വിവരം കിട്ടാൻ വളരെയധികം ബുദ്ധിമുട്ടി. ഒടുവിൽ ഭാഗൽപുരത്ത് ഒരു കയ്യെഴുത്തു മാസിക ഉണ്ടായിരുന്നതായി അറിഞ്ഞു. 1901 ജൂലായ് ലക്കത്തിൽ ശരത്ചന്ദ്രൻെറ ഒരു കൃതി കാണാൻ ഇടയായി. അപ്പോഴാണു വിവരം അറിയാൻ കഴിഞ്ഞത്.

1902 ഡിസംബർ അവസാനത്തിൽ,ഗോവിന്ദപുരത്തുള്ള തൻെറ സഹോദരിയുടെ വീട്ടിൽ നിന്ന്, ശരത്ചന്ദ്രൻ തൻെറ അമ്മാവൻ ഗിരീന്ദ്രനാഥന് ഒരു കത്ത് എഴുതി അയച്ചിരുന്നു. ആ കത്ത് അദ്ദേഹത്തിൻെറ മകൻ അമൽകുമാർ ഗാംഗുലിയുടെ കൃപകൊണ്ട് 1973—ൽ ഡൽഹിയിൽ വച്ചു എനിക്കു കിട്ടി. അതു കാരണം അനേകം തീയതികൾ ശരിപ്പെടുത്താനും സാധിച്ചു.

എപ്പോഴാണ്, അദ്ദേഹം ബർമ്മയിൽ നിന്നു മടങ്ങിവന്നതെന്ന കാര്യവും അനുമാനത്തെ ആസ്പദമാക്കിയാണ്, നിശ്ചയിച്ചിട്ടുള്ളത്. എന്നാൽ അനേകം നാളുകൾക്കു ശേഷം ശരത്ചന്ദ്രൻ ബർമ്മയിൽ വച്ചു രവീന്ദ്രനാഥനെ കണ്ടതായി ഒരു ലേഖകൻ എഴുതിയിട്ടുണ്ട്. എല്ലാ ജീവചരിത്രകാരന്മാരും, ശരത്ചന്ദ്രൻ 1894 ഡിസംബറിലാണ് മെട്രിക് പാസായതെന്നാണ് എഴുതിയിട്ടുള്ളത്. എന്നാൽ ആ തീയതി എനിക്കു സ്വീകാര്യമായി തോന്നിയില്ല. യൂണിവേഴ്സിറ്റി

കലണ്ടർ പരിശോധിച്ചപ്പോൾ കണ്ടത്, പരീക്ഷ 1894 ഫെബ്രുവരി 12—ാം തീയതി, തിങ്കളാഴ്ച ആരംഭിച്ചതായിട്ടാണ്. കൂടിയാൽ 1894 ഏപ്രിലിലെങ്കിലും പരീക്ഷാഫലം വന്നു കാണും. കലണ്ടറിൽ വരുന്നതു ഡിസംബറിലാണെന്നു മാത്രം. അതുകൊണ്ട് എല്ലാവരും നിശ്ചയിച്ചു 1894 ഡിസംബറിലാണ് മെട്രിക് പാസായതെന്ന്. അങ്ങനെയായിരുന്നെങ്കിൽ കോളേജിൽ ചേർന്നതെങ്ങിനെയാണ് ?

ബംഗാളികൾ നിശ്ചയമായും വംഗാബ്ദം ഉപയോഗിക്കുന്നവരാണ്. അതുകൊണ്ട്, എന്റെ മുമ്പിൽ അതും ഒരു പ്രശ്നമായിരുന്നു. ഈ തീയതികളെല്ലാം ക്രിസ്ത്വബ്ദത്തിലേക്ക് എങ്ങിനെ പരിവർത്തനം ചെയ്യും ? പഴയ കലണ്ടറുകൾ അന്വേഷിച്ച് പല സ്നേഹിതന്മാരുടെയും അടുത്തു പോയി, ലൈബ്രറികളിൽ തിരക്കി. തീയതികൾക്കു അതിന്റേതായ വൈശിഷ്ട്യമുണ്ടല്ലോ (ജ്യോതിശ്ശാസ്ത്രം വിശ്വസിക്കുന്നവർക്കു അതു നന്നായറിയാം).

ഇങ്ങിനെയുള്ള അസംഗതികൾ ധാരാളമാണ്. അവയ്ക്ക് അവസാനമില്ല. പക്ഷേ, അവയൊന്നും മനുഷ്യനായ ശരത്ചന്ദ്രനെ ഒട്ടും തന്നെ ബാധിച്ചിട്ടില്ല. ആത്യന്തികമായി ആലോചിക്കുമ്പോൾ, അദ്ദേഹം എപ്പോൾ എവിടെപോയി ? എവിടെ താമസിച്ചു ? എന്നീ വക കാര്യങ്ങളൊന്നും അത്ര പ്രസക്തമല്ല. എന്നാൽ, ജീവിതക്രമം ശരിയാക്കണമെങ്കിൽ അതറിയുകയും വേണം.

ഞാൻ എന്റെ ആറാമത്തെ ഇന്ദ്രിയത്തെപ്പറ്റിപ്പറഞ്ഞു. എന്നാൽ, അത് ഭ്രമത്തിന്റേയും ഭ്രമം ഇല്ലായ്മയുടേയും അപ്പുറത്തു നിൽക്കുന്ന ശരത്ചന്ദ്രനെ തിരിച്ചറിയുന്ന കാര്യത്തെ സംബന്ധിച്ചാണ്. സംഭവങ്ങളുടെ പ്രാമാണികതയുമായി, അവയ്ക്കു യാതൊരു ബന്ധവുമില്ല.

'ആവാര മസീഹാ ' എന്ന പേരിനെ ആസ്പദമാക്കി വേണ്ടത്ര ഊഹാപോഹങ്ങൾ പ്രചരിച്ചിട്ടുണ്ട്. ഞാൻ സ്വപ്നത്തിൽപ്പോലും വിചാരിക്കാത്ത അർഥങ്ങളും കല്പിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ, ഊരുതെണ്ടിയായി നടന്ന ഒരു പയ്യൻ, ഒടുവിൽ എങ്ങിനെ പീഡിതമാനവന്റെ മിശിഹയായി മാറി ? അതാണ്, ഞാൻ ഈ പേരിന്റെ മാധ്യമത്തിലൂടെ പറയാൻ ആഗ്രഹിച്ചത്. എന്റെ ഒട്ടുവളരെ സ്നേഹിതന്മാർ ആ പേരു അംഗീകരിക്കുകയും ചെയ്തു. അതിൽ, ഞാൻ തികച്ചും സന്തുഷ്ടനാണ്.

ഒടുവിൽ ഒരു കാര്യം കൂടി വിശദമാക്കാൻ ആഗ്രഹിക്കുന്നു. ' ആവാരാ മസീഹാ' യിൽ ചിത്രീകരിക്കപ്പെട്ടിട്ടുള്ള സംഭവങ്ങളൊന്നും തന്നെ, എന്റെ സങ്കല്പസൃഷ്ടിയല്ല. എത്ര അളവിൽ എങ്ങിനെയുള്ള അറിവാണോ കിട്ടിയത്, അത്രമാത്രമാണ് ഞാൻ കുറിച്ചിട്ടുള്ളത്. ഉത്തമ പുരുഷവചനത്തിൽ ശരത്ചന്ദ്രൻ പറഞ്ഞിട്ടുള്ള കാര്യങ്ങളത്രയും, അദ്ദേഹത്തിന്റെ സ്നേഹിതന്മാരുടെ ഓർമ്മകളിൽ നിന്നോ, ഓർമ്മക്കുറിപ്പുകളിൽ നിന്നോ എടുത്തിട്ടുള്ളതാണ്. അതിനെല്ലാം അവർ സാക്ഷികളുമാണ്. കഴിയുന്നത്ര അവരുടെ ശൈലിതന്നെയാണ് ഉപയോഗിച്ചിട്ടുള്ളത്. പ്രാമാണികതയ്ക്കു വേണ്ടി, അദ്ദേഹ

ത്തിന്റെ കൃതികളിൽ തന്നെ അതേ സന്ദർഭങ്ങളിൽ വന്നിട്ടുള്ള ഭാഗങ്ങളെ ആശ്രയിച്ചിട്ടുണ്ട്. എന്നാൽ അവ വളരെക്കുറച്ചുമാത്ര മേയുള്ളൂ. ഞാൻ സ്വാതന്ത്ര്യം ഉപയോഗിച്ചിട്ടുണ്ടെങ്കിൽത്തന്നെ, ഒരു വിവർത്തകനുള്ളതിൽ കവിഞ്ഞൊട്ടുമില്ലതാനും. ആഗ്രഹിക്കുന്ന പോലെ ഒന്നും സംഭവിക്കാറില്ല. എന്നാലും, ആ സംഗതികളും വൈരുധ്യങ്ങളും എത്രതന്നെ ഉണ്ടായിരുന്നിട്ടും, സുഹൃത്തുക്കൾ, വിശേഷിച്ചു ബംഗാളി സുഹൃത്തുക്കൾ എന്റെ ഈ എളിയ പരിശ്ര മത്തെ സ്വാഗതം ചെയ്തു കണ്ടപ്പോൾ എനിക്കു വളരെയധികം സന്തോഷമുണ്ടായി. അവരുടെയെല്ലാം മുമ്പിൽ കൃതജ്ഞതാപൂർവം ഞാൻ നമ്രശിരസ്കനായി നിൽക്കുകയാണ്. അവർക്കെല്ലാം എന്റെ കൂപ്പുകൈ. ഒരിക്കൽകൂടി ശരത്ചന്ദ്രനെപ്പറ്റി കവി നസ്രുളിന്റെ വാക്കുകളിൽ അവനമ്രശിരസ്കനായി പറഞ്ഞുകൊള്ളട്ടെ !

അവ മാനനാർ അതല് ഗഹരേ യേ മാനുഷ് ഛിലോലുകായേ
ശരത്ചാന്ദേർ ജ്യോത്സ്നാ താദേർ ദിലോ രാജപഥ് ദിഖായേ.

**വിഷ്ണു പ്രഭാകർ**

# ഉള്ളടക്കം

ക്രമം

**പ്രഥമപർവം — ദിക്ഭ്രഷ്ടൻ**



**ദ്വിതീയ പർവം — ദിശാന്വേഷണം**

**തൃതീയ പർവം — ദിശാന്തം**

## പ്രഥമപർവം

# ദിക്ഭ്രഷ്ടൻ

എന്തുകൊണ്ടോ അന്നു ഉച്ചക്കുശേഷം അവധിയായിരുന്നു. ഗാംഗുലിമാരുടെ ദൗഹിത്രൻ വീട്ടിലെത്തി സുരേന്ദ്രനമ്മാവനോടു പറഞ്ഞു "വരൂ പോകാം. പഴയ തോട്ടത്തിലൊന്നു ചുറ്റിയടിച്ചു വരാം."

ചുട്ടുപൊള്ളുന്ന വെയിൽ. പൂക്കളും കായ്കളും കണികാണാൻ പോലുമില്ല. എന്നാലും, എത്രയോ സുഖകരമാണ്, നിശ്ശബ്ദത തളം കെട്ടിനില്ക്കുന്ന മരത്തണലിൽ ഇരുന്ന് സമയം കഴിക്കുക. താൻ ഈ നാടുവിടാൻ പോവുകയാണ്. അതോർത്തപ്പോൾ മനസ്സിൽ വല്ലാത്തൊരു ഭാരം. ആരോടും പറഞ്ഞില്ലെന്നു മാത്രം. ഒന്നും മിണ്ടാതെ സുരേന്ദ്രനുമൊരുമിച്ചു വീട്ടിൽ നിന്നിറങ്ങി. അമ്മാവനാണ്, സുരേന്ദ്രൻ. പ്രായംകൊണ്ട് ഇളയവനും. രണ്ടുപേരും തമ്മിലുള്ള സ്നേഹം സാവധാനത്തിൽ വർദ്ധിച്ചുകൊണ്ടിരുന്നു. തോട്ടത്തിലെത്തി. വൃക്ഷങ്ങൾക്കിടയിലൂടെ നടക്കുമ്പോൾ മനസ്സുകൊണ്ട് അവയോടു യാത്രപറയുകയായിരുന്നോ എന്നു തോന്നും. ഒരു പക്ഷേ, വിചാരിച്ചു കാണും, മടങ്ങിവന്നാലായി, ഇല്ലെങ്കിലുമായി. പിന്നെ പതിവുപോലെ എടുത്തൊരുചാട്ടം. മരത്തിൻെറ കൊമ്പിൽ ഇരുന്നു കഴിഞ്ഞു. പിന്നെ, വർത്തമാനം പറയാൻ തുടങ്ങി. അറ്റവും അറുതിയും ഇല്ലാത്തവർത്തമാനം. ക്രമമോ മുറയോ ഇല്ല. എന്തെങ്കിലുമൊക്കെ പറഞ്ഞു കൊണ്ടേയിരുന്നു, പിരിയുന്നദുഃഖം വെളിയിൽ കാണിക്കാതിരിക്കാൻ വേണ്ടി. "നീ സങ്കടപ്പെടുകയൊന്നും വേണ്ട. നമുക്കിനിയും കാണാം. ഇടയ്ക്കിടെ തീർച്ചയായും വരും."

"വരുമോ ?"

"പിന്നെ, വരില്ലേ ? എന്താ, ഭാഗൽപൂരിനോടു എനിക്കിഷ്ടം കുറവാ ? കടവിലെ മുറിത്തൂണിൽ നിന്നു ഗംഗയിലേക്കുള്ള ആ ചാട്ടം. എന്തൊരാനന്ദമാ ! അക്കരെ മരങ്ങൾ തിങ്ങിനിൽക്കുന്ന കാടുകൾ. മറക്കാനൊക്കുമോ ? അവ എന്നെ മാടിവിളിക്കും. ഞാൻ ഓടി എത്തും."

പിന്നെയൊരു നെടുവീർപ്പിട്ടുകൊണ്ട്, വീണ്ടും പറഞ്ഞു. "ആ ഹാ, ഭാഗൽപൂർ എത്ര പ്രിയപ്പെട്ട നാടാണ്. നോക്കിക്കോ ഞാൻ വരും തീർച്ച. "

പിന്നെയും ഒന്നു രണ്ടു ക്ഷണം. ആരുമൊന്നും പറഞ്ഞില്ല. പെട്ടെന്ന് ശരത് പറഞ്ഞു. "മരത്തിൽ കയറാൻ ശീലിക്കുന്നതും വളരെ ആവശ്യമാണ്. ഒന്നു സങ്കല്പിച്ചു നോക്കൂ, ഒരു കാട്ടിലൂടെ കടന്നു പോകുകയാണെന്ന്. പെട്ടെന്ന് സന്ധ്യ കറുത്ത കരിമ്പടം നിവർത്തി വിരിക്കുന്നു. ചുറ്റും നിന്നു വന്യമൃഗങ്ങളുടെ ഗർജ്ജനം. അപ്പോൾ മരത്തിൽ കയറാൻ അറിഞ്ഞു കൂടെങ്കിൽ എന്തൊരാപത്താ?" സുരേന്ദ്രൻ ചോദിച്ചു. "വീണു പോയാൽ ?"

" എന്തിനെടേ വീഴുന്നത്?" ശരത് പറഞ്ഞു.

അയാൾ വീണ്ടും മുകളിലേക്കുകയറി. ഒരു മുണ്ടുകൊണ്ടു അരക്കെട്ട് ഒരു കനത്തമരക്കൊമ്പിനോടു ചേർത്തുകെട്ടി. സുഖമായി കിടന്നു. "ഇങ്ങിനെയങ്ങു കിടന്നുറങ്ങാം. രാത്രി മുഴുവൻ."

ഏതാണ്ടു മൂന്നു വർഷമായി മുത്തച്ഛൻെറ വീട്ടിൽ താമസമാക്കിയിട്ട്. മുമ്പും, പലപ്പൊഴും വരാറുണ്ടായിരുന്നു, അമ്മയുമൊരുമിച്ച്. ആദ്യത്തെ പ്രാവശ്യം അമ്മ അയാളെയും കൊണ്ടുവന്നപ്പോൾ, മുത്തച്ഛനും മുത്തശ്ശിയും പണവും പണ്ടങ്ങളും വാരിക്കോരി ചൊരിഞ്ഞു., പേരക്കിടാവിൻെറ മേൽ. കേദാരനാഥ മുത്തച്ഛൻ ഒരു സ്വർണ്ണ അരഞ്ഞാണം അരയിൽ അണിയിച്ചു. മടിയിലെടുത്തിരുത്തി. ആ കുടുംബത്തിലെ ആദ്യ തലമുറയിൽ ആദ്യം പിറക്കുന്ന ആൺകുട്ടിയായിരുന്നു അയാൾ.

എന്നാൽ തികച്ചും വ്യത്യസ്തമായിരുന്നു മൂന്നുകൊല്ലത്തിനു ശേഷമുണ്ടായ ഇത്തവണത്തെ വരവ്. അച്ഛൻ മോത്തിലാലാണെങ്കിൽ പരിവ്രാജകൻെറ സ്വഭാവക്കാരൻ. വെറും സ്വപ്നദർശി. ജീവസന്ധാരണത്തിനുള്ള ഒരു തൊഴിലും അദ്ദേഹത്തെ സ്ഥിരമായി എങ്ങും പിടിച്ചു നിർത്തിയില്ല. എല്ലാവശത്തുനിന്നും അപമാനിതനാകുമ്പോൾ, എന്തെങ്കിലും പണി അന്വേഷിച്ചു ഇറങ്ങിത്തിരിക്കും. ജോലി വല്ലതും കിട്ടിയാൽ തന്നെ കലാകാരൻെറ മനസ്സും ദാസ്യഭാവവും തമ്മിൽ പൊരുത്തപ്പെട്ടുപോയിരുന്നില്ല. കുറച്ചുനാൾ ജോലിയിൽ മനസ്സിരുത്തും. പിന്നെ, പെട്ടെന്നൊരുദിവസം മേലധികാരിയുമായി ഏറ്റുമുട്ടും. ജോലിയും വലിച്ചെറിഞ്ഞു ഇറങ്ങിപ്പോരും. അതുകഴിഞ്ഞ് വായനയായി, കവിത എഴുത്തായി. ചെറുകഥ, നോവൽ, നാടകം, എന്നുവേണ്ട എന്തും എഴുതാനുള്ള അഭിരുചിയുണ്ടായിരുന്നു. ചിത്രകലയിലുമുണ്ടായിരുന്നു വാസന. സൗന്ദര്യബോധം ഒട്ടും കുറവായിരുന്നില്ല.

മനോഹരമായ പേന. പുതിയ നിബ്ബ്. മേൽത്തരം കടലാസ്. മുത്തുമണിപോലുള്ള അക്ഷരങ്ങൾ. കൃതികൾ രചിക്കുകയായി. എന്നാൽ ആരംഭത്തിലെ ആഹ്ളാദമൊന്നും അവസാനം വരെ നിന്നിരുന്നില്ല. അവസാനം എന്നൊന്നു അനിവാര്യമാണെന്നുപോലും

അദ്ദേഹം അംഗീകരിച്ചിരുന്നില്ലെന്നു തോന്നും. ഇടക്കുവച്ചു തന്നെ വിട്ടുകളയും. പിന്നെയും തുടങ്ങും പുതിയ രചന. ഒരുവേള മോത്തി ലാലിൻെറ ആദർശം വളരെ ഉൽകൃഷ്ടമായിരുന്നിരിക്കാം. അഥവാ അവസാനം വരെ എത്താനുള്ള കഴിവ് ഇല്ലായിരുന്നെന്നും വരാം. മോത്തിലാലിനു ഒരിക്കലും തൻെറ ഒരു കൃതിയും മുഴുവനാക്കാൻ കഴിഞ്ഞില്ല. ഒരിക്കൽ ഭാരതവർഷത്തിൻെറ വിശാലമായ ഒരു ഭൂപടം വരയ്ക്കാൻ ആരംഭിച്ചു. കുട്ടികളുടെ ആവശ്യത്തെ മുൻനിറുത്തി. അപ്പോഴാണു മനസ്സിലൊരു ചോദ്യം ഉദിച്ചത്. ഈ ഭൂപടത്തിൽ ഹിമാലയത്തിൻെറ മാഹാത്മ്യം ശരിക്കും അടയാളപ്പെടുത്താൻ സാധ്യമാവുമോ ? ഇല്ല. സാധ്യമല്ല. അതെ, പിന്നീട് ഒരു തരത്തിലും ആ പണി മുമ്പോട്ടു പോയില്ല. അങ്ങിനെ, മോത്തിലാലിൻെറ കലാ സപര്യ എല്ലാം തന്നെ സഫലമായി കേവലം വ്യർഥതയിൽ. കുടുംബ സംരക്ഷണം, അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം കേവലം അസാ ധ്യമായിരുന്നു. ആ നില കണ്ടപ്പോൾ ശരത്തിൻെറ അമ്മ. ഭുവനമോ ഹിനി, ആദ്യമാദ്യം തൻെറ ഭർത്താവിനെ വളരെയേറെ ഗുണ ദോഷിച്ചു നോക്കി. ഒടുവിൽ, തൻെറ അച്ഛൻ കേദാരനാഥൻെറ കാല് പിടിച്ചു. എല്ലാവരുമായി ഭാഗൽപൂരിലേക്കു പോന്നു. മോത്തി ലാൽ പിന്നെയും ഭാര്യവീട്ടിലെ ജാമാതാവായി വാഴാൻ തുടങ്ങി.

## 2

ഭാഗൽപൂരിൽ എത്തിയശേഷം ശരത്തിനെ ദുർഗാചരൺ എം. ഈ. സ്കൂളിലെ സ്കോളർഷിപ്പു ക്ലാസ്സിൽ ചേർത്തു. മുത്തച്ഛനാ യിരുന്നു, സ്കൂളിൻെറ സെക്രട്ടറി. അതുകൊണ്ടു പിന്നെ,ആരും കൂടുതലായൊന്നും അന്വേഷിച്ചില്ല. കുട്ടി എവിടെ വരെ പഠിച്ചിട്ടു ണ്ടെന്നും മറ്റും. അതുവരെ പഠിച്ചിരുന്നത് ബോധോദയം മാത്രമാണ്. എന്നാൽ പഠിക്കേണ്ടിയിരുന്നതോ, സീതാവനവാസം, ചാരുപാഠം, സദ്ഭാവസദ്ഗുരു പ്രകാണ്ഡ വ്യാകരണം മുതലായവയും. പഠി ച്ചാൽ മാത്രംപോരാ, ദിവസവും പരീക്ഷയെ നേരിടുകയും വേണം. അതുകൊണ്ട് ഒരു കാര്യം നിസ്സംശയം പറയാം. ബാലനായ ശരത് ആദ്യമായി സാഹിത്യവുമായി പരിചയപ്പെട്ടതുതന്നെ കണ്ണുനീർ കണങ്ങളുടെ മാധ്യമത്തിലൂടെയാണെന്ന്. അക്കാലത്ത് ശരത്തിനു ചിന്തിക്കാൻ പോലും കഴിയാതിരുന്ന കാര്യമാണ്, മനുഷ്യപീഡന മല്ലാതെ സാഹിത്യത്തിനു മറ്റെന്തെങ്കിലും ലക്ഷ്യമുണ്ടോ എന്ന്. എന്നാൽ പെട്ടെന്ന് മനസ്സിലായി, ക്ലാസ്സിൽ താൻ വളരെ പുറകെയാ ണെന്ന വസ്തുത. അതു സഹിക്കാൻ കഴിഞ്ഞില്ല. വളരെ പരിശ്രമിച്ചു പഠിക്കാൻ തുടങ്ങി. അചിരേണ, അനേകം പേരെ പിൻതള്ളിക്കൊണ്ട്, സമർത്ഥന്മാരായ കുട്ടികളിലൊരാളായി പരിഗണിക്കപ്പെടാൻ തുടങ്ങി.

മുത്തച്ഛനു വളരെയധികം സഹോദരന്മാരുണ്ടായിരുന്നു. എല്ലാവരും കൂട്ടുകുടുംബ സമ്പ്രദായത്തിൽ ഒരുമിച്ചു താമസിച്ചു പോന്നു. അതുകൊണ്ട്, അമ്മാവന്മാരും അമ്മായിമാരും നിരവധി

യായിരുന്നു. കുഞ്ഞുമുത്തച്ഛനായിരുന്നു, അഘോരനാഥൻ. അദ്ദേഹത്തിൻെറ മകൻ മണീന്ദ്രൻ ശരത്ചന്ദ്രൻെറ സഹപാഠിയും. മുത്തച്ഛൻ രണ്ടാളെയും വീട്ടിലിരുത്തി പഠിപ്പിക്കാൻ അക്ഷയ പണ്ഡിതനെ ഏർപ്പാടു ചെയ്തു. കാഴ്ചയിൽ, യമരാജാവിൻെറ സഹോദരനാണെന്നു തോന്നും. 'ഗുരുവിൻെറ വടിയിലാണു വിദ്യ' എന്നത്രെ അദ്ദേഹത്തിൻെറ തത്വശാസ്ത്രം. അതിനാൽ ഇടയ്ക്കിടെ സിംഹഗർജ്ജനവും തുടർന്ന് കരച്ചിലിൻെറ കരുണസ്വരവും കേൾക്കാമായിരുന്നു.

ഈ പഠിത്തകാലത്ത് കാട്ടിക്കൂട്ടിയ വികൃതിത്തരങ്ങളും ചില്ലറയൊന്നുമായിരുന്നില്ല. അവിടെയും അഗ്രേസരൻ ശരത് തന്നെ. അക്കാലത്ത് എണ്ണവിളക്കിനു ചുറ്റും ഇരുന്നാണു കുട്ടികൾ പഠിച്ചിരുന്നത്. വരാന്തയിലുള്ള നാടപാകിയ സോഫയിൽ കിടക്കുന്നുണ്ടാകും മുത്തച്ഛൻ, എല്ലാം കേട്ടുകൊണ്ട്. പെട്ടെന്ന് വിളിച്ചു ചോദിക്കും, "എന്താണു പഴയപാഠങ്ങൾ മാത്രം ചൊല്ലുന്നത്? ഇന്നു പുതിയതൊന്നും പഠിച്ചില്ലേ ?"

" ഇല്ല "

"എന്താ?"

"പണ്ഡിതജി വന്നില്ല? പനിയാ "

കേട്ടമാത്രയിൽ മുത്തച്ഛൻ വീട്ടിലെ വേലക്കാരൻ മുശായിയെ വിളിച്ചു. "മുശായീ അരിക്ലാമ്പ് കൊളുത്തൂ. പണ്ഡിതജിക്കുപനിയാണ്. കാണാൻ പോകണം." അദ്ദേഹം സ്കൂൾ സെക്രട്ടറി മാത്രമല്ല, സമുദായനേതാവുമാണ്. മനുഷ്യരോടുള്ള പെരുമാറ്റത്തിൽ മാതൃകാപുരുഷനും.

മുത്തച്ഛൻ ഇറങ്ങി. ഉടനെ ശരത് പ്രഖ്യാപിച്ചു. "ക്യാറ്റ് ഈസ് ഔട്ട്, ലെറ്റ് മൗസ് പ്ലേ."

ഒട്ടും താമസിച്ചില്ല. സംഘഗാനസ്വരം അവിടെ മാറ്റൊലി കൊണ്ടു.

ഡാൻസ് ലിറ്റിൽ ബേബി, ഡാൻസ് അപ് ഹൈ
നെവർ മൈൻഡ് ബേബി മദർ ഈസ് നൈ
ക്രോ ആൻഡ് കേപർ, കേപർ ആൻഡ് ക്രോ
ദെയർ ലിറ്റിൽ ബേബി ദെയർ യൂ ഗോ
അപ് ടു ദി സീലിംഗ് ഡൗൺ ടു ദി ഗ്രൗൻഡ്
ബാക്‌വേഡ് ആൻഡ് ഫോർവേഡ് റൗണ്ട് ആൻഡ് റൗണ്ട്
ഡാൻസ് ലിറ്റിൽ ബേബി ആൻഡ് മദർ വിൽ സിംഗ്
മെരിലീ മെരിലീ, ഡിംഗ് ഡിംഗ് ഡിംഗ്

ഉത്സാഹശീലനായ ഒരു കുട്ടി, ഉടനെതന്നെ ആ അവസാന വരിക്കുള്ള ഹിന്ദി പരിഭാഷയും തയ്യാറാക്കി

'ഖുശീസേ, ഖുശീസേ, താക് ഘിനാഘിൻ'

ഒരു ദിവസം എവിടുന്നോ ഒരു വാവൽ പറന്നുവന്നു കുട്ടിക

ളുടെ തലക്കു മീതെ ചുറ്റിപ്പറന്നു നടന്നു. ചെറിയമ്മാവൻ ദേവി ഉറങ്ങിപ്പോയി. മുത്തച്ഛനും ഉറക്കമായി. അപ്പോൾ പിന്നെ കുട്ടികളെങ്ങിനെ പഠിക്കാൻ ? വാവലിനെ കണ്ടപ്പോൾ, മണിയുടെയും ശരത്തിൻെറയും കയ്യിൽ ഒരു ചൊറിച്ചിലിളകി. അവർ വടിയുമെടുത്തു അതിനെ പിടിക്കാൻ ഓടി. പിന്നെ നടന്നത് ഒരു പോരാട്ടമായിരുന്നു. വാവൽ ജനലിൻെറ അഴികൾക്കിടയിലൂടെ കടന്നുപോയി. വടി വിളക്കിന്മേൽ തട്ടി. വിളക്കു താഴെ വീണു കെട്ടു. വിരിപ്പു മുഴുവൻ എണ്ണയുമായി. അതു കണ്ടമാത്രയിൽ മണിയും ശരത്തും ഓടി ഒളിച്ചു, ഒന്നും അറിയാത്ത മട്ടിൽ. മുത്തച്ഛൻ കണ്ണുതുറന്നു. എങ്ങും ഇരുട്ട്. കുറ്റാക്കുറ്റിരുട്ട്. ഉറക്കെവിളിച്ചു. "മുശായീ മുശായീ. "

മുശായി വേഗം ഓടി വന്നു "ഉത്തരവ്"

"വിളക്കു കെട്ടുപോയല്ലോ. എങ്ങിനെയാ? "

മുശായി തീപ്പെട്ടിക്കോൽ ഉരച്ചു നോക്കി. മണിയുമില്ല, ശരത്തുമില്ല. ദേവി മാത്രം കിടന്നുറങ്ങുന്നുണ്ട്, ഗാഢ നിദ്രയിൽ ലയിച്ച്. അയാൾ പറഞ്ഞു. " മണിയും ശരത്തും ഊണുകഴിക്കാൻ പോയി. ദേവി വിളക്കു മറിച്ചിട്ടു. "

മാപ്പൊന്നും ഇല്ലാത്ത തെറ്റായിരുന്നു അത്. കേദാരനാഥൻ ദേവിയെ ചെവിക്കു പിടിച്ചു തൂക്കി എഴുന്നേല്പിച്ചു. എന്നിട്ടു മുശായിയോടു പറഞ്ഞു. "കൊണ്ടു പോ ഇവനെ. കുതിരലായത്തിലടയ്ക്ക്."

പിറ്റേദിവസം കനത്ത കോഴ കൊടുക്കേണ്ടി വന്നു അമ്മാവനെ സന്തോഷിപ്പിക്കാൻ. എന്നാൽ ദേവിക്ക് വാണീദേവിയുടെ കാരുണ്യം നന്നെ കുറവായിരുന്നു.

ശരത്തിൻെറ വലിയമ്മാവനായിരുന്നു, ഠാക്കൂർദാസ്. കുട്ടികളുടെ വിദ്യാഭ്യാസത്തിൻെറയെല്ലാം മേൽനോട്ടം വഹിച്ചിരുന്നത് അദ്ദേഹമായിരുന്നു. ഗാംഗുലീതറവാട്ടുകാരുടെ യാഥാസ്ഥിതികത്വത്തിൻേറയും ക്രൗര്യത്തിൻേറയും യഥാർത്ഥ പ്രതിനിധി. അന്നു സംഭവിച്ചത് എന്തെന്നല്ലേ ? മോത്തീലാൽ ഗംഗാതീരത്തിൽ ലാത്തുകയായിരുന്നു കുട്ടികളുമൊരുമിച്ച്. അപ്പോൾ എവിടെ നിന്നെന്നറിഞ്ഞില്ല, ഠാക്കൂർദാസ് വന്നു. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ അക്ഷന്തവ്യമായ അപരാധമായിരുന്നു അത്. ഉടനെ കുട്ടികളോട് ആജ്ഞാപിച്ചു, പരീക്ഷക്കു തയ്യാറായിക്കൊള്ളാൻ. മണിയും ശരത്തും ഒരു വിധം രക്ഷപ്പെട്ടു. ദേവിയോട് 'ജഗന്നാഥ' ശബ്ദത്തിൻെറ സന്ധിവിഗ്രഹം ചോദിച്ചു. ജഗഡ് + നാഥ് എന്ന ഉത്തരം പറഞ്ഞു.

പുറത്തുചാട്ടവാറുകൊണ്ടടിക്കുക, കുതിരലായത്തിലിട്ടടയ്ക്കുക എന്നിവയത്രെ പ്രസ്തുത കുറ്റത്തിനുള്ള ശിക്ഷ. പക്ഷേ, അതുകൊണ്ടൊന്നും ശരത് ഒട്ടും കുലുങ്ങിയില്ല. മാത്രമോ; സ്കൂളിൽ പോലും പലവിധ വേണ്ടാതനങ്ങളും ചെയ്യാൻ മടിയില്ലെന്നായി. മിക്കപ്പോഴും സ്കൂളിലെ മണി ഫാസ്റ്റായിരുന്നു. അതു ശരിയാക്കി

നടത്തുന്ന ജോലി അക്ഷയപണ്ഡിതൻെറ ചുമതലയായിരുന്നു. എന്നാൽ, രണ്ടു മണിക്കൂർ നേരം ഇടതടവില്ലാതെ പണിഎടുത്തു കഴിയുമ്പോൾ, ഒന്നു മുറുക്കാനുള്ള പ്രേരണ സ്വാഭാവികമാണല്ലോ. അപ്പോൾ സ്കൂൾ ശിപായി, ജഗൂവായുടെ മുറുക്കാൻ കടയിലേക്കു പോകും. ആ തക്കം നോക്കി ശരത് മറ്റുകുട്ടികളെ പിരികേറ്റും. അവർ വാച്ചിലെ സൂചി പത്തുമിനിട്ടു മുമ്പോട്ടാക്കിവയ്ക്കും. അങ്ങിനെ ദിവസങ്ങൾ പലതു കഴിഞ്ഞു. കള്ളത്തരം ആരും കണ്ടുപിടിച്ചില്ല. അപ്പോൾ ഉത്സാഹം കൂടിവന്നു. ക്ലോക്ക് അരമണിക്കൂറ് മുമ്പോട്ടായി. പിന്നെ, ചിലപ്പോൾ ഒരുമണിക്കൂറിനും. അന്നു മൂന്നുമണിസമയത്ത് മണിനാലടിച്ചു. മറ്റുള്ള അധ്യാപകർക്കെല്ലാം സംശയം തോന്നി. പണ്ഡിതജി പറഞ്ഞു "ഇല്ല; ഞാൻ നേരിട്ടല്ലേ ക്ലാക്കിൻെറ മേൽനോട്ടം വഹിക്കുന്നത്."

അങ്ങിനെ പറഞ്ഞെങ്കിലും, അദ്ദേഹത്തിനും സംശയം തോന്നാതിരുന്നില്ല. അതുകൊണ്ട്, ഒരു ദിവസം ആരും അറിയാതെ രഹസ്യം അന്വേഷിച്ചു കണ്ടുപിടിക്കണമെന്നു നിശ്ചയിച്ചു. അന്നു മുറുക്കാൻ കടയിൽ നിന്നു പതിവിലും നേരത്തെ മടങ്ങിവന്നു. അപ്പോൾ കണ്ട കാഴ്ച, എന്തുപറയാൻ! കുട്ടികൾ ഒരാൾ മറ്റൊരാളുടെ മുകളിൽ കയറി നിന്ന് ക്ലോക്കുതിരിച്ചു വയ്ക്കുകയാണ്. ഒരു ഗർജ്ജനം! പിള്ളേരെല്ലാം മിന്നൽപോലെ ഓടി ഒളിച്ചു. ശരത് മാത്രം ക്ലാസ്സിലിരുന്നു നല്ലപിള്ളചമഞ്ഞു. പണ്ഡിതജിക്കു ഊഹിക്കാൻ പോലും കഴിഞ്ഞില്ല, ഈ നാടകത്തിൻെറയെല്ലാം സൂത്രധാരൻ അയാൾ തന്നെയാണെന്ന്. അവൻ പറഞ്ഞു, "പണ്ഡിതജി! ഞാൻ അങ്ങയുടെ കാലുതൊട്ടു സത്യംചെയ്യാം. എനിക്കൊന്നുമറിഞ്ഞുകൂടാ. ഞാൻ ശ്രദ്ധിച്ചു കണക്കു ചെയ്തുകൊണ്ടിരിക്കുകയായിരുന്നു.". ആ സമയം അയാളുടെ മുഖഭാവംകണ്ടാൽ, ആർക്കാണ് അവിശ്വസിക്കാൻ തോന്നുക. തൻെറ അസാമാന്യമായ ധൈര്യവും ബുദ്ധിചാതുര്യവും കൊണ്ട് അയാൾ വീട്ടിലും അമ്മാവന്മാരുടെ സംഘനേതാവായി. അതുപോലെതന്നെ, അനായാസേന വന്നുചേർന്നു, സ്കൂളിലെ വിദ്യാർത്ഥികളുടെ നേതൃത്വവും.

വിനോദങ്ങളും പലതായിരുന്നു. പക്ഷിമൃഗാദികളെ വളർത്തുക, ഉദ്യാനം വച്ചുപിടിപ്പിക്കുക, മുതലായവ. എന്നാൽ പ്രധാനമായ വിനോദം ചിത്രശലഭങ്ങളെ വളർത്തലായിരുന്നു. അനേക വർണങ്ങളിലും, ആകൃതികളിലുമുള്ള ചിത്രശലഭങ്ങളെ മരം കൊണ്ടുള്ള പെട്ടികളിൽ അടച്ചു വളർത്തിയിരുന്നു. വളരെ പണിപ്പെട്ടാണ്, അവയെയെല്ലാം സംരക്ഷിച്ചുപോന്നത്. ഓരോന്നിൻെറയും അഭിരുചിയനുസരിച്ചുള്ള ആഹാരം കൊടുത്തിരുന്നു. അവ തമ്മിലുള്ള യുദ്ധവും പ്രദർശിപ്പിക്കുമായിരുന്നു. അങ്ങിനെയുള്ള പ്രദർശനങ്ങൾ കാരണം കൂട്ടുകാരെല്ലാം അയാളെ സഹായിച്ചു കൃതകൃത്യത നേടിയിരുന്നു. അക്കൂട്ടത്തിൽ, സ്വന്തം വീട്ടിലെയും, മറ്റുവലിയ വീടുകളിലേയും കുട്ടികൾ മാത്രമല്ല, വീട്ടിലെ വേലക്കാരുടെ കുട്ടികളും

ഉൾപ്പെട്ടിരുന്നു. ആരോടും യാതൊരു ഭേദഭാവനയും കാണിച്ചിരുന്നില്ല. അതുകൊണ്ട് ആ കുട്ടികളും ശരത്ചന്ദ്രനെ സഹായിച്ചു കൃതകൃത്യരായി.

തന്റെ ഉദ്യാനത്തിൽ പലതരത്തിലുള്ള ചെടികളും ലതാവല്ലരികളും നട്ടുവളർത്തിയിരുന്നു. ഋതുഭേദമനുസരിച്ച്, അവിടെ മുല്ല, പിച്ചകം മുതലായ പുഷ്പങ്ങൾ വിടർന്നു കൊണ്ടിരിക്കും. നേതാവും മറ്റുകുട്ടികളും കണ്ടാനന്ദിച്ചു നിർവൃതിക്കൊള്ളും.

ഉദ്യാനമധ്യത്തിലായി ഒരു കുളവും കുഴിച്ചു തയ്യാർ ചെയ്തിരുന്നു. അതിൽ പൊട്ടിയ കണ്ണാടിച്ചില്ലുകൾ പാകിപ്പിടിപ്പിച്ചിരുന്നു. സാധാരണ സമയങ്ങളിൽ അവയിൽ മണ്ണ് പൂശിപ്പിടിപ്പിച്ചിരിക്കും. വിശിഷ്ടാതിഥികൾ വല്ലവരും കാണാൻ വന്നാൽ മണ്ണു മാറ്റി അവരെ അത്ഭുതപരതന്ത്രരാക്കും.

ഒളിച്ചും പതുങ്ങിയും വേണം ഇതെല്ലാം ചെയ്യാൻ. മുത്തച്ഛന്മാർക്ക് അതൊന്നും ഇഷ്ടമായിരുന്നില്ല. കുട്ടികൾ പഠിക്കണം. മറ്റൊന്നും ചെയ്തുകൂടാ. അതായിരുന്നു, അവരുടെ തത്വശാസ്ത്രം. സ്നേഹം, ബഹുമാനം, കളി ഇവയെല്ലാം കുട്ടികളുടെ ജീവിതത്തെ നശിപ്പിക്കുന്നു. രാവിലെ സ്കൂളിൽ പോകുന്നതിനു മുമ്പ്, കുട്ടികളെല്ലാം വീട്ടിലെ വരാന്തയിൽ നിരന്നിരുന്ന് ഉറക്കെ വായിച്ചു പഠിക്കണം. വൈകുന്നേരം സ്കൂളിൽ നിന്നു മടങ്ങിവന്നാൽ പിന്നെ, അത്താഴം കഴിക്കുന്നതുവരെ, ചണ്ഡീമണ്ഡപത്തിലെ വിളക്കിനു ചുറ്റുമിരുന്ന് പഠിച്ച പാഠങ്ങൾ ഉരുവിട്ടുകൊള്ളണം. വലിയവരുടെ പ്രീതിപാത്രമാകാനുള്ള രഹസ്യവും ഇതൊക്കെത്തന്നെ. നിയമം ലംഘിക്കുന്നവർക്കു പ്രായത്തിനുതക്ക ശിക്ഷ നൽകപ്പെട്ടിരുന്നു. പറയാൻ സാധിക്കുമായിരുന്നില്ല, ആർക്കും എപ്പോൾ മണിക്കൂറുകളോളം ഒറ്റക്കാലിൽ നിന്നു കരയേണ്ട ദുര്യോഗം വന്നുകൂടുമെന്ന്. ഈ പട്ടാളച്ചിട്ടകൾക്കിടയിൽ, കളിക്കാനൊരവസരം കിട്ടുക, വളരെ പ്രയാസം തന്നെയായിരുന്നുതാനും. എന്നാൽ വെട്ടിച്ചുകടന്നു കളയുന്ന കലയിൽ അതിസമർത്ഥനായിരുന്നു ശരത്.

സ്കോളർഷിപ്പു പരീക്ഷപാസായി. ഇംഗ്ലീഷ് സ്കൂളിൽ ചേർന്നു. അപ്പോഴും അയാളുടെ പ്രതിഭാശക്തിക്കുതെല്ലും ഊനം തട്ടിയില്ല. ഗാംഗുലി കുടുംബക്കാരുടെ ഇടയിൽ നിഷിദ്ധമായിരുന്ന കളിയായിരുന്നു, പട്ടംപറപ്പിക്കൽ. ശാസ്ത്രത്തിൽ സമുദ്രയാത്രപോലെ. എന്നാൽ പട്ടംപറപ്പിക്കുക, പമ്പരം കറക്കുക, രാശികളിക്കുക, കുട്ടിയും കോലും കളിക്കുക തുടങ്ങിയുള്ള നിഷിദ്ധങ്ങളായ എല്ലാകളികളിലും ശരത് വളരെ ഉത്സാഹം കാണിച്ചിരുന്നു. നീലാകാശവീഥിയിൽ, ചാഞ്ചാടിയാടുന്ന അയാളുടെ പട്ടം കാണുമ്പോൾ, കക്ഷിയിൽപ്പെട്ട മറ്റു കുട്ടികളുടെ ഹൃദയം സന്തോഷം കൊണ്ടുതുടികൊട്ടിപ്പാടുമായിരുന്നു. വിശ്വവിജയി ആയിരുന്നു ശരത് ചന്ദ്രന്റെ പട്ടത്തിന്റെ ചരട്. വിചിത്രമായിരുന്നു, അതിന്റെ ഊളിയിട്ടു കൊണ്ടുള്ള ചുറ്റിക്കറങ്ങൽ. എതിരാളിയുടെ പട്ടം ക്ഷണത്തിനുള്ളിൽ മുറിഞ്ഞു

താഴെ വീഴുന്നതുകാണാം. പമ്പരംകറക്കി ആകാശത്തിലേക്ക് ഒരേറ്. പിന്നൊരുചാട്ടം. കൈപ്പടത്തിനുള്ളിൽ അതു കിടന്നു കറങ്ങുന്നതു കാണാം. കൂട്ടുകാർ വിസ്മയ വിമുഗ്ദ്ധരായി മിഴിച്ചു നിന്നുപോകും.

ഒട്ടും മോശക്കാരനായിരുന്നില്ല, തോട്ടങ്ങളിൽ നിന്ന് ഫലങ്ങൾ മോഷ്ടിച്ചുകൊണ്ടു വരുന്ന കലയിലും. ഉടമസ്ഥന്മാർക്കു സംശയം തോന്നും. ചിലപ്പോൾ അവർ പേരയിലെ പേരയ്ക്കായെല്ലാം എണ്ണി തിട്ടപ്പെടുത്തി ഇടും. പക്ഷേ, അവർ കൊമ്പുവഴിയാണെങ്കിൽ ശരത് ഇലവഴിയാകും പോകുക. തോട്ടമുടമസ്ഥരുടെ കൗശലമെല്ലാം നിഷ്ഫലമായിരുന്നു, അയാളുടെ പ്രഖരമായ ബുദ്ധിസാമർഥ്യത്തിനു മുമ്പിൽ. ഇനി വല്ലപ്പോഴും പിടിയിൽപ്പെട്ടുപോയാൽ ശിക്ഷയും സ്വീകരിക്കും, വീരോചിതമായ രീതിയിൽതന്നെ. കഥാശില്പിയായ ശരത്ചന്ദ്രന്റെ സുപ്രസിദ്ധ കഥാപാത്രങ്ങളായ ദേവദാസ്, ശ്രീകാന്ത്, ദുർദാന്തരാമൻ, സവ്യസാചി ഇവരെല്ലാം തന്നെ പ്രസ്തുത കലകളിൽ നിഷ്ണാതരത്രെ. ദുർദാന്തരാമനെപ്പോലെ ശരത് ചന്ദ്രനും വല്ല നാരായണിച്ചേട്ടത്തിയും ഉണ്ടായിരുന്നോ എന്നറിയില്ല. എന്നാൽ മോഷണം സംബന്ധിച്ചുള്ള പരാതികൾ വരുമ്പോൾ, അമ്മ തന്റെ മുഖത്തു കരിതേപ്പിക്കുന്ന മകന് ഒറ്റക്കാലിൽ നിൽക്കാനുള്ള ശിക്ഷയാണ് കൊടുത്തിരിക്കാൻ ഇട. എതിർപ്പോടുകൂടിയാണെങ്കിലും അതു സ്വീകരിക്കുകയും ചെയ്തിരിക്കും.

ശരത്ചന്ദ്രൻ നല്ലൊരു കളിക്കാരനായിരുന്നു. വേണമെങ്കിൽ, എന്തിനേയും വെല്ലുവിളിക്കുന്ന സ്വഭാവമായിരുന്നുവെന്നു പറയാം. പക്ഷേ എങ്ങിനെ നോക്കിയാലും ആഭാസനായിരുന്നില്ല. ഒരുവേള അന്നത്തെ മാനദണ്ഡമനുസരിച്ച് അങ്ങിനെയൊരു ഡിഗ്രിയും കിട്ടിയിരുന്നിരിക്കാം. അച്ഛനെപ്പോലെതന്നെ തീവ്രമായ സൗന്ദര്യബോധം മകനും വേണ്ടുവോളമുണ്ടായിരുന്നു. വായനമുറി അലങ്കരിച്ചു മോടിപിടിപ്പിക്കും. പീഠം. അതിന്മേൽ മനോഹരമായ മുക്കാലി. പൂട്ടിയ ഡസ്ക്. അതിനുള്ളിൽ പുസ്തകങ്ങൾ, നോട്ടു പുസ്തകങ്ങൾ, മഷിക്കുപ്പി, പേന മുതലായവ. മിന്നിത്തിളങ്ങുന്ന പുസ്തകങ്ങൾ കണ്ടാൽ കൊതിയാകും. നോട്ടുപുസ്തകങ്ങൾ കാണേണ്ടതു തന്നെയാണ്. തന്നെത്താൻ, ആകർഷകമായ രീതിയിൽ വാർന്നെടുത്ത കടലാസ്സുകൊണ്ട് ഭംഗിയിൽ ചെയ്യപ്പെട്ടവ. സ്വഭാവംകൊണ്ട് ശരത് തികച്ചും അപരിഗ്രഹിയായിരുന്നു. പകൽ മുഴുവൻ കളിച്ചു ജയിച്ച് രാശിക്കായും പമ്പരങ്ങളും സമ്പാദിക്കും. വൈകുന്നേരം അവയെല്ലാം ചെറിയ കുട്ടികളുടെ ഇടയിൽ വിതരണം ചെയ്യും. കൊടുക്കുന്നതിൽ ആനന്ദമായിരുന്നു. അഭിമാനജന്യമായ ആനന്ദമായിരുന്നില്ല അത്. ഭാരമുക്തിയിൽ നിന്നുള്ള ആനന്ദമായിരുന്നു. നിദ്രയും ആഹാരവും സ്വാധീനമായിരുന്നു. അല്പാഹാരം അത് കുട്ടിക്കാലം മുതലുള്ള ശീലമാണ്. പ്രായമായപ്പോൾ കഥാശില്പിയായ ശരത്ചന്ദ്രന്റെ ഭാര്യ (വലിയവധു) ഏറ്റവും അധികം വിഷമിച്ചിരുന്നതും മറ്റൊന്നു കൊണ്ടല്ല.

ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ പഠിച്ചിരുന്ന കാലത്ത് ശരീരത്തിൻെറ കാര്യം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മുത്തച്ഛൻെറ വീടിനു വടക്ക്, ഗംഗയുടെ തീരത്തായി കുപ്രസിദ്ധമായ ഒരു വലിയ വീടുണ്ടായിരുന്നു. ഒരിക്കൽ, അവിടെ ഒരു വലിയ കുടുംബക്കാർ താമസിച്ചിരുന്നു. ദൈവഗത്യാ, ഒന്നിനു പുറകെ ഒന്നായി പല മരണങ്ങളും അവിടെ സംഭവിക്കാൻ ഇടയായി. അപ്പോൾ അവർ ആ വീട് ഉപേക്ഷിച്ചു പോയി. പിന്നീട് വളരെക്കാലം, ആ വീട് ഭൂതങ്ങളുടെ ആവാസമെന്നറിയപ്പെട്ടിരുന്നു.

വലിയവരുടെ കണ്ണുവെട്ടിച്ച്, ആ മാളികയുടെ മുറ്റത്താണ്, ശരത് ഗുസ്തി മുതലായതിനുള്ള കളരി ഒരുക്കിയത്. ഭാരം എറിയാൻ പറ്റിയ ഉരുണ്ട കല്ലുകൾ ഗംഗയുടെ ജലഗർഭത്തിൽ നിന്നു ശേഖരിച്ചു. എന്നാൽ, പാരലൽ ബാർ ഉണ്ടാക്കാൻ കഴിഞ്ഞില്ല. പണത്തിൻെറ കുറവുതന്നെ കാരണം. വളരെ ആലോചിച്ചതിനുശേഷം ശരത് പറഞ്ഞു : "മുളകൊണ്ടുള്ള ബാർ ഉണ്ടാക്കാം."

പരിപാടി അനുസരിച്ചു സന്ധ്യയുടെ അരണ്ട പ്രകാശത്തിൽ നാലഞ്ചു കുട്ടികൾ മുളവെട്ടാൻ പുറപ്പെട്ടു. കുറ്റിക്കാടുകളിലും വള്ളിക്കുടിലുകളിലും ഉരഞ്ഞും കീറിയും കൈകാലുകളിൽ രക്തം പൊടിച്ചു നിന്നു. എന്നാലും നേതാവിൻെറ കല്പനയാണ്, അന്നു രാത്രിതന്നെ പാരലൽ ബാർ തയ്യാറാക്കണമെന്ന്. തയ്യാറാക്കുക തന്നെ ചെയ്തു. അടുത്ത ദിവസം ഉച്ചവരെ കുട്ടികളെല്ലാം സന്തോഷം കൊണ്ടു മതിമറന്ന് ആടി രസിച്ചു. ഒരു കാര്യം തീരെ നിഷേധിക്കപ്പെട്ടിരുന്നു. ശബ്ദിച്ചുകൂടന്ന്. വീട്ടിലാരും അറിയരുത്. മടങ്ങിവരുമ്പോൾ പ്രാണരക്ഷക്കുള്ള മന്ത്രവും ഉരുവിട്ടുകൊണ്ടാണ് പോരുക. എന്നാലും ഒരു ദിവസം ഒരു കുട്ടി വീണു. മുറിവു പറ്റി. അതുകഴിഞ്ഞ് എന്തു സംഭവിച്ചു എന്ന കാര്യത്തെപ്പറ്റി സങ്കല്പിക്കുകകൂടി പ്രയാസമാണ്.

നീന്തിയാൽ ശരീരം വളർന്നു ഉറയ്ക്കും. അതായിരുന്നു ശരത് ചന്ദ്രൻെറ വിശ്വാസം. വീടിനു സമീപത്താണ് ഗംഗ. പക്ഷെ ചിലപ്പോഴെല്ലാം കോപിച്ചു ഗതിമാറി ഒഴുകും. അക്കൊല്ലം അങ്ങിനെയാണു സംഭവിച്ചത്. ഇടയ്ക്കിടെ ചെറിയ ചെറിയ പൊയ്കകൾ പോലെ കാണപ്പെട്ടിരുന്നു. അവയിലെല്ലാം ചുവന്ന നിറമുള്ള വെള്ളവും. ആ ചുവന്ന വെള്ളത്തിൽ മുങ്ങി മറിയാനുള്ള കൊതി നിയന്ത്രിച്ചു നിറുത്താനുണ്ടോ ശരത്ചന്ദ്രനു സാധ്യമായിരുന്നുള്ളു. മണി അമ്മാവനുമൊരുമിച്ച് ഒരുദിവസം അതിൽ ചാടുകതന്നെ ചെയ്തു. ദുർഭാഗ്യമെന്നല്ലാതെ എന്തു പറയട്ടെ. അന്നു കൊച്ചു മുത്തച്ഛൻ അഘോരനാഥൻ പതിവിനുമുമ്പു തന്നെ വീട്ടിലെത്തി. മണിയെ വീട്ടിൽ കണ്ടില്ല. ചോദിച്ചു :

"മണി എവിടെ ?"

ആരോ പറഞ്ഞു :"മണിയും ശരത്തും പൊയ്കയിൽ കുളിക്കാൻ പോയി."

അപ്പോൾ അഘോരനാഥൻെറ അട്ടഹാസം കേട്ട് എല്ലാവരും പേടിച്ചു വിറച്ചുപോയി. അകാരണമായിരുന്നില്ല, അവരുടെ ഭയം. ബാലന്മാർ ഇരുവരും കുളിച്ചു സന്തോഷമായി മടങ്ങിവരുകയായിരുന്നു. വീട്ടിലെത്തിയില്ല, അതിനുമുമ്പു തന്നെ, സിംഹത്തെപ്പോലെ ഗർജ്ജിച്ചുകൊണ്ട് കൊച്ചു മുത്തച്ഛൻ മണിയുടെ മേൽ ചാടിവീണു. വീട്ടിലെ സ്ത്രീകളെല്ലാം ഇടക്കുകയറി തടഞ്ഞു. എങ്കിലും മണിയെ പെടാപ്പാടു പെടുത്തിക്കളഞ്ഞു. ആറേഴു ദിവസം വേണ്ടിവന്നു അതു വരുത്തിയ കെടുതിയിൽ നിന്നു മുക്തനാകാൻ. പക്ഷേ ആ നിമിഷത്തിനുശേഷം, മഷി ഇട്ടുനോക്കിയാൽ പോലും ശരത്ചന്ദ്രനെ അവിടെയെങ്ങും കാണാൻ കഴിഞ്ഞിട്ടില്ല. മൂന്നാം ദിവസം മുത്തച്ഛൻ കുതിരപ്പുറത്തുകയറി ജോലിക്കുപോയ ശേഷമേ പ്രത്യക്ഷപ്പെട്ടുള്ളു. അമ്മാവന്മാരെല്ലാം അത്ഭുതപ്പെട്ടു. ചോദിച്ചു, "നീഎവിടെ ആയിരുന്നെടാ?" ശരത് മറുപടിപറഞ്ഞു. "ഞാൻ നിലവറയിലായിരുന്നു."

"ആഹാരം എന്തുകഴിച്ചു ?"

"നിങ്ങളൊക്കെ കഴിച്ചതുതന്നെ."

"ആരാ തന്നത്? "

"കൊച്ചുമുത്തശ്ശി."

കൊച്ചുമുത്തച്ഛൻ മണിയെ തല്ലിയപ്പോൾ, കൊച്ചുമുത്തശ്ശിയുടെ ഉപദേശപ്രകാരം ശരത് വീട്ടിനകത്തുകയറി ഒളിച്ചു.

കളിക്കാൻ മാത്രമല്ല, പഠിക്കാനും വളരെ ഉത്സാഹമുണ്ടായിരുന്നു ശരത്ചന്ദ്രന്. സ്കൂളിലെ പുസ്തകങ്ങൾ മാത്രമല്ല, വായിച്ചിരുന്നത്. അച്ഛൻെറ സംഗ്രഹാലയത്തിൽ നിന്നു കയ്യിൽകിട്ടിയ ഏതു പുസ്തകവും ആരും കാണാതെ തന്നെ വായിച്ചു തീർത്തിരുന്നു. ഒരു ദിവസം അവിടുന്നു ഒരു പുസ്തകം കിട്ടി. അതിലില്ലാത്ത വിഷയമൊന്നും തന്നെ ഇല്ലായിരുന്നു. 'സംസാരകോശം' എന്നാണു പേർ. അതിൽ ഒരു മന്ത്രമുണ്ടായിരുന്നു. ആപത്തിൽപ്പെട്ടാൽ ഗുരുജനങ്ങളുടെ ശിക്ഷയിൽ നിന്നു രക്ഷനേടാൻ. കുട്ടുകാർക്കെല്ലാം പറഞ്ഞു കൊടുത്തു. 'ഓം ഹും; ദ്യം; ദ്ഘം; രക്ഷ; രക്ഷ; സ്വാഹാ' എന്നത്രെ മന്ത്രം.

ഗുരുക്കന്മാരുടെ ശിക്ഷയിൽ നിന്നു രക്ഷപെടാൻ മാത്രമല്ല, സർപ്പങ്ങളെ വശീകരിക്കാനുള്ള മന്ത്രങ്ങളും അതിലുണ്ടായിരുന്നു. പരീക്ഷിച്ചു നോക്കാൻ തിടുക്കമായി. കുറച്ചുനാൾ മുമ്പാണ് ഒരിക്കൽ പാമ്പു കടിച്ചത്. കഷ്ടിച്ചുരക്ഷപെട്ടു എന്നേയുള്ളു. അതുകൊണ്ടു ജനമേജയനെപ്പോലെ ഉത്സുകനായിരുന്നു സർപ്പയജ്ഞം നടത്താൻ. അതിലെഴുതിയിരുന്നു. ഒരു കൈനീളത്തിൽ കൂവളവേരുമുറിച്ചെടുക്കുക. ഏതു വിഷമുള്ളപാമ്പിൻെറയും പത്തിയുടെ അടുത്തു വച്ചു കൊടുക്കുക. ക്ഷണനേരത്തിനകം തലതാഴ്ത്തി അനങ്ങാതെ കിടക്കും.

വളരെ പണിപ്പെട്ട് കൂവളവേരുകൊണ്ടുവന്നു. പാമ്പുകൾ

ക്കുണ്ടോ കുറവ്. പക്ഷേ, മന്ത്രം പിടികിട്ടിയ അന്നു വളരെ തിരക്കിയിട്ടും പാമ്പിനെയൊന്നും കണ്ടുകിട്ടിയില്ല. അവസാനം, ഒരു പേരമരത്തിൻെറ ചുവട്ടിൽ, ചവറുകൾക്കിടയിൽ ഗോക്ഷുര ജാതിയിൽപ്പെട്ട ഒരു പാമ്പിൻ കുഞ്ഞിനെ കണ്ടു പിടിച്ചു. സന്തോഷം കൊണ്ടു തുള്ളിച്ചാടി. ശരത് കൂട്ടുകാരുമായി അവിടെയെത്തി. പാമ്പിനെ ശല്യപ്പെടുത്തി വെളിയിൽ ചാടിക്കാൻ ശ്രമിച്ചു. കുട്ടികളുടെ അക്രമം കൊണ്ടുക്ഷോഭിച്ചു പാമ്പിൻ കുഞ്ഞു പത്തി വിടർത്തിനിന്നു. അതായിരുന്നു വേണ്ടതും. പെട്ടെന്നു മുമ്പോട്ടു ചെന്നു വേർ പാമ്പിൻെറയടുത്ത് ഇട്ടു. പാമ്പ് ഉടനെ തലത്ഴ്ത്തി ക്ഷമയാചിക്കുമെന്നായിരുന്നു വിശ്വാസം. എന്നാൽ, മയങ്ങിയില്ലെന്നു മാത്രമല്ല, ക്രുദ്ധനായി വീണ്ടും വീണ്ടും വേരിന്മേൽ കടിക്കാൻ തുടങ്ങി. കുട്ടികളെല്ലാം ഭയന്ന് വിറച്ചുപോയി. അപ്പോൾ മണിയമ്മാവൻ എവിടുന്നോ ഒരു വടിയുമായി വന്നു. പഴയ പരിപാടി അനുസരിച്ചു തന്നെ ആ പാമ്പിൽ കുഞ്ഞിനെ വകവരുത്തി. ഒരു വേള അതുവരെ ശരത് 'വിലാസി'യിലെ 'മൃത്യുഞ്ജയ'നെപ്പോലുള്ളവരെ കണ്ടുമുട്ടിയിട്ടില്ലായിരുന്നിരിക്കാം. വേരു കാണിക്കുന്നതിനു മുമ്പു മറ്റൊരു കാര്യം കൂടിവേണമായിരുന്നത്രെ. വേരു പ്രയോഗിച്ചു ഓടിക്കാൻ വിചാരിക്കുന്ന പാമ്പിൻെറ വായ് ചുട്ടു പഴുത്ത ഇരുമ്പു കമ്പികൊണ്ടു പൊള്ളിക്കണംപോലും. പിന്നെ വേരായാലും കൊള്ളാം സാധാരണ കമ്പായാലും കൊള്ളാം. അതു ജീവനും കൊണ്ടു ഓടിക്കൊള്ളുമത്രെ. 'ശ്രീകാന്ത്', 'വിലാസി' മുതലായ തൻെറ കൃതികളിൽ കഥാശില്പിയായ ശരത്ചന്ദ്രൻ പ്രസ്തുത വിദ്യ ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്.

ഇങ്ങിനെയുള്ള വികൃതിത്തരങ്ങളുടെ ഇടയിൽ ചിലപ്പോൾ കാണാം, നേതാവിൻെറ പൊടിപോലുമില്ല. ഉറക്കെ വിളിക്കാൻ തുടങ്ങുകയായി. "ശരത്ച്ചേട്ടാ! എവിടെയാ?"

"ഇവിടെത്തന്നെ ഉണ്ടായിരുന്നു."

"എവിടെ?"

ഒരു തുമ്പുമില്ല. തിരക്കി തിരക്കി എല്ലാവരും കുഴയും. അപ്പോൾ എവിടെ നിന്നെന്നറിയില്ല. പെട്ടെന്നു മുമ്പിൽവന്നു നില്ക്കും.

കുട്ടികൾ ചുറ്റുപാടും നിന്നു ചോദിക്കും : "എവിടെയായിരുന്നു?"

"തപോവനത്തിൽ."

"എവിടാണു, ഈ തപോവനം? ഞങ്ങളേയും കാണിച്ചുതരൂ." അതാർക്കും പറഞ്ഞു കൊടുത്തില്ല. സുരേന്ദ്രനമ്മാവനോടായിരുന്നു, ഏറ്റവും അടുപ്പം. അയാൾ വളർന്നത് ശരത്ചന്ദ്രൻെറ അമ്മയുടെ മുലപ്പാലുകുടിച്ചാണ്. സുരേന്ദ്രൻ തീരെ കുഞ്ഞായിരുന്നു. അപ്പോൾ അയാളുടെ അമ്മക്കു വീണ്ടും ഒരു കുട്ടി ഉണ്ടാകാനുള്ള

ലക്ഷണം കണ്ടു. ശരത്തിൻെറ നേരെ അനിയൻ കുഞ്ഞായിരിക്കുമ്പോൾ തന്നെ മരിച്ചുപോയിരുന്നു. അതുകൊണ്ട് അയാളുടെ അമ്മ സുരേന്ദ്രനെ തൻെറ മുലപ്പാലൂട്ടി വളർത്തി. വളരെയെല്ലാം കിഴിഞ്ഞു പറഞ്ഞപ്പോൾ, ഒരു ദിവസം സുരേന്ദ്രനെയുംകൂട്ടി തപോവനത്തിലെത്തി. പോകുംമുമ്പു പറഞ്ഞു. "ഞാൻ നിന്നെ, അവിടെ കൊണ്ടുപോകാം. എന്നാൽ, നീ സൂര്യൻ, ഗംഗ, ഹിമാലയം എന്നിവരെ സാക്ഷിയാക്കി സത്യം ചെയ്യണം, മറ്റാരോടും പറയില്ലെന്ന്". സുരേന്ദ്രൻ പറഞ്ഞു. "സൂര്യനെ സാക്ഷിയാക്കി ഞാൻ സത്യം ചെയ്യുന്നു. ഈ സ്ഥലത്തെപ്പറ്റി ആരോടും പറയുകയില്ല." "ഗംഗയെ സാക്ഷിയാക്കി ഞാൻ പ്രതിജ്ഞ ചെയ്യുന്നു, ഇക്കാര്യം ആരോടും പറയുകയില്ല."

"ഹിമാലയത്തെ സാക്ഷിയാക്കി ഞാൻ സത്യം ചെയ്യുന്നു, ഇക്കാര്യം ആരോടും പറയുകയില്ല."

"ശരി! നടക്ക്. "

ഘോഷ് കുടുംബക്കാരുടെ വീടിനു വടക്കു വശത്ത്, ഗംഗക്കു തൊട്ടരികിൽ, ഒരു മുറിയുടെ താഴെയായി അല്പം സ്ഥലമുണ്ട്. വേപ്പു മുതലായ മരങ്ങൾ ആ സ്ഥലത്തെ ചുറ്റിവളഞ്ഞു അന്ധകാരാവൃതമാക്കിയിരുന്നു. പലതരത്തിലുള്ള വള്ളിപ്പടർപ്പുകൾ ചുറ്റിപ്പിണഞ്ഞു ആ സ്ഥലം നാലുഭാഗത്തു നിന്നും മറയ്ക്കപ്പെട്ടിരുന്നു. ഒരു മനുഷ്യനും അതിനുള്ളിൽ കടക്കാൻ കഴിയുമായിരുന്നില്ല. വളരെ സൂക്ഷിച്ച്. ഒരു ഭാഗത്തുള്ള ലതകളെ ഒതുക്കി വകഞ്ഞുമാറി, ശരത് അതിനുള്ളിൽ കടന്നു. അവിടെ വളരെ സ്വച്ഛമായി ഒരിടമുണ്ടായിരുന്നു. പച്ചപിടിച്ചു തിങ്ങി വളർന്നു മുറ്റിയ വള്ളിപ്പടർപ്പുകളുടെ ഇടയിലൂടെ സൂര്യൻെറ ഉജ്ജ്വലകിരണങ്ങൾ, അരിച്ചരിച്ച് അകത്തേക്കു പ്രവേശിച്ചു കൊണ്ടിരുന്നു. അപ്പോൾ, സ്നിഗ്ധ മധുരമായ ഹരിത പ്രകാശം അതിനുള്ളിലെങ്ങും തങ്ങിനിന്നു. കണ്ണുകളിലേക്കു കുളുർമ്മ പകരുന്ന പോലെ. മനസ്സ് ഹർഷഗദ്ഗദമായി. ഏതോ സ്വപ്നലോകത്തിലെത്തിയ പ്രതീതി. അവിടെ ഒരു വലിയ കല്ലുണ്ടായിരുന്നു. അതിൻെറ മുകളിലിരുന്നു കൊണ്ട് സുരേന്ദ്രനെ വിളിച്ചു. "വരൂ ."

സുരേന്ദ്രൻ പേടിച്ച് അടുത്തു ചെന്നിരുന്നു. തീക്ഷ്ണസ്രോതസ്വിനിയായ ഗംഗ താഴെ ഒഴുകിക്കൊണ്ടിരുന്നു. ദൂരെ, അക്കരെയുള്ള കാഴ്ചകൾ സ്പഷ്ടമായി കാണാമായിരുന്നു. മന്ദം മന്ദം വീശിക്കൊണ്ടിരുന്ന കുളിർതെന്നലിൻെറ മൃദുലങ്ങളായ കുഞ്ഞലകൾ, ശരീരത്തെ പുളകക്കയത്തിലേയ്ക്കാഴ്ത്തി. സുരേന്ദ്രൻ വിമുഗ്ദ്ധനായി പറഞ്ഞു, "എത്ര മനോഹരമായ സ്ഥലം!"

ശരത് പറഞ്ഞു "അതെ ഇവിടെ വന്നിരിക്കുന്നതു എനിക്കു ഏറ്റവും സുഖകരമായിതോന്നുന്നു. എന്തൊക്കെയോ ആലോചിച്ചു പോകുന്നു. വലിയ കാര്യങ്ങൾ ബുദ്ധിയിൽ ഉദിക്കാൻ തുടങ്ങുന്ന പോലെ."

സുരേന്ദ്രൻ പറഞ്ഞു. "സത്യത്തിൽ തപോവനത്തിലെത്തിയ ഒരു അനുഭൂതി. ഇപ്പൊഴല്ലേ മനസ്സിലായത്, നീ ഗണിതത്തിൽനൂറിന് നൂറുമാർക്കും വാങ്ങിയതിൻെറ രഹസ്യം."

പരിപാവനവും, നിശ്ശബ്ദവുമായ, ആ ഏകാന്തതയിൽ അയാൾ എത്രയോ തവണ ചെന്നിരുന്നിട്ടുണ്ടാകും. ആർക്കറിയാം. ദൂരെനിന്നു വികൃതിത്തരങ്ങൾ കാണിച്ചു രസിക്കുന്ന കുട്ടികളുടെ ശബ്ദം; ഗംഗയുടെ കളകളനാദത്തിൽ ലയിച്ചു രഹസ്യാത്മകമായ ഒരു അന്തരീക്ഷത്തെ നിർമ്മിച്ചിരിക്കും. പ്രകൃതി സൗന്ദര്യം ശരത് ചന്ദ്രൻെറ ക്ലാന്തമായ മനസ്സിനേയും ശരീരത്തേയും തലോടിയിരിക്കും. അപ്പോൾ, മനസ്സു പ്രതിജ്ഞ ചെയ്തിരിക്കും. "സൂര്യനെ, ഗംഗയെ, ഹിമാലയത്തെ സാക്ഷിയാക്കി ഞാൻ ശപഥം ചെയ്യുന്നു. ജീവിതകാലമത്രയും സൗന്ദര്യോപാസകനായിരിക്കുന്നതാണ്; ജീവിതം മുഴുവൻ അനീതിയ്ക്കെതിരെ പോരാടുന്നതാണ്; ഒരിക്കലും ക്ഷുദ്രമായ പ്രവൃത്തികൾ ചെയ്യുന്നതുമല്ല." വീട്ടിൽ ഏകാന്തതയില്ലെന്നു ബോധ്യമായിരിക്കും. ചെറിയ ചെറിയ ധ്വനിപോലും മസ്തിഷ്കത്തിൽ മാറ്റൊലിക്കൊള്ളുന്നു. ഉരുത്തിരിഞ്ഞു രൂപം കൊള്ളുന്ന ചിത്രം അസ്പഷ്ടമാക്കിത്തീർക്കുന്നു. അപ്പോഴായിരിക്കാം ഈ തപോവനം കണ്ടെത്തിയത്.

നൂറുശതമാനം മാർക്ക് അങ്കഗണിതത്തിൽ വാങ്ങുക മാത്രമല്ല, ഇംഗ്ലീഷു പള്ളിക്കൂടത്തിൽ ചേർന്ന ആദ്യവർഷം തന്നെ, പരീക്ഷയിൽ ഒന്നാം സ്ഥാനം നേടുകയും ചെയ്തു. സംഭവിച്ചതിങ്ങനെയാണ്. സ്കോളർഷിപ്പു പരീക്ഷ പാസ്സായശേഷം, ഇംഗ്ലീഷു പഠിക്കാൻ വേണ്ടി താഴത്തെ ക്ലാസ്സിൽ ചേരേണ്ടിവന്നു. അതോടെ, മറ്റു വിഷയങ്ങളെല്ലാം എളുപ്പവുമായി. ഇടയ്ക്കുവച്ചുതന്നെ ഒരു വർഷം ചാടിക്കടന്നു മുകളിലത്തെ ക്ലാസ്സിലെത്തി. അതെല്ലാം കൊണ്ട്, സ്നേഹിതന്മാരുടെ ഇടയിൽ ശരത് ബഹുമാനിതനായി. ഗുരുജനങ്ങളും ആശ്വസിച്ചു.

ഒരു ചെറിയ ലൈബ്രറിയുണ്ടായിരുന്നു, സ്കൂളിൽ. അക്കാലത്തെ പ്രസിദ്ധന്മാരായ എല്ലാ എഴുത്തുകാരുടേയും പുസ്തകങ്ങൾ ശരത് അവിടെ നിന്നും എടുത്തു വായിച്ചു. യുഗസന്ധിയുടെ കാലഘട്ടമായിരുന്നു അത്. കർത്താക്കളായ വലിയവർ ചണ്ഡീമണ്ഡപത്തിൽ ഒത്തുകൂടി 'ചൗലഡ്' നെ ആസ്പദമാക്കി വാദകോലാഹലങ്ങൾ ഉയർത്തുമ്പോൾ, കിശോരവയസ്കരായ കുട്ടികൾ, ഒളിച്ചൊളിച്ച് ബങ്കിം — രവീന്ദ്രന്മാരുടെ കൃതികൾ വായിച്ചു തള്ളുകയായിരുന്നു. ശരത് വായിക്കുക മാത്രമല്ല ചെയ്തത്. വായിച്ചതു മനസ്സിലാക്കാനും, ചുറ്റുപാടുകളെ സശ്രദ്ധം വീക്ഷിച്ച്, സൂക്ഷ്മതയോടെ പഠിച്ചു വിലയിരുത്താനുമുള്ള സഹജമായ കഴിവും സമ്പാദിച്ചിരുന്നു. ഏതു വസ്തുവും അടുത്തുചെന്നു ശ്രദ്ധിച്ചിരുന്നു.

അന്നൊരു ദിവസം അഘോരനാഥ അധികാരി ഗംഗയിലേക്കു പോകുകയായിരുന്നു, കുളിക്കാൻ. അദ്ദേഹം പെൻഷൻ പറ്റിയ

അധ്യാപകനായിരുന്നു. പിന്നാലെ ശരത് ചന്ദ്രനും ഉണ്ടായിരുന്നു, കയ്യിൽ മുണ്ടുമെടുത്ത്. അപ്പോൾ ഇടിഞ്ഞുപൊളിഞ്ഞ ഒരു വീട്ടിൽ നിന്ന് ഏതോ സ്ത്രീ സകരുണം സാവധാനം വിലപിക്കുന്നതായി തോന്നി. അധികാരിയദ്ദേഹം സ്തംഭിച്ചു നിന്നുപോയി. അദ്ദേഹം ചോദിച്ചു. "ആരാണ് കരയുന്നത്? എന്തുപറ്റിയോ?"

ശരത് മറുപടി പറഞ്ഞു. " മാസ്റ്റർജീ ആ സ്ത്രീയുടെ ഭർത്താവു കുരുടനായിരുന്നു. മററുള്ളവരുടെ വീടുകളിൽ വേല എടുത്താണ് അവൾ അയാളെ പുലർത്തിയിരുന്നത്. അവളുടെ ആ അന്ധനായ ഭർത്താവ് മരിച്ചുപോയി. ഇന്നലെ രാത്രി. വളരെ പാവമാണവൾ. പാവങ്ങൾ വലിയ ആളുകളെ പോലെ മറ്റുള്ളവരെ കാണിക്കാൻ തല്ലിയലച്ചു കരയുകയില്ല. അവരുടെ കരച്ചിൽ ദുഃഖം കൊണ്ടു തകർന്ന പ്രാണന്റെ ഞരക്കമാണ്. മാസ്റ്റർ സാഹബ്, അതാണു യഥാർത്ഥമായ കരച്ചിൽ". അഘോരബാബു വിസ്മിതനായി നിന്നു പോയി, അല്പ വയസ്കനായ ഒരു ബാലന്റെ മുഖത്തുനിന്ന് കരച്ചിലിനെപ്പറ്റിയുള്ള സൂക്ഷ്മവിശ്ലേഷണം കേട്ടപ്പോൾ. കൽക്കത്ത യിലായിരുന്നു, അദ്ദേഹത്തിന്റെ താമസം. മടങ്ങിച്ചെന്നപ്പോൾ തന്റെ ഒരു സ്നേഹിതനോട് ഈ സംഭവത്തെപ്പറ്റി സംസാരിച്ചു. ആ സ്നേഹിതൻ പറഞ്ഞു. " ആ കുട്ടി സാധാരണക്കാരനായിരി ക്കുകയില്ല. കരച്ചിലിന്റെ വിഭിന്ന രൂപങ്ങളെപ്പറ്റി അറിയുന്നവൻ തീർച്ചയായും വലുതാകുമ്പോൾ പ്രസിദ്ധനായിത്തീരും, മാനസിക തത്വ വ്യാപാരങ്ങളെ സംബന്ധിച്ചുള്ള കാര്യങ്ങളിൽ."

എന്നാൽ, ഗാംഗുലിമാരുടെ തറവാട്ടിൽ ആരും തന്നെ ഉണ്ടാ യിരുന്നില്ല, ശരത്ചന്ദ്രന്റെ സഹജമായ പ്രതിഭാവിലാസത്തെപ്പറ്റി അറിയുന്നവർ. ആ യാഥാസ്ഥിതിക കുടുംബത്തിൽ ഒരൊറ്റ വ്യക്തി മാത്രമേ ഉണ്ടായിരുന്നുള്ളൂ, നവയുഗത്തിന്റെ കാറ്റടിക്കുന്നത് എങ്ങോട്ടെന്നറിയുന്നവൻ. കേദാരനാഥന്റെ നാലാമത്തെ സഹോദ രനായ അമരനാഥൻ. ഒരു സുഖലോലുപനായ വ്യക്തിയായിരുന്നു, അദ്ദേഹം. മാടപ്രാക്കളെ വളർത്തുന്നവൻ. അക്കാലത്ത് ചീപ്പും കണ്ണാടിയും ബ്രഷും മറ്റും ഉപയോഗിച്ചിരുന്ന അയാൾ തലമുടി ഇംഗ്ലീഷുമട്ടിൽ ക്രോപ്പു ചെയ്തിരുന്നു. വീട്ടിലെ കുട്ടികൾക്കെല്ലാം അദ്ദേഹം ഒരു അത്ഭുത മനുഷ്യനായിരുന്നു. സന്തോഷത്തിനു മറ്റു കാരണങ്ങളും ഉണ്ടായിരുന്നു. ആപ്പീസ്സിൽ നിന്നു വരുമ്പോൾ കുട്ടി കൾക്ക് എന്തെങ്കിലും വാങ്ങിക്കൊണ്ടു വരിക പതിവാണ്. പെപ്പർ മെൻറ് മുതലായവ. എന്നാൽ, ഇതെല്ലാം കൊണ്ട് മൂത്ത ജ്യേഷ്ഠന് അദ്ദേഹത്തോടു തൃപ്തി ഇല്ലായിരുന്നു. അതുകൊണ്ട് ഒരു ദിവസം കുടുമമാത്രം നിർത്തി ബാക്കി തലമുടി കളയേണ്ടി വരികയും ചെയ്തു.

വായനക്കാര്യത്തിലും അദ്ദേഹത്തിന് വേണ്ടത്ര അഭിരുചി ഉണ്ടായിരുന്നു. അദ്ദേഹമാണ്, ബങ്കിംചന്ദ്രന്റെ 'വംഗദർശൻ' ഗാംഗു ലി കുടുംബത്തിൽ കൊണ്ടു വന്നതുതന്നെ. ബംഗാളി സാഹിത്യത്തിൽ നവയുഗത്തെ സൂചിപ്പിക്കുന്ന ഒരു പുസ്തകമായിരുന്നു, അത്.

ഗാംഗുലിമാരുടെ പട്ടണമായ 'ഹാലി'യിൽ നിന്ന്, ബങ്കിംചന്ദ്രന്റെ 'കാംഠാലപാഡ' വളരെ ദൂരെയൊന്നുമായിരുന്നില്ല. ഈ കുടുംബ ത്തിലെ ഒരു വധു ആ ഗ്രാമക്കാരിയായിരുന്നു. എന്നാൽ 'വീട്ടിലെ യോഗി അന്യ ഗ്രാമത്തിലെ സിദ്ധൻ ' എന്നു പറഞ്ഞപോലെയാണത്. ബങ്കിം ചന്ദ്രനെപ്പറ്റി അവിടെ അത്ര ബഹുമാനമൊന്നുമില്ലായിരുന്നു. നവയുഗത്തിന്റെ സന്ദേശവാഹകൻ എന്ന നിലക്കും, ആ യാഥാ സ്ഥിതിക കുടുംബക്കാർക്ക്, എന്തെങ്കിലും അദ്ദേഹത്തോട് തോന്നിയി രുന്നെങ്കിൽ, അതു കേവലം അനാദരവു മാത്രമായിരുന്നു. എന്നാലും, അമരനാഥൻ 'വംഗദർശൻ' കൊണ്ടുവന്നു, ഒളിച്ചും പതുങ്ങിയു മാണെങ്കിലും. അദ്ദേഹത്തിന്റെ കൈകളിൽ നിന്നു ഭുവനമോഹിനി വഴി മോത്തിലാലിന്റെ കരങ്ങളിലെത്തും. അവിടുന്ന് കുസുമ കാമിനിയുടെ സഭയിലും.

അമരനാഥൻ വളരെക്കാലം ജീവിച്ചിരുന്നില്ല. ചെറുപ്രായത്തിൽ തന്നെ മരിച്ചു, കുട്ടികളെയെല്ലാം അപാരമായ കദനക്കയത്തിൽ ആഴ്ത്തിക്കൊണ്ട്. ഒട്ടൊക്കെ ആ കുറവു പരിഹരിച്ചതു മോത്തി ലാലും, കുസുമകാമിനിയുമാണ്. ഇളയ മുത്തച്ഛൻ അഘോരനാഥ ന്റെ ഭാര്യയാണു കുസുമകാമിനി. സ്കോളർഷിപ്പു പരീക്ഷ പാസായ താണ്. അന്ന്, അവർ ഈശ്വർചന്ദ്ര വിദ്യാസാഗറിന്റെ കൈകൊണ്ടു സമ്മാനവും വാങ്ങിയിരുന്നു. ആഹാരപദാർത്ഥങ്ങളുണ്ടാക്കുക, വീട്ടിലെ മറ്റു കാര്യങ്ങളെല്ലാം നോക്കുക, ഇതെല്ലാമായിരുന്നു അന്നും സ്ത്രീകളുടെ പ്രധാന ജോലി. അതിൽ നിന്ന് അല്പം ഇടകിട്ടിയാൽ, ജീവിതത്തെ രസമയമാക്കുന്ന കലഹങ്ങളുണ്ടാക്കുക, ഉറങ്ങുക മുത ലായവയും. ഉണരുമ്പോൾ, വീണ്ടും തുടങ്ങിക്കൊള്ളും. പരദൂഷണ വും മറ്റും. കുസുമകാമിനിക്ക് അതൊന്നും ഇഷ്ടമായിരുന്നില്ല. ഊഴം വച്ചായിരുന്നു, ആഹാരം പകം ചെയ്യുന്ന ജോലി. അതിൽ നിന്ന് മുക്തി കിട്ടുന്ന ദിവസം അവരുടെ പൂമുഖത്തോ അഥവാ മുകളിലോ ഒരു ചെറിയ സദസ്സുണ്ടാകും. അവിടെ അവർ തന്നെ 'വംഗദർശനം' വായിച്ചു കേൾപ്പിക്കും. കൂടാതെ 'മൃണാളിനി', 'വീരാംഗനാ', 'വൃജാം ഗനാ', മേഘനാദവധം', 'നീലദർപ്പൺ' മുതലായ പുസ്തകങ്ങളും. അവരുടെ സ്വരം, വായിക്കുന്നരീതി എന്നിവ മർമ്മസ്പർശിയായി രുന്നു. ശ്രോതാക്കൾ അനങ്ങാതിരുന്നു കേൾക്കും. കുട്ടിയായ ശരത് ആശ്ചര്യവും ബഹുമാനവും കൊണ്ട്, ആലോചിച്ചുപോകും. അമ്പടാ! ലേഖകനും എന്തൊരസാധാരണ മനുഷ്യനെന്ന്. ഒരു പക്ഷേ, അപ്പോൾ ലേഖകനാകുമെന്ന വിചാരം മനസ്സിൽ ഉദിച്ചു കാണില്ല. എന്നാൽ, തീർച്ചയായും വിചാരിച്ചു കാണും, ലേഖകൻ സാധാരണ മനുഷ്യനേക്കാൾ ഉയർന്നവനാണെന്ന്. ജ്ഞാനോപാർ ജ്ജനത്തിനുള്ള കാലമായിരുന്നു അത്. ലേഖകനാകാനുള്ളതല്ല. ശരത്ചന്ദ്രൻ സാഹിത്യത്തിന്റെ പ്രഥമപാഠം പഠിച്ചത് ആ സദസ്സിൽ വച്ചാണ്. പിന്നെ, കുറച്ചു നാൾ കഴിഞ്ഞാണു, 'വംഗ ദർശന'ത്തിൽ, കവിഗുരുവിന്റെ യുഗാന്തകാരിയായ 'ആംഖ് കീ കിർകിരി' എന്ന

കൃതി വായിച്ചത്.

വായനകൊണ്ട് അഗാധമായ ആനന്ദാനുഭൂതിയാണ് ആ കുട്ടിക്കുണ്ടായത്. അതാരെയും പറഞ്ഞറിയിക്കാൻ സാധിക്കുമായിരുന്നില്ല, ജീവിതത്തിലൊരിക്കലും മറക്കാനും. അതുവരെ ശരത്ചന്ദ്രന്റെ ഹൃദയം ഭൂതപ്രേതങ്ങളുടെ കഥകളാൽ ത്രസ്തമായിരുന്നു. ഒരു പുതിയ ജീവിത ദർശനമായിരുന്നു അത്. പ്രകാശത്തിന്റെയും സൗന്ദര്യത്തിന്റെയും ഒരു പുതിയ ഐന്ദ്രജാലിക ലോകത്തിലേക്കാണ് അതു അയാളെ എത്തിച്ചത്. പുഷ്കിന്റെ കൃതികൾ വായിച്ചിട്ടു ടോൾസ്റ്റോയി വിളിച്ചു പറഞ്ഞു പോയി. "എനിക്കു പുഷ്കിനിൽ നിന്നും വളരെയൊക്കെ പഠിക്കാൻ കഴിയും. അദ്ദേഹം എന്റെ പിതാവാണ്, ഗുരുവാണ്." യഥാർത്ഥത്തിൽ ജീവിതത്തിലെ അവസാന നിമിഷംവരെ അദ്ദേഹത്തെ തന്റെ ഗുരുവായി കരുതുകയും ചെയ്തു.

സത്യം പറഞ്ഞാൽ, കുസുമകാമിനിയുടെ പാഠശാലയിലാണ് ആരംഭിച്ചത്, മണി ശരത് എന്നിവരുടെ വിദ്യാഭ്യാസത്തിന്റെ ആദിപർവം. പാഠ്യപുസ്തകങ്ങളുടെ മുറ അവസാനിച്ചാൽ, സാഹിത്യത്തിന്റെ ഊഴമായി. കുട്ടിക്കാലം തുടങ്ങി യൗവനാരംഭം വരെ ഈ ക്രമം തുടർന്നു പോന്നു. അപരാജിത കഥാശില്പിയായ ശരത്ചന്ദ്രനെ വാർത്തെടുക്കുന്നതിൽ കുസുമകാമിനി വഹിച്ച പങ്ക് അവിസ്മരണീയമത്രെ.

ഈ സദസ്സിൽ ഒരു ദിവസം പെട്ടെന്നൊരു വിപ്ളവം ഉണ്ടായി. രവീന്ദ്രനാഥന്റെ കവിത 'പ്രകൃതിർ പ്രതിശോധ്' ന്റെ സ്വരം ഒരു പുതിയ കാഴ്ചപ്പാടിലൂടെ ആവിർഭവിച്ച് അവിടെയെങ്ങും മാറ്റൊലിക്കൊണ്ടു. വായനക്കാരൻ ആ കുടുംബത്തിലെ ഒരംഗം തന്നെ. വായിച്ചത ്വെളിയിലിരുന്നാണ്. അദ്ദേഹത്തിനു വളരെയേറെ താല്പര്യമുണ്ടായിരുന്നു, ആ കുടുംബത്തിൽ നിഷിദ്ധമായി കരുതപ്പെട്ടിരുന്ന സംഗീതത്തിലും കവിതയിലും. കുടുംബത്തിലുള്ള എല്ലാ മഹിളമാരെയും വിളിച്ചു കൂട്ടിയിരുന്നു, ആ കവിത വായിച്ചു കേൾപ്പിക്കാൻ. ആര് എത്ര മനസ്സിലാക്കി എന്നൊന്നും നിശ്ചയമില്ല. ശരത്ചന്ദ്രന്റെ നേത്രങ്ങൾ സജലങ്ങളായി. എഴുന്നേറ്റു വെളിയിലേക്കു പോയി, അതു കാണിക്കാതിരിക്കാൻ.

## 3

ശരത്ചന്ദ്രനു സാധ്യമായില്ല, മുത്തച്ഛന്റെ ആ കുടുംബത്തിൽ വളരെ നാൾ കഴിഞ്ഞുകൂടാൻ. അയാളുടെ അച്ഛൻ കേവലം ഒരു സ്വപ്നദർശി മാത്രമായിരുന്നില്ല. മറ്റു പലദോഷങ്ങളുമുണ്ടായിരുന്നു. ഹുക്കാവലിക്കുക, പ്രായമായിട്ടും കുട്ടികളുമായി സമനിലയിൽ പെരുമാറുക, അപരോക്ഷരൂപത്തിൽ അവരുടെ വികൃതിത്തരങ്ങൾക്കെല്ലാം കൂട്ടു നിൽക്കുക, ശിക്ഷിക്കപ്പെട്ട് നിലവറമുറിയിൽ അടയ്ക്കപ്പെടുന്ന കുട്ടികൾക്കു ആഹാരം എത്തിച്ചു കൊടുക്കുക, അവർ

വിമുക്തരാകുമ്പോൾ പൂമാല കെട്ടി ഹാരാർപ്പണം ചെയ്തു അവരെ സന്തോഷിപ്പിക്കുക, കുട്ടികൾക്ക് വളരെ ഇഷ്ടമുള്ള വിവിധ തരം കളിപ്പാട്ടങ്ങൾ കടലാസു കൊണ്ടു നിർമ്മിച്ചു കൊടുക്കുക, വളരെ ശ്രദ്ധാപൂർവം സ്ലേറ്റു പെൻസിൽ എടുത്തു സുന്ദരമായ വടിവിൽ അവരെ എഴുതാൻ അഭ്യസിപ്പിക്കുക, അവർക്കെല്ലാം ഗംഗയിൽ കുളിക്കാനുള്ള ഏർപ്പാടുകൾ ചെയ്തുകൊടുക്കുക എന്നിങ്ങനെ പോകുന്നു അപരാധത്തിന്റെ നീണ്ട പട്ടിക. എന്തൊരാനന്ദമാണ്, ഗംഗയിലൊന്നു മുങ്ങി മറിയുക. കുട്ടികൾക്കല്ലേ അറിയാവൂ അതിന്റെ പരമാനന്ദം. അങ്ങിനെ കുട്ടികളെ സംബന്ധിച്ചിടത്തോളം മരുഭൂമിയിലെ പച്ചപ്പരവതാനിയായിരുന്നു മോത്തിലാൽ. അപരിമിതമായ സംവേദനാത്മകത്വമാണ് അദ്ദേഹം ഉൾക്കൊണ്ടിരുന്നത്.

ഒന്നാമത്, ഭാര്യവീട്ടിലെ ജാമാതാവ്. പോരെങ്കിൽ കഠോരമായ അച്ചടക്കം പാലിക്കപ്പെടുന്ന ആ വീട്ടിൽ മുൻപറഞ്ഞ മാതിരിയെല്ലാം പെരുമാറുക. അതെല്ലാം കൊണ്ട്, അവിടെ മോത്തിലാലിന്റെ സ്ഥിതി ഒട്ടും നന്നായിരുന്നില്ല. സ്വതന്ത്രമായ അസ്തിത്വം അവസാനിച്ചപോലെ. ശരീരം മാത്രമല്ല, മനസ്സും ആരോ വിലയ്ക്കുവാങ്ങിയ പോലെ. തന്റെയെന്നു പറയാൻ ഒന്നും തന്നെ ശേഷിച്ചിരുന്നില്ല. ശരീരംപോലും. 'കാശീനാഥ' നിൽ ഒരു കാശീനാഥ് ഉണ്ട്. ഭാര്യവീട്ടിലെ ഭർത്താവ്. അയാൾക്കുമില്ല, മനോസുഖം. "ചിലപ്പൊഴെല്ലാം തോന്നാറുണ്ട്, തന്നെയാരോ ചൂടുവെള്ളം നിറച്ച കുട്ടകത്തിലേക്കു പെട്ടെന്നു എടുത്തു ഇട്ടെന്ന്. എല്ലാവരും കൂടി ആലോചിച്ചുറച്ചു തന്റെ ശരീരം വിലയ്ക്കെടുത്തെന്ന്. ഇപ്പോൾ അതും തന്റേതല്ലാതായി തീർന്നെന്ന്."

എന്നാലും ഒരുവിധം മുമ്പോട്ടുപോയി. ഉന്തിയും തള്ളിയും. അപ്പോഴാണ്, കൂനിന്മേൽ കുരുപോലൊരാപത്ത്. കേദാരനാഥന്റെ ഭാര്യ വിന്ധ്യാവാസിനി കുതിരവണ്ടിയിൽ എവിടെയോ പോകുകയായിരുന്നു. പെട്ടെന്ന് വണ്ടി മറിഞ്ഞു. അവർക്കു മുറിവു പറ്റി. വളരെയെല്ലാം ചികിത്സിച്ചു. ഭാഗൽപൂർ ആസ്പത്രിയിൽ സുഖം കിട്ടിയില്ല. ഡോക്ടർ അഭിപ്രായപ്പെട്ടു. "കൽക്കത്തയിൽ കൊണ്ടു പോകണം." വളരെയധികം ചെലവുള്ള കാര്യം. കുടുംബത്തിലെ ധനസ്ഥിതി മോശമായിക്കഴിഞ്ഞിരുന്നു. സഹോദരന്മാരെല്ലാം വേറെ താമസമാക്കി. അമരനാഥ് മരിച്ചു. കല്യാണപ്രായമായ ഒരു മകളുണ്ടായിരുന്നു. അച്ഛനില്ലാത്ത കുട്ടി. സമയത്തു കല്യാണം നടന്നില്ലെങ്കിൽ അപവാദഭയം. കേദാരനാഥ് എന്തു ചെയ്യാനാണ്! ഒരു ദിവസം മോത്തിലാലിനെ വിളിച്ചു പറഞ്ഞു. "ഇപ്പോൾ നിങ്ങൾക്ക് ഇവിടെ താമസിക്കാൻ പ്രയാസമാണ്. ദേവാനന്ദപുരത്തിലേക്കുപോകൂ. വല്ലജോലിയും നോക്ക്". മോത്തിലാൽ കേട്ടു. ഭുവന മോഹിനിയും കേട്ടു. ഒരു വഴിയുമില്ല. പരാതിപറായാനാണെങ്കിൽ തന്നെ, ആരോടു പറയാൻ ? എങ്ങിനെ പറയാൻ ? അങ്ങിനെയൊരു ദിവസം ശരത് ചന്ദ്രൻ ദേവാനന്ദപുരത്തിൽ മടങ്ങി എത്തിയതായി കണ്ടു.

എന്നാൽ മടങ്ങിപ്പോരുന്നതിനു മുമ്പ് മജുംദാർ കുടുംബത്തിലെ രാജുവുമായി ശരത് പരിചയമായിക്കഴിഞ്ഞിരുന്നു. ഗാംഗുലീ കുടുംബക്കാരുടെ അയൽപക്കത്തുകാരാണവർ. എന്നാലും പരിചയം അനായാസം കൈവന്നതായിരുന്നില്ല. അതിൻെറ പിന്നിൽ, മത്സരങ്ങളുടെയും പോർവിളികളുടേയും സുദീർഘചരിത്രമാണുള്ളത്.

രജേന്ദ്രനാഥ് ഉർഫ എന്ന രാജുവിൻെറ അച്ഛൻ രാമരത്ന മജുംദാരായിരുന്നു. ഭാഗൽപൂർ ഡിസ്ട്രിക്ട് എൻജിനീയരായാണ് അദ്ദേഹം അവിടെ വന്നത്. കറുത്ത നിറം. ആരോഗ്യം തുളുമ്പുന്ന മുഖം. ആജാനബാഹു. മുഖമാകെ മസൂരിക്കലകൾ. ശരീരം കൊണ്ട് ശക്തനായി കാണപ്പെടുന്നപോലെ മനസ്സുകൊണ്ടു സാഹസികനും. ഏതോ അഭിപ്രായ വ്യത്യാസം കാരണം പെട്ടെന്ന് ജോലി രാജിവച്ചു. ഗാംഗുലിമാരുടെ തൊട്ടടുത്തുതന്നെയാണ് വീട്. അടുത്തു കിടന്ന സ്ഥലത്തെ ആസ്പദമാക്കി രണ്ടു കുടുംബക്കാരും തമ്മിൽ ഒട്ടും തന്നെ രസച്ചേർച്ച ഇല്ലായിരുന്നു. അക്കാലത്തു അവിടെയെല്ലാം കൊടും കാടായിരുന്നു. അച്ഛനമ്മമാരുടെ ശാസനകൾകൊണ്ട് കുട്ടികൾ പൊറുതി മുട്ടുമ്പോൾ, അവിടെയാണു ശരണം പ്രാപിക്കുക. പുകവലിക്കുക, കഞ്ചാവു പിടിക്കുക, ശരീരം നന്നാക്കാനായി എരുമയുടെ പാൽ മോഷ്ടിച്ചു കറന്നുകൊണ്ടുവന്നു കുടിക്കുക, ഇതെല്ലാം അവിടെ നിർബാധം നടന്നു പോന്നു.

രാമരത്ന മജുംദാർ ഏഴ് എടുപ്പുകൾ പണിയിച്ചു,തൻെറ ഏഴു മക്കൾക്കായി. എന്നാൽ പഴയ യാഥാസ്ഥിതിക സമ്പ്രദായക്കാരായ ബംഗാളികളുടെ ദൃഷ്ടിയിൽ അക്ഷന്തവ്യമായ പലതും അവിടെ നടന്നിരുന്നു. അവർ ആഹാരം കഴിച്ചിരുന്നത് ചീനപ്പിഞ്ഞാണിയിലാണ്. മുസൽമാനായ ബയറരോട് ഗ്ലാസിൽ വെള്ളം വാങ്ങി കുടിക്കുക, ഇളയ സഹോദരൻെറ വിധവയായ ഭാര്യയോടു സംസാരിക്കുക മുതലായ കാര്യങ്ങളിലൊന്നും അവർക്കൊരു വിരോധവും ഇല്ലായിരുന്നു. അവർ അണ്ടർവെയർ ധരിക്കുകയും, താടിവളർത്തുകയും, ക്ലബ്ബുകളിൽ പോവുകയും, വേദാന്തം കലർന്ന മട്ടിൽ സംസാരിക്കുകയും ചെയ്തിരുന്നു.

അച്ഛൻ വളർത്തിയെടുത്ത സ്വതന്ത്ര പാരമ്പര്യം രാജു അങ്ങേയറ്റം വരെ കൊണ്ടുപോയി. ശരത്തിനെപ്പോലെ തന്നെ പട്ടം പറപ്പിക്കൽ മത്സരത്തിൽ അയാൾ പാരംഗതനായിരുന്നു. അതിനാൽ സ്വാഭാവികമായിത്തന്നെ രണ്ടാളും പരസ്പരം വെല്ലാൻ വെമ്പൽ കൊണ്ടിരുന്നു. രാജുവിനു പണത്തിനു പ്രയാസമില്ല. ഏറ്റവും നല്ല ചരടുകൾ പട്ടത്തിനുണ്ടാക്കാൻ ഒട്ടും വിഷമമില്ലായിരുന്നു. എന്നാൽ, ശരത് എവിടുന്നാണു പണം കൊണ്ടുവരിക. അയാളുടെ കൂട്ടുകാർ കുപ്പിച്ചില്ലുകൾ പൊടിച്ചു മാവാക്കി അതിൽ പലസാധനങ്ങളും ചേർത്ത് ചരടിൽ തേച്ചുപിടിപ്പിച്ചു. അന്നൊരു ശനിയാഴ്ചയായിരുന്നു. സന്ധ്യയായി. ശരത്ചന്ദ്രൻെറ റോസ് നിറമുള്ള പട്ടം ഇഷ്ടമുള്ള ദിക്കിലേക്കു പറന്നു കയറി. അപ്പോഴതാ ശ്വേതനിറം കലർന്ന മറ്റൊ

രു പട്ടം അതിനോടേറ്റു മുട്ടാൻ തുടങ്ങുന്നു. രാജുവായിരുന്നു, ആ പട്ടത്തിൻെറ ഉടമ. പിന്നെന്തുപറയാൻ. തുടങ്ങി തകൃതിയായ ദ്വന്ദ്വ യുദ്ധം. കറങ്ങിക്കറങ്ങിയുള്ള പോർ. രണ്ടുപക്ഷക്കാരും അവരവരുടെ വിജയത്തിനു വേണ്ടി ഉൽക്കണ്ഠ പൂണ്ടു. അവൻ അവനെ സൂപ്പാക്കി. അവൻ വെട്ടി, എന്നിങ്ങനെയുള്ള കർണഭേദിയായ സ്വരം എല്ലാവരെയും പ്രകമ്പിതരാക്കി. പെട്ടെന്നതാ കാണുന്നു, വെള്ളപ്പട്ടം മുറിഞ്ഞു. അത് അങ്ങോട്ടും ഇങ്ങോട്ടും വേച്ച്വേച്ച് താഴോട്ടു താഴോട്ടു പതിക്കുന്നു. പിന്നെ, എന്തുപറയാൻ. ശരത്ചന്ദ്രൻെറ കൂട്ടുകാരുടെ സന്തോഷം അണപൊട്ടിയൊഴുകി. അപ്പുറത്ത് രാജു പട്ടത്തിൻെറ എല്ലാഭാഗങ്ങളും ഗംഗയിലേക്കു വലിച്ചെറിഞ്ഞു. എന്നാൽ, ഈ മത്സരങ്ങളും ഏറ്റുമുട്ടലുകളും അവരെ ക്രമേണ ആകർഷിച്ച് അടുപ്പിച്ചു കൊണ്ടിരുന്നു. അസാധാരണ വൈഭവമുള്ള കുട്ടിയായിരുന്നു, രാജു. അതിരു കവിഞ്ഞ സാഹസം, അനന്യസാധാരണമായ പ്രത്യുൽപ്പന്നമതിത്വം, ഏതിലും വിജയം വരിക്കുന്ന പ്രകൃതം, സുസ്ഥിരമായ ശരീരം, ധീരശാന്തമായ ബുദ്ധി, ഇവയെല്ലാം ഗുരുജനങ്ങൾ പടുത്തുയർത്തിയ വിരോധത്തിൻെറ കനത്തചുമരുകളെ അതിലംഘിച്ച് അയാളെ വിമുക്തനാക്കി. ശരത് രാജുവുമായി സ്നേഹബന്ധം പുലർത്താൻ ഉഴറി.

ഒടുവിൽ ഒരു ദിവസം എല്ലാമതിൽക്കെട്ടുകളേയും തകർത്ത് രണ്ടു കുട്ടികളും ഒന്നായി. പ്രായം കൊണ്ട് രാജുവായിരുന്നു വലുത്. അയാൾ ക്രമേണ ശരത്തിൻെറ സകല ദുസ്സാഹസ പ്രവൃത്തികളുടേയും ഉപദേഷ്ടാവായി. മറ്റൊരു കാരണവും ഉണ്ടായിരുന്നു, അവരുടെ മൈത്രീബന്ധത്തിന്. സംഗീതത്തിലും അഭിനയകലയിലും ഇരുവർക്കുമുള്ള സമാനമായ സാമർത്ഥ്യമായിരുന്നു അത്. അങ്ങേയറ്റം മധുരമായിരുന്നു ശരത്ചന്ദ്രൻെറ കണ്ഠസ്വരം.

ഈ മൈത്രീബന്ധത്തിനെതിരെ പലപ്പോഴും താക്കീതുകൾ ഉയർന്നിരുന്നു. എന്നാൽ, അന്നത്തെ സദാചാരബോധവും അച്ചടക്കവും അയാളെ കെട്ടിവരിഞ്ഞു നിർത്താൻ പര്യാപ്തമായിരുന്നോ? പ്രേരണയുടേയോ പ്രശംസയുടേയോ രണ്ടുവാക്കുകൾ പറയുന്നവരായി ആ രണ്ടു കുടുംബങ്ങളിലെയും പ്രമാണികളിലാരും തന്നെ ഉണ്ടായിരുന്നില്ല. ജീവിതത്തിൻെറ സർവാംഗീണമായ വികാസത്തിനു തുടക്കമിടുന്ന കാലമാണത്. അപ്പോൾ, കുട്ടികൾ, സ്വാഭാവികമായും പ്രേരണയുടെ ഉറവിടം തേടി കുടുംബത്തിനു വെളിയിലേക്കു പോകും. വ്യക്തിയെ മഹത്വത്തിലേക്കു നയിക്കുന്ന ഗുണവിശേഷങ്ങൾ ശരത്ചന്ദ്രനിൽ നാമ്പെടുത്തു നിന്നിരുന്നു.

## 4

ഇരുപത്തി നാലു പർഗനാജില്ലയിൽ കാംചടാപാടായ്ക്കു സമീപമുള്ള മാമൂദ്പുര നിവാസിയായിരുന്നു, മോത്തിലാൽ ചട്ടോപാധ്യായ. ഉൽകൃഷ്ടരാഢീബ്രാഹ്മണകുലത്തിൽപ്പെട്ട വൈകുണ്ഠനാഥചട്ടോ

പാധ്യായയായിരുന്നു പിതാവ്. സ്വതന്ത്രതാ പ്രിയനും നിർഭീകനുമായിരുന്നു അദ്ദേഹം. പ്രബലന്മാരും പ്രതാപശാലികളുമായ ജമീന്ദാരന്മാരുടെ അതിക്രമങ്ങൾ തേർവാഴ്ച നടത്തിയിരുന്ന കാലഘട്ടം. എന്നാൽ, വൈകുണ്ഠനാഥൻ ആരുടെ മുമ്പിലും തല കുനിച്ചില്ല. എന്നും പ്രജകളുടെ അണികളിൽ ഉറച്ചുനിന്നു. അതു കൊണ്ട്, ഒരു ദിവസം ജമീന്ദാരുടെ കോപത്തിനിരയാവുകയും ചെയ്തു. ഇങ്ങനെയാണ്, കേട്ടത്. ഒരു ദിവസം ജമീന്ദാർ അദ്ദേഹത്തെ വിളിപ്പിച്ചു. ഏതോ ഒരു കേസ്സിൽ സാക്ഷിപറയാൻ ആവശ്യ പ്പെട്ടു. അദ്ദേഹം പറഞ്ഞു. "ഞാൻ എങ്ങിനെ സാക്ഷിപറയും? എനിക്കതിനെപ്പറ്റി ഒന്നും അറിഞ്ഞുകൂടാ."

ജമീന്ദാർ പറഞ്ഞു "സാക്ഷി പറയാൻ അറിയണമെന്നു നിർബന്ധമില്ല."

കള്ളസാക്ഷി പറയുക ഇന്നു നടപ്പുള്ള കാര്യമാണ്. അന്നും. എന്നാൽ വൈകുണ്ഠനാഥൻ തീർത്തു പറഞ്ഞു, സാധ്യമല്ലെന്ന്. ജമീന്ദാർ ക്രുദ്ധനായി.

വേറെയും കാരണങ്ങൾ കണ്ടേക്കാം. ഏതായാലും ഒരു ദിവസം പെട്ടെന്ന് വീട്ടിലെങ്ങും അദ്ദേഹത്തെ കാണാതായി. അന്ന് പിഞ്ചുകുഞ്ഞായിരുന്നു മോത്തിലാൽ. കുഞ്ഞു മകനെ മടിയിൽ ചേർത്തുപിടിച്ച് വൈകുണ്ഠനാഥന്റെ ഭാര്യ രാത്രിമുഴുവൻ ഭർത്താവിനെ കാത്തിരുന്നു. വന്നില്ല. പുലർന്നപ്പോൾ ഒരാൾ വന്നുപറഞ്ഞു. "അമ്മാ അമ്മാ അനർത്ഥമായി. വൈകുണ്ഠനാഥനെ ആരോ കൊന്നു കളഞ്ഞു. കുളക്കടവിൽ കിടക്കുന്നുണ്ട് ശവം."

പാവം സ്ത്രീ "അയ്യോ" എന്നാർത്തു വിളിച്ചുപോയി. വിഗതബോധയും വിമൂഢയുമായ അവൾ കുട്ടിയെ മാറോടു വരിഞ്ഞു ചേർത്തു പിടിച്ചു. പാവം അവൾക്കൊരക്ഷരം മിണ്ടാൻ കഴിഞ്ഞില്ല. ബോധം കെട്ടു വീഴാനും ജമീന്ദാരെ പേടിച്ച് ഉറച്ചു കരയാനും പാടില്ലായിരുന്നു, കരഞ്ഞാൽ മകനെയും കളഞ്ഞുകുളിക്കേണ്ടിവരും. ഗ്രാമവൃദ്ധന്മാരുടെ ഉപദേശപ്രകാരം അവൾ കഴിയുന്നത്ര വേഗം ഭർത്താവിന്റെ ശവദാഹ ക്രിയകൾ ചെയ്തശേഷം രായ്ക്കുരാമാനം ദേവാനന്ദപുരത്തിലുള്ള തന്റെ സഹോദരഗൃഹത്തിലെത്തി.

മോത്തിലാൽ വലുതായി. വിവാഹവും കഴിച്ചു. ഭാഗൽപൂരിലുള്ള കേദാരനാഥഗംഗോപാധ്യായന്റെ ദ്വിതീയപുത്രി ഭുവനമോഹിനിയായിരുന്നു വധു. അക്കാലത്തെ നിരവധി ബംഗാളികളെപ്പോലെ, കേദാരനാഥന്റെ പിതാവ് രാമധൻഗംഗോപാധ്യായ, ഭയങ്കരമായ ദാരിദ്ര്യംകൊണ്ടു പൊറുതിമുട്ടി, ഹാലീ പട്ടണത്തിൽ നിന്നു ജീവിത മാർഗം അന്വേഷിച്ച് ഇവിടെ എത്തി താമസമാക്കിയതായിരുന്നു. നല്ല പ്രതിഭാശാലിയും പരിശ്രമശീലനുമായിരുന്നു അദ്ദേഹം. അതു കൊണ്ട്, അചിരേണ സർക്കാർ ജോലിയിൽ ഉയർന്ന പദവിയിലെത്തി. പിന്നെ, പണവും പ്രതാപവും അദ്ദേഹത്തെ തുറന്നനുഗ്രഹിച്ചു. അക്കാലത്ത് വിവാഹത്തിനു സമ്പന്നത ഒഴിച്ചു

കൂടാൻ പാടില്ലാത്ത ഘടകമായിരുന്നില്ല. കുലമര്യാദ, കുലീനത്വം ഇവയ്ക്കായിരുന്നു മുൻഗണന. മോത്തിലാൽ നല്ല വംശത്തിൽ ജനിച്ച കുലീന ബ്രാഹ്മണ നായിരുന്നു. അതുകൊണ്ട് കേദാരനാഥൻ തന്റെ കന്യയെ വിവാഹം ചെയ്തു കൊടുത്തു. അവിടെ താമസിച്ചു കൊണ്ട് മെട്രിക് പരീക്ഷ പാസായി. പിന്നീട് പാട്നാ കോളേജിൽ പഠിക്കാൻ പോയി. ഇളയചിറ്റപ്പനായ അഘോരനാഥൻ സഹപാഠി യായിരുന്നു. എന്നാൽ, ഇരുവരുടേയും സ്വഭാവത്തിൽ യാതൊരു സാമ്യവും ഇല്ലായിരുന്നു. കൊടും ദാരിദ്ര്യത്തിൽ വളർന്നവനാണു മോത്തിലാൽ. എങ്കിലും അമ്മയുടെ അതിലാളന കാരണം കുട്ടിക്കാല ത്തു വേണ്ട ലക്ഷ്യ ബോധം കിട്ടാതെ പോയി. പഠിക്കാൻ വളരെ ഉത്സാഹമായിരുന്നു. എന്നാൽ, അതിനുമുപരിയായിരുന്നു, മനോ ഹര സങ്കല്പങ്ങളിൽ മുഴുകിക്കഴിയാനുള്ള ഉത്സാഹം. "എന്നെ സങ്കല്പ ലോകത്തിന്റെ അങ്കതലത്തിൽ തലയും ചായ്ച്ചുറങ്ങാൻ അനുവദിക്കുക. ഈ ലോകം ഏതൊന്നിന്റെ പ്രതിബിംബമാണോ, ഞാൻ അതു കാണാൻ കൊതിക്കുന്നു" എന്ന രീതിയിലായിരുന്നു മോത്തിലാൽ.

നേരെ മറിച്ചായിരുന്നു, അഘോരനാഥന്റെ സ്വഭാവം. കർമ്മഠൻ. സ്പഷ്ടവാദി. ശുദ്ധൻ. ആ നിലയ്ക്ക് സ്വപ്നദർശിയായ മോത്തി ലാലും, അഘോരനാഥനും തമ്മിൽ ഉറ്റചങ്ങാത്തം ഉണ്ടാകാൻ സാധ്യ തയില്ലായിരുന്നു. കോളേജിൽ അധികനാൾ തുടരാൻ കഴിഞ്ഞില്ല. ദേവാനന്ദപുരത്തിലേക്കു മടങ്ങി. എന്തോ ജോലി കിട്ടി. അക്കാലത്ത് എൻട്രൻസ് പരീക്ഷ പാസ്സായവർക്കു എന്തെങ്കിലും പണികിട്ടാൻ പ്രയാസമില്ലായിരുന്നു. വീട്ടിനു സമീപം അമ്മാവൻ കുറച്ചു സ്ഥലം കൊടുത്തിരുന്നു. കുറച്ചുപണമുണ്ടാക്കി നല്ല ഉറപ്പുള്ള ഒരു വീടു പണിയിച്ചു. ഒറ്റനിലയിൽ വരാന്തയും രണ്ടുമുറിയുമുള്ള തെക്കിനി മട്ടിലുള്ള വീട്. അവിടെ താമസമാക്കി, വീട്ടുകാര്യങ്ങൾ നോക്കി പ്പോന്നു. മോത്തിലാലിന്റെ അമ്മ സാഹസിക ഗുണങ്ങളുള്ള നല്ല ഗൃഹസ്വാമിനിയായിരുന്നു. ഭാര്യ ഭുവനമോഹിനി, ശാന്ത പ്രകൃതി യും, നിർമ്മലമായ സ്വഭാവം, ഔദാര്യം എന്നിവ ഉള്ളവളും ആയി രുന്നു. സുന്ദരിയായിരുന്നില്ല. എന്നാൽ, ആന്തരിക കാന്തിയാൽ വൈഡൂര്യരത്നം പോലെ പ്രശോഭിച്ചു. അവരുടെ സഹജമായ പാതിവ്രത്യത്തിന്റേയും, പ്രേമത്തിന്റെയും ശീതളച്ഛായയിൽ, സ്വപ്നദർശിയും സന്യാസ പ്രകൃതിയുമായിരുന്ന ഭർത്താവിന്റെ ഗാർഹസ്ഥ്യ ജീവിതം പച്ചപിടിച്ചു. അവർക്കൊരു പുത്രനുണ്ടായി— 1876 സെപ്തംബർ പതിനഞ്ചാം തീയതി; വംഗവർഷം 1283 ഭാദ്രമാസം 31—ാം തീയതി; വിക്രമാബ്ദം 1933 ആശ്വിന മാസത്തിൽ കൃഷ്ണപക്ഷ ദ്വാദശി; ശകവർഷം 1798 വെള്ളിയാഴ്ച സന്ധ്യാസമയം. മാതാപിതാ ക്കന്മാരുടെ രണ്ടാമത്തെ സന്താനം. നാലുകൊല്ലം മുമ്പ് അയാൾ ക്കൊരു സഹോദരി ജനിച്ചിരുന്നു. അനിലാ. രണ്ടാമതുണ്ടായ ആൺ കുട്ടിക്ക് വളരെയധികം സ്നേഹപൂർവം മാതാപിതാക്കന്മാർ കൊടു

ത്ത പേരാണ് ശരത്ചന്ദ്രൻ. ബംഗാളിലെ ഒരു സാധാരണ ഗ്രാമമാണ്, ദേവാനന്ദപുരം. സസ്യശ്യാമളം. കുളങ്ങൾ, പൊയ്കകൾ; കേര വൃക്ഷങ്ങൾ, വാഴത്തോപ്പുകൾ എന്നിവയാൽ നിബിഡം. കടുത്ത മലേറിയയുടെ അധിവാസകേന്ദ്രം. നവാബ് ഭരണകാലത്തു പേർഷ്യൻ ഭാഷയുടെ ശിക്ഷണ കേന്ദ്രവും അതായിരുന്നു. 150 വർഷം മുമ്പ് പേർഷ്യൻഭാഷ പഠിക്കാൻ വേണ്ടി, റോയ്ഗുണാകർ കവി ഭാരതചന്ദ്രറോയ് തന്റെ ബാല്യകാലം അവിടെയാണു കഴിച്ചുകൂട്ടിയത്. പഴയ സപ്തഗ്രാമങ്ങളിലൊന്നായി ഇത് പരിഗണിക്കപ്പെടുന്നു. സമൃദ്ധി നടമാടിയിരുന്ന കാലമായിരിക്കാം അന്ന്. ഭാരതചന്ദ്രന്റെ കാലത്ത്, ഹരിരാമ റേയും, രാമചന്ദ്രദത്തയുമായിരുന്നു അധ്യാപകർ. അവരുടെ അടുക്കൽ നിന്നാണ്, അദ്ദേഹം പേർഷ്യൻ ഭാഷ പഠിച്ചതും. രണ്ടുകവിത എഴുതി, അതിനു ശാശ്വത പ്രതിഷ്ഠ നേടിക്കൊടുക്കുകയും ചെയ്തു.

"ഏ തിന ജനാര കഥാ, പാഞ്ചാലീ പ്രബന്ധ ഗാഥാ
ബുദ്ധി രൂപ കൈല് നാനാ ജനാ
ദേവാനന്ദപുരഗ്രാമ ദേവേരാ ആനന്ദധാമാ
ഹീരാരാമ രായേർ വാസനാ
ദേവേർ ആനന്ദധാമ, ദേവാനന്ദപുരനാമ
താഹേ അധികാരി രാമ രാമചന്ദ്രമുംശി
ഭാരതേ നരേന്ദ്രരായ ദേശേ ജാർ യശ ഗായ്.
ഹോയേ മോരേ കൃപാദായ പഡാതുല് പാരസി."

ശരത്ചന്ദ്രന്റെ ബാല്യകാലം ആരംഭിച്ചതും ഈ ഗ്രാമത്തിലാണ്. കടുത്ത ദാരിദ്ര്യം. അമ്മ വീട്ടുകാര്യങ്ങൾ എങ്ങിനെ നോക്കിയിരുന്നോ? ആർക്കറിയാം. ഭർത്താവിന്റെ പ്രകൃതം അവർക്ക് അറിയാമായിരുന്നു. ഒരു പ്രയോജനവുമില്ലായിരുന്നു, അദ്ദേഹത്തോടു പരാതിപ്പെട്ടതു കൊണ്ട്. തമ്മിൽ ഭേദം വീട്ടിൽ ശാന്തിയും സമാധാനവും പുലരുകയാണല്ലോ. ഒരിക്കലും ശഠിച്ചിരുന്നില്ല, ആഭരണങ്ങളോ അഥവാ വിലപിടിച്ച വസ്ത്രങ്ങളോ വേണമെന്ന്. ആത്മത്യാഗം. അതായിരുന്നു അവരുടെ പൈതൃകഗുണം. ഭാഗൽപുരത്തു കഴിഞ്ഞകാലത്തു അവരുടെ അധികാരം നടന്നിരുന്നു. ചിറ്റപ്പന്മാരുടെ ആ വലിയ കുടുംബത്തിൽ, എല്ലാ അമ്മമാരുടെ മക്കൾക്കും ആശ്രയം കൊടുത്തു രക്ഷിക്കുന്ന ചുമതലയും അവരുടെ തന്നെയായിരുന്നു. ആർ എപ്പോൾ വരും, എപ്പോൾ പോകും, ആർ എപ്പോൾ എന്തു കഴിക്കും ഈവക നിരവധി പ്രശ്നങ്ങൾക്കു സമാധാനം പറയണം. ശ്വാസം വിടാൻ പോലും ഇടയില്ല. വിളിയുടെ ശബ്ദം എപ്പോഴും മുഴങ്ങിക്കേട്ടിരുന്നു. 'എവിടെയാ ഭുവൻ! ഭുവൻ! എടീ ഭുവനമോളേ!'

മോത്തിലാലാകട്ടെ, നീലാകാശത്തിൽ പറക്കുന്ന പഞ്ചവർണക്കിളി. ഭുവനമോഹിനി ബുദ്ധിമതിയായ ഒരു മഹിള — നിരന്തരം തിരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ചക്രം പോലെ. കോമളയായ അവരുടെ ഹൃദയം എല്ലാവരുടേയും ദുഃഖത്തിൽ അലിഞ്ഞിരുന്നു. അതു

കൊണ്ട്, എല്ലാവർക്കും അവരെ ഇഷ്ടമായിരുന്നു. വലിയവർ അവളുടെ സേവന പരായണതയിൽ മുഗ്ദ്ധരായി. ഇളയവർ അവരുടെ സ്നേഹത്തിനു വേണ്ടി ദാഹിച്ചു ! ശരത്സാഹിത്യത്തിൽ എവിടെയും കാണാം, ഇങ്ങനെയുള്ള നിരവധി കഥാപാത്രങ്ങൾ. കഥാകാരനായ ശരത് ഒട്ടുംതന്നെ പിശുക്കു കാണിച്ചിരുന്നില്ല, അമ്മയോടുള്ള കടപ്പാടുകൾ വീട്ടാൻ. എന്നാൽ സ്ത്രീ എത്രതന്നെ ഉദാരയാകട്ടെ, സരളശീലയാകട്ടെ, ഭർത്താവിന്റെ അകർമ്മണ്യത, അവളുടെ ഹൃദയത്തെ വ്രണിതമാക്കുകതന്നെ ചെയ്യും. ഭുവനമോഹിനി അനേകം തവണ ക്ഷോഭിച്ചിട്ടുണ്ട്. അപ്പോഴെല്ലാം മോത്തിലാൽ ഒന്നും മിണ്ടാതെ വീട്ടിൽ നിന്നിറങ്ങിപ്പോകും. വളരെവൈകുവോളം വെളിയിലെങ്ങാനും കഴിഞ്ഞുകൂടും. 'ശുഭദ'യിലെ ഹാരാൻ ബാബുവിനെ പോലെ.

## 5

അഞ്ചുവയസ്സായപ്പോൾ ശരത്തിനെ നിയമ പ്രകാരം സ്കൂളിൽ ചേർത്തു. പ്യാരീപണ്ഡിതന്റെ (വന്ദ്യോപാധ്യായ) സ്കൂളിൽ. ശരത് വികൃതിക്കുട്ടനായിരുന്നു, അക്ഷരാർത്ഥത്തിൽതന്നെ. എന്തെങ്കിലും കുഴപ്പമുണ്ടാക്കാതെ ഒരു ദിവസവും സ്കൂളിൽ നിന്നു മടങ്ങിവരാറില്ല. വലുതാകുന്തോറും വികൃതിത്തരങ്ങളും കൂടിവന്നു. പായിലിരുന്നാണു പഠിത്തം. ഒരു ദിവസം പണ്ഡിത്ജി ഹുക്കാ വലിക്കാൻ പുകയില അരിഞ്ഞ് കുഴലിൽ ഒരുക്കിവച്ചിട്ടു വെളിയിലേക്കു പോകുന്നതു കണ്ടു. കുട്ടി എഴുന്നേറ്റു. കുഴലിൽ നിന്നും പുകയിലമാറ്റി. ഇഷ്ടികപ്പൊടി നിറച്ചുവച്ചു. പണ്ഡിത്ജി മടങ്ങി വന്നു. കുഴലിൽ തീകൊളുത്തി. കുടുക്കയിൽ ചേർത്തു വച്ചു ഗുഡു ഗുഡു എന്നു വലിക്കാൻ തുടങ്ങി. എത്ര വലിച്ചിട്ടും പുകയില്ല. വീണ്ടും വീണ്ടും ശ്രമിച്ചു. ഒരു ഫലവും ഇല്ല. കുഴൽ തിരിച്ചുമറിച്ചു നോക്കി. അപ്പോഴാണ് കണ്ടത് ഇഷ്ടികക്കഷണങ്ങൾ, പുകയിലയുടെ സ്ഥാനത്ത്. ഏതോ ശിഷ്യൻ പറ്റിച്ചപണിയാണെന്നു മനസ്സിലാക്കിയ മാസ്റ്റർ ക്രോധാവിഷ്ടനായി ചോദിച്ചു, "സത്യം പറയണം. ആരാണിതിൽ ഇഷ്ടിക പെറുക്കി വച്ചു നിറച്ചത്?" കുറേ നേരം കനത്ത നിശ്ശബ്ദത. ആരും ഒന്നും മിണ്ടിയില്ല. പണ്ഡിതജിയുടെ ദേഷ്യം കൂടിക്കൂടിവന്നു. അലറാൻ തുടങ്ങി. അപ്പോൾ ഒരു കുട്ടി ശരത്തിന്റെ പേരു പറഞ്ഞു. വിറച്ചുകൊണ്ട് പണ്ഡിതജി എഴുന്നേറ്റു, കയ്യിൽ ചൂരലുമായി. അടിക്കാൻ മുമ്പോട്ടുചാടി. ശരത് അതു കണ്ടപാതി കാണാത്തപാതി ഒറ്റച്ചാട്ടം. ഓടുന്നവഴി തന്റെ പേർ പറഞ്ഞുകൊടുത്ത ആ കുട്ടിക്ക് ഒരു ഉന്തു കൊടുക്കാനും ശരത് മറന്നില്ല. കുട്ടി മറിഞ്ഞുവീണു. പണ്ഡിത്ജി അവനെ എഴുന്നേല്പിക്കാൻ ശ്രമിച്ചു. അതിനിടയിൽ ശരത് മിന്നൽ വേഗത്തിൽ ഓടിമറഞ്ഞു.

പണ്ഡിത്ജി ശരത്തിന്റെ വീട്ടിലെത്തി. കഥകൾ കേട്ടപ്പോൾ അമ്മക്കുണ്ടായ സങ്കടം എന്തുപറയാൻ ! അവർ വീട്ടിലെത്തിയ ശര

ത്തിനെ കണ്ടമാനം പ്രഹരിച്ചു. ഇടയ്ക്കിടെ തൻെറ തലയിൽതന്നെ ഇടിച്ചു വിലപിച്ചു. എന്തുചെയ്യാൻപോകുന്നു ഈ ചെക്കൻ? ഇവൻെറ കാര്യം എങ്ങിനെ നടക്കും ? അമ്മായി അമ്മ ആശ്വസിപ്പിച്ചു. “മോളെ! നീ അവനെ തല്ലരുത് ! ഒരു ദിവസം അവൻെറ ബുദ്ധി നേരെയാകും. അവൻ വളരെ വലിയ ആളാകും. ഞാൻ ഇരുന്നെന്നു വരില്ല, അക്കാലം കാണാൻ. നീ ഉണ്ടാകും. നോക്കിക്കോ. ഞാൻ പറഞ്ഞതു വെറുതെയാവില്ല.”

പണ്ഡിതജി പലപ്പോഴും വരാറുണ്ട് പരാതിയും കൊണ്ട്. അപ്പോഴെല്ലാം വളരെ ശാന്തഭാവത്തിൽ അവർ അദ്ദേഹത്തോടു ഇതുതന്നെ പറയും, “പണ്ഡിത്ജി ! ന്യാഡക്കു* അല്പം ദുഷ്ടത്തരമെല്ലാം കയ്യിലുണ്ട്. പക്ഷേ, അവൻ വളരെ നല്ലവനാകും; വലുതാകുമ്പോൾ.”

പലപ്പോഴും പണ്ഡിത്ജി അയാളുടെ വികൃതിത്തരങ്ങൾ കാണുമ്പോൾ കണ്ണടയ്ക്കാറുണ്ട്. ഒന്നാമത് കുട്ടി പഠിക്കാൻ ബഹുമിടുക്കനായിരുന്നു. പോരെങ്കിൽ തൻെറ മകൻ കാശീനാഥൻെറ ഉറ്റ തോഴനും. ആ സ്കൂളിൽ തന്നെയായിരുന്നു കാശീനാഥനും. അയാളുടെ ഒരു സ്നേഹിതൻെറ സഹോദരിയും അവിടെത്തന്നെ പഠിച്ചിരുന്നു. ശരത്ചന്ദ്രനും ആ കുട്ടിയും തമ്മിൽ എങ്ങിനെയാണ് സ്നേഹമായതെന്നു അറിഞ്ഞുകൂടാ. രണ്ടു പേരും പലപ്പോഴും ഒരുമിച്ചു ചുറ്റിക്കറങ്ങുക പതിവായിരുന്നു. പരസ്പരം സ്നേഹമായിരുന്ന പോലെ തന്നെ തമ്മിൽത്തല്ലുകയും ചെയ്യും. കുളത്തിലോ പുഴയിലോപോയി മീൻപിടിക്കുക, വഞ്ചിയിൽ കയറി പുഴയിലൂടെ സവാരി നടത്തുക, തോട്ടങ്ങളിൽ നിന്നു ഫലങ്ങൾ മോഷ്ടിച്ചെടുക്കുക, പട്ടത്തിൻെറ ചരടുകൾ ശരിയാക്കുക, കാടുകളിലും വനങ്ങളിലും ചുറ്റിയടിക്കുക, മുതലായി ബാലസഹജങ്ങളായ എല്ലാ കാര്യങ്ങളിലും ആ പെൺകുട്ടിയും ശരത്തും ഒരു കയ്യായിരുന്നു. ആർക്കും അറിഞ്ഞുകൂടായിരുന്നു, ആ കുട്ടിയുടെ ശരിയായ പേർ. ആളുകൾ അവളെ ധീരു എന്നു വിളിച്ചുപോന്നു, സൗകര്യത്തിനുവേണ്ടി.

ധീരുവിനു ഒരു വിനോദമുണ്ടായിരുന്നു. കരമർദം പൂക്കുന്ന കാലം വരുമ്പോൾ, അവൾ പൂക്കളിറുത്തുമാലകെട്ടും. അതു ശരത്തിനു സമ്മാനിക്കുകയും ചെയ്യും. അപ്പോഴൊന്നും ഹാരാർപ്പണത്തിൻെറ അർത്ഥമെന്തെന്ന്, അവൾക്കൊരു പിടിയുമില്ലായിരുന്നു. എന്നാൽ, കാലമാകുന്ന ദേവൻ ഒരിക്കൽ ഒരു ദിവസം രണ്ടുപേർക്കും അതിൻെറ പൊരുൾ മനസ്സിലാക്കിക്കൊടുത്തുകാണും. സ്വതേ തന്നെ, അവർ രണ്ടാളുടേയും വേഴ്ച ഒരു രഹസ്യമായിരുന്നു. വേനൽക്കാലം. ഒരു ദിവസം എന്തുസംഭവിച്ചു എന്നല്ലേ? ശരത് ‘ദേവദാസ’നെ പോലെ, ഇരിക്കുകയാണ്, കീറിപ്പറിഞ്ഞ ഒരു പുൽപ്പായിൽ. പള്ളിക്കൂടത്തിലെ ഒരു മുറിയുടെ ഒരു കോണിൽ. കയ്യിൽ

* ശരത്തിനെ വിളിക്കുന്ന പേർ.

സ്ലേറ്റുണ്ട്. ചിലപ്പോൾ കണ്ണുമിഴിക്കും. ചിലപ്പോൾ അടയ്ക്കും. ചിലപ്പോൾ കാലുകൾ നീട്ടും. കോട്ടുവായ് ഇടും. ഒടുവിൽ വളരെ ചിന്താമഗ്നനായി കാണപ്പെട്ടു. പെട്ടെന്നൊരു യുക്തിതോന്നി. പള്ളിക്കൂടത്തിൽ ലഘു ഭക്ഷണത്തിനുള്ള ഇടവേളയാണ്. കുട്ടികൾ പല കളികളും കളിച്ചു ബഹളം കൂട്ടിക്കൊണ്ടിരിക്കുന്നു. വികൃതിക്കുട്ടനായിരുന്നു ശരത്. അതുകൊണ്ടു ഒഴിവു കൊടുത്തില്ല. പള്ളിക്കൂടത്തിൽ നിന്ന് അകന്നുപോയാൽ പിന്നെ, അന്നുമടങ്ങിവരില്ല. ക്ലാസ്സിലെ പ്രധാന വിദ്യാർത്ഥിയാണ് ഭോലു. അവൻെറ മേൽനോട്ടത്തിൽ പഠിക്കാൻ ഇരുത്തിയിരിക്കുകയാണു ശരത്ചന്ദ്രനെ. പണ്ഡിത്ജി നല്ല ഉറക്കമാണ്. ഭോലു ഒടിഞ്ഞ ബഞ്ചിൽ ഇരിക്കുന്നുണ്ട്, പണ്ഡിത്ജി ചമഞ്ഞ്. ശരത് ഒന്നും മിണ്ടാതെ സ്ലേറ്റുമായി അയാളെ സമീപിച്ചു പറഞ്ഞു : "ഈ ചോദ്യം മനസ്സിലാകുന്നില്ല."

ഭോലു ഗാംഭീര്യം നടിച്ചുകൊണ്ടു പറഞ്ഞു."ആ സ്ലേറ്റൊന്നു കാണിക്കൂ. നോക്കട്ടെ."

ഭോലു ഉറക്കെ ഉറക്കെ പറഞ്ഞു കൊണ്ട് കണക്കു ചെയ്യാൻ ശ്രമിക്കുകയാണ്. അപ്പോഴാണ് ആ സംഭവം. ബഞ്ചിൻെറ അടുത്ത് കുമ്മായം കൂനയായി കൂട്ടിയിരുന്നു. പെട്ടെന്നു ഭോലു അതിൽ ചെന്നു വീണു. ശരത്തിൻെറ പൊടിപോലുമില്ല അവിടെയെങ്ങും. ധീരു അതുകണ്ടു. കൈകൊട്ടി ഉറക്കെ ചിരിക്കാൻ തുടങ്ങി. അപ്പോൾ പണ്ഡിത്ജി ഉണർന്നു. ഭോലുവിൻെറ വേഷം ഒന്നുകാണേണ്ടതു തന്നെയായിരുന്നു. അടിമുതൽ മുടിവരെകുമ്മായത്തിൽ കുളിച്ചു നില്ക്കുന്ന ചെകുത്താനെപ്പോലെ. അടക്കിയിട്ടും അടങ്ങാത്ത കരച്ചിൽ. പൊട്ടിപ്പൊട്ടി കരയുകയാണ്. ഒട്ടും പ്രയാസമുണ്ടായില്ല പണ്ഡിത്ജിക്കു കാര്യം മനസ്സിലാക്കാൻ. "അപ്പോൾ, ആ ശരത്, ഹറാം പെറപ്പ് നിന്നെ തള്ളിയിട്ടിട്ടുപോയി. ഇല്ലേ ?"

ഭോലു ഒരു വിധം പറഞ്ഞൊപ്പിച്ചു. "ആണ് ആണ്." പിന്നീട് തിരച്ചിലാരംഭിച്ചു, ശരത്തിനെ പിടികൂടാൻ. ഒരു കുപ്പിണിപട്ടാളത്തിൻെറ ആക്രമണം പോലിരുന്നു അത്. കുട്ടികൾ പലതും പറഞ്ഞുകൊണ്ടു അയാളെ അന്വേഷിക്കുകയാണ്. ആർക്കും കഴിഞ്ഞില്ല, പിടികൂടാൻ. ആരെങ്കിലും അടുത്തെങ്ങാനും എത്തിയാൽ അവൻെറമേൽ ശരവർഷം പോലെ ഇഷ്ടികക്കഷണങ്ങൾ പെറുക്കി എറിയും.

ധീരു അതെല്ലാം കണ്ടുകൊണ്ടിരുന്നു. അവൾക്കറിയാം ശരത് എവിടെയായിരിക്കുമെന്ന്. കുറച്ചുനേരം കഴിഞ്ഞു അവൾ തൻെറ വസ്ത്രത്തിനുള്ളിൽ 'മൂഡി'യും (പലഹാരം) പൊതിഞ്ഞുകെട്ടി ജമിന്ദാരുടെ മാന്തോപ്പിലെത്തി. അവിടെ ഒരു മുളംകൂടുണ്ടായിരുന്നു. അടുത്തു ചെന്നുനോക്കി. ശരത് അവിടെ ഉണ്ട്. ഹുക്കാവലിക്കുകയാണ്. അവളെ കണ്ടപ്പോൾ പറഞ്ഞു "കൊണ്ടുവാ എന്താ ഉള്ളത്?" അതു പറഞ്ഞ് മടിയിൽ നിന്നു മൂഡി എടുത്തു തിന്നാൻ തുടങ്ങി. അപ്പോൾ ധീരു പണ്ഡിത്ജി പറഞ്ഞതെല്ലാം പറഞ്ഞു കേൾപ്പിച്ചു. പെട്ടെന്നു ചോദിച്ചു, "വെള്ളം കൊണ്ടു വന്നിട്ടുണ്ടോ?"

ധീരു പറഞ്ഞു: "ഇല്ല. വെള്ളം കൊണ്ടുവന്നില്ല." ശരത് ദേഷ്യപ്പെട്ടു കൊണ്ടുപറഞ്ഞു: "എന്നാൽ പോയി കൊണ്ടുവാ."

ധീരുവിനതൊട്ടും പിടിച്ചില്ല. "എന്നെക്കൊണ്ടാവില്ല, ഇപ്പോൾ പോകാൻ. നീ പോയി കുടിച്ചിട്ടുവാ." അവൾ അനങ്ങിയില്ല. ശരത് പിന്നെയും ദേഷ്യപ്പെട്ടുപറഞ്ഞു. "ഞാനല്ലേ, പറയുന്നത് പോ." ധീരു പിന്നെയും അനങ്ങാതിരുന്നു. അപ്പോൾ ശരത് ഒരടി കൊടുത്തു അവളുടെ പുറത്ത്. "പോകുന്നോ ഇല്ലയോ?"

ധീരു കരഞ്ഞുപോയി. എഴുന്നേറ്റുകൊണ്ടു പറഞ്ഞു. "നോക്കിക്കോ. ഞാൻ ഇപ്പോൾ ചെന്നുപറയും നിന്റെ അമ്മയോട്. നീ ഹുക്കാവലിക്കുന്നതു പറയും."

"ചെന്നുപറ. പോയി തൊലയ്."

അന്നു കിട്ടി ശരത്തിന് അമ്മയുടെ കൈകൊണ്ടു നല്ല പ്രഹരം. ധീരുവിനെ പിന്നെയും തല്ലി. പക്ഷേ, അതൊന്നും കൊണ്ട് അവരുടെ സ്നേഹത്തിനു യാതൊരു കോട്ടവും സംഭവിച്ചില്ല. നിരന്തരം അത് വർദ്ധിച്ചു കൊണ്ടിരുന്നുതാനും. വളരെക്കാലത്തിനുശേഷം കുട്ടിക്കാലത്തെ ഈ തോഴിയെ ആസ്പദമാക്കി, ശരത്ചന്ദ്രൻ അനേകം നോവലുകളിലെ നായികമാർക്കു രൂപം കൊടുത്തു. ധീരുവിന്റെ തന്നെ വികസിത വിരാഡ്രൂപങ്ങളത്രേ 'ദേവദാസി'ലെ പാരോവും 'ബഡീദീദി'യിലെ മാധവിയും 'ശ്രീകാന്ത'ന്റെ രാജലക്ഷ്മിയുമെല്ലാം. വിശിഷ്യ 'ദേവദാസി'ൽ അദ്ദേഹം തന്റെ തന്നെ കുട്ടിക്കാലത്തിനു വീണ്ടും മൂർത്തരൂപം കൊടുത്ത് അവതരിപ്പിച്ചിരിക്കുകയാണ്.

ദിവസങ്ങൾ ഒന്നിനു പുറകേ ഒന്നായി കഴിഞ്ഞു കൊണ്ടിരുന്നു. ഈ ബാലികാ ബാലന്മാരുടെ ആമോദ പ്രമോദങ്ങൾക്ക് ഒരവസാനവും ഉണ്ടായിരുന്നില്ല. പകലന്തിയാകുവോളം വെയിലും കൊണ്ടു ചുറ്റിക്കറങ്ങും. സന്ധ്യയാകുമ്പോൾ വീട്ടിലെത്തി പ്രഹരാദി കഷായവും കഴിച്ചു സുഖമായുറങ്ങും, നിശ്ചിന്തനും നിരുദ്വേഗനുമായി. പിന്നെയും വിരിയും അടുത്തിദിവസത്തെ പുലരിപ്പൂവ്. വീണ്ടും വീട്ടിൽ നിന്ന് ഇറങ്ങിത്തിരിക്കും. സന്ധ്യയാകുമ്പോൾ തിരിയെ വീട്ടിലെത്തും, ശകാരങ്ങളും പ്രഹരങ്ങളും സ്വീകരിക്കാൻ. മൂന്നാം ദിവസവും നാലാം ദിവസവും ഇതേ കഥതന്നെ നിരന്തരം ആടിക്കൊണ്ടിരുന്നു. അവർക്ക് വേറെ കൂട്ടുകാരാരുമില്ലായിരുന്നു. അവർ രണ്ടു പേർ ധാരാളം മതിയായിരുന്നു, ഗ്രാമം മുഴുവൻ ഉപദ്രവ പരമ്പരകളുടെ പുതിയ ചുരുളുകൾ അഴിച്ചു വിടാൻ.

ഇടയ്ക്കിടെ മീൻ പിടിക്കാൻ പോകും. വഞ്ചിയും തുഴഞ്ഞു പകലെല്ലാം കഴിച്ചു കൂട്ടും. ചിലപ്പോൾ യാത്രക്കാരുടെ സംഘത്തിലെത്തിച്ചേരും, അവർക്കു വേണ്ട സേവനങ്ങൾ അനുഷ്ഠിക്കാൻ. ശരത്തിന്റെ മധുരകണ്ഠം അവർക്കു ശരിക്കും പ്രയോജനപ്പെട്ടിരുന്നു. അവിടെയും കുറച്ചുനാൾ കഴിയുമ്പോൾ മനസ്സു മടുക്കും. അപ്പോൾ രണ്ടാം മുണ്ടും തോളിലിട്ട് ഇറങ്ങി തിരിക്കും. ആ ഇറങ്ങിത്തിരിക്കൽ വിശ്വകവിയുടെ കാവ്യത്തിലെ നിരുദ്ദേശ യാത്രയായിരുന്നില്ല. മറ്റൊ

രു രൂപത്തിലുള്ളതായിരുന്നു. അതും അവസാനിക്കും. അപ്പോൾ മുറിഞ്ഞു പൊട്ടിയ കാലുകളും തളർന്നു കുഴഞ്ഞ ശരീരവുമായി വീട്ടിൽ മടങ്ങിയെത്തും. അവിടത്തെ സ്വാഗതസൽക്കാരങ്ങളെല്ലാം ഏതാണ്ടു അവസാനിക്കുമ്പോൾ, വീണ്ടും തുടങ്ങുകയായി പള്ളിക്കൂടത്തിലേക്കുള്ള യാത്ര. അവിടെയും ഉണ്ടാകും മുറപ്രകാരമുള്ള 'സത്കാരങ്ങൾ'. അതു കഴിഞ്ഞാൽ ബോധോദയം, പദ്യപാഠം എന്നിവയിൽ മനസ്സിരുത്താൻ തുടങ്ങും. പിന്നെയും വരും ഒരു ദിവസം. അന്ന് അതുവരെയുള്ളതെല്ലാം മറക്കും. വികടസരസ്വതിയുടെ വിളയാട്ടം തുടങ്ങും. പഴയ ശിഷ്യത്വം പിന്നെയും ആരംഭിക്കും. വീണ്ടും വീട്ടിൽ നിന്നുള്ള ഒളിച്ചോട്ടം.

അന്ന് സരസ്വതിയാറിൻെറ കരയിലെത്തി, ഒരു കൊതുമ്പു തോണി അവിടെ കിടന്നു. പിന്നെന്ത്? കയറി ഇരുന്നു. തുഴഞ്ഞു തുഴഞ്ഞു കൃഷ്ണപുരം ഗ്രാമത്തിലെത്തി. മൂന്നു നാലു നാഴിക ദൂരെ. അവിടെയായിരുന്നു, രഘു നാഥ ബാബയുടെ പ്രസിദ്ധമായ കളരി. അവിടെ എത്തി ഭജനകീർത്തനങ്ങളിൽ പങ്കെടുത്തു, രാത്രിയായി. മടങ്ങിപ്പോകാനും കഴിഞ്ഞില്ല. പിറ്റേദിവസം ശരത്തിനെ അന്വേഷിച്ച് മോത്തിലാൽ തന്നെ അവിടെയെത്തി, കൂട്ടിക്കൊണ്ടുപോകാൻ. അതുകേവലം ഒരുദിവസത്തെ അനായാസമായ യാത്രയൊന്നുമായിരുന്നില്ല. ഏതോ വലിയ യാത്രയുടെ തുടക്കമായിരുന്നു അത്.

ചിലപ്പോൾ തന്നത്താനും മറ്റു ചിലപ്പോൾ കൂട്ടുകാരുമായും അവിടെ ചെന്നു ചേരുക പതിവായിരുന്നു.

അക്കാലത്താണ് ഗ്രാമത്തിൽ പുതിയ ഒരു ബംഗാളി സ്കൂൾ ആരംഭിച്ചത്, സിദ്ധേശ്വര ഭട്ടാചാര്യൻെറ മേൽനോട്ടത്തിൽ. അവിടെ ചേർത്തു. ഒരു പക്ഷേ, അവിടെ മനസ്സിരുത്തി പഠിച്ചാലോ എന്നു വിചാരിച്ചു. എന്നാൽ ശരത്തിൻെറ പരിപാടികളിൽ അണുമാത്രം വ്യത്യാസം ഉണ്ടായില്ല. ഒരു കൊല്ലം വെറുതെ അങ്ങിനെപോയി. അപ്പോഴാണു മോത്തിലാലിനു ഒരു ജോലികിട്ടിയത്. 'ഡെഹരി ആൻ സോണിൽ'. അച്ഛനൊരുമിച്ചു മകനും കുറച്ചു നാൾ അവിടെ കഴിഞ്ഞു. എന്നാൽ, സമയം മുഴുവൻ കളികളിലും വിനോദങ്ങളിലുമാണ് ചെലവിട്ടത്. ഇവിടെ ഒരു തടാകമുണ്ടായിരുന്നു. അതിൻെറ കരയിൽപോയി 'ക്ഷീരണി'മരത്തിൻെറ പഴുത്ത കായ്കൾ പെറുക്കി എടുക്കും. അല്ലെങ്കിൽ, ഓന്തിനെ കുടുക്കിട്ടു പിടിക്കും. അതുമല്ലെങ്കിൽ കുളിക്കടവിൽ ചെന്നിരിക്കും. സങ്കല്പങ്ങളുടെ ഊടുംപാവും നെയ്യാൻ തുടങ്ങും. എല്ലാത്തരം വികൃതിത്തരങ്ങളുടെ ഇടയ്ക്കും അന്തർമുഖനാകാനുള്ള സഹജമായ വാസന വികാസോന്മുഖമായിക്കൊണ്ടിരിക്കുന്നു. അല്പകാലത്തേക്കാണെങ്കിലും ആ 'ഡെഹരി' പ്രവാസകാലം ഒരിക്കലും മറക്കാൻ സാധിച്ചിരുന്നില്ല. കേവലം അഗണ്യമായ ആ സ്ഥലവും 'ഗൃഹദാഹ'ത്തിൽ ശാശ്വതീകരിക്കപ്പെട്ടിട്ടുണ്ട്.

വിനോദത്തിൻെറ പട്ടികയിൽ ഒന്നു കൂടി സ്ഥാനം പിടിച്ചു.

അത് ദേവാനന്ദപുരത്തിലെത്തിയശേഷമാണ്. മുമ്പുണ്ടായിരുന്ന വിനോദം തന്നെ. എന്നാൽ ഇപ്പോൾ അത് ഏതാണ്ടൊരു കിറുക്കു പോലെയായി. സരസ്വതി ഒരു ചെറിയ നദിയാണ്. പരപ്പും തുലോം കുറവത്രേ. അരയ്ക്കുമേൽ വെള്ളം ഉണ്ടാവില്ല. മിക്കവാറും പായൽ നിറഞ്ഞു കിടക്കും. ഇടയ്ക്കിടെ തെളിഞ്ഞു കിടക്കുന്നിടങ്ങളിൽ ചെറുതരം മത്സ്യങ്ങൾ കളിച്ചു കൊണ്ടിരിക്കും. മുളങ്കമ്പിൽ മാവു കുഴച്ചു പിടിപ്പിച്ചു വെള്ളത്തിലിടും. നോക്കി നോക്കി ഇരിക്കും.

ഒരു ദിവസം ആ തെരുവിലുള്ള നയൻ ബാഗദി എന്ന മനുഷ്യൻ മുത്തശ്ശിയുടെ അടുത്തുവന്നു പറഞ്ഞു. "അമ്മാ എനിക്കു അഞ്ചു രൂപ തരണം. ഞാൻ അതു വീട്ടിക്കൊള്ളാം. പേരക്കിടാവിനു പാലു കൊടുക്കാൻ പറ്റിയ ഒരു നല്ല പശു ഇരിക്കുന്നു. അതിനെ കൊണ്ടു വരാനാ. എന്റെ സ്വന്തത്തിലൊരാളുണ്ട്, വസന്തപുരിൽ. അയാൾ ആളു പറഞ്ഞു വിട്ടു, ചെല്ലാൻ. "

മുത്തശ്ശി അയാൾക്കു അഞ്ചു രൂപ കൊടുത്തു. അവൻ തൊഴുതു വണങ്ങിപ്പോയി. അപ്പോൾ ശരത്തിന്റെ മനസ്സിൽ പെട്ടെന്നൊരാശയം ഉദിച്ചു. വസന്തപുരത്തിൽ നല്ല ജാതി മുള കിട്ടുമെന്നു കേട്ടിരുന്നു. വാരി ഉണ്ടാക്കാൻ. മിണ്ടാതെ നയൻ ബാഗദിയുടെ പുറകെകൂടി. ഒരു മൈൽ ദൂരം ചെന്നു കാണും. അപ്പോഴാണു നയൻ കണ്ടത്. അവൻ ദേഷ്യപ്പെട്ടു. പേടിപ്പിച്ചു നോക്കി. പ്രയോജന മൊന്നുമില്ല. ബലമായി പിടിച്ചു വലിച്ചു മുത്തശ്ശിയുടെ അടുക്കൽ കൊണ്ടു ചെന്നാക്കിയിട്ടു പറഞ്ഞു, "വഴി വളരെ മോശമാണ്. അപകട മുള്ളതും. സമയത്തു മടങ്ങിവരാനൊത്തില്ലെങ്കിൽ, അവിടുന്നു തന്നെ പറയൂ, ഞാനാരെ നോക്കണം. പശുവിനെയോ അതോ നമ്മുടെ കുട്ടിയെയോ ?" മുത്തശ്ശിക്കു അറിയാമായിരുന്നു, അപകടമുണ്ടെന്ന്. ശരത്തിനോടു മുത്തശ്ശി പറഞ്ഞു: "നീ പോകണ്ട. കാണാതെ പോയാൽ പണ്ഡിതജിയോടു പറഞ്ഞു കൊടുക്കും. "

നയൻ പോയി. ശരത് പൊയ്കയിൽ കുളിക്കാൻ പോകുന്ന മട്ടിൽ, വീട്ടിൽ നിന്നുമിറങ്ങി. മേലെല്ലാം എണ്ണയും പുരട്ടി തോർത്തു മുണ്ടും തോളിലിട്ടു. പിന്നെ, കാട്ടിലും മേട്ടിലും കൂടി, മാന്തോപ്പുകളുടേയും പ്ലാന്തോപ്പുകളുടേയും ഉള്ളിലൂടെ കടന്ന്, ആറ്റിന്റെ കര പിടിച്ച് രണ്ടു രണ്ടര മൈലോളം ദൂരം ഓടി മുമ്പോട്ടുപോയി. ഗ്രാമത്തിലെ നാട്ടുവഴി, ഗ്രാൻഡ് ട്രങ്കു റോഡിലെ ഉറച്ച പാതയിൽ ചേരുന്നിടത്തുചെന്ന് നില്പായി. കുറച്ചുനേരം കഴിഞ്ഞപ്പോൾ നയനനും വന്നെത്തി. അയാൾ അമ്പരന്നുപോയി, ശരത്തിനെ അവിടെ കണ്ടപ്പോൾ. പക്ഷേ, അപ്പോൾ മടങ്ങിപ്പോകാൻ സാധ്യമല്ലായിരുന്നു. ചിരിച്ചുകൊണ്ടു പറഞ്ഞു " ശരി, ഓടാതെ, നടക്ക്, വിധി പോലെ വരും". വസന്തപ്പൂരിലെത്തി, നയനന്റെ അമ്മായി അയാളെ നന്നായി സൽക്കരിച്ചു. പശുവിനേയും കൊടുത്തു. ബാലനായ ശരത്തിനു മുളങ്കമ്പുകളും കിട്ടി. അമ്മായി അമ്മ പണം മടക്കിക്കൊടുത്തു. തിരിച്ചു പോരുമ്പോൾ അന്തിമയങ്ങിക്കഴിഞ്ഞിരുന്നു. രണ്ടുനാലു

നാഴിക ദൂരം ചെന്നപ്പോൾ ചന്ദ്രനുദിച്ചുയർന്നു. പടുകൂറ്റൻ അരയാൽ മരങ്ങളും പേരാൽ മരങ്ങളും വഴിയുടെ ഇരുവശങ്ങളിലും തിങ്ങി വളർന്നു നിന്നിരുന്നു. ഉയരത്തിൽ വളർന്ന അവയുടെ കൊമ്പുകൾ, പരസ്പരം കൂട്ടിമുട്ടി പിണഞ്ഞു കോർത്തു നിന്നിരുന്നതിനാൽ വഴിയിലെത്തിയപ്പോൾ, കുറ്റിക്കാടുകളും വള്ളിപ്പടർപ്പുകളും നിറഞ്ഞ കാട് ഒന്നുകൂടി കറുത്തു കട്ടിപിടിച്ചപോലെ തോന്നി. കവർച്ചക്കാർ ആ കാട്ടിൽ ആളുകളെ കൊന്നു കുഴിച്ചു മൂടുമായിരുന്നു. പോലീസുകാർ എത്തിനോക്കുകപോലും ചെയ്തിരുന്നില്ല. ഗ്രാമീണരും പോലീസിൽ പരാതിപ്പെടാറില്ല. അവർക്കറിയാം പോലീസിൻെറ അടുത്തുപോകുന്നതു ആപത്തു വലിച്ചു തലയിലേറ്റുന്ന പണിയാണെന്ന്. കടുവയുടെ മുന്നിൽ ചെന്നുപെട്ടാലും ഭാഗ്യംകൊണ്ടു രക്ഷപ്പെട്ടെന്നു വരാം. എന്നാൽ പോലീസിൻെറ കയ്യിലകപ്പെട്ടാൽ പിന്നെ യാതൊരു രക്ഷയുമില്ല. അവിടെ എത്തിയപ്പോൾ പെട്ടെന്നൊരു നിലവിളി കേട്ടു. കുറച്ചുദൂരത്തായി. അതോടൊപ്പം വടികൊണ്ടു പൊതിരെ തല്ലുന്ന ശബ്ദവും. പിന്നെ കുറച്ചു നേരം നിശ്ശബ്ദത. നയൻപറഞ്ഞു. "പാവം, അയാളുടെ കഥ കഴിഞ്ഞു. ഇനി നമ്മൾ കുറച്ചു ജാഗ്രതയായിട്ടു വേണം നടക്കാൻ".

ബാലനായ ശരത് പേടിച്ചു വിറക്കാൻ തുടങ്ങി. ശ്വാസം മുട്ടുന്നപോലെ തോന്നി. പെട്ടെന്നു പിന്നെയും കേട്ടു, ആരോ ഓടുന്നപോലുള്ള ശബ്ദം. നയൻ അലറി. "ഓർമ്മ ഇരിക്കട്ടെ. ഞാനാണു പറയുന്നത്. പിരാമ്മണ കുട്ടിയാണു എൻെറ കൂടെ. വടിയെറിഞ്ഞാൽ നിങ്ങളിൽ ഒന്നിനെയെങ്കിലും ജീവനോടെ വിടില്ല നോക്കിക്കോ. "

എങ്ങുനിന്നും ഒരു ശബ്ദവും കേട്ടില്ല. കുറച്ചു മുമ്പോട്ടു കടന്നു. അപ്പോൾ മുമ്പു കരഞ്ഞ മനുഷ്യനെ കണ്ടു. പാവം ഒരു പിച്ചക്കാരനായിരുന്നു. സിതാർ വായിച്ചു ഭിക്ഷ തെണ്ടുന്നവൻ. നയനനു സഹിച്ചില്ല. ക്രുദ്ധനായി പറഞ്ഞു. "എടാ നരകത്തിലെ കൃമികളേ നിങ്ങൾ വെറുതെ ഒരു വൈഷ്ണവനായ പിച്ചക്കാരൻെറ ജീവൻ അപഹരിച്ചു. നിങ്ങളേയും ഇങ്ങിനെ തന്നെ അടിച്ചു കൊല്ലാനാണു തോന്നുന്നത്.

ഇക്കുറി മരത്തിൻെറ മറവിൽ നിന്നു ആരോ പറഞ്ഞു,

"ധർമ്മകർമ്മങ്ങളെപ്പറ്റിയുള്ള കാര്യമെല്ലാം കള. പ്രാണൻ വേണമെങ്കിൽ ഓടിക്കോ."

"ഹറാം പിറപ്പുകളേ ! ഭീരുക്കളേ ! ഓടാനോ ഞാൻ ! നിങ്ങളെ പേടിച്ച്."

അതുകഴിഞ്ഞ്, അയാൾ ബൽട്ടിനുള്ളിൽ നിന്നു രൂപ എടുത്തു അടിച്ചു ശബ്ദമുണ്ടാക്കിക്കൊണ്ടുപറഞ്ഞു. "നോക്കെടാ എൻെറ കയ്യിൽ പണമുണ്ട്. ധൈര്യമുണ്ടെങ്കിൽ വാടാ. എൻെറ അടുത്ത്, രൂപ എടുക്കാൻ. അറിയാമോ? ഞാനാണു നയൻ ബാഗദി."

മറുപടിയൊന്നുമില്ല. മുഴുത്ത തെറി ഒന്നുവിളിച്ചു പറഞ്ഞിട്ടു

അയാൾ വീണ്ടും പറഞ്ഞു. "എന്തെടേ വരുന്നോ? അതോ, ഞാൻ വീട്ടിൽ പോകട്ടെ ?"

പിന്നെയും ഉത്തരമില്ല. രണ്ടു മൂന്നു വടികൾ വഴിയിൽ കിടന്നിരുന്നു. നയൻ എല്ലാം പെറുക്കി എടുത്തു. കുറച്ചുദൂരം മുമ്പോട്ടു നടക്കുകയും ചെയ്തു. പിന്നെയും പറഞ്ഞു."ഇല്ല. അനിയാ. ഈ കണ്ണു കൊണ്ടു ഒരു വൈഷ്ണവൻ കൊലചെയ്യപ്പെട്ടതു കണ്ടിട്ട്, കൊലപാതകികൾക്കു ഒരു ശിക്ഷയും കൊടുക്കാതെ ഒരടിയും മുന്നോട്ടു പോകാൻ എനിക്കാവില്ല. "

കുട്ടിയായ ശരത് ചോദിച്ചു. "എന്തു ചെയ്യും?"

"എന്ത് ? ഒരു പോക്കിരിയെയെങ്കിലും പിടികൂടാൻ എനിക്കു കഴിയൂല്ലേ. പിന്നെ, നമ്മൾ രണ്ടാളുംചേർന്നു വടികൊണ്ടടിച്ചടിച്ചു കൊല്ലും, അവരെ."

അടിച്ചുകൊല്ലുന്നതിലുള്ള രസമോർത്തു ബാലനായ ശരത് വളരെ സന്തോഷിച്ചു. "നയനൻ ചേട്ടാ നിങ്ങളവനെ ശരിക്കു പിടിച്ചു കൊണ്ടാൽ മതി. ഞാൻ തന്നെ അവനെ അടിച്ചു കൊന്നു കൊള്ളാം. പക്ഷേ, എന്റെ മുളങ്കമ്പു എങ്ങാൻ ഒടിഞ്ഞു പോയാലോ?"

നയൻ ചിരിച്ചു. "മുളവടികൊണ്ടടിച്ചാലൊന്നും ചാകില്ല, അനിയാ. ഇതാ പിടിച്ചോ അനിയാ, വടി." ഒരു ഒന്നാം ക്ലാസ് വടി കയ്യിൽ കൊടുത്തു. ഇതിനകം കവർച്ചക്കാർ വിചാരിച്ചു, അവർ പോയിക്കാണുമെന്ന്. പിച്ചക്കാരനെ പരിശോധിക്കാൻ വന്നു. നയൻ മരത്തിന്റെ മറവിൽ നിന്നു. അവരിലൊരാൾ അയാളെ കണ്ടു. വിളിച്ചുപറഞ്ഞു. "അവിടെ ആരോ നില്ക്കുന്നു. "

അവന്റെ ഒച്ച കേട്ടു മറ്റവരെല്ലാം ഓടിപ്പോയി. അപ്പോൾ അവനെ പിടികൂടി. നയൻ അയാളെ കെട്ടി കുട്ടിയുടെ അടുത്തു കൊണ്ടുവന്നു. അവൻ നിറുത്താതെ കരയുന്നുണ്ടായിരുന്നു. മുഖത്തെല്ലാം കറുത്ത മഷി തേച്ചിരുന്നു. ഇടയ്ക്കിടെ ചുണ്ണാമ്പു കൊണ്ടുള്ള പൊട്ടുകളും. നയൻ അവനെ ആ വഴിയിലേക്കു വലിച്ചിട്ടു. എന്നിട്ട് ഊക്കോടെ മൂന്നു നാലു ചവിട്ടു കൊടുത്തു. ശരത്തിനോടു പറഞ്ഞു, സ്ഥാനം നോക്കി അടിക്കാൻ.

കുട്ടിയുടെ കൈകാലുകൾ കിടുകിടാ വിറച്ചു. കരയുന്ന മാതിരി അയാൾ പറഞ്ഞു, "എനിക്കുമേല. ഈ പണി." നയൻ പറഞ്ഞു. "നിന്നെക്കൊണ്ടാവില്ല. ശരി. ഞാൻ തന്നെ ഇവന്റെ കഥകഴിച്ചേക്കാം." ശരത് പ്രാർത്ഥനാ സ്വരത്തിൽ പറഞ്ഞു. "അടിക്കല്ലേ, ചേട്ടാ."

ആ മനുഷ്യൻ ചത്ത പോലെ വഴിയിൽ കിടന്നു. രണ്ടുമൂന്നു ദിവസമായിട്ടുണ്ടാകും, അയാൾ അന്നം കണികാണുകപോലും ചെയ്തിട്ട്. നയൻ കുനിഞ്ഞ് അവന്റെ മൂക്കിൽ കൈവച്ചു നോക്കിയിട്ടു പറഞ്ഞു. "ചത്തിട്ടില്ല. ബോധക്കേടു മാത്രമേയുള്ളൂ. പോകാം. അനിയാ., നമുക്കു വീട്ടിൽ പോകാം."

## 6

ഭാഗൽപൂരുള്ള മുത്തച്ഛൻെറ വീട്ടിൽ മൂന്നു കൊല്ലം താമസിച്ചു. പിന്നീട് ദേവാനന്ദപുരത്തിലേക്കു മടങ്ങിപ്പോരേണ്ടിവന്നു. കൂടെക്കൂടെയുള്ള ഈ സ്ഥലംമാറ്റം പഠിത്തകാര്യങ്ങൾക്കു വള രെയധികം ദോഷം ചെയ്തു. അലഞ്ഞുതിരിഞ്ഞുള്ള നടപ്പും കൂടിക്കൂടി വന്നു. അതോടൊപ്പം അനുഭവജ്ഞാനവും. ഭാഗൽപൂരിൽ താമസിക്കുന്ന കാലത്തു പലപ്രകാരത്തിലുള്ള വേണ്ടാതനങ്ങളും കാട്ടിക്കൂട്ടിയി രുന്നു. എന്നാൽ, അതോടൊപ്പം ഒരു നല്ല കുട്ടിയാകാനും ശ്രമിച്ചു. പഠിക്കാൻ സമർത്ഥനായിരുന്നു. ഗാംഗുലി കുടുംബക്കാരുടെ അച്ചടക്കനിയമങ്ങൾ അത്യന്തം കഠോരമായിരുന്നു. പലപ്പോഴും അതിനെതിരെ വിപ്ളവകാഹളം മുഴക്കാനുള്ള ചിന്ത മനസ്സിലുദി ക്കാറുണ്ട്. 'ഞാനാരേക്കാളും ചെറുതാവില്ല' എന്ന ഉൽക്കടമായ അഭിലാഷവും മനസ്സിൽ ബലമായി നിന്നു. അവസാനം നല്ല കുട്ടി യെന്നുള്ള പെരുമയും സമ്പാദിച്ചു. ഏകാന്തവാസം, ആത്മചിന്തനം ഇവ നിരന്തരം പ്രിയംകരമായി കാണപ്പെട്ടു. വികൃതിത്തരങ്ങൾക്കി ടയില്ല. ചിന്തനയുടെ ആ ക്ഷണങ്ങളിൽ, അനേകം കഥാവസ്തുക്കൾ മനസ്സിൽ രൂപം പൂണ്ടുനിന്നു. ചിലതൊക്കെ ലിപിബദ്ധമാക്കാനും ശ്രമിച്ചു.

ശരത് സുന്ദരനായിരുന്നില്ല. കണ്ണുകളുടെ വശ്യതയൊഴിച്ചാൽ വേറെ പറയത്തക്ക വിശേഷമൊന്നും ഇല്ലായിരുന്നു. എന്നാൽ നേത്രദ്യുതി ആരെയും ഹഠാദാകർഷിക്കാൻ പര്യാപ്തമായിരുന്നു താനും. ശ്യാമളതയോടടുത്ത നിറം. ദേഹം രോഗിയുടെ പോലെയും. കരുത്തുറ്റ കാലുകൾ. മുയലിനെപ്പോലെ പായാൻ പറ്റിയവ. മാർജ്ജാ രനെപ്പോലെ ഓടിക്കയറും മരങ്ങളിൽ. തീക്ഷ്ണബുദ്ധി. അപഥ സഞ്ചാരം പൂർവാധികം വർദ്ധിച്ചതേയുള്ളൂ. അവിടെ ഒന്നും തന്നെ ഇല്ലായിരുന്നുവെന്നു പറയാം, അച്ചടക്കമെന്ന പേരിൽ. ഒരു തരത്തിൽ ഹൂഗ്ളീബ്രാഞ്ചു സ്കൂളിലെ നാലാം ക്ലാസ്സിൽ ചേർന്നു എന്നു പറയാം.[1] നാലു മൈൽ തീർത്തു നടക്കണം, സ്കൂളിലെത്താൻ. വെറും നാട്ടുപാത. വേനൽക്കാലത്തു പൊടിയാർത്തു പിടിച്ചു കിടക്കും. വർഷകാലം വന്നാൽ കുണ്ടും ചെളിയും. വീട്ടിൽ പൊരിഞ്ഞ ദാരിദ്ര്യം. ഫീസ്സിനുള്ള വക ഉണ്ടാക്കാൻ തന്നെ വലിയ പ്രയാസം. ആഭരണങ്ങളെല്ലാം വിററു. വീടു പണയപ്പെടുത്തി. എന്നിട്ടും ദാരിദ്ര്യം മിഴിച്ചു നോക്കിയിരുന്നു. വയറും കഴിയണമല്ലോ. എങ്കിലും ഒരു പ്രകാരത്തിൽ പ്രഥമശ്രേണിവരെ എത്തി.[2] അപ്പോഴേക്കും അച്ഛൻ കഴുത്തോളം കടത്തിൽ മുങ്ങിക്കഴിഞ്ഞു. ഫീസ് കൊടുക്കാൻ കഴിയാ തായി. ഫീസ്സില്ലാതെ സ്കൂളിൽ പോകാനും സാധ്യമല്ലല്ലോ. ആദ്യ മെല്ലാം ശരത് ഒരു കൂട്ടുകാരൻെറ വീട്ടിൽ നിന്ന് ഒരു പിടി വല്ലതും

---

(1.) 1889 അഥവാ 1890 ഇന്നത്തെ ഏഴാംക്ലാസ്

(2.) ഇന്നത്തെ പത്താംതരം

വാങ്ങി കഴിച്ചിരുന്നു. പിന്നെ, സ്കൂളിലേക്കുള്ള വഴിയിലും മരത്തണലുകളിലും, വികൃതിപ്പിള്ളേരുടെ സംസർഗത്തിലുമായി പകലെല്ലാം കഴിഞ്ഞുകൂടും. ക്രമേണ, അവരുടെയെല്ലാം നേതാവായി. വിദ്യാഭ്യാസ പരിപാടിയെല്ലാം വിട്ടു. പകരം കയ്യിൽ വന്നതോ ഇരുതലയും മൂർച്ചയുള്ള കഠാരയും. രാത്രിയെന്നില്ല, പകലെന്നില്ല അതുമായി ചുറ്റിയടിക്കും. അയാളോടുള്ള ഭയപ്പാടു വർദ്ധിച്ചതോടെ, അനുയായികളുടെ സംഖ്യയും പെരുകി.

മറ്റുള്ളവരുടെ തോട്ടങ്ങളിൽകടന്നുഫലാദികൾ അപഹരിക്കാൻ തുടങ്ങി. കിട്ടുന്നതെല്ലാം സ്നേഹിതന്മാർക്കും പാവപ്പെട്ടവർക്കുമായി വീതിച്ചു കൊടുക്കും. മുമ്പുണ്ടായിരുന്നു, അന്യരുടെ കുളത്തിലെ മീൻ പിടിക്കുന്ന സ്വഭാവം. അതിപ്പോൾ പൂർവാധികം വർദ്ധിച്ചു. അധികനാൾ വേണ്ടി വന്നില്ല, സമീപവാസികളെല്ലാം അയാളെ കൊണ്ടു പൊറുതിമുട്ടാൻ. പിടികൂടാനോ ശിക്ഷിക്കാനോ ആർക്കും കഴിഞ്ഞില്ല. ഒന്നാമത്, കൈവച്ചിരുന്നത് ഫലാദികളിലും മത്സ്യങ്ങളിലും മാത്രമാണ്. പിന്നെ വളരെ നിർദ്ധനരായ വ്യക്തികൾ, അയാൾ കൊള്ളയടിച്ചെടുക്കുന്ന വകകൊണ്ടു കഴിഞ്ഞുകൂടിയിരുന്നു. ഗ്രാമങ്ങളിൽ ബഹുഭൂരിപക്ഷവും നിർദ്ധനന്മാരാണല്ലോ. അവരിലൊരാൾ വളരെനാളായി രോഗശയ്യയിലായിരുന്നു. ദാരിദ്ര്യം കാരണം ചികിത്സ ചെയ്യാൻപോലും കഴിഞ്ഞില്ല. ഗത്യന്തരമില്ലാതെ പ്രസ്തുത സംഘത്തെ ശരണം പ്രാപിച്ചു. ഒട്ടും താമസിച്ചില്ല. അവർ ധാരാളം മീൻ പിടിച്ചുകൊണ്ടുവന്നു. വിറ്റുകിട്ടിയ പണം കൊണ്ട് ചികിത്സക്കുവേണ്ട ഏർപ്പാടുകളും ചെയ്തു. ഉപേക്ഷിതരും അനാഥരുമായ രോഗികൾക്ക് ആവശ്യമായ സേവാ ശുശ്രൂഷകൾ അവർ തന്നെ നിർവഹിച്ചിരുന്നു. കനത്ത ഇരുട്ടു പിടിച്ചു നിൽക്കുന്ന രത്രികളിൽ, റാന്തൽ വിളക്കുകളും കൊളുത്തി, കയ്യിൽ വലിയ വടികളുമായി, അനേകം മൈലുകൾ നടന്ന് പട്ടണത്തിലെത്തി മരുന്നുകൾ വാങ്ങിക്കൊണ്ടുവരും. ഡോക്ടറെ വിളച്ചു കൊണ്ടുവരും. ഇതെല്ലാം കാരണം ഏതാനും ചിലയാളുകൾ അവരെക്കൊണ്ടു വിഷമിച്ചിരുന്നെങ്കിലും വളരെയധികം പേരും മനസ്സാ സ്നേഹിച്ചുപോന്നു.

ശരത് കള്ളനായിരുന്നില്ല. വീട്ടിൽ ദാരദ്ര്യം കുറ്റിയടിച്ചു താവളമാക്കിയിരുന്നു. അപ്പോഴും സ്വന്തം കാര്യങ്ങളെപ്പറ്റി ശരത് വിഷമിച്ചിരുന്നില്ല. സത്യം പറഞ്ഞാൽ റോബിൻ ഹുഡ്ഡിനെപ്പോലെ ദുസ്സാഹസിയും പരോപകാരിയുമായിരുന്നു അയാൾ. അർദ്ധരാത്രിയിലെ കനത്ത കൂരിരുട്ടിൽ, മനുഷ്യൻെറ കാര്യമോ പോകട്ടെ, പട്ടികൾ പോലും വെളിയിലറങ്ങാൻ ഭയപ്പെടുന്ന സമയത്ത് മിണ്ടാതെ ഇറങ്ങിത്തിരിക്കും പൂർവ നിശ്ചിതമായ തോട്ടത്തിലോ, കുളത്തിലോ ചെന്ന്, താനുദ്ദേശിച്ച കാര്യം നേടി മടങ്ങിപ്പോകും. അനേകം സാഹചരന്മാരുണ്ടായിരുന്നു, ഈ ശുഭകര്യങ്ങൾക്കെല്ലാം സഹായികളായി. അവരിൽ ഏറ്റവും പ്രമുഖനായിരുന്നു സദാനന്ദൻ.

തോട്ടത്തിനു സമീപമുള്ള ഉയർന്ന കുന്നിൻ ചരിവിൻെറ മറ

വിൽ കുളത്തിന്റെ കരയിലായി ഒരു ഭയങ്കര ഗർത്തമുണ്ടായിരുന്നു. അതായിരുന്നു അവരുടെ താവളം. കൊള്ളയടിച്ചു കിട്ടുന്നതെല്ലാം അവർ അവിടെയാണു സൂക്ഷിക്കുക. പുകവലിക്കാനുള്ള ഏർപ്പാടുകളുമുണ്ട്. ഈ സംഘത്തെക്കൊണ്ടുള്ള ഉപദ്രവങ്ങൾ വളരെയധികം വർദ്ധിച്ചു. അപ്പോൾ സദാനന്ദന്റെ കാരണവന്മാർ അയാളോട് ഉപദേശിച്ചു, മേലിലൊരിക്കലും ശരത്തുമായി കൂട്ടുകൂടരുതെന്ന്. പക്ഷേ, കൂടണമെന്നുണ്ടെങ്കിൽ നിഷേധത്തിനുണ്ടോ പ്രസക്തി. അവരൊരുപായം കണ്ടുപിടിച്ചു. പാമ്പുചാകുകയും വേണം വടി ഒടിയുകയുമരുത്. സദാനന്ദന്റെ മുകളിലത്തെ തട്ടിനോട് തൊട്ടുരുമ്മി നില്ക്കുന്ന ഒരു വലിയ മരമുണ്ടായിരുന്നു. ആ മരത്തിൽ കയറി ശരത് മുകളിലത്തെ തട്ടിലെത്തും. പിന്നെ, രണ്ടുപേരും മുറക്കു ചതുരംഗം കളിക്കും. അതുകഴിഞ്ഞാണ്, ഇറങ്ങിത്തിരിക്കുക, രാത്രി സഞ്ചാരത്തിന്. എല്ലാ കാര്യങ്ങളും യഥായോഗ്യം നിർവഹിച്ചശേഷം കേവലം കുട്ടികളെപ്പോലെ രണ്ടാളും അവരവരുടെ വീടുകളിലെത്തി കിടന്നുറങ്ങും. ആശ്ചര്യകരമായിരുന്നു, അയാളുടെ ശാരീരികവും മാനസികവുമായ ശക്തികളുടെ ബഹിർസ്ഫുരണം. പ്രത്യേകിച്ച് എപ്പോഴെങ്കിലും എന്തെങ്കിലും ചെയ്യണമെന്നുള്ള ആഗ്രഹം പ്രബലമാകുമ്പോൾ. ഇടയ്ക്കിടെ മുക്കുവരുടെ തോണി കിട്ടുമ്പൊഴെല്ലാം കൃഷ്ണപുരം ഗ്രാമത്തിലെ രഘുനാഥ ഗോസ്വാമിയുടെ ഭജനസംഘത്തിലെത്തുന്ന കാര്യം മറന്നിരുന്നില്ല — ചിലപ്പോൾ ഏകനായും, മറ്റു ചിലപ്പോൾ കൂട്ടുകാരൊത്തും. അവിടെ എവിടെയോ ആണ്, അയാളുടെ സ്നേഹിതൻ ഗൗഹർ താമസിച്ചിരുന്നത്. 'ശ്രീകാന്ത്', ചതുർഥ പർവത്തിലെ, ആ അരക്കിറുകൻ കവി കീർത്തനം ചൊല്ലുകയും ചെയ്യും. കമലലതയെന്നു പേരുള്ള ഒരു വൈഷ്ണവി അവിടെ എങ്ങാനും ഉണ്ടായിരുന്നോ എന്നറിഞ്ഞുകൂടാ. ഒരു കാര്യം സത്യമാണ്. കിശോര ജീവിതത്തിലെ ഇമ്മാതിരിയുള്ള അനുഭവങ്ങളെല്ലാം, ശരത്തിന്റെ ഹൃദയഫലകത്തിൽ മായാത്ത ചിത്രങ്ങളായി എന്നെന്നും പതിഞ്ഞു കിടന്നിരിക്കണം. പിൽക്കാലത്ത് അവയെല്ലാം സാഹിത്യസൃഷ്ടികൾക്കുള്ള ആധാരമായിത്തീരുകയും ചെയ്തു. ഇങ്ങിനെയുള്ള എത്രയെത്ര യഥാർഥചിത്രങ്ങളാണ് തന്റെ കൃതികളിൽ വരച്ചു കാണിച്ചിട്ടുള്ളതെന്നാർക്കറിയാം.

കഥാശില്പിയായ ശരത്ചന്ദ്ര ചതോപാദ്ധ്യായ എഴുതിയിട്ടുണ്ട്, 'ശ്രീകാന്ത്' നാലാം പർവത്തിൽ, "സ്റ്റേഷനിലേക്കു പോവുകയായിരുന്നു. നേരെയുള്ള വഴിവിട്ട്, വനങ്ങളിലും കാടുകളിലും കൂടിയുള്ള വഴി. അവിടവിടെ ചുറ്റിക്കറങ്ങി . . . . ഏതാണ്ടൊക്കെ കുട്ടിക്കാലത്ത് പള്ളിക്കൂടത്തിലേക്കു പോയിരുന്ന അതേ മട്ടിൽ തന്നെ. നടന്നു നടന്നു പോകുമ്പോൾ, പെട്ടെന്നൊരു ശങ്ക. വഴികളെല്ലാം പരിചിതങ്ങളാണോ എന്ന്. എത്രയോ ദിവസങ്ങളിൽ എത്രയോ തവണ, ഈ വഴികളിലൂടെ വരികയും പോകയും ചെയ്തിട്ടുണ്ട്. മുമ്പെല്ലാം അവ വലുതായിരുന്നു. ഇപ്പോഴെന്താണോ ഇടുങ്ങിയതും

ചെറുതുമായി പോകാൻ ? എടാ ഇതെന്താ? ഖാൻമാരുടെ കൊലപാത കിത്തോട്ടമല്ലേ? അതെ, അതുതന്നെ. പിന്നെ, കൊള്ളാം. ഞാൻ തന്നെ ഗ്രാമത്തിന്റെ തെക്കേ തെരുവിന്റെ അരികു പിടിച്ചല്ലേ ഈ പോകുന്നത്. എപ്പോഴോ, എന്തോ? അയാൾ സഹിക്കാൻ വയ്യാത്ത വയറ്റുവേദന കൊണ്ടു പൊറുതി മുട്ടി ഈ പുളിമരത്തിന്റെ മുകളിലത്തെ കൊമ്പിൽ കെട്ടിത്തൂങ്ങിമരിച്ചു. അങ്ങിനെ ചെയ്തോ? അതോ, ചെയ്തില്ലേ ? ആർക്കറിയാം ? എന്നാൽ ഇവിടെയുമുണ്ട് ആ ജനശ്രുതി, മറ്റു ഗ്രാമങ്ങളിലെപ്പോലെ. മരം വഴിക്കരികിൽ തന്നെ യാണ്. കുട്ടിക്കാലത്ത് ഈ മരം കാണുന്ന മാത്രയിൽ, ശരീരം കോരി ത്തരിച്ചു പോയിരുന്നു. പിന്നെ കണ്ണും പൂട്ടി ഒരൊറ്റ ഓട്ടമാണ്. സ്ഥലം പിന്നിട്ടു കഴിയും വരെ . . . .

മരം ഇപ്പോഴും അങ്ങിനെതന്നെ. അന്നൊക്കെ തോന്നിയിരുന്നു, ഈ ചോരകുടിയൻ മരത്തിന്റെ ഉടലൊരു മലപോലെയാണെന്ന്. തല ആകാശം തൊട്ടുരുമ്മിനിൽക്കുന്ന പോലെയും. പക്ഷേ, ഇന്നു നോക്കുമ്പോൾ തോന്നുകയാണ് പാവം മരത്തിന് അഹങ്കരിക്കത്ത ക്കതായി ഒന്നുമില്ലെന്ന്. മറ്റുള്ള പുളിമരം പോലെ തന്നെ ഇതും. വിജനമായ ഗ്രാമത്തിന്റെ ഒരു ഭാഗത്ത് ഇത് അങ്ങനെ നില്ക്കുന്നു, ഏകാകിയായി, നിശ്ശബ്ദനായി. കുട്ടിക്കാലത്തു വളരെയൊക്കെ പേടിപ്പിച്ചിട്ടുള്ളവനാണ്. പക്ഷേ ഇന്ന് അനവധി വർഷങ്ങൾക്കുശേ ഷം, ആദ്യമായി കാണുമ്പോൾ, സ്നേഹിതനെപ്പോലെ കണ്ണൊന്ന ടച്ചു ചിമ്മിത്തുറന്നു കളിയാക്കുകയാണോ എന്നു തോന്നും. എന്റെ പൊന്നു സഹോദരാ പറയൂ എന്തൊക്കെയാണ് ? പേടിയുണ്ടോ? എന്നു ചോദിക്കുമ്പോലെ.

ഞാൻ അടുത്തു ചെന്നു. അളവറ്റ സ്നേഹവായ്പോടെ അയാളു ടെ ഉടലൊന്നു തൊട്ടു തലോടി. മനസ്സിൽ പറഞ്ഞു,സുഖം തന്നെ, സഹോദരാ. എന്തിനാണു ഭയപ്പെടുന്നത്. നീ എന്റെ കുട്ടിക്കാലത്തെ അയൽവാസിയല്ലേ ? . . . എന്റെ ഉറ്റതോഴൻ !

സന്ധ്യയുടെ വെളിച്ചം മങ്ങുകയായിരുന്നു. ഞാൻ യാത്ര ചോദി ച്ചുകൊണ്ടു പറഞ്ഞു, വലിയ ഭാഗ്യം ! വിചാരിച്ചിരിക്കാതെ കണ്ടു മുട്ടിയല്ലോ. ഇനി പോകട്ടെ സഹോദരാ."

ഇത് ഇന്നത്തെ ചിത്രമല്ലേ? മുൻഷിമാരുടെ ആളെക്കൊല്ലി തോട്ടം, ഖാൻമാരുടെ ആളെക്കൊല്ലി തോട്ടമായെന്നു മാത്രം വ്യത്യാസം. ഈ വരികൾ എഴുതുമ്പോൾ ശരത്തിന് തന്റെ സ്വന്തം കുട്ടിക്കാലം കണ്ണുകൾക്കു മുമ്പിൽ ഉയർത്തെഴുന്നേറ്റു നിന്ന പോലെ തോന്നി യിരിക്കണം.

കഥയുണ്ടാക്കി കേൾപ്പിക്കാനുള്ള്, അയാളുടെ ജന്മ സിദ്ധമായ പ്രതിഭ അക്കാലത്തു തന്നെ, ശരിക്കും തളിരിട്ടു പൂവണിയാൻ തുട ങ്ങിയിരുന്നു. പതിനഞ്ചു വയസ്സുപ്രായമേ ഉണ്ടായിരുന്നുള്ളൂ. പക്ഷേ, പ്രസ്തുതകലയിൽ, പാരംഗതനായി കഴിഞ്ഞിരുന്നുവെന്നുപറയാം. ഖ്യാതിയും പരന്നു, ഗ്രാമത്തിലെങ്ങും. അതുകൊണ്ടു തന്നെയാവാം,

തദ്ദേശീയനായ ജമീന്ദാർ നവഗോപാല ദത്തു മുൻഷി അയാളെ വള രെ സ്നേഹിച്ചിരുന്നതും. ജമീന്ദാരുടെ മകൻ അതുലചന്ദ്രൻ അപ്പോൾ എം. ഏ. യ്ക്കു പഠിക്കുകയായിരുന്നു, കൽക്കത്തയിൽ. കഥ ഉണ്ടാക്കാ നുള്ള ശരത്തിൻെറ കലാവിരുതിൽ അയാളും വിമുഗ്ദ്ധനായിരുന്നു. സ്വന്തം അനിയനെപ്പോലെ സ്നേഹിക്കുകയും ചെയ്തു. ചിലപ്പോഴെ ല്ലാം തിയേറ്റർ കാണാൻ കൽക്കത്തിയിലേക്കു കൂട്ടിക്കൊണ്ടുപോയി രുന്നു. എന്നിട്ടു പറയും "നീ ഇങ്ങിനെയുള്ള കഥകളെഴുതൂ. നിന്നെ ഞാൻ നാടകം കാണിക്കാൻ കൊണ്ടു പോകാം." കാണിച്ചിട്ടു ചോദി ക്കും. "നിനക്ക് ഇങ്ങനെ കഥഎഴുതാൻ പറ്റുമോ?"

ശരത് പരമരസികൻ കഥ എഴുതും. അതുകണ്ട് അതുൽ അത്ഭു തപ്പെട്ടു പോകും.

അങ്ങിനെ എഴുതി എഴുതി ഒരു ദിവസം മൗലിക കഥകൾ എഴു താൻ തുടങ്ങി. ഏതു ദിവസമായിരുന്നു അത്? സമയം എപ്പോഴാണ്? എവിടെ ഇരുന്നാണ് എഴുതിയത്, അതൊന്നും ആർക്കും അറിയാൻ പാടില്ല. എന്നാൽ, ആ കഥയുടെ പേരു 'കാശീനാഥ്' എന്നാണ്. ഗുരുവിൻെറ മകനായിരുന്നു കാശിനാഥ്. അയാളെ നായകനാക്കി യാണു കഥയുടെ ആരംഭം. എന്നാൽ, അയാൾ പേരിനുമാത്രം നായ കനായിരുന്നേയുള്ളൂ. ആകൃതിയും നിറവും കൂടി ഒത്തിരുന്നു എന്നു മാത്രം. ഭാര്യവീട്ടിലെ ജാമാതാവ് എന്നു പറഞ്ഞാൽ, അതിൻെറ അർത്ഥം എന്താണെന്ന് മനസ്സിലാക്കിയത് ശ്വശുരഗൃഹത്തിൽ താമസി ച്ചിരുന്ന അച്ഛനെ കണ്ടിട്ടാണ്. കണ്ടതോ കേട്ടതോ ആയ ഏതെ ങ്കിലും സംഭവത്തെ ആസ്പദമാക്കിയാവും കഥയുടെ ശേഷിച്ചഭാഗ വും. അന്നു അതൊരു ചെറുകഥ മാത്രമായിരുന്നു. പിന്നീടു ഭാഗൽ പുരത്തുവച്ച് പുതുക്കി എഴുതി. അക്കാലത്ത് ശരത്ചന്ദ്രൻെറ ബുദ്ധി യിൽ രൂപം കൊണ്ട മറ്റു രണ്ടു കഥകളാണ് 'കാകബസാ'യും 'കോരേലഗ്രാമും'. വേറെയും ചില കഥകൾ കൂടി അക്കാലത്ത് എഴുതിയിരുന്നിരിക്കാം. പക്ഷേ ഇങ്ങിനെയുള്ള ചില പേരുകൾ മാത്രമാണ് കാലത്തിൻെറ കഠോര ദൃഷ്ടിയിൽ നിന്ന് രക്ഷപ്പെട്ടി രുന്നത്. കുട്ടിക്കാലത്തുതന്നെ ഉണ്ടായിരുന്ന ഒരു സ്വഭാവ വിശേഷ മായിരുന്നു, സൂക്ഷ്മ വീക്ഷണ ശക്തി. കാണുന്നത് എന്തുമാകട്ടെ, അതിൻെറ ഉള്ളിലേക്കു ചുഴിഞ്ഞിറങ്ങാൻ ശ്രമിക്കും. ആ അറിവു പ്രേരണയായി രൂപാന്തരപ്പെട്ടിരുന്നു. ഗ്രാമത്തിലുള്ള ഒരു ബ്രാഹ്മ ണൻ. അയാൾക്കൊരു മകൾ. ബാലവിധവ, നീരു. മുപ്പത്തി രണ്ടു വയസ്സുവരെ ജീവിച്ചു. ചാരിത്ര്യത്തിനുള്ള കളങ്കമൊന്നും തട്ടാതെ തന്നെ. സുശീലയാണ്, പരോപകാരിയുമാണ്. ധർമ്മശീലയും, കർമ്മകുശലയും എന്ന് വിഖ്യാതയുമാണ്, ഗ്രാമത്തിലെങ്ങും. രോഗി കളെ സേവിക്കുക, ദുഃഖിതരെ സാന്ത്വനപ്പെടുത്തുക, ഇല്ലാത്തവരെ സഹായിക്കുക,വേണ്ടിവന്നാൽ അടിച്ചുതളിക്കാരിയുടെ പണിചെയ്യു ന്നതിനും ഒരു മടി കാണിക്കാതിരിക്കുക— അങ്ങനെ ആ ഗ്രാമത്തിൽ അവളുടെ സഹായം കൊണ്ടു ധന്യമാകാത്തതായി ഒരു വീടും ഇല്ലാ

യിരുന്നു. ഒരു തരത്തിലല്ലെങ്കിൽ മറ്റൊരുതരത്തിൽ, 'ചേച്ചി' എന്നാണു ശരത് അവളെ വിളിക്കാറ്. ചേച്ചിക്കും വളരെ ഇഷ്ടമായിരുന്നു, അയാളെ. രണ്ടുപേരും ഒരേ ജാതിയിൽപ്പെട്ടവരായിരുന്നല്ലോ. പര ദുഃഖകാതരന്മാരുടെ ജാതി.

ചേച്ചിയുടെ കാലൊന്നു വഴുതിപ്പോയി, മുപ്പത്തിരണ്ടാമത്തെ വയസ്സിൽ. അതും പെട്ടെന്ന്. ഗ്രാമത്തിലെ റെയിൽവേ സ്റ്റേഷൻ മാസ്റ്റർ അവളുടെ ജീവിതത്തെ കളങ്കപങ്കിലമാക്കി. അയാൾ എങ്ങോ ഒളിച്ചോടി പോകയും ചെയ്തു. ഗ്രാമത്തിലുള്ളവർ അതോടെ മറന്നു, അവൾ നിരന്തരം ചെയ്ത എല്ലാ ഉപകാരങ്ങളും. ഹൃദയഹീനരായ മനുഷ്യർ, അവളെ ബഹിഷ്കരിച്ചു. അവളോടു മിണ്ടാട്ടം പോലുമവ സാനിപ്പിച്ചു. പാവം അവൾ കേവലം നിസ്സഹായയായി! ദിവസം ചെല്ലുന്തോറും ആരോഗ്യവും തകർന്നു കൊണ്ടിരുന്നു. ആസന്ന മരണയായി, എന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. ഒരൊറ്റ മനുഷ്യൻ പോലും ഉണ്ടായില്ല, ആ ഗ്രാമത്തിൽ ആ അവസ്ഥയിൽ അവളുടെ വായിൽ ഒരു തുള്ളി വെള്ളം പോലും ഒഴിച്ചു കൊടുക്കുവാൻ. എന്തിന്? ഒരു മനുഷ്യൻ ആ വാതില്ക്കൽ ചെന്ന് ഒന്നെത്തി നോക്കുക പോലും ചെയ്തില്ല. അങ്ങിനെയൊരുത്തി ഉണ്ടായിരുന്നുപോലു മില്ലെന്നു തോന്നും അവരുടെ മട്ടുകണ്ടാൽ.

ശരത്തിനും കൊടുത്തിരുന്നു, വിലക്ക് നീട്ട്. അവളുടെയടുക്കൽ പോകരുതെന്ന്. പക്ഷേ, അയാൾ എന്നെങ്കിലും മാനിച്ചിരുന്നോ, ആരുടെയെങ്കിലും വിലക്ക്. രാത്രിയിൽ പോകും, അവളെ കാണാൻ ആരും കാണാതെ. അവളുടെ കൈകാലുകൾ തടവും. എവിടുന്നെ ങ്കിലും ഒന്നുരണ്ടു ഫലങ്ങൾ കൊണ്ടുകൊടുത്തു തീറ്റും . . . . . അങ്ങി നെ കേവലം പൈശാചികമായ ശിക്ഷയാണ്, നീരുച്ചേച്ചിക്കു കിട്ടി യത് — തന്റെ സ്വന്തം ഗ്രാമീണരുടെ കയ്യിൽ നിന്ന്. എന്നിട്ടും ഒരു പരാതിയും അവൾ പറഞ്ഞില്ല - ഒരിക്കലും ആരെപ്പറ്റിയും. അതിരി ല്ലായിരുന്നു, അവൾ അനുഭവിച്ച നാണക്കേടിന്. അവൾക്കറിയാമാ യിരുന്നു, താൻ പതിച്ചു പോയെന്ന്. അതുകൊണ്ട് രണ്ടു കയ്യും നീട്ടി ആ ശിക്ഷകൾ സ്വീകരിച്ചു. ചിന്താകുലനായ ശരത്ചന്ദ്രന്റെ മനസ്സ്, അതു തികച്ചും മനസ്സിലാക്കിക്കാണും — താൻ ചെയ്തുപോയ തെറ്റിനുള്ള ശിക്ഷയ്ക്ക്, അവൾ തന്നെത്തന്നെ പാത്രമാക്കുകയാ ണെന്ന്. ഗ്രാമീണർ കേവലം നിമിത്തംമാത്രം. അവൾ, അവർക്കെല്ലാം മാപ്പുകൊടുത്തു. എന്നാൽ തനിക്കു മാത്രം മാപ്പുകൊടുത്തില്ല.

അവൾ മരിച്ചു. ആരും അവളുടെ ശവം തൊട്ടില്ല. തോട്ടികൾ ആ ശവം കാട്ടിലെറിഞ്ഞിട്ടു പോന്നു. അവിടെ നായും നരിയും അതു മാന്തിപ്പൊളിച്ചു തിന്നു.

ഇവിടെയാണ് അദ്ദേഹം കണ്ടത് — കായസ്ഥനായ മൃത്യുഞ്ജ യനെ — 'വിലാസി' എന്ന കഥയിൽ പാമ്പുപിടുത്തക്കാരനായി വരു ന്നയാൾ. അവൻ പഠിച്ചിരുന്നത് ശരത്ചന്ദ്രന്റെ സ്കൂളിലാണ്. മൂന്നാം ക്ലാസ്സിലെത്തി. പിന്നെ, മുമ്പോട്ടു പോയില്ല. അവനാരുമുണ്ടായി

രുന്നില്ല, ഒരു ചിറ്റപ്പനല്ലാതെ. ആ ചിറ്റപ്പനും അവൻെറ പരമശത്രു വായിരുന്നു. അവൻെറ പേരിൽ ഒരു വലിയ തോട്ടമുണ്ടായിരുന്നു. അതിലായിരുന്നു ചിറ്റപ്പൻെറ നോട്ടം. ചത്താൽ സൊല്ല ഒഴിഞ്ഞല്ലോ, എന്നായിരുന്നു ചിന്ത. അതുകൊണ്ടു രോഗിയായ മൃത്യുഞ്ജയനെ അയാൾ പൊട്ടിയ കണ്ണുകൊണ്ടുപോലും നോക്കിയില്ല. പാവം, കയ്യും കാലും ഇട്ടടിച്ച് പിടച്ചു മരിക്കുമായിരുന്നു, ഒരു കിഴവൻ മന്ത്രവാദിയും അയാളുടെ മകളും കൂടി നോക്കി രക്ഷിച്ചെടുത്തി ല്ലായിരുന്നുവെങ്കിൽ. ആ പെൺകുട്ടിയുടെ പേരാണ് 'വിലാസി'. ആ ശുശ്രൂഷകൾക്കിടയിൽ അവൾ അവനോടു വളരെയധികം അടുത്തു. അവൻ അവളെ തൻെറ ഭാര്യയായി സ്വീകരിക്കുകയും ചെയ്തു. പക്ഷേ, സമുദായത്തിൻെറ കുത്തകക്കാരുണ്ടോ ഇതു വല്ലതും സഹിക്കൂ! അവർ മൃത്യുഞ്ജയനു ജാതിഭ്രഷ്ടു കല്പിച്ച് വെളിയി ലാക്കി. മൃത്യുഞ്ജയൻ അതൊന്നും വകവച്ചില്ല. അവർ അയാളെ അപമാനിച്ചു. അടിച്ചു. ഇടിച്ചു. അതുകൊണ്ടൊന്നും അയാൾ ഒരു പ്രായശ്ചിത്തവും ചെയ്യാൻ തയ്യാറായില്ല. വിലാസിയെ വീട്ടിൽനിന്നു ഇറക്കി വിട്ടുമില്ല. അവളെയും കൂട്ടി ദൂരെ ഒരു കാട്ടിൽ പോയി താമ സമാക്കി. അവിടെ താമസിച്ച് പാമ്പുപിടുത്തക്കാരനായി, അങ്ങിനെ ജീവിച്ചു. തലയിൽ കാവിനിറമുള്ള തലപ്പാവ്. നീണ്ടുവളർന്ന തലമുടി. വലിയ താടിയും മീശയും. കഴുത്തിൽ രുദ്രാ ക്ഷമാലയും പളുങ്കുമാല കളും. കണ്ടാൽ ആരെങ്കിലും പറയുമോ, ഇവൻ കായസ്ഥവംശത്തിൽ പിറന്ന മൃത്യുഞ്ജയനാണെന്ന്. ശരത് ചിലപ്പോഴെല്ലാം അവൻെറ യടുക്കൽ പോകും. ഒളിച്ചും, പതുങ്ങിയും. പാമ്പുപിടിക്കാനും വിഷ മിറക്കാനുമുള്ള വിദ്യകളും അവനിൽ നിന്നു പഠിച്ചു. ഒരു ദിവസം ഭയങ്കരവിഷമുള്ള ഒരു പാമ്പിനെ പിടിക്കുമ്പോൾ മൃത്യുഞ്ജയനു ഒരു പാളിച്ച പറ്റി. പാമ്പുകടിച്ചു. രക്ഷിക്കാനുള്ള ശ്രമങ്ങളെല്ലാം പാഴായി. പിന്നെ, ഏഴു ദിവസം മൗനമായിരുന്ന ശേഷം വിലാസി ആത്മഹത്യചെയ്തു.

കൊല്ലങ്ങൾ കഴിഞ്ഞു. കഥാശില്പിയായ ശരത്ചന്ദ്രൻ എഴുതി: "എനിക്കറിയാം. വിലാസിയെ കളിയാക്കിയവരെല്ലാം തന്നെ സദ് വൃത്തകളും കുലശീല ഗുണങ്ങളാൽ ഉൽകൃഷ്ടകളുമായ കുടുംബിനി കളാണ്. അക്ഷയസ്വർഗവും സതീലോകവുമെല്ലാം അവർക്കുള്ള തുമാണ്. അതും സമ്മതിച്ചു. എന്നാൽ, ഒരു പാമ്പു പിടുത്തക്കാരൻെറ മകൾ, പീഡിതനും ശയ്യാവലംബിയുമായ ഒരു രോഗിയെ, അണു വണുവായി ജയിച്ചു കീഴടക്കി. അപ്പോൾ അവളിൽ കുടികൊണ്ട മാഹാത്മ്യ ത്തിൻെറ ഒരു കണികയെങ്കിലും ഇന്നുവരെ അവരിലാരും തന്നെ തങ്ങളുടെ കണ്ണുകൊണ്ടു കണ്ടുകാണുകയില്ല. പിന്നെ, മൃത്യു ഞ്ജയൻ. ഒരു പക്ഷേ അയാൾ വെറും തുച്ഛനായ ഒരു മനുഷ്യനാ യിരിക്കാം. എന്നാൽ, അയാളുടെ ഹൃദയം ജയിച്ചു കീഴടക്കപ്പെടു മ്പോൾ ഉള്ള ഒരാനന്ദമുണ്ടല്ലോ, അതൊട്ടും അനല്പമല്ലതാനും. അവൾക്കുള്ള ആ സമ്പത്തും സാധാരണമല്ല. ശാസ്ത്രപ്രകാരം

തീർച്ചയായും അവൾ നരകത്തിലേക്കു തന്നെ പോയിരിക്കും. എവിടെയെങ്കിലും പോകട്ടെ. എനിക്കും പോകാനുള്ള എൻേറതായ സമയം വരുമ്പോൾ, അങ്ങിനെയുള്ള നരകത്തിലേക്കു പോകാനുള്ള ഒരു പ്രസ്താവന എൻെറ മുമ്പിൽ വന്നാൽ ഞാൻ അതു സ്വീകരിക്കുന്നതിൽ നിന്നു അണുമാത്രവും പിന്തിരിയുകയില്ല. തീർച്ച." (1)

ഇങ്ങിനെയുള്ള രംഗങ്ങൾക്കു അറ്റവും അറുതിയുമില്ല. അതെല്ലാം കണ്ടപ്പോൾ ശരത് ആലോചിച്ചു പോയി. മനുഷ്യനിൽ കുടികൊള്ളുന്ന ആ ദൈവമുണ്ടല്ലോ. ആ ദേവനെ മനുഷ്യർ സ്വന്തം കൈകൾ കൊണ്ടു ഇങ്ങിനെ തിരസ്കരിക്കുന്നത് എന്തിനാണ്? ഈ പ്രശ്നമാണ് അയാളുടെ പര്യവേക്ഷണ ശക്തിക്കു തീവ്രതയെ പ്രദാനം ചെയ്തത്. സംവേദനാത്മകത കൊടുത്തതും. കഥാകൃത്താക്കിത്തീർത്തതും ആ സംവേദനാത്മകത തന്നെ.

കഥകളെഴുതുവാനുള്ള പ്രേരണ മറ്റൊരു വഴിക്കും വന്നു ചേരുകയുണ്ടായി. ആരുമാരുമറിയാതെ തൻെറ പിതാവിൻെറ പഴകി ദ്രവിച്ച അലമാര തുറന്നു. അതിൽ നിന്ന് 'ഹരിദാസ് കീ ഗുപ്ത ബാതേം', 'ഭവാനീ പാഠ്' മുതലായ പുസ്തകങ്ങൾ എടുത്ത് എപ്പോഴേ വായിച്ചിരുന്നു. അതൊന്നും സ്കൂളുകളിലെ പാഠ്യ പുസ്തകങ്ങളായിരുന്നില്ല. പിഴച്ച കുട്ടികൾക്കു പറ്റിയ അപാഠ്യപുസ്തകങ്ങൾ തന്നെയായിരുന്നു താനും, അങ്ങിനെയാണ്ധരിപ്പിക്കപ്പെട്ടിരുന്നതും. അതുകൊണ്ടത്രേ മോഷണത്തിൻെറ മാർഗം അവലംബിക്കേണ്ടി വന്നത്. അതെല്ലാം തന്നത്താൻ വായിക്കുക മാത്രമല്ല, തൻെറ കൂട്ടുകാരെ വായിച്ചു കേൾപ്പിക്കുകയും ചെയ്തു. പിന്നെ പുതിയ കഥാവസ്തുക്കൾ മനസ്സിൽ മെനഞ്ഞെടുക്കാനും തുടങ്ങി.

ആ പൊളിഞ്ഞ അലമാരയിൽ നിന്ന് അച്ഛനെഴുതിയ അപൂർണകഥകളും തപ്പിഎടുത്തുകൊണ്ടു വന്ന്, സോത്സാഹം വായിച്ചു. പക്ഷേ, അവസാനംവരെ എത്താനുള്ള ഒരു പഴുതും അച്ഛൻ ഇട്ടിരുന്നില്ല. ഗത്യന്തരമില്ലാതെ എഴുന്നേല്ക്കും. " എന്താണ് അച്ഛൻ അത് പൂർത്തിയാക്കാതിരുന്നത്?" "പൂർത്തിയാക്കിയെങ്കിൽ അതെങ്ങിനെയാകുമായിരുന്നു ?" അപ്പോൾ മനസാ സങ്കല്പിക്കും, പരിണാമത്തെപ്പറ്റി. എന്നിട്ടു വിചാരിക്കും, "ആഹാ എനിക്കീ കഥ എഴുതാൻ കഴിഞ്ഞെങ്കിൽ."

അച്ഛൻെറ അപൂർണതയും മകനു പ്രേരണാശക്തിയായി. അറിവു സമ്പാദിക്കാനുള്ള മാർഗങ്ങളും വിരളമായിരുന്നില്ല. വീട്ടിലെ കൊടും ദാരിദ്ര്യം വീണ്ടും വീണ്ടും പ്രേരിപ്പിച്ചു കൊണ്ടിരുന്നു, എങ്ങോട്ടെങ്കിലും ഓടി രക്ഷപ്പെടാൻ. യാത്രാസംഘത്തിലല്ലാതെ, ചിലപ്പോഴെല്ലാം വെറുതെ വീട്ടിൽ നിന്ന് ഇറങ്ങിത്തിരിക്കും. ഒരു ദിവസം സുപ്രസിദ്ധ സോളിസിറ്റർ ഗണേൾചന്ദ്രൻ, എവിടെനിന്നോ കൽക്കത്തക്കു പോകുകയായിരുന്നു. താൻ കയറിയ മുറിയിൽ

(1.) ശരത് സാഹിത്യം, ഭാഗം 5, പേജ് 121 (വിലാസീ ഗല്പ്)

പതിമൂന്നു പതിന്നാലുവയസ്സുള്ള ഒരു കുട്ടി കയറിപ്പറ്റിയതായി അദ്ദേഹം കണ്ടു. വസ്ത്രങ്ങൾ കൊണ്ടു തന്നെ മനസ്സിലാക്കാമായിരുന്നു, അതിദാരിദ്ര്യം ബാധിച്ച ഏതോ വീട്ടിലെയാണ് ആ കുട്ടി എന്ന്. സ്നേഹപൂർവം അദ്ദേഹം കുട്ടിയെ അടുത്തുവിളിച്ചു. കാര്യങ്ങളെല്ലാം ചോദിച്ചു. അപ്പോൾ മനസ്സിലായി, കുട്ടി തന്റെ ഒരു സ്നേഹിതന്റെ മകളുടെ മകനാണെന്ന്. വിപ്ലവകാരിയായ വിപിൻ വിഹാരി ഗാംഗുലിയുടെ അച്ഛൻ, അക്ഷയനാഥനായിരുന്നു, അദ്ദേഹത്തിന്റെ ആ സ്നേഹിതൻ. ബന്ധമുറയ്ക്കു ശരത്തിന്റെ ഒരു മുത്തച്ഛൻ. കൽക്കത്തയിലെത്തിയപ്പോൾ ഗണേശ്ചന്ദ്രൻ കുട്ടിയെ അക്ഷയനാഥന്റെ വീട്ടിലേക്കു അയച്ചു.

ദേവാനന്ദപുരത്തു താമസിക്കുന്ന കാലത്ത്, പിന്നെയുമൊരിക്കൽ, ഒരു ദീർഘയാത്രക്കിറങ്ങി പുറപ്പെട്ടു. ഇത്തവണ ലക്ഷ്യം പുരിയായിരുന്നു. ആ പോക്ക് അസ്വാഭാവികമോ അകാരണമോ ആയിരുന്നില്ല. ഒരു കുടുംബവുമായി അടുത്ത പരിചയമുണ്ടായിരുന്നു. അവിടുത്തെ കുടുംബനാഥ പ്രായം കൊണ്ട് ശരത്തിനെക്കാൾ വളരെ വലുതായിരുന്നു. അയാളെ വളരെ ഇഷ്ടവുമായിരുന്നു. ഒരിക്കൽ, പെട്ടെന്ന് അവർ രോഗബാധിതയായി. ഭർത്താവ് എവിടെയോ ദൂരെ ജോലിയിലാണ്. ബാലനായ ശരത് തന്റെ സഹജമായ സ്വഭാവമനുസരിച്ചു തന്നെ, സർവാത്മനാ അവരുടെ പരിചരണത്തിലേർപ്പെട്ടു. അപ്പോഴാണു ഒരു സംഭവമുണ്ടായത്. തനിക്കതു വളരെ തെറ്റാണെന്നു തോന്നി. ആത്മഗ്ലാനി കൊണ്ടു വീടു വിട്ട് ഇറങ്ങിത്തിരിച്ചു.

നടന്നുനടന്ന് ശരീരമാകെ ക്ഷീണിച്ചു തളർന്നു. ആഹാരത്തിനുയാതൊരു മാർഗവുമില്ലായിരുന്നു. താമസിക്കാനുള്ള സൗകര്യങ്ങളുമില്ല. അവസാനം കഠിനമായ ജ്വരം ബാധിച്ചു. മറ്റുമാർഗമില്ലാതെ ഒരു മരച്ചുവട്ടിൽ കിടന്നു. അപ്പോൾ വിധവയായ ഒരു സ്ത്രീ അതിലെ വന്നു. ആ സമയം ഒരു പക്ഷേ, വെള്ളം എന്നു പറയുകയോ കരയുകയോ ചെയ്തിരിക്കാം. അവൾ ഉടനെ ആ കുട്ടിയുടെ സമീപത്ത് എത്തി. തൊട്ടമാത്രയിൽ കൈപൊള്ളിപ്പോയി. ചുട്ടുപഴുത്ത ദോശക്കല്ലിൽ തൊട്ടപോലെ. കരുണാർദ്രയായിട്ടവൾ പറഞ്ഞു. "ചതിച്ചോ ഭഗവാനേ. നിനക്കു വല്ലാത്ത പനിയാണല്ലോ കുട്ടീ."

അവൾ ശരത്തിനെ വീട്ടിൽ കൊണ്ടുപോയി. അനേകനാൾ നീണ്ടുനിന്ന സ്നേഹനിർഭരമായ ശുശ്രൂഷകളുടെ ഫലമായി പനി വിട്ടു. അപ്പോൾ മറ്റൊരു ജ്വരം ബാധിച്ചു. ആ വിധവയ്ക്ക് ഒരു അനിയനുണ്ടായിരുന്നു (ഭർതൃസഹോദരൻ). സഹോദരീ ഭർത്താവായിരുന്ന മറ്റൊരാളും. ദേവരന്റെ ആഗ്രഹം അവൾ അയാളുടെ ഭാര്യയായി കഴിയണമെന്നായിരുന്നു. സഹോദരീ ഭർത്താവു പറഞ്ഞു, അയാൾക്കാണ്അവളുടെമേൽ അവകാശമെന്ന്. എന്നാൽ അവളാകട്ടെ ആരെയും സ്വീകരിക്കാൻ ഒരുക്കവുമല്ല. ദുഃഖിതയായ അവൾ ഒരു ദിവസം ശരത്തിനോടു പറഞ്ഞു: "നിങ്ങൾക്കേതായാലും

സുഖമായല്ലോ. പോകാം. ഞാനും വരാം, നിങ്ങളുടെ കൂടെ.''

എവിടെയെങ്കിലും പോകാമെന്നു കരുതി, അവൾ മിണ്ടാതെ അയാളുടെ കൂടെ ഇറങ്ങിത്തിരിച്ചു. കേവലം രക്ഷപ്പെടണമെന്നുള്ള ആഗ്രഹം മാത്രമാണ് അവളെ അതിനു പ്രേരിപ്പിച്ചത്. കുറച്ചു ദൂരം പോയേയുള്ളൂ. അപ്പോൾ ആ വിധവയുടെ രണ്ടു കാമുകന്മാരും അവിടെ ഓടിയെത്തി. അവരാരോടും ഒന്നും ചോദിച്ചില്ല. ശരത്തിനെ കണക്കിനു പ്രഹരിച്ചു. മതിയാകുവോളം. പിന്നീട്, കരഞ്ഞു വിളിച്ച് ബഹളമുണ്ടാക്കുന്ന വിധവയേയും കൊണ്ടു വീട്ടിലേക്കു പോയി.

പിന്നെ, അവളുടെ സ്ഥിതി എന്തായി ? ശരത് അതേപ്പറ്റി ഒന്നും അറിഞ്ഞില്ല. ഒരു കാര്യം മനസ്സിലായി. പരസ്പരം വിരോധികളായിരുന്നാൽതന്നെയും, പോക്കിരികളും ആഭാസന്മാരും ഒത്തുകൂടുമ്പോൾ കൂടും. നല്ല മനുഷ്യർ ധാരാളം പേരുണ്ടെങ്കിൽ തന്നെയും വിട്ടു നിൽക്കുകയും ചെയ്യും. കഥാശില്പിയായ ശരത്ചന്ദ്രൻെറ 'ചരിത്രഹീൻ' പ്രസിദ്ധമായ കഥയ്ക്കാസ്പദമായ കഥാവസ്തുക്കളായിത്തീർന്നു, ആ സംഭവങ്ങൾ. അന്ന് അതിൻെറ പ്ലോട്ടു മസ്തിഷ്കത്തിൽ രൂപം കൊള്ളുകയും ചെയ്തിരുന്നു.

അയാൾ മുമ്പോട്ടു പോയി, പുരിയെ ലക്ഷ്യമാക്കി. പിന്നെ, ഗ്രാമം തോറുമുള്ള ആതിഥ്യമെല്ലാം സ്വീകരിച്ച് ഒടുവിൽ വീട്ടിൽ മടങ്ങിയെത്തി. അപ്പോഴേക്കും മുഖം കണ്ടാൽ തിരിച്ചറിയാൻ കഴിയാത്ത വിധം വികൃതമായിക്കഴിഞ്ഞിരുന്നു. പ്രസിദ്ധ ഗണിതശാസ്ത്രജ്ഞനായ പി. ബോസിൻെറ ആശ്രയത്തിലാണ് അക്കാലത്ത് ശരത് ചന്ദ്രൻ കഴിഞ്ഞതെന്ന് കേട്ടിട്ടുണ്ട്.

ഒന്നു രണ്ടു തവണ കള്ളന്മാരുടേയും കവർച്ചക്കാരുടേയും സംഘത്തിൽപെട്ടുപോയിട്ടുള്ളതായും പറയപ്പെടുന്നുണ്ട്. സ്വയം വല്ലാത്ത ദുസ്സാഹസികനായിരുന്നല്ലോ. അതിനാൽ നിരവധി കഥകൾ പ്രചരിച്ചിട്ടുണ്ടെന്നുള്ളതാണ് വാസ്തവം. മനസ്സിലെന്തെങ്കിലും തോന്നിയാൽ, അതു മറ്റാരോടും വിട്ടുപറയുന്ന പ്രകൃതക്കാരനായിരുന്നില്ല, ശരത്. അഭിനയിക്കാൻ മിടുക്കനായിരുന്നുതാനും. ഏതു കള്ളത്തരത്തേയും സത്യത്തിൻെറ പരിവേഷം ചാർത്തി അവതരിപ്പിക്കാനുള്ള കലയിൽ നിഷ്ണാതനും.

ഈ അനുഭവജ്ഞാനങ്ങളുടെയെല്ലാം പിന്നിലുള്ള കുടുംബസ്ഥിതിയാണെങ്കിൽ കഷ്ടാൽ കഷ്ടതരമായിരുന്നു. മുത്തശ്ശി മരിച്ചു. അവരുണ്ടായിരുന്നപ്പോൾ എങ്ങിനെയെങ്കിലും കുടുംബത്തിൻെറ മാനം കാത്തുപോന്നിരുന്നു. ഇപ്പോൾ എല്ലാവരുടേയും മുമ്പിലുണ്ടായിരുന്നത് ഒരു വലിയ വട്ടപ്പൂജ്യം മാത്രമാണ്. കടം കിട്ടുന്നതിനുമുണ്ട് ഒരതിർ. 'ശുഭദ'യിലെ കൃഷ്ണ അമ്മായിയെപ്പോലെ, ആരെങ്കിലും പറഞ്ഞുകാണും, ''നിൻെറ അച്ഛനോടു പറ, എന്തെങ്കിലും ഒന്നു ചെയ്യാൻ. വല്ലതും പണി എടുത്തു സമ്പാദിക്കാൻ. അല്ലാതെ ദുഃഖിതയും ദരിദ്രയുമായ ഞാൻ വിചാരിച്ചാൽ

പണമൊന്നും തരാൻ പറ്റില്ല. "

അമ്മയുടെ സഹനശക്തിയും അതിൻെറ അതിർ വരമ്പുകൾ അതിലംഘിച്ചു കഴിഞ്ഞിരുന്നു, ഇങ്ങനെയുള്ള ദാരിദ്ര്യവും അപമാനവും സഹിച്ചു സഹിച്ച്. പോകാമെന്നു വച്ചാൽ അവർ എവിടെ പോകാനാണ്. അവരുടെ മാതാപിതാക്കൾ എപ്പോഴേ സ്വർഗസ്ഥരായിക്കഴിഞ്ഞിരുന്നു.[1] കുടുംബവും ഛിന്നഭിന്നമായി. സഹോദരന്മാരുടെ സാമ്പത്തിക ശേഷി ഒട്ടും തന്നെ സഹായകരമായിരുന്നില്ല. എന്നാലും ദേവാനന്ദ പുരത്തിൽ കഴിഞ്ഞു കൂടാൻ സാധ്യമല്ലെന്നു വന്നപ്പോൾ, വീട്ടിലേക്ക് ഒരു കത്ത് എഴുതി അയച്ചു, പേടിച്ച് പേടിച്ച് ചെറിയച്ഛൻ അഘോരനാഥൻെറ പേർക്ക്. അഘോര നാഥൻ മറുപടി അയച്ചു: "ഇങ്ങു പോര്."

ശരത് പിന്നെ ദേവാനന്ദപുരത്തിലേക്കു മടങ്ങിപ്പോയില്ല. അവിടെയുള്ള അയാളുടെ ജീവിതം ഘോരമായ പട്ടിണിയിലും ഇല്ലായ്മയിലുമായിട്ടാണു കഴിഞ്ഞത്. അമ്മയുടേയും മുത്തശ്ശിയുടേയും കണ്ണുനീരും രക്തവും വീണു കുതിർന്നതായിരുന്നു, ഗ്രാമത്തിലെ വഴിത്താരകളും കുളിക്കടവുകളും. കഥാശില്പിയായ ശരത്ചന്ദ്രൻ 'ശുഭദ'യിൽ വരച്ചു കാട്ടിയിട്ടുള്ള കൊടും ദാരിദ്ര്യത്തിൻെറ രോമാഞ്ചകാരിയായ ഭയങ്കര ചിത്രങ്ങൾക്കുള്ള അനുഭവസാമഗ്രികളെല്ലാം തന്നെ, ഇവിടെ വച്ചു സമ്പാദിച്ചവയാണ്. യാതനകളുടേതായ ആ അസ്തിവാരത്തിലാണ് ശരത്ചന്ദ്രൻെറ സാഹിത്യസാധനയുടെ ബീജാവാപകർമ്മം നിർവഹിക്കപ്പെട്ടത്. സങ്കല്പങ്ങളും സംഘർഷങ്ങളുമായി നടാടെ പരിചയപ്പെട്ടതും ഇവിടെ വച്ചുതന്നെ. ആ ഗ്രാമത്തിലെ ഋണബാധ്യതയിൽ നിന്ന് അയാൾക്കൊരിക്കലും വിമുക്തനാകാൻ കഴിഞ്ഞില്ല.

## 7

ശരത് ഭാഗൽപൂരിൽ മടങ്ങിവന്നപ്പോൾ പഴയ കൂട്ടുകാരെല്ലാം പ്രവേശിക പാസ്സായിക്കഴിഞ്ഞിരുന്നു (ഇന്നത്തെ പത്താംക്ലാസ്). ശരത്തിനു സ്കൂളിൽ പ്രവേശനം കിട്ടാൻപോലും പ്രയാസമായിരുന്നു. ദേവാനന്ദപുരം സ്കൂളിൽ നിന്ന് വിടുതൽ സർട്ടിഫിക്കറ്റ് വാങ്ങാൻ പണമില്ലായിരുന്നു. ചേർന്നില്ലെങ്കിൽ, അക്കൊല്ലാം പരീക്ഷയ്ക്ക് ഇരിക്കാനും കഴിയാതെ വരും. ഭാഗ്യമെന്നു പറയട്ടെ, സ്കൂളിലെ ഒരധ്യാപകനായിരുന്ന ശ്രീ. പാഞ്ച് കൗഡീ ബന്ദോപാധ്യായ ശരത്ചന്ദ്രൻെറ മുത്തച്ഛൻെറ സ്നേഹിതനായിരുന്നു. അതുകൊണ്ട് പാഞ്ച്കൗഡീബാബുവിനെ അമ്മാവൻ എന്നത്രെ ശരത് വിളിക്കാറ്. ശ്രീ ചാരുചന്ദ്രബോസായിരുന്നു, പ്രധാനാധ്യാപകൻ. പ്രകൃത്യാശാന്തനായ മനുഷ്യൻ. അവരുടെയെല്ലാം കാരുണ്യം കൊണ്ട് ഒരു പ്രകാരത്തിൽ പ്രവേശനം കിട്ടി. ദേവാനന്ദപുരത്തു

---

(1) അമ്മ 1891 ലും, പിതാവ് 1892 ജനുവരി 1 ലും മരിച്ചു.

വച്ച് അയാളുടെ വികൃതിത്തരങ്ങൾക്ക് അറ്റവും അറുതിയും ഇല്ലായിരുന്നു. എന്നാൽ, ഇവിടെ എത്തിയപ്പോൾ നേരിടേണ്ടിവന്ന വെല്ലുവിളിയുടെ മുമ്പിൽ, ആളുതന്നെ മാറിപ്പോയി. താൻമറ്റാരിലും താഴെയാണെന്നു വിചാരിക്ക പോലും ചെയ്യുന്നത് അയാളുടെ പ്രകൃതിക്കു വിപരീതമായിരുന്നില്ല. രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്ന് പഠിക്കാൻ തുടങ്ങി, പരീക്ഷ ജയിക്കാൻ. ഉറക്കം മാറ്റാൻ ധാരാളം കാപ്പിയും കുടിക്കും.

പഴയ കൂട്ടുകാരെല്ലാം പിന്നെയും അടുത്തുകൂടി. അവരിൽ പ്രധാനിയായിരുന്നു രാജു. താമസിയാതെ ഒരു പുതിയ സ്നേഹിതനെക്കൂടെ സമ്പാദിച്ചു. പേരു നീല. അവരുടെയൊക്കെ സഹായം കൊണ്ടാണ് ശരത് തന്റെ കാര്യങ്ങളെല്ലാം ക്രമീകരിച്ചത്. രാജു ദേവതാരംകൊണ്ടുള്ള ഒരു പെട്ടിപൊളിച്ച്, പുസ്തകങ്ങൾ വയ്ക്കാനുള്ള അലമാര തീർത്തുകൊടുത്തു. മൂന്നുകാലുള്ള ഒരു ഒടിഞ്ഞ കസേരയും, അതുപോലുള്ള ഒരു മേശയുമുണ്ടായിരുന്നു. അതുമൊക്കെ ശരിയാക്കിക്കൊടുത്തു. പുതയ്ക്കാനുള്ള ഒരു പുതപ്പ് എപ്പോഴും കട്ടിലിന്മേൽ വിരിച്ചിരിക്കും, അതിന്മേലുള്ള വിരിപ്പന്റെ ദരിദ്രരൂപം മറച്ചുവയ്ക്കാൻ. അതിനു താഴെയായി ഒരു കുടുക്ക വച്ചിരുന്നു. കട്ടിലിന്റെ നടുവിൽനിന്നു തലയിണയുടെ അരികിൽ കുഴൽ വച്ച് ആരും കാണാതെ പുകവലിക്കാം. സുരേന്ദ്രനാഥൻ ഇതെപ്പറ്റിയെഴുതിയിട്ടുണ്ട്. രാത്രി മുഴുവൻ വിളക്കു കത്തണം. അത്രയും എണ്ണ വാങ്ങാൻ അമ്മക്കു കഴിയുമായിരുന്നില്ല. കൂട്ടുകാർ മെഴുകുതിരികൊടുത്തിട്ടുപോകും. അവരുടെ ദയകൊണ്ട് പുസ്തകങ്ങളും കിട്ടി. ഒരു മൂലയിൽ സ്റ്റൗ ഉണ്ടായിരുന്നു. ടിൻ കെറ്റിലും. ഒരു ചെറിയ ജലപാത്രം. അതടക്കാനുള്ള ഗ്ലാസ്. ഇത്രയുമാണ് ഭൗതിക സ്വത്തുക്കൾ. പക്ഷേ, ഈ ദൈന്യതയൊന്നും മനസ്സിനെ ക്ഷീണിപ്പിച്ചില്ല. വിദ്യാഭ്യാസ മുന്നേറ്റം രജപുത്രന്റെ അഭിയാനം പോലെ മുന്നേറിക്കൊണ്ടിരുന്നു. നീല വരും. പുകയില ഒരുക്കിനിറച്ചിട്ടു പറയും, "വലിച്ചോ." സ്നേഹിതന്മാരിരുവരും പുകവലിച്ചുകൊണ്ടു വെടിപറഞ്ഞ് രസിക്കും. പിന്നെ, വായിക്കും. അന്ന് നീല അതിരാവിലെ എത്തി. ജനലിൽക്കൂടി നോക്കിയപ്പോൾ ശരത് കിടന്നുറങ്ങുകയാണ്. വിരിപ്പിന്മേൽ രക്തം പരന്നുകിടക്കുന്നു. അപ്പോൾ പരിഭ്രമിച്ചുപോയി. "ശരത്തേ, ഏയ് ശരത്തേ" കണ്ണിൽ ഉറക്കം തളം കെട്ടിനിന്നിരുന്നു. കിടന്നു കൊണ്ടുതന്നെ പറഞ്ഞു. "അകത്തേക്കു വരൂ."

നീല ചോദിച്ചു "സുഖമില്ലേ?"

"അതെ. "

"ചോര ഛർദിച്ചോ ? "

"പോടാ കിറുക്കാ."

"നിന്റെ മുണ്ടിലൊക്കെ ചോരയുണ്ടല്ലോ. അതെന്താ?"

ഞെട്ടിയെഴുന്നേറ്റ് ശരത് നോക്കി. അത്ഭുതം. സത്യത്തിൽ ചോര

ഉണ്ടായിരുന്നു. "മോൻ, കീരിക്കുട്ടന്റെ പണിയാണ്. ഇന്നു അവൻ വീണ്ടും എലിയെ പിടിച്ചു കാണും."

നീല അകത്തുകടന്നു. അവിടെയുമിവിടെയുമെല്ലാം നോക്കി. അയാൾ അത്ഭുതത്തോടെ പറഞ്ഞു. "ശരത്തേ, നീ രക്ഷപ്പെട്ടെടാ. ഭാഗ്യം, നിന്റെ കീരിമോൻ, ഇന്നു ഗോക്ഷുര ജാതിയിലുള്ള ഒരു പാമ്പിനെ വകവരുത്തി."

പിന്നെ എന്തു പറയാൻ, വീടു മുഴുവൻ ബഹളം. ഭുവനമോഹിനി മനസാ ദേവിയുടെ നൈവേദ്യം വിതരണം ചെയ്തു. പ്രസാദം കൊടുത്തുകഴിഞ്ഞപ്പോൾ ശരത് ചോദിച്ചു. "അമ്മ കൊള്ളാം, പ്രാണൻ രക്ഷിച്ചയാളെപ്പറ്റി ചോദിച്ചുപോലുമില്ല."

അമ്മ പറഞ്ഞു. "നീലക്കു കൊടുത്തല്ലോ. "

"നീലയാ, പാമ്പിനെ കൊന്നത്?"

"അയ്യടാ ഭാഗ്യം തന്നെ. ഞാനതു മറന്നു, കേട്ടോ." അമ്മ പറഞ്ഞു. പിന്നെ, പാലും പഴവും ചേർത്തു കീരിക്കു കൊടുക്കാൻപോയി. ശരത് പറഞ്ഞു. "അമ്മാ, കീരിയ്ക്കെന്തിനാ പഴം? അവനു വേണ്ടതു മീനാ." അമ്മ വേഗം കീരിക്കു പാലും മീനും തയ്യാറാക്കി. വേറെയുമുണ്ടായിരുന്നു തടസ്സം. പഠിക്കാൻ പറ്റിയ സമയത്തു ശരത് ഉണരാറില്ല. ഒരു ദിവസം നീല ഒരു ടൈംപീസുമായി വന്നു. ആവശ്യപ്പെടാതെ തന്നെ. ശരത്തിന്റെ നേത്രങ്ങൾ സജലങ്ങളായി. "നീലാ എന്തനാടാ, നീ എന്നെ ഇത്രമാത്രം സ്നേഹിക്കുന്നത്?"

"അത് എന്റെ സഹോദരാ ! ഞാനെങ്ങനെ പറയാനാ ? എല്ലാവരും ചോദിക്കാറുള്ള ചോദ്യമാണിത്. ഒരാൾ മറ്റൊരാളെ എന്തിനാണ് സ്നേഹിക്കുന്നത്. ആർക്കറിയാം?"

ശരത് പറഞ്ഞു : "നിന്റെ മനസ്സ് വളരെയധികം ലോലമാണ്. അന്യരുടെ ദുഃഖം നീ നിന്റെ മനസ്സുകൊണ്ട് അനുഭവിച്ചറിയുന്നു. മറ്റുള്ളവരെപ്പോലെയല്ല നീ. അന്ന് നീ എനിക്കു ബദാംകോട്ട തന്നിട്ടു പോയില്ലേ ? എന്താണത്? മറ്റാർക്കും കൊടുക്കാഞ്ഞത് എന്താ ? സത്യം ഇതാണ്. നിന്റെ ഉള്ളിൽ നാരിയുടേതുപോലുള്ള മൃദുല കോമളമായ ഒരു ഹൃദയമുണ്ട്."

നീല പറഞ്ഞു, വിരോധം ഭാവിച്ചു കൊണ്ട്: "എടാ, ദുഷ്ടാ ! ചെകുത്താനേ ! നീ എന്നെ പെണ്ണാക്കിയോടാ !"

രണ്ടു സ്നേഹിതന്മാരും മനം കുളിർക്കെ ചിരിച്ചു. നീലക്കും പാട്ടു നല്ലവശമായിരുന്നു. അവന്റെ കയ്യിൽ ഫിഡിലുമുണ്ടായിരുന്നു. പരീക്ഷ കഴിഞ്ഞു ശരത് അത് വീട്ടിൽ കൊണ്ടു വന്നു. മുമ്പു കുട്ടികളെ ഇട്ടു അടയ്ക്കാറുള്ള അറ സംഗീതശാലയാക്കി. ഒരു ദിവസം, അതിരാവിലെ ആ വീട്ടിൽ നിന്നുയർന്ന സംഗീതാലാപം കേട്ട് ആൺകുട്ടികളുടേയും പെൺകുട്ടികളുടേയും ഹൃദയം തുടിക്കാൻ തുടങ്ങി. സുരേന്ദ്രനാഥൻ വാതിൽക്കൽ മുട്ടി. അപ്പോൾ ശരത് വെളിയിൽ വന്നുപറഞ്ഞു. "വേഗമാകട്ടെ, ചെറിയ മുത്തച്ഛനെങ്ങാൻ അറിഞ്ഞു പോയാൽ കുഴപ്പമാ."

സുരേന്ദ്രൻ അകത്തു കടന്നു, കോച്ചിന്മേലിരുന്നു.

ശരത് സാവകാശത്തിൽ വീണയും മീട്ടി പാടാൻ തുടങ്ങി "മഥുരാ വാസിനി, മഥുരാവാസിനി" കുറച്ചുനേരം, മന്ത്ര മുഗ്ധനായി കേട്ടു കൊണ്ടിരുന്നിട്ടു സുരേന്ദ്രൻചോദിച്ചു. "ശരത്തേ ആരുടേയാ ഇത്?"

"എന്റെ."

"വാങ്ങിയതാ?"

"അല്ല."

"പിന്നെ?"

"നീല തന്നതാ."

"വെറുതെ?"

"പഠിക്കാൻ തന്നതാ."

ശരത് ഫിഡിൽ ഇരുട്ടത്ത് ഒളിച്ചു വച്ചുകൊണ്ടു പറഞ്ഞു, "ആരോടും പറയരുത്. നിന്നെയും പഠിപ്പിക്കാം."

നീലക്കു ശരത്തിനെ വളരെ ഇഷ്ടമായിരുന്നു. പക്ഷേ, അയാൾ അല്പായുസ്സായിപ്പോയി. പോലീസിൽ ചേർന്നു. പെട്ടെന്നൊരു ദിവസം കോളറാ പിടിച്ചു മരിച്ചു. അന്നാദ്യമായാണ് ശരത് മനസ്സി ലാക്കിയത്, ചിരവിയോഗജന്യമായ മർമ്മഭേദക ദുഃഖം എങ്ങിനെ ഇരിക്കുമെന്ന്.[1]

പരീക്ഷ തലയിൽ കയറിക്കഴിഞ്ഞു. തടസ്സങ്ങളും പെരുകി വന്നു. വലിയമ്മാവൻ ഠാക്കുർ ദാസിന്റെ മകൾക്കു സന്നിപാതജ്വരം പിടി പെട്ടു. സ്വതേ സേവന വ്യഗ്രനാണല്ലോ ശരത്. സകലതും മറന്നു രോഗിയുടെ പരിചരണത്തിൽ മുഴുകി. എങ്കിലും ആ കുട്ടി രക്ഷപ്പെട്ടില്ല. അപ്പോൾ ശരത്തിനുണ്ടായ ദുഃഖത്തിനു കണക്കില്ല. പരീക്ഷയിൽ ജയിക്കുമോ എന്നുപോലും സംശയമായി. ഫീസിനുള്ള പണം ഉണ്ടാകണം. അതു മറ്റൊരു പ്രശ്നം. അതുകൊണ്ട്, ഭുവന മോഹിനിയും വല്ലാതെ ചിന്താക്കുഴപ്പത്തിലായി. മൂത്തസഹോദര നായ ഠാക്കുർ ദാസിന്റെ പേരിൽ കോടതിയിൽ കേസ്സുനടക്കു കയാണ്. ആപ്പീസ് പണം കൈകാര്യം ചെയ്തതിൽ കുഴപ്പമുണ്ടായി എന്നതാണ് ആരോപണം. ഒടുവിൽ ആരോപണ വിമുക്തനായി. എന്നാലും, ചെലവുകൾ വളരെ വർധിച്ചിരുന്നു. ഇളയസഹോദരൻ വിപ്രദാസിന് ആദായ മാർഗങ്ങൾ കുറവാണ്. പോരെങ്കിൽ വീട്ടു കാര്യങ്ങളുടെ ചുമതലയും. എന്നാലും രണ്ടും കല്പിച്ചു ചോദിച്ചു. അദ്ദേഹം പറഞ്ഞു, "വീട്ടിൽ പണമൊന്നുമില്ല. പിന്നെ എവിടെ യെങ്കിലും കടം വാങ്ങണം". അക്കാലത്തു, വണ്ണൻപുരത്തിലെ ഗുൽ സാരിലാലിന്റെ വീടായിരുന്നു, കടം വാങ്ങാനുള്ള ഏക ആശ്രയ കേന്ദ്രം. കറുത്ത് തടിച്ച ശരീരമുള്ള ആ പണക്കാരൻ,ഭാഗൽപുര മെങ്ങും പ്രസിദ്ധനായിരുന്നു, ഷൈലോക്ക് എന്ന പേരിൽ. വിപ്രദാസ് സർക്കാർ ഉദ്യോഗസ്ഥനായിരുന്നു. അതുകൊണ്ട് പണം വസൂലാ

(1.) ശരത് പരിചയ്. സുരേന്ദ്രനാഥ്

ക്കാൻ പ്രയാസമുണ്ടാവില്ല. എന്നാൽ പലിശയുടെ കാര്യത്തിൽ അയാൾ വല്ലാത്ത തർക്കങ്ങളെല്ലാം പറഞ്ഞു. ഒടുവിൽ ഒരു വിധത്തിൽ ഇടപാടു പൂർത്തിയാക്കി. രൂപയ്ക്കു പ്രതിമാസം നാലു പൈസ പലിശ നിരക്കിൽ. ആ പണം വാങ്ങിയാണ്, ശരത്ചന്ദ്രൻ പരീക്ഷാഫീസ് ഒടുക്കിയത്.[1]

പരീക്ഷ കഴിഞ്ഞപ്പോൾ സ്വതന്ത്രനായപോലെ തോന്നി. രാജുവുമൊരുമിച്ചാണ് ഒട്ടുമുക്കാൽ സമയവും കഴിച്ചു കൂട്ടിയത്. അയാൾ പഠിത്തമെല്ലാം ഉപേക്ഷിച്ച് മരക്കടയിൽ ജോലി പരിശീലിക്കുകയായിരുന്നു. മുത്തുമണികൾ പോലെ സുന്ദരങ്ങളായ അക്ഷരങ്ങൾ എഴുതാൻ കഴിയുന്ന അയാൾക്ക് മനോഹരങ്ങളായ ദാരുശില്പങ്ങൾ ഉണ്ടാക്കാനും കഴിഞ്ഞിരുന്നു. അത്ഭുതകരമായ സ്വഭാവം. വീരതയിലും, ഓടക്കുഴൽ വായനയിലും ഒരുപോലെ നിഷ്ണാതൻ, കണ്ഠസ്വരമാണെങ്കിൽ എത്ര മനോഹരം. ഹാർമോണിയം,ക്ലാറനറ്റ് എല്ലാം ഭംഗിയായി വായിക്കും. അസാധാരണമായിരുന്നു അയാളുടെ അഭിനയ കലാപാടവവും. പലരും രാജുവിനെപ്പറ്റി പലതരത്തിൽ പറഞ്ഞിരുന്നു. പ്രതിഭാശാലികളുടെ വംശത്തിലാണ് ജനിച്ചത്. വാസ്തവത്തിൽ പ്രതിഭ രണ്ടു കൈകളും ചേർത്ത് അയാളെ ആശ്ലേഷിച്ചിരുന്നു. ഏതെങ്കിലും ഒരു സ്ഥാനത്ത് അധികം നാൾ നില്ക്കുകയില്ല. അത് ഇഷ്ടമായിരുന്നുമില്ല. വിഭിന്നങ്ങളായ അനുഭവങ്ങളിലും പരീക്ഷണങ്ങളിലും വളരെ താല്പര്യമായിരുന്നു. കഞ്ചാവും, കള്ളും, വേശ്യയും എല്ലാം ഉണ്ടായിരുന്നു. എന്നാൽ അന്തഃക്കരണം എപ്പോഴും ഗംഗാജലം പോലാണ്. ആഭാസനായിരുന്നില്ല. ദുസ്സാഹസിയായിരുന്നു. അത്രമാത്രം. ഇടയ്ക്ക് യോഗത്തിലും ആനന്ദത്തിലും മുഴുകും. ഗംഗാജലം എന്തിനെയും പരിശുദ്ധമാക്കുമല്ലോ.

രാജുവിന് ഒരു തോണിയുണ്ട്. അതിൽ സദാകറങ്ങിക്കൊണ്ടിരിക്കും. ചിലപ്പോൾ രാത്രികാലമാകും. ഘോരാന്ധകാരനിബിഡമായ രാത്രി. ഗംഗ രണ്ടുകരകളും മുറ്റി നില്ക്കും. അയാൾ ശരത്തിനെ പിടി കൂടും. "വരൂ ഒന്നു കറങ്ങി വരാം." ശരത്തിനു ഭയമാണ്. എങ്കിലും രാജു ഗുരുവാണ്. എങ്ങിനെ പറയും മേലെന്ന്.

കഴിഞ്ഞ വർഷത്തെ സംഭവം. ഫുട്ബാൾ ഗ്രൗണ്ടിൽ ലഹളയുണ്ടായി. രാജുവിന്റെ സംഘക്കാർ എതിരാളികളെ തോല്പിച്ചു, വടിയുടെ ബലത്തിന്മേൽ. ആ ലഹളയിൽപ്പെട്ട് ശരത്തിന്റെ ജീവൻ അപകടത്തിലായി. എന്തും സംഭവിക്കുമായിരുന്നു, രാജു അവിടെ ഇല്ലായിരുന്നുവെങ്കിൽ. അയാളെ പാമ്പുകടിച്ചപ്പോൾ കാറ്റും കോളും കൊണ്ട ഗംഗയിൽ വഞ്ചി തുഴഞ്ഞു വിഷഹാരിയെ കൊണ്ടു വരാൻ പോയതും മറ്റാരുമായിരുന്നില്ല. അതെല്ലാം കൊണ്ട് ശരത്തിന്റെ ഹൃദയത്തിൽ രാജുവിനോടുള്ള കൃതജ്ഞതയും അപാരമായിരുന്നു. തീക്ഷ്ണ സ്രോതസ്വിനിയായ ഗംഗയിൽ അയാൾ തന്റെ

(1.) ഈ പരീക്ഷകൾ 1894 ഫെബ്രുവരിമാസം 12-ാം തീയതി തിങ്കളാഴ്ച ആരംഭിച്ചു.

ചെറുതോണി വലിച്ചു വിടും. പോയിപ്പോയി ഒരു ദ്വീപിലെത്തി. അവിടെ വച്ചാണ് ഗംഗ കിഴക്കു നിന്നും തിരിഞ്ഞു ഉത്തരാഭിമുഖമായി ഒഴുകുന്നത്. മുക്കുവർ മത്സ്യം പിടിക്കുന്ന സ്ഥലമാണത്. അവർ വളരെ ബലവാന്മാരാണ്. സംഘം ചേർന്നാണു സഞ്ചാരം. ഒരു ദിവസം രാജു പറഞ്ഞു. "വരൂ. ഇന്നു മത്സ്യം മോഷ്ടിക്കാൻ പോകാം."

"അടികൊള്ളുമോ ? "

രാജു പറഞ്ഞു: "അതൊന്നും സാരമില്ലെടോ. ചിലപ്പോൾ കൊണ്ടെന്നും വരും. പോകാം. "

രണ്ടാളും ആ ദ്വീപിലെത്തി. കുറച്ചുനേരം മീൻ പിടിത്തം അഭിനയിച്ചു കൊണ്ടു നടന്നു. ഒടുവിൽ മുക്കുവന്മാർ എല്ലാം ഉറക്കമായി. ആ തക്കം നോക്കി, മിണ്ടാതെ ചെന്ന് പത്തുപന്ത്രണ്ടുസേർ മത്സ്യം കരസ്ഥമാക്കി. പെട്ടെന്ന് മുക്കുവർ ഉണർന്നു. രണ്ടുപേരും വഞ്ചിയിൽ കയറി പാഞ്ഞു. വെള്ളം വളരെ കുറവായിരുന്നു. താഴെ ഇറങ്ങി വള്ളം തള്ളാൻ തുടങ്ങി. തുവരപ്പാടത്തു ചെന്നു കയറി. പാമ്പുകളുടെ വനമായിരുന്നു ആ സ്ഥലം. രാജു ഒന്നറച്ചു നിന്നു. ശരത് ചോദിച്ചു, "എന്താ ചേട്ടാ?" രാജു പറഞ്ഞു. "ഒന്നുമില്ല. പാമ്പ്."

ശരത് പേടിച്ചു വിറച്ചു പോയി. ചോദിച്ചു: "പാമ്പോ?" രാജു ചിരിച്ചു. "എന്തിനെടേ പേടി. പാമ്പ് അതിന്റെ പ്രാണനും കൊണ്ടോടും. നാം നമ്മുടെയും. അതു ലോക സഹജമാണ്."

ആരെങ്കിലും തെറ്റുചെയ്താൽ, രാജുവിന്റെകയ്യിൽ നിന്നു ശിക്ഷ കിട്ടിയതു തന്നെ. സത്യം പറഞ്ഞാൽ, രാജുവിന്റെ സ്വഭാവമാണു അനീതിയ്ക്കെതിരെ വരിമാറു കാട്ടി നില്ക്കുക. അക്കാലത്ത് പൈപ്പുണ്ടായിരുന്നില്ല,വെള്ളമെടുക്കാൻ. കുലവധൂജനങ്ങളും കന്യകാ ജനങ്ങളും ഗംഗാഘട്ടത്തിൽ വന്ന്വെള്ളം കോരുക പതിവാണ്. കുളിയും തേവാരവും എല്ലാം അവിടെത്തന്നെ. പ്രത്യേകം കടവുകളുണ്ടായിരുന്നെങ്കിലും, ചെന്നുകൂടാത്ത ചിലരും അവിടെ എത്തുമായിരുന്നു. അവരുടെ പെരുമാറ്റങ്ങൾ സ്ത്രീകൾക്കു വിഷമം തോന്നുമാറു അനിഷ്ടമാകാറുണ്ട്. ഒരു ദിവസം കുറച്ചാളുകൾ നേരമ്പോക്കു പറഞ്ഞു, ചിരിച്ചുകളിച്ചു പരസ്പരം വെള്ളം തട്ടി ഒഴിക്കാൻ തുടങ്ങി. ആരും തടഞ്ഞില്ല. പെട്ടെന്നാണ്, രാജു അവിടെ വന്നത്. അയാൾ ഈ കാഴ്ച കണ്ടു. ഒരക്ഷരം പറഞ്ഞില്ല. വേഗം ഒരാളെ സമീപിച്ചു. അവന്റെ രണ്ടാം മുണ്ടു പിടിച്ചെടുത്തു. കഴുത്തിൽ ചുറ്റിക്കെട്ടി പിടിച്ചു വലിച്ചു. ഒഴുക്കിനുള്ളിലേക്കു കൊണ്ടുപോയി. പിന്നെ, മുക്കാൻ തുടങ്ങി. വിവശനായ ആ മനുഷ്യൻ കേണപേക്ഷിച്ചു. "ക്ഷമിക്കു സഹോദരാ,ക്ഷമിക്കൂ. അപേക്ഷിക്കുകയാണ് രണ്ടു കൈകളും കൂപ്പി."

"മേലാൽ, ഇവിടെ വരുമോ?"

"ഇല്ല. ഇല്ല. ഈ വഴിക്കു കാലെടുത്തു കുത്തില്ല."

"പോകൂ. മാപ്പു തന്നിരിക്കുന്നു."

സ്കൂളിലെ സംസ്കൃതാധ്യാപകനായിരുന്നു മോക്ഷദാ. ശമ്പളം

തുച്ഛമായിരുന്നു. അതിനാൽ, അധ്യാപക ജോലിക്കു പുറമേ മറ്റെന്തെങ്കിലും പണി കൂടി ചെയ്യുമായിരുന്നു. വളരെ താമസിച്ചാണു വീട്ടിലെത്തുക. ഒരു ദിവസം സന്ധ്യയായി. ഇരുട്ടു പരന്നു. അദ്ദേഹം വീട്ടിലേക്കു മടങ്ങുകയാണ്. അപ്പോൾ കേട്ടു, പുറകിൽ നിന്നു വരുന്ന വെള്ളക്കാരൻ സായ്പിൻെറ കുതിരക്കുളമ്പടി ശബ്ദം. ഞൊടിയിടയിൽ ചാട്ടവാറുകൊണ്ടുള്ള അടി ശരവർഷം പോലെ അദ്ദേഹത്തിൻെറ മേൽ പതിക്കാൻ തുടങ്ങി. പിടഞ്ഞെഴുന്നേറ്റു നോക്കുമ്പോൾ സായ്പിൻെറ കുതിരവണ്ടി ഇരുട്ടിൽ മറഞ്ഞു കഴിഞ്ഞു. എന്തു തെറ്റിനുള്ള ശിക്ഷയെന്നുപോലും അറിഞ്ഞില്ല.

ഇതൊരിക്കലല്ല. പല തവണയും ആവർത്തിച്ചു. മനസ്സു ക്ഷുബ്ധമായി. അപ്പോഴാണ് രാജുവിനെ അദ്ദേഹം ഓർത്തത്. അയാൾ ഇങ്ങിനെയുള്ള അക്രമങ്ങൾക്കെല്ലാം പകരം വീട്ടാനുള്ള ചുമതല സ്വയം ഏറ്റെടുക്കാറുണ്ടല്ലോ. അയാളുടെ അടുത്തുചെന്ന് പുറത്തു രക്തം ചത്തു കിടക്കുന്ന വടുവുകളും കാണിച്ചു കൊടുത്തു. അദ്ദേഹത്തിൻെറ കഥകൾ കേട്ടപ്പോൾ രാജു ഇത്രമാത്രമേ പറഞ്ഞുള്ളൂ. മാസ്റ്റർ മഹാശയ് ! അങ്ങ് വീട്ടിലേക്കു പോകൂ. നാളെ അവധി എടുക്കണം. മറ്റന്നാൾ കേൾക്കാം, എന്തെല്ലാമാണ് സംഭവിച്ചതെന്ന്.

അടുത്തദിവസം സന്ധ്യക്കുണ്ടായത് ഇങ്ങിനെയാണ്. ഒരു വടം പോലുള്ള കയറുമായി, രാജുവും ശരത്തും മറ്റു കൂട്ടുകാരുമൊരുമിച്ച്, ആ ഇരുണ്ട വഴിയിൽ ചെന്നു കൂടി. സായ്പ് എന്നും ക്ലബ്ബിലേക്കു പോകുന്നത് ആ വഴിയാണ്. കൃത്യസമയത്തു തന്നെ കുതിരവണ്ടി വരുന്ന ശബ്ദം കേട്ടു. രാജു കൂട്ടുകാരുമൊത്തു ആ കയർ വഴിയുടെ രണ്ടുവശങ്ങളിലുമുള്ള മരങ്ങളിൽ ചേർത്തു കെട്ടി. സായ്പ് സ്വപ്നത്തിൽപോലും സങ്കൽപിച്ചിരുന്ന കാര്യമായിരുന്നില്ല അത്. അയാൾ പതിവുപോലെ ഗമയിൽ വരുകയായിരുന്നു. ക്ഷണത്തിനുള്ളിൽ കുതിര കയറിൽ കുരുങ്ങി വീണു. സായ്പ് വണ്ടിയിൽ നിന്നു തെറിച്ചു വഴിയിലും ! തക്കം നോക്കി നിൽക്കുകയായിരുന്നു, രാജു. എല്ലാവരും കൂടി സായ്പിനെ പൊതിരെ തല്ലി. മതിയാവോളം. പിന്നീടു ചോദിച്ചു : "ഇനിമേലാൽ നിരപരാധികളായ വഴിയാത്രക്കാരെ അടിക്കുമോ ?"

"ഒരിക്കലും ഇല്ല."

"പറയൂ ക്ഷമിക്കണമെന്ന്."

"ക്ഷമിക്കൂ!"

"പോ, വീട്ടിൽ."

സായ്പ് മിണ്ടാതെ സ്ഥലം വിട്ടു. അയാൾ പിന്നീട് ഭാഗൽപൂരിൽ താമസിച്ചേയില്ല. നാണക്കേടു കാരണം സ്ഥലം മാറ്റം വാങ്ങി എവിടെയോ പോയി.[1]

മാഘമാസക്കാലത്തു കൊടും തണുപ്പാണ് ഭാഗൽപൂരിൽ. ആ

(1.) ഈ കഥ പലതരത്തിലും പ്രചരിച്ചിട്ടുണ്ട്. എന്നാൽ അടിസ്ഥാനം സത്യമാണ്.

സമയത്താണ് ബംഗ്ലാ സ്കൂളിലെ പണ്ഡിതജിയുടെ ഭാര്യ മരിച്ചത്. പണ്ഡിതജിയും ഒരു നിത്യ രോഗിയായിരുന്നു. കുട്ടികളെല്ലാം വളരെ ചെറുതും. ശവദാഹം എങ്ങിനെ നടത്തും ? അതായിരുന്നു പ്രശ്നം. സ്കൂളിൽ ഒരു ഹെഡ്മാസ്റ്ററുണ്ടായിരുന്നു. ഇങ്ങിനെയുള്ള സമയത്തെല്ലാം ദുഃഖിതരെ സഹായിക്കാൻ സദാ ഒരുങ്ങിയിരുന്ന മനുഷ്യൻ. അറിഞ്ഞ ഉടനെ, ശവദാഹത്തിനുള്ള ഏർപ്പാടുകൾ ചെയ്യാൻ അദ്ദേഹം വന്നു ചേർന്നു. അനുചരന്മാരുടെ സംഘവുമുണ്ടായിരുന്നു. രാജുവിൻെറയും ശരത്തിൻെറയും സംഘക്കാർ തന്നെയായിരുന്നു അവർ. അന്ന്, അമാവാസി രാത്രിയായിരുന്നു. മേഘാച്ഛന്നമായ ആകാശം. ശ്മശാനത്തിലേക്കു നാലുമൈൽ വഴിയുണ്ട്. ശവയാത്ര ആരംഭിച്ചതേയുള്ളൂ. 'പിടുപിടാ'ന്ന് മഴത്തുള്ളികൾ അടർന്നു വീഴാൻ തുടങ്ങി — ആലിപ്പഴം പെയ്യുംപോലെ. അക്കാലത്ത് വിളക്കൊന്നും സുലഭമായിരുന്നില്ല. കലം തുളച്ച് അതിനുള്ളിൽ കത്തിച്ചു വച്ച തിരിയുടെ പ്രകാശമാണ് വഴികാട്ടിയിരുന്നത്. അവർ വേഗം വേഗം നടന്നു. 'ഹരിബോൽ, ഹരിബോൽ' എന്നു പറഞ്ഞു കൊണ്ട്. മഴയും കൊണ്ടു പിടിച്ചു. ക്ഷണത്തിനുള്ളിൽ വഴിയും കടവുമെല്ലാം ജലപ്രളയം. ശവത്തിനും കനംതോന്നി. എടുക്കാൻ പ്രയാസമായി. ഒരു പുളിമരത്തിൻെറ ചുവട്ടിൽ വച്ചിട്ട് ഒന്നിളയ്ക്കാമെന്നു കരുതി.

അപ്പോൾ ആലിപ്പഴം പെയ്യാൻ തുടങ്ങി. ഇരിക്കാൻ വയ്യാതായി. ശവം എന്തു ചെയ്യും ? ആരുമില്ലാതെ എങ്ങിനെ വച്ചിട്ടു പോകും ? രാജു പറഞ്ഞു, "നിങ്ങളെല്ലാം പൊയ്ക്കൊള്ളൂ. ഞാൻ ഇവിടെ ഇരുന്നുകൊള്ളാം."

കുറേനേരം കഴിഞ്ഞു. മഴമാറി. എല്ലാവരും മടങ്ങി വന്നു. ശവം അങ്ങിനെതന്നെ ഇരിപ്പുണ്ട്. രാജുവിൻെറ പൊടിപോലുമില്ല, അവിടെങ്ങും. ശ്രീമാൻ പറ്റിച്ചു കടന്നു കളഞ്ഞെന്നു കരുതി. കൂട്ടുകാർ എന്തുവേണമെന്നു ചിന്തിച്ചിരിക്കെ ശവമഞ്ചം സാവകാശത്തിൽ ഇളകുന്നു. പെട്ടെന്ന് എല്ലാവരും നിലവിളിച്ചുകൊണ്ട് ഓടി. കുറച്ചിട മാറി നിന്നു. അവർ പൂണൂൽ കയ്യിലെടുത്ത് ഉറക്കെ, ഉറക്കെ രാമനാമം ജപിക്കാൻ തുടങ്ങി. അപ്പോഴും ശവമഞ്ചം സാവധാനത്തിൽ ഇളകിക്കൊണ്ടിരുന്നു. കുറച്ചു കഴിഞ്ഞപ്പോൾ തോന്നി, അത് എഴുനേൽക്കുന്നതായിട്ട്. അതോടെ 'രാമ, രാമ' എന്ന സ്വരവും അത്യുച്ചത്തിൽ മുഴങ്ങാൻ തുടങ്ങി. അപ്പോഴേക്കും ശവമഞ്ചം പൊങ്ങിയുയർന്നു.

'ഓടിക്കോ, ഓടിക്കോ' എന്നു മുറവിളിച്ചുകൊണ്ട് എല്ലാവരും ഓട്ടം തുടങ്ങി. അപ്പോൾ ഉറക്കെ ചിരിക്കുന്ന ശബ്ദം കേട്ടു തിരിഞ്ഞു നിന്നു. നോക്കുമ്പോൾ, ശവക്കോടിയുടെ ഉള്ളിൽ നിന്ന് ഉറക്കെ ചിരിച്ചുകൊണ്ട് വെളിയിലേക്കു വരുന്നു, രാജു !

"ബലേഭേഷ് ! ആയുഷ്മാനായിരിക്കട്ടെ. ഇതാണ് പൗരുഷം."

ഇങ്ങിനെ ദുസ്സാഹസികത നിറഞ്ഞ അനവധി കാര്യങ്ങൾ രാജു ചെയ്തിട്ടുണ്ട്. അവയെസംബന്ധിച്ച ശരിയായ വിവരണങ്ങളൊന്നും

ആരും സൂക്ഷിച്ചിട്ടില്ല. എന്നാൽ, പരമാർഥം ഇതാണുതാനും. റോബിൻ ഹുഡ്ഡിനെപ്പോലുള്ളവർ പോലും അയാളുടെ മുമ്പിൽ നിസ്തേജരായിപ്പോകുമായിരുന്നു. അസാമാന്യവും സീമാതീതവുമായ ധൈര്യം. അതെല്ലാം നിലകൊണ്ടത്, അജസ്രമായ ദയാമമതയുടെ അസ്തിവാരത്തിലും. അഭാവപീഡിതരായ ജനങ്ങളെല്ലാം അയാളുടെ മിത്രങ്ങളായിരുന്നു. പോക്കിരികൾക്കെല്ലാം സാക്ഷാൽ യമരാജാവും. തൊട്ടുതേച്ചിരുന്നു പോലുമില്ല, മരണഭയം. അതിനാൽ രാജുവിന്റെ ഓടക്കുഴലും സന്യാസവൃത്തിയും പരമോച്ചത്തിലെത്തി നിന്നു.

പിൽക്കാലത്ത് കഥാശിൽപിയായ ശരത്ചന്ദ്രൻ കുട്ടികൾക്കായി ചില കഥകൾ രചിച്ചിട്ടുണ്ട്. അവയ്ക്കെല്ലാം ആസ്പദമായ കഥാവസ്തുക്കൾ ഇതും ഇതുപോലുള്ള മറ്റനേകം സംഭവങ്ങളുമാണ്. ഈ സംഭവങ്ങളെല്ലാം ശരത് വെറുതെ ഇരുന്നു പറയാറുള്ള കഥകളിലും വന്നിട്ടുണ്ട്. ശരത്ചന്ദ്രൻ രാജുവിനെപ്പറ്റി എഴുതിയിട്ടുണ്ട്: "രാജു വളരെ വിദ്യാ സമ്പന്നനൊന്നുമല്ലായിരുന്നു. എന്നാൽ, അയാളുൾക്കൊണ്ടിരുന്ന ഗുണങ്ങൾ അപരിമിതമായിരുന്നു. അതേ പ്രായത്തിൽ അത്ര ഉയർന്ന തോതിലുള്ള ആദർശ പുരുഷന്മാരെ ഞാൻ എന്റെ ജീവിതത്തിലെങ്ങും കണ്ടിട്ടില്ല."

ശരത്ചന്ദ്രനും ഒട്ടും പുറകോട്ടായിരുന്നില്ല, ദുസ്സാഹസത്തിന്. രാജുവിന്റെ സഹവാസം അയാളെ കൂടുതൽ നിർഭയനും അദമ്യനുമാക്കി. കളവും കവർച്ചയും ധാരാളമായിരുന്നു, അക്കാലത്തു ഭഗൽപൂരിൽ. എല്ലാവരും എപ്പോഴും കരുതലോടെയാണിരിക്കുക. രാത്രി സമയം ഉറങ്ങുമ്പോൾ ആയുധങ്ങൾ കരുതി വച്ചിരിക്കും. രാജുവിന്റെ ഒരു സഹോദരൻ മണീന്ദ്രനാഥ് കോളേജിൽ പഠിക്കുന്ന കാലം. യൂണിവേഴ്സിറ്റി പരീക്ഷകൾ നടന്നുകൊണ്ടിരുന്നു. രാത്രി വളരെ ഇരുട്ടുന്നതുവരെ ഉറക്കമിളച്ചിരുന്ന പഠിക്കണം. രാജുവിന്റെ സഹോദരന്റെ മുറി ഗംഗാതീരത്തിൽ ഒരു അരയാൽ മരത്തിന്റെ തൊട്ടടുത്തായിരുന്നു. സമീപത്തെല്ലാം കാസമരങ്ങളുടെ കാടും. പാമ്പുകളും കരടികളും ധാരാളമുള്ള സ്ഥലം. ഒരു ദിവസം രാത്രി വായിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടെന്നു മണീന്ദ്രനാഥൻ ജനാലയ്ക്കരുകിൽ ഒരു ശബ്ദം കേട്ടു. അയാൾ ജാഗ്രതയോടെയിരുന്നു. നോക്കിയപ്പോൾ ഒരു മനുഷ്യ ശിരസ് പൊങ്ങി വരുന്നതായി കണ്ടു. ആരോ ഒളിക്കുന്നപോലെ തോന്നി. തോക്കു കൈയിലെടുത്തു. ഉണ്ട ഒഴിക്കാൻ ഭാവിച്ചതും ആരോ വിളിച്ചതും ഒരുമിച്ചായിരുന്നു. "മണീ, മണീ, നീ എന്താ ചെയ്യുന്നത് ? തോക്കൊഴിക്കരുത്. ഇത് ഞാനാണ്."

"ഞാൻ ആര് ?"

"ഞാൻ തന്നെ. ശരത്."

വെട്ടിയാൽ ചോര ഇല്ല. സ്തംഭിച്ചു നിന്നുപോയി മണി. കുറച്ചു നേരം കഴിഞ്ഞു ചോദിച്ചു : "എന്റെ തമ്പുരാനെ, ഇനിയും ഇത്രയും

വെളുപ്പുള്ളപ്പോൾ, ഭയങ്കരമായ ഈ വനത്തിൽ നീ എന്തു ചെയ്യുകയാണ് ?"

"ഒന്നുമില്ല. നിന്നെയൊന്നു പേടിപ്പിക്കാൻ വന്നതാ."

രാത്രി രണ്ടു മണി സമയം. വിഷപ്പാമ്പുകളെപ്പറ്റി ചിന്തയില്ല. കരടികളെയും ഭയമില്ല. ദുസ്സാഹസത്തിന്റെ രംഗത്ത് ശരത് രാജുവിന്റെ കൂട്ടുകാരനായിരുന്നു. എന്നാൽ സാഹിത്യരംഗത്ത് അയാളുടെ രഹസ്യം അറിയാവുന്നവർ വിരളമായിരുന്നു. ചിലർക്കെല്ലാം അൽപസ്വൽപം അറിയാമായിരുന്നു, ആ രഹസ്യം. അത്രമാത്രം. ശരത്ചന്ദ്രന്റെ തലയിൽ നീണ്ടു വളർന്ന മുടി കാണുമ്പോൾ അവർ പറയാറുണ്ടത്രെ. "ഇവൻ തലമുടി വളർത്തുന്നതെന്തിനാണെന്നോ ? രവീന്ദ്രനാഥനെപ്പോലെ കവിയാകാനാ."

അക്കാലത്തു കവിയെന്ന നിലയിൽ രവീന്ദ്രനാഥൻ സുവിഖ്യാതനായിക്കഴിഞ്ഞിരുന്നു. അതിനാൽ സാഹിതീക്ഷേത്രത്തിലേക്ക് ആരെങ്കിലും കടന്നുവന്നാൽ, അതിനർഥം രവീന്ദ്രനാഥനാവുകയെന്നായിരുന്നത്രെ. ബങ്കിം ഗ്രന്ഥാവലി ശരത് വായിച്ചു തീർത്തിരുന്നു. നോവൽ സാഹിത്യത്തിൽ അതു കഴിഞ്ഞും എന്തെങ്കിലുമുണ്ടെന്നുള്ള കാര്യം അപ്പോൾ ചിന്തിക്കാൻപോലും കഴിഞ്ഞിരുന്നില്ല.

ആദ്യത്തെ നോവൽ 'ബാസാ' അഥവാ 'കാക ബാസാ' എഴുതിക്കഴിഞ്ഞിരുന്നു.* ഒളിച്ചിരുന്നാണ് എഴുതാറ്. അതു കണ്ടിരുന്നത് അമ്മാവൻ സുരേന്ദ്രനാഥൻ മാത്രം. മണിക്കൂറുകൾക്കു പിന്നാലെ മണിക്കൂറുകൾ അങ്ങിനെ കടന്നുപോകും. എഴുത്ത് നിർബാധം തുടർന്നു കൊണ്ടിരിക്കും. പിന്നീട് പ്രസ്തുത കൃതി ശരത്ചന്ദ്രനു തന്നെ ഇഷ്ടപ്പെട്ടില്ല. അച്ഛനെപ്പോലെ അതു വായിച്ചു നോക്കി യിരിക്കും. എന്നിട്ട് ആലോചിച്ചു നോക്കിക്കാണും, "ഇതു രവീന്ദ്രനാഥന്റെ കൃതിക്ക് തുല്യമാകുമോ ? ഇല്ല. ആവില്ല. എന്നാൽ പിന്നെ വെറുതെ ഇതെന്തിന്? എഴുതുകയാണെങ്കിൽ രവീന്ദ്രനാഥനെപ്പോലെ എഴുതണം. അല്ലെങ്കിൽ വേണ്ട."

പിന്നൊരുദിവസം അത് പിച്ചിച്ചീന്തി വലിച്ചെറിഞ്ഞു കാണും. 'കാശീനാഥ'നും ആ നിലവാരത്തിലേയ്ക്കെത്തിയിരുന്നില്ല. അതിനൊരു നീണ്ട കഥയുടെ രൂപം കൊടുക്കുകയായിരുന്നു. 'കോറേൽ ഗ്രാം' എന്ന കഥയും തുടങ്ങിവച്ചതേയുള്ളൂ, ദേവാനന്ദപുരത്തു വച്ച്. എന്നാൽ അത്, ആ രൂപത്തിൽ ഒരിക്കലും പ്രകാശിതമായില്ല. എഴുതാനുള്ള ആന്തരിക പ്രേരണ അനുദിനം വർദ്ധിച്ചുകൊണ്ടിരുന്നു. മനസ്സിന്റെ അന്തർമണ്ഡലത്തിൽ ഒരു പ്രകാരത്തിലുള്ള അഭിലാഷം രൂപം കൊള്ളും. ഈ ലോകത്തിൽ വിഭിന്ന രൂപത്തിലുള്ള വസ്തുക്കൾ കാണുന്നുണ്ടല്ലോ. കേൾക്കുന്നുമുണ്ട്. അവയ്ക്കെല്ലാം മൂർത്തമായ രൂപം കൊടുത്തുകൂടേ ? തുടക്കത്തിൽ, അവിടുന്നും ഇവിടുന്നും കട്ടും മോഷ്ടിച്ചും എന്തെങ്കിലുമൊക്കെ എഴുതിപ്പിടിപ്പി

* 1894

ക്കും. അനുഭവ ജ്ഞാനത്തിൻെറ കുറവു കാരണം ഒന്നും മൗലികമായെഴുതാൻ സാധ്യമായിരുന്നില്ല. ക്രമേണ, ജീവിതമാകുന്ന പാഠശാലയിൽ അനുഭവജ്ഞാനം വർധിക്കാൻ തുടങ്ങി. അതോടെ തൂലിക കരുത്താർജിക്കാനും തുടങ്ങി.

കഥ ഉണ്ടാക്കി പറഞ്ഞു കേൾപ്പിക്കാനുള്ള പ്രതിഭ ജന്മസിദ്ധമായിരുന്നു. അത് അനുദിനം പുഷ്ടമായിക്കൊണ്ടിരുന്നു. മറ്റു കൂട്ടുകാരെല്ലാം ഫുട്ബോൾ കളിക്കുമ്പോൾ അയാൾ ചെറിയ കുട്ടികളുമായി കൂടും. ഒന്നിനുപുറകെ ഒന്നായി, കഥകൾ പറഞ്ഞു കേൾപ്പിച്ച് അവരെ അത്ഭുത പരതന്ത്രരാക്കും. ഇടയ്ക്കിടെ ചോദിക്കും, "എന്തെടേ ! എങ്ങിനെ ഇരിക്കുന്നുകഥ? ഇഷ്ടമായോ?" പാവപ്പെട്ട കുട്ടികൾ ! അവർക്കെന്തെങ്കിലും മനസ്സിലായോ എന്തോ? എന്നാലും ഈ ഒടുങ്ങാത്ത സാഹസിയും കഥന വിദ്യാവിശാരദനുമായ, ആ മനുഷ്യനോടു പറയുന്നതിതാണ് : "വളരെ ഇഷ്ടപ്പെട്ടു ചേട്ടാ."

അതാണല്ലോ രാജലക്ഷ്മി ശ്രീകാന്തനോടു പറയുന്നതും. "ആനന്ദേ ! അതിലെന്തത്ഭുതം. തൻെറ മനസ്സിലുള്ളതെല്ലാം ഒതുക്കി, കഥകളുണ്ടാക്കി കേൾപ്പിച്ച് കേൾപ്പിച്ച് ഇയാൾ ഈ വിദ്യയിൽ തികച്ചും മഹാമഹോപാദ്ധ്യായനായിരിക്കുകയാണല്ലോ."

**8**

ദുസ്സാഹസ പ്രവൃത്തികളുടേയും സാഹിത്യ സൃഷ്ടികളുടേയും ഇടയ്ക്ക് പ്രവേശികാ പരീക്ഷയുടെ റിസൾട്ടും വന്നു കഴിഞ്ഞിരുന്നു. തടസ്സങ്ങളെത്രതന്നെ ഉണ്ടായിരുന്നിട്ടും ശരത് സെക്കൻഡ് ക്ലാസ്സിൽ പാസ്സായി. ഇനി കോളേജിൽ ചേരണം. എപ്പോഴുമെന്നപോലെ, അവിടെയും തടസ്സം ഫീസിനുള്ള പണത്തെ സംബന്ധിച്ച കാര്യം തന്നെ. പ്രവേശികാ പരീക്ഷയ്ക്കുള്ള ഫീസ് കൊടുക്കാൻ വഴിയില്ലാതിരുന്നവൻ കോളേജ് പഠിത്തത്തിനുള്ള ചെലവുകൾ എങ്ങിനെ വഹിക്കും ? അമ്മയുടെ ആഗ്രഹം മകൻ വലിയവനാകണമെന്നായിരുന്നു. അവർ ആരുടെയെല്ലാം മുമ്പിൽ കൈ കൂപ്പിയില്ല ! ഒടുവിൽ രക്ഷിച്ചത് ചെറിയ അമ്മുമ്മ കുസുമ കാമിനി തന്നെ. ഭർത്താവുമായി ആലോചിച്ചു ശരത്തിനെ വീട്ടിലെ കൊച്ചു കുട്ടികളുടെ ട്യൂട്ടറായി വച്ചു. പകരം കോളേജിലെ ഫീസും പുസ്തകം വാങ്ങാനുള്ള പണവും കൊടുക്കും. ശരത് അമ്മാവന്മാരെ പഠിപ്പിക്കും. പിന്നെ, താനും പഠിക്കും. അർധരാത്രി കഴിയും കിടക്കുമ്പോൾ. രാവിലെ എഴുനേൽക്കുക ഒരിക്കലും ഇഷ്ടമല്ലായിരുന്നു.

അന്ന് സയൻസ് പരീക്ഷയായിരുന്നു. കോളേജിലെ ആദ്യ വർഷം. തലേദിവസം രാത്രി തൻെറ എല്ലാ വിദ്യാർഥികളേയും വിളിച്ചുകൂട്ടി അവരോടു പറഞ്ഞു : "നാളെ എൻെറ പരീക്ഷയാണ്. എനിക്കു പഠിക്കണം. അതുകൊണ്ട് ഇന്നുരാത്രി നിങ്ങളെന്നെ ഉപദ്രവിക്കരുത്. എന്തെങ്കിലും ചോദിക്കണമെങ്കിൽ രാവിലെ വന്നു ചോദിക്കാം."

വിദ്യാർഥികളെല്ലാം സ്ഥലം വിട്ടു. അയാൾ പഠിക്കാനിരുന്നു, സയൻസിൻെറ തടിയൻ പുസ്തകങ്ങളുമെടുത്ത്. കതകും, ജനലു

മെല്ലാം ഭദ്രമായി ബന്ധിച്ചു. അടുത്ത ദിവസം നേരം വെളുത്തപ്പോൾ വന്നെത്തി, വിദ്യാർഥികളുടെ സംഘം. നിശ്ചിത സമയത്തുതന്നെ. അവർ നോക്കിയപ്പോഴും വിളക്ക് കത്തുന്നുണ്ടായിരുന്നു. ശരത് ഏകാഗ്രനായിരുന്നു വായിക്കുകയാണ്. കുട്ടികൾ വന്നശബ്ദം കേട്ടപ്പോൾ ഒന്നു ഞെട്ടി. ദേഷ്യപ്പെട്ടു പറഞ്ഞു: "ഞാൻ എത്ര തവണ നിങ്ങളോടു പറഞ്ഞതാ. എന്നെ ഉപദ്രവിക്കരുത്, എനിക്കു പരീക്ഷയാണെന്നും എനിക്കിന്നു പഠിപ്പിക്കാൻ പറ്റില്ലെന്നും. എന്നിട്ടും നിങ്ങൾ കേൾക്കാൻ ഭാവമില്ല." വിദ്യാർഥികളെല്ലാം വിസ്മയ വിമുഗ്ധരായി, പരസ്പരം നോക്കുകയാണ്. ഒടുവിൽ ഒരമ്മാവൻ വളരെ ധൈര്യം സംഭരിച്ചു പറഞ്ഞു : "അത് ഇന്നലെ രാത്രിയിലെ കാര്യമായിരുന്നല്ലോ. ഇപ്പോൾ നേരം വെളുത്തു കഴിഞ്ഞു."

ശരത് വേഗം എഴുന്നേറ്റ് ജനൽ തുറന്നു. പ്രഭാത സൂര്യന്റെ പൊന്നിൻ കാന്തി ചിന്തുന്ന ഇളംവെയിൽ മുറിയിൽ പരന്നു നിന്നു. പഠിക്കാനുള്ള ജ്വരം ആവേശിച്ചിരുന്നു. അന്നാണ്, സയൻസിന്റെ ഉത്തരക്കടലാസു നോക്കിയ അധ്യാപകൻ തന്നെ അത്ഭുതപ്പെട്ടുപോയതും. അദ്ദേഹത്തിനു വിശ്വസിക്കാൻപോലും കഴിഞ്ഞില്ല, ശരത് തന്നെയാണ് ഉത്തരം എഴുതിയതെന്ന്. തീർച്ചയായും പുസ്തകം നോക്കി കോപ്പി അടിച്ചതാകുമെന്ന് അദ്ദേഹം വിചാരിച്ചു.

അദ്ദേഹം ശരത്ചന്ദ്രനെ വിളിച്ചു. പുതിയ ഒരു ചോദ്യക്കടലാസുണ്ടാക്കി കയ്യിൽ കൊടുത്തിട്ടു പറഞ്ഞു: "ഇതിന്റെ ഉത്തരം എഴുതൂ."

അപ്പോൾ അതിന്റെയെല്ലാം ഉത്തരം വാചാ പരീക്ഷപോലെ പറഞ്ഞു കേൾപ്പിച്ചു. അധ്യാപകൻ അമ്പരന്നുപോയി. വാസ്തവം പറഞ്ഞാൽ, അസാധാരണമായിരുന്നു, ശരത്ചന്ദ്രന്റെ സ്മരണാശക്തി. രാജുവുമായുള്ള സമ്പർക്കം സാവധാനത്തിൽ വർധിച്ചുവന്നു. ക്രമേണ അതുതന്നെ പ്രധാനമായി. മറ്റു കാര്യങ്ങളെല്ലാം പിൻതള്ളപ്പെട്ടു. മത്സ്യം മോഷ്ടിക്കുക, അത്യാവശ്യക്കാരുടെ ആവശ്യങ്ങൾ നിറവേറ്റിക്കൊടുക്കുക എന്നീ കാര്യങ്ങളിലായി താൽപര്യം. കൊട്ടുക, പാടുക എന്നിവയിലുള്ള ഉത്സാഹവും വളരെ വർധിച്ചു. സഞ്ചാരവും തിയേറ്ററുകളിൽ പോകലും കൂടിക്കൂടി വന്നു. വീട്ടിൽ വരുമ്പോൾ രാത്രി വളരെ ഇരുട്ടും. എല്ലാം കഴിഞ്ഞ് പഠിക്കാൻ തുടങ്ങുമ്പോൾ അർധരാത്രി കഴിയും. അതെല്ലാം കണ്ടപ്പോൾ അമ്മയ്ക്ക് വളരെ കുണ്ഠിതം തോന്നി. നല്ല വിദ്യാർഥി എന്ന നിലയിൽ സമ്പാദിച്ച പേരും ക്രമേണ നഷ്ടമാകാൻ തുടങ്ങി.

അക്കാലത്താണ് അമ്മയുടെ മരണം. സരള ഹൃദയയും സാധ്വിയുമായ അമ്മ, കേവലം സ്വപ്നദർശിയും അകർമ്മണ്യനുമായ ഒരു ഭർത്താവിന്റെ കുടുംബഭാരം — കഠോരമായ ദാരിദ്ര്യത്തിന്റെ നടുവിലും — എങ്ങിനെ വഹിച്ചു, എങ്ങിനെ അതിനെ രക്ഷിച്ചു എന്നെല്ലാമുള്ള കാര്യങ്ങൾ വാക്കുകളെക്കൊണ്ടു വ്യക്തമാക്കുക അസാധ്യമത്രെ. സമ്പന്നവും, സുഖസൗകര്യപൂർണവുമായ ഒരു കുടുംബത്തിലെ കന്യകയായിരുന്നു അവർ. എന്നിട്ടും വധുവെന്ന നിലയിൽ

യാതൊരു സുഖവും അവർക്കു ലഭ്യമായില്ല. അവരുടെ ജീവിതം മുഴുവൻ ആ കുടുംബത്തിൻെറ ഉദരപോഷണത്തിനുവേണ്ടിയുള്ള പ്രവൃത്തികളിൽ മാത്രം ഒതുങ്ങി ഒടുങ്ങിയെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ. പതിവ്രതയും ഭാഗ്യവാദിയുമായിരുന്നു അവർ. ആഭരണങ്ങളെല്ലാം ഓരോന്നായി വിറ്റു. വീണ്ടും വീണ്ടും അച്ഛൻെറയും ചിറ്റപ്പന്മാരുടെയും മുമ്പിൽ ഭിക്ഷാംദേഹിയായി കൈക്കുമ്പിളും കാട്ടി നിന്നു. തൻെറ മൂത്തമകൻ ശരത് എങ്ങിനെയും ഒന്നു കരപറ്റട്ടെയെന്നു കരുതി മാത്രം. എത്രയോ തവണ അവർ നിസ്സീമമായ സ്നേഹവാത്സല്യം നിറഞ്ഞ സ്വരത്തിൽ പറഞ്ഞിട്ടുണ്ടാകും, "എൻെറ പൊന്നുമോൻ ശരത്തേ ! അമ്മയ്ക്കറിയാം തീർച്ചയായും നീ ഒരു നല്ല കുട്ടിയാണെന്ന്. നിൻെറ കയ്യിലില്ലാത്ത വികൃതിത്തരങ്ങളൊന്നുമില്ല. എന്നാലും എൻെറ മോൻ മനസ്സുവച്ചൊന്നു പഠിക്കൂ. അമ്മ സഹായിക്കാം." എന്നാൽ, അവരുടെ ജീവിതത്തിൻെറ ആ അവസാനകാലങ്ങളിൽ ആ ആഗ്രഹം പൂവണിഞ്ഞില്ല. അകാലത്തുതന്നെ അവരെ വാർധക്യം ബാധിച്ചു. ഒടുവിൽ എങ്ങോട്ടു തിരിഞ്ഞാലും ദുഃഖങ്ങളും ചിന്തകളും അവരെ വലയം ചെയ്തു നിന്നു. അങ്ങിനെ ആ പ്രാണസ്പന്ദനം നിലച്ചു. അസംതൃപ്തി തിളച്ചു മറിഞ്ഞ അപൂർവം ചില സന്ദർഭങ്ങളും അവരുടെ ജീവിതത്തിലുണ്ടായി. ഭർത്താവിനെ ശാസിക്കുകപോലും ചെയ്തു. എന്നാലും, ആത്മവിസ്മൃതനും, അകർമ്മണ്യനുമായിരുന്ന ആ ഭർത്താവിനെ, ഏറിയകൂറും ഒരു സനാതന ഹൈന്ദവമഹിളയെപ്പോലെ അവർ സ്നേഹിച്ചു. ശുഭദയും അതു തന്നെയാണല്ലോ പറയുന്നത്.

"ഭർത്തൃസുഖം അവൾ ഒരു ദിവസംപോലും അനുഭവിച്ചിട്ടില്ല. അങ്ങിനെയൊരോർമ്മപോലുമില്ല. എന്നാൽ, എന്തൊരാനന്ദമായിരുന്നെന്നോ അവർക്ക് അങ്ങിനെയുള്ള ഭർത്താവിനെ വ്യഞ്ജന സമന്വിതമായ ആഹാരം കഴിപ്പിക്കാൻ. എത്രമാത്രം തൃപ്തിയും ! അതൊന്നു തന്നത്താൻ മതിയാക്കാൻപോലും സാധിച്ചിരുന്നില്ല. എന്തിന്, സന്തോഷംകൊണ്ട് അവളുടെ കൺകോണുകളിൽ അശ്രുബിന്ദുക്കൾ പതിഞ്ഞു നിൽക്കും."

അതേ സ്നേഹാപ്ലാവിതമായ ആത്മാവായിരുന്നു ഭുവന മോഹിനിയുടേയും. ശരത്ചന്ദ്രൻെറ സമ്പൂർണ സാഹിത്യം ആ പ്രേമപ്ലാവിതമായ ആത്മാവിൻെറ ഉന്മുക്തമായ പ്രവാഹത്താൽ ആലോകിതമാണുതാനും. ശരത്, തൻെറ കഴിവിൻെറ പരമാവധിയും പ്രയോഗിച്ചു, അമ്മയെന്നുള്ള രണ്ടക്ഷരങ്ങളിൽ ഒതുങ്ങി നിൽക്കുന്ന കോമളത, ത്യാഗം, വാത്സല്യം, മഹത്തായ ഉത്തരവാദിത്തം എന്നിവയ്ക്കെല്ലാം മൂർത്തരൂപം നൽകാൻ. എന്നാൽ, ശരത്ചന്ദ്രൻെറ മാതൃവാത്സല്യത്തിന് ഒരു വിശേഷതയുണ്ട്. അത് തൻെറ ഗർഭത്തിൽ നിന്നു ജന്മമെടുത്ത സന്താനങ്ങൾക്കു മാത്രമായി പ്രകടിപ്പിക്കപ്പെട്ടിരുന്ന ഒന്നല്ല. നാരായണി, വിശേശ്വരി, ഹേമാംഗിനി, ബിന്ദോ എന്നിവരെപ്പോലെ മക്കളെന്ന പദത്തിനവകാശികളായിരുന്ന, മക്കളില്ലാത്ത എല്ലാവർക്കും

വേണ്ടി അജസ്രം പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഒന്നാണത്. അതു തന്നെയാണ് ഭുവനമോഹിനി തന്റെ ജീവിതകാലമത്രയും ചെയ്തു കൊണ്ടിരുന്നതും. അതുകൊണ്ടുതന്നെയാണ്, എല്ലാ വിധ വികൃതിത്തരങ്ങളുടേയും വിളനിലമായിരുന്നിട്ടും ശരത്ചന്ദ്രന് തന്റെ അമ്മയോട് അളവറ്റ സ്നേഹമുണ്ടായിരുന്നതും. പ്രവേശികാ പരീക്ഷ ജയിച്ചപ്പോൾ അമ്മ പറഞ്ഞു : "എനിക്ക് താരകേശ്വരത്തു പോണം. വഴിപാടു നേർന്നിട്ടുണ്ട്. അവിടെ നിന്റെ തലമുടി നടയ്ക്കു വച്ചു കൊള്ളാമെന്ന്."

നീണ്ടു വളർന്ന തന്റെ തലമുടി വളരെ കൗതുകപൂർവമാണ് ശരത് വളർത്തിയിരുന്നത്. സങ്കൽപിക്കാൻപോലും വിഷമമായിരുന്നു,അതു മുറിപ്പിക്കുന്ന കാര്യം. തലമുടി ഇല്ലാത്ത തന്റെ രൂപം ! അതെങ്ങിനെയിരിക്കും ! "ഇല്ല. ഇല്ല, മുടിവെട്ടിക്കാനാവില്ല. അത്ര ആസ്തികനൊന്നുമല്ല ഞാൻ." അമ്മ പറഞ്ഞു : "വേണ്ട. മുറിക്കണ്ട. ഞാൻ മറ്റെന്തെങ്കിലും ഏർപ്പാടു ചെയ്തു കൊള്ളാം."

"എന്തു ചെയ്യും ?"

"ക്ഷുരകത്തിയെ വിളിച്ച് എന്റെ മുടി മുറിപ്പിച്ചു കൊടുത്തയക്കാം." ശരത് ഒരക്ഷരം പറഞ്ഞില്ല. അന്നു രാത്രി തന്നെ പോയി, താരകേശ്വരത്തേക്ക്.

മോത്തിലാലിന് ഭുവനമോഹിനിയെപ്പോലുള്ള ഒരുകൂട്ടുകാരിയെ അഥവാ സഹധർമ്മിണിയെ കിട്ടിയതു ഭാഗ്യമായിരുന്നു. അല്ലെങ്കിൽ അദ്ദേഹം അധികമൊന്നും ജീവിച്ചിരിക്കുമായിരുന്നില്ല. സുരേന്ദ്രനാഥൻ മോത്തിലാലിനെപ്പറ്റി ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട് : "ഉച്ച കഴിഞ്ഞു. ശരത്ക്കാലത്തെ വെയിൽ ഒന്നുകൂടി മങ്ങി. ഒരു ചരടിൽ കെട്ടിനിറുത്തിയ കണ്ണടയും വച്ചു മോത്തിലാൽ പുസ്തകവായനയിൽ ലയിച്ചിരിക്കുകയാണ്. എന്നു മുതൽ ആരംഭിച്ച പതിവാണോ, ആർക്കറിയാം ? അപ്പോൾ ഭുവനമോഹിനി സ്വമേധയാ പുകവലിക്കാനുള്ള കുടുക്ക തയ്യാറാക്കിക്കൊണ്ടു വന്നു കൊടുത്തു. മോത്തിലാൽ കൃതജ്ഞതകൊണ്ട് ഗദ്ഗദകണ്ഠനായി ചോദിച്ചു : "നിനക്കെങ്ങിനെ മനസ്സിലായി എന്റെ മനസ്സിൽ പുകവലിക്കാനുള്ള ആഗ്രഹമുണ്ടായെന്ന്?"

ഭുവനമോഹിനി അർധോന്മീലിതമായ നയനങ്ങളിൽ ആദരഭാവം പകർന്നുകൊണ്ട് ഭർത്താവിന്റെ നേരെ സാകൂതം നോക്കിയിട്ടു പറഞ്ഞു : "അതെനിക്കും അറിഞ്ഞുകൂടാ എങ്ങിനെയാണറിയുന്നതെന്നു ചോദിച്ചാൽ!"

മോത്തിലാൽ സോത്സാഹം പറഞ്ഞു : "എന്നാലേ, ഒരു വിളക്കു കൊണ്ടു വരൂ!"

ഭുവനമോഹിനി പറഞ്ഞു: "പകൽ മുഴുവൻ ഈ ഇരുപ്പല്ലേ, വായിച്ചുകൊണ്ട്. ഇനി വല്ലിടവും ഒന്നിറങ്ങി ചുറ്റിക്കറങ്ങിയിട്ടു വരൂ."

പിന്നെ, താൽപര്യമില്ലെങ്കിലും മോത്തിലാൽ ഇറങ്ങിത്തിരിക്കും,

നടക്കാൻ.

വീട്ടിൽ ശരത്തിനെക്കൂടാതെ രണ്ട് ഇളയ സഹോദരന്മാരുമുണ്ടായിരുന്നു. പ്രഭാസും, പ്രകാശും. പിന്നെ ഒരിളയ സഹോദരിയും. സുശീലാ മുനിയാ. ഈ സഹോദരിയെ പ്രസവിച്ചതോടെയാണ് അമ്മ മരിച്ചത്. മൂത്ത സഹോദരി, അനില വിവാഹിതയാണ്. ഭാര്യയുടെ മരണത്തോടെ, പറക്കപെറ്റാത്ത കുട്ടികളെനോക്കേണ്ടി വന്ന മോത്തിലാൽ വല്ലാത്തൊരു പതനത്തിലായി. പലതുകൊണ്ടും ഭാര്യവീട്ടിൽ താമസിക്കാനും വിഷമം. കഥാശിൽപിയായ ശരത്ചന്ദ്രൻ ദേവദാസിൽ എഴുതി : "വളരെനാൾ കഴിഞ്ഞു. അമ്മാവൻെറ വീട്ടിലെ താമസം ഉപേക്ഷിച്ചിട്ട്. അവിടെ ഒരു തരത്തിലും സൗകര്യമില്ലായിരുന്നു." മോത്തിലാൽ സ്വന്തമായി ഒരു വീടെടുത്തു താമസമാക്കി. ഖഞ്ജർപുരത്തിലെ തെരുവിൽ. ഭാര്യവീട്ടിലായിരുന്നപ്പോഴും അദ്ദേഹം അവരിൽനിന്നു വേറെതന്നെയായിരുന്നു. എന്നാലിപ്പോൾ അവരെയെല്ലാം വിട്ട് ദൂരെയായെന്നു മാത്രം. ഇതുവരെ ഏകാഗ്രതയില്ലാതെ കഴിഞ്ഞ ആ മനുഷ്യൻ എങ്ങിനെയാണ് കുടുംബം സംരക്ഷിക്കുക ? വികടമായ ഈ പ്രശ്നം അദ്ദേഹത്തെ നിരാശനാക്കിയെന്നു പറഞ്ഞാൽ കഴിഞ്ഞല്ലോ.

ഭുവനമോഹിനിയുടെ മരണം മോത്തിലാലിനെ മാത്രമല്ല തകർത്തത്. അത് ശരത്ചന്ദ്രൻെറ ലോകത്തെയും തകർത്തു കളഞ്ഞു. "അമ്മ കുറച്ചുകാലംകൂടി ജീവിച്ചിരുന്നുവെങ്കിൽ, എൻെറ ജീവിതം അത്യധികം സുന്ദരമാകുമായിരുന്നു. അൽപസ്വൽപം എന്തെങ്കിലുമൊക്കെ എഴുതാനോ വായിക്കാനോ കഴിഞ്ഞിട്ടുണ്ടെങ്കിൽ, അത് അമ്മയുടെ ആഗ്രഹത്തിൻെറയും പ്രവൃത്തിയുടെയും ഫലമായിട്ടു തന്നെയാണ്. അവരുടെ അകാലചരമം എൻെറ ലോകത്തെ തകർത്തു തരിപ്പണമാക്കി."

## 9

ശരത്ചന്ദ്രൻെറ ജന്മകാലം. അത് നാനാ പ്രകാരത്തിലുള്ള ജാഗരണം, പുരോഗതി എന്നിവയുടെ കാലഘട്ടമായിരുന്നു. 1857 ലെ സ്വാതന്ത്ര്യ സമരം പരാജയപ്പെട്ടു. വളരെ ക്രൂരമായിരുന്നു, സർക്കാരിൻെറ അടിച്ചമർത്തൽ നയം. പൊതുവെ, എങ്ങും ഒരു ശൈഥില്യം കാണപ്പെട്ടു. അത് കൊടുങ്കാറ്റിനു മുമ്പുള്ള ശാന്തത മാത്രമായിരുന്നു. ഒട്ടും താമസിച്ചില്ല, വിപ്ലവത്തിൻെറ സ്വരം വീണ്ടും മുഖരിതമാകാൻ. സാഹിത്യത്തിൽ ആദ്യമായി ഈ സ്വരം മുഖരിതമായത് ബങ്കിം ചന്ദ്രൻെറ 'ആനന്ദമഠ'ത്തിലായിരുന്നു. അതായിരുന്നു, ആധുനിക ബംഗാളിനു ജന്മമരുളിയ നോവൽ. ക്രമേണ അത് ഭാരതത്തിനൊട്ടാകെ പ്രേരണക്കുള്ള ഉറവിടമായി മാറി. എന്നാൽ പെട്ടെന്നുണ്ടായ വിഫലതയുടെ ഫലമായി ആളുകളുടെ ശ്രദ്ധ രാഷ്ട്രീയ ബഹളങ്ങളിൽ നിന്നും, സാമൂഹ്യ വിപ്ലവമാർഗത്തിലേക്കു തിരിഞ്ഞു. സാമൂഹ്യ വിപ്ലവം ഉണ്ടാകാതെ, രാഷ്ട്രീയ വിപ്ലവം സഫലമാവി

ല്ലെന്ന സത്യം ബോധ്യമായ പോലെ തോന്നി. അതിനാൽ, നാടാകെ പത്തൊമ്പതാം ശതകത്തിന്റെ ഉത്തരാർധത്തോടുകൂടി, സാമൂഹ്യ വിപ്ലവ കാഹളം മുഖരിതമാകാൻ തുടങ്ങി. പിന്നെ ഒട്ടും താമസമുണ്ടായില്ല. അതിന്റെ തന്നെ വേദിയിൽ വിപ്ലവ പ്രസ്ഥാനത്തിന്റെ വിവിധ തരത്തിലുള്ള മാനസികവും സാമൂഹ്യവും സാംസ്കാരികവുമായ ഉന്നതാധികാരം വഹിക്കുന്നവർ പ്രത്യക്ഷപ്പെടാൻ. ഒന്നിനു പുറകെ ഒന്നായി ഈ ഉന്നതാധികാരികൾ മാനസിക സ്വാതന്ത്ര്യത്തിന്റെ ബീജാവാപ കർമ്മം നിർവഹിച്ചു. അങ്ങിനെ നാടിന്റെ ചേതന പുതിയൊരു വഴിത്തിരിവിലേക്കുണർന്നു. പിന്നെ പല പ്രകാരത്തിലും തന്റെ അസ്തിത്വം വിളിച്ചറിയിക്കാൻ തുടങ്ങി.

പ്രസ്തുത രംഗത്തിലും ബംഗാൾ തന്നെയായിരുന്നു മുൻപന്തിയിൽ. നമ്മുടെ രാഷ്ട്രീയ പ്രസ്ഥാനത്തിന്റെ പിതാവെന്നു വിചാരിക്കപ്പെടുന്ന ആളാണ് രാജാറാംമോഹൻ റോയ്. എന്നാൽ, ആദ്യമായി അദ്ദേഹത്തിന്റെ ദൃഷ്ടി പതിഞ്ഞത് ധാർമ്മിക മണ്ഡലത്തിലാണ്. കാരണം അന്വേഷിച്ചു കണ്ടുപിടിക്കാൻ പ്രയാസമൊന്നുമില്ല. അക്കാലത്തു ഭരണാധിപന്മാർ മുഖാന്തിരം പാശ്ചാത്യ സംസ്കാരവും പരിഷ്കാരവും വളരെയൊന്നും നാട്ടിൽ പ്രചരിച്ചിരുന്നില്ല. പാതിരിമാരാണ് അക്കാര്യത്തിൽ മുൻകൈയെടുത്തത്. ആ പാതിരിമാരുടെ പ്രധാന കേന്ദ്രമായിരുന്നു ബംഗാൾ. ആദ്യമാദ്യം അവർക്ക് സ്വാഗതമൊന്നും ലഭിച്ചില്ല. എന്നാൽ ഒരു കാര്യത്തിനു സംശയമില്ല. അവർ മുഖാന്തിരമാണ് നാടൊട്ടുക്കും സാമൂഹ്യ ചേതനയുടെ ഉത്ഥാനവും വികാസവും സംഭവിച്ചത്, വിശിഷ്യ ബംഗാളിൽ.

എന്നാൽ, അങ്ങിനെയൊരു ചേതനയ്ക്കു ജന്മംകൊടുക്കണമെന്നൊന്നും അവർ സ്വപ്നേപി വിചാരിച്ചിരുന്നില്ല. ചിലതെല്ലാം ചെയ്യാൻ അവർ ബാധ്യസ്ഥരായി, തങ്ങളുടെ മതം പ്രചരിപ്പിക്കാൻ വേണ്ടി. വിശേഷിച്ചു വിദ്യാഭ്യാസവും സാമൂഹ്യ പരിഷ്കാരങ്ങളും. തങ്ങളുടെ മതത്തിന്റെ മേന്മയെ പൊക്കിക്കാണിക്കാൻ, ഹൈന്ദവ ധർമ്മത്തിലെ ദുരാചാരങ്ങളാണ്, അവർ എടുത്തു കാണിച്ചത്. അതിന്റെയെല്ലാം പ്രതികരണമെന്ന നിലയിൽ അറിവുള്ള മനുഷ്യരുടെ മനസ്സിൽ പുതിയ ഒരു ചേതന ഉണർന്നെഴുന്നേറ്റു. അപ്പോൾ സഹജമായും അവരുടെ മുമ്പിലുദിച്ച പ്രശ്നം ധാർമ്മിക പരിഷ്കരണമായിരുന്നു. ധർമ്മം അഥവാ മതം തന്നെയായിരുന്നു, അക്കാലത്തു വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിന്റെ ആണിക്കല്ലായി നിലകൊണ്ടത്. ആ നിലയിൽ, അതിനെ മാറ്റി നിറുത്തിക്കൊണ്ട്, സാമൂഹ്യ പരിഷ്ക്കാരത്തെപ്പറ്റി സങ്കൽപിക്കുകപോലും സാധ്യമായിരുന്നില്ല. അതാണ്, രാജാറാം മോഹൻ റോയിയുടെ ശ്രദ്ധ മുഖ്യമായും ധാർമിക സംസ്കാരത്തിൽ തന്നെ പതിയാൻ ഇടയായത്. നിരാകാര ബ്രഹ്മസാധന, ഏകേശ്വരവാദം, അദ്വൈതവാദം എന്നിവയിലാണ് ഹിന്ദു ധർമ്മത്തിന്റെ ശുദ്ധരൂപം അധിഷ്ഠിതമായിരിക്കുന്നതെന്നു തെളിയിക്കാനാണ് പ്രധാനമായും അദ്ദേഹം ശ്രമിച്ചത്.

പ്രസ്തുത ഉദ്ദേശം മുൻനിറുത്തി ആത്മീയ സഭകൾ സ്ഥാപിക്കപ്പെട്ടു. ആ സഭകളിൽ ധാർമ്മിക കാര്യങ്ങളെകൂടാതെ, ജാതി വ്യത്യാസം, സഹമരണം, കുലീന സമ്പ്രദായം, സഹഭോജനം, നിഷിദ്ധാഹാര പ്രശ്നം, ബാലവിധവാ–ബഹുവിവാഹം മുതലായ സാമൂഹ്യ ദുരാചാരങ്ങളെപ്പറ്റിയും വിചാരവിമർശനങ്ങൾ നടത്തിയിരുന്നു. ഇങ്ങനെയായിരുന്നു, സാമൂഹ്യ പരിഷ്കാരത്തിൻെറ തുടക്കം. പിന്നീടത് ഭാരതമാകെ വ്യാപിച്ചു. ബ്രഹ്മസമാജം, പ്രാർത്ഥനാ സമാജം, ആര്യസമാജം, തിയോസഫിക്കൽ സൊസൈറ്റി എന്നീ രൂപങ്ങളിൽ സംഘടനകൾ പ്രത്യക്ഷപ്പെട്ടു. സ്വാമി വിവേകാനന്ദൻെറ ഗുരു, ശ്രീരാമകൃഷ്ണ പരമഹംസൻെറ ജീവിത വീക്ഷണമുൾപ്പെടെയുള്ള സകലതും അക്കാലത്തെ മഹാസംരംഭങ്ങളിൽപ്പെട്ടിരുന്നു.

രാജാറാം മോഹൻറോയി മരിച്ച് 43 വർഷങ്ങൾക്കു ശേഷമാണ് ശരത്ചന്ദ്രൻ ജനിച്ചത്. അയാൾ ഭ്രഷ്ടനായി, മാർഗാന്വേഷണപരനായി ചുറ്റിക്കറങ്ങിക്കൊണ്ടിരുന്നപ്പോൾ, സാഹിത്യ സപര്യ പ്രേമപീഡയ്ക്കുള്ളിൽ നിന്നു പ്രസ്ഫുരിതമായിക്കൊണ്ടിരുന്നപ്പോൾ, മറ്റു പല പരിഷ്കർത്താക്കളും ദിവംഗതരായിക്കഴിഞ്ഞിരുന്നു. എന്നാൽ, അവർ കൊളുത്തിയ ബൗദ്ധിക സ്വാതന്ത്ര്യം, ദേശപ്രേമം, സാമൂഹ്യ പരിഷ്കരണം എന്നിവയുടെ ദീപശിഖ അത്യുജ്ജ്വലമാകുംവിധം പ്രദീപ്തമായിക്കൊണ്ടിരുന്നു.

എങ്ങും പ്രകടമായിക്കൊണ്ടിരുന്ന ആ മാനസികോന്നമനം, ജീവിതത്തിൻെറ എല്ലാവശങ്ങളെയും പ്രഭാവിതമാക്കി. പണ്ഡിത ഈശ്വരചന്ദ്ര വിദ്യാസാഗറാണെന്നു തോന്നുന്നു, ഭാരതീയ മഹിളകളുടെ ദുഃഖനിവാരണത്തെ ലക്ഷ്യമാക്കി ഒരു ഉറച്ച നീക്കം ആരംഭിച്ചത്. വിധവാ വിവാഹസമർഥനമാണ് അദ്ദേഹത്തിൽ നിന്നുണ്ടായ മഹത്തായ സംഭാവന. ബഹുവിവാഹം, കുലീനസമ്പ്രദായം എന്നിവയും വിദ്യാസാഗറിൻെറ നിശിതമായ ആക്രമണങ്ങൾക്കിരയായി. എന്നാൽ, വിചാരങ്ങളെ ഉത്തേജിപ്പിക്കുക, എന്നതിൽ കവിഞ്ഞൊരു ഫലവും അതുകൊണ്ടുണ്ടായില്ല. മറിച്ച്, ശക്തമായ പ്രതികരണങ്ങൾ ഉണ്ടാകുകയും ചെയ്തു. സ്ത്രീ വിദ്യാഭ്യാസം, സ്ത്രീ സ്വാതന്ത്ര്യം എന്നിവയിൽ ഊന്നൽ കൊടുത്തു കൊണ്ടുള്ളതായിരുന്നു, ബ്രഹ്മസമാജക്കാരുടെ പ്രവർത്തനങ്ങൾ. അതിനാൽ സാമൂഹ്യദുരാചാരങ്ങൾ സ്വയമേവ നിലംപരിശാകാൻ തുടങ്ങി. ഈ പ്രക്ഷോഭണങ്ങളുടെയെല്ലാം ഫലമായി സിവിൽ വിവാഹനിയമം നടപ്പിലായി. അങ്ങിനെ സ്ത്രീയുടെ സ്വതന്ത്രമായ വ്യക്തിത്വം അംഗീകരിക്കപ്പെട്ടു. ബംഗാളിൽ നവചേതനയ്ക്കു ജന്മം നൽകിയ കാര്യത്തിൽ, ഹിന്ദു കോളേജ് വഹിച്ച പങ്ക്, പ്രത്യേകം എടുത്തു പറയത്തക്കതാണ്. ശരത് ജനിക്കുന്നതിനു ഏതാണ്ട് 60 വർഷം മുമ്പാണ് ആ സ്ഥാപനം നിലവിൽ വന്നത്. ആ സ്ഥാപനമാണ്, ബംഗാളിൽ കാലക്രമേണ, പാശ്ചാത്യ വിദ്യകളുടേയും ശിക്ഷണങ്ങളുടേയും പ്രധാനകേന്ദ്രമായിത്തീർന്നത്. ഹെൻറി ഡിറോഡിയ എന്ന ഒരു സായ്പ് ആ സ്ഥാ

പനത്തിലെ അധ്യാപകനായിരുന്നു. ബേക്കൺ, റൂസോ, തോമ്സൻ തുടങ്ങിയ മനീഷികളെ നിർഭയം വിദ്യാർഥികൾക്കു പരിചയപ്പെടുത്തി ക്കൊടുത്തത് അദ്ദേഹമായി രുന്നു. അക്കാദമിക് അസോസിയേഷൻ സ്ഥാപിച്ച്, അതിന്റെ വേദിയിൽ വച്ച് ദാർശനികവും, സാമൂഹ്യവും, രാഷ്ട്രീയവുമായ വിവിധവിഷയങ്ങളെപ്പറ്റി ചർച്ചകൾ നടത്തി. പ്രസ്തുത സ്ഥാപനത്തിനു പ്രാണനായി വർത്തിച്ചിരുന്നവരാണു 'യംഗ് ബംഗാൾ' എന്ന പേരിൽ പ്രസിദ്ധരായത്. അവർ യാഥാസ്ഥിതി കവർഗത്തിന് ഒരു പേടിസ്വപ്നമായിത്തീർന്നു. ഒരു ഭാഗത്ത് ഈ ചെറുപ്പക്കാരിൽ, സ്വതന്ത്രചിന്തയുടേയും പുരോഗതിയുടേയും ജ്യോതിസ്സ് കത്തിജ്വലിച്ചപ്പോൾ, മറുവശത്ത് പാശ്ചാത്യരുടെ വികൃത സംസ്കാരങ്ങളും അവർ അംഗീകരിച്ചിരുന്നു എന്നുപറഞ്ഞാൽ, അധികപ്പറ്റാവില്ല. ചിലർ ക്രിസ്ത്യാനികളുമായി. ഈ ചെറുപ്പക്കാരുടെ ഉത്സാഹവും വർധിച്ചു. അവർ മദ്യപാനവും തുടങ്ങി. അങ്ങനെ ചെയ്ത് തങ്ങൾ പുരോഗമന വാദികളാണെന്നും തങ്ങളുടെ തന്നെ മാതാപിതാക്കളിൽ നിന്നു വിഭിന്നരാണെന്നും ധരിപ്പിക്കണമെന്നായിരുന്നു അവരുടെ ഉദ്ദേശം. മദ്യപാനത്തിനുള്ള ഈ പ്രവണത, വളരെക്കാലം പുരോഗതിയുടെ ലക്ഷണമായി കരുതപ്പെടുകയും ചെയ്തിരുന്നു. ശരീരം കൊണ്ട് ഭാരതീയരാണെങ്കിലും ഇംഗ്ലീഷുകാരുടെ മാനസപുത്രന്മാരായ ഇത്തരക്കാരെപ്പറ്റി അസംതൃപ്തിയും ഒട്ടും കുറവായിരുന്നില്ല. അക്കാലത്തെ ഒരു വർത്തമാനപ്പത്രത്തിന്റെ പത്രാധിപർ ഇങ്ങിനെ എഴുതി: "ഹിന്ദുകോളേജിൽ ഒരു പുതിയ രീതിയിലുള്ള മനുഷ്യരെ രൂപപ്പെടുത്തി എടുക്കാനുള്ള അടിത്തറ പാകുകയാണോ? ഹിന്ദുകോളേജ് മുഖാന്തിരം സമൂഹത്തിന്റെ ധാർമ്മികഭാവനകളിൽ, എത്ര ആഴത്തിലുള്ള ക്ഷതമാണോ ഏൽപ്പിക്കപ്പെട്ടിട്ടുള്ളത്, അതിന്റെ ഒരു ശതാംശമെങ്കിലും കാണുമെന്നു തോന്നുന്നില്ല, മിഷനറിമാരുടെ പ്രസ്ഥാനം കൊണ്ടുണ്ടായ ക്ഷതം."

ഇതിന്റെ ഒരു പ്രതികരണമെന്ന നിലയിലും, ഭാരതത്തിൽ, നവോത്ഥാനത്തിന്റെ അലകൾ അടിച്ചുയർന്നു. അതിനെ 'പുനർജാഗരണവാദ' മെന്നു പറഞ്ഞാൽ അതു സത്യത്തിനോടു ചെയ്യുന്ന അനീതിയായിരിക്കും. വാസ്തവത്തിൽ അത് സത്യത്തിന്റെ പുനർജന്മമായിരുന്നു, പുതിയ യുഗപ്പിറവിയുടെ നാന്ദിയായിരുന്നു, ആ വിപ്ലവം. ബംഗാൾ അതിന്റെ മുന്നണിഭടനും. ഒന്നാമത് ഇംഗ്ലീഷു വിദ്യാഭ്യാസത്തിന്റെ ഏറ്റവും വലിയ കേന്ദ്രമായിത്തീർന്നിരുന്നു, കൽക്കത്ത. പിന്നെ, വൈകാരിക പ്രവണത ബംഗാളിൽ കൂടുതലുണ്ടായിരുന്നതിനാൽ, വലിയ പ്രഭാവശാലികളായ പ്രാസംഗികന്മാരും എഴുത്തുകാരുമായിത്തീരാനുള്ള സാമർഥ്യവും അവരിൽ ധാരാളമായിരുന്നു. ഈശ്വരചന്ദ്ര വിദ്യാസാഗർ, ബങ്കിംചന്ദ്രചതോപാധ്യായ, മൈക്കൾ മധുസൂദൻ ദത്ത്, കുമാരി തോരുദത്ത തുടങ്ങിയ പേരുകൾ തന്നെ ഈ മണ്ഡലത്തിൽ പര്യാപ്തമത്രെ.

ഈ പ്രസ്ഥാനം ജനങ്ങളുടെ മനസ്സിന്റെ അടിത്തട്ടിൽ നിന്നു

രൂപം കൊണ്ടതായിരുന്നില്ല. അതുകൊണ്ട്, പ്രായോഗികതലത്തിൽ, സമൂഹത്തിലെ ഒരു ചെറിയ വിഭാഗം മാത്രമാണ് ഇതിന്റെ പിടിയിൽ പെട്ടത്. മറ്റുള്ളവരെല്ലാംതന്നെ, പഴയ രൂഢിവാദത്തിൽ പറ്റിപ്പിടിച്ചു നിന്നതേയുള്ളൂ. പരിഷ്കർത്താക്കളുടെ സംഘത്തിൽ ഒരാൾ ചേർന്നാൽ മതി, യാഥാസ്ഥിതികവർഗത്തിൽപ്പെട്ടവർ അവർക്കു ജാതിഭ്രഷ്ടു കൽപിച്ച് നിന്ദിച്ച് അപമാനിക്കുകയായി. വളരെക്കാലത്തിനു ശേഷമാണ്, പരിഷ്ക്കാരത്തിന്റെ ഈസ്വരം ബീഹാറിൽ കേൾക്കാൻ ഇടയായത്. അവിടുത്തെ പ്രവാസികളായ ബംഗാളികളിൽ ചെറിയൊരു ന്യൂനപക്ഷം മാത്രമാണ് ഈ പ്രസ്ഥാനങ്ങളിൽ അഭിരുചി പ്രകടിപ്പിച്ചത്. പരിഷ്കൃതന്മാരായ ആ ബംഗാളികളുടെ പെൺകുട്ടികൾ, പഠിക്കാനായി വിദ്യാലയങ്ങളിലേക്കു പോകുമ്പോൾ, ബീഹാറികൾ ക്രോധാകുലരാകുമായിരുന്നു. അവർ പറയും: "ബംഗാളി പെൺകുട്ടികൾ ബംഗാളികളുടെ ഏതെങ്കിലും ജാതിയിൽപ്പെട്ടവരല്ല. മത്സ്യമാംസാദികൾ തിന്നുന്ന ഒരു കൂട്ടർ. ഇവർ പെൺകുട്ടികളെ വെളിയിൽ അയയ്ക്കുന്നു."

വംഗസമൂഹത്തിൽതന്നെ, ആരും ഈ പരിഷ്കാരത്തെ അത്ര നല്ല ദൃഷ്ടിയോടെ നോക്കിയിരുന്നില്ല. സമൂഹം അന്ധവിശ്വാസങ്ങൾ, ദൂഷിത സംസ്കാരങ്ങൾ എന്നിവയാൽ തികച്ചും ചുഴപ്പെട്ടിരുന്നു. വിധവാ വിവാഹം, ജാതി ചിന്ത, കുലീനത്വം, ധാർമ്മികമായ ആർഭാടം എന്നിവയെ സംബന്ധിച്ചിടത്തോളം ആളുകളുടെ മനോഭാവം വളരെയധികം സങ്കീർണമായ ഒരു പരിധിക്കുള്ളിൽ ഒതുങ്ങി നിന്നു. പ്രഭുദാസ് ശ്രീ ഹരിദാസ് ഗോസ്വാമിയുടെ വാക്കുകളിൽ, "ഏതു കുടുംബത്തിലാണോ വിധവ ഇല്ലാത്തത്, അവിടെ സദാചാരപരമായി ദേവസേവ മുതലായവ നടക്കാൻ പ്രയാസമാണ്. അതുകൊണ്ടു ഗൃഹസ്ഥാശ്രമത്തിൽ വിധവകൂടി ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമത്രേ. അവൾ ഭഗവാന്റെ ഒരപൂർവസൃഷ്ടിയാണ്. വിചിത്രമായ ഒരു ദാനമാണത്. അത് അത്ര എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയുന്ന കാര്യമല്ല."

ഇതുകാരണം നവജാഗരണത്തിൽ വിശ്വസിക്കുന്ന വ്യക്തികളെ കുദൃഷ്ടിയോടെയാണ് സാധാരണക്കാർ നോക്കിയിരുന്നത്. ഓരോ ചുവടുവയ്പിലും സ്ത്രീകൾക്ക് അവമാനിതരാകേണ്ടിവന്നിരുന്നു. അവർ വീട്ടിലെ ഒരു മുറിയിൽ ഒതുങ്ങിക്കൂടി കഴിഞ്ഞുപോന്നു. പുരുഷന്റെ നിഴലടിച്ചാൽ മാത്രം മതി, അവർ കളങ്കിതരാകാൻ. മറ്റൊരു പ്രകാരത്തിൽ കുലീനത്വം അവരുടെ ജീവിതത്തിന് ഒരു ശാപമായിരുന്നു. പല കാരണങ്ങളാലും പെൺകുട്ടികളുടെ വിവാഹം നടക്കാതെവരുമായിരുന്നു. അപ്പോൾ കുലീനന്മാരായ അടുക്കളജോലിക്കാർ, കുറച്ചു പണം വാങ്ങിക്കൊണ്ട് വരപീഠത്തിലിരുന്ന് അവരെ മറുകര കയറ്റുമായിരുന്നു. ശിരോമധ്യത്തിൽ സിന്ദൂരം ചാർത്തിയിട്ടുള്ള ആ സധവകളായ സ്ത്രീകൾ, ഒരിക്കലും അവസാനിക്കാത്ത ഭർതൃപ്രതീക്ഷയിൽ ജീവിതം കഴിച്ചു കൂട്ടിയിരുന്നു. ഒരു

ഭാഗത്ത് സംസ്കാരഗതമായ ഭയാശങ്കകൾ, മറുവശത്ത് പൗരോഹിത്യ കുത്തകക്കാർ. രണ്ടിന്റെയും നടുവിൽപ്പെട്ടു സാധാരണക്കാർ വീർപ്പു മുട്ടി ഉഴന്നു. സമുദ്രയാത്ര നിഷിദ്ധമായിരുന്നു. ഇളയ സഹോദരന്റെ വിധവയോട് സംസാരിച്ചുപോയാൽ അതും പാപം. എന്തിന് നൃത്തം, ഗീതം, പാർട്ടി, നാടകം, ക്ലബ്ബ് ഇവയെല്ലാം പാപം തന്നെ. ഭാഗൽപൂരിൽ ജനിച്ച ബംഗാളികൾ, ബീഹാറിലെ മുംഗേർ മുതലായ നഗരങ്ങളിൽ താമസിച്ചിരുന്നു. അവർ ബംഗാളികളെ അപേക്ഷിച്ച് വളരെയധികം യാഥാസ്ഥിതികന്മാരായിരുന്നു. ശരത് ചന്ദ്രന്റെ മുത്തച്ഛൻ കേദാരനാഥ ഗംഗോപാധ്യായനായിരുന്നു, അവരുടെ നേതാവ്. ശാസ്ത്രാനുമോദിതമായ ആചാരവിചാരങ്ങൾ അദ്ദേഹത്തിന് വളരെ ഇഷ്ടമായിരുന്നു. അതെല്ലാം കടുകിട തെറ്റാതെ കർക്കശമായി അനുസരിക്കും, അനുസരിപ്പിക്കും. എന്നാൽ ഇംഗ്ലീഷു വിദ്യാഭ്യാസത്തിന്റെ ഫലമായി സ്വതന്ത്രചിന്ത റാമ്പെടുത്തിരുന്നു. പഴയ ആചാരവിചാരങ്ങളെല്ലാം പ്രഭാഹീനങ്ങളാകാൻ തുടങ്ങി. അതിന്റെ സ്ഥാനത്ത് പുതിയത് പ്രതിഷ്ഠിതമായി. ഏതാണ്ട് അരാജകത്വം എങ്ങും നടമാടിയിരുന്നു. അങ്ങിനെയുള്ള ചുറ്റുപാടിൽ ബംഗാളി സമുദായം രണ്ടു ചേരികളിലായി നിലകൊണ്ടു.

## 10

ഈ ചേരിതിരിവ് അതിന്റെ ഉച്ചകോടിയിലെത്തി നിൽക്കുന്ന കാലത്താണ്, ശരത്ചന്ദ്രൻ രണ്ടാമതും ഭാഗൽപൂരിൽ വന്നത്. യാഥാസ്ഥിതിക വർഗത്തെ ചെറുക്കുന്നവരുടെ ചേരിയിലെ മുന്നണിപ്പടയാളിയായിരുന്നു രാജാശിവചന്ദ് ബന്ദോപാധ്യായ ബഹാദൂർ. ഒരു ദരിദ്ര കുടുംബത്തിലാണ് ശിവചന്ദ് ജനിച്ചത്. എന്നാലും തീക്ഷ്ണ ബുദ്ധിയും നിരന്തരമായ പരിശ്രമവും കാരണം കുറച്ചുനാൾക്കുള്ളിൽ ഉയർന്ന സ്ഥാനത്തിന് അർഹനായിത്തീർന്നു. നിയമ രംഗത്ത് അപ്രതിമനായിരുന്നു അദ്ദേഹം. പതിനഞ്ച് ഇരുപതു വർഷം കൊണ്ട് കണക്കില്ലാതെ പണം വാരിക്കൂട്ടിയെന്നു മാത്രമല്ല, സർക്കാരിൽ നിന്നു 'രാജാ' ബിരുദവും സമ്പാദിച്ചു. ശിവചന്ദന്റെ കുതിരവണ്ടിയോടൊപ്പം അശ്വാരൂഢന്മാരായ പടയാളികൾ വാളും പിടിച്ചു സഞ്ചരിച്ചിരുന്നു. ഏതു നല്ല കാര്യം നടത്തുന്നതിനും അദ്ദേഹത്തിന്റെ സഹയോഗം ലഭിക്കുകയും ചെയ്തിരുന്നു. വളരെയധികം ഉദാരശീലനുമായിരുന്നു രാജാ ശിവചന്ദ്.

ഒരിക്കൽ അദ്ദേഹത്തിന് ഉന്മാദ രോഗം ബാധിച്ചു. അപ്പോൾ ചികിത്സാർത്ഥം യൂറോപ്പിൽ പോയി. മടങ്ങിവന്നപ്പോൾ ബംഗാളി സമുദായം ശിവചന്ദനെ ജാതിയിൽ നിന്നു ബഹിഷ്കരിച്ചു. ഏതെങ്കിലും വീട്ടിൽ അദ്ദേഹം ക്ഷണിക്കപ്പെട്ടാൽ, മറ്റുള്ളവരെല്ലാം ഓരോരുത്തരായി സ്ഥലം വിട്ടു പോകുമെന്നുള്ള നിലവരെ കാര്യങ്ങൾ എത്തിച്ചേർന്നു . ഈ ബഹിഷ്കരണ പ്രസ്ഥാനത്തിനു നേതൃത്വം കൊടുത്തവരിലൊരാളായിരുന്നു ശരത്തിന്റെ മുത്തച്ഛൻ കേദാര

നാഥൻ. രാജാസാഹബ് വിദേശത്തു പോയി തന്റെ ബ്രാഹ്മണ്യം കളഞ്ഞുകുളിച്ചു എന്നായിരുന്നു അവരുടെ ആരോപണം. തുടക്കത്തിൽ രാജാ ശിവചന്ദനും സമുദായത്തെ എതിർക്കണമെന്നു വിചാരിച്ചിരുന്നില്ല. ഏതെങ്കിലും പ്രകാരത്തിലുള്ളപ്രായശ്ചിത്തം ചെയ്യാൻ ഒരുക്കവുമായിരുന്നു. എന്നാൽ പലകാരണങ്ങളാലും അതൊന്നും നടന്നില്ല. അപ്പോഴാണ്, ഹിന്ദുസമുദായത്തിന്റെ സങ്കീർണ മനോഭാവത്തെയും വിചാരശൂന്യതയെയും എതിർക്കാൻ ദൃഢനിശ്ചയം ചെയ്തത്. ഈർഷ്യ, ദ്വേഷം എന്നിവയുടെ അഗ്നി രണ്ടു കൂട്ടരുടേയും ഇടയിൽ കത്തിക്കാളി. അങ്ങിനെ സമുദായമാകെ ജീർണപ്രായമായി. ഗംഗോപാധ്യായന്റെ കുടുംബത്തിനു സമീപത്തു തന്നെയായിരുന്നു ബന്ദോപാധ്യായന്റെ കുടുംബവും. രണ്ടു അയൽ വീട്ടുകാരുടേയും ഇടയ്ക്കുണ്ടായ ഈ അഭിപ്രായ ഭിന്നത, സമൂഹത്തിൽ രൂക്ഷമായ പ്രതികരണമുണ്ടാക്കാൻ ഇടയായി. കുറേപ്പേർ കേദാരനാഥന്റെ വീട്ടിൽ ചെന്നു കൂടി, ഹൈന്ദവ ധർമ്മ മാഹാത്മ്യങ്ങളെ പ്രകീർത്തിക്കും. അപ്പോൾ വേറെകുറേപ്പേർ രാജാ ശിവചന്ദന്റെ സംഘത്തിൽ ചെന്നു യാഥാസ്ഥിതിക വർഗത്തിന്റെ സങ്കീർണ മനോഭാവത്തെ അധിക്ഷേപിക്കും.

ഗാംഗുലിമാരുടെ വീട്ടിൽ നിന്ന് കുട്ടികളോ, ചെറുപ്പക്കാരോ ആരും തന്നെ അവിടെ പോകാൻ പാടില്ലെന്ന് വിലക്കപ്പെട്ടിരുന്നു. എന്നാൽ, പലപ്പോഴും ആ നിഷേധം ലംഘിക്കപ്പെട്ടിരുന്നു. ആ വീട്ടിലെ അധികാരികൾ, ഈ വീട്ടിലെ ആളുകളെപ്പോലെ കടുംപിടുത്തക്കാരായിരുന്നില്ല. വീട്ടിൽ കടന്നു വരുന്നവരെ അവഹേളിച്ചിരുന്നുമില്ല. നേരെ മറിച്ച് ബഹുമാനിച്ചിരുന്നുതാനും.

പട്ടം പറപ്പിക്കാനുള്ള കുട്ടികളുടെ ആഗ്രഹം നിറവേറ്റാൻ അവർ ബസാറിൽ നിന്നു പട്ടം വാങ്ങിക്കൊടുക്കുമായിരുന്നു. പുകയിലയോ ചുരുട്ടോ വലിക്കണമെന്ന് ആഗ്രഹിച്ചുപോയാൽ ചൂരൽകഷായം കൊടുത്തിരുന്നുമില്ല. ആ തെറ്റുകൾ ചിരിച്ചുതള്ളിക്കളയും. അത്ര തന്നെ. പിക്നിക് പാർട്ടികൾ സംഘടിപ്പിക്കും. പാമ്പാട്ടിയെക്കൊണ്ട് പാമ്പുകളിപ്പിക്കും. കുരങ്ങുകളിക്കാർ കുരങ്ങന്മാരെയും കരടികളെയും കളിപ്പിക്കും. പാവക്കളിക്കാർ പാവകളുടെ വിവിധ കളികൾ പ്രദർശിപ്പിക്കും. സന്ധ്യയായിക്കഴിഞ്ഞാൽ യാത്രാസംഘക്കാരുടെ വാദ്യസംഗീത ഘോഷങ്ങൾ മുഖരിതമാകാൻ തുടങ്ങും. അതു കേൾക്കുമ്പോൾ അയൽപക്കത്തുള്ള കുട്ടികൾക്കു ഇരിക്കപ്പൊറുതി ഉണ്ടാവില്ല. ഗാംഗുലീ കുടുംബത്തിലെ കുട്ടികളാകട്ടെ, കഠോരമായ അച്ചടക്കത്തിന്റെ ചട്ടക്കൂട്ടിൽ കുടുങ്ങിക്കഴിഞ്ഞിരുന്നു. ആ കുട്ടികൾ, ഈ ആനന്ദകോലാഹലങ്ങൾ കാണുമ്പോൾ, കൊതി കൊണ്ടു നിൽക്കാൻ വയ്യാതെ, എത്രമാത്രം ആവേശപൂർവം എത്തിച്ചെത്തിച്ചു നോക്കാൻ തുടങ്ങുമെന്നുള്ളത് സങ്കൽപിക്കാൻ അത്ര പ്രയാസമുള്ള കാര്യമൊന്നുമല്ല. പ്രസ്തുത യാത്രാസംഘത്തിന്റെ പേരാണ് 'നവഹുല്ലോഡ്'. ഈ വാക്കിന്റെ അർഥം പറയാൻ പ്രയാസമാണെങ്കി

ലും, മനസ്സിലാക്കാൻ വലിയ ബുദ്ധിമുട്ടൊന്നുമില്ല. പ്രസ്തുത സംഘത്തിൽ ചിലർ വയലിൻ വായിക്കുമ്പോൾ, മറ്റു ചിലർ മൃദംഗം അടിച്ചു തകർക്കുകയാവും. ഒരിടത്തു നിന്ന് ഓടക്കുഴലിൻെറ ശ്രുതി മധുരവും മാദകവുമായ സ്വരമുയരുമ്പോൾ, മറ്റൊരുദിക്കിൽ നൂപുരത്തിൻെറ ഉന്മാദകാരിയായ ധ്വനി 'ഝന, ഝന, ഝനൻ ' എന്നിങ്ങനെ ഉയർന്നു കേൾക്കാം.

താമ്രകൂടം മഹാദ്രവ്യം സ്വേച്ഛയാ പീയതേ യദി
ടാനേ, ടാനേ മഹാഫലം മർത്ത്യദിവ്യമഹത്സുഖം.

മറ്റു ലഹരി പദാർഥങ്ങളുടെ കാര്യത്തിലും വിലക്കൊന്നുമില്ലായിരുന്നു. ആർക്കും പ്രവേശിക്കാം. തടസ്സമൊന്നുമില്ല. വൃദ്ധനോ, യുവാവോ, ബാലനോ ആരായാലും.

ശരത്ചന്ദ്രനിലെ കലാകാരൻെറ ഹൃദയത്തിനു ആ മൂകമധുരമായ ആമന്ത്രണത്തെ സ്വീകരിക്കാതിരിക്കാൻ വളരെനാൾ സാധ്യമായില്ല. അങ്ങോട്ടുപോകാൻ തുടങ്ങി, ഒളിച്ചും പതുങ്ങിയും . പരിചയമായിക്കഴിഞ്ഞപ്പോൾ പിന്നെ പോക്കുവരവ് എല്ലാവരും കാൺകെയായി. ഗാംഗൂലീ കുടുംബക്കാരുടെ അച്ചടക്കം അയാളെ കെട്ടിവരിഞ്ഞു നിറുത്താൻ പര്യാപ്തമായില്ല. മാത്രമല്ല, നിഷേധിക്കുക ആനന്ദകരമായിരുന്നുതാനും. ഓടക്കുഴൽ, വയലിൻ, ഹാർമോണിയം, മൃദംഗം ഇവയെല്ലാം വായിക്കാൻ ശരത്ചന്ദ്രനു വശമായിരുന്നു. 'ചരിത്രഹീന'നിലെ സതീശനും ഈ വിദ്യകളിലെല്ലാം ദക്ഷനായിരുന്നു. പോരെങ്കിൽ കണ്ഠസ്വരം അതിമധുരവും. അതുകൊണ്ട് വളരെവേഗം സംഘത്തിലെ പ്രധാന 'പണ്ട'യായിത്തീർന്നു. ആ സംഘത്തിൻെറ വലതുകയ്യായിരുന്നു, രാജു. താൻ പ്രവേശിക്കുന്ന കാര്യം ഏതായാലും അതിൽ അങ്ങേയറ്റം സാമർഥ്യം പ്രകടിപ്പിക്കാതെ പിന്മാറുന്ന കൂട്ടത്തിലായിരുന്നില്ല ശരത്.

ശരത്തിനു ചെറുപ്പകാലം മുതലുള്ളതാണ്, യാത്രാസംഘത്തിൽ ചേരാനുള്ള ഉത്സാഹം. എന്നാൽ, അത് അയാളെ ഒരിക്കലും ഉന്മത്തനാക്കിയിരുന്നില്ല. കാരണം, അതിൻെറ ആനന്ദം കേവലം സ്ഥൂലമായിരുന്നു എന്നതു തന്നെ. സൂക്ഷ്മരസബോധത്തിൻെറ അഭാവം സ്പഷ്ടമായിരുന്നു, അതിൽ. പിന്നെ, യാത്രയും നേരമ്പോക്കൊന്നുമല്ല. തുടർച്ചയായി പത്തുപന്ത്രണ്ടു മണിക്കൂർ കൂലിക്കാരെപ്പോലെ പണിഎടുക്കണം. അപ്പോഴാണു, കളിയുടെ രസം മുറുകുന്നത്. നിർവികാരതയോടെ അങ്ങിനെ പണികളിൽ മുഴുകുക, എളുപ്പമുള്ള കാര്യമൊന്നുമല്ല. അവിടെയാണ് ലഹരിയുടെ ആവശ്യം. പണമില്ലെങ്കിൽ മദ്യത്തിനു പകരം കഞ്ചാവോ അതുപോലുള്ള മറ്റേതെങ്കിലും വസ്തുക്കളോ സ്വരൂപിച്ചെടുക്കാം.

പുതിയ പരിഷ്കാരത്തിൻെറ ആവിർഭാവത്തോടുകൂടി, ആളുകൾക്ക് അതിലൊന്നും താല്പര്യമില്ലാതായി. അങ്ങിനെയാണ് ഭാഗൽപൂരിലെ ബംഗാളിസമുദായത്തിൽ തിയേറ്ററിൻെറ ആരംഭം കുറിച്ചത്. ആളുകൾക്കു വളരെ ഇഷ്ടമായിരുന്നു, തിയേറ്ററിൽ പോകുക.

നാടകം നല്ലതായാലും കൊള്ളാം ചീത്തയായാലും കൊള്ളാം. കാഴ്ചക്കാരുടെ തിരക്ക് ഭയങ്കരമായിരിക്കും. എന്നാൽ, സ്വന്തം കുട്ടികൾ നാടകത്തിൽ പങ്കെടുക്കുന്നത് ആർക്കും ഇഷ്ടമായിരുന്നില്ല താനും.

ഒരു ദിവസം അഭിനയം നടക്കുകയാണ്. എമ്പാടും വല്ലാത്ത ആൾതിരക്ക്. ഒരു ചെറുപ്പക്കാരൻ ഒരു സ്ത്രീയുടെ വേഷത്തിൽ അഭിനയിച്ചു കൊണ്ടിരുന്നു. ശ്രുതിമധുരമായ സംഗീതം കൊണ്ട്, ആളുകളെ ആനന്ദിപ്പിച്ചിട്ട്, സംഭാഷണം തുടങ്ങി. അപ്പോഴതാ വരുന്നു, അയാളുടെ അച്ഛൻ. അട്ടഹസിച്ചാർത്തുകൊണ്ട് അദ്ദേഹം കാഴ്ചക്കാരുടെ ഇടയിൽ നിന്നുനാടകവേദിയിലേക്കു ചെന്നു. വളരെ പണിപ്പെട്ട് ബുദ്ധിമുട്ടി തയ്യാറാക്കിയിരുന്ന ഫുട്ലൈറ്റിലെ മെഴുകുതിരി ശക്തിയായ ആഘാതമേറ്റ് എവിടെയാണ് പോയി വീണതെന്നുപോലും അറിഞ്ഞില്ല. വിരിയിൽ തീപിടിച്ചു. വേദിയിൽ കത്തിയുയർന്ന അഗ്നിജ്വാലയുടെ പ്രകാശത്തിൽ ആളുകൾ കണ്ടു, അച്ഛൻ മകനെ നിഷ്ഠുരമായി പ്രഹരിക്കുന്നത്. അന്നു രാത്രി എല്ലാം താറുമാറാക്കുക എന്നുള്ളതിൽ കവിഞ്ഞ് എന്തു സംഭവിക്കാനായിരുന്നു. പ്രായമായവരുടെ വകയായിരുന്നു 'ആര്യാ തിയേറ്റർ.' രാജുവിന്റെയും ശരത്തിന്റെയും സംഘക്കാർക്ക് അതു തൃപ്തികരമായിരുന്നില്ല. അവരുടെ പരിശ്രമഫലമായി ഒരു പുതിയ തിയേറ്റർ രൂപംകൊണ്ടു. അതിൽ ആദ്യമായി അരങ്ങേറിയ നാടകമായിരുന്നു, ബങ്കിംചന്ദ്രന്റെ 'മൃണാളിനി.' ശരത് തന്നെയാണ് മൃണാളിനിയുടെ ഭാഗം അഭിനയിച്ചത്. ഈ വിദ്യയിലും ഗുരു രാജുതന്നെ. എന്നാലും ശരത്തിന്റെ അഭിനയം കണ്ടവരെല്ലാം അത്യധികം സന്തോഷിച്ചു. ആ തിയേറ്റർ അടച്ചിടേണ്ടി വന്നു, കാരണവന്മാരുടെ ശക്തിയായ എതിർപ്പു കാരണം.

കാലം പിന്നെയും കഴിഞ്ഞു. ആദംപൂർ ക്ലബിന്റെ പ്രവർത്തനഫലമായി പ്രസ്തുത തിയേറ്ററിന് പുനർജന്മം ലഭിച്ചു. രാജാ ശിവചന്ദന്റെ മകൻ, കുമാർ സതീശ് ചന്ദ്രനായിരുന്നു, അതിന്റെ പ്രാണൻ. സംഗീതനാടകാദികളിൽ അയാൾക്കു അസാമാന്യമായ അഭിരുചി ഉണ്ടായിരുന്നു. രാജുവും ശരത്തും മറ്റു കൂട്ടുകാരും ഉത്സാഹികളായ മെമ്പറന്മാരായിരുന്നു. സംഘത്തെ മെച്ചമാക്കാൻ വേണ്ടി അവർ കൂടെക്കൂടെ കൽക്കത്തക്കു പോകുകയും നാടകം കാണുകയും ചെയ്തിരുന്നു. അവിടുന്നു മടങ്ങിവന്നാൽ , തങ്ങളുടെ കലകളിൽ ആവശ്യമായ പരിഷ്കാരങ്ങൾ വരുത്തുമായിരുന്നു. കുമാർ സതീശന്റെ മകന്റെ അന്നപ്രാശന മഹോത്സവം പ്രമാണിച്ച് , കൽക്കത്തയിലെ സുപ്രസിദ്ധ മിനർവാ തിയേറ്ററിലെ നടന്മാർ ഭാഗൽപൂരിൽ എത്തിയിരുന്നു. രാജവാഡിയിൽ വളരെയധികം ആർഭാടത്തോടുകൂടി അവർ, ആലിബാബ നാടകം അഭിനയിച്ചു. അതിൽ മുസ്തഫയുടെ ഭാഗമായിരുന്നു ശരത് അഭിനയിച്ചത്. അഭിനയത്തിൽ അത്ഭുതകരമായ നൈപുണിയാണ് ശരത് കാഴ്ച വച്ചത്. ആർക്കും ആളെ തിരിച്ചറിയാൻപോലും സാധിച്ചില്ല. അങ്ങിനെ, വിരോധത്തിന്റെ വേരുകൾ അത്യഗാധതയിലേക്കിറങ്ങി ഉറച്ചു നിന്നു. എല്ലാ രംഗങ്ങളിലും മത്സരം

കൊണ്ടുപിടിച്ചു. മരണാവസരങ്ങളിൽ മത്സരം, വിരോധം എന്നിവ യെല്ലാം ശാന്തമാകുകയായിരുന്നു പതിവ്. എന്നാൽ ഇവിടെ അതു പോലും സംഭവിച്ചിരുന്നില്ല.

ആ അവസരത്തിലാണ് ബംഗ്ളാസ്കൂളിലെ അധ്യാപകനായിരുന്ന കാന്തിചന്ദ്രൻ മരിച്ചത്. അദ്ദേഹം രാജാ ശിവചന്ദന്റെ ഒരു സ്യാലനുമായിരുന്നു. പകരം വീട്ടാൻ കൈവന്ന അവസരം യാഥാസ്ഥിതികൻമാർ പാഴാക്കുമോ ? അവർ ശവയാത്രയിൽ പങ്കെടുക്കാൻ വിസമ്മതിച്ചു. ഒടുവിൽ അക്കാര്യം നിർവഹിച്ചത്, ആദംപൂർ ക്ലബിലെ അംഗങ്ങളാണ്.

അവരെയെല്ലാം ജാതിഭ്രഷ്ടരാക്കി. പട്ടണത്തിലെങ്ങും ഹാഹാകാരം പരന്നു. വീടുതോറും കയറി കക്ഷിപിടുത്തം കൊണ്ടുപിടിച്ചു ആരംഭിച്ചു. ദുർബലന്മാർ തലമൊട്ടയടിച്ച് പ്രായശ്ചിത്തം ചെയ്തു. ശരത്ചന്ദ്രന്റെ അച്ഛൻ ഇക്കാര്യത്തിൽ തടസ്ഥനായിരുന്നു. അതു കൊണ്ട് ശരത് രക്ഷപ്പെട്ടു. എന്നാൽ, പിന്നീട് വളരെയധികം അപമാനം സഹിക്കേണ്ടിവന്നു. ഗാംഗുലിമാരുടെ കുടുംബത്തിൽ ആണ്ടുതോറും ജഗദ്ധാത്രി പൂജ വളരെ ആഡംബരമായി കൊണ്ടാടിയിരുന്നു. പ്രവാസികളായ എല്ലാ ബംഗാളികളും, അതിൽ പങ്കെടുക്കുക പതിവാണ്. എന്നാൽ ചേരിതിരിവുകൾ ഉഗ്രരൂപം കൈക്കൊണ്ടപ്പോൾ, രാജാ ശിവചന്ദന്റെ ആൾക്കാരെ ക്ഷണിക്കാതെയായി.

ആനന്ദോത്സവങ്ങളിൽ വിളിക്കാറുള്ളപോലെ ആപത്തിലും ശരത്ചന്ദ്രനെ വിളിക്കുമായിരുന്നു. രാത്രിമുഴുവൻ ഉറക്കമിളച്ചിരുന്ന് രോഗികളെ പരിചരിക്കുക, സമയത്തും അസമയത്തും ശ്മശാനത്തിൽ പോയി ശവദാഹകർമ്മം നിർവഹിക്കുക, വിവാഹ പൂജാദി അവസരങ്ങളിൽ അതിഥികളെ ആദരപൂർവം സൽക്കരിച്ചു സേവിക്കുക മുതലായ എല്ലാ കാര്യങ്ങളിലും അയാൾ വളരെ സമർഥനായിരുന്നു. തെരുവിലെ പൂജാ അവസരങ്ങളിലും മുത്തച്ഛന്റെ വീട്ടിലെ ജഗദ്ധാത്രി പൂജാ അവസരത്തിലും(1) ആഹാരാദികളുടെ ചുമതല വഹിച്ചിരുന്നത് ശരത്ചന്ദ്രനാണ്. എന്നാൽ, ഇക്കുറി ക്ഷണിക്കപ്പെട്ടില്ല. ക്ഷണിക്കേണ്ട ആവശ്യവുമില്ലായിരുന്നു. അതുകൊണ്ട്, സ്വമേധയാ അവിടെ പോയി ഓരോന്നും ചെയ്തുകൊണ്ടിരുന്നു. ബ്രാഹ്മണ ഭോജനം നടക്കുകയാണ്. ആഹാരം വിളമ്പിക്കൊണ്ട് എല്ലാവരും നാലുപാടും ചുറ്റിക്കറങ്ങിക്കൊണ്ടിരുന്നു. അപ്പോഴാണു സംഘനേതാവിന്റെ ഘോരാട്ടഹാസം. നടുവിലത്തെ മുത്തച്ഛൻ മഹേന്ദ്രനാഥൻ ഓടിയെത്തി ചോദിച്ചു. "എന്തുപറ്റി ചേട്ടാ?"

സംഘത്തലവൻ ആക്രോശിച്ചു. "എന്തുണ്ടാകാൻ ? ഇനി ഉണ്ടാകാൻ വല്ലതുമുണ്ടോ ? ഈ ഹറാം പിറന്ന ശരത്താണ്, കാന്തിയുടെ ശവസംസ്കാരം ചെയ്തത്. വന്നിരിക്കുന്നു, ഞങ്ങളുടെ ജാതി നശിപ്പിക്കാൻ ! ദുഷ്ടൻ ! ഹറാംപിറപ്പ്!"

(1) നവംബർ 1896

എല്ലാവരും 'കഷ്ടം ! കഷ്ടം ! ' എന്നിങ്ങനെ പറഞ്ഞുകൊണ്ട് എഴുന്നേറ്റു നിന്നു. അപ്പോൾ മഹേന്ദ്രനാഥൻ പറഞ്ഞു. "ശരത്തേ നീ വിളമ്പണ്ട."

സ്നേഹവും അഭിമാനവും നിമിത്തം ശരത്തിന്റെ കണ്ണുകൾ നിറഞ്ഞൊഴുകി. കയ്യിലിരുന്ന പാത്രം താഴെ വച്ചു. അവിടെ നിന്ന് ഇറങ്ങിപ്പോയി. തനിക്കുകൊണ്ട അടി മാർമ്മികമായിരുന്നു. അതു കൊണ്ട് വളരെ നാളത്തേക്കു വീട്ടിൽ പോലും പോയില്ല. എവിടെയോ ഒക്കെ ചുറ്റിക്കറങ്ങി നടന്നു.

അക്കൊല്ലം പരീക്ഷക്ക് ഇരിക്കാനും കഴിഞ്ഞില്ല.(1) ടെസ്റ്റ് പരീക്ഷ പാസ്സാകുന്നവരെയാണു പരീക്ഷക്കിരിക്കാൻ അനുവദിച്ചിരുന്നത്. ആ പരീക്ഷ നടക്കുമ്പോൾ അസുഖകരമായ ഒരു സംഭവം ഉണ്ടായി. പതിവുപോലെ ആ സംഭവത്തെ സംബന്ധിച്ചും പലതും പറഞ്ഞു കേൾക്കുന്നുണ്ട്. അഥവാ ശരത് സ്വയം പറഞ്ഞുപരത്തിയതുമാകാം. അതിലൊന്ന് ഇങ്ങിനെയാണ്. ശരത് സയൻസിനു അതിസമർഥനായിരുന്നു. ഉത്തരം മുഴുവൻ പകുതിസമയംകൊണ്ട് എഴുതിത്തീർത്തു. അതുകഴിഞ്ഞ് കൂട്ടുകാരെ സഹായിക്കാൻ തുടങ്ങി. ഒരു മുറിയിലിരുന്ന് ഉത്തരം എഴുതും. പിന്നെ, അതുകൂട്ടകാരുടെ അടുത്ത് എത്തിച്ചു കൊടുക്കും, ശിപായി വഴി. വെള്ളം കൊടുക്കാനെന്നോ മറ്റേതെങ്കിലും കാരണം പറഞ്ഞോ ശിപായി കൂടെക്കൂടെ പരീക്ഷാഹാളിൽ വരാൻ തുടങ്ങി. നിരീക്ഷകൻ അതു ശ്രദ്ധിച്ചു. സംശയം തോന്നി. ശിപായിയെ പിൻതുടർന്ന് ശരത് ഇരുന്നു എഴുതിക്കൊണ്ടിരുന്ന മുറിയിലെത്തി. പിന്നെ, ഒന്നും മറയ്ക്കാൻ സാധിച്ചില്ല. നിരീക്ഷകൻ അയാളെ പ്രിൻസിപ്പാളിന്റെ മുമ്പിൽ ഹാജരാക്കി. എല്ലാം കേട്ടപ്പോൾ അക്കൊല്ലം ശരത്തിനെ പരീക്ഷക്കു ഇരുത്തേണ്ടതില്ലെന്നു തീരുമാനിച്ചു. ആ തെറ്റിനുള്ള ഏറ്റവും കുറഞ്ഞ ശിക്ഷ. പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തി. ജയിച്ചവരുടെ ലിസ്റ്റിൽ ശരത്ചന്ദ്രന്റെ പേർ കണ്ടില്ല. ഒന്നുംചെയ്യാൻ പോയില്ല. അതായിരുന്നു പ്രകൃതവും. ചെയ്യാനുമൊന്നുമില്ലായിരുന്നു. തെറ്റുകാരനാണല്ലോ. എന്നാൽ പഠിക്കാൻ വളരെ സമർഥനായിരുന്നതിനാൽ അധ്യാപകന്മാർ തന്നെ പ്രിൻസിപ്പാളിനോടു ശുപാർശ ചെയ്തു, മാപ്പുകൊടുക്കണമെന്ന്. പ്രിൻസിപ്പാളിനും ഖേദമുണ്ടായിരുന്നു താനെടുത്ത തീരുമാനത്തിൽ. ശിക്ഷ അല്പം കടുത്തുപോയെന്നു തോന്നാതിരുന്നില്ല. ഒടുവിൽ മാപ്പുകൊടുക്കാമെന്നു സമ്മതിച്ചു. ഒരു ദിവസം കൂടി ഉണ്ടായിരുന്നു പരീക്ഷക്ക് ഫീസൊടുക്കാൻ. പ്രിൻസിപ്പാൾ ശരത്തിനെ വിളച്ചു പറഞ്ഞു. "നാളെ വന്നു ഫീസ് ഒടുക്കിയിട്ടു പോകൂ."

എന്നാൽ, ഒരു ദിവസം കൊണ്ട് ഫീസുണ്ടാക്കാൻ അയാൾക്കു സാധ്യമായിരുന്നില്ല. അമ്മ ഇല്ല. അച്ഛനാണെങ്കിൽ സന്യാസി പ്രകൃതക്കാരൻ. അദ്ദേഹത്തിനു വശമായിരുന്നില്ല, പണമുണ്ടാക്കാ

(1) 1896

നുള്ള വിദ്യയൊന്നും. പിന്നെ സ്വന്തം അമ്മാവന്മാരാണെങ്കിൽ പരമ നിർധനന്മാരും. ബന്ധത്തിലുള്ള ഒരു അമ്മാവൻ വിചാരിച്ചാൽ കാര്യം നടക്കും. പക്ഷേ അദ്ദേഹം തന്നില്ലെന്നു കരുതി കുറ്റം പറയാനുമില്ല. താൻ അദ്ദേഹത്തിന്റെ സ്വന്തം സഹോദരിയുടെ മകനല്ലല്ലോ. പോരെങ്കിൽ, അവർക്കെല്ലാം എതിരായി രാജാ ശിവചന്ദന്റെ പക്ഷം പിടിക്കുകയും ചെയ്തിരുന്നു. അന്നത്തെ മാനദണ്ഡം വച്ചു നോക്കുമ്പോൾ നല്ല നടത്തക്കാരനായിരുന്നെന്നു പറയാനും വയ്യ. അതിനാൽ അമ്മാവന്മാരുടെ വീടുകളിൽ ശരത് മാനനീയനായിരുന്നില്ല.

അങ്ങനെ പഠിത്തവും അവസാനിച്ചു. പണമില്ലാത്തതുകൊണ്ടു മാത്രം. ശ്രദ്ധയെല്ലാം നാടകം, തിയേറ്റർ, കൊട്ടുക, പാടുക, സാഹിത്യ സൃഷ്ടി എന്നീവക കാര്യങ്ങളിലായി. രാജുവും ഒരുമിച്ചുള്ള അഭിയാനങ്ങൾ പൂർവാധികം ശക്തിപ്രാപിച്ചു. വേശ്യാഗമനം പോലും വർജ്ജിതമായിരുന്നില്ല. അക്കാലത്ത് മംസൂർ ഗംജിൽ ഒരു വേശ്യ ഉണ്ടായിരുന്നു. കാളിദാസി. പണവും ധാരാളമുണ്ടായിരുന്നു, അവളുടെ പക്കൽ. രണ്ടുനില മാളികയും. ധർമ്മ തല്പരയുമായിരുന്നു അവൾ. കീർത്തനങ്ങൾ പാടും. വളരെ മധുരമായിരുന്നു കണ്ഠസ്വരം. രാജു അവിടത്തെ ഒരു സന്ദർശകനായിരുന്നു. അവളുടെ കണ്ഠ മാധുര്യത്താൽ രാജു ആകൃഷ്ടനായി. അതുവഴിയായിരുന്നു, ശരത് കോളേജിലേക്കുപോകുന്നത്. രാജു അയാളെയും വിട്ടില്ല. കാളി ദാസിക്കും ഇവർ രണ്ടു പേരോടും സ്നേഹമായിരുന്നു, എന്നത്രെ കേട്ടുകേൾവി. ഇപ്പോൾ അതിനെ ചൊല്ലിയുള്ള മീമാംസകളെല്ലാം വെറുതെയാണ്. പത്തൊമ്പതു വയസ്സുകാരൻ ശരത്. നർത്തകിയായ കാളിദാസി. അവളുടെ സമ്പർക്കം വർജ്ജിതഫലാസ്വാദനം തന്നെ. വല്ലതും ഉണ്ടായോ എന്തോ ? ആർക്കറിയാം. എന്നാൽ, ഒരു കാര്യം സത്യമാണ്. കണ്ഠ മാധുര്യം, വാക്സാമർഥ്യം എന്നീ ഗുണ ങ്ങളാൽ സ്ത്രീകൾക്കു അയാളോടു വിശേഷവിധിയായി ഒരാകർ ഷണം തോന്നിയിരുന്നു. തഥാകഥിതങ്ങളായ കുകർമ്മങ്ങൾ കാരണം കുലീനന്മാരുടെ ഇടയിൽ അയാളുടെ അന്തസ്സു നിരന്തരം ഇടിഞ്ഞു കൊണ്ടുമിരുന്നു. അങ്ങിനെ, അകുലീനന്മാരെ ശരണം പ്രാപിക്കേണ്ടതായും വന്നു. അവിടെയാണ് മനുഷ്യനെ കണ്ടെത്താൻ അയാൾ ശ്രമിച്ചത്. മനസ്സിലാക്കുകയും ചെയ്തു, മനുഷ്യത്വമാണ് സതീത്വത്തെക്കാൾ വലുതെന്ന്.

ആരുമാരുമറിയാതെ 'ദേവദാസ്' രചിക്കപ്പെട്ടു കൊണ്ടിരുന്ന കാലമായിരുന്നു അത്. പ്രൗഢാവസ്ഥയെ പ്രാപിച്ച പ്രസിദ്ധ സാഹിത്യകാരനായ ശരത്ചന്ദ്രൻ പ്രസ്തുത കൃതിയെ അങ്ങേയറ്റം നിന്ദിച്ചിട്ടുണ്ട്. "അതുകൊള്ളരുതാത്തതാണ്. അശ്ലീലമാണ്. പിന്നെയുമുണ്ടു പലതും അതിൽ. കുട്ടിക്കാലത്തെ എന്റെ ആ കൃതി അച്ചടിക്കരുത്." തീർച്ചയായും അന്നയാൾ അനുഭവിച്ച പ്രേമ പീഢയെ 'ദേവദാസി'ന്റെ മാധ്യമത്തിലൂടെ വാങ്ങീബദ്ധമാക്കാൻ ശ്രമിച്ചിരുന്നു. അത്യധികമായ ഭാവ പ്രവണതയുണ്ടായിരുന്നിട്ടും, ആ

കൃതി ശരത്ചന്ദ്രന്റെ നിഷ്ഫലവും ഉൽക്കടവുമായ പ്രേമ ത്തിന്റെ ആത്മ സ്വീകൃതിയാണ്, സംശയമില്ല. യഥാർഥമായ സംഭവങ്ങളെ ആസ്പദമാക്കി നിലകൊള്ളുന്നു, അതിലെ കഥാപാത്രങ്ങളെല്ലാം തന്നെ. 'ദേവദാസി'ൽ പാർവതിയായിട്ടവതരിച്ചിരിക്കുകയാണ്, ധീരു. അയാളെ ഏറ്റവും കൂടുതൽ സ്നേഹിച്ചിരുന്ന സതീർഥ്യ. ധർമ്മ ദാസിന്റെ സ്വഭാവത്തിനാധാരം, മുത്തച്ഛന്റെ വീട്ടിലെ സേവകൻ മുശായിയാണ്. ചന്ദ്രമുഖിയുടെ ഉപാദാനങ്ങൾ ഉൾക്കൊള്ളുന്നത് ഒരു നർത്തികിയും. ശരത്ചന്ദ്രൻ തന്നെ സ്വയം അംഗീകരിച്ചിട്ടുള്ള വസ്തുതയാണ്, നർത്തകിയോടുള്ള കടപ്പാട്. വലുതായപ്പോൾ, പ്രസ്തുത കഥ അനേകം സ്നേഹിതന്മാരെ അനേകരൂപത്തിൽ കേൾപ്പിച്ചിട്ടുണ്ട്. എന്നാൽ, ശരത്ചന്ദ്രന്റെ പരമാരാധകനും, പ്രസിദ്ധസംഗീതജ്ഞനുമായ ദിലീപകുമാർ റോയിയോടു പറഞ്ഞിരുന്നത്, അത് സ്വന്തം വ്യക്തിപരമായ അനുഭവം തന്നെയെന്നത്രെ. ഒരു സ്നേഹിതനുമൊരുമിച്ച് അവിടെ പോയിരുന്നു, പാട്ടുകേൾക്കാൻ. ആ സ്നേഹിതൻ ജമീന്ദാരുടെ ജോലിക്കാരനായിരുന്നു. അന്ന് ആയിരക്കണക്കിനു രൂപയുണ്ടായിരുന്നു അയാളുടെ പക്കൽ.

പാട്ടും നൃത്തവും തകർത്തു. മദ്യം രംഗ പ്രവേശം ചെയ്തു. പതുക്കെപ്പതുക്കെ അളവു കൂടിവന്നു. അതോടൊപ്പം ചേതനയും നഷ്ടപ്പെട്ടുകൊണ്ടിരുന്നു. സ്നേഹിതൻ വീണ്ടും വീണ്ടും പോക്കറ്റിൽ നിന്നും പണം കയ്യിലെടുക്കും. വിളിച്ചു പറയും, "ആടൂ ഇനിയും കൊണ്ടുവാ മദ്യം." മദ്യം അതിന്റെ നിറം കാണിച്ചുകൊണ്ടിരുന്നു, അയാളിൽ. അവസാനം ബോധരഹിതനായി. ശരത്തും ബോധമുള്ളവനായിരുന്നില്ല. അടുത്തദിവസം രാവിലെ ഉണർന്നതു തന്നെ സ്നേഹിതന്റെ മുറവിളികേട്ടാണ്. അയാൾ പറഞ്ഞു. "അയ്യോ! കഷ്ടം! ചതിച്ചു. എന്റെ സർവസ്വവും പോയി! സകലതും കൊള്ളയടിക്കപ്പെട്ടു." ശരത് ചോദിച്ചു. "എന്തുപറ്റി ? എന്താണിങ്ങനെ മുറവിളി കൂട്ടുന്നത്?"

സ്നേഹിതൻ പറഞ്ഞു : "എന്റെ പക്കൽ 3000 രൂപ ഉണ്ടായിരുന്നു. ഇപ്പോൾ ഒന്നും കാണുന്നില്ല. നീയെങ്ങാനും ഒളിച്ചു വച്ചിട്ടുണ്ടോ ?"

ശരത് പറഞ്ഞു : "ഞാനെങ്ങിനെ ഒളിച്ചു വയ്ക്കാൻ. എനിക്കും അപ്പോൾ മുതൽ ബോധമില്ലായിരുന്നല്ലോ. നിന്റെ ഈ ബഹളം കേട്ടാണ് ഉണർന്നത്."

സ്നേഹിതന്റെ കണ്ണുകൾ നിറഞ്ഞു. പറഞ്ഞു: "എല്ലാംനശിച്ചു. ജമീന്ദാരുടെ പണമായിരുന്നു അത്. ജോലി നഷ്ടപ്പെടും, പണം കൊടുത്തില്ലെങ്കിൽ. മാത്രമല്ല, ജയിലിൽ പോകണ്ടതായും വരും. പത്തു മുന്നൂറുരൂപ ചെലവാകും, പോകട്ടെ, സാരമില്ല, വീട്ടിക്കോളാം എന്നു വിചാരിച്ചു. ഇത്ര വളരെ രൂപ എനിക്കാരുതരാൻ. അയ്യോ! കഷ്ടം ! കഷ്ടം ! ഞാനെന്താണു ചെയ്യുക." അയാൾ പിന്നെയും

പൊട്ടിക്കരയാൻ തുടങ്ങി. പക്ഷേ, കരഞ്ഞാൽ പണം കിട്ടുമോ ? ശരത് പറഞ്ഞ പ്രകാരം അവിടെയും ഇവിടെയുമെല്ലാം പരിശോധിച്ചു. പണം എങ്ങും കണ്ടില്ല. ആ നർത്തകിയേയും കണ്ടില്ല. അവൾ തന്നെയായിരിക്കും പണം അപഹരിച്ചതും . . . .? കൃത്യം ആ സമയത്ത് പ്രസ്തുത നർത്തകി അവിടെ വന്നു. അവളെ കണ്ടമാത്രയിൽ, ആ സ്നേഹിതൻ കുറച്ചു കൂടി ഉറക്കെ കരയാൻ തുടങ്ങി. ഒറ്റശ്വാസത്തിന് എല്ലാം പറഞ്ഞുകേൾപ്പിച്ചു.

നർത്തകി വളരെ ശാന്തമായ സ്വരത്തിൽ മറുപടി പറഞ്ഞു : "നിങ്ങളുടെ ബുദ്ധിക്കെന്തുപറ്റി ? ഇത്ര വളരെ പണവുമായി വേശ്യാഗൃഹത്തിലേക്കുപോരാൻ ? കേവലം രണ്ടു നാലു രൂപക്കുവേണ്ടി പ്രാണൻപോലും അപഹരിക്കാൻ മടിക്കാത്ത സ്ഥലമാണിത്. നിങ്ങളുടെ കയ്യിലുണ്ടായിരുന്നതോ, ആയിരക്കണക്കിനു രൂപയും. എല്ലാവരും കാൺകെയല്ലേ വീണ്ടും വീണ്ടും പോക്കറ്റിൽ നിന്നു പണമെടുത്ത് എനിക്കു തന്നിരുന്നത്. എല്ലാവരുടേയും നോട്ടം തങ്ങിനിന്നത് നിങ്ങളുടെ പോക്കറ്റിലാണ്. നിങ്ങളാണെങ്കിൽ മദ്യലഹരിയിൽ ഉരുണ്ടുരുണ്ട് ഇരിപ്പിടത്തിന്റെ അടിയിലേക്കു പോയി. എല്ലാവരെയും പറഞ്ഞയച്ചശേഷം, ഞാൻ നിങ്ങളെ നേരേ കിടത്തി. തലയുടെ കീഴെ തലയിണവച്ചു. എന്തൊക്കെയാണ് നിങ്ങൾ എന്നെപറ്റി പറഞ്ഞത്. പോകട്ടെ. അതു ഞങ്ങളെന്നും കേൾക്കുന്നവരാണല്ലോ. ഞാൻ നിങ്ങളെ ഉറക്കിയശേഷം എഴുന്നേറ്റു. അപ്പോഴാണ് നിങ്ങളുടെ പണം എന്റെ ദൃഷ്ടിയിൽ പെട്ടത്. പണമെടുത്ത ഞാൻ എന്റെ വസ്ത്രാഞ്ചലത്തിൽ ഭദ്രമായി സൂക്ഷിച്ച് അരയോട് ചേർത്ത്ചുറ്റിക്കെട്ടിവച്ചു. ആരെങ്കിലും തൊട്ടുപോയാൽ ഉണരത്തക്ക വിധം.

"എത്ര ദുഷ്പേരുപിടിച്ച തെരുവാണിത്. ഏതെല്ലാം തരത്തിലുള്ള ആഭാസന്മാരാണ്, ഇവിടെ താമസിക്കുന്നത്. അവർക്കു മനസ്സിലായി, നിങ്ങളുടെ പക്കൽ പണമുണ്ടെന്ന്. രാത്രിമുഴുവൻ ഈ കെട്ടിടത്തിന്റെ നാലുപാടും അവർ ചുറ്റിയടിച്ചു കൊണ്ടിരുന്നു. നിങ്ങൾ വെളിയിലേക്കിറങ്ങണം. രൂപാ തട്ടിയെടുക്കണം! എന്റെ സ്ഥിതിയാണെങ്കിലോ, പേടിച്ചു ഉറക്കം പോലും വന്നില്ല. തീയും കത്തിച്ചു രാത്രിമുഴുവൻ ഉറക്കവുമിളച്ചിരുന്നു, വേലക്കാരിയുമൊരുമിച്ച്."

ഇത്രയും പറഞ്ഞിട്ട്, അവൾ ആ പണമെടുത്ത് സ്നേഹിതന്റെ മുമ്പിൽ വച്ചു. "നോക്കൂ; ശരിയല്ലേ എന്ന്? ഇനിമേലിലൊരിക്കലും ഇങ്ങനെയുള്ള വിഡ്ഢിത്തം കാണിക്കാതിരിക്കുക."

ശരത് അവളുടെ നേരെ നോക്കി ഇരുന്നുപോയി. വേണമെങ്കിൽ അവൾക്ക് ആ പണം മുഴുവൻ അമക്കാമായിരുന്നു. ആർക്കാണ്, ധൈര്യം അവളോടത് ചോദിച്ചു വാങ്ങാൻ ? എത്രയോ മഹത്വമുള്ളവൾ ! അപഥസഞ്ചാരം ചെയ്തുപോയാലും മനുഷ്യന്റെ ഉള്ളിലെ സദ്വൃത്തികളെല്ലാം നശിക്കുന്നില്ല. ബാഹ്യാകൃതി മനുഷ്യന്റെ

യഥാർഥ സ്വരൂപം വ്യക്തമാക്കുന്നുമില്ല. പതിവ്രതകളെന്നു പറയപ്പെടുന്ന എത്രയെത്ര സ്ത്രീകൾ, എത്രയെത്ര ദുഷ്കർമ്മങ്ങളാണു ചെയ്യുന്നത്. മോഷണം, വഞ്ചന, കള്ളസാക്ഷി പറയുക, അങ്ങിനെ. ഒന്നും തന്നെ ബാക്കി ഇല്ല, അവർ ചെയ്യാത്തതായി. നേരേമറിച്ച്, ദുരാചാരിണികളെന്നു പറയപ്പെടുന്ന സ്ത്രീകളുടെ ഹൃദയത്തിൽ, ദയ, വാത്സല്യം, സത്യം മുതലായ ഗുണങ്ങൾ കുടികൊള്ളുന്നു. വാസ്തവത്തിൽ ഈ നർത്തകി തന്നെയല്ലേ, കാളിദാസി. ദേവദാസ് രചിക്കപ്പെട്ടു കൊണ്ടിരുന്ന കാലത്തും ശരത് അവളുടെ അടുത്തു പോകാറുണ്ടായിരുന്നു. അവളുടെ സ്വഭാവം നർത്തകിയുടേതിനോടു സാദൃശ്യം വഹിക്കുന്നു. എല്ലാം ദാനം ചെയ്തിട്ട്, അവൾ സന്യാസം സ്വീകരിച്ചു. പിന്നെയും പോകും, ആളുകളുടെ വീടുകളിൽ പൂജാദി അവസരങ്ങളിൽ കീർത്തനം പാടി കേൾപ്പിക്കാൻ. ആ സമയം ആളുകൾ എന്തെങ്കിലും കൊടുക്കാൻ ഭാവിച്ചാൽ പറയും, "ഭഗവാൻ കുറച്ചൊക്കെ എനിക്കും തന്നു. അതുപോലും സൂക്ഷിക്കാൻ പറ്റിയില്ല. ഇപ്പോൾ എനിക്കൊന്നും വേണ്ട."

ഈ കാളിദാസിതന്നെയാണ്, ചന്ദ്രമുഖിയുടെ രൂപത്തിൽ അവതരിച്ചതും. തെല്ലും സംശയമില്ല. അതുകൊണ്ടല്ലേ, ചുന്നീലാൽ അവളോടു പറയുന്നത് "ഇല്ല. ഇല്ല. നോട്ടിനും കീട്ടിനും മറ്റും അത്യാഗ്രഹമുള്ളവർ വേറെ വല്ലവരുമാണ്. നിങ്ങൾ അക്കൂട്ടത്തിലല്ല." (ദേവദാസ്)

അവൾ എത്രതന്നെ ധർമ്മാനുരക്തയായിരുന്നെങ്കിലും ഒരു നർത്തകിതന്നെയായിരുന്നല്ലോ. അവളുടെ വീട്ടിൽ പോകുക— അത് ശരത്തിൻെറ മുത്തച്ഛൻെറ വീട്ടിലെ ആളുകൾക്ക് ഒരിക്കലും അംഗീകരിക്കാൻ കഴിഞ്ഞിരുന്നില്ല. അവരുടെ ദൃഷ്ടിയിൽ അയാൾ താന്തോന്നിയും ദുർന്നടത്തക്കാരനുമാകുകയായിരുന്നു. അതുകൊണ്ട് അവരുടെ വീട്ടിലേക്കു തുറന്നടിച്ചു കയറിച്ചെല്ലാനും സാധ്യമായിരുന്നില്ല. അകത്തേക്കു പ്രവേശിക്കും മുമ്പ് ചുമയ്ക്കുകയോ മറ്റോ ചെയ്യണമായിരുന്നു. അതുകേട്ട് പ്രായമായ സഹോദരികൾ അകത്തേക്കു പൊയ്ക്കൊള്ളും. എന്നാൽ മുത്തച്ഛൻെറ വീട്ടിലെ ആളുകളെ പ്രീണിപ്പിക്കാൻ വേണ്ടി, തൻെറ സ്വഭാവം മെച്ചമാക്കാനൊന്നും ശരത് ശ്രമിച്ചില്ല. ഒരു ദിവസം ചെറിയ മുത്തച്ഛൻ അഘോരനാഥൻ ആജ്ഞാപിച്ചു. "ശരത്തിനെ വീട്ടിൽ കയറാൻ അനുവദിക്കണ്ട. അവൻെറ പ്രവേശനം വിലക്കിയിരിക്കുകയാണ്." പ്രതിഭാശാലികളുടെയെല്ലാം ഗതിയാണിത്. അതുകൊണ്ടാണല്ലോ, കവി ഷെല്ലിയുടെ വിപ്ളവാത്മകങ്ങളായ വിചാരങ്ങൾ കാരണം അമ്മ, അദ്ദേഹത്തിൻെറ സഹോദരിമാരോടു പറഞ്ഞത് "നിങ്ങളാരും ഷെല്ലിയോടധികം സംസാരിക്കരുത്. അവന് ഈശ്വരനിൽ വിശ്വാസമില്ല. വിവാഹത്തിലും."

## 12

അങ്ങിനെ ഇരിക്കെ, പെട്ടെന്നൊരു ദിവസം കേട്ടു,[1] രാജു എങ്ങോ കടന്നുകളഞ്ഞെന്ന്. അയാൾ പിന്നെ ഒരിക്കലും മടങ്ങി വന്നില്ല. വളരെ കൊല്ലങ്ങൾക്കുശേഷം ശ്രീകാന്തന്റെ കർത്താവ് എഴുതി—"അയാളിന്നു ജീവിച്ചിരിപ്പുണ്ടോ? അറിയില്ല. എന്തുകൊണ്ടെന്നാൽ, അനേകം വർഷങ്ങൾക്കുമുമ്പൊരു ദിവസം അയാൾ വളരെ വെളുപ്പിനു എഴുന്നേറ്റു; ഭൂസ്വത്ത് മുതലായ സ്ഥാവരസ്വത്തുക്കൾ, വീട്, കുടുംബം ഇവയെല്ലാം ഉപേക്ഷിച്ച്, ഉടുത്തവസ്ത്രം മാത്രം ധരിച്ചുകൊണ്ട് അങ്ങിനെ ഇറങ്ങിയങ്ങു പോയി. പിന്നെയൊട്ടുമടങ്ങി വന്നുമില്ല. ആവൂ ! ആ ദിവസം ഇന്നും അങ്ങിനെ ഓർമ്മയിൽ തങ്ങി നില്ക്കുന്നു." ശരത്ചന്ദ്രന്റെ ജീവിതത്തിൽ ഒരു വലിയ ശൂന്യത രൂപംകൊണ്ടപോലെയായി. ജീവിതത്തിൽ ഏതുരംഗത്തിലും, അയാളായിരുന്നു വഴികാട്ടി— പ്രേരകൻ !

ആദംപൂർ ക്ലബിലെ നാടകവിഭാഗത്തിൽ നിന്ന്, മനോഹരങ്ങളായ അനേകം നാടകങ്ങൾ അവതരിപ്പിക്കപ്പെട്ടു. അവയിൽ പ്രമുഖങ്ങളായിരുന്നു, 'മൃണാളിനി' 'വില്വമംഗൽ', 'ജനാ' എന്നിവ. ശരത് ഈ നാടകങ്ങളിൽ, 'മൃണാളിനി' 'ചിന്താമണി' 'ജനാ' എന്നിവരുടെ റോളുകളിൽ അഭിനയിച്ചു. ഗിരിജ, ഭ്രാന്തി എന്നിവരുടെ ഭാഗം അവതരിപ്പിച്ച് രാജു വലിയപേർ സമ്പാദിച്ചിരുന്നു. ഗാംഭീര്യം, സംയമം, തേജസ്സ്, ശോകം മുതലായ ഭാവങ്ങൾ ആവിഷ്കരിക്കുമ്പോൾ, ശരത് പ്രകടമാക്കിയ ഭാവഭംഗി, കൽക്കത്തയിലെ ഏറ്റവും മികച്ച പ്രതിഭാശാലിനിയായ അഭിനേത്രിയുടെ മാദകമായ ഉച്ഛ്വാസങ്ങളിൽ പോലും കണ്ടെത്താൻ കഴിയുമായിരുന്നില്ല. രാജു കാഴ്ചവച്ച ഭ്രാന്തിയുടെ അഭിനയം[2] 1960 കഴിഞ്ഞിട്ടും രോമാഞ്ചത്തോടു കൂടിയല്ലാതെ, ഓർക്കാൻ ആർക്കും കഴിഞ്ഞിരുന്നില്ല. ആ രംഗം ആളുകളുടെ മനസ്സിലേക്കു കടന്ന്, അവിടെ സ്ഥാനം ഉറപ്പിച്ചു നിന്നപോലെ. രാജു സ്വയം ഭ്രാന്തനായ പോലെ തോന്നി. വീണ്ടും വീണ്ടും അതുതന്നെ അഭിനയിക്കും. ഒരുദിവസം സഹോദരസന്താനമായ കൊച്ചു കുഞ്ഞിനേയും എടുത്ത് മരത്തിൽ കയറി. കുട്ടിയെ മടിയിലിരുത്തി ഭ്രാന്തിയെപ്പോലെ അഭിനയിക്കാൻ തുടങ്ങി. കണ്ടു നിന്നവർ അന്തിച്ചു പോയി. എപ്പോൾ വേണമെങ്കിലും കുട്ടി കൈവിട്ടു താഴെവീണു പോകാം. അന്നുരാത്രി രാജുവിന്റെ അച്ഛൻ, അയാളെ വല്ലാതെ പ്രഹരിച്ചു. അതേ രാത്രിതന്നെ, ഒളിച്ചോടിപ്പോകുകയും ചെയ്തു. സന്യാസം സ്വീകരിച്ചതായി കേട്ടിരുന്നു. അയാളുടെ മനസ്സു വളരെ നാളുകളായി സന്യാസവൃത്തിയിലേക്കു തിരിഞ്ഞിരുന്നു. ബാഹ്യലോകത്തിൽ നിന്നു വിടവാങ്ങി, മാനസിക ലോകത്തിൽ രമിച്ചപോലെ തോന്നി

---

(1) ക്രിസ്ത്വബ്ദം 1897

(2) 1959 ൽ ലേഖകൻ ഭാഗൽപൂരിൽ പോയിരുന്നു.

യിരുന്നു. ഗംഗാതീരത്തിൽ കുട്ടികളുടെ ശ്മശാനത്തിനു സമീപം ഒരു വലിയ വടവൃക്ഷം ഉണ്ടായിരുന്നു. അതിൻെറ മുകളിൽ മരം കൊണ്ട് ഒരു ധ്യാനസ്ഥലം ഉണ്ടാക്കി. ശരത്തല്ലാതെ മറ്റാരെയും അവിടെ കയറാൻ അനുവദിച്ചിരുന്നില്ല. എല്ലാവർക്കും കഴിയുമായിരുന്നില്ല, അതിനുള്ളിൽ കടക്കാനും. ഏണിയിൽകൂടി കടന്നു വേണം കയറിപ്പോകാൻ. അവിടെവച്ച് ഇടയ്ക്കിടെ ഈശ്വരീയ ജ്യോതിസ്സിനെ സാക്ഷാൽക്കരിച്ച് രാജു ആത്മനിർവൃതികൊള്ളുമായിരുന്നു. ക്രമേണ രാജു മൗനിയായിക്കൊണ്ടിരുന്നു. പകലെല്ലാം ഉപവാസമായിരിക്കും. ബന്ധുമിത്രാദികളുടെ കാര്യങ്ങളെല്ലാം ക്രമേണ വിട്ടു. കുട്ടികളെ മാത്രം ഇഷ്ടപ്പെട്ടിരുന്നു. അവരെ മാറോടു ചേർത്തു ആശ്ലേഷിക്കുമ്പോൾ വലിയൊരു സംതൃപ്തി അനുഭവപ്പെട്ടിരുന്നതായി തോന്നി. ചിലപ്പോൾ കുട്ടികളെയും കൊണ്ട് മരത്തിൽ കയറും. അച്ഛൻ രാജുവിനെ ശരിക്കു മനസ്സിലാക്കിയില്ല. ഒടുവിൽ കിളിയങ്ങു പറന്നുപോയി സമുദ്രത്തിനു മറുകരയിലേക്ക്.

കുറച്ചുകഴിഞ്ഞ്, ചിലർ അയാളെ ഹരിദ്വാരത്തിൽവച്ചു കണ്ടതായി അവകാശപ്പെട്ടു. ഒരിക്കൽ ഉദാസീ സമ്പ്രദായത്തിലുള്ളവരുടെ കളരിയിൽ ആരോ സുമധുര ബംഗാളി ഗീതം പാടുന്നതായി കേട്ടു. കേട്ടത് ഒരു സ്ത്രീയാണ്[1]. അവർക്കു സ്വരം പരിചിതമെന്നപോലെ തോന്നി. കൗതുകം വർധിച്ചു. എത്തിനോക്കി. പാട്ടുകാരൻെറ പുറമാണ് കണ്ടത്. അവിടെ ശസ്ത്രക്രിയ ചെയ്ത പാട് സ്പഷ്ടമായി കണ്ടു. അവർക്കു ബോധ്യമായി, അതു രാജുവാണെന്ന്. രാജുവിൻെറ പുറത്ത് ശസ്ത്രക്രിയ ചെയ്ത പാടുണ്ടായിരുന്നു. പെട്ടെന്നവർ അകത്തുകടന്നു പറഞ്ഞു : "എടാ, രാജൂ ! നിൻെറ അമ്മക്ക് ഭ്രാന്താണ്, നിന്നെ കാണാത്തതുകൊണ്ട്. നീ സന്യാസിയായി ചുറ്റിക്കറങ്ങുന്നു." രാജു അതുകേട്ടമാത്രയിൽ മുഖം മറച്ചുപിടിച്ചു. ഒന്നും പറഞ്ഞില്ല. വിവരം അറിഞ്ഞ ഉടനെ, അവൻെറ അമ്മ ഹരിദ്വാരത്തിലെത്തി. അപ്പോഴേക്കും ആ സംഘം സ്ഥലം വിട്ടുകഴിഞ്ഞിരുന്നു. ഒരു പിടിയും കിട്ടിയില്ല. വളരെയെല്ലാം അന്വേഷിച്ചു. എല്ലാം വെറുതെ.

രാജുപോയി. എന്നാൽ, ശരത്ചന്ദ്രൻ അനുഭവിച്ച വേദനയ്ക്കു കണക്കില്ല. രാജു ഒരുമിച്ചു കഴിഞ്ഞ ജീവിതത്തെപ്പറ്റി ഓർത്തു, ഏതോ അസഹ്യമായ വേദന ഹൃദയത്തിലേക്കു തുളച്ചുകയറുന്നപോലെ. എത്ര വലിയ സ്നേഹിതനായിരുന്നു, അയാൾ. രാജുവിൽ നിന്നാണ് ശരത്ചന്ദ്രൻ പഠിച്ചത്, ഈ ലോകത്തിലെ മറ്റു മൂല്യങ്ങളെല്ലാം തന്നെ ഏതെങ്കിലും നിലവാരത്തിൽ, അസത്യമായി അനുഭവപ്പെട്ടാലും, സഹജമായ മാനവീയ കാരുണ്യം തീർച്ചയായും ഒരിക്കലും അസത്യാത്മകമാകയില്ലെന്ന്. അത്തവണ ജഗദ്ധാത്രീ പൂജയുടെ പിറ്റേദിവസം, അമ്മാവൻെറ വീട്ടിൽ യാത്രക്കളിക്കു പരിപാടി ഇട്ടിരുന്നു. പേരുകേട്ട ഒരു സംഘമാണു വന്നിരുന്നത്, കൽക്കത്തയിൽ

(1) 1959 ൽ അവരുടെ മകനെ കണ്ടു.

നിന്ന്. ഗ്രാമത്തിലും തെരുവിലുമുള്ളവരെല്ലാം കൂട്ടംകൂട്ടമായി കാണാൻ വന്നുകൊണ്ടിരുന്നു. ശരത് ഒരു മൂലയിലിരുന്നു, കളി കാണുകയായിരുന്നു. അപ്പോഴാണ്, എവിടെ നിന്നോ രാജു വന്നു ചേർന്നത്. അയാൾ വളരെയധികം തിരക്കുപിടിച്ചപോലെ കാണപ്പെട്ടു. അടുത്തു വന്നിട്ടു പറഞ്ഞു. "എഴുന്നേല്ക്ക്. പോകാം."

ഗുരുവിന്റെ ആജ്ഞ. എഴുന്നേല്ക്കാതെപറ്റുമോ ? വെളിയിൽ ഇറങ്ങിയപ്പോൾ പറഞ്ഞു: "ആ തെരുവിലെ താരാപദന്റെ കുട്ടി കോളറ പിടിപെട്ട് ഇപ്പോൾ മരിച്ചതേയുള്ളു. പാവം മൂന്നുവയസ്സുള്ള കുട്ടി. വളരെയെല്ലാം ശ്രമിച്ചുനോക്കി. രക്ഷപ്പെട്ടില്ല. അച്ഛനമ്മമാർ തല്ലിയലച്ചു കരയുകയാണ്, ഭ്രാന്തെടുത്തവരെപ്പോലെ. ഈ രോഗം ബാധിച്ചു മരിച്ചവരുടെ ജഡം വളരെ നേരം വച്ചുകൊണ്ടിരിക്കാനും വയ്യ. വേഗം ശ്മശാനത്തിൽ എത്തിക്കണം. തെരുവിലെ ആളുകളെല്ലാം ഇവിടെ കൂടിയിട്ടുണ്ട്, യാത്രക്കളികാണാൻ. ഇപ്പോൾ നീ തന്നെവരണം, എന്റെ കൂടെ". രണ്ടുപേരും താരാപദന്റെ വീട്ടിലെത്തി. അച്ഛനമ്മമാരെ ഒരു പ്രകാരത്തിൽ പറഞ്ഞ് ആശ്വസിപ്പിച്ചു. കുട്ടിയുടെ ശവവും എടുത്ത് ശ്മശാനത്തിലേക്കു തിരിച്ചു. അർധരാത്രികഴിഞ്ഞു. കുറച്ചുദൂരം പോയപ്പോൾ ശരത് പറഞ്ഞു, "ഒരു മെഴുകുതിരി കൂടി കരുതിയെങ്കിൽ വേണ്ടില്ലായിരുന്നു." രാജു പറഞ്ഞു "ഉണ്ടായിരുന്നെങ്കിൽ! പക്ഷേ; ഇപ്പോൾ എവിടെ കിട്ടാൻ? അതുകൊണ്ടു കാര്യം പറ്റിക്കാം." ശ്മശാനം ഗംഗയുടെ തീരത്തായിരുന്നു. വളരെ ദൂരം വരെ ഒരു ഗ്രാമത്തിന്റെ പൊടിപോലുമില്ല. എവിടെ നോക്കിയാലും മണൽപ്പരപ്പിന്റെ സാമ്രാജ്യം. അപൂർവം ചിലയിടങ്ങളിൽ ഒന്നോ രണ്ടോ ഈന്തൽ മരങ്ങൾ കാണാം. അല്ലെങ്കിൽ മുൾച്ചെടിപ്പടർപ്പ്. മറ്റൊന്നും കാണാനില്ല.

ശ്മശാനമധ്യത്തിലായി ഒരു കുടിലുണ്ട്. കാറ്റും മഴയും വരുമ്പോൾ, അഥവാ ഏതെങ്കിലും കാരണവശാൽ വിശ്രമിക്കേണ്ട ആവശ്യം വരുമ്പോൾ, അതു ഉപയോഗിക്കപ്പെട്ടിരുന്നു. ആ കുടിൽ ഭൂതപ്രേതങ്ങളുടെ ആവാസകേന്ദ്രമെന്നാണ് ആളുകൾ വിശ്വസിച്ചുപോന്നത്. പകൽപോലും ഭയമാണ്, അവിടെ കടന്നുചെല്ലാൻ.

രാജുവിന് ആ വക ചിന്തകളൊന്നുമില്ല. നേരെ കുടിലിലേക്കു കടന്നു. പുറകെ ശരത്തും. പക്ഷേ, അയാൾ പേടിച്ചു വിറച്ചിരുന്നു. രാജു ശവം താഴെവച്ചു കൊണ്ടു പറഞ്ഞു, "വളരെ നേരമായി ഒരു ബീഡിവലിച്ചിട്ട്. ഏതായാലും ഒരു ബീഡി വലിച്ചിട്ടു ബാക്കികാര്യം". അപ്പോൾ ഒരു ശബ്ദം! ഇരുട്ടിൽനിന്ന്. "എനിക്കും തരാമോ ഒരെണ്ണം?" ശരത്തിനു കുളിരുകോരി ഇട്ടു. വിയർത്തൊലിക്കാനും തുടങ്ങി. രാജു ചോദിച്ചു. "ആരാ"? അതോടൊപ്പം തീപ്പെട്ടിക്കൊള്ളിയുരച്ചുനോക്കി. അപ്പോൾ കണ്ടു. തൊട്ടടുത്തു തന്നെ ഒരു കീറിപ്പറിഞ്ഞ വിരിപ്പിൽ ഒരു വൃദ്ധൻ കിടക്കുന്നു. കീറപ്പഴന്തുണി കൊണ്ടു മൂടിപ്പുതച്ച്.

ചോദിച്ചു: "നിങ്ങൾ ആരാണ്?"

പിന്നെയും അതേ ശബ്ദം "ഞാൻ ഗംഗായാത്രക്കാരനാണ്." സൂക്ഷിച്ചുനോക്കി. പഴന്തുണിക്കെട്ടിൽ പൊതിഞ്ഞു കിടക്കുകയാണാവൃദ്ധൻ. എൺപതോളം വയസ്സുണ്ടാകും. രാജു ഒരു ബീഡി കൊടുത്തു. വൃദ്ധൻ ശക്തിയായി വലിക്കുന്നതു കണ്ടാൽ, അമൃതു കിട്ടിയ സംതൃപ്തിയുണ്ട്. വൃദ്ധൻ പറഞ്ഞു. "അയ്യോ ! എന്റെ മോനെ ! നീ രക്ഷിച്ചു ! എത്രനാളായി ഈ കിടപ്പു തുടങ്ങിയിട്ട്. മരണവും വരുന്നില്ല. എന്റെ കൂടെ രണ്ടു പേരക്കിടാങ്ങളും തെരുവിലെ ഒരു മനുഷ്യനുമുണ്ട്. അവർക്കുവല്ലാത്ത അരിശമാ. ഞാൻ വേഗം തൊലഞ്ഞു പോകാത്തതുകൊണ്ട്. ഇന്ന്, പോയിരിക്കുകയാ, യാത്രകാണാൻ. അവർ പറയാറുണ്ട്. 'കിളവൻ എളുപ്പം സിദ്ധികൂടുമെന്നു കരുതിയാ കൊണ്ടുവന്നത്. പക്ഷേ, ഗംഗയുടെ കാറ്റുപിടിച്ച മട്ടാ. നല്ല ആരോഗ്യം.' എന്റെ സ്ഥിതി എന്താകുമോ എന്തോ ? മടങ്ങിപ്പോകാനും വയ്യ. ഗംഗാ യാത്രക്കാരനല്ലേ ?"

രാജു പെട്ടെന്നു പറഞ്ഞു. "എന്താണ്, മടങ്ങിപ്പോയാൽ? നിങ്ങൾക്കു നല്ല ആരോഗ്യമുണ്ട്. എവിടാ വീട് ? ഞങ്ങൾ നിങ്ങളെ അവിടെക്കൊണ്ടാക്കിയിട്ടു പോകാം. അല്ലെങ്കിൽ നിങ്ങളെ അവർ കഴുത്തു ഞെക്കി കൊല്ലും."

കിഴവൻ പറഞ്ഞു : "അതെ, മോനെ ! ശരിയാ. അവർ അങ്ങിനെ പറഞ്ഞ്, കൂടെക്കൂടെ എന്നെ പേടിപ്പിക്കാറുണ്ട്. ആർക്കറിയാം. എപ്പൊഴാ കഴുത്തുഞെക്കിക്കൊല്ലുന്നതെന്ന്."

രാജു ആദ്യം കുട്ടിയെ കുഴിച്ചിട്ടു. പിന്നെ, കുളിയും. അതു കഴിഞ്ഞു ശരത്തിനോടുപറഞ്ഞു : "ഞാൻ ഈ കിളവനെ തോളത്ത് എടുത്തോളാം. നീ അയാളുടെ പഴന്തുണിയെല്ലാം കെട്ടി കക്ഷത്തിൽ വച്ചോളൂ."

പിന്നെ, ആ പാമ്പാട്ടി ഉസ്താദും അന്നദാ മുത്തശ്ശിയും. രാജു ആ പ്രേമാപ്ലാവിതമായ ആത്മാക്കളെ പൂജിച്ചിരുന്നോ എന്നു തോന്നും. ആരായിരുന്നു അവൾ ? സമുദായ ബഹിഷ്കൃത ! അക്കാര്യം ആർക്കും ശരിയായിട്ടറിഞ്ഞുകൂടാ. എന്നാൽ, ഭർത്താവു മുസൽമാൻ ആയിരുന്നു. അതു സത്യമത്രേ. സമുദായം ആജ്ഞാപിച്ചു, അയാളെ ഉപേക്ഷിക്കാൻ. അവളതു ചെയ്തില്ല. പാമ്പു പിടിക്കലായിരുന്നു, അയാളുടെ ജോലി. അതുകൊണ്ട് മാത്രം വയറു പോറ്റാൻ കഴിഞ്ഞില്ല. അതിനാൽ രാജുവും ശരത്തും അവരെ സഹായിച്ചിരുന്നു. അതായിരുന്നല്ലോ, അവരുടെ ശീലവും. ഒരു ദിവസം മുത്തശ്ശിയെ അപമാനിച്ച കുറ്റത്തിന് രാജു ഒരാളെ കയ്യേറ്റം ചെയ്യുകപോലും ചെയ്തു.

ഇങ്ങിനെയുള്ള കഥകൾക്കുണ്ടോ, അവസാനം ! അതു പോലെ ശരത്ചന്ദ്രന്റെ ദുഃഖത്തിനും. പക്ഷേ, ആ ദുഃഖം വെളിയിൽ കാണിച്ചിരുന്നില്ലെന്നുമാത്രം. രാജുവിന്റെ സ്മരണ ശരത്തിന്റെ സാഹസം

വർധിപ്പിച്ചേയുള്ളു. ഓരോരായിടത്തും, ഓരോരുത്തരേയും അത്ഭുതപ്പെടുത്തിയിരുന്നു, തന്റെ സാഹസകൃത്യങ്ങൾ കൊണ്ട്.

## 13

ഒരു വശത്ത് ശരത് ഇങ്ങിനെയുള്ള കാര്യങ്ങളിൽ സദാതിരക്കിട്ടു മുഴുകി നടന്നു. മറുവശത്തു അച്ഛന്റെ അവധൂതസ്വഭാവം എല്ലാ അതിർ വരമ്പുകളും ലംഘിച്ചുനിന്നു. വീട്ടിൽ വേറെയുമുണ്ട്, മൂന്നു ജീവികൾ. അവർക്കു വയറ്റിനുള്ള വക വേണം. ശരീരം മറയ്ക്കാൻ വസ്ത്രം വേണം. അതിനുവേണ്ട വക ഉണ്ടാക്കാൻ അച്ഛനു കഴിഞ്ഞില്ല. പഴയ കടവും വീട്ടാൻ പറ്റിയില്ല. അതു സംബന്ധിച്ച കേസ്സ് വിധിയായി. അതിനുവേണ്ടി ഗ്രാമത്തിലുള്ള വീട് വെറും 225 രൂപക്ക് ചെറിയമ്മാവനു വിറ്റു.[1] പട്ടിണികിടന്നു മരിക്കുകയല്ലാതെ യാതൊരു വഴിയുമില്ലായിരുന്നു. ശരത് കുട്ടിയൊന്നുമായിരുന്നില്ല. 21 വയസ്സ് പ്രായമുള്ള യുവാവ്. ഒടുവിൽ വീട്ടിലെ ദുരിതം മനസ്സിനെ സ്പർശിച്ചു. ജോലിയന്വേഷിച്ച് ഇറങ്ങിത്തിരിച്ചു.

അക്കാലത്ത് സംഥാൽപർഗനായിൽ സെറ്റിൽമെന്റു സംബന്ധിച്ച ജോലി നടന്നിരുന്നു. ബനൈലി എസ്റ്റേറ്റിന്റെ സ്വന്തം താല്പര്യങ്ങൾ സംരക്ഷിക്കാനായി, എസ്റ്റേറ്റിൽ നിന്ന് ഒരു ഉദ്യോഗസ്ഥനെ അവിടെ നിയമിച്ചിരുന്നു. ആ ഉദ്യോഗസ്ഥന്റെ സഹപ്രവർത്തകനായി ശരത് നിയമിതനായി. ഇഷ്ടപ്പെട്ട ജോലി. പലപ്പോഴും ടൂറിൽ ആയിരിക്കും. ക്യാമ്പടിച്ചു താമസിക്കുക, അക്കാലത്തെ നാട്ടു രാജ്യങ്ങളിലെ ഉദ്യോഗസ്ഥന്മാരെപ്പോലെ കൊട്ടുക, പാടുക, വേട്ടയാടുക മുതലായവയാണ് ജോലി. ചിലപ്പൊഴെല്ലാം രാജകുമാരന്മാരും വന്നു ചേരും. ശരത്താണെങ്കിൽ വലിയ ദുസ്സാഹസിയും. വെടി വയ്ക്കാൻ നല്ല വണ്ണം പഠിച്ചു. പറന്നു പോകുന്ന പക്ഷികളെപ്പോലും ഉന്നം പിഴയ്ക്കാതെ വെടിവച്ചു വീഴ്ത്തുന്നവനെന്നുള്ള പ്രസിദ്ധി വളരെ വേഗം നേടി എടുത്തു. അതുകാരണം കൂടുതൽ ജനപ്രിയനുമായി. ചിലപ്പോൾ നടക്കാൻ ഇറങ്ങും,ചിലപ്പോൾ തനിയെയും മറ്റു ചിലപ്പോൾ സംഘം ചേർന്നും. ശ്മശാന സ്ഥലങ്ങൾ പ്രത്യേകിച്ചും പ്രിയതരങ്ങളായിരുന്നു. അന്നു ചുറ്റിക്കറങ്ങി എത്തിച്ചേർന്നതു വക്രേശ്വരത്താണ്. അവിടത്തെ ശ്മശാനം കണ്ട് ശരത് വിമുഗ്ധനായി നിന്നുപോയി. ശിവക്ഷേത്രത്തിനു സമീപമുള്ള ആ ശ്മശാനത്തിൽ എന്തൊരു നിർജ്ജനത. അയാളുടെ വിരക്ത മനസ്സിന് നിർജ്ജനപ്രദേശം എപ്പോഴും ഇഷ്ടപ്പെട്ടിരുന്നു. അവിടെയും ഇവിടെയും കുന്നുകൂടിക്കിടക്കുന്ന തലയോട്ടികൾ. കീറസ്സഞ്ചികൾ തൂക്കിയിട്ടപോലെ, ഇലഞ്ഞി മരക്കൊമ്പുകൾതോറും തലകീഴായി തൂങ്ങിക്കിടക്കുന്ന വവ്വാലുകൾ. തളം കെട്ടി നിന്നിരുന്ന ബൃഹത്തായ മൂകതയെ ഭഞ്ജിച്ചു കൊണ്ടു, കരുണസ്വരത്തിൽ ആർത്തുകരയുന്ന അവയുടെ കുഞ്ഞുങ്ങൾ.

---

(1) 1896 നവംബർ 9. (ദേവാനന്ദപുരേ ശരത്ചന്ദ്ര. ദ്വിജേന്ദ്രനാഥ ദത്ത മുംശി. 'ഭാരതവർഷം' മാർച്ച് 1938 — ചൈത്രം 1344)

ഇവയൊന്നും തന്നെ അയാളുടെ വിരക്ത മനസ്സിനെ വിചലിതമാക്കാൻ പര്യാപ്തമായിരുന്നില്ല.

അന്നു രാജകുമാരനും വന്നു. അപ്പോൾ നൃത്ത ഗീതങ്ങളുടെ സദസ്സ് കൂടുതൽ കൊഴുപ്പുള്ളതായിത്തീർന്നു. സെറ്റിൽമെൻറിലെ വലിയ ഉദ്യോഗസ്ഥന്മാർ ക്ഷണിക്കപ്പെട്ടിരുന്നു. വളരെ പണം കൊടുക്കാമെന്നുള്ള വ്യവസ്ഥ ഉണ്ടായിരുന്നുതുകൊണ്ട് പട്നയിൽ നിന്ന് ഒരു ദേവദാസിയും വന്നിരുന്നു. സൗന്ദര്യം, അതിമധുരമായ കണ്ഠ സ്വരം എന്നിവകളാൽ അനുഗൃഹീതയായിരുന്നു അവൾ. ശരത്ചന്ദ്രനും ക്ഷണിക്കപ്പെട്ടിരുന്നു, ഉയർന്ന പദവിയിലുള്ള ഉദ്യോഗസ്ഥനല്ലായിരുന്നെങ്കിലും. അയാളുടെ കണ്ഠസ്വരത്തിൻെറ മാധുര്യത്തെ സംബന്ധിച്ച വാർത്ത രാജകുമാരൻെറ കർണങ്ങളിലും എത്തിയിരുന്നു. അദ്ദേഹം പറഞ്ഞു : "ഇന്നു നിങ്ങളും പാടിയേ പറ്റൂ, ശരത്തേ !"

സംഗീത ശാസ്ത്ര ദൃഷ്ട്യാ ശരത്ചന്ദ്രൻെറ സംഗീതം കുറ്റമറ്റതായിരുന്നില്ലെങ്കിലും, കണ്ഠസ്വരം ഹൃദയഹാരിയായിരുന്നു. ബായി പോലും പ്രശംസിച്ചു. നൃത്ത ഗീതങ്ങളിൽ ബഹു സമർഥയായിരുന്നു, അവൾ. തൻെറ സർവകഴിവും സമാഹരിച്ചാണവൾ വീണവായിച്ചത്. എന്നാൽ, അവളുടെ ശ്രമം ഗർദഭ സദസ്സിലെ ഗന്ധർവ ഗീതോദ്യമം പോലെ കലാശിച്ചതേയുള്ളൂ. ശരത്ചന്ദ്രൻ മാത്രമാണ് രാഗങ്ങളുടെ മർമ്മം അറിഞ്ഞ് ആസ്വദിക്കുന്നവനായി അവിടെ ഉണ്ടായിരുന്ന ഏകവ്യക്തി. ബായിയുടെ വീണ വായനയെ മുക്തകണ്ഠം അയാൾ പ്രശംസിച്ചു. അവൾ ഗദ്ഗദകണ്ഠയായി. ദിക്ഭ്രഷ്ടനെങ്കിലും ഗുണവാനായ ആ ചെറുപ്പക്കാരനെപ്പറ്റി, അവളുടെ ഹൃദയം സഹാനുഭൂതി പൂർണമായി. അല്പസമയത്തെ മാത്രം പരിചയമായിരുന്നെങ്കിലും രണ്ടുപേരും പരസ്പരം വളരെയടുത്തു. അന്നുരാത്രി വളരെ ഇരുട്ടിയ ശേഷം ഏതോ സന്ദർഭ വശാൽ ബായിപറകയുണ്ടായി, "ഞാൻപാടുന്നതു പണം കിട്ടാൻ വേണ്ടിയാണ്; പാടുക എൻെറ തൊഴിലുമാണ്. താങ്കൾ ഇവരുടെ സ്തുതി ഗീതം പാടുന്നത് എന്തിനാണ് ? ഗുണവാനായ അങ്ങ് ഇവിടം വിട്ടുപോകയാണു വേണ്ടത്."

ഒടുവിൽ ശരത് ആ ഉദ്യോഗം ഉപേക്ഷിച്ചു. അതിൻെറ പിന്നിലുണ്ടായിരുന്ന പ്രേരണാശക്തി ബായിയുടെ ആഗ്രഹം മാത്രമാണോ എന്നു പറയാൻ പ്രയാസമത്രെ. ശരത്തിന് പിതാവിൽ നിന്ന് കിട്ടിയ ഒരു സ്വഭാവമുണ്ടായിരുന്നു—ചഞ്ചലത. എങ്ങും ഉറച്ചിരിക്കാൻ, ആ പ്രകൃതം അനുവദിച്ചിരുന്നില്ല. ഒരു ജ്യോതിശ്ശാസ്ത്രജ്ഞൻ പ്രവചിച്ചിരുന്നു, നാല്പതു വയസ്സിനു ശേഷം അയാൾ രാജാവിനെപ്പോലെ പ്രസിദ്ധനാകുമെന്ന്. ഉദ്യോഗം ഉപേക്ഷിക്കാനുള്ള കാരണങ്ങളിൽ ഒന്നതുമാകാം. വേറെയും കാരണങ്ങളുണ്ടാകാം. താത്വികമായി ചിന്തിച്ചാൽ, കുട്ടിക്കാലം മുതൽ തന്നെ ശരത്ചന്ദ്രൻ, തനിക്കു ചുറ്റും രഹസ്യാത്മകമായ ഒരന്തരീക്ഷം തന്നെ സൃഷ്ടിച്ചു വച്ചിരുന്നു.

പല പ്രകാരത്തിലുമുള്ള കഥകളും ഉണ്ടാക്കി കേൾപ്പിക്കുക, അയാളുടെ സ്വഭാവമായിക്കഴിഞ്ഞിരുന്നു. ആ കഥകൾ വഴിയായി, തന്നെ സംബന്ധിച്ചുള്ള പല കിംവദന്തികളും പ്രചരിപ്പിച്ചിരുന്നു. ബായിയുടെ ആഗ്രഹവും ഒരു പക്ഷേ, അങ്ങിനെയുള്ള കഥകളിലൊന്നാകാം. എന്നാൽ, തികച്ചും സത്യമായ ഒരു കാര്യമുണ്ട്. ഇങ്ങനെയുള്ള എല്ലാവിധ ദുസ്സംസർഗങ്ങളും, താന്തോന്നിത്തരങ്ങളും ദുസ്സാഹസ പ്രവൃത്തികളും ഉണ്ടായിരുന്നെങ്കിൽ തന്നെയും, അയാളുടെ സാഹിത്യ സാധന മൗനമന്ഥരഗതിയിൽ മുന്നേറിക്കൊണ്ടു തന്നെയിരുന്നു. പകൽ മുഴുവൻ സന്യാസോചിതമായ വൃത്തികളിൽ മുഴുകിക്കഴിഞ്ഞാലും, രാത്രിയുടെ ഏകാന്തയാമങ്ങളിൽ, തന്റെ ഗ്രന്ഥങ്ങളുടേയും പുസ്തകങ്ങളുടേയും ഇടയിൽ ചെന്നു ചേരുമായിരുന്നു. ജോലിനോക്കിയിരുന്ന കാലത്തും ഈ നിയമം അഭംഗുരം പാലിക്കപ്പെട്ടിരുന്നു. ആദ്യകാലത്ത് കവിതയിലായിരുന്നു ഭ്രമം. എന്നാൽ, കവിത എഴുതാൻ ധൈര്യം പോരായിരുന്നു. തന്റെ അഭിരുചിയനുസരിച്ചുള്ള ഗദ്യം രചിക്കാൻ വേണ്ടി സമയം അത്രയും വിനിയോഗിച്ചിരുന്നു. പറ്റിയവാക്കുകൾ, സുഖമായ ശൈലി എന്നിവ ഒത്തുവന്നാൽ മാത്രമേ തൃപ്തനായിരുന്നുള്ളു. അതുവരെ വീണ്ടും വീണ്ടും എഴുതും. പിന്നെയും വെട്ടിത്തിരുത്തും. എന്നാൽ ഛന്ദസ് കണ്ടുപിടിക്കുക വളരെ മുഷിപ്പനായി തോന്നിയിരുന്നു. 'അമിത്രാക്ഷരാ' ഛന്ദസ്സിൽ ഒരു ചെറിയ ഗാനമാണ് മുഴുവനായി എഴുതിയിട്ടുള്ളത്. അതിന്റെ പ്രഥമ ചരണം 'ഫൂൽബനെ ലഗേഛേ ആഗുന' എന്നത്രെ.

അതിൽ മുഖ്യമായും ചെയ്തിരുന്നത് സുപ്രഭാ, ഇന്ദ്രാ എന്നീ രണ്ടു നായികമാരുടെ മനോഭാവങ്ങളുടെ വിശ്ലേഷണമാണ്. ഒടുവിൽ സുപ്രഭ വിഷം കഴിച്ച് മരിക്കുകയാണ്. ആ പരാജയത്തിൽ കൂടിയാണ്, അവൾ തന്റെ വെന്നിക്കൊടി പാറിച്ചതും. അക്കാലത്ത് ശരത്തിനെപ്പോലെ ദിക്ഭ്രഷ്ടനും വികാര ജീവിയുമായ ഒരു യുവാവിൽ നിന്ന് ഇതിലധികം എന്താണ് പ്രതീക്ഷിക്കാൻ ! കവിതയെഴുതാനും ശ്രമിച്ചു നോക്കി. അതു കാലത്തിനു പറ്റിയതായിരുന്നുതാനും. രവീന്ദ്രയുഗമായിരുന്നു അത്. അദ്ദേഹത്തെപ്പോലെ, അനാതോലെ ഫ്രാൻസ് തുടങ്ങി ലോകത്തിലെ അനേകം സാഹിത്യകാരന്മാർ, ആദ്യം കവിത എഴുത്തിലാണ് ശ്രദ്ധിച്ചത്. എന്നാൽ കവിയായില്ല. അവരുടെയെല്ലാം പ്രതിഭാശക്തി വികാസം പ്രാപിച്ചത് ഗദ്യത്തിലാണ്. എന്നും കവിതയുടെ അക്ഷീണമായ പ്രഭാവം ശരത് ചന്ദ്രനിൽ തങ്ങിനിന്നിരുന്നു. അതുകൊണ്ടാണ്, ചിലയിടങ്ങളിൽ കവി സംസാരിക്കുന്നപോലെ തോന്നുന്നതും.

വിദ്യാഭ്യാസം സിദ്ധിച്ച ബംഗാളികൾക്ക് അക്കാലത്ത് ഇംഗ്ലീഷിനോടുള്ള കമ്പം വളരെയധികമായിരുന്നു. ഒരു കാലത്ത് ഇംഗ്ലണ്ടിൽ

ലാറ്റിനോടുണ്ടായിരുന്നപോലെ. എഴുത്തുകൾപോലും എഴുതിയിരുന്നത് ഇംഗ്ലീഷിലാണ്. ശരത്ചന്ദ്രൻ പ്രസ്തുത പ്രവണതയെ എതിർത്തു. ഒരിക്കലും ഇംഗ്ലീഷിൽ കത്തെഴുതിയിരുന്നില്ല. മറ്റുള്ളവരെ പ്രേരിപ്പിച്ചുമില്ല. തന്റെ ചെറുപ്പക്കാരായ അമ്മാവന്മാരുടെ മനസ്സിൽ ബംഗാളിഭാഷ,സാഹിത്യം എന്നിവയോടു അനുരാഗം വളർത്തിയതും മറ്റാരുമായിരുന്നില്ല. എല്ലാവരും ചേർന്ന് ഒരു കയ്യെഴുത്തു മാസിക തുടങ്ങി– 'ശിശു.' പത്തുവയസ്സുകാരൻ ഗിരീന്ദ്രനാഥനമ്മാവനായിരുന്നു, സമ്പാദകൻ. അദ്ദേഹത്തിന്റെ കയ്പട മനോഹരമായിരുന്നു. 'ശിശു' വിലെ ബംഗാളി കവിതകളും ഇംഗ്ലീഷു കവിതകളും ശിശുക്കൾക്കനുരൂപമായിരുന്നുതാനും . . . . 'ബാന്ദർ' ശബ്ദത്തിനു 'ചാദർ' എന്ന അനുപ്രാസ യോജനയാണ് അവരുടെ വലിയനേട്ടം

ബാന്ദർ, ബാന്ദർ
ഛിംഡലോകേന ചാദർ
ബാന്ദർ രൂപീരൂപീ
പരേഛിസ കേമന ടൂപി
ബാന്ദർ, ബാന്ദർ കേന
ഖേഛിസ ഫേന
രാമസിംഹ ഛടകേ !
പഡലോ ഢോബായേ പടകേ
ലോകരതനേ,
കർലേജതനേ
രാമസിംഹ ഗേലോമരെ.

ഇതുപോലൊക്കെത്തന്നെ ഇംഗ്ലീഷു കൃതികളും

ഏ ലയൺ കിൽഡ് ഏ മൗസ്
ദേ വെൻറ് ഹിസ് ഹൗസ്
നൈ ക്രൈഡ് ഹിസ് മദർ
ആൻഡ് ദെയർഫോർ ക്രൈഡ് ഹിസ് സിസ്റ്റർ.

എന്നാൽ, അക്കാലത്ത് ഇങ്ങിനെയുള്ളകാര്യങ്ങളിൽ ആരും സഹകരിച്ചിരുന്നില്ല; പ്രോത്സാഹിപ്പിച്ചുമില്ല. 'ശിശു'വിന്റെ അനേകം ലക്കങ്ങൾ പ്രസിദ്ധീകരിക്കപ്പെട്ടു. എങ്കിലും ഗാംഗുലിമാരുടെ കുടുംബത്തിൽ സാഹിത്യാനുരാഗം അങ്കുരിച്ചില്ല. അധ്യാപകന്മാരും ഇതിലൊന്നും താല്പര്യം കാണിച്ചില്ല. എന്താണു പ്രയോജനം, ഇതുകൊണ്ട്? എന്നായിരുന്നു ചോദ്യം.

ശരത്ചന്ദ്രന്റെ പല കൃതികളും 'ശിശു'വിൽ പ്രത്യക്ഷപ്പെട്ടു. 'ബോധാ' എന്ന കഥ തന്റെ അമ്മാവൻ സുരേന്ദ്രനാഥന്റെ പേരി

ലാണ് പ്രസിദ്ധീകരിച്ചത്. അന്ന് സുരേന്ദ്രൻ ഭാഗൽപുരത്ത് ഇല്ലായിരുന്നു. മടങ്ങി വന്നപ്പോൾ താൻ നല്ല കഥ എഴുതുന്നതായി പറഞ്ഞു കേട്ടു.(1) അത്ഭുതത്തോടെ ചോദിച്ചു : "ഞാൻ എഴുതുന്നെന്നോ?"

സ്നേഹിതൻ പറഞ്ഞു : "അതെ, നിങ്ങളുടെ കഥ 'ബോത്ധാ' വളരെ നന്നായിരിക്കുന്നു."

സുരേന്ദ്രൻ 'ബോത്ധാ' എന്ന കഥ വായിച്ചു. മനസ്സിലായി, ശരത്തിൻെറ പണിയാണെന്ന്. അയാൾ ചോദിച്ചു:"എന്താ ഇത്? നിൻെറ കൃതി എൻെറ പേരിൽ പ്രസിദ്ധപ്പെടുത്തുന്നതെന്തിനാണ് ?"

പെട്ടെന്ന് ശരത് മറുപടി പറഞ്ഞു. "പ്രസിദ്ധപ്പെടുത്തുന്നതു കൊണ്ട് നിനക്കെന്താ ദോഷം?"

തന്നെ മറച്ചു പിടിക്കുന്ന സ്വഭാവമായിരുന്നു അതും. ആരും കാണാതെയാണ് വായനയും. അനേകം നോവലുകൾ, അനേകം ശാസ്ത്രീയ പുസ്തകങ്ങൾ വായിച്ചു തീർത്തു. അയാളുടെ പ്രിയപ്പെട്ട ലേഖകന്മാരായിരുന്നു, ഡിക്കൻസ്, താക്കറേ, ഹെൻറിവുഡ് എന്നിവർ. മുറയ്ക്ക് എഴുതിക്കൊണ്ടിരുന്നു, ഇരുചെവിയറിയാതെ. 'ശുഭദ'(2) നോവൽ ആയിടെയാണ് പൂർത്തിയായത്. തൻെറ കുടുംബത്തിലെ ഉൽക്കടമായ ദാരിദ്ര്യത്തിൻെറ പരമോച്ചാവസ്ഥയിൽ താൻ അനുഭവിച്ചിരുന്ന, ദുഃഖദൈന്യതകളുടെ കരളലിയിക്കുന്നചിത്രങ്ങൾ അതിൽ വരച്ചു കാണിച്ചിട്ടുണ്ട്. സ്വാനുഭവത്തിൽ വരാത്ത ഒരു കാര്യവും അദ്ദേഹം എഴുതാറുമില്ല.

സാഹിത്യ സാധനയിൽ മാത്രം ഒതുങ്ങി നിന്ന കാര്യമല്ല, അത്. അയാളെ കേന്ദ്രീകരിച്ച് ചില സ്നേഹിതന്മാരുടെ ഒരു സംഘം തന്നെ രൂപം കൊണ്ടിരുന്നു. അവരെല്ലാം ചേർന്ന് ഒരു സാഹിത്യ സമാജവും സ്ഥാപിച്ചു.(3) ആ സമാജം ആറുകൊല്ലമായി നടന്നു വന്നു.(4) എന്നാൽ, ഇടയ്ക്ക് ഗതി തീരെ മന്ദീഭവിച്ചു പോയി. ഇപ്പോൾ അതിനു പുനർജന്മം ലഭിച്ചു. ശരത് തന്നെയായിരുന്നു, ആ സമാജത്തിൻെറ നേതാവ്. അമ്മാവൻ സുരേന്ദ്രനാഥനും, ഗിരീന്ദ്ര നാഥമിത്രനും, കൂടാതെ, യോഗേൾമജുംദാരും, വിഭൂതി ഭൂഷൺ ഭട്ടും അംഗങ്ങളായിരുന്നു. സുരേന്ദ്രൻ ആരംഭകാലത്ത് അംഗമായിരുന്നില്ല.

അക്കാലത്ത് അയാൾ സ്ഥലത്തില്ലായിരുന്നു. വെളിയിൽ നിന്നു മടങ്ങി വന്നപ്പോൾ അതിൽ ചേരുകയും ചെയ്തു. പ്രമുഖനായ മറ്റൊരാളും ഉണ്ടായിരുന്നു. ആ വ്യക്തിയുടെ സഹയോഗവും നിരാകരിക്കപ്പെടാവുന്നതായിരുന്നില്ല. നിരുപമാദേവിയായിരുന്നു അത്. വിഭൂതി ഭൂഷണൻെറ സഹോദരി. ബാല വിധവ. അന്നത്തെപ്പോലെ യാഥാസ്ഥിതികതയുടെ സങ്കീർണമായ ഒരു കാലഘട്ടത്തിൽ അങ്ങിനെയുള്ള ഒരു സമാജത്തിൽ നേരിട്ടു പങ്കെടുക്കാനുള്ള അധികാരം അവർക്കില്ലായിരുന്നു. പുരുഷന്മാർ പോലും ഒളിഞ്ഞും മറഞ്ഞുമൊക്കെയാണ്, അമ്മാതിരി കാര്യങ്ങൾ ചെയ്തിരുന്നത്.

(1) 1898 (2) 20.6.1898 (3) 1900 ആഗസ്റ്റ് 4, ശനിയാഴ്ച
(4) 1894.

അപ്പോൾ സ്ത്രീകളുടെ കാര്യം സങ്കല്പിക്കാവുന്നതേയുള്ളൂ. നിരുപമ എഴുതാറുണ്ടായിരുന്നു എന്നത് ശരിതന്നെ. പക്ഷേ, വിമർശനത്തിനായി അവതരിപ്പിക്കപ്പെട്ടിരുന്നത്, സഹോദരൻ മുഖാന്തിരമാണ്. അക്കാലത്ത് ആരും സങ്കല്പിക്കുക പോലും ചെയ്തു കാണില്ല, ഇത്ര ചെറിയൊരു സാഹിത്യ സമാജം, ഭാവിയിൽ ഇത്ര വളരെ സാഹിത്യകാരന്മാർക്ക് ജന്മം കൊടുക്കുമെന്ന്. എന്നാൽ, ഒരു കാര്യം സത്യമാണ്. അവർ സാഹിത്യ സേവനം അനുഷ്ഠിക്കാനായി സ്വീകരിച്ച വ്രതം സരസ്വതീ ദേവിയുടെ കാരുണ്യം കൊണ്ടു പൂത്തു തളിർത്തു ഫലപൂർണമായി തീർന്നു. സാഹിത്യ നഭോവീഥിയിൽ രവീന്ദ്രനാഥൻ സൂര്യനെപ്പോലെ പ്രകാശിച്ചിരുന്ന കാലമായിരുന്നു അത്. അപ്പോൾ ഇവരാകട്ടെ, പൂർണചന്ദ്രോദയത്തിനുള്ള സംഭാവ്യതയെ സാക്ഷാൽക്കരിക്കാനത്രെ ശ്രമിച്ചിരുന്നത്. അനേക വർഷങ്ങൾക്കു ശേഷം ശരത്, അമ്മാവൻ ഗിരീന്ദ്രനാഥന് എഴുതി: "എന്റെ ദുഃഖ പൂർണമായ ജീവിതത്തിലെ സുഖദ സ്മൃതിയായിരുന്നു, ആ സാഹിത്യ സമാജം. വീട്ടിലുള്ളവർ അമ്മാവനെ അന്വേഷിച്ചു നടന്നു കാണാതെ ദേഷ്യപ്പെടുമ്പോൾ, ഞങ്ങൾ ഒളിച്ചിരുന്ന് സാഹിത്യ ചർച്ചകൾ നടത്തുകയായിരുന്നു. അതെല്ലാം ഒരു ദിവസം പോലും എനിക്ക് മറക്കാൻ കഴിയുന്നില്ല."

അവിടത്തെ സബ് ജഡ്ജി നഫർ ഭട്ടിന്റെ മക്കളായിരുന്നു, വിഭൂതിയും നിരുപമയും. വലിയ ആളുകളുടെ കുടുംബമായിരുന്നു അത്. നിരുപമയുടെ നടുവിലത്തെ സഹോദരൻ ഇന്ദു ഭൂഷൺ മുഖാന്തിരമാണ്, ശരത് ആ കുടുംബവുമായി ബന്ധപ്പെടാൻ ഇടയായത്. ശരത്ചന്ദ്രന്റെ കോളേജ് സഹപാഠിയായിരുന്നു, അയാൾ. ഇന്ദു ഭൂഷൺ വഴിയാണ് നിരുപമ , വിഭൂതി എന്നിവരുടെ കവിതകൾ ശരത്തിന്റെ കരങ്ങളിൽ എത്തിയത്. ശരത്തിന്റെ കൃതികൾ ആ കുടുംബത്തിലെത്തിയതും.

ഭട്ട് കുടുംബക്കാരുടെ കെട്ടിടത്തിനടുത്ത്പടിഞ്ഞാറു ഭാഗത്തായി മുസൽമാൻമാരുടെ ഒരു വലിയ ശ്മശാനമുണ്ടായിരുന്നു. ഏതോ ഗംഭീരരജനിയിൽ, ആ ശ്മശാനത്തിന്റെ പ്രാങ്കണത്തിൽ നിന്നുയർന്ന ഗാനസ്വരം മന്ദസമീരന്റെ കുഞ്ഞലകളിൽ തത്തിക്കളിച്ച്, അവരുടെയടുത്ത്എത്തിച്ചേരുമായിരുന്നു. 'ആമി ദുദിന ആസിനി, ദുദിന ദേവിനി, ആമനി, മുദിലി ആംഖി.' ചിലപ്പോൾ നദീതീരത്തു നിന്നാകും ഓടക്കുഴലിന്റെ മാദകമധുരനാദം കേൾക്കപ്പെടുന്നത്. 'ചരിത്രഹീന'നിലെ സതീശൻ തീവണ്ടിയാത്ര ചെയ്യുമ്പോൾ ഓടക്കുഴലൂതും. അപ്പോൾ, അതുകേട്ട് ഭൂമിയിൽ സുഖ സുഷുപ്തിയിൽ ലയിച്ചു കിടക്കുന്ന നിലാവു പോലും ചെവി വട്ടം പിടിച്ചു ശ്രദ്ധിക്കുന്നുണ്ടോ എന്നു തോന്നും. ഉപേന്ദ്രൻ കോട്ടുവായും വിട്ടു കൊണ്ട് എഴുന്നേറ്റിട്ടു പറയും : "ശരി ! എന്തെങ്കിലും പഠിക്കുകയാണെങ്കിൽ ഓടക്കുഴൽ വായിക്കാൻ തന്നെ പഠിക്കണം."

ഇന്ദുഭൂഷണനും ആ സ്വരലഹരിയിൽ വിമുഗ്ധനാകും. അപ്പോഴാണറിയുക, അതു ശരത്ചന്ദ്രന്റെ സ്വരമാണെന്ന്. അങ്ങിനെ

പരിചയത്തിനു ക്രമേണ ആഴം കൂടിക്കൂടി വന്നു. ശരത് അവരുടെ വീട്ടിലെ സന്ദർശകനായി . ചിലപ്പോൾ പാട്ടു പാടി കേൾപ്പിക്കുകയും ചെയ്യും. നവ കൃഷ്ണ ഭട്ടാചാര്യന്റെ ഈ ഗീതം അയാൾക്കു വള രെ ഇഷ്ടമായിരുന്നു.

"ഗോകുലേ മധു ഫുരായ ഗേല്, ആന്ധാർ ആജി കുഞ്ജവന്."

മറ്റൊരു കാരണവും ഉണ്ടായിരുന്നു, ആ വീട്ടുകാരുമായി കൂടുതൽ അടുപ്പത്തിലാകാൻ. സമ്പന്നരായിരുന്നു, അവർ. എന്നാൽ, അഹങ്കാര മില്ലായിരുന്നുതാനും. വീട്ടിനുള്ളിലെ നിയമങ്ങൾ ബഹു കർക്കശമായി രുന്നു. വെളിയിൽ അയഞ്ഞമട്ടും. വഞ്ചിക്കപ്പെടാമായിരുന്നു എന്നർ ഥം. ചതുരംഗം കളി പതിവായി നടന്നിരുന്നു. കേവലം കളിമാത്രമല്ല. കൂടെ ചായ, പുകവലി മുതലായവയും. ഇന്ദു ഭൂഷണനു വലിയ കമ്പമായിരുന്നു ചതുരംഗക്കളിയിൽ. ശരത് നിഷ്ണാതനും. അതെ ല്ലാം ആ കുടുംബവുമായിട്ടുള്ള അടുപ്പം വർധിപ്പിച്ചു.

വിഭൂതി ഇളയവനായിരുന്നു. മൂത്ത ജ്യേഷ്ഠൻ കവിതകൾ എഴുതിയ അയാളുടെ ബുക്ക് ശരത്ചന്ദ്രന്റെ കയ്യിൽ കൊടുത്തു, നോക്കാൻ വേണ്ടി. അതുമായി ഒരു ദിവസം ശരത് വിഭൂതിയുടെ മുമ്പിലെത്തി. നോട്ടു പുസ്തകം ശക്തിയോടെ മേശപ്പുറത്തേയ്ക്കെ റിഞ്ഞു. "എന്തൊക്കെയാ, ഈ എഴുതിക്കൂട്ടുന്നത്.വെറും തർജ്ജമ. അതു മുഴുവൻ തെറ്റ്. സ്വന്തമായൊന്നുമില്ലേ, എഴുതാൻ കയ്യിൽ."

അതു കേട്ടു വിഭൂതി അമ്പരന്നു പോയി. എന്നാൽ, അന്നു മുതൽ ആരംഭിച്ച അവരുടെ സ്നേഹം മരണത്തിനു പോലും ഭംഗ പ്പെടുത്താൻ കഴിഞ്ഞില്ല. വിഭൂതിയും അധ്യയന ശീലനായിരുന്നു. ശരത്ചന്ദ്രനെപ്പോലെ തന്നെ. അയാൾ വിദേശികളായ അനേകം ദാർശനികന്മാരുടെ കൃതികൾ വായിച്ചിരുന്നു. ഈശ്വരൻ ഇല്ലെന്നു തർക്കിച്ചു സ്ഥാപിക്കാൻ അയാൾക്കു കഴിയുമായിരുന്നു. ഈശ്വര നുണ്ടെങ്കിൽ 'പ്രോട്ടോപ്ളാസ'വുമുണ്ട്. വിദ്യാഭ്യാസം സിദ്ധിച്ച ചെറുപ്പക്കാർ അക്കാലത്ത് ഈശ്വരന്റെ അസ്തിത്വത്തെ നിഷേധി ക്കുക പതിവായിരുന്നു. അതും മദ്യപാനം പോലെ പുരോഗമന ല ക്ഷണമായി കണക്കാക്കപ്പെട്ടിരുന്നു. ശരത് ആവഴിയിലൂടെ സഞ്ചരി ച്ചു ശീലമുള്ളവനായിരുന്നു. വിഭൂതി മേധാവിയായിരുന്നു, ബന്ധു വത്സലനും. ശരത്തിനോട് അടുക്കാൻ അതും ഒരു കാരണമാ യിരുന്നു.

അക്കാലത്ത് രഹസ്യമായി സാഹിത്യ ചർച്ചകൾ നടത്താൻ പ്രയാസമായിരുന്നു. വലിയവരുടെ കണ്ണു വെട്ടിച്ചുവേണം, സാഹി ത്യ സമാജം പ്രവർത്തിക്കാൻ. ആഴ്ചയിൽ ഏതെങ്കിലും ഒരു സ്ഥലത്ത് അവർ ഒരുമിച്ചു കൂടും, ആൾ സഞ്ചാരമില്ലാത്തിടം നോക്കി. ചിലപ്പോൾ, സർക്കാർ സ്കൂളിനു സമീപമുള്ള വലിയ തോട്ടിലേക്ക് കാലും തൂക്കിയിട്ട് ഇരിക്കും. ഉപന്യാസങ്ങൾ വായിക്കും. നിരൂപണങ്ങൾ നടത്തും. മറ്റു ചിലപ്പോൾ വല്ല മഠങ്ങളിലും പോയിക്കൂടും. മരച്ചുവ ട്ടിലോ അഥവാ വല്ല കുന്നിന്റെ മുകളിലോ ഒത്തു കൂടി, ഈ യുവ

സഹോദരന്മാർ തങ്ങളുടെ എതിർപ്പു പ്രകടിപ്പിച്ചിരുന്നു. അവർ ശ്മശാന മധ്യത്തിലും സമ്മേളിക്കാറുണ്ട്. ശരത്ചന്ദ്രന്റെ നേതൃത്വ ത്തിൽ എത്രയോ അമാവാസി രാത്രികളാണ് അവർ ഇങ്ങിനെ കഴിച്ചു കൂട്ടിയിരിക്കുന്നത്. നിസ്പന്ദരായിരുന്ന് അയാളുടെ സംഗീതം ആസ്വദിക്കുകയും ചെയ്തിട്ടുണ്ട്.

ഭട്ട് കുടുംബക്കാരുടെ പുരയിടത്തിനടുത്തുള്ള ശ്മശാനത്തിൽ, ഒരു വലിയ ശവകുടീരമുണ്ടായിരുന്നു. മൈതാനം പോലെ പരന്നു കിടന്നിരുന്നു, അതിന്റെ ടെറസ്. കോവണിവഴി മുകളിലെത്തിക്ക ഴിഞ്ഞാൽ, പിന്നെയവർ ലോക ദൃഷ്ടിയിൽപ്പെടുമായിരുന്നില്ല. ചേക്കേറാൻ പറ്റിയ സ്ഥലം.

ഒരിക്കൽ സുരേന്ദ്രൻ അവിടെ പോയി. അപ്പോൾ കണ്ട കാഴ്ച അയാളെ വിസ്മയവിമുഗ്ധനാക്കി. വസന്തകാലം ശുക്ളപക്ഷ സന്ധ്യ. വാസന്ത ചന്ദ്രികയിലാറാടി നിന്നിരുന്ന വിശാലമായ ടെറസ്. ഗംഗയാറിന്റെ വിരിമാറിനെ തഴുകിയണച്ച് മന്ദം മന്ദം വീശിക്കൊ ണ്ടിരുന്ന കുഞ്ഞിളം കുളിർ തെന്നൽ. അവിടെയും ഇവിടെയും പാ യും വിരിച്ച് ചെറുസംഘങ്ങൾ അങ്ങിനെ കൂടിയിരിക്കുകയായിരുന്നു. എല്ലാവരും കൃത്യനിർവഹണ വ്യഗ്രർ. ഒരിടത്ത് ശബ്ദാനമായമായ നാടകത്തിന്റെ റിഹേഴ്സൽ നടക്കുന്നു. മറ്റൊരിടത്ത് സംഗീത പരിശീലനമാണ്, വീണാവാദന സമേതം. വേറൊരിടത്ത്ചൂടുപിടിച്ച സാഹിത്യ പരമായ വാദപ്രതിവാദങ്ങൾ നടക്കുന്നു. അപ്പോഴേക്കും, എവിടെ നിന്നെന്നറിഞ്ഞില്ല ചായ കൊണ്ടു വന്നു കഴിഞ്ഞു. തിന്നാ നുള്ള സാധനങ്ങളും. പിന്നെന്തു പറയാൻ. ഉത്തരക്ഷണം ഉയർന്നു പൊങ്ങി, ഹുക്കയുടെ 'ഗുഡു ഗുഡാ' ശബ്ദം. സിഗററ്റു പുക സൃഷ്ടിച്ച യവനിക ആകാശത്തെ മറച്ചുകൊണ്ടിരുന്നു.

ശരത്തിന്റെ ചുമതലയിലായിരുന്നു, ആ സാഹിത്യസമാജത്തി ന്റെ നടത്തിപ്പു സംബന്ധിച്ച എല്ലാ കാര്യങ്ങളും. ഓരോ കൃതികൾ ക്കുമുള്ള വിഷയങ്ങൾ നിശ്ചയിക്കുന്നതും അയാൾ തന്നെ. അംഗ ങ്ങൾ ഏഴു ദിവസത്തിനകം താന്താങ്ങളുടെ കൃതികൾ പൂർത്തിയാ ക്കി സഭയിൽ വായിച്ചിരുന്നു. സഭാ നേതാവാണ് ശരത്. ഓരോന്നും വിമർശിക്കും. തെറ്റുകൾ ചൂണ്ടിക്കാണിക്കും. എഴുത്തുകാർക്ക് നമ്പർ കൊടുക്കും. കവിതയിൽ ഏറ്റവും മുമ്പന്തിയിലായിരുന്നു നിരുപമ. മറ്റുള്ളവർ അവരോടു അസൂയപ്പെട്ടിരുന്നു. പരസ്പരം കുശുകുശു ക്കും. ആദ്യം മുതൽ ശരത്ചന്ദ്രന് അവളോട് ഒരു ചായ്‌വ് ഉണ്ടായിരു ന്നതായി പറയപ്പെട്ടിരുന്നു. നിരുപമയുമായി ശരത്തിന് നേരിട്ട് പരി ചയമൊന്നുമില്ലായിരുന്നു. ജ്യേഷ്ഠന്റെ സ്നേഹിതൻ എന്ന നിലയിൽ അവൾ ശരത്ചന്ദ്രനെ ബഹുമാനിച്ചിരുന്നു. അവളെ ഉത്സാഹിപ്പി ക്കുന്ന കാര്യത്തിൽ ശരത് പ്രത്യേകം താല്പര്യം കാണിച്ചിരുന്നു. അവളുടെ കവിതകളിൽ ഭാവ ദാരിദ്ര്യം ഉണ്ടെന്നുള്ള പരാതി വിഭൂ തിയെ അറിയിക്കാൻ മറന്നില്ല. ഒരേ ഭാവനയിൽ തന്നെ കടിച്ചു തൂ

ങ്ങി നില്ക്കാതെ പല തരത്തിലും ആലോചിച്ച് എഴുതിയാൽ 'ബൂഡി' (നിരുപമയുടെ വിളിപ്പേർ) നല്ല നിലയിലെത്തുമെന്നും പറഞ്ഞു.

പ്രസ്തുത ആശയം വിഭൂതി കവിതാ ബദ്ധമാക്കി, നിരുപമയുടെ മുമ്പിൽ അവതരിപ്പിച്ചു.

"ആരോ ജാവോ, ആരോ ജാവോ ദൂരേ, ഥാമിയോന്യാ ആപനാർ സൂരേ". പരാതി നിരുപമയെ പ്രോത്സാഹിപ്പിക്കുകയാണ് ചെയ്തത്. ശരത്ചന്ദ്രനെ സന്തോഷിപ്പിക്കാൻ വേണ്ടി, കൂടുതൽ പരിശ്രമിച്ചു കവിത എഴുതാൻ തുടങ്ങി. ആ കവിതകളിൽ, മുകളിലും താഴെയും പാർശ്വങ്ങളിലുമായി ശരത്എന്തൊക്കെയോ കുത്തിക്കുറിക്കുകയും ചെയ്തിരുന്നു. വിഭൂതിയോടു പറഞ്ഞു 'നിരുപമ ശ്രമിച്ചാൽ, ഗദ്യമെഴുതാനും കഴിയും.'

'അന്ന് നിരുപമക്ക് അതിൽ വിശ്വാസമില്ലായിരുന്നു. അവൾ ശരത്തിന്റെ കൃതികൾ വായിച്ചു, അവയുടെ വശ്യതയിൽ മുഴുകുമായിരുന്നു. ക്രമേണ, ആ രണ്ടുമൂന്നു കൊല്ലങ്ങൾക്കിടയിൽ, അവൾ 'ബാസാ' [1] 'ബോഝാ', 'കോരേലഗ്രാം[2]', 'അനുപമാ കാ പ്രേം', 'കാശീനാഥ്', 'ചന്ദ്രനാഥ്', 'ശിശു', 'ഹരിചരൺ', 'ബാലമുരളി', 'ശുഭദ', 'ദേവദാസ്' എന്നീ കൃതികളെല്ലാം വായിച്ചു തീർത്തു. കുറച്ചുനാൾ മുമ്പായിരുന്നു, നടുവിലത്തെ സഹോദരന്റെ ഭാര്യ, തന്റെ ഭർത്താവിന്റെ കയ്യിൽ നിന്നെടുത്ത ഒരു വലിയ നോട്ടു പുസ്തകം, അവളുടെ കയ്യിൽ കൊടുത്തത്. മണി മണിപോലുള്ള മനോഹരങ്ങളായ അക്ഷരങ്ങളിൽ അതിന്മേൽ എഴുതിയിരുന്നു;[3] 'അഭിമാൻ.' അത് മിസ്സിസ് ഹെൻട്രിവുഡ്ഡിന്റെ 'ഈസ്റ്റലീൻ'ന്റെ ഭാവവിവരണമായിരുന്നു. ശരത്ചന്ദ്രനാണ് വിവർത്തകൻ. ശരത്തിന്റെ മനസ്സിൽ മാനം, അഭിമാനം എന്നിവയെപ്പറ്റിയുള്ള ചിന്ത വലിയൊരു കൊടുങ്കാറ്റു വീശിക്കൊണ്ടിരുന്ന കാലമായിരുന്നു അത്. അതു കൊണ്ടാണ്, ആ നോവൽ വിവർത്തനം ചെയ്തതും, അഭിമാനമെന്ന നാമകരണം ചെയ്തതും. നിരുപമ അതു വായിച്ചപ്പോൾ വിസ്മയ വിമുഗ്ധയായിപ്പോയി.

അക്കാലത്ത് ശരത് മേരീകൊരേലിയുടെ നോവലായ 'മൈറ്റീ ആറ്റം' പരിഭാഷപ്പെടുത്താൻ തുടങ്ങിയിരുന്നു, 'പാഷാൺ' എന്ന പേരിൽ. മുമ്പു പറഞ്ഞവഴിയേ തന്നെ അതും നിരുപമയുടെ കയ്യിലെത്തി. അതിൽ പരമാണുവാദിയും നാസ്തികനുമായ പിതാവിന്റെ സന്താനത്തിന്റെ മാനസിക സംഘർഷത്തിന്റെ നരകയാതനയെപ്പറ്റി വായിച്ചപ്പോൾ, അവൾ വല്ലാതെ പരിതപ്തയായി. പരോക്ഷമായിട്ടാണെങ്കിലും, ശരത്തിന്റെ ഈ കൃതികളുടെ പ്രഭാവം അവളിൽ ഗദ്യ കൃതികൾ രചിക്കാനുള്ള പ്രേരണയ്ക്കിടം നൽകി.

---

(1) ശരത് അത് നശിപ്പിച്ചു കളഞ്ഞു.
(2) പിന്നീട് 'ഛബി' എന്ന പേരിൽ പ്രസിദ്ധീകരിച്ചു.
(3) ശരത്തിന്റെ ബാല്യസഖാവായ കേദാരനാഥന്റെ കയ്യിലുണ്ടായിരുന്നു.

## 14

അക്കാലത്തു നിരുപമായുടെ ആത്മസഖിയും സുപ്രസിദ്ധനായ ഭൂദേവ മുക്കർജിയുടെ മകൻെറ മകളുമായ അനുപമയുടെ ബന്ധത്തിലൊരു സഹോദരൻ, സൗരീന്ദ്രനാഥ മുഖോപാധ്യായ, ഭാഗൽപൂരിൽ പഠിക്കാനായിവന്നു.[1] വിഭൂതിയുടെ സഹപാഠിയായിരുന്നു, അയാൾ. വലിയ സ്നേഹിതരായിരുന്നു, രണ്ടുപേരും. അയാൾ അവരുടെ വീട്ടിൽ വന്നും പോയുമിരുന്നു. ഒരുമിച്ചാണ് ക്രിക്കറ്റു കളിച്ചിരുന്നത്. ഒരു ദിവസം സൗരീന്ദ്രൻെറ കയ്യിനു മുറിവു പറ്റി കളിക്കാൻ വയ്യാതായി. അപ്പോൾ വിഭൂതി ഒരു കൃതിയുടെ കയ്യെഴുത്തു കോപ്പി കൊടുത്ത് വായിച്ചു നോക്കാൻ പറഞ്ഞു.

സൗരീന്ദ്രൻ നോക്കി. ബുക്കിൻെറ ആദ്യത്തെ പേജിൽ മുത്തുമണിപോലെ ഭംഗിയുള്ള ചെറിയ അക്ഷരങ്ങളിൽ എഴുതിയിരുന്നു. 'ബാഗാൻ' മറിച്ചപ്പോൾ വലതുഭാഗത്തുള്ള ആദ്യത്തെ പേജിൽ വളരെ കലാപരമായി ഒരു പേർ എഴുതിയിരിക്കുന്നതു കണ്ടു. ഇംഗ്ലീഷ് ലിപികളിൽ എസ്. ടി. സീ. ലാറാ. എസ്. ടി. എന്നാൽ ശരത്. സീ എന്നാൽ ചട്ടോപാധ്യായ. ലാറാ എന്നാൽ 'ന്യാഡാ' എന്നും.

അതിൽ ഏതാനും കഥകൾ എഴുതപ്പെട്ടിരുന്നു. നിരുപമ വായിച്ചു കൊണ്ടിരുന്നതും ആ കഥകളാണ്. സൗരീന്ദ്രനും വായിക്കാൻ തുടങ്ങി, ഒന്നിനുപുറകെ ഒന്നായി. വായിക്കുന്തോറും അയാൾ മതി മറന്നുപോയി. എന്നാൽ, അന്ന് ശരത്തിനെ കാണാൻ കഴിഞ്ഞില്ല. ഒരുമാസം കഴിഞ്ഞാണ്, അതിനവസരം കിട്ടിയത്. അന്നു നിരുപമാദേവിയുടെ ഏതോ വ്രതം സംബന്ധിച്ച്വീട്ടിൽ സദ്യ ഒരുക്കിയിരുന്നു. സൗരീന്ദ്രനും ക്ഷണിക്കപ്പെട്ടിരുന്നു. അവിടെ ചെന്നപ്പോൾ ഇരുപ്പുമുറിയിൽ വലിയ മേശക്കരികിലുള്ള കസേരയിൽ, ക്ഷീണിച്ചു മെലിഞ്ഞ ഒരാൾ ഇരിക്കുന്നതായി കണ്ടു. വളരെ നാളായി സുഖമില്ലായിരുന്നെന്നു തോന്നും മുഖം കണ്ടാൽ. നീണ്ടു മൃദുലമായ തലമുടി അലക്ഷ്യ ഭാവത്തിൽ നാലു വശത്തേക്കും ചിതറിക്കിടന്നു. ചെറിയ താടി മീശയുമുണ്ട്. ഒരു തടിച്ച പുസ്തകം മുമ്പിലുണ്ട്, തുറന്നുവച്ച രീതിയിൽ. അതിൽ ലയിച്ചിരുന്നു വായിക്കുകയാണ്. ഇടിയ്ക്കിടെ എന്തോ ഒക്കെ ആലോചിക്കുന്നുമുണ്ട്, തലമുടിയിൽ വിരലൂന്നി.

സൗരീന്ദ്രൻ ഇരുന്നു. അപ്പോൾ വിഭൂതി വിളിച്ചു. "ശരത്ചേട്ടാ." പെട്ടെന്ന് ശരത് അങ്ങോട്ടു നോക്കി. വിഭൂതി പറഞ്ഞു. "ഇതെൻെറ സ്നേഹിതനാണ്. സൗരീന്ദ്രൻ. വല്ലാത്ത 'രസിക'നാണ്. രവീന്ദ്രനാഥൻെറ ആരാധകൻ എന്നർഥം. ഇയാളാണ്, അന്നു താങ്കളുടെ കഥകൾ വായിച്ചിട്ടു നിരൂപണം ചെയ്തത്."

അപ്പോൾ ശരത് സൗരീന്ദ്രൻെറ നേരെ നോക്കി. ഒരു വല്ലാത്ത പ്രകാശമുണ്ടായിരുന്നു, ആ നോട്ടത്തിൽ. ആ പ്രകാശം ആരെയും ആകർഷിക്കാൻ പര്യാപ്തമായിരുന്നു, പരാജയപ്പെടുത്താനും. സൗരീ

---

(1) 1899 — ൽ

ന്ദ്രൻ വല്ലാതെ പരിഭ്രമിച്ചു. സങ്കോചമോ ഭയമോ എന്തൊക്കെയോ തോന്നി. കുറച്ചു നേരം അയാളുടെ നേരെ നോക്കിയിരുന്നു. പിന്നീട് ശരത്ചന്ദ്രൻ ചോദിച്ചു : "നിങ്ങൾ കഥ എഴുതാറുണ്ടോ?"

സൗരീന്ദ്രൻ പറഞ്ഞു "ഇല്ല."

വിഭൂതി പറഞ്ഞു "ഇയാൾ കവിത എഴുതും."

ശരത് അപ്പോഴും സൗരീന്ദ്രനെ നോക്കുകയാണ്. ആ നോട്ടം അയാളിൽ തുളച്ചുകയറി. അയാൾ വിഷമിച്ചു. അപ്പോൾ ശരത് വീണ്ടും ചോദിച്ചു, "എന്താണ് കഥ എഴുതാത്തത്?" സൗരീന്ദ്രൻ പറഞ്ഞു. "സാധിക്കുന്നില്ല. അതുകൊണ്ട്." "പദ്യം എഴുതുന്നുണ്ട ല്ലോ? കഥ എഴുതാൻ വയ്യ ! എഴുതാൻ ശ്രമിക്കൂ ! കഥ എന്താണ്? എങ്ങിനെയുളളതാണ് ? അതൊക്കെ നിങ്ങൾക്കറിയാമല്ലോ. വിഭൂതി എന്നോടു പറഞ്ഞിട്ടുണ്ട്, നിങ്ങൾ എന്റെ കഥയെപ്പറ്റി നിരൂപണം ചെയ്ത കാര്യം. അതുകൊണ്ടാണ്, ഞാൻ പറയുന്നത്, കഥയെപ്പറ്റി നിങ്ങൾക്കു വേണ്ട അറിവുണ്ട്, എഴുതൂ എന്ന്."

ക്ഷണത്തിനുള്ളിൽ സൗരീന്ദ്രന്റെ സങ്കോചമെല്ലാം മാറി. അയാൾ പറഞ്ഞു. "എഴുതാം."

ക്രമേണ രണ്ടു പേരും തമ്മിലുളള ബന്ധം ഗാഢമായിത്തീർന്നു. അവർ രണ്ടുപേരും പലപ്പോഴും സാഹിത്യ ചർച്ചകൾ ചെയ്യും. 'ശിശു'വിൽ എഴുതിയ 'ബഡീദിദി' എന്ന കഥയിൽ, ഒടുവിലായി ഇങ്ങിനെ രണ്ടു വരികളുണ്ടായിരുന്നു "ഈശ്വരാ! പരലോകത്തിലെ ങ്കിലും മാധവിക്കു സുരേന്ദ്രനാഥന്റെ ചരണങ്ങൾക്കു സമീപം അൽപം സ്ഥലം കൊടുക്കണേ!"

അതിൽ തന്റെ പ്രതിഷേധം രേഖപ്പെടുത്തിക്കൊണ്ട്, സൗരീ ന്ദ്രൻ പറഞ്ഞു. "നിങ്ങൾ എഴുത്തുകാരനല്ലേ. ഏതെങ്കിലും ഒരു കഥാപാത്രത്തോട് പ്രത്യേകമായ മമത്വം പാടില്ല". അതിനെപ്പറ്റി, രണ്ടുപേരും തമ്മിൽ വലിയ വാദപ്രതിവാദം നടന്നു. അന്ന്, ശരത് ഒരു തരത്തിലും സൗരീന്ദ്രനോടു യോജിച്ചില്ല. എന്നാൽ, രണ്ടുമാസം കഴിഞ്ഞു പറഞ്ഞു. "സൗരീന്ദ്രാ, നിനക്ക് സന്തോഷം തോന്നുന്ന ഒരു കാര്യമാണ്, ഒടുവിലത്തെ ആ വരികൾ ഞാൻ വെട്ടിക്കളഞ്ഞു."

സൗരീന്ദ്രന് വളരെനാൾ ഭാഗൽപൂരിൽ താമസിക്കാൻ കഴിഞ്ഞില്ല. അടുത്തവർഷം തന്നെ അയാൾ കൽക്കത്തയിലേയ്ക്കുമടങ്ങി. പോ കുമ്പോൾ ശരത്തിന്റെ ഏതാനും കൃതികളും കൂടെക്കൊണ്ടു പോയി. അവയെല്ലാം ക്രമേണ വിദ്യാർഥി സമാജത്തിൽ വായിക്കപ്പെട്ടു. എല്ലാവരും പ്രശംസിച്ചുകൊണ്ട് ഏകസ്വരത്തിൽ അഭിപ്രായപ്പെട്ടു, "രവീന്ദ്രനാഥ ടാഗോറിനല്ലാതെ മറ്റാർക്കും ഇത്ര മനോഹരമായ കഥകളെഴുതാൻ സാധ്യമല്ല."

ഈ സാഹിത്യ സദസ്സിലെ മറ്റൊരു സദസ്യനുണ്ടായിരുന്നു, സതീശ്ചന്ദ്രമിത്ര. ഒരു ദിവസം ഒരു ബുക്ക് മാസികയുടെ ആകൃതി യിൽ ബയൻറു ചെയ്യിച്ച്, അതിന്റെ ആദ്യത്തെ പേജിൽ എഴുതി, 'ആലോ.' അതിന്റെ ചുവട്ടിൽ സമ്പാദകന്റെ സ്ഥാനത്ത്, സതീശ്

ചന്ദ്രമിത്ര, യോഗേശ്ചന്ദ്രമജുംദാർ എന്നും. ആ നിർദേശം ശരത്ചന്ദ്ര ൻെറയായിരുന്നു. അതുകൊണ്ട്, അതിൻെറ പേജുകൾ എഴുതി നിറക്കാനുള്ള ഭാരവും അയാളിൽ നിക്ഷിപ്തമായി. സാഹിത്യ രസികന്മാരായ സുഹൃത്തുക്കളുടെ ഉത്സാഹ ഫലമായി ആ മാസിക അചിരേണ മാന്യമായ പദവിയിലെത്തുമെന്ന് അയാൾ വിചാരിച്ചു. എന്നാൽ ആ ആഗ്രഹം നിറവേറിയില്ല. ഒരു പക്ഷത്തിനകം തന്നെ, സതീശ്ചന്ദ്രൻ ദിവംഗതനായി. അദ്ദേഹത്തിൻെറ അകാലവിയോഗം കൂട്ടുകാരെയെല്ലാം വളരെ ദുഃഖിപ്പിച്ചു. ഓർമ്മ നിലനിർത്താനുള്ള ശ്രമത്തിൽ അവർ ഏർപ്പെടുകയും ചെയ്തു. ആ മാസിക തന്നെ 'ഛായ'യെന്ന പേരിൽ വീണ്ടും പ്രസിദ്ധീകരിക്കണമെന്ന് സൗരീന്ദ്രൻ അഭിപ്രായപ്പെട്ടു.

ആ പ്രമേയം അംഗീകരിക്കപ്പെട്ടു. യോഗേശ്ചന്ദ്രമജുംദാർ പത്രാധിപരായി നിയമിക്കപ്പെടുകയും ചെയ്തു. വളരെ പ്രയാസമായിരുന്നു, അദ്ദേഹത്തെ തൃപ്തിപ്പെടുത്താൻ. വിഭൂതി ഭൂഷണൻ ഇങ്ങിനെയൊരു കവിത എഴുതിയിട്ടുണ്ട്.

"ഏ ഈ കുംചിത കേശമാർജ്ജിത വേശ ക്രിട്ടിക്യോഗേശ
ക്രുദ്ധ

ബലേ ദിനതാർ ഛബിഏ ഈ സബ് കവികാർഗാരേ ഹ
വിരുദ്ധ."

പ്രസ്തുത മാസികക്കുവേണ്ടി ശരത്, അനേകം കഥകളും ഉപന്യാസങ്ങളും എഴുതി. 'ക്ഷുദ്രേർ ഗൗരവ്' എന്ന ലഘുനോവലും ഈ മാസികയിലാണ് പ്രസിദ്ധീകരിക്കപ്പെട്ടത്.

ലേഖകന്മാർ അനവധി ഉണ്ടായിരുന്നു. ലേഖിക കേവലം ഒന്നു മാത്രം. അന്തഃപുര നിവാസിനിയും ബാലവിധവയുമായ നിരുപമ. അവരുടെ കൃതികൾ പ്രകാശിതമായത് ശ്രീമതി ദേവി എന്ന പേരിലാണ്. അക്കാലത്ത് അവർ കവിത മാത്രമല്ല, ഗദ്യവുമെഴുതാൻ തുടങ്ങിയിരുന്നു. അൽപകാലം കൊണ്ട്, ആ മാസിക പ്രസിദ്ധിയാർജ്ജിച്ചു. സൗരീന്ദ്രൻ കൽക്കത്തക്കുപോയിക്കഴിഞ്ഞിരുന്നു. അവിടെ, അയാൾ ഇതുപോലൊരുമാസിക ആരംഭിച്ചു. 'തരുണി' എന്ന പേരിൽ. ശരത്തിൻെറ കൂട്ടത്തിലൊരമ്മാവനായ ഉപേന്ദ്രനാഥ ഗംഗോപാധ്യായ, അയാളുടെ സ്നേഹിതനായിരുന്നു. ആ സംഘത്തിൻെറ പേരു ഭവാനീ പുനർ സാഹിത്യ സമിതി എന്നും. രണ്ടു മാസികകളും തപാൽ വഴി അങ്ങോട്ടും ഇങ്ങോട്ടും അയക്കപ്പെട്ടിരുന്നു. നിശിത നിരൂപണങ്ങളും നടത്തപ്പെട്ടു. അക്കാര്യത്തിനായി ഒരു ബോർഡ് ഉണ്ടാക്കി, 'ഛായാ ദൽ.' അതിലെ ഓരോ അംഗവും 'തരുണി'യിലെ കൃതികൾ വായിച്ച് നിരൂപണങ്ങൾ തയ്യാറാക്കും. പത്രാധിപരുടെ 'സാമർത്ഥ്യ'മെന്നല്ലാതെ എന്തു പറയാൻ ? അവയിലെ മനോഹാരിതയെല്ലാം ചോർന്നു പോകും. ശേഷിക്കുന്നതു വിഷം മാത്രവും. 'തരുണി'യിൽ നിന്നും ഇമ്മാതിരി കർക്കശമായ

മറുപടിയാണ് കിട്ടുക. രണ്ടു കൂട്ടരും പരസ്പര ബഹുമാനം പുലർത്തിയിരുന്നില്ല. എന്നാൽ ശരത് അവയൊന്നും കാര്യമാക്കിയില്ല. അയാളുടെ പ്രധാന ജോലി നിരന്തരം എഴുതുക മാത്രമായിരുന്നു.

## 15

ഒരു കാലമുണ്ട് — മനുഷ്യൻെറ ആശകളും, ആകാംക്ഷകളും അഭീപ്സിതങ്ങളുമെല്ലാം, മൂർത്തരൂപം കൈക്കൊള്ളാൻ തുടങ്ങുന്ന കാലം. വിഘ്ന—ബാധകൻ തടസ്സങ്ങൾ സൃഷ്ടിച്ചാൽ, അഭിവ്യക്തിക്കുതകുന്ന മറ്റു മാർഗങ്ങൾ അന്വേഷിച്ചു കണ്ടുപിടിക്കുകയായി. അങ്ങിനെയുള്ള ഒരവസ്ഥയിൽ, ശരത്ചന്ദ്രൻെറ ജീവിതം അങ്ങേയറ്റത്തെ ഉപേക്ഷകളുടേയും, അറ്റമില്ലാത്ത ആഗ്രഹങ്ങളുടേയും നിഴൽപ്പാടുകളിൽ കഴിയുകയായിരുന്നു. സാമഗ്രികളില്ല, സ്നേഹത്തിൻെറ വരദഹസ്തങ്ങളില്ല, സഹാനുഭൂതിയില്ല, ഉത്സാഹ വർധകമായ അമൃത വാണികളില്ല. അമ്മയുടെ മരണത്തിനുശേഷം ജീവിതത്തിൽ മധുരമയമായി ഒന്നും തന്നെ അവശേഷിച്ചിരുന്നില്ല. വളരെയധികം വൈകാരിക പ്രവണത ഉൾക്കൊണ്ടിരുന്നുവെങ്കിലും, ജീവിതത്തിനോട് അടിയറവുപറയാൻ കൂട്ടാക്കാത്ത എന്തോ ഒന്ന് അയാളിൽ കുടികൊണ്ടിരുന്നു. തൻെറ ആക്രോശങ്ങൾ, ആകാംക്ഷകൾ, അഭാവങ്ങൾ, ആദർശങ്ങൾ എന്നിവയെല്ലാം അഭിവ്യക്തമാക്കുന്ന ഒരു മാധ്യമം അയാൾക്കു കരഗതമായിരുന്നു. ആ മാധ്യമം തന്നെയാണ്, ജീവിക്കാനുള്ള അദമ്യമായ ആഗ്രഹം വളർത്തിയിരുന്നതും.

സൃഷ്ടിയുടെ കാലഘട്ടമായിരുന്നു അത്. അയാൾ ആകണ്ഠം പ്രേമ നിമഗ്നനും. പ്രായം തന്നെ അതാണല്ലോ. ഏത് യുവാവിൻെറയും ഹൃദയത്തിൽ പ്രേമത്തിൻെറ മിടിപ്പുകൾ മാറ്റൊലിക്കൊള്ളുന്ന കാലം. വിചാരങ്ങളുടേയും ഭാവനകളുടേയും ശക്തിയായ കൊടുങ്കാറ്റ് ആഞ്ഞടിച്ചുയരുകയും, അത് മനസ്സ്, മസ്തിഷ്കം എന്നിവയെ ശക്തിയായി പിടിച്ചു കുലുക്കുകയും ചെയ്യുന്ന കാലം. എന്തൊരു വൈരുധ്യം ! എന്തൊരു വിരോധാഭാസം! രക്തമാംസ നിബദ്ധമായ യഥാർഥ കാമുകിയില്ല, വേണ്ട. സാങ്കൽപിക ലോകത്തിലെ പ്രേമപാത്രത്തെക്കൊണ്ട് ആ രംഗം തിരുതകൃതിയായി ആടിത്തകർക്കപ്പെടുന്നു.

ഒരു ദിവസം അമ്മാവൻ സുരേന്ദ്രനാഥനുമൊരുമിച്ച് ശരത് അയാളുടെ വീട്ടിൽ പോയി. കുറച്ചു നാൾ മുമ്പുവരെ, താനും ഒരംഗമായിരുന്ന വീട്. എല്ലാം അറിയാവുന്നതും മനസ്സിലാക്കിയിട്ടുള്ളതും. അതുകൊണ്ട് വർത്തമാനങ്ങൾക്ക് ഒരവസാന മുണ്ടായിരുന്നില്ല. രാത്രി വളരെ ഇരുട്ടി. സുരേന്ദ്രൻ പറഞ്ഞു "പോകാം നിന്നെ കൊണ്ടു ചെന്നു വിട്ടിട്ടു വരാം." വഴിക്കു പിന്നെയും വർത്തമാനങ്ങൾ തന്നെ. അപ്പോൾ, ശരത് പറഞ്ഞു "അമ്മാവാ, നടക്കൂ, ഞാൻ നിങ്ങളെ കൊണ്ടു ചെന്നാക്കിയിട്ടു വരാം."

അങ്ങിനെ വഴി നടന്നു നടന്ന് ആ രാത്രി അങ്ങിനെ തന്നെ കഴിഞ്ഞു. എന്തെല്ലാമാണു പറഞ്ഞത് ! അപ്പോൾ സരസ്വതി അയാളുടെ നാവിന്മേൽ നടനം ചെയ്തരുളുകയായിരുന്നു. ഏതോ സന്ദർഭ വശാൽ ശരത് പറഞ്ഞു. "സത്യം പറയുകയാണ്, ഞാനൊരു പെൺകുട്ടിയെ സ്നേഹിക്കുന്നു."

സുരേന്ദ്രൻ സാശ്ചര്യം നോക്കിയിട്ടു ചോദിച്ചു "ഉള്ളതാ?"

"പിന്നെ; നിങ്ങളോട് വല്ലതും ഒളിക്കാറുണ്ടോ?"

"ആരാണത്?"

"ഇല്ല. ഇല്ല. അതു പറയില്ല."

"ശരി! അവളുടെ പേരെന്താ ? പറയൂ."

"പേരോ ? നീരദാ."

ശരത് അതും പറഞ്ഞു. ബനെലി രാജ്യ സംബന്ധമായ ജോലികൾക്കായി സഞ്ചരിച്ചിരുന്ന കാലം. അന്നൊരു നാൾ, നീരദയുമായി പ്രേമത്തിലായി. അക്കഥ പറഞ്ഞാൽ, മുത്തശ്ശിയുടെ രാജകുമാരന്റെ കഥപോലാണ്. വേഗത്തിൽ പായുന്ന കുതിരപ്പുറത്തു കയറി ശരത് ഇരുട്ടത്ത് തന്നെ സന്ധാൽപർഗാനയിലേക്കു പോകുകയായിരുന്നു. അവിടെ തന്നെയായി രുന്നു, അയാളുടെ കാമുകിയും. മനസ്സിൽ അപ്പോൾ ഒരു കാര്യം മാത്രമേ ഉണ്ടായിരുന്നുള്ളൂ. നീരദ ഉറക്കമിളച്ചിരിക്കുകയാണ്, തന്റെ വരവും കാത്ത്. ഒരു ദിവസം, അവിചാരിതമെന്നു പറയാം, കുതിരയുമായി നദിയിൽ വീണു പോയി. എന്നാലും, അമാന്തിച്ചോ ? നനഞ്ഞ വസ്ത്രങ്ങളുടുത്ത് വായുവേഗത്തിൽ പറന്നു പിന്നെയും. സുരേന്ദ്രൻ അത്ഭുതത്തോടെയാണ്, ആ കഥ കേട്ടത്. എന്നാൽ, ഒരിക്കലും ആ നീരദയെ നേരിട്ടു കണ്ടില്ല. ആരും തന്നെ കണ്ടിരുന്നില്ല. പലരും അതിനെപ്പറ്റി പറയാറുണ്ടായിരുന്നു. ചിലർ പറഞ്ഞു ശരത് ഒരു യഹൂദ ബാലികയെ സ്നേഹിക്കുന്നുവെന്ന്. പല പെൺകുട്ടികളുമായി ഏകാന്തത്തിൽ വർത്തമാനം പറയുന്നതായും, ഓടക്കുഴൽ വായിക്കുന്നതായും കണ്ടവരുണ്ട്. എന്നാൽ, ഒരാൾക്കെങ്കിലും അയാളെ ആ നിലയിൽ മറ്റൊരാൾക്ക് കാണിച്ചു കൊടുക്കാൻ കഴി ഞ്ഞില്ലെന്നുള്ളതാണ് അത്ഭുതം. മൂകവും, രഹസ്യാത്മകവുമായിരുന്നു, അയാളുടെ പ്രേമം. അതിന്റെ താപം മാത്രമാണ്, മറ്റുള്ളവരെ സ്പർശിച്ചത്. രൂപം, ആരുടേയും ദൃഷ്ടിയിൽപ്പെട്ടിരുന്നില്ല. നീരദ ചിലപ്പോഴെല്ലാം അയാളുടെ അടുത്ത സങ്കൽപ ലോകത്തിലെ ഏകാന്തതയിൽ, സ്വപ്ന സഞ്ചാരിണിയെപ്പോലെ അങ്ങിനെ നിൽക്കും, അയാൾ എഴുതുന്നതും നോക്കി, നോക്കി. ഒന്നും സംസാരിക്കാറില്ല. ശരത്തിന്, ആ മൗനം അസഹ്യമായി തോന്നും. അപ്പോൾ, പെട്ടെന്നവൾ അടുത്തു ചെന്നിരിക്കും. എന്നിട്ടുപറയും, "എന്താണ് എഴുതിയത്. ഒന്ന് കേൾപ്പിച്ചുതരൂ."

ശരത് തുടങ്ങും കേൾപ്പിക്കാൻ. ശ്വാസത്തിനു ഗതിവേഗം വർധിക്കും. നീരദ പുഞ്ചിരി തൂകിക്കൊണ്ട്, തന്റെ ശിരസ്സ് ആ ഭാഗ്യഹീനന്റെ തോളിലേക്ക് ചായ്ക്കും. പിന്നെ ഒരു ബോധമില്ല.

അബോധാവസ്ഥയിലും ഓടക്കുഴൽ വായിക്കും. അവളുടെ കർണ്ണം കുളിർപ്പിക്കാൻ. ചിലപ്പോൾ വഴക്കിടും. ചിലപ്പോൾ ഉപേക്ഷിച്ചു പോകും. പിന്നെ, നീരദയുടെ ഊഴമായി. അയാളെ തിരക്കി പുറപ്പെടും. കണ്ടെത്തും. തന്റെ വീട്ടിൽ കൊണ്ടുപോകും. സുഖദ ശയ്യയിൽ ശയിപ്പിക്കും. ഹുക്കാ ഒരുക്കിക്കൊടുക്കും, വലിക്കാൻ. തന്റെ കൈകൊണ്ട് പലഹാരമുണ്ടാക്കും. അയാളെ കഴിപ്പിക്കും. പിന്നെ, അയാളുടെ കട്ടിലിന് സമീപം കിടക്കും, പായും വിരിച്ച്. അയാൾ പറയുന്നതും കേട്ട്, കേട്ട്, ഒരിക്കലും അവസാനിക്കാത്ത സങ്കൽപ ലോകത്തിലെ നർമ്മ സല്ലാപങ്ങൾ !

ചിലപ്പോൾ അതും സംഭവിക്കും. ഗർവിച്ചു പിണങ്ങി, അവൾ, അയാളെ വിട്ടുപോകും . . . . പറയും "ഞാനും നിങ്ങളുമായി യാതൊരു ബന്ധവുമില്ല."

"ഞാൻ . . . . ഞാൻ . . . . എഴുത്തുകാരനാണ്. ഒരു ദിവസം . . . ."

"എഴുത്തുകാരൻ !" അവൾ ചിരിക്കും. "എഴുത്തുകാരൻ പോലും! പട്ടിണികിടന്നു മരിക്കുന്നവൻ ! ആരുമേതുമില്ലാതെ, തെണ്ടിത്തിരിഞ്ഞു നടക്കുന്നവൻ ! ദുർവൃത്തൻ ! നിങ്ങളെ ഞാൻ എങ്ങിനെ കല്യാണം കഴിക്കും ! കുലമഹിമയെപ്പറ്റിയുള്ള ചിന്തയെങ്കിലും . . . !"

"കുലമഹിമ . . . . എനിക്ക് വിശ്വാസമില്ല അതിലൊന്നും. വെറുതെ; നീ രണ്ടു പ്രാണനെ നശിപ്പിക്കരുത്. ഈ ലോകരെ ബോധിപ്പിക്കാനുള്ള മര്യാദയുടെ പേരിൽ !"

ശരത് ഉഗ്രനാകും. "എങ്ങിനെ തോന്നി, നിനക്ക് ഇതെല്ലാം പറയാൻ ! നീ . . . .നീ ഇത്ര വളരെ അഭിമാനിയാണെന്ന്, ഞാൻ അറിഞ്ഞില്ല. എനിക്കിഷ്ടമില്ല, നിന്നെ ഒട്ടും ഇഷ്ടമില്ല. പോകൂ. എന്തു വേണമെങ്കിലും ചെയ്യൂ."

"ദേഷ്യമാണോ? എനിക്കറിയാം; നിങ്ങൾക്ക് എന്നോട് സ്നേഹമില്ലെന്ന്. എനിക്കാഗ്രഹമില്ല. എന്നെ ആരെങ്കിലും സ്നേഹിക്കണമെന്ന്. നിങ്ങളെ ഞാൻ സ്നേഹിക്കാൻ ആഗ്രഹിക്കുന്നു. അത്രമാത്രം . . . ."

അങ്ങിനെ മുറക്ക് നടന്നു പോന്നു, നീരദയുമായുള്ള സൗന്ദര്യപ്പിണക്കമെല്ലാം. പക്ഷേ, എപ്പോഴാണ്? എവിടെയാണ്? ആർക്കും ഒരു പിടിപാടുമില്ല. എല്ലാവർക്കും അറിയാം ഒരു കാര്യം മാത്രം. ശരത് ഒരു ദുർന്നടത്തക്കാരനാണെന്ന്. ഒരു പക്ഷേ, ബാല്യകാല സഖി ധീരുവായിരിക്കാം, ആ നീരദ. എത്രയെത്ര കഥകളാണ്; ആ പേരിനെ ചുറ്റിപ്പറ്റി ! അവൾക്കു വലിയ ആഗ്രഹമായിരുന്നത്രെ ശരത്തിനെ കല്യാണം കഴിക്കാൻ. വിധവയായ ശേഷം പിന്നീടവൾ ശരത്തിനെ കണ്ടിരുന്നതായും പറയപ്പെടുന്നു.

കഥകൾ ! അതെ, കഥകൾ മാത്രം. സത്യം ഒരിക്കലും പുറത്തു

വന്നില്ല. ധീരുവിൻെറ കാര്യം കളയൂ. രാജലക്ഷ്മിയെന്നുമാകാം, നീരദയുടെ മറ്റൊരു പേർ. വേണമെങ്കിൽ, പാർവതിയെന്നോ, മാധവിയെന്നോ വിളിക്കുന്നതിലും വിരോധമില്ല. ഇനി, അങ്ങനെയും വരാം. ആ നീരദ തന്നെയാണ് നിരുപമയെന്നും. അയാളുടെ കഥകൾ വായിച്ച് വായിച്ച് വിസ്മയ വിമുഗ്ധയായിരുന്നു അവൾ. ശരത് അവളുടെ കവിതകളെ മുക്തകണ്ഠം വാഴ്ത്തി. ഈ പ്രശംസയിലൂടെ പ്രേമാങ്കുരം എല്ലാ തടസ്സങ്ങളേയും അതിലംഘിച്ച് വെളിയിലേക്കെത്തി നോക്കുന്നുണ്ടായിരുന്നു. ഒരു ദിവസം, അവൾ മാത്രമേയുണ്ടായിരുന്നുള്ളു വീട്ടിൽ. ശരത് വെളിയിലെ ഇരുപ്പു മുറിയിലും. പലപ്പോഴും വായിക്കാറുണ്ട് അവിടെ ഇരുന്ന്. അല്ലെങ്കിൽ വല്ലതും കുത്തിക്കുറിക്കും. പകൽ മുഴുവനും അവിടെത്തന്നെയായിരിക്കും. അന്നെന്തുപറ്റിയോ ? സ്വയം നിയന്ത്രിക്കാൻ കഴിഞ്ഞില്ല. പെട്ടെന്ന്, അവളുടെ മുമ്പിൽ ചെന്നു നിന്നു.

"എങ്ങിനെയിരിക്കുന്നു?" ശരത് ചോദിച്ചു.

വളരെയധികം ധർമ്മപരായണയായ ആ വിധവ ശരത്തിനെ മുമ്പിൽ കണ്ടപ്പോൾ, അന്തം വിട്ടുപോയി. ആ ഒരു ക്ഷണത്തിനുള്ളിൽ അനേകം യുഗങ്ങൾ നിറഞ്ഞ് നിന്നതായി തോന്നി.

ഒരു പ്രകാരത്തിൽ ധൈര്യം അവലംബിച്ച് അവൾ പറഞ്ഞു.

"നിങ്ങൾ, ഇവിടെ നിന്ന് പോകൂ. നിങ്ങൾ ഇവിടെ വരാൻ പാടില്ല ! "

"ബൗഡീ !" . . . . .

". . . . . ."

". . . . . . "

"പോകൂ ! അല്ലെങ്കിൽ . . . . ?"

ശരത്, തലയും കുനിച്ച്, പതുക്കെ, പതുക്കെ, അവിടെ നിന്ന് ഇറങ്ങിപ്പോയി. നിരുപമ അക്കാര്യത്തിൽ മാപ്പു കൊടുത്തില്ല. അവൾ പരാതിപ്പെട്ടു, ചേട്ടനോട്, പറഞ്ഞു: " അയാൾ എന്തൊരു സ്നേഹിതനാണ്? വീട്ടിൽ ആരുമില്ല. എന്നിട്ടും വന്നിരിക്കുന്നു, എന്നോടു വർത്തമാനം പറയാൻ!"

ചേട്ടൻ ശരത്തിൻെറ സഹപാഠിയാണ്. ഒരു പക്ഷേ, വിചാരിച്ചു കാണും; 'നിർധനനും, നിരീഹനും, അന്നത്തെ മാനദണ്ഡമനുസരിച്ച് ദുസ്സാഹസിയും, ദുശ്ചരിതനുമൊക്കെയാണ്, ശരത്. എങ്ങനെ ധൈര്യപ്പെട്ടു, ഇങ്ങിനെയെല്ലാം ചെയ്യാൻ? എന്താ സ്ഥിതി? വല്ലവരുടെയും ചെവിയിൽപ്പെട്ടാൽ ? നീതിനിഷ്ഠയും അന്തസ്സും പുലർത്തുന്ന ഒരു കുടുംബത്തിലെ വിധവ. എന്താകും അവളുടെ ഗതി ?'

എന്നാൽ, അവർ തമ്മിൽ വിവാഹിതരായിക്കൂടേ ?

ഇല്ല ! ഇല്ല ! ഇല്ല !! അതൊരു ദുസ്സാഹസമാണ്.

അക്കാലത്ത് വിധവാവിവാഹത്തിനുവേണ്ടിയുള്ള പ്രക്ഷോഭ ങ്ങളെല്ലാം വളരെയുണ്ടായിരുന്നു. എന്നാൽ, സമുദായം അത് അംഗീകരിച്ചിരുന്നില്ല. ഈ പ്രസ്താവനയും എങ്ങിനെ സ്വീകരിക്ക പ്പെടാനാണ്? ഒരു പക്ഷേ, ആരും അതേപ്പറ്റി ആലോചിച്ചിരിക്കുക പോലും ഇല്ലായിരിക്കും. എല്ലാം അയാളുടെ തന്നെ വളക്കൂറുള്ള സങ്കൽപലോകത്തിൽ, രൂപംകൊണ്ടതാകാനുംമതി. അല്ലെങ്കിൽ പിന്നെ . . . .

എന്തുമാകട്ടെ. യൗവനത്തിന്റെ തിരപ്പുറപ്പാടിൽ, ആ സ്നേ ഹവും നിഷ്ഫലമായി. എല്ലാ താന്തോന്നിത്തരങ്ങളുടേയും ഇടയ്ക്ക് അതെന്നേക്കുമായി അയാളുടെ ഉള്ളിലേയ്ക്കൊതുങ്ങുകയും ചെയ്തു.

നിരുപമ അയാളുടെ കൃതികൾ വായിച്ച് അയാളിലേക്ക് ആകർ ഷിക്കപ്പെട്ടിരുന്നെങ്കിലും, അന്നു നിലനിന്ന സാമൂഹ്യ നിയമങ്ങളുടെ കാർക്കശ്യത്തിന്റെ വെളിച്ചത്തിൽ നോക്കുമ്പോൾ, അവളുടെ മനസ്സ് എന്തായിരുന്നെന്നറിയാൻ ഒരു മാർഗവും ഉണ്ടായിരുന്നില്ല. അറി യാൻ വേണ്ടി ശ്രമിക്കുന്നതും അപമാന ജനകമായിരുന്നു. സമുദായാ ചാര്യന്മാർ, തല ഉയർത്തി കഠോര സ്വരത്തിൽ ആക്രോശിക്കും "നിങ്ങൾ ഉച്ചകുലജാതയായ ഒരു വിധവയെ അപമാനിക്കാൻ ആഗ്ര ഹിക്കുന്നു. പരപുരുഷന്റെ നിഴലുപോലും ഏറ്റിട്ടില്ലാത്ത അവൾ എങ്ങിനെ സ്നേഹിക്കാനാണ്. ആ വിചാരം പോലും പാപമത്രെ." എന്നാൽ, ഏകപക്ഷീയമായ പ്രേമത്തിന് ബലക്കുറവുണ്ടോ ? തെല്ലെ ങ്കിലും ? അതു മധുരമല്ലേ, തന്നിൽത്തന്നെയാണെങ്കിലും ? അതു ണ്ടെന്നുള്ളതിന് പ്രമാണം സഫലത മാത്രമാണോ? ഒരാൾക്കു കേവലം മനസ്സുകൊണ്ട് തന്നെത്തന്നെ ഉഴിഞ്ഞു വയ്ക്കാൻ കഴിയു കയില്ലേ ? മറ്റൊരാൾക്കായി ? അപ്രകാരമുള്ള ഒരു വേദനയെ, പ്രേമമെന്നോ, പ്രായത്തിന്റെ ദോഷമെന്നോ, എന്തുവേണമെങ്കിലും പറഞ്ഞു കൊള്ളൂ. എന്നാൽ അതിന്റെ അസ്തിത്വത്തെ നിഷേധി ക്കാനാകുമെന്നു തോന്നുന്നില്ല. അയാളുടെ ഹൃദയവും ദാഹിച്ചിരി ക്കും, പ്രേമത്തിനുവേണ്ടി. എന്നാൽ, സംതൃപ്തി അടയാനുള്ള ഉപാധികളൊന്നുമുണ്ടായിരുന്നില്ലെന്നു മാത്രം. ആ അതൃപ്തി, വേദനയുടെ രൂപത്തിൽ ചുരുളുചുരുളുകളായി ഹൃദയാന്തർഭാഗത്ത് കുടികൊണ്ടിരിക്കാം. മറ്റൊന്നാവില്ല, 'ദേവദാസ്', 'ബഡീ ദീദി' മുതലായ കൃതികളിലൂടെ അഭിവ്യക്തമായത്. നിഷ്ഫല പ്രേമ ത്തിന്റെ അതേ വേദന തന്നെയാണ്, അതിലുടനീളം വ്യാപിച്ചു കിടക്കുന്നതും. നീരദയോ, നിരുപമയോ, 'ദേവ ദാസി'ലെ പാരോയോ അഥവാ 'ബഡീ ദീദി' യിലെ മാധവിയോ, ആരെങ്കിലുമാകട്ടെ, എല്ലാം ഒന്നുതന്നെയാണ്. നിഷ്ഫല പ്രേമ പീഡയുടെ സജീവ പ്രതീക

ങ്ങൾ! നിരുപമ അയാളോടു പറഞ്ഞു, പോകാൻ. സുരേന്ദ്ര നാഥൻ വരുമ്പോൾ, മാധവിയും പറയുന്നു, കൊച്ചനിയത്തിയായ പ്രമീള യോട് "പ്രമീളേ! മാസ്റ്റർ സാഹബിനോടു പറയൂ, വെളിയിൽ പോകാൻ."

പക്ഷേ, അവൾ അത്ര കഠോരയല്ല, നിരുപമയെപ്പോലെ. പോ കാൻ പറയുന്നുണ്ട്, മധുര സ്വരത്തിലാണെന്നു മാത്രം. നീളമുള്ള മൂടുപടം വലിച്ച് തലയിലേക്കിട്ട്, ഒരു മൂലയിലേയ്ക്കൊഴിഞ്ഞു മാറുന്നു. പിന്നീട്, നാണം കൊണ്ട്, സുരേന്ദ്രനാഥൻ കാൺകെ, ചില അബദ്ധങ്ങളെല്ലാം കാണിക്കുന്നുമുണ്ട്.

ഇവയെല്ലാം നോവലിലെ വിഷയങ്ങൾ. എന്നാലും ചുമരില്ലാത്ത ചിത്രങ്ങളല്ല. സ്വാനുഭവമാകുന്ന യാഥാർഥ്യത്തിൽ അധിഷ്ഠിത മത്രെ ഇവയെല്ലാം. അനേക വർഷങ്ങൾക്കുശേഷം അപരാജിത കഥാശിൽപിയായ ശരത്ചന്ദ്രൻ സുപ്രസിദ്ധ കവയിത്രി രാധാ റാണീദേവിയ്ക്കെഴുതി "എപ്പോഴെങ്കിലും സാധിക്കുമെങ്കിൽ നിങ്ങ ളെ ഒരു കഥ കേൾപ്പിക്കാം. കേൾക്കുമ്പോൾ, അവാസ്തവമാണെന്നു തോന്നാം, സാധാരണ കഥകൾ പോലെ. എന്നാൽ അതിനെക്കാൾ, അധികം വാസ്തവമായ ഒരു സത്യം എന്റെ ജീവിതത്തിൽ മറ്റൊ ന്നുമില്ല."

നിരുപമയുടെ കഥ തന്നെയല്ലേ ആ കഥ ? ആ സത്യത്തിലേക്ക് നയിക്കുന്ന വഴിയൊന്നും ഇപ്പോൾ ശേഷിച്ചിട്ടില്ല. പക്ഷേ, ഇത്രമാത്രം അറിയാം. പ്രേമ നൈരാശ്യം മൂത്ത് ശരത് ആത്മഹത്യയൊന്നും ചെയ്തില്ല. സന്യസിച്ചുമില്ല. സൃഷ്ടി മാർഗം തീർച്ചയായും മുമ്പിൽ പരന്നു കിടന്നിരുന്നു. ഹൃദയ സ്പർശിയായ ആ അനുഭൂതികൾക്ക് സാഹിത്യത്തിൽ, പ്രതിബിംബിതമാകാനുള്ള മാർഗം തുറന്നു കിട്ടി. നീരദയെ അഥവാ നിരുപമയെ കാണുക എന്നത് കേവലം വ്യക്തി പരമായ ഒരു സംതൃപ്തിയുടെ കാര്യമാകാം. എന്നാൽ, വിയോഗ മാകട്ടെ, കരുത്തുറ്റ ഒരു കലാകാരനു ജന്മമരുളി. വിരഹബോധമാണ്, ജീവിതത്തിന്റേയും വിശിഷ്യാ യൗവനത്തിന്റെയും ഉത്സാഹ ശക്തി. അതിന്റെ രൂപാവബോധം കേവലം ഹൃദയം കൊണ്ടാണ് സാധ്യമാവുക. ആ വിരഹ ബോധമാണ് ശരത്ചന്ദ്ര സാഹിത്യത്തി ലുടനീളം മുഖരിതമായിട്ടുള്ളതും. ആദർശം, യാഥാർഥ്യം, സമസ്യ, സമാധാനം ഇവ എല്ലാം തന്നെ, ഹൃദ്ഗതമായ രസ വിശേഷത്തിന്റെ സംജീവനീ ശക്തിയിൽ ആമഗ്നമാണുതാനും.

ശരത്ചന്ദ്രന്റെ പ്രസ്തുത പ്രവണതക്ക് മറ്റൊരു മണ്ഡലത്തിൽ നിന്നു കൂടി ബലം കിട്ടി. 'ബംഗദർശന'ത്തിൽ 'ആംഖ് കീ കിർകിരീ' എന്ന നോവൽ വായിക്കുകയുണ്ടായി. തന്റെ യുഗാന്തകാരിയായ ആ കൃതിയിൽ രവീന്ദ്രനാഥ ടാഗോർ വിധവയുടെ പ്രണയത്തെ

സ്വരമുഖരിതമാക്കിയിട്ടുണ്ട്. ബങ്കിംചന്ദ്രനെപ്പോലെ, ആദർശ സംരക്ഷണത്തിന്റെ പേരിൽ അവളെ കൊന്നു കളഞ്ഞില്ല. തെളിച്ചു തന്നെ പറഞ്ഞു— ഏതെങ്കിലും പ്രത്യേക ചുറ്റുപാടിൽ ഒരു വിധവ ഏതെങ്കിലുമൊരു പുരുഷനിൽ ആസക്തയാകുന്നുവെങ്കിൽ, അതിൽ അസ്വാഭാവികമായൊന്നുമില്ലെന്ന്. എന്നാൽ, നേരേ വിപരീതമാണ്, ബങ്കിംചന്ദ്രൻ ചെയ്തത്. 'കൃഷ്ണ കാന്തന്റെ മരണപത്ര'ത്തിൽ രോഹിണിയുടെ പ്രണയ പ്രതീക്ഷകളെ സഫലീകരിക്കാതെ അവളെ കൊല്ലുകയാണുണ്ടായത്. അത് ജീവിതത്തിലൊരിക്കലും ക്ഷമിക്കാൻ കഴിയാത്ത ഒന്നായിരുന്നുതാനും. ശരത്തിന്റെ ദൃഷ്ടിയിൽ രവീന്ദ്രനാഥനെ ജീവിതകാലമത്രയും ഗുരുവായി കരുതുകയും ചെയ്തു. അദ്ദേഹം പ്രദാനം ചെയ്ത സംസ്കാര യുക്തി കാരണം.

ശരത്ചന്ദ്രന്റെ ആന്തരിക സംഘർഷത്തിന്റെ നാരായവേരിൽ, ഈ രണ്ടു സാഹിത്യ സൃഷ്ടികളും, ആരംഭം മുതൽ തന്നെ, ആസനമുറപ്പിച്ചിരുന്നു.

## 16

ഗാർഹസ്ഥ്യ ജീവിതവുമായി, ഒരു മമതാബന്ധവും ഉണ്ടായിരുന്നില്ല, ശരത്ചന്ദ്രന്. ജോലിയിലിരുന്ന കാലത്തുമില്ല. അതിനുശേഷവും ലോകത്തിന്റെ ആ കുത്സിത രൂപത്തോട് മുഖം തിരിച്ച് പിടിച്ച്, സാങ്കൽപിക ലോകത്തിൽ കഴിയാനാഗ്രഹിച്ചു. അതി ഭയങ്കരമായ നിസ്വതയിലും സൗന്ദര്യഭാവനയ്ക്ക് തെല്ലും കോട്ടം തട്ടിയില്ല. വളരെയധികം താന്തോന്നിയായിരുന്നു, ശരത്. എന്നാൽ ഇരുപ്പുമുറി വ്യവസ്ഥിതമാക്കി വച്ചിരുന്നു. ചരടുവരിഞ്ഞ ഒരു കട്ടിൽ. മടക്കാവുന്ന ഒരു മേശ. ഇവയാണ് മുറിയിലുണ്ടായിരുന്നത്. അമ്മാവൻ ഠാക്കൂർ ദാസ് കൊടുത്തതായിരുന്നു, അവ. രാജു ഉണ്ടാക്കിക്കൊടുത്തതാണ് കസേര. മേശപ്പുറത്തു തന്റെ പ്രിയപ്പെട്ട സാഹിത്യകാരന്മാരായ ഹെൻട്രിവുഡ്, മേരീകോറേലി, ലിറ്റൺ, ഡിക്കൻസ് എന്നിവരുടെ പുസ്തകങ്ങൾ ഭംഗിയായി അടുക്കി വച്ചിരിക്കും. ടിപ്പ്ടോപ്പും സുന്ദരവുമായിരിക്കും എഴുതാനുള്ള ഉപകരണങ്ങൾ. എന്നാൽ, ജഠരാഗ്നിയെ പ്രശാന്തമാക്കാൻ സൗന്ദര്യ ഭാവനക്ക് സാധ്യമല്ലല്ലോ. സങ്കൽപത്തിന്റെ ചുവടുപിടിച്ച് ഗാർഹസ്ഥ്യ ജീവിതം മുന്നേറുകയുമില്ല. അതിനു സ്ഥൂലമായ ദ്രവ്യം തന്നെ വേണം. വീട്ടിൽ, അക്കാര്യത്തിനു തൃപ്തികരമായ ഏർപ്പാടൊന്നുമില്ലായിരുന്നു. അയാൾക്ക് യാതൊരു വിചാരവുമുണ്ടായിരുന്നില്ല, അതിനെപ്പറ്റി. അച്ഛനും തഥൈവ. വിൽക്കപ്പെടാൻ പറ്റിയതെല്ലാം വിറ്റു. സ്നേഹിതന്മാരും ബന്ധുക്കളും സഹായിക്കുക എത്രമാത്രമാണ്! കടം കിട്ടുന്നതിനുമുണ്ട്, ഒരതിര്. വർഗദൃഷ്ട്യാ നോക്കുമ്പോൾ, അയാളുടെ വർഗക്കാർക്ക് ഭിക്ഷയായി എന്തെങ്കിലും കൊടുക്കാൻ ആരും ധൈര്യപ്പെട്ടിരുന്നില്ല. തോട്ടത്തിൽ നിന്നും കുറെ പച്ചക്കറികൾ ശേഖരിച്ചു

കൊണ്ടുവന്നാലും അത് വിശപ്പിനു പരിഹാരമാവില്ല. അതുകൊണ്ട് ചിലപ്പോഴെല്ലാം ഭഗവാനെ പ്രാർഥിക്കേണ്ടിവന്നു. എന്റെ ഭഗവാനെ! കുറച്ചു നാളത്തേയ്ക്കെങ്കിലും ഒരു പനിവരണേ! അത്രയും നാളത്തേയ്ക്കെങ്കിലും രണ്ടു നേരവും ആഹാരം കഴിക്കുന്ന ചിന്തയിൽ നിന്നു മോചനം ലഭിക്കുമല്ലോ.

സ്വന്തം നിഷ്ക്രിയത്വത്തെ മറച്ചു പിടിക്കാൻ, ഭഗവാനെ ശരണം പ്രാപിച്ചാലും, ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞുമാറാൻ പറ്റുകയില്ല. അച്ഛനും മകനും യാതൊരു ചുമതലാബോധവും ഇല്ലാത്തവരായിരുന്നു. മണലിൽ തലയും പൂഴ്ത്തിപ്പിടിച്ച് ശത്രുവിന്റെ അസ്തിത്വത്തെ മറക്കാൻ ശ്രമിക്കുന്ന ഒരു തരം പക്ഷിയെപ്പോലെ. പിതാവും പുത്രനും സ്വന്തമായ സൗന്ദര്യഭാവനയിൽ മുഴുകി വിശപ്പിന്റെ അസ്തിത്വത്തെ നിരാകരിക്കാൻ ശ്രമിച്ചിരുന്നു. മകൻ സാഹിത്യസാധനയിൽ മുഴുകിക്കഴിയും; സങ്കൽപലോക വിഹാരിയായ അച്ഛൻ, ആ അവസ്ഥയിലും പല ഇനം നല്ല കല്ലുകൾ ശേഖരിച്ച് സൂക്ഷിച്ചു വയ്ക്കുന്നതിലും.

ശരത്തിനറിയാം. അതെല്ലാം അച്ഛൻ ഭദ്രമായി പൂട്ടി സൂക്ഷിക്കുമെന്ന്. അന്ന് പണത്തിനു വളരെ ആവശ്യമുള്ള സമയമായിരുന്നു. തന്റെ അപ്പോഴത്തെ നിലയിലും ശരത് മറ്റുള്ളവരെ സഹായിക്കുന്ന സ്വഭാവം ഉപേക്ഷിച്ചിരുന്നില്ല. ഒരു ദിവസം വിചാരിച്ചു, അച്ഛൻ എന്തു ചെയ്യാനാണ്, ഈ കല്ലുകൾ കൊണ്ട്? അവ ആർക്കെങ്കിലും പ്രയോജനപ്പെട്ടാൽ അത്രയുമായല്ലോ.

അച്ഛന്റെ കണ്ണുതെറ്റിച്ച് ആ കല്ലുകളെല്ലാം അയാൾ കൈക്കലാക്കി. എന്നാൽ, അക്കാര്യം വളരെ നാൾ ഒളിച്ചു വയ്ക്കാൻ കഴിഞ്ഞില്ല. അതുമാത്രമായിരുന്നല്ലോ ആ ദരിദ്ര ഭവനത്തിലെ സ്വത്ത്. മോത്തിലാൽ അമ്പരന്നുപോയി. വീട്ടിൽ എല്ലാവരോടും ചോദിച്ചു. "എടാ ! നീ എടുത്തോ ആ കല്ല്." ശരത് പറഞ്ഞു. "ഉവ്വ്. എടുത്തു."

"എന്തിനെടുത്തു ?"

"എനിക്കു പണത്തിന് ആവശ്യമുണ്ടായിരുന്നു. ആ കല്ലു കൊണ്ട് ഉപയോഗമൊന്നുമുണ്ടായിരുന്നില്ലല്ലോ?"

അച്ഛന്റെ ദേഷ്യത്തിന് അതിരില്ലായിരുന്നു. നിസ്സഹായനും ദുർബലനുമായ മനുഷ്യന് ദേഷ്യം വന്നാൽ അത് എല്ലാ അതിർവരമ്പുകളേയും മുറിച്ചുപായും. മോത്തിലാൽ അതിനിശിതമായ വാക്കുകളിൽ ശരത്തിനെ ഭർത്സിച്ചു. "നാണമില്ലല്ലോടാ നിനക്ക്, പ്രായമായ ചെറുക്കനാണ് നീ. യാതൊരു പണിയുമില്ല. എല്ലാവരും പട്ടിണികിടന്നു മരിക്കുകയാണ്. നീയോ, കുറച്ച് പണത്തിനുവേണ്ടി, ഞാൻ പണിപ്പെട്ടു ശേഖരിച്ചുവച്ചിരുന്ന കല്ലുകൾ എടുത്തുകൊണ്ടുപോയി."

സ്തബ്ധനായ ശരത് അച്ഛന്റെ നേരേ മിഴിച്ചു നോക്കിക്കൊണ്ടുനിന്നു. സ്വപ്ന ദർശിയായിരുന്നെങ്കിലും സന്താനങ്ങളോ

ടുള്ള ദയാവാത്സല്യാദികൾ കൊണ്ടു നിറഞ്ഞതായിരുന്നു, ആ പിതൃഹൃദയം. എന്തെല്ലാം വികൃതിത്തരങ്ങളാണ് ശരത് ചെയ്തിരുന്നത്. എന്നാലും ഇന്നുവരെ 'കമാ'ന്നൊരക്ഷരം ആ പിതാവ് പറഞ്ഞിരുന്നില്ല. പക്ഷേ ഇക്കുറി അദ്ദേഹം വളരെ കഠോരനായി കാണപ്പെട്ടു. വെറും ജഡമായ കല്ലുകൾക്കുവേണ്ടി. ശരത്തിന്റെ വികാര തരളിതമായ ഹൃദയത്തെ അതുവല്ലാതെ വ്രണിതമാക്കി. തൽക്ഷണം അയാൾ വീടുവിട്ടുപോകയും ചെയ്തു.

എന്നാൽ, അതുമാത്രമായിരുന്നില്ല, ഗൃഹത്യാഗത്തിനുള്ള കാരണം. വീട്ടിൽ ഒരു ആയ ഉണ്ടായിരുന്നു. അവളാണ്, ആഹാരാദികൾ ഉണ്ടാക്കിയിരുന്നതും കൊച്ചു കുട്ടികളുടെ മേൽനോട്ടം വഹിച്ചിരുന്നതും. പക്ഷേ, കുട്ടികളോടുള്ള അവളുടെ പെരുമാറ്റം വളരെ മോശമായിരുന്നു. പലപ്പോഴും കുട്ടികളെ പേടിപ്പിക്കുക മാത്രമല്ല, അടിക്കുകയും ചെയ്തിരുന്നു. അത് സംബന്ധിച്ച് ഒരു ദിവസം അച്ഛനും മകനും തമ്മിൽ വഴക്കുണ്ടായി. അച്ഛൻ ആയയുടെ പക്ഷം പിടിച്ചു.(1) വീട്ടിലെ സ്ഥിതി പരിഗണിക്കുമ്പോൾ അതിന് അച്ഛനെ കുറ്റപ്പെടുത്താനും വിഷമമായിരുന്നു. അവളെക്കൊണ്ടാണ് വീട്ടുകാര്യങ്ങൾ നടന്നിരുന്നത്. എന്നാലും ശരത് അതൊന്നും അംഗീകരിച്ചിരുന്നില്ല. അച്ഛൻ അവളുടെ അവിഹിതമായ സ്വാധീനത്തിൽപ്പെട്ടിരിക്കുകയാണെന്ന് അയാൾക്ക് ബോധ്യമായി. എങ്കിലും താൻ നിസ്സഹായനായിരുന്നു. അങ്ങിനെ ഒരു സ്ഥിതിവിശേഷത്തിന് അയാളും തെറ്റുകാരനായിരുന്നു. എല്ലാം കൊണ്ടും വീട് ഉപേക്ഷിച്ച് പോയി.

ശരത്ചന്ദ്രൻ എന്തെങ്കിലും ചെയ്താൽ, അതിനു കേവലം ഒരു കാരണം മാത്രമല്ല ഉണ്ടാവുക. ഇല്ലെങ്കിൽ ഉണ്ടാക്കുകയും ചെയ്യും. ആ കലയിൽ സമർത്ഥനായിരുന്നുതാനും. വീട് ഉപേക്ഷിക്കാനുള്ള കാരണങ്ങളിൽ ഒന്ന് ഇങ്ങിനെയും പറയപ്പെട്ടിരുന്നു. സ്വന്തം പ്രേയസി അയാളെപ്പറ്റിച്ച് കടന്നു കളഞ്ഞു. അപ്പോൾ പ്രേമപീഡിതനായ ശരത് ശപഥം ചെയ്തുപോലും "ഞാൻ അവളെ കണ്ടുപിടിക്കും"എന്ന്. കാരണമെന്തുമാകട്ടെ; എന്തോ ലഭിക്കാതെ, പീഡിതനും ദിക്ഭ്രഷ്ടനുമായ ശരത് ഒരിക്കൽക്കൂടി ലക്ഷ്യഹീനമായ ഒരു യാത്രക്കിറങ്ങി തിരിച്ചു.(2)

## 17

ചുറ്റിത്തിരിഞ്ഞു നടക്കുമ്പോൾ, ഒരു ദിവസം ശ്രീകാന്തനെപ്പോലെ കണ്ടു ഒരു മാന്തോപ്പിൽ നിന്ന് പുക ഉയരുന്നത്. വേഗം അവിടെ എത്തി. നല്ലൊരു സന്യാസിയുടെ ആശ്രമം. വലിയ അഗ്നി

(1) പ്രസിദ്ധനായ ശേഷം ഭാഗൽപുരത്തുവന്ന ശരത്ചന്ദ്രനെ ഈ ദാസി കണ്ടു. അദ്ദേഹം ധാരാളം പണവും കൊടുത്തു.

(2) ജൂലൈ 1901 നുശേഷമാണ്. എന്തുകൊണ്ടെന്നാൽ ആ തീയതിക്കുള്ള ഒരു രചന 'ക്ഷുദ്രേർ ഗൗരവ്' കൈയെഴുത്തു മാസിക 'ഛായ'യിൽ കാണുന്നുണ്ട്.

കുണ്ഡം എരിയുന്നുണ്ട്. ഒരു പാത്രത്തിൽ ചായക്കുള്ള വെള്ളം അടുപ്പത്തുവച്ചിട്ടുണ്ട്. ഒരു ബാബാജി കണ്ണ് പകുതി തുറന്ന് കൊണ്ട് മുമ്പിൽ തന്നെ വിരാജിക്കുന്നു. തൊട്ടടുത്തുതന്നെ ഒരുക്കി വച്ചിട്ടുണ്ട്, കഞ്ചാവ് വലിക്കാനുള്ള ഉപകരണങ്ങളെല്ലാം. ഒരു പശുവും ഒരാടും ഉണ്ട് പാലിന്റെ ആവശ്യത്തിന്. ഒട്ടകം കുതിര എന്നിവകളുമുണ്ട്. കഞ്ചാവ് അരിക്കാനുള്ള ഏർപ്പാടുകളും ഉണ്ടായിരുന്നു. ശരത് വേഗം മുമ്പോട്ട് ചെന്ന്, ബാബാജിയുടെ പാദങ്ങൾ തൊട്ടു തൊഴുതു. പിന്നെ, വിനീത സ്വരത്തിൽ ഉണർത്തിച്ചു: "ഞാൻ ഗൃഹത്യാഗിയും, മുക്തിമാർഗാന്വേഷകനും, ഭാഗ്യഹീനനുമായ ഒരു കുട്ടിയാണ്. ദയവായി അങ്ങയുടെ ചരണ കമലങ്ങളെ സേവിപ്പാനുള്ള അനുവാദം നൽകിയാലും."

ബാബാജി ചിരിച്ചു. തലയാട്ടിക്കൊണ്ട് പറഞ്ഞു.

"മോനേ ! മടങ്ങിപ്പോകൂ ! വീട്ടിലേക്കുതന്നെ. ഈ വഴി മഹാ ദുർഗമമാണ്."

ശരത് കരുണസ്വരത്തിൽ പറഞ്ഞു : "ഭഗവൻ! എത്രയോ പാപികളാണ് അങ്ങേപ്പോലുള്ള അവധൂതന്മാരുടെ ചരണസേവനം കൊണ്ടു മുക്തരായിട്ടുള്ളത്. എനിക്ക് അങ്ങയുടെ പാദ സേവനത്തിലൂടെ മുക്തി ലഭിക്കാനും സാധ്യമല്ലേ? "

ബാബാജിക്ക് സന്തോഷമായി. പറഞ്ഞു : "കുഞ്ഞേ നീ പറയുന്നതു ശരിയാണ്. ഈശ്വരഹിതം അതാണെങ്കിൽ അങ്ങിനെയാകട്ടെ. നീ ഇവിടെ താമസിക്കുക."

ശരത്ചന്ദ്രന് ആ സംഘത്തിൽ സ്ഥാനം ലഭിച്ചു. കഞ്ചാവും മറ്റും തയ്യാറാക്കാൻ അയാൾ വളരെ സമർഥനായിരുന്നല്ലോ. അതിനാൽ, അചിരേണ ബാബാജിക്ക് പ്രിയപ്പെട്ടവനായിത്തീർന്നു. ദീക്ഷയും സ്വീകരിച്ചു. നിയമ പ്രകാരമുള്ള രുദ്രാക്ഷമാല, കാവി വസ്ത്രം എന്നിവയും ലഭിച്ചു. സ്വാമികളുടെ ശിഷ്യനായി.

വളരെനാൾ അദ്ദേഹത്തിന്റെ കൂടെ ചുറ്റിക്കറങ്ങിനടന്നു, ശിഷ്യത്വവും പാലിച്ചുകൊണ്ട്. ഒരിടത്തുതന്നെ അധികനാൾ കഴിച്ചുകൂട്ടു ന്ന പ്രകൃതം ശരത്ചന്ദ്രനില്ലായിരുന്നു. ഒരുദിവസം സ്വാമിയെ വിട്ടു പോന്നു. അക്കാലത്ത്, ഒരു മാന്യ കുടുംബവുമായി പരിചയപ്പെടാനിടയായി. ആ പ്രദേശത്ത് മസൂരി പടർന്നു പിടിച്ച കാലമായിരുന്നു അത്. ആ കുടുംബക്കാരെയും സുഖക്കേടു ബാധിച്ചു. തന്റെ സഹജമായ സ്വഭാവമനുസരിച്ച് ശരത് സർവ കഴിവുകളുമുപയോഗിച്ച് അവരുടെ സേവനത്തിൽ മുഴുകി. ക്രമേണ രോഗത്തിന്റെ ശക്തി കുറഞ്ഞു. എല്ലാവർക്കും സുഖമായി. അവർക്ക് അയാളോട് അതിരില്ലാത്ത നന്ദിതോന്നി. അവരുടെ കൂടെ ചെല്ലാൻ ക്ഷണിച്ചു.

അവർ പോകാൻ തുടങ്ങിയപ്പോൾ ശരത് ജ്വരാക്രാന്തനായി. ആ കുടുംബക്കാർ അയാളെ ആ നിലയിൽ ഉപേക്ഷിച്ച് അവരുടെ വഴിക്കുപോയി. യാതൊരു പരിചയവുമില്ലാത്തവരെപ്പോലെ. കണ്ണ്

തുറന്നു നോക്കുമ്പോൾ, ആരും അടുത്തില്ലായിരുന്നു. തനിയെ സ്റ്റേഷനിലേക്കുപോയി. വഴിക്ക്വച്ച് വൃദ്ധനായ ഒരു ബിഹാരി അയാളുടെ വണ്ടിയിൽ കയറ്റി സ്റ്റേഷനിൽ കൊണ്ടു വിട്ടു.

എത്രനാൾ അവിടെക്കിടന്നു? എങ്ങിനെ സുഖമായി? അതൊന്നും ആർക്കും അറിഞ്ഞുകൂടാ. ഓർമ്മയുണ്ടായിരുന്നത് ഇത്ര മാത്രമാണ്. ഒരു ദരിദ്ര ബംഗാളി ബാലൻ കീറിപ്പറിഞ്ഞ തന്റെ വിരിപ്പു വിരിച്ചുകൊടുത്തു. അവൻ പറഞ്ഞു "പേടിക്കാനൊന്നുമില്ല. സുഖമാകും. വീട്ടുമേൽവിലാസം തന്നാൽ, ഞാൻ കമ്പിയടിക്കാം."

അയാൾ ആരോടും ഒന്നും പറഞ്ഞില്ല. സുഖമാകുന്നതുവരെ അവിടെത്തന്നെ കിടന്നു. ആ കുട്ടിയും സ്റ്റേഷനിലുള്ള മറ്റു ചിലരും നിരന്തരം ശുശ്രൂഷിച്ചു. നടക്കാറായപ്പോൾ, മുസഫർപുരത്തേക്കുപോയി. അവിടെയൊരു സത്രത്തിൽ താമസിച്ചു, സന്യാസി വേഷത്തിൽതന്നെ. ഭിക്ഷ കിട്ടാൻ ആ വേഷം സൗകര്യവു മാണല്ലോ.

ഒരു ദിവസം ബംഗാളികളുടെ ക്ലബ്ബിൽ ചെന്ന്, ശുദ്ധമായ ഹിന്ദിയിൽ ഒരാളോടുപറഞ്ഞു: "എനിക്ക് ഒരു പോസ്റ്റു കാർഡുവേണം, ഒരു പേനയും. എഴുത്ത് എഴുതാനാണ്." എഴുതാനുള്ള സാധനങ്ങൾ കിട്ടിയപ്പോൾ, അവിടെത്തന്നെ ഒരു മൂലയിലിരുന്ന് കത്തെഴുതാൻ തുടങ്ങി. അടുത്തുകൂടി കുട്ടികൾ നടന്നിരുന്നു. അവർക്ക് കൗതുകം തോന്നി, സന്യാസി കത്ത് എഴുതുന്നതു കണ്ടപ്പോൾ. അവർ എത്തിനോക്കി. അതി മനോഹരമായ ബംഗാളി ലിപിയിൽ എഴുതുന്നു. ആ വൃത്താന്തം കർണാകർണികയാ ക്ലബ്ബിലെ മറ്റു മെമ്പറന്മാരുടെ ചെവിയിലെത്തി. അവർക്കും സന്യാസിയെപ്പറ്റി കൗതുകം തോന്നി. പ്രമഥനാഥ് ഭട്ട് എന്ന ഒരു യുവാവ് അടുത്തു ചെന്ന്, ബംഗാളിയിൽ ചോദിച്ചു: "താങ്കൾ ആരാണ്? എവിടുന്നുവരുന്നു ?"

ശരത് പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു "ഞാനൊരു ബിഹാരിയാണ്. ചുറ്റിത്തിരിഞ്ഞ് ജീവിതം കഴിക്കുന്നു."

ആ പുഞ്ചിരി രഹസ്യം പുറത്താക്കി. പ്രമഥൻ പറഞ്ഞു. "അതിരിക്കട്ടെ. താങ്കൾ ബിഹാരിയൊന്നുമല്ല. ബംഗാളിയാണ്. ഇനി, ഈ മലർപ്പൊടി തിന്നുന്നവരുടെ ഭാഷ ഉപേക്ഷിച്ച്, സ്വന്തം ഭാഷയിൽ സംസാരിക്കൂ."

അത് കഴിഞ്ഞ്, സന്യാസിയുടെ ആ വേഷം എവിടെ പോയയോ എന്തോ? അപ്പോഴും പരിചയമില്ലാത്തവർ ചോദിച്ചാൽ പറയും, ബിഹാരിയാണെന്ന്. താമസവും സത്രത്തിൽ തന്നെ. അന്നൊരു ദിവസം ടെറസ്സിലിരുന്നു പാടുകയായിരുന്നു, തന്മയനായി. അപ്പോൾ, നിശാനാഥ വന്ദോപാധ്യായ എന്നൊരു യുവാവ് അതിലെ കടന്നുപോയി. സംഗീതം പകർന്ന മധുര സ്വരം കേട്ട്, അയാൾ സ്തംഭിച്ചു നിന്നു. സംഗീതാഭിരുചിയുള്ള ഒരു കുടുംബത്തിലെ അംഗമായിരുന്നു

അയാൾ. ദിവസവും അവരുടെ വീട്ടിൽ ഏതെങ്കിലും, ഒരു ഭാഗവതർ വന്നുചേരും. തുടർന്നു, പാട്ടുകച്ചേരിയും. അയാൾ ഉടനെ ശരത്തിന്റെയടുത്തുചെന്നു ചോദിച്ചു: "താങ്കൾ നന്നായി പാടുന്നു. എവിടെയാ വീട്?"

ശരത് പറഞ്ഞു : "ഞാൻ ഭാഗൽപുരത്തു നിന്നു വരുന്നു. പേർ ശരത്ചന്ദ്രൻ . . ." " ഭാഗൽപൂരോ ? അവിടുത്തെ ഭൂദേവമുക്കർജിയുടെ മകന്റെ മകൾ, അനുരൂപാദേവി എന്റെ ചേട്ടത്തിയാണ്." ശരത് പറഞ്ഞു. "ഞാനറിയും അവരെ. വിഭൂതിയുടെ സഹോദരിയായ നിരുപമയുടെ കൂട്ടുകാരി. സൗരീന്ദ്രമോഹൻ എന്റെയും സ്നേഹിതനാണ്."

നിശാനാഥൻ വളരെ താൽപര്യപൂർവം ശരത്ചന്ദ്രനെ തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. മൂത്ത സഹോദരൻ ശിഖരനാഥനോടു പറഞ്ഞു, "ഇദ്ദേഹം ഭാഗൽപൂർകാരൻ ശരത്ചന്ദ്രനാണ്. കണ്ഠസ്വരം ബഹുവിശേഷമാണ്." ശിഖരനാഥൻ ചിരിച്ചുകൊണ്ടു പറഞ്ഞു "കഥയും എഴുതും. നിന്റെ ചേട്ടത്തി എന്നോടു ഇദ്ദേഹത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്".

ശരത് അവിടെ താമസമായി. എന്നും പാട്ടുകച്ചേരിയുടെ മേളമാണ്. ഒരു നല്ല ഗായകൻ എന്ന നിലയിൽ പ്രസിദ്ധനായി അയാൾ. അനേകവർഷങ്ങൾക്കുശേഷം ശരത്ചന്ദ്രന്റെ സുഖകരമായ ശാരീരത്തെ, സ്മരിച്ചുകൊണ്ട് ശിഖരനാഥൻ പറയാറുണ്ട് "ആഹാ! ശരത് ആ പാട്ടുപാടിയ ഈണം ഇപ്പോഴും ചെവിയിൽ തങ്ങിനിൽക്കുന്നു."

എത്ര വേഗം കഴിഞ്ഞു, രണ്ടു മാസം. ആരും അറിഞ്ഞേയില്ല. അനാഥനെപ്പോലെയാണ്, മുസഫർപുരത്തിൽ എത്തിയത്. അചിരേണ സ്നേഹിതന്മാരുടെ ഒരു സംഘം തന്നെ ഉണ്ടായി. ബംഗാളികളെക്കൂടാതെ, മഹാദേവ്സാഹു എന്ന ഒരു ബിഹാരിയുവാവുമായി അടുത്തു പരിചയപ്പെട്ടു. അയാൾ വലിയ ധനവാനായ ജമീന്ദാരായിരുന്നു. ബംഗാളി എഴുതും. വായിക്കും. ബംഗാളികളെപ്പോലെ വസ്ത്ര ധാരണം ചെയ്യും. പലതുകൊണ്ടും ശരത്തിനോടു വളരെയാകർഷണം തോന്നി. മധുരകണ്ഠവും കഥപറയാനുള്ള അത്ഭുതകരമായ സാമർഥ്യവും വിശിഷ്യാ ആകർഷകമായിരുന്നു. ഒരു ദിവസം പറഞ്ഞു "ഞാൻ റാണാഘട്ടിൽവച്ചു പോലീസുകാരുടെ പിടിയിൽ നിന്നു അവിവാഹിതയായ ഒരു പെൺകുട്ടിയെ രക്ഷിച്ചു."

ശരത്തിന്റെ സ്നേഹിതനായ സാഹു ചിരിച്ചുകൊണ്ടു ചോദിച്ചു.

"ഉള്ളതോ ?"

"സത്യം."

അയാൾ റാണാഘട്ടിൽപോയി. കഥയുടെ സത്യാവസ്ഥയെപ്പറ്റി തിരക്കി. അതെല്ലാം കെട്ടുകഥയാണെന്നു മനസ്സിലായി. എന്തുമാകട്ടെ, ആ കഥകേട്ടവരെല്ലാം ഗദ്ഗദകണ്ഠരായി. കഥകൾ കൗതുകം പകരു

കമാത്രമല്ല കഥകളിലൂടെ ചിരിപ്പിക്കുകയും ചെയ്തു. വളരെ സഹജമായ രീതിയിൽ ആരെയും ചിരിപ്പിക്കാനുള്ള കഴിവ് അസാധാരണമായിരുന്നു. ആശ്രയഹീനരായ രോഗികളെ പരിചരിക്കും. മരിച്ചവരെ സംസ്കരിക്കുന്ന കാര്യത്തിൽ സഹകരിക്കും. എല്ലാം ഉത്സാഹമായി ചെയ്യുകയും ചെയ്തിരുന്നു.

കുറച്ചുനാൾകൊണ്ട് സാഹുവും ശരത്ചന്ദ്രനും ആത്മമിത്രങ്ങളായി. മദ്യപാനം, വേശ്യാഗമനം തുടങ്ങി എല്ലാ കാര്യങ്ങളും ഒരുമിച്ചു തന്നെ. ഒരുമിച്ചു നായാട്ടിനും പോകും. സാഹു എപ്പോഴും സ്തുതിപാഠകന്മാരെക്കൊണ്ടു ചുറ്റപ്പെട്ടിരിക്കും, 'അലിഫലൈല' എന്ന കഥയിലെ ആബുഹസനെപ്പോലെ. അയാൾ ബില്ലിയാർഡുകളിയിൽ സമർഥനായിരുന്നു. ശരത് അതിൽ തീരെ അനഭിജ്ഞനും. സൗകര്യം കിട്ടിയപ്പോൾ കുടിയിലുള്ള അഭിരുചി വർധിച്ചു. കുടിച്ചു ബോധമില്ലാത്ത അവസ്ഥയിൽ ശരത്തിനെ ആരും കണ്ടിരുന്നില്ലതാനും. നേരേ മറിച്ച്, അപ്പോഴാണ് കൂടുതൽ മധുരസ്വരത്തിൽ ഓടക്കുഴലൂതിയിരുന്നത്. ശ്രോതാക്കൾ മതിമറന്നു കേട്ടുകൊണ്ടിരിക്കും. സാഹുവും കേൾക്കും.നായാട്ട്, മദ്യം, വേശ്യാഗമനം എന്നിവയ്ക്കുവേണ്ടി പണം വെള്ളംപോലെ ചെലവാക്കും. അയാളുടെ കൂട്ടർ പറയാൻ തുടങ്ങി, ഭാഗൽപുരത്തുകാരനും ബംഗാളിയുമായ ഒരു ശരത്ചന്ദ്രൻ വന്നുകൂടി സാഹുവിനെ വഴിതെറ്റിച്ചെന്ന്. മറ്റേ സംഘക്കാരും വിട്ടില്ല. അവർ പറയും, സാഹുവാണ് ശരത്തിനെ കൊള്ളരുതാത്തവനാക്കിയതെന്ന്. പരസ്പരമുള്ള ദോഷാരോപണങ്ങളുടെ ഈ ഏറ്റുമുട്ടലിനെപ്പറ്റി സ്നേഹിതന്മാരിരുവരും അറിഞ്ഞിരുന്നില്ലെന്നു പറഞ്ഞുകൂടാ. അവരതിനെപ്പറ്റി ചിന്തിച്ചുപോലുമില്ലെന്നുള്ളതാണു സത്യം. രണ്ടുപേരും ഉള്ളാലെ ഊറി ചിരിക്കും. കാരണം, അവർക്കറിയാം, പരസ്പരം കണ്ടുമുട്ടുന്നതിനു മുമ്പു തന്നെ രണ്ടുപേരും കലകളിലെല്ലാം നിഷ്ണാതരായിരുന്നുവെന്ന്. ശരത്തിനു പണത്തിനു സൗകര്യമായി. സാഹുവിനു മനസ്സിണങ്ങിയ കൂട്ടുകാരനും കിട്ടി. അയാളുടെ ദൃഷ്ടിയിൽ ശരത് ആദർശപുരുഷനായിരുന്നു. ശരത്ചന്ദ്രൻ ദൈവത്തിൽ വിശ്വസിച്ചിരുന്നില്ല. സാഹു പറയും, "ശരത് ചേട്ടൻ പറയുന്നു ദൈവമില്ലെന്ന്. അതു ശരിയാണ്. ഈശ്വരനില്ല. ഞാനും സമ്മതിക്കുന്നു. ഈശ്വരനില്ല."

ശിഖർനാഥന്റെ വീട്ടിലാണ്, അതുവരെ ശരത്ചന്ദ്രൻ താമസിച്ചിരുന്നത്. സാഹുവിന്റെ സദസ്സു കൊണ്ടുപിടിച്ച് മുന്നേറാൻ തുടങ്ങിയപ്പോൾ രാത്രി വളരെ വൈകിയാണ് അവിടെ എത്തുക. വീട്ടിലെ അമ്മ അയാളെ മകനെപ്പോലെ സ്നേഹിച്ചിരുന്നു. വളരെ ഇരുട്ടുന്നതുവരെ കാത്തിരിക്കും. എന്നാൽ ചിലപ്പോൾ ശരത് നല്ല സ്വബോധമില്ലാതെയാണ് വരുന്നതെന്ന്, അവർക്ക് തോന്നി. മാത്രമല്ല, വായിൽ നിന്ന് ദുർഗന്ധവും. അവർ ശിഖർനാഥനോടു പറഞ്ഞു. "ശരത് രാത്രി വളരെ വൈകി ഈ രൂപത്തിൽ ഇവിടെ വരുന്നത് എനിക്കിഷ്ടമല്ല."

ശിവർനാഥൻ അന്നു തന്നെ ശരത്തിനോടു പറഞ്ഞു "നിങ്ങൾ താമസിച്ചു വരുന്നതും മദ്യപാനം ചെയ്യുന്നതും ഈ വീട്ടിലുള്ളവർക്ക് ഇഷ്ടമല്ല. സൂക്ഷിച്ചു പെരുമാറണം."

ആ കുടുംബത്തിലുള്ളവർ, സംഗീതത്തിൽ വളരെ കമ്പമുള്ളവരായിരുന്നു; ധർമ്മപരായണരും. ശരത്തിനു തൻെറ തെറ്റ് മനസ്സിലായി. പണം വേണ്ടേ, വേറെ താമസിക്കാൻ? ഒടുവിൽ സാഹുവിൻെറയടുത്തേക്കു തന്നെ പോയി. പിന്നെ, എല്ലാം സാഹുവിൻെറ കൂടെയായി. തിന്നുക, കുടിക്കുക, നടക്കുക, ഇരിക്കുക, ഉറങ്ങുക, എല്ലാം.

പ്രേമപീഡ അപ്പോഴും ശരത്തിനെ വിവശനാക്കിയിരുന്നു. പ്രേയസിയായ നീരദ ഭാഗൽപുരത്തുനിന്ന് അവിടെ വന്നിട്ടുണ്ടായിരുന്നു. എക്സൈസ് വിഭാഗത്തിലുള്ള ഒരു ഇൻസ്പെക്ടരുടെ കൂടെ അവിടെ എവിടെയോ താമസിക്കുന്നുണ്ടെന്നും കേട്ടിരുന്നു. അതുകൊണ്ടാണ് അയാൾ മുസഫർപൂരിൽ വന്നതു തന്നെ. അന്വേഷിച്ചു കണ്ടുപിടിക്കുകയും ചെയ്തു. എന്നാൽ, അവളാകട്ടെ, ശരത്തിൻെറ നേരെ ഒന്നു നോക്കുകപോലും ചെയ്തില്ല.

പ്രേമത്തിനു കണ്ണില്ല. നീരദ തന്നെ അപ്പോഴും സ്നേഹിക്കുന്നുണ്ടെന്നാണ് ശരത് വിശ്വസിച്ചിരുന്നത്. അയാൾ അവളെ പിൻതുടർന്നു കൊണ്ടിരുന്നു. ഗത്യന്തരമില്ലാതെ ഒരു ദിവസം അവൾ ഇൻസ്പെക്ടറോട് പരാതി പറഞ്ഞു. ഇൻസ്പെക്ടർ അന്നു തന്നെ അയാളെ പിടികൂടി, പൊതിരെ തല്ലി. പ്രഹരമേറ്റ് വളരെ നേരം ബോധമറ്റ നിലയിൽ കിടന്നു. ആ സംഭവത്തിനു ശേഷവും മോഹഭംഗമുണ്ടായോ എന്നറിഞ്ഞുകൂടാ. ഈ കഥകൾ മുഴുവൻ തന്നെ ബൃഹത്തായ ഒരു കെട്ടുകഥയുടെ ഭാഗമാണോ എന്നും നിശ്ചയമില്ല. ഒരു കാര്യം സത്യമാണ്. മുസഫർപൂരിൽ താമസിച്ചിരുന്ന കാലത്ത് സ്ത്രീസഹവാസം കുറവായിരുന്നില്ല. 'പുംടി' എന്നൊരു വേശ്യയുണ്ടായിരുന്നു. പരമസുന്ദരി. സാഹു അവളെ എന്നും വിളിപ്പിച്ചിരുന്നു. അവൾ നൃത്ത ഗീതങ്ങളുടെ സദസ്സിന് നല്ല കൊഴുപ്പുകൂട്ടി. രണ്ടു സ്നേഹിതന്മാരും നിർബാധം അവയിൽ പങ്കെടുക്കുകയും ചെയ്തു.

അന്ന് രാജബാല എന്നു സുപ്രസിദ്ധയായ ഒരു സുന്ദരിയുണ്ടായിരുന്നു. ശരത് അവളുമായി പരിചയപ്പെട്ടു. രോമാഞ്ചകാരിയായിരുന്നു, അവളുടെ ജീവിത കഥകൾ. അച്ഛൻ വിധുഭൂഷണ ബാബു ഒരു വക്കീലായിരുന്നു. വീട്ടിൽ നിന്ന് ഒളിച്ചോടി പോന്ന ഒരു ബംഗാളിവധുവിന് അദ്ദേഹം അഭയം കൊടുത്തു. കുറച്ചു നാൾ കഴിഞ്ഞപ്പോൾ കാമുകൻ അവളെ ഉപേക്ഷിച്ചു പോയി. നിസ്സഹായയായ വധു അവിടെത്തന്നെ താമസിച്ചു. ഒടുവിൽ വിധുഭൂഷണ ബാബു അവളെ കല്യാണം കഴിച്ചു. അവളിൽ നിന്ന് രണ്ടാൺമക്കളും രണ്ട് പെൺമക്കളുമുണ്ടായി. പെൺകുട്ടികൾ രണ്ടുപേരും വളരെയ

ധികം സുന്ദരികളായിരുന്നു. രാജബാല വിശേഷിച്ചും സുന്ദരിയായി രുന്നു. താരുണ്യ ദശയെ പ്രാപിക്കാൻ തുടങ്ങിയതോടെ, അവളുടെ സൗന്ദര്യ സംബന്ധമായ കഥകൾ നാട്ടിലെങ്ങും പ്രചരിച്ചു. വെളുത്ത ശരീരം, സുഘടിതമായ അംഗയഷ്ടി, ആകർഷകമായ രൂപം, മാദക മായ സ്വഭാവം. പുരുഷ സംസർഗം അവൾ വളരെ ഇഷ്ടപ്പെട്ടിരുന്നു. വിവാഹിതയായി. എന്നാലും പട്ടണത്തിലുള്ള വിടന്മാരായ എല്ലാ ചെറുപ്പക്കാരുടേയും ഹൃദയ വല്ലഭയായിരുന്നു അവൾ. പിന്നെ, ശരത് — സാഹുമാരുമായി പരിചയപ്പെടാതിരിക്കുമോ ? സാഹുവിനു സകല വിധ സൗകര്യങ്ങളും സ്വായത്തമായിരുന്നു. അതുകൊണ്ട് ശരത്തിന് യാതൊരു അസൗകര്യവും ഉണ്ടായില്ല. അയാൾ, നിർബാ ധം രാജബാലയുടെ രൂപ സൗന്ദര്യമാകുന്ന വലയിൽ കുടുങ്ങി.

എല്ലാ പ്രകാരത്തിലും ജുഗുപ്സാവഹമായിരുന്നു, മുസഫർപൂ രിലെ ആ ജീവിതം. നായാട്ട്, മദ്യം, വേശ്യ ഇവയെല്ലാം ഒത്ത് ചേർ ന്നാൽ പിന്നെ എന്തുതന്നെ സംഭവിക്കുകയില്ല. ശരത് സുന്ദരനായിരു ന്നില്ല. ആരോഗ്യവാനുമല്ല. പണവും ഇല്ലായിരുന്നു. എന്നാൽ, ഒരുവ നെ എല്ലാവർക്കും പ്രിയങ്കരനാക്കുന്ന ഒരു പ്രത്യേക ഗുണ വിശേഷ മുണ്ടായിരുന്നു അയാൾക്ക്. സ്വഭാവ ദൂഷ്യങ്ങളുടെ മധ്യത്തിൽ നിന്ന് പോലും നിസ്സംഗനായി ഉയർത്തെഴുന്നേൽക്കാനുള്ള ഒരു കഴിവ് ശരത്തിന് ഉണ്ടായിരുന്നു. ഉള്ളിൽ കുടി കൊണ്ടിരുന്ന വൈ രാഗിയായ ശരത് അയാളെ നിർജ്ജന പ്രദേശത്തേക്ക് ബലമായി പിടിച്ച് വലിച്ച് കൊണ്ടുപോകുമായിരുന്നു. നദീതീരത്തിലെത്തും. ഏകാന്തതയിൽ വളരെ നേരം കഴിച്ചു കൂട്ടും. ധാരാളം എഴുതും. എത്രയോ കൃതികളാണ്, ഇങ്ങിനെ രചിക്കപ്പെട്ടിരുന്നത്. ഒരു പൂർണമായ നോവൽ 'ബ്രഹ്മദൈത്യൻ' അതിലൊന്നത്രെ.

അപൂർണമായ 'ചരിത്രഹീന'ന്റെ കയ്യെഴുത്തു പ്രതിയും അയാ ളുടെ പക്കലുണ്ടായിരുന്നു. അതു കൊണ്ടാണ്, പ്രമഥനാഥനു മായുള്ള സ്നേഹം വർധിച്ചത്. അയാൾ വർധമാൻ ജില്ലക്കാരനായി രുന്നു. അവിടെ, ചിറ്റപ്പന്റെ കൂടെ താമസിച്ചാണ് പഠിച്ചത്. അദ്ദേ ഹത്തെ കാണാനാണ് അയാൾ വന്നത്. ഒട്ടുമായുള്ള ആ സ്നേഹം കാലാന്തരത്തിൽ പലതുകൊണ്ടും ആദർശ മൈത്രിയായി പരിണ മിച്ചു.

സ്നേഹിതന്മാരെ മാത്രമല്ല, മറ്റു പലതരത്തിലുള്ള ആളുകളേയും ശരത് സന്ദർശിച്ചിരുന്നു. വേശ്യമാർ, സന്യാസിമാർ, ജമീന്ദാരന്മാർ, ഗുമസ്തന്മാർ, വക്കീലന്മാർ, സംഗീത പ്രേമികൾ, താഴേക്കിടയിലുള്ള ആളുകൾ അങ്ങിനെ പലരും. അവരെയെല്ലാം ശരിക്കും മനസ്സിലാ ക്കും. അവരുടെ വർത്തമാനങ്ങൾ ശ്രദ്ധിക്കും. അതിനെയെല്ലാം ആസ്പദമാക്കി ഏകാന്തതയിൽ പോയിരുന്ന് എഴുതും. ചിലപ്പോഴെ ല്ലാം വ്യക്തികളുടെ രേഖാ ചിത്രം എഴുതി വായിച്ചു കേൾപ്പിക്കും. മനോവൈജ്ഞാനിക വിശ്ലേഷണങ്ങളാണ്, ആ ചിത്രങ്ങളിൽ മുഖ്യമാ യും കാണപ്പെടുക. സാധാരണ മനുഷ്യനെ സംബന്ധിച്ചിടത്തോളം

അവഹേളനാപരവും കളങ്കപങ്കിലവുമായ ജീവിതം, സാഹിത്യകാരന് അളവറ്റ ശക്തിയുടെ ഉറവിടമായിരിക്കും. വിശ്വകവി പാടിയിട്ടുണ്ടല്ലോ.

ജീവിതം കടഞ്ഞപ്പോളുണ്ടായ വിഷമെല്ലാം
നീ തന്നെ, പാനം ചെയ്തു സന്തോഷ സമന്വിതം.
അന്തിമ ക്ഷണത്തിലങ്ങമൃതം ചൊരിഞ്ഞപ്പോൾ,
സന്തോഷ സമന്വിതം ലോകത്തിനേകി സർവം.

## 18

എവിടെച്ചെന്നാണ് ഈ ജീവിതം അവസാനിക്കുക ? ആർക്കറിയാം. പെട്ടെന്നാണ് ഭാഗൽപൂരിൽ നിന്ന് ഒരു കമ്പി സന്ദേശം ലഭിച്ചത്. അതിൽ എഴുതിയിരുന്നു.

"നിന്റെ അച്ഛൻ മരിച്ചു. വേഗം വരുക."

ശരത്ചന്ദ്രൻ വീടു വിടുമ്പോൾ, അവിടുത്തെ നില പരിതാപകരമായിരുന്നു. പിന്നീട്, ആ നില കൂടുതൽ കൂടുതൽ വഷളായി. മോത്തിലാൽ ഒരു ഭ്രാന്തന്റെ മട്ടിൽ അവിടെയും ഇവിടെയും പാഞ്ഞു നടന്നു. പൊട്ടിയ ചെരിപ്പ്. ചെളി പുരണ്ട ശരീരം., തലയിൽ വളർന്ന ജടാഭാരം. അന്നം കണികാണാത്ത വയറ്. കയ്യിലൊരു കാശുമില്ല. അങ്ങിനെയുള്ള ഒരവസ്ഥയിൽ കേവലം സ്വപ്ന സഞ്ചാരിയായ ഒരു മനുഷ്യൻ ഭ്രാന്തനാവുകയേയുള്ളു.

അക്കാലത്ത് ചിറ്റപ്പനായ ശ്വശുരൻ ഭാഗൽപൂരിൽ വന്നു. രണ്ടാളും സഹപാഠികളായിരുന്നുവല്ലോ. മോത്തിലാൽ അദ്ദേഹത്തെ കാണാൻ പോയി. വല്ലാത്ത തണുപ്പുകാലം. വേണ്ടത്ര വസ്ത്രം പോലുമില്ല. അഘോരനാഥനാണെങ്കിൽ പിണക്കമായിരുന്നു, അച്ഛനോടും മകനോടും. എന്നാലും, മനസ്സാകെ ഉരുകിപ്പോയി, കുട്ടിക്കാലത്തെ തന്റെ കൂട്ടുകാരനെ ആ നിലയിൽ കണ്ടപ്പോൾ! അദ്ദേഹം ചോദിച്ചു "മോത്തിലാൽ ! നീ എന്തിനാണ്, ഈ വീട്ടിൽ നിന്ന് പോയത്?"

"ഒന്നും സുഖമായിതോന്നിയില്ല, ചെറിയ ചിറ്റപ്പാ."

"ഇത്ര വല്ലാത്ത തണുപ്പിൽ വസ്ത്രമൊന്നും ധരിക്കാത്തതെന്താ ?"

"ഇല്ല; അതു കൊണ്ടാ."

"ശരത് എവിടെ ?"

"വഴക്കിട്ട് എവിടെയോ ഒളിച്ചോടിപ്പോയി."

"ഈയിടെ പണി വല്ലതുമുണ്ടോ ?"

"ഇല്ല."

"പിന്നെ എങ്ങിനെ നടക്കുന്നു ?"

മോത്തിലാൽ അതിന് ഒരു മറുപടിയും പറഞ്ഞില്ല. കണ്ണിൽ കുടുകുടാ നീർ നിറഞ്ഞു നിന്നു. അശ്രുബിന്ദുക്കൾ അടർന്നങ്ങ്

വീണു. പോകാൻ എഴുനേറ്റു. അപ്പോൾ അഘോരനാഥൻ ശരീരത്തിനു വേണ്ട വസ്ത്രം കൊടുത്തു. കൂടാതെ ഒരുനോട്ടും കയ്യിൽ വച്ചുകൊടുത്തു. മോത്തിലാലിൻെറ മുഖത്ത് പുഞ്ചിരിപൊട്ടി വിരിഞ്ഞു. ചോദിച്ചു: "എത്രനാൾ ഉണ്ടാകും ഇവിടെ, ചെറിയ ചിറ്റപ്പാ?"

"നാളെത്തന്നെ പോകും."

മോത്തിലാൽ കാലു തൊട്ടു തൊഴുത് കൊണ്ട് പറഞ്ഞു. "ഇനി കാണാൻ തരമാകുമെന്ന് തോന്നുന്നില്ല. വയസ്സ് അവസാനിച്ചു."

സത്യം.കാണാൻ തരമായില്ല. ഏതാനും ദിവസങ്ങൾക്കു ശേഷം, മനസ്സിൽ അവിരാമ സ്നേഹത്തിൻെറ വറ്റാത്ത നീരുറവ നിറഞ്ഞു നിന്ന, ഈ ലോകത്തിനു കൊള്ളാത്ത, സ്വപ്നദർശിയായ മോത്തിലാൽ, വിപരീത ചുറ്റുപാടുകളുടെ സമ്മർദത്തിൽപ്പെട്ട്, നട്ടം തിരിഞ്ഞു, തട്ടിമുട്ടി തകർന്നു തരിപ്പണമായി ഇഹലോകവാസം വെടിഞ്ഞു.

ശരത് അഗാധമായ ദുഃഖത്തിലാണ്ടുപോയി. അച്ഛനോടു പിണങ്ങിയാണ് പോന്നത്. ഇവിടെ നയിച്ച വഴിപിഴച്ച ജീവിതത്തിൽ അച്ഛനെ എത്ര തവണ സ്മരിച്ചുകാണുമെന്ന് ആർക്കു പറയാനാകും ? എന്നാൽ, അച്ഛൻ പോയിക്കഴിഞ്ഞപ്പോൾ, അദ്ദേഹത്തിൻെറ അഗാധമായ സ്നേഹം ഓർമ്മയിൽ വന്നു. കേട്ട മാത്രയിൽ തന്നെ തിരിച്ചു, ഭാഗൽപുരത്തേക്ക്.

ശരത്തിൻെറ അസാന്നിധ്യത്തിൽ, അമ്മാവൻ മണീന്ദ്രനാഥനാണ്, ശവസംസ്കാരാദിക്രിയകൾ ചെയ്തത്. ശ്രാദ്ധത്തിൻെറയന്നും അയാൾ സഹായിച്ചു. സഹപാഠിയായിരുന്നു. മാത്രമല്ല, യാഥാസ്ഥിതികമാർഗത്തിൽ സഞ്ചരിച്ചിരുന്ന ഗാംഗുലി കുടുംബക്കാരുടെ യഥാർഥ പ്രതിനിധിയുമായിരുന്നു, അയാൾ. ശരത്തിൻെറ ജീവിതരീതിയോടു വെറുപ്പായിരുന്നു. എന്നാലും, ആരുടെ ശ്രാദ്ധമാണോ ഊട്ടുന്നത് അയാൾ ഗാംഗുലീ കുടുംബക്കാരുടെ ജാമാതാവായിരുന്നു. അതനുസരിച്ചു നടക്കണം, ആ കാര്യങ്ങളെല്ലാം. അതുകൊണ്ടാണ് സഹായിച്ചത്.

അമ്മ നേരത്തെ തന്നെ പോയി. അച്ഛനും അമ്മയെ അനുഗമിച്ചു. മൂത്ത സഹോദരി മറ്റൊരു വീട്ടിലെ വധുവാണ്. പിന്നെ, ശേഷിച്ചത് മൂന്ന് ഇളയ സഹോദരീ സഹോദരന്മാരും താനും മാത്രം. തന്നെപ്പറ്റി ഒരിക്കലും ശരത് ചിന്തിച്ചിരുന്നില്ല. എട്ടും പൊട്ടും തിരിയാത്ത ആ കുട്ടികളെപ്പറ്റിയായിരുന്നു ചിന്ത. ഇളയ സഹോദരി സുശീലയെ വീട്ടുടമസ്ഥ വളരെ സ്നേഹിച്ചിരുന്നു, അവർ അവളെ തൻെറ കൂടെ താമസിപ്പിച്ചു. ഇളയ അനുജൻ പ്രഭാസിന് പതിനൊന്ന് പന്ത്രണ്ട് വയസ്സ് പ്രായം. ശരത് അവനെ 'അസൻസോളി' ലേക്ക് കൊണ്ടുപോയി. അവിടെയൊരു സ്നേഹിതനുണ്ടായിരുന്നു. റെയിൽവേ ജോലിക്കാരൻ. പണി പഠിക്കാൻ വേണ്ടി പ്രഭാസിനെ അയാളുടെ കൂടെയാക്കി.

പിന്നെ ഉണ്ടായിരുന്നത് പ്രകാശാണ്. അവനെ ആരുടെ അടുത്താക്കും ? സ്വന്തമായിട്ടാരുമില്ല. വളരെ ആലോചിച്ചശേഷം

ഒടുവിൽ ചെറിയ മുത്തച്ഛൻ അഘോരനാഥനെ തന്നെ ശരണം പ്രാപിച്ചു. അദ്ദേഹത്തിന് ശരത്തിനോട് ദേഷ്യമായിരുന്നു. എന്നാലും അമ്മൂമ്മയിൽ വിശ്വാസമുണ്ടായിരുന്നു. എത്രയോ തവണ അവർ ശരത്തിനെ രക്ഷിച്ചതാണ്. ഏതായാലും പ്രകാശിനേയും കൊണ്ട് ജലപായിഗുഡിയിലെത്തി. മുത്തച്ഛൻെറ കാൽക്കൽ വീണു. ആദ്യം കുറച്ചൊക്കെ തട്ടിക്കയറി. അതു തികച്ചും സ്വാഭാവികമായിരുന്നു. മോത്തിലാൽ മരിച്ചുപോയി. പോരെങ്കിൽ ഭാര്യയുടെ നിർബന്ധവും. വിരോധമൊന്നും പറയാൻ കഴിഞ്ഞില്ല.

ചെറിയ അമ്മൂമ്മ അങ്ങനെ ഒരിക്കൽകൂടി സഹായിച്ചു. മുത്തച്ഛൻ കുറേയൊക്കെ ഉപേക്ഷാ ഭാവത്തിലും, അമ്മൂമ്മ സ്നേഹത്തോടു കൂടിയും പറഞ്ഞു " ഇനി വീടിൻെറ ചുമതല നിനക്കാണ്. എന്തെങ്കിലും ചെയ്തേ പറ്റൂ."

ശരത് മറുപടി പറഞ്ഞു "അതാണ് ഞാനും ചെയ്യാൻ പോകുന്നത്." സഹോദരീ സഹോദരന്മാരുടെ ചിന്തയിൽ നിന്ന് വിമുക്തനായി. അയാൾ ബീഹാറിനോടു അവസാനമായി യാത്ര പറഞ്ഞു. ജീവിതമാർഗം അന്വേഷിച്ച് കൽക്കത്തയിലെത്തി. ബന്ധത്തിൽപ്പെട്ട പല അമ്മാവന്മാരും ഉണ്ടായിരുന്നു അവിടെ. ഉപേന്ദ്രനാഥനോടു കുറച്ചു കൂടുതൽ അടുപ്പമുണ്ടായിരുന്നു, അദ്ദേഹത്തിന് സാഹിത്യത്തിൽ അഭിരുചി ഉണ്ടായിരുന്നുതുകൊണ്ട്. മറ്റൊരമ്മാവൻ ലാൽമോഹനായിരുന്നു. വക്കീലാണ്. ഭാഗൽപൂർ കോടതിയുടെ. അപ്പീൽ കോടതി കൽക്കത്താ ഹൈക്കോടതിയായിരുന്നു. ലാൽമോഹൻ അവിടെ പ്രാക്ടീസ് ചെയ്തുപോന്നു. അവിടെ താമസിച്ച് ജോലി അന്വേഷിക്കാമെന്ന് വിചാരിച്ചു. പ്രായമായ ഒരാൾക്ക് വളരെയധികം മാനസികമായ പ്രയാസമുള്ള കാര്യമാണ്, തൻെറ സ്വന്തം ചെലവിനുവേണ്ടി ഗുരുജനങ്ങളുടെ മുമ്പിൽ കൈനീട്ടുക. ആ വിഷമത്തിൽ നിന്ന് രക്ഷ കിട്ടാൻ വേണ്ടി ശരത് ഹിന്ദിയിൽ വരുന്ന ഹർജ്ജികൾ ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്താൻ തുടങ്ങി. അതിന് പ്രതിഫലമായി കുറച്ച് പണം കിട്ടുമായിരുന്നു. എന്നാൽ, കോടതി ഭാഷയുമായി അയാൾക്ക് വിശേഷിച്ച് പരിചയമൊന്നുമില്ലായിരുന്നു. അതിനാൽ, ആ ജോലിയിൽ അധികനാൾ മനസ്സു നിന്നില്ല. അതിന് പുറമെ, വീട്ടിലേക്കാവശ്യമുള്ള പച്ചക്കറികൾ വാങ്ങുന്ന ജോലിയുമുണ്ടായിരുന്നു. സാധാരണ വേലക്കാരെപ്പോലെ, മറ്റു പല ജോലികളും ചെയ്യേണ്ടിവന്നു. അപമാനവും കുറച്ചൊന്നുമല്ല, സഹിക്കേണ്ടി വന്നത്. വീട്ടിനുള്ളിൽ, ഭാഗൽപൂരിലെപ്പോലെ ചുമച്ച് ഒച്ച ഉണ്ടാക്കിക്കൊണ്ടുവേണം കടന്നു ചെല്ലാൻ. ഒരിക്കൽ അമ്മാവൻെറ ബ്രഷ്കൊണ്ട് തലചീവി. പെട്ടെന്ന്, അമ്മാവൻ അവിടെ കടന്നുവന്നു. വല്ലാതെ ദേഷ്യപ്പെട്ട്, ശരത്തിൻെറ നേരെ ഒന്ന് നോക്കി. പിന്നെ, ആ ചീപ്പ് എടുത്ത് വെളിയിലേക്ക് ഒരേറുകൊടുത്തു. "നീ ഉപയോഗിച്ച ബ്രഷ് എനിക്ക് കൊള്ളുകില്ലെടാ !" എന്നു പറയുംപോലെ.

ഈ നിന്ദയും അപമാനവും മൂലമുണ്ടായ ദുഃഖത്തിന് അതിരില്ലാ

യിരുന്നു. പലപ്പോഴും വിചാരിക്കാറുണ്ട് അന്യന്റെ വീട്ടിൽ താമസിച്ച് ഈ അപമാനമെല്ലാം സഹിക്കുന്നതിൽ എത്രയോ ഭേദമാണ്, വല്ല കാട്ടിലോ, പെരുവഴിയിലോ, മണലാരണ്യത്തിലോ പോയി കഴിയുന്നത് എന്ന്. കൽക്കത്തക്ക് സമീപമുള്ള ഗോവിന്ദപൂർ ഗ്രാമത്തിലാണ് മൂത്ത സഹോദരി താമസിച്ചിരുന്നത്. അവിടെപ്പോയി താമസിക്കാനും ശ്രമിക്കാതിരുന്നില്ല. ഗിരീന്ദ്രനാഥന് എഴുതിയ ഒരു കത്തിൽ നിന്ന് മനസ്സിലാകുന്നത്, അവിടെയും പോയി താമസിച്ചു എന്നാണ്.(1) പക്ഷേ അവിടെ വഴക്കായിരുന്നു, സഹോദന്മാർ തമ്മിൽ. അതുകൊണ്ട്, അയാൾക്ക് വേണ്ടി എന്തെങ്കിലും ചെയ്യാൻ കഴിയുന്ന നിലയിലായിരുന്നില്ല, മുക്കർജിയും. അദ്ദേഹം ഭാര്യയോട് പറഞ്ഞു "നിനക്കറിയാമല്ലോ, ഇതൊരു ഗ്രാമമാണെന്ന്. ശരത്തിന് ഇവിടെ താമസിക്കാൻ പറ്റുകയില്ല. ഗ്രാമീണർ അതുമിതുമെല്ലാം പറയും."

"അപ്പോൾ . . . .?" അനിലയുടെ ഹൃദയം, സഹോദരനെയോർത്ത് സ്നേഹകാതരമായി. ഒന്നും പറയാൻ കഴിഞ്ഞില്ല. മുക്കർജി പറഞ്ഞു "അയാളോടു പറയൂ, മറ്റെവിടെയെങ്കിലും പോകാൻ. ചെലവിനുള്ള ഏർപ്പാടുകൾ ഞാൻ ചെയ്ത് കൊടുക്കാം."

മുക്കർജി ചില സഹായങ്ങളൊക്കെ ചെയ്യുകയും ചെയ്തു. എന്നാൽ, ശരത്തിനെ സംബന്ധിച്ചിടത്തോളം കൽക്കത്തയിൽ കഴിയുക സാധ്യമായിരുന്നില്ല. എങ്ങോട്ടു പോകാൻ ! ആലോചിച്ചു. വീണ്ടും വീണ്ടും ആലോചിച്ചു. ഒടുവിൽ അമ്മയുടെ സഹോദരീ ഭർത്താവായ അഘോരനാഥ ചട്ടോപാധ്യായനെപ്പറ്റി ഓർത്തു. റംഗൂണിൽ അധ്യക്കേറ്റാണ്.

കുറേക്കാലം മുമ്പ് ഭാഗൽപൂരിൽ വന്നിരുന്നു. അപ്പോൾ മോത്തി ലാലിനോട് പറഞ്ഞു: "ചെറുക്കനെ എന്തിനാണ് കോളേജിൽ അയക്കുന്നത്. എന്റെ കൂടെ റംഗൂണിലേക്ക് അയക്കൂ. അവിടെ പഠിച്ച് വക്കീലാകാൻ താമസമൊന്നും വേണ്ടിവരില്ല. ഭാവിയിൽ ധാരാളം പണവും സമ്പാദിക്കാം." പലകാരണങ്ങളാലും അന്നു പോകാൻ സാധിച്ചില്ല. എന്നാൽ ഇന്ന് ജീവിത പ്രശ്നം മുമ്പിൽ വായും പിളർ ത്തി നിൽക്കുകയാണ്. കൽക്കത്തയിൽ വച്ച് അനേകം ആളുകൾ ബർമ്മയെപ്പറ്റി പല കഥകളും പറഞ്ഞ് കേൾപ്പിച്ചിരുന്നു. ഇന്നവൻ, ബർമ്മയിലായിരുന്നു, പണം ധാരാളം സമ്പാദിച്ചു. അവിടെ, വഴിയിലും കടവിലുമെല്ലാം പണം വിതറിക്കിടക്കുകയാണ്. വാരി സഞ്ചിയിലാക്കണം. അത്രതന്നെ. കപ്പലിൽ നിന്നിറങ്ങാത്ത താമസം, ബംഗാളി കളെ സായിപ്പന്മാർ തോളിലേറ്റിക്കൊണ്ടു പോകും. ഉടനെ ഉദ്യോഗവും കൊടുക്കും. അങ്ങിനെയുള്ള വർത്തമാനം കേട്ട് ശരത്തിന്റെ ഉള്ളിലുണ്ടായിരുന്ന സഞ്ചാരശീലം അയാളെ വിവശനാക്കാൻ തുടങ്ങി. എങ്ങിനെയെങ്കിലും ബർമ്മയിൽ എത്തിച്ചേർന്നാൽ

(1) 24 ഡിസംബർ 1902.

മതിയെന്നായി. അങ്ങിനെയിരിക്കെ പെട്ടെന്നൊരു ദിവസം, അഘോര നാഥ് കൽക്കത്തയിൽ വന്നു. ലാൽമോഹൻെറ വീട്ടിലാണ് താമസി ച്ചത്. ശരത്തിന് അനേകം റൊമാൻറിക് കഥകൾ അദ്ദേഹം പറഞ്ഞ് കേൾപ്പിച്ചു. അതു കേട്ടപ്പോൾ നിശ്ചയിച്ചു, താൻ തീർച്ചയായും ബർമ്മയിൽ പോകുമെന്ന്.

അങ്ങിനെയുള്ള അനിശ്ചിതാവസ്ഥയിലും വിപരീത പരിത സ്ഥിതിയിലും, സാഹിത്യ സംബന്ധമായ പ്രവൃത്തികൾ നിശ്ശബ്ദം നടന്നുകൊണ്ടിരുന്നു. 'ചരിത്രഹീന'ൻെറ പണി ആരംഭിച്ചു കഴിഞ്ഞി രുന്നു. സാവകാശത്തിൽ മുന്നേറിക്കൊണ്ടിരുന്നു. ആർക്കും അത് സംബന്ധിച്ചൊന്നും അറിയാൻ പാടില്ലായിരുന്നു, അത്രമാത്രം. ഭാഗൽ പൂരിലെ ആ പഴയ സ്നേഹിതനായ സൗരിന്ദ്രമോഹൻ കൽക്ക ട്ടയിലാണ് താമസം. ശരത്തിനെ നല്ല മതിപ്പായിരുന്നു അയാൾക്ക്. എന്നും സന്ധ്യയോടു കൂടി രണ്ടു പേരും ഒത്തുചേരുക പതിവാണ്. നടക്കാൻ പോകും. സാഹിത്യ ചർച്ചകൾ ചെയ്യും.

ഒരു ദിവസം സൗരീൻ പറഞ്ഞു : "ശരത്! സ്റ്റാർ തിയേറ്ററിൽ സാവിത്രീ നാടകമുണ്ട്. ക്ഷീരോദ്പ്രസാദിൻെറയാണ്. തീർച്ചയാ യും ഒന്ന് കാണൂ."

ശരത് കാണാൻ പോയി. പക്ഷേ, മടങ്ങിവന്നപ്പോൾ സൗരീന്ദ്രനെ വളരെ കളിയാക്കി, "അമ്പമ്പോ! ഈ നാടകം തനിക്കെങ്ങിനെ ഇഷ്ടമായെടോ ? മാഢവ്യൻെറ റോളിൽ അമൃതമിത്രൻ ശരിക്കും ശോഭിച്ചു. എന്നാൽ, ബഹുവിചിത്രമാണ്, സത്യവാൻെറ വേഷം. കണ്ടാൽതോന്നും സാവിത്രിയുടെ കൊച്ചനിയനാണെന്ന്. മരിച്ച് കഴിഞ്ഞപ്പോൾ, സാവിത്രി അയാളുടെ മൃതദേഹവും കയ്യിലെടുത്തു കൊണ്ട് പാട്ടുപാടി. വല്ലവർക്കും പാട്ടുപാടാനൊക്കുമോ, ആ അവ സ്ഥയിൽ ?"

സൗരീന്ദ്രൻ പറഞ്ഞു : "അത് സ്വര താളലയ നിബദ്ധമായ പാട്ടാ യിട്ടൊന്നും കണക്കാക്കരുത്. അങ്ങിനെയുള്ള അവസ്ഥയിൽ മനുഷ്യൻ ഉറക്കെ എന്തെങ്കിലും വിളിച്ച് പറഞ്ഞു കൊണ്ട് കരയാ റില്ലേ? അയ്യോ ! നിങ്ങളെങ്ങോട്ടു പോയി ! എനിക്കാരുണ്ട് ഇനി? എന്നൊക്കെ ? ശോകത്തിൻെറ ആ ആവേഗത്തിന് നാടകകൃത്ത്, ഗാനാത്മകച്ഛന്ദസ്സും സ്വരവും താളവുമെല്ലാം കൊടുക്കുന്നു. അത്ര മാത്രം. "

ശരത് പറഞ്ഞു : "അങ്ങിനെയായാൽ തന്നെ, രണ്ടു പാട്ടു വേണോ ? ഒന്നു തന്നെ അധികം. എനിക്കതൊക്കെ ഒട്ടും പിടിച്ചില്ല. ഗാനം അവിടെ കരുണ രസത്തിൻെറ ശ്രാദ്ധം ഊട്ടുകയാണ് ചെയ്യു ന്നത്. ട്രാജഡിയും ഇല്ല." മുസഫർപുരത്തിലെ അയാളുടെ സ്നേ ഹിതൻ പ്രമഥനാഥ ഭട്ടും, അവിടെ പാഥുരേഘാട്ടായിൽ, രാജാ സൗരീന്ദ്രമോഹൻ ടാഗോറിൻെറ പേഴ്സണൽ സെക്രട്ടറി എന്ന നിലയിൽ ജോലി നോക്കിയിരുന്നു. പലപ്പോഴും അവിടെപ്പോയി ശരത് അയാളുമായി തൻെറ കൃതികളെപ്പറ്റി സംസാരിക്കാറുണ്ടാ

യിരുന്നു. കൂടാതെ സുരേന്ദ്രനും ഗിരീന്ദ്രനും അപ്പോൾ കൽക്കത്ത യിലാണ് പഠിച്ച് കൊണ്ടിരുന്നത്. അവരും വരാറുണ്ട്, കാണാൻ. ഒരു ദിവസം പെട്ടെന്ന് ഗിരീന്ദ്രൻ പറഞ്ഞു. "ശരത്തേ ! നീ കുന്തളീൻ സമ്മാനത്തിനു വേണ്ടി കഥ എഴുതാത്തതെന്താ?"

ശരത് ചോദിച്ചു : "എന്താണ് ഈ കുന്തളീൻ സമ്മാനം?"

ഗിരീന്ദ്രൻ പറഞ്ഞു : "ഇത് സ്വദേശിയുഗമാണ്. ദേശ സ്നേഹിക ളെല്ലാം സ്വദേശി വ്യവസായങ്ങളെ പ്രോത്സാഹിപ്പിക്കാൻ ശ്രമിക്കു ന്നു. അങ്ങിനെ വേണം താനും. 'കുന്തളീൻ' ഒരു സ്വദേശി സുഗന്ധ തൈലമാണ്. ബഹൂബസാറിലെ എച്ച്. ബോസാണ് നിർമ്മാതാവ്. അതിൻെറ പ്രചാരണത്തിനായി സംഘടിപ്പിക്കപ്പെടുന്ന ഒരു മത്സര മാണിത്. തീരുമാനം എടുക്കുന്നത് സുപ്രസിദ്ധ എഴുത്തുകാരാണ്. കഥകൾ പുസ്തക രൂപത്തിൽ പ്രസിദ്ധം ചെയ്യുകയും ചെയ്യും."

ശരത് പറഞ്ഞു : "സ്വദേശി യുഗത്തിൻെറ കാര്യം ശരിതന്നെ. കഥ എഴുതുക, അതും സമ്മാനത്തിനുവേണ്ടി. എനിക്ക് പ്രയാസ മാണ്. ഇത്ര വലിയ എഴുത്തുകാരുടെ ഇടയിൽ എന്നെ ആരു ഗൗനിക്കാൻ ?"

ഗിരീന്ദ്രൻ പറഞ്ഞു : "നിനക്കറിഞ്ഞുകൂടാ. നീ വളരെ നല്ല കഥ കളാണ് എഴുതുന്നത്. തീർച്ചയായും എഴുതണം. സമ്മാനം കിട്ടും." പക്ഷേ തൻെറ സഹജമായ സ്വഭാവമനുസരിച്ച് പെട്ടെന്നത് അംഗീ കരിക്കാൻ കഴിഞ്ഞില്ല, അയാൾക്ക്. അമ്മാവന്മാർ നിർബന്ധിച്ച് കൊണ്ടിരുന്നു. ശരത് ഒഴിഞ്ഞുമാറും. ഒടുവിൽ അവസാന ദിവസം വന്നെത്തി. ഗിരീന്ദ്രൻ പിന്നെയും ചോദിച്ചു "നീ എന്താണ് കഥ എഴുതാത്തത്? സമ്മാനം കിട്ടിയില്ലെങ്കിൽ വേണ്ടാ. കഥ എഴുത്."

അവസാനം എഴുതാൻ തന്നെ തീരുമാനിച്ചു. അന്ന് എഴുതിയ കഥയുടെ പേരാണ് 'മന്ദിർ'. ഒരു വിധം എഴുതിത്തീർന്നപ്പോഴേക്കും പകലോൻ സിന്ദൂരച്ചെപ്പു തുറന്നു കഴിഞ്ഞു. വേഗം ഗിരീന്ദ്രനുമൊ രുമിച്ച് 'കുന്തളീൻ' കാര്യാലയത്തിലെത്തി. മാനേജർ ബോസ് അവർകൾ പറഞ്ഞു "അവസാന ദിവസത്തെ, അവസാന നിമിഷം. കഥയും കൊണ്ട് വന്നിരിക്കുകയാണോ?"

"സമയമില്ലെങ്കിൽ കഥ എടുക്കണമെന്ന് ഞാൻ പറയുകയില്ല." ശരത് പറഞ്ഞു.

ബോസ് പുഞ്ചിരിതൂകി, "ഇല്ലില്ല. അവസാന നിമിഷമാണല്ലോ. കൊണ്ടുവരൂ. കഥ ഞാൻ എടുക്കാം." കഥ ഏൽപ്പിച്ചു. ശരത് ആശ്വാസത്തിൻെറ നെടുവീർപ്പിട്ടു. എന്നാൽ, ആ കഥയിൽ എഴുത്തു കാരൻെറ സ്ഥാനത്ത് തൻെറ പേരുവച്ചില്ല. ഒട്ടും വിശ്വാസമില്ലാ യിരുന്നു സമ്മാനം കിട്ടുമെന്ന്. കിട്ടാതെ വരുമ്പോഴുള്ള നാണവും ഗ്ലാനിയും ഒഴിവാക്കാനായി, കഥ അമ്മാവൻ സുരേന്ദ്രനാഥൻെറ പേരിലാണ് അയച്ചത്. പറയുകയും ചെയ്തു. "ഞാൻ ആ കഥ നിൻെറ പേരിലാണ് കൊടുത്തിട്ടുള്ളത്. ഭാഗ്യവശാൽ, സമ്മാനാർഹ മായാൽ മോഹിതസേൻ പ്രസിദ്ധീകരിച്ചിട്ടുള്ള രവീന്ദ്രനാഥ കാവ്യ

ഗ്രന്ഥാവലി വാങ്ങി എനിക്ക് അയച്ചു തരണം.'' ഒരു പക്ഷേ, അത് ആ പേരിൻെറ വൈഭവമാകാം. മത്സരത്തിൻെറ ഫലം പ്രഖ്യാപിക്കപ്പെട്ടു. സമ്മാനാർഹമായത് ബംഗാളി തെരുവിലെ, ഭാഗൽപൂർകാരനായ ശ്രീ സുരേന്ദ്ര ഗംഗോപാധ്യായൻെറ കൃതിയാണ്. സ്നേഹിതന്മാർ അയാളെ അഭിനന്ദിച്ചു, മുക്തകണ്ഠം. സുരേന്ദ്രൻെറ മനസ്സ് ഗ്ലാനികൊണ്ട് നിറഞ്ഞു. അയാൾക്കറിയാമായിരുന്നു; താൻ ഈ യശസ്സിനോ അനുമോദനങ്ങൾക്കോ അധികാരിയല്ലെന്ന്. യഥാർഥ അവകാശി അപ്പോൾ കൽക്കത്ത വിട്ടു കഴിഞ്ഞിരുന്നു. 150 കഥകളിൽ ഒന്നാം സ്ഥാനം നേടുക. അത്ര ചെറിയ ഭാഗ്യമായിരുന്നില്ല. എന്നാൽ, ഉദാസീനനായ ശരത്ചന്ദ്രന് തൻെറ പേരു മറച്ച് പിടിക്കുന്നതിലായിരുന്നു സുഖം.

ആരോടും പറഞ്ഞില്ല, റംഗൂൺ യാത്രയെപ്പറ്റി. കൂട്ടുകാർ സമ്മതിച്ചില്ലെങ്കിലോ ! അതായിരുന്നു ഭയം. അയാളുടെ മുമ്പിൽ സമ്പൂർണ ജീവിതം നീണ്ടു കിടന്നു. സഹോദരീ സഹോദരന്മാർ ഇനി ആരുണ്ടവരുടെ ചുമതല വഹിക്കാൻ ! എങ്ങിനെയും ജീവിത മാർഗം കണ്ടെത്തിയേപറ്റൂ. തൻെറ ഒരമ്മാവനായ ദേവിയോടു മാത്രം വിവരം പറഞ്ഞു.(1) കയ്യിൽ പൈസ ഒന്നും ഇല്ലായിരുന്നു. യാത്രക്കൂലിക്കുള്ള പണം ആരോടോ ഒരു തരത്തിൽ കടം വാങ്ങി. ഒരു ദിവസം രാവിലെ സ്റ്റീമർ കടവിലേക്ക് തിരിച്ചു, ഭവാനീപുരത്തിലെ വീട്ടിൽ നിന്ന്. കൂടെ ഉണ്ടായിരുന്നത് ദേവി മാത്രം. യാത്രക്കൂലി കൊടുത്ത് കഴിഞ്ഞപ്പോൾ ശേഷിച്ചത് ഒന്നോ രണ്ടോ രൂപമാത്രം. ഇനി ഭാരതത്തിലേക്ക് മടങ്ങിവരാൻ സാധിക്കുമോ ? ഒരു നിശ്ചയവുമില്ല.

ആ പലായനത്തോടുകൂടി ശരത്ചന്ദ്രൻെറ ജീവിത നാടകം, ഒന്നാമങ്കം അവസാനിച്ചു. തിരശ്ശീലയും വീണു. ഇരുപത്താറു വയസ്സുള്ള യുവാവായിരുന്നു, അയാൾ. യൗവന സൂര്യൻ ആകാശമധ്യത്തിലെത്തി നിൽക്കുന്നകാലം. എന്നാലും തണുത്ത, കനത്ത ഏതോ മൂടൽമഞ്ഞ് അതിനെ ആവരണം ചെയ്തു നിന്നപോലെ. ശ്രീകാന്തനെപ്പോലെ തന്നെ, പരപ്രേരണയാൽ, പരഭവനത്തിൽ, ഒന്നിനുശേഷം ഒന്നായി അനേക വർഷങ്ങൾ കഴിച്ചുകൂട്ടി. അങ്ങിനെ തൻെറ ശരീരത്തെ കിശോരാവസ്ഥയിൽ നിന്ന് യൗവനാവസ്ഥയിലേക്ക് തള്ളിമാറ്റുകയായിരുന്നു. എന്നാൽ, മനസ്സിനെ ഏത് പാതാളക്കുണ്ടിലേക്കാണോ തള്ളി നീക്കിക്കൊണ്ടിരുന്നത്, ആർക്കറിയാം. ആ മനസ്സ് മാത്രം പിന്നെ തിരിച്ചോട്ടുവന്നുമില്ല.

(1) ദേവേന്ദ്രനാഥ ഗംഗോപാധ്യായ

അങ്ങിനെ താന്തോന്നിയും, വീടുംകൂടുമില്ലാത്ത ഉഴലൂർ ദേവസ്വക്കാരനും, അർധശിക്ഷിതനും, ധനഹീനനുമായ ആ മനുഷ്യൻ, ബന്ധുക്കളില്ലാത്ത, ലക്ഷ്യഹീനമായ ഏതോ പ്രവാസത്തിനായിട്ടിറങ്ങിത്തിരിച്ചു.

അമ്മയുടെ ചരമത്തിനുശേഷം ഒരൊറ്റയാളുപോലുമുണ്ടായിരുന്നില്ല, ആ മനുഷ്യനോടൊന്ന് ചോദിക്കാൻ, "നീ ഇന്ന് വല്ലതും കഴിച്ചോ ?" എന്ന്. ആരുമുണ്ടായിരുന്നില്ല, വഴിക്കണ്ണും നട്ടു പ്രതീക്ഷാനിർഭരമായിരിക്കാനും. ആർക്കും അതറിയാനൊട്ടാഗ്രഹവുമുണ്ടായില്ല. ആ മനുഷ്യന് ഉടുക്കാൻ തുണിപോലുമുണ്ടോയെന്ന് ആരും അന്വേഷിച്ചില്ല. തനിക്കിഷ്ടമെന്ന് തോന്നുമ്പോൾ, അഭിനയിക്കാനും, കൊട്ടാനും, പാടാനും, പലതരത്തിലുള്ളകളികൾ കളിക്കാനും, താമ്രകൂടം മുതലായവ സേവിക്കാനും, മറ്റു സേവന കാര്യങ്ങളിലുമൊക്കെ അയാൾ മുഴുകി നടന്നു. അതെല്ലാം തന്നെ മുത്തച്ഛൻെറ കുടുംബത്തിൽ വിലക്കുമായിരുന്നു. അതിനാൽ, കുറച്ച് വല്ലതുമാണോ അപമാനഭാരം ചുമക്കേണ്ടി വന്നത്? ആ അപമാനങ്ങളെപ്പറ്റിയൊന്നും താൻ ബോധവാനായിരുന്നില്ല എന്നു പറയാമോ? മാത്രമല്ല; ഒരു കാര്യം കൂടി അറിയാമായിരുന്നുതാനും. ധർമ്മശാസ്ത്രങ്ങളിൽ നിരൂപിക്കപ്പെട്ടിട്ടുള്ള ആചാര സംഹിതകളത്രയും, എല്ലാ കാലങ്ങൾക്കുമായിട്ടുള്ളതല്ലെന്നും, യുഗങ്ങൾ മാറുമ്പോൾ ആ സംഗതികളും മാറിപ്പോകുമെന്നും അദ്ദേഹം അറിഞ്ഞിരുന്നു. അതുകൊണ്ട്, ആ അപമാനങ്ങൾ, അയാൾക്കു ബലം കൊടുക്കുകയാണത്രെ ചെയ്തത്. ദിക്ഭ്രമം പിടിപെട്ടുഴന്ന ആ മനുഷ്യൻെറ മനസ്സിൽ സൗന്ദര്യ ഭാവനയുടേയും സാഹിത്യ സൃഷ്ടിയുടേയും യാതൊരു ബീജമാണോ നാമ്പെടുത്തത്, അത് വിരിഞ്ഞ് വികസിച്ച് പൊങ്ങി വളരാൻ ആ ജീവിതം സഹായകരമായി. അയാൾ ഭോക്താവെന്നനിലയിൽ ദുഃഖം അനുഭവിക്കുക മാത്രമല്ല, കാഴ്ചക്കാരനെന്ന നിലയിൽ കണ്ടു മനസ്സിലാക്കുകയും ചെയ്തു.

അടിമത്തത്തെ അവസാനിപ്പിച്ച പ്രസിഡൻറ് ലിങ്കനോട് ശരത്ചന്ദ്രനെ തുലനം ചെയ്താൽ അത് വളരെയൊന്നും സംഗതമാവില്ല. എന്നാൽ ചില പ്രവൃത്തി വിശേഷങ്ങളിൽ, ഇവർ രണ്ടു പേരും, തങ്ങളുടെ പ്രാരംഭിക ജീവിതത്തിൽ, സമാനത്വം വഹിച്ചിരുന്നുവെന്ന് പറയാവുന്നതാണ്. ശാരീരിക ശക്തി പ്രദർശനം, വിനോദ പ്രിയത്വം, അധ്യയനശീലം, കഥ പറഞ്ഞു കേൾപ്പിക്കുന്ന കല, പ്രേമത്തിൻെറ ഹാർദികവ്യഥ ഇവയിലെല്ലാം തന്നെ ഇരുവർക്കും തുല്യമായ അനുഭവ സമ്പത്തുണ്ടായിരുന്നു. ലോഡ് ചാർലിവുഡ് എഴുതിയിട്ടുണ്ട് "അദ്ദേഹം അരാജക വിചാരധാരകളുൾക്കൊള്ളുന്ന ഏതാനും സാഹിത്യകാരന്മാരെപ്പറ്റി പഠിച്ചിരുന്നു. അവരിൽ തോമസ്

പെൻ, വാൾട്ടയർ, ബോൽനേ മുതലായവരത്രെ പ്രമുഖർ. കോഴി പ്പോരു സംഘടിപ്പിക്കുക, കായിക ശക്തി പ്രദർശിപ്പിക്കുക, കോടാലി, ചുറ്റിക, അറക്കവാൾ തുടങ്ങിയവ പ്രയോഗിക്കാൻ പറ്റിയ കൗശല ങ്ങൾ പ്രകടിപ്പിക്കുക അഥവാ അനുകരണം, നേരമ്പോക്കുകൾ കാണിക്കുക മുതലായ പ്രവൃത്തികൾ അംഗംഗുരം ചെയ്ത് പോന്നു . . . . അദ്ദേഹത്തിൽ ഏകാന്ത പ്രിയത, അഥവാ തന്നെത്തന്നെ മറന്നിരിക്കുന്നതിനുള്ള ഇഷ്ടം മുതലായ സ്വഭാവ വിശേഷങ്ങൾ നാമ്പെടുത്തു. തന്റെ സഹധർമ്മിണിയുടെ വിയോഗം ലിങ്കന്റെ ജീവിതത്തെ അഗാധമായി സ്പർശിച്ചു."

ശരത്ചന്ദ്രന്റെ പ്രിയതമ മരിച്ചില്ല. എന്നാൽ, വിയോഗം സമ്പൂർ ണമായിരുന്നു. ആ വിയോഗത്തിന്, അയാളുടെ ജീവിതത്തിൽ, സ്ഥായിയും, അഗാധവുമായ സ്വാധീനം ചെലുത്താൻ കഴിഞ്ഞു. എവിടെയോ ശരത് എഴുതിയിട്ടുണ്ട് "യഥാർഥ പ്രേമം യോജിപ്പി ക്കുക മാത്രമല്ല വിയോജിപ്പിക്കുകയും ചെയ്യുന്നു."

അതുകൊണ്ടു തന്നെയല്ലേ, ശരത്ചന്ദ്രൻ ദൂരസ്ഥലത്തേക്ക് പോയത് ?

## ദ്വിതീയ പർവം

# ദിശാന്വേഷണം

ഒരു ചെറിയ ഇരുമ്പുപെട്ടി, കനം കുറഞ്ഞ ഒരു കിടക്ക, ഇവ രണ്ടുമായി കപ്പലിൽകയറി, ശ്രീകാന്തനെപ്പോലെ. നാലുപാടും മനുഷ്യർ തന്നെ. ആളുകൾ നിരന്ന് നിൽക്കുകയാണ്, വലിയ വലിയ ഭാണ്ഡങ്ങളും പേറി. സ്ത്രീകളെയും കുട്ടികളെയും കൈയ്ക്ക് പിടിച്ച് കൊണ്ട് രാത്രി മുഴുവൻ ജട്ടിയിൽ കാത്തുകെട്ടി കിടക്കുകയായിരുന്നു, നേരം വെളുത്താലെങ്കിലും കപ്പലിൽ നല്ല സ്ഥലം കിട്ടുമെന്നുള്ള പ്രതീക്ഷയിൽ. അവരെല്ലാം ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നെത്തിയവരാണ്. സാവകാശത്തിൽ വരിവരിയായി നിൽക്കുന്നു. അപ്പോഴാണറിഞ്ഞത്, ഡോക്ടർ പരിശോധനയുണ്ടെന്ന്. എങ്ങിനെയുള്ള പരിശോധനയാണോ ആവോ ? ഡോക്ടർ, ചിലപ്പോൾ സംശയാസ്പദമായ സ്ഥാനത്തു കൈ ഇടും. എന്നിട്ട്, ഒരു തപ്പിനോക്കലുണ്ട്. അപ്പോഴുള്ള രൂപമൊന്നു കാണേണ്ടതാണു താനും. അവർക്കുള്ള പ്രയാസം മറ്റൊന്നുമല്ല. പ്ലേഗുബാധിതരായ വല്ലവരും കടന്നുപോകുന്നുണ്ടോ എന്നത്രെ. ബോംബെയിൽ നിന്നാണ് ആ രോഗം ബർമ്മയിൽ കടന്നു കൂടിയത്.

ആ പരീക്ഷണത്തിലൂടെ കടന്നു കഴിഞ്ഞപ്പോൾ, കപ്പൽ കയറാനുള്ള ഊഴമായി. നിരന്തരം മുമ്പോട്ടും പിമ്പോട്ടും കറങ്ങിക്കൊണ്ടിരിക്കുന്ന, പല്ലുകളുള്ള ഒരു തരം മിഷ്യൻ പോലെയാണ്, ആ കയറ്റവും. മുകളിലെത്തണം, പിന്നെ, കീഴോട്ട് ഇറങ്ങണം, കപ്പലിന്റെ ഗർഭഗൃഹത്തിലെത്താൻ. എത്തിക്കഴിഞ്ഞാൽ ഓരോരുത്തരും അവരവരുടെ കമ്പിളി നിവർത്തിവിരിക്കും. സ്ഥാനം പിടിക്കാൻ. ശരത്തിന് അവിടെ സ്ഥലം കിട്ടിയില്ല. മുകളിൽ കയറിയിട്ടേ ഒന്നു ശ്വാസം കഴിക്കാൻ പറ്റിയുള്ളു. ഒടുവിൽ, അൽപ്പമൊന്നിരിക്കാനിടം കിട്ടി. പിന്നെ, അവിടെ കണ്ട കാര്യങ്ങളെല്ലാം 'ഭാരത ദർശന'ത്തിൽ പറയുന്നുണ്ട്.

ഏതാനും ചില മണിക്കൂറുകളെ സംബന്ധിച്ച കാര്യമായിരുന്നില്ല, അത്. തികച്ചും നാലു ദിവസം, മനുഷ്യരുടെ യഥാർഥ ജീവിതവുമായി പരിചയപ്പെടാനുള്ള അവസരം. അധികമാളുകളും നിരന്തരം

വന്നും പോയുമിരുന്നവരാണ്. ജോലി അന്വേഷിച്ച് ബർമ്മയിലേക്ക് കടക്കുന്നവരുമുണ്ട്. ചിലർ കാമുകന്മാരാണ്. ഹിന്ദുസ്ഥാനികളുടെ സമൂഹത്തിൽ നിന്ന് രക്ഷപ്പെടാൻ വേണ്ടി, ഒളിച്ചോടുന്നവർ. സൈക്ലോൺ സംബന്ധിച്ച അനുഭവങ്ങളാണ് എല്ലാത്തിലും പ്രാധാന്യമർഹിക്കുന്നവ. അതെങ്ങിനെ ഉണ്ടാകുന്നു എന്നതിനെപ്പറ്റി സങ്കൽപിക്കുക പോലും ചെയ്തിരുന്നില്ല, അയാൾ. ചെറിയ തോതിൽ ചാറിക്കൊണ്ടിരിക്കുന്ന ചാറ്റൽ മഴയാണ് തുടക്കം കുറിച്ചത്. പിന്നെ, കാറ്റും, മഴയും ശക്തി പ്രാപിക്കാൻ തുടങ്ങി. ആ മഴ, ആ കാറ്റ്, കനത്ത ഇരുട്ട്, കപ്പലിൻെറ ഊഞ്ഞാലാട്ടം, സമുദ്രത്തിലെ തിരമാലകളുടെ ഉഗ്രരൂപം, എല്ലാം നോക്കി നോക്കി അയാൾ വിഷമിക്കുകയായിരുന്നു. പെട്ടെന്നൊരു ഭയങ്കര ശബ്ദം ചെവിയിൽവന്നലച്ചു— അനേകായിരം രാക്ഷസികൾ ഒരുമിച്ച്, മൃത്യുവിൻെറ കഠോര യാതനയിൽപ്പെട്ട്, അലറിപ്പാഞ്ഞും ഭൂമിയെ തങ്ങളുടെ പാദാഘാതം കൊണ്ട് ചവിട്ടിഞെരിച്ചും അങ്ങോട്ടുമിങ്ങോട്ടും ഓടുകയാണോ എന്നു തോന്നുമാറ്! കൊടുങ്കാറ്റിൻെറ ഇരമ്പിപ്പാച്ചിലായിരുന്നു, അത്. രക്ഷപെടാൻ സാധ്യമല്ലെന്നുതോന്നി. ഇളകിമറിയുന്ന തിരമാലകൾ, ഭീമാകാരം പൂണ്ടു കപ്പലിനെ വിഴുങ്ങാൻ ഓടിപ്പാഞ്ഞു വരുകയായിരുന്നു. അങ്ങിനെ സമുദ്ര ജലം വന്നാഞ്ഞടിക്കുമ്പോൾ, ഒരു തരം ജ്വാല പ്രകാശിക്കുന്ന പോലെ തോന്നി. കട്ടപിടിച്ചു നിന്ന കനത്ത ഇരുട്ടിൽ സമുദ്രത്തിലെ ജല വിതാനം കാണാൻ കഴിഞ്ഞില്ല. ആ ജ്വാല അതിൻെറ ഭയങ്കരതയെ ഒന്നുകൂടി പ്രോജ്ജ്വലിതമാക്കിത്തീർത്തു.

പെട്ടെന്നാണ്, ആളുകളെല്ലാം ഒരുമിച്ച്, തൊണ്ടപൊട്ടുമാറ് ഉച്ചത്തിൽ മുറവിളികൂട്ടാൻ തുടങ്ങിയത്. ഒരു മഹാതരംഗം കപ്പലിനെ വിഴുങ്ങാൻ ആർത്തിരമ്പി അടുക്കുന്നു. നാലുഭാഗത്തും വെള്ളം, വെള്ളംമാത്രം. എല്ലാവരും ജല സമാധിയായെന്നു തോന്നി. എന്നാൽ, ഉത്തരക്ഷണത്തിൽ തിരമാലകളുടെ ആ കടന്നാക്രമണം അവസാനിച്ചു. അപ്പോൾ, അവിടെ കണ്ട കാഴ്ച മഹാപ്രളയകാലത്തെ അനുസ്മരിപ്പിക്കുന്നതത്രെ. എല്ലാവരും ഓടുന്നു, അങ്ങോട്ടും ഇങ്ങോട്ടും. തലയൊന്നു മറച്ചു പിടിക്കാൻ. മനുഷ്യരുമാത്രമല്ല, പക്ഷിമൃഗാദികളും. എല്ലാം കൂടിക്കുഴഞ്ഞ് വല്ലാത്തൊരു രൂപമായി. കൊറിക്കാനുള്ള പലതരം സാധനങ്ങൾ കൂട്ടിക്കുഴച്ചപോലെ. രാത്രി മുഴുവൻ മനുഷ്യർ ഇങ്ങനെ പരസ്പരം ചവിട്ടിമെതിച്ചു കൊണ്ടിരുന്നു. ആട്ടുകല്ലിലിട്ടു, കുഴവികൊണ്ട് മസാലപൊടിച്ചരക്കുന്ന പോലെ. പിന്നെ, പലരും ഛർദിക്കാൻ തുടങ്ങി. അതിൻെറ ദുർഗന്ധം നാലു പാടും പരന്നു നിന്നു. ഡോക്ടർ, തൂപ്പുകാരും കപ്പൽ ജോലിക്കാരുമൊരുമിച്ച് ശുചീകരണ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരുന്നു.

അങ്ങിനെ, ആ പുതിയ ജീവിതവുമായി പരിചയപ്പെട്ടുകൊണ്ട് റംഗൂണിലെത്തി. തുറമുഖം അടുക്കാറാകുംതോറും ക്വാറൻൈറനെപ്പറ്റിയുള്ള വർത്തമാനം എങ്ങും പരന്നു. അവിടെ എത്തിയപ്പോൾ

കപ്പൽ ജോലിക്കാർ ഡക്കിൽ കയറി ഉറക്കെ വിളിച്ചു പറഞ്ഞു. "രംഗപട്ടണം, രംഗപട്ടണം എല്ലാവരും റെഡിയായിക്കൊള്ളു. ക്വാറൻറനിൽ പോകേണ്ടിവരും. അവിടെ പോകാതെ, ആരെയും പട്ടണത്തിൽ കടക്കാൻ അനുവദിക്കില്ല."

ബർമ്മാ ഗവൺമെൻറ് പ്ലേഗിനെതിരെ വളരെ ജാഗ്രത പാലിച്ചിരുന്നു. പട്ടണത്തിൽ നിന്ന് എട്ടു മൈൽ ദൂരെ, ഒരു സ്ഥലമുണ്ട്. മുള്ളുകമ്പി കൊണ്ട് വളച്ച് കെട്ടി എടുത്ത സ്ഥലം. അതിനുള്ളിൽ കുറേ കുടിലുകളും നിർമ്മിച്ചിരുന്നു. ഡക്കിലെ എല്ലാ യാത്രക്കാരും നഗരത്തിലേക്ക് പോകുംമുമ്പ്, അവിടെ താമസിക്കണം, എട്ടുദിവസം. ആരുടെയെങ്കിലും പരിചയക്കാർ പട്ടണത്തിൽ താമസമുണ്ടെങ്കിൽ അയാൾ ഏതെങ്കിലും സൂത്രം പ്രയോഗിച്ച്, തൻെറയാളിനെ വിടുവിച്ച് കൊണ്ട് പോകും. ശരത് ആരെയും അറിയിച്ചിരുന്നില്ല. ഉയർന്ന ക്ലാസ്സിലെ യാത്രക്കാരനുമല്ല. അതു കൊണ്ട്, പോകാതെ തരമില്ലായിരുന്നു. അനുഭവത്തിൽ നിന്ന് രസിക്കാൻ അറിയുന്നവന്, അഭിജ്ഞതമാത്രം ബലമായിട്ടുള്ളവന്, അത് അനുഭവത്തിൻെറ മറ്റൊരു സാധന പാഠമാണല്ലോ. സങ്കൽപിക്കാവുന്നതേയുള്ളു, ആ ദിവസങ്ങൾ എങ്ങിനെ കഴിഞ്ഞു കൂടിയെന്ന്. അവിടെ സൈക്ളോൺ ഇല്ലെന്നൊരാശ്വാസം മാത്രം. ഡക്കിൽ ആട്ടിൻ പറ്റങ്ങളെപ്പോലെ കഴിച്ചു കൂട്ടേണ്ടിവന്നുമില്ല. എന്നാലും, അത് വീടായിരുന്നില്ല. ക്വാറൻെറനിലെ വാസം അവസാനിച്ചു. പിന്നൊരു ദിവസവും കൂടി ദാ താക്കറിൻെറ ഹോട്ടലിൽ കഴിഞ്ഞു. പിന്നെ, ചോദിച്ചും പറഞ്ഞും ശരത് തൻെറ ബന്ധുവും ചിറ്റപ്പനുമായ അഘോരനാഥ ചാറ്റർജിയുടെ വീട്ടിലെത്തി. അപ്പോൾ കാണേണ്ടതു തന്നെയായിരുന്നു, അയാളുടെ വേഷവും രൂപവും. ഏതോ ഭിക്ഷക്കാരനാണെന്നേ തോന്നൂ. ചിന്നിച്ചിതറിയ മുടി, മുഷിഞ്ഞുനാറിയ വസ്ത്രങ്ങൾ, ഒരു കീറിപ്പറിഞ്ഞ ഉടുപ്പ്, കാലിൽ വള്ളിച്ചെരുപ്പ്, തോളത്തൊരു തോർത്തുമുണ്ട്. തന്നെത്താൻ പാകം ചെയ്താണ് ആഹാരം കഴിച്ചിരുന്നത്. അതിനാൽ സ്ഥിതി ഒന്നുകൂടി ദയനീയമായിരുന്നു. വീട്ടിൽ കടന്ന്, അഘോരനാഥനെ കണ്ടതും പൊട്ടിക്കരഞ്ഞതും ഒരുമിച്ചാണ്. കരഞ്ഞ് നിലവിളിച്ച് കൊണ്ടാണ് ചിറ്റപ്പനെ നമസ്കരിച്ചത്. അദ്ദേഹം അത്ഭുതപ്പെട്ടുപോയി. "എന്തെടാ ശരത്തേ ! നീ ഇത് എവിടുന്നു വരുന്നു ?"

ശരത് പറഞ്ഞു "ക്വാറൻെറനിൽ തടഞ്ഞുവച്ചു." ചിറ്റപ്പൻ വിസ്മയത്തോടെ ചോദിച്ചു "എൻെറ പേരു പറയാമായിരുന്നില്ലേ? എത്രയോപേർ രക്ഷപ്പെട്ട് പോകുന്നു, എൻെറ പേരും പറഞ്ഞ്. നീ മഹാമണ്ടൻ തന്നെ."

അഘോരനാഥ് റംഗൂണിലെ പേരുകേട്ട അഡ്വക്കേറ്റ് മാത്രമല്ല, വലിയ ആളുമായിരുന്നു. ദർശനീയമായ ശരീരയഷ്ടി. അതുപോലെ തന്നെയുള്ള തുറന്ന മനസ്സും. വീട്ടിൽ എല്ലാ ശനിയാഴ്ചയും സദ്യയും പാട്ടും കൊട്ടും എല്ലാം ഉണ്ടാകും. എല്ലാ ജാതിമതക്കാരും അതിൽ

പങ്കെടുക്കുകയും ചെയ്യും. അദ്ദേഹത്തിൻെറ ഭാര്യ അവിടുത്തെ സമ്പ്രദായമനുസരിച്ച് ചന്തകളിലും ബസാറുകളിലും മറ്റും പോകുമായിരുന്നു. ജാക്കറ്റ്, ഷർട്ട്, ചെരുപ്പ്, സ്റ്റോക്കിംഗ്സ് ഇവയെല്ലാമാണ് വേഷം. അങ്ങിനെയുള്ള ഒരു കുടുംബത്തിൽ, കേവലം അനാഥനെപ്പോലെയാണ് ശരത് എത്തിച്ചേർന്നത്.

എന്നാൽ, നല്ല സ്വാഗതമാണ് അവിടെ ലഭിച്ചത്. തികഞ്ഞ സ്നേഹവും, ആത്മീയതയും. ഭാഗൽപുരത്തെ അവഹേളനയോ, ഉപേക്ഷയോ അവിടെ ഇല്ലായിരുന്നു. മാത്രമല്ല, ഭവാനീപുരത്തെ അപമാനവും ആജ്ഞയും സഹിക്കേണ്ടിയിരുന്നുമില്ല.ചിറ്റപ്പൻ പറഞ്ഞു "ആദ്യമായി നീ ബർമ്മീസ് ഭാഷ പഠിക്കണം. പിന്നെ നിയമം പഠിക്കണം. അപ്പോൾ എന്നെപ്പോലെ വക്കീലാകും. അതിനിടയിൽ നിനക്ക് ഒരു ജോലിയും ഏർപ്പാട് ചെയ്തുതരാം."

മൂന്നുമാസം പോലും കഴിഞ്ഞില്ല. ശരത്തിന് ബർമ്മാ റെയിൽവേയിലെ ആഡിറ്റ് ആഫീസ്സിൽ ജോലികിട്ടി. വീട്ടിൽ ചിറ്റമ്മയുടെ മകളെ സംഗീതം പഠിപ്പിക്കുകയും ചെയ്തു. ദുഃഖത്തിൻെറ ദിവസങ്ങൾ കഴിഞ്ഞുപോയെന്ന് തോന്നി. പക്ഷേ, അതൊരു മരീചികയായിരുന്നു. ആ ഉദ്യോഗം ഒന്നരക്കൊല്ലാം പോലും നിന്നില്ല. ബർമ്മീസ് ഭാഷാ പരീക്ഷയും ജയിച്ചില്ല. പിന്നെ, എങ്ങിനെ വക്കീലാകാൻ! താൻ കണ്ട സ്വപ്നം കേവലം സ്വപ്നം മാത്രമായി പരിണമിച്ചു. എന്നാൽ തൻെറ സഹജമായ ഗുണങ്ങൾ കൊണ്ട്, അവിടത്തെ ഇടത്തരക്കാരായ ബംഗാളി സമൂഹത്തിൽ വേണ്ടത്ര പ്രസിദ്ധനായി തീർന്നു. മാന്യന്മാരായ പലരും അഘോരനാഥൻെറ വീട്ടിൽ വരാൻ തുടങ്ങി, ശരത്ചന്ദ്രൻെറ പാട്ടു കേൾക്കാൻ. വിശേഷ വിധിയായി പരിചയപ്പെടാൻ ഇടയായവരിൽ ഒരാളായിരുന്നു പ്രസിദ്ധ ലോക സഞ്ചാരിയായ ഗിരീന്ദ്രനാഥ സർക്കാർ.[1] അദ്ദേഹമൊരുമിച്ച് കൊട്ടുകയും, പാടുകയും, കഥാപ്രസംഗം ചെയ്യുകയും എല്ലാം ഉണ്ടായിരുന്നു. കുടിക്കുക, കുടിപ്പിക്കുക മുതലായവയും നടന്നു.

ഒരു ദിവസം വീട്ടിൽ വന്നപ്പോൾ ചിറ്റപ്പനു ന്യൂമോണിയ പിടിപെട്ടതായി കണ്ടു. ചിറ്റമ്മ കൽക്കത്തക്കുപോയിരിക്കുകയായിരുന്നു. മകളുടെ വിവാഹ സംബന്ധമായ കാര്യങ്ങൾ ഏർപ്പാടുചെയ്യാൻ. ശരത് രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്നു ചിറ്റപ്പനെ ശുശ്രൂഷിച്ചു. പക്ഷേ, എല്ലാം വെറുതെയായി. അദ്ദേഹം രക്ഷപ്പെട്ടില്ല.[2] വീണ്ടും ആശ്രയഹീനൻ. വഴികളിലും കടവുകളിലും അലയുക തൊഴിലും.

വഴിയിലും കടവുകളിലും ചുറ്റിക്കറങ്ങുന്ന കാര്യങ്ങളെ ആസ്പദമാക്കി, അയാളെ സംബന്ധിച്ച ഓരോ കാര്യത്തിലുമെന്ന പോലെ, പല തരത്തിലുള്ള അപവാദങ്ങളും പ്രചരിക്കാൻ തുടങ്ങി. അപ്പോഴേ

---

(1) ശരത്ചന്ദ്രൻെറ ബർമ്മാപ്രവാസത്തെപ്പറ്റി അദ്ദേഹം ഒരു പുസ്തകം എഴുതി. അപ്രാപ്യമാണ്, അതിൽ പറയുന്നതു പലതും അവിശ്വസനീയമാണ്.

(2) 30 ജനുവരി 1905.

ക്കും ഒരു കാര്യം തീർത്തും ബോധ്യമായി. ആ വീട്ടിൽ കഴിയുക, തന്നെ സംബന്ധിച്ചിടത്തോളം അസാധ്യമാണെന്ന്. ഏതെങ്കിലും ഒരമ്മാവൻ ഇടയ്ക്കിടെ വന്നു കൊണ്ടിരിക്കും. പിന്നെയും തനിക്ക് അപമാനവും അവഹേളനവും നിറഞ്ഞ ജീവിതം നയിക്കേണ്ടി വരുകയും ചെയ്യും. അതുകൊണ്ട്, അവർ വരുന്നതിനു മുമ്പു തന്നെ സ്ഥലം വിട്ടു.

ചിറ്റമ്മയുടെ കൂടെ വന്നത്, അമ്മാവൻ മണീന്ദ്രനാഥനാണ്. ശരത് രോഗപീഡിതനായി ഏതോ ആശുപത്രിയിലാണെന്ന് കേട്ടു. മറ്റുള്ളവരെ കാണാൻ തന്നെ പ്രയാസമുള്ള എതോ രോഗം പിടി പെട്ടിരുന്നുവെന്നും. മണിയമ്മാവൻ ശരത്തിന്റെ താന്തോന്നിത്തരം കൊണ്ട് അയാളിൽ നിന്ന് അകന്നാണ് കഴിഞ്ഞിരുന്നത്. അതിനാൽ, സുഖക്കേടെന്താണെന്നു മനസ്സിലാക്കാൻ കഴിഞ്ഞില്ല. അയാൾ ശ്രമി ച്ചുമില്ല, ശരത്തിനെ കാണാൻ. കുറച്ചുനാളുകൾ കഴിഞ്ഞ്, അമ്മാ വൻ ലാൽമോഹനും അവിടെ ചെന്നിരുന്നതായി കേട്ടു. അദ്ദേഹ ത്തിന് അയാളെ കാണുകപോലും ഇഷ്ടമായിരുന്നില്ല. സഹോദ രിയെ എല്ലാം ശരിക്കു പറഞ്ഞ് ധരിപ്പിക്കുകയും ചെയ്തു. അതിനാൽ ശരത്ചന്ദ്രന് ആ വീട്ടിൽ കയറാൻ പോലും പ്രയാസമായി തീർന്നു.[1]

## 2

അവിടം വിട്ട് പിന്നെ പലരുടേയും കൂടെയായി താമസം. പലേ ടത്തും ചുറ്റിക്കറങ്ങി. പല പ്രകാരത്തിലുള്ള അനുഭവജ്ഞാനവും സമ്പാദിച്ചു. പിന്നെയും ഒരിക്കൽകൂടി ദിക്ഭ്രഷ്ടനായ പോലെ. ഇന്ന് റംഗൂണിലാണെങ്കിൽ, നാളെ പെഗുവിൽ. അല്ലെങ്കിൽ, വടക്കൻ ബർമ്മയിലെവിടെയെങ്കിലും. 'പൗംഗി' (ബൗദ്ധ സന്യാസി) യായി ചുറ്റിക്കറങ്ങുന്നതും ഒട്ടും ശ്രമകരമായിരുന്നില്ല, ഓടക്കുഴൽ വായി ക്കും പോലെ. പക്ഷേ, ഇന്ന് പ്രശ്നം അയാളെ മാത്രം സംബന്ധി ക്കുന്നതായിരുന്നില്ല. നാട്ടിൽ കൊച്ചനിയന്മാരെയും അനുജത്തിയേ യും നിരാശ്രയാവസ്ഥയിലാണ് കണ്ടിട്ടു പോന്നത്. അതിനാൽ, അഞ്ചാറുമാസത്തെ നിരുത്തരവാദപരമായ ജീവിതത്തിനുശേഷം, പബ്ളിക്ക് വർക്സ് അക്കൗണ്ടാഫീസിൽ, മുപ്പത് രൂപ ശമ്പളത്തിൽ പകരത്തിനുള്ള ഒരു ജോലിയിൽ പ്രവേശിച്ചു.

ബർമ്മാ പബ്ളിക് വർക്കസ് അക്കൗണ്ട്സിന്റെ ഡെപ്യൂട്ടി എക്സാമിനറായ ശ്രീ. മണീന്ദ്രകുമാർ മിത്ര എക്സിക്യൂട്ടിവ് എൻജിനി യർ ആഫീസിൽ ആഡിറ്റു ജോലിക്കായി പെഗുവിൽ വന്നു. അപ്പോൾ ശരത് അദ്ദേഹത്തിന്റെ ബന്ധത്തിൽപ്പെട്ട ഒരു സഹോദരന്റെകൂടെ അവിടെ താമസിച്ചിരുന്നു. അയാളുടെ മധുരമായ ശാരീരം അദ്ദേഹ ത്തിന് വളരെ ഇഷ്ടപ്പെട്ടു. ഒരു ദിവസം വൈകുന്നേരം മിത്ര മഹാ ശയന്റെ ബഹുമാനാർഥം ഒരു പാർട്ടി ഏർപ്പെടുത്തി. ക്ഷണിക്ക

---

(1) ലേഖകൻ അഘോരനാഥന്റെ മകനെ കണ്ടിരുന്നു.

പ്പെട്ടവരുടെ കൂട്ടത്തിൽ, പല സ്നേഹിതന്മാരുമുണ്ടായിരുന്നു. ശരത് ചന്ദ്രനും ക്ഷണിക്കപ്പെട്ടിരുന്നു. എല്ലാവർക്കും വളരെയധികം ആകാംക്ഷ ഉണ്ടായിരുന്നു, അയാളുടെ പാട്ട് കേൾക്കാൻ. വിളിച്ച് പറയാൻ തുടങ്ങി "ശരത് ചേട്ടാ ! ആ പാട്ടൊന്നു പാടൂ. 'ഓഹേ, ജീവന വല്ലഭ് സാധന ദുർലഭ് ഹെ' എന്ന പാട്ട്."

അനേകം തവണ ഒഴിഞ്ഞുമാറി. എന്നാൽ കേൾപ്പിക്കാതെ എങ്ങിനെ രക്ഷകിട്ടാൻ. പരിഷ്കൃത സമൂഹവുമായി ബന്ധിക്കുന്ന ആ ഒരു ഗുണമാണ്, അയാളിൽ ഉണ്ടായിരുന്നത്. അതിനാൽ, ഒന്നല്ല, മറ്റു പലപാട്ടുകളും പാടേണ്ടിവന്നു. പാടിത്തീരുന്നതുവരെ മിത്ര മഹാശയ് മതിമറന്ന് ഇരുന്നുപോയി. സരളഹൃദയനും സഹൃദയനുമായ ഒരു മനുഷ്യനായിരുന്നു അദ്ദേഹം. ഗദ്ഗദകണ്ഠനായി പറഞ്ഞു "ശരത് ചേട്ടാ, തീർച്ചയായും അങ്ങയുടെ കണ്ഠസ്വരം മാധുര്യമുള്ളതാണ്."

ശരത് ചിരിക്കുകമാത്രം ചെയ്തു. എന്നാൽ ആ ഒരു ബന്ധത്തിലൂടെ രണ്ടു പേരുടേയും ഇടയിൽ അഭേദ്യമായ മൈത്രീബന്ധം സ്ഥാപിതമായി. ഉദ്യോഗം കിട്ടിയതും അദ്ദേഹത്തിൻെറ കാരുണ്യം കൊണ്ടാണ്. ജോലിയുടെ കാലാവധി തീർന്നപ്പോൾ റംഗൂണിലെത്തി അദ്ദേഹത്തിൻെറ കൂടെ താമസിച്ചു. ഒരു മാസം കഴിഞ്ഞ് പിന്നെയും പെഗുവിലേക്ക് പോയി. അവിടെ ഒരു ജോലികിട്ടി. എക്സിക്യൂട്ടീവ് എൻജിനിയറുടെ പെഗുഡിവിഷനൽ ആഫീസിൽ. നാലാം തരത്തിലുള്ള പബ്ളിക്ക് വർക്സ് ഡിപ്പാർട്ട്മെൻറ് അക്കൗണ്ട്ഷിപ്പു പരീക്ഷക്കെഴുതി. ജയിച്ചില്ല. ഒന്നിനുപുറകെ, ഒന്നായി അനേകം ജോലികൾ കിട്ടി. ഒന്നുംതന്നെ സ്ഥിരമായിരുന്നില്ല. ഇടക്കിടെ, ജോലിയില്ലാതെ നടക്കേണ്ടിവന്നു. തൊഴിലില്ലെന്ന് പറഞ്ഞാൽ, അതിനർത്ഥം ഓടക്കുഴൽ വായിക്കുക, ചതുരംഗം കളിക്കുക, നായാട്ടിനുപോവുക, കാവി വസ്ത്രങ്ങളെ ശരണം പ്രാപിക്കുക എന്നിവയായിരുന്നു. ചിലപ്പോൾ ബൗദ്ധ സന്യാസിയായി തനിക്ക് ചിരപരിചിതമായ ലക്ഷ്യഹീന യാത്രക്ക് ഇറങ്ങിത്തിരിക്കും. ക്ഷീണിക്കുമ്പോൾ റംഗൂണിൽ മടങ്ങിയെത്തും. ബർമ്മയിൽ ഓരോ മനുഷ്യനും ജീവിതത്തിൽ ഒരിക്കൽ സന്യാസിയായേ പറ്റൂ. അതിൻെറ അവധി ഏഴ് ദിവസമാണ്. ജീവിതാവസാനം വരെയുമാകാം. ആ നാട്ടിൽ വളരെയധികം ബഹുമാനിക്കപ്പെടുന്ന ഒരു വേഷമാണത്. മാത്രമല്ല, പലതും ചെയ്യാനുള്ള സ്വാതന്ത്ര്യവും ലഭിക്കുന്നു. ചുരുട്ടുവലി, സിനിമാ ഒന്നും നിഷിദ്ധമല്ല. സ്വതേ നീണ്ടുവളർന്ന മുടിയും താടിയും അയാൾക്ക് വളരെ ഇഷ്ടമായിരുന്നല്ലോ. അതുകൊണ്ട് ഭിക്ഷുക്കളുടെ വേഷത്തിൽ, വീണയും മീട്ടിപ്പാടി, ചുറ്റിക്കറങ്ങി നടക്കാമെന്നു തോന്നും.

ഒടുവിൽ മിത്ര മഹാശയൻെറ കൃപകൊണ്ട്[1] എക്സാമിനർ പബ്ളിക്ക് വർക്കസ് അക്കൗണ്ടൻറ്സ്, റംഗൂൺ ആഫീസിൽ

(1) ഏപ്രിൽ 1906.

സ്ഥിരമായ ലാവണത്തിൽ, ഒരു ജോലികിട്ടി. പ്രതിമാസ ശമ്പളം അമ്പതുരൂപയായിരുന്നു. അത് മൂന്ന് മാസം കഴിഞ്ഞപ്പോൾ തൃപ്തികരമായ സർവീസ് സർട്ടിഫിക്കറ്റിനെ ആസ്പദമാക്കി അറുപത്തഞ്ചായി വർധിച്ചു. അപ്പോൾ തോന്നി, അയാളുടെ അനിശ്ചിതവും ലക്ഷ്യഹീനവുമായ ആ ജീവിതം ഏതാണ്ട് അവസാനിച്ചെന്ന്. പത്തുകൊല്ലം കഴിഞ്ഞ് ജോലിയിൽ നിന്ന് രാജിവക്കുമ്പോൾ ശമ്പളം 90 രൂപ ആയിരുന്നു. ജോലി ചെയ്തിരുന്ന വിഭാഗം അക്കൗണ്ട് ജനറൽ ആഫീസിൽ ലയിക്കുകയും ചെയ്തു.

അപ്പോഴും താമസം മണീന്ദ്ര മിത്രയുടെ കൂടെയായിരുന്നു. സംഗീതം, ദർശനശാസ്ത്രം ഇവ രണ്ടും എത്ര പറഞ്ഞാലും മതിവരാത്ത വിഷയങ്ങളായിരുന്നു, രണ്ടു പേർക്കും. മിത്ര മഹാശയന്റെ കുട്ടികളെ ശരത് സംഗീതം പഠിപ്പിക്കുകയും ചെയ്തിരുന്നു. റംഗൂണിലെ ബംഗാളികൾക്ക് സ്വന്തമായി ഒരു ക്ലബ്ബുണ്ടായിരുന്നു. 'ബംഗാൾ സോഷ്യൽ ക്ലബ്' സന്ധ്യയാകുമ്പോൾ ആളുകൾ അവിടെയെത്തും. സംഗീതം, നാടകം, അധ്യയനം മുതലായവയിൽ മുഴുകും. മെമ്പറന്മാരിൽ ഭൂരിപക്ഷവും സർക്കാർ ജോലിക്കാരായിരുന്നു. ശരത്ചന്ദ്രനും അവിടെ പോകാൻ തുടങ്ങി. അചിരേണ പ്രധാന പാട്ടുകാരനുമായി. അയാളുടെ മധുരകണ്ഠത്തിലൂടെ ഒഴുകിയ രവീന്ദ്ര ഗീതങ്ങൾ, ഭാവുകന്മാരായ ശ്രോതാക്കളെ രസ സാഗരത്തിലാറാടിച്ചു. നീലകണ്ഠം, നിഘുബാബു, ദാശരഥീറോയ് തുടങ്ങിയ പ്രാചീന കവികളുടെ ഗീതങ്ങൾ മാത്രമല്ല, വൈഷ്ണവ പദാവലികളും, ദോഹകളും, ഭജനകളുമെല്ലാം ഭംഗിയായി പാടുമായിരുന്നു, അയാൾ. ബുദ്ധഭിക്ഷുക്കളുടെ ഗാനങ്ങളും കീർത്തനങ്ങളും അയാളുടെ കണ്ഠത്തിലൂടെ വിനിർഗളിക്കുമ്പോൾ, അവ വളരെയധികം ദീപ്തിമത്തുക്കളായ പോലെ തോന്നിയിരുന്നു. അന്നൊരുനാൾ, ജ്ഞാന ദാസന്റെ ഈ പദം പാടി:

'തോമാരി ഗർവേ ഗർബിനി രായി രൂപസീ തോമാരി രൂപേ.'

അപ്പോൾ തോന്നി, അയാളുടെ രോഗ ബാധിതമായ കണ്ഠം സംഗീതത്തിന്റെ ഭാരം കൊണ്ട് പിളർന്ന് പോകുമെന്ന്. പ്രാണനെ സ്പന്ദിപ്പിക്കുന്ന ആ വേദന എത്രമാത്രം അത്ഭുതകരമായിരുന്നു. സംഗീതത്തിന്റെ മാധ്യമത്തിലൂടെ മർമ്മ സ്പർശിയായി ഉയർന്ന ആക്രന്ദനം എത്ര കരുണാമയമായിരുന്നു. ആ സമയം എത്രയെത്ര ആരാധകന്മാരെയാണ്, സമ്പാദിച്ചത്.

അന്നുമാത്രമല്ല, എന്നും ശരത് എല്ലാവരിലും നിന്ന് എത്രമാത്രം ഓടിയകലാൻ ശ്രമിച്ചോ ആഫീസിലെ കൂട്ടുകാർ അത്രയും ബലമായി അയാളെ പിടികൂടുകയും ചെയ്തു. മെസ്സിൽ ആരുടെയോ കയ്യിൽ ഒരു ഹാർമ്മോണിയമുണ്ടായിരുന്നു. വളരെ നാളായി അതു പൊടിപിടിച്ച് കിടക്കുകയായിരുന്നു. ഒരു സ്നേഹിതൻ അത് തുടച്ച് വൃത്തിയാക്കി ശരത്ചന്ദ്രന്റെ കയ്യിൽ കൊടുത്തു. എന്നിട്ട് പറഞ്ഞു, "ചേട്ടാ, ഇന്ന് പാടാതെ പറ്റില്ല."

പാടേണ്ടിവന്നു.

"ശ്രീമുഖ പങ്കജ് ദേഖ്ബോ ബംലേ ഹെ താഈ
എശേ ഛിലാമ ഏ ഗോകുലേ
ആമായ സ്ഥാന ദിയേ രാഈ ചരണ തലേ."

അവർ ഈ പാട്ട് നല്ല ഒരു ഗായകൻെറ മുഖത്ത് നിന്ന് കേട്ടിരുന്നു. സംഗീതശാസ്ത്രപ്രകാരം ആ ഗായകൻെറ പാട്ട് ശരത്ചന്ദ്രൻെറ പാട്ടിനേക്കാൾ നന്നായിരുന്നു. പക്ഷേ സംഗീതത്തിൻെറ പ്രാണനെ സംബന്ധിച്ച് പറഞ്ഞാൽ തീർച്ചയായും ശരത്ചന്ദ്രൻെറ കണ്ഠസ്വര ത്തിലായിരുന്നു, അതധികവും. അന്ന്, ആ പാട്ടുകേട്ടവരെല്ലാം ചിരി ച്ചു. ഇന്നോ, കണ്ണുകളിൽ നിന്ന് അശ്രുധാര തോരാതെ പെയ്തു നിന്നു. അനേകവർഷങ്ങൾക്കുശേഷം 'ശേഷപ്രശ്ന' ത്തിലെ നായക നായി ശിവനാഥനെ പരിചയപ്പെടുത്തിക്കൊണ്ട് ശരത് ഇങ്ങിനെ എഴുതി: "അതിനെല്ലാം ഉപരിയായി അയാൾ കുടിയനുമാണ്. ചില പ്പോഴെല്ലാം വേശ്യാഗമനവും ഉണ്ടായിരുന്നെന്നു തോന്നുന്നു. ഞാ! എന്നാൽ, അയാൾ ഒന്നാംകിടയിലുള്ള ഒരു പാട്ടുകാരനാണ്. അതു കൊണ്ട്, മുൻപറഞ്ഞ എല്ലാ ദുർഗുണങ്ങളും ഉണ്ടായിരുന്നെങ്കിലും, പാട്ടുകച്ചേരികളിൽ ബഹുമാനപുരസ്സരം ക്ഷണിക്കപ്പെട്ടിരുന്നു."

സത്യത്തിൽ ഇത് സ്വന്തം ചരിത്രമല്ലേ ? നല്ല ഗായകനെന്ന നില യിൽ അന്നുണ്ടായിരുന്ന ഖ്യാതി ശിവനാഥനെക്കാൾ ഒട്ടും കുറവാ യിരുന്നില്ല. ആ മധുര കണ്ഠം കാരണം സംഗീതസദസ്സുകളിൽ ശര ത് സമാദരിക്കപ്പെട്ടിരുന്നു. ധാരാളം സ്നേഹിതന്മാരെയും സമ്പാ ദിച്ചു.

ഏതാണ്ട്, അക്കാലത്താണ്, 'പ്ലാസി യുദ്ധ'ത്തിൻെറ വിഖ്യാത ലേഖകനും കവിയുമായ നവീൻചന്ദ്ര സേൻ റംഗൂണിലെത്തിയത്. ബംഗാൾ സോഷ്യൽ ക്ലബ്ബ് അദ്ദേഹത്തിൻെറ ബഹുമാനാർഥം ഒരു വലിയ സമ്മേളനം വിളിച്ചുകൂട്ടി. ആ സന്ദർഭത്തിൽ മണീന്ദ്രനാഥൻ ശരത്തിനോട് നിർബന്ധപൂർവം പറഞ്ഞു : "സമ്മേളനത്തിൽ അഭ്യർ ഥനാഗീതം താങ്കൾ തന്നെ പാടണ"മെന്ന്.

പാടി. തിരശ്ശീലക്ക് പിന്നിലിരുന്ന്. സ്നേഹിതന്മാരുടെ സദസ്സു കളിൽ നിസ്സങ്കോചം പാടുമായിരുന്നു. എന്നാൽ വിശാലമായ ജന സമൂഹത്തെ അഭിമുഖീകരിച്ച് പാടുകയോ പ്രസംഗിക്കുകയോ വളരെ പ്രയാസമുള്ള കാര്യമായിരുന്നു. തന്നെ, സ്വയം മറച്ച് പിടിക്കുന്ന സ്വഭാവം ഉഗ്രരൂപം പൂണ്ടു നിന്നു. അഹങ്കാരം കൊണ്ടല്ല. ആത്മ വിശ്വാസക്കുറവുകൊണ്ട്. പലായനത്തിലാണ് സുഖം കണ്ടെത്തി യത്. തിരശ്ശീലക്ക് പിന്നിലാണ് ഇരുന്നത്. അതുകൊണ്ട് കണ്ഠ മാധുര്യം ഒട്ടും കുറഞ്ഞില്ല. ഗാന ശ്രവണ സുഖാനുഭൂതിയിൽ സദ സ്സാകെ ലയിച്ചിരുന്നു പോയി. സെൻമഹാശയനും ആത്മ വിസ്മൃത നായി.

രവീന്ദ്രനാഥൻെറ ഒരു ഗീതവും പാടി പാട്ട് അവസാനിപ്പിച്ചു. അപ്പോൾ സെൻ പറഞ്ഞു. "എനിക്കാമനുഷ്യനെ ഒന്നു നേരിട്ടു

കാണണം.''

എന്നാൽ അപ്പോഴേക്കും കഥാനായകൻ സ്ഥലം വിട്ടു കഴിഞ്ഞിരുന്നു. കവിശ്രേഷ്ഠൻ പറഞ്ഞു, ''ഇത്ര മധുരമായ ഒരു കണ്ഠത്തിൽ നിന്ന് ബംഗാളിഗീതം വളരെ അപൂർവമായേ കേട്ടിട്ടുള്ളു. നിങ്ങൾ ആ മനുഷ്യനെ ഒന്ന് അന്വേഷിച്ചുപിടിച്ച് കൊണ്ടുവരൂ.''

സുഹൃത്തുക്കൾ വീണ്ടും വീണ്ടും നിർബന്ധിച്ചു. ശരത് അദ്ദേഹത്തെ കാണാൻ കൂട്ടാക്കിയില്ല. ഒടുവിലൊരു വിധത്തിൽ സമ്മതിച്ചു. അപ്പോഴും അത്ഭുതകരമായ ഒരു രംഗമാണ് സൃഷ്ടിച്ചത്. സെൻമഹാശയൻെറ താമസ സ്ഥലത്തെത്തി കോണികയറാൻ തുടങ്ങി. അവസാനത്തെ പടിയിൽ കാലുവച്ചപ്പോഴാണ് കണ്ടത്, മുമ്പിൽതന്നെയുള്ള ഡ്രോയിംഗ് റൂമിൽ, മഹാകവി സെൻ, റംഗൂൺ ഹൈക്കോടതി ജഡ്ജി യതീന്ദ്രനാഥ സർക്കാരുമായി സംസാരിച്ചുകൊണ്ടിരിക്കുന്നത്. പെട്ടെന്നു പിൻതിരിഞ്ഞ് അതിവേഗം കീഴോട്ടിറങ്ങി. ശബ്ദം കേട്ട്, എല്ലാവരും വെളിയിൽ വന്നു. അത്ഭുതവും വിസ്മയവും കൊണ്ട് വിമുഗ്ധനായ സെൻ കണ്ടത്, മുകളിലത്തെ പടിയിൽ ഒരു ചെരുപ്പു കിടക്കുന്നതാണ്. നഗ്നപാദനായി വായുവേഗത്തിൽ ഓടുന്ന ശരത് ചന്ദ്രനേയും.

എന്നാൽ, ഒരു ദിവസം ശരത്ചന്ദ്രന് അദ്ദേഹത്തിൻെറ വീട്ടിൽ പോകേണ്ടിവന്നു. അദ്ദേഹം പറഞ്ഞു. ''നിങ്ങളുടെ പാട്ട് കേൾക്കാൻ വേണ്ടി ഞാൻ ആതുരനാണ്. തൃഷിതനായ വേഴാമ്പലിനെപ്പോലെ.''

ശരത് പറഞ്ഞു : ''ഞാൻ പാട്ടുകേൾപ്പിക്കാൻ വന്നതല്ല. കേൾക്കാൻ വന്നതാണ്. അങ്ങയുടെ മകൻ നിർമ്മൽ ചന്ദ്രൻെറ പാട്ട്. അയാൾ നല്ല ഗായകനാണ്.''

മഹാകവി പറഞ്ഞു ''നിർമ്മല ചന്ദ്രനെവിടെ ? ശരത്ചന്ദ്രനെവിടെ? യാതൊരു സാമ്യവുമില്ല.''

അപ്പോൾ, രാമകൃഷ്ണമിഷൻെറ അധ്യക്ഷനായ രാമകൃഷ്ണാനന്ദൻ അവിടെ ഉണ്ടായിരുന്നു. അദ്ദേഹം പറഞ്ഞു ''ഇന്നിവിടെ എല്ലാവരുമുണ്ട്. നിർമ്മലചന്ദ്രൻ, ശരത്ചന്ദ്രൻ, നവീൻചന്ദ്രൻ. പക്ഷേ, ഞാൻ ആഗ്രഹിക്കുന്നത് ശരത് സുധാപാനമാണ്.''

എന്നാൽ ശരത് നിർമ്മലചന്ദ്രനുമുമ്പേ പാടാൻ യാതൊരു തരത്തിലും ഒരുക്കമായിരുന്നില്ല. ആദ്യം നിർമ്മലചന്ദ്രൻ തന്നെ പാടി. പിന്നീട് ശരത്ചന്ദ്രനും.

''ആമാരരിക്ത ശൂന്യ ജീവനേ സഖാ ബാക്കീ കിഛ, നാഇൗ
ഓ ഥാവോ ബാചീവാർ മത് താർ ഭേശീ നാഇൗ ചാഇൗ !''

കവിവരൻ നിർമ്മലചന്ദ്രൻ വിസ്മിതനായിരുന്നു പോയി. ''ഭാവങ്ങളെ ഉദ്ദീപ്തമാക്കാൻ താങ്കളുടെ ഗീതങ്ങൾക്കുള്ള കഴിവ് അപാരമാണ്. അതുകൊണ്ട്, ആ ചിര സൗന്ദര്യം മനസ്സിൽ മൂർത്തരൂപം പൂണ്ട് സാക്ഷാൽക്കരിക്കപ്പെട്ടു. ഞാൻ അറിഞ്ഞില്ല, റംഗൂണിൽ ഇങ്ങിനെയുള്ള ഒരു രത്നം ഒളിഞ്ഞു കിടക്കുന്നുണ്ടെന്ന്. ഇന്നു ഞാൻ താങ്കൾക്ക് 'റംഗൂൺ രത്നം' എന്ന ബിരുദം നൽകുന്നു.''

എന്നാൽ ആ ബിരുദം കാത്തു സൂക്ഷിക്കാൻ കഴിഞ്ഞോ ? ഉപേക്ഷയും, അഭിമാനവുംകൊണ്ട് ഒരു ദിവസം ആ കണ്ഠമാധുര്യംതന്നെ കളഞ്ഞു കുളിച്ചു. ക്രമേണ സംഗീതത്തോടു വിപ്രതിപത്തിയും തോന്നാൻ തുടങ്ങി. രണ്ടാമതൊരുഗീതം പാടുകയെന്ന പ്രശ്നം തന്നെ ഉദിക്കാറില്ല. ആദ്യഗാനം പാടിക്കൊണ്ടിരിക്കവേതന്നെ, എഴുന്നേറ്റ് ഓടിക്കളയും. സ്നേഹിതന്മാർ വിളിച്ചുകൊണ്ടിരിക്കും, "ശരത് ചേട്ടാ, എന്താണിത് ? കടവിൽ കൊണ്ടുവന്നു വള്ളം മുക്കുന്നപണി. രണ്ടാമതു പാടില്ലെങ്കിൽ വേണ്ട. പാടിയതു മുഴുവനാക്കൂ."

എന്നാൽ ശരത് ആ നിർബന്ധങ്ങളൊന്നും അത്ര കാര്യമാക്കിയില്ല. ഒരു ദിവസം അസ്ഥിരവും ചഞ്ചലവുമായ ആ സ്വഭാവം സംഗീതത്തിന്റെ ഉറവതന്നെ വറ്റിച്ചു കളഞ്ഞു. അയാൾക്ക് പാടാനറിയാമെന്ന കാര്യം പോലും ആളുകൾ മറന്നു. ആരോഗ്യവും വളരെ മോശമായിരുന്നു. പാടിപ്പാടി, തളർന്നുപോകും. അതിനുപുറമെ, ഏകാന്തതയിലിരുന്നുള്ള അധ്യയനശീലം വളരെ വർധിക്കുകയും ചെയ്തു. ഒരു ദിവസം ആ ഉത്സാഹം മറ്റുള്ളതിനെയെല്ലാം പിൻതള്ളി, മുൻപന്തിയിൽ സ്ഥാനം ഉറപ്പിച്ചു. അപ്പോൾ ആർക്കും സങ്കൽപിക്കുകപോലും സാധ്യമായിരുന്നില്ല ആ പലായനങ്ങളുടെയെല്ലാം പിന്നിൽ, ലേഖകനാകാനുള്ള മൗന സാധനയാണ് ഒളിഞ്ഞിരുന്നതെന്ന്.

## 3

താൻ ഒരു നിരീശ്വര വാദിയെന്നത്രെ, ശരത്ചന്ദ്രൻ സ്വയം പറഞ്ഞുപരത്തിയത്. എന്നാൽ സകല ദുർഗുണങ്ങളും ദുശ്ശീലങ്ങളും ഉണ്ടായിരുന്നിട്ടും മനസ്സ് ഒരു വൈരാഗിയുടെ തന്നെയായിരുന്നു. വളരെയധികം വായിക്കും. സാമൂഹ്യ ശാസ്ത്രം, ഭൗതികശാസ്ത്രം, ദർശനശാസ്ത്രം തുടങ്ങി എല്ലാം. ഒന്നും തന്നെ വിട്ടിരുന്നില്ല. മണീന്ദ്രകുമാർ മിത്രനുമായി പാശ്ചാത്യ ദാർശനികന്മാരെപ്പറ്റി ചർച്ചകൾ ചെയ്തിരുന്നു. തത്വജ്ഞാനത്തിലുള്ള ആ അഭിരുചിമൂലം, സ്ഥലത്തെ രാമകൃഷ്ണ മിഷനിലുണ്ടായിരുന്ന സ്വാമി രാമകൃഷ്ണാനന്ദനുമായി സമ്പർക്കത്തിൽവരാൻ ഇടയായി. ആദ്യമാദ്യം മിസ്ട്രിപള്ളി നിവാസികളുടെ കൂടെ കീർത്തനത്തിൽ പങ്കെടുക്കാനാണ് പോയിരുന്നത്. പിന്നീട്, അദ്ദേഹവുമായി ഈശ്വരവിഷയകമായി ചർച്ചകളും ചെയ്യാൻ തുടങ്ങി. അന്നൊരിക്കൽ സ്വാമിജിയോടു ചോദിച്ചു, "ശരി! സ്വാമിജീ; അങ്ങേക്ക് എന്താണ് ഈശ്വരനെ കാണാൻ കഴിയാത്തത്?"

സ്വാമിജി പറഞ്ഞു. "ഠാക്കൂർ പറഞ്ഞിട്ടുണ്ട്, സമുദ്രത്തിൽ രത്നമുണ്ട്; ശ്രമിച്ചുനോക്കേണ്ടത് ആവശ്യമാണ്. ലോകത്തിൽ ഈശ്വരനുണ്ട്; സാധന ചെയ്തുനോക്കുക. പായൽ പിടിച്ചു മൂടിക്കിടക്കുന്ന കുളത്തിൽ നിന്ന് വെള്ളമെടുക്കാൻ, ആദ്യം വേണ്ടത് പായൽ മാറ്റുകയാണ്. അതുപോലെ മായയാൽ മൂടിയിരിക്കുന്ന കണ്ണുകൾ കൊണ്ട്, ഈശ്വരനെ കാണാൻ സാധ്യമാവില്ല. ആദ്യം വേണ്ടത് മായയിൽ നിന്ന് വിമുക്തനാകുകയത്രെ."

ശരത് ജിജ്ഞാസുവായിച്ചോദിച്ചു "എന്താണീ മായ ?" സ്വാമികൾ പറഞ്ഞു : "വിഷയസുഖം, ലൗകികവസ്തുക്കൾ, കാമിനി, കാഞ്ചനം എന്നിവയിൽ മുഴുകിയിരിക്കുക. അതാണ് മായ. അവയോടുള്ള മോഹമെല്ലാം ഛേദിച്ച്, യജ്ഞ ബുദ്ധിയോടെ ഈശ്വര സ്മരണ ചെയ്യുമ്പോൾ, മനസ്സ് ശുദ്ധമാകും. പരമാത്മാവിൻെറ ദയ ഉദയം ചെയ്യും."

ശരത്ചന്ദ്രൻ ചോദിച്ചു "അദ്ദേഹം മംഗളമയനെന്നാണല്ലോ പറയപ്പെടുന്നത്. പിന്നെ, ലോകത്തിൽ ഇത്രയധികം ദുഃഖം എന്താണ് ?"

സ്വാമികൾ ചിരിച്ചു. പിന്നെ പറഞ്ഞു "ഈ ലോകത്തിൽ യാതൊന്നാണോ നാം ദുഃഖമെന്നു പറയുന്നത്, അതൊന്നും ദുഃഖമല്ല. ദുഃഖത്തിനായുള്ള ദീക്ഷ മാത്രമാണവ. സുഖം ലഭിച്ചാലുടൻ മനുഷ്യൻ അദ്ദേഹത്തെ വിസ്മരിക്കുന്നു. വ്യഥാ രൂപത്തിലുള്ള ദുഃഖം ലഭിച്ചാൽ മാത്രമേ, അവൻെറ മനസ്സിൽ സുബുദ്ധി ഉദിക്കുകയുള്ളു. യഥാർഥത്തിൽ ദുഃഖമാണ്, ഈ ലോകത്തിലെ ഏറ്റവും പ്രിയപ്പെട്ട വസ്തു. ദുഃഖമില്ലെങ്കിൽ ആരും ഈശ്വരനെ സ്മരിക്കുകപോലുമില്ല. അതില്ലാതെ, അദ്ദേഹത്തിൻെറ മാഹാത്മ്യത്തെപ്പറ്റി അറിയാനുള്ള അവസരം തന്നെ കിട്ടുകയില്ല."

പെട്ടെന്ന് ശരത് വ്യാകുലനായി. കുറച്ചുനേരം കഴിഞ്ഞു ചോദിച്ചു : "ശരി. അദൃഷ്ടം, ദൈവം, പൗരുഷം എന്നിവയുടെയെല്ലാം കഥകളുടെ അർഥമെന്താണ് ?"

സ്വാമികൾ പറഞ്ഞു : "പൂർവജന്മാർജ്ജിതമായ ഫലമാണ്, അദൃഷ്ടം. തീർച്ചയായും ഇപ്പോഴത്തെ ജീവിതത്തിലെ ചില അംശങ്ങളുമായി അവ ബന്ധപ്പെട്ടുകിടക്കുന്നു. സാധാരണ ഭാഷയിൽ നാം അതിനെ കർമമെന്ന് പറയുന്നു. ദൈവം, പൗരുഷം ഇവ രണ്ടും ഒന്നുതന്നെ. ഒന്നിനെ കൂടാതെ മറ്റതിനുഗതിയൊന്നുമില്ല. അതിനാൽ, ദൈവ സാധനാ മാർഗത്തിൽ പൗരുഷം ഒഴിച്ചു കൂടാൻ വയ്യാത്തതത്രെ. അതുപോലെ തന്നെ, പൗരുഷ സാധനയിൽ ദൈവത്തിൻെറ അഥവാ ഭഗവാൻെറ കാരുണ്യം അത്യന്താപേക്ഷിതമാണ്."

ശരത് വീണ്ടും മൂകനായി, ചോദിച്ചു : "കാവി വസ്ത്രം ധരിക്കാതെ തന്നെ സന്യാസിയായിക്കൂടേ ?"

സ്വാമികൾ പറഞ്ഞു "ധർമ്മാനുഷ്ഠാനം മനസ്സുമായി ബന്ധപ്പെട്ടിരിക്കുന്നു. കാവി വസ്ത്രം ധരിച്ചില്ലെങ്കിൽ തന്നെയും മുക്തനാകാൻ കഴിയും. മനുഷ്യൻ മനസ്സ്കൊണ്ടുതന്നെ ബന്ധനസ്ഥനാകുന്നു. അതുകൊണ്ട് തന്നെ മുക്തനും. അതുകൊണ്ട്, ആദ്യം വേണ്ടത് മനസ്സാണ്. പിന്നീട് മനസ്സിന് സഹായം ലഭിക്കണം. മനസ്സു നന്നായിരുന്നാൽ ബാഹ്യമായ കാവി വസ്ത്രം നിങ്ങൾക്ക് സഹായകരമായിരിക്കും. അല്ലെങ്കിൽ അതു കാപട്യത്തെ മാത്രം ഉണ്ടാക്കുകയേയുള്ളു."

ഇങ്ങിനെയുള്ള ആശയ വിനിമയങ്ങൾ നിത്യമെന്ന പോലെ നടന്നുപോന്നു. എല്ലാ ദുർഗുണങ്ങളും ഉണ്ടായിരുന്നു. എങ്കിലും സ്വതേ വൈരാഗിയായ മനസ്സ് നിശ്ശബ്ദം ഈശ്വരോന്മുഖമായിക്കൊണ്ടേയിരുന്നു. അപ്പോഴാണ്, റംഗൂണിൽ പ്ലേഗിൻെറ ആക്രമണം പൊട്ടിപ്പുറപ്പെട്ടത്. മിത്ര മഹാശയൻെറ വീട്ടിലും എലികൾ ചത്തു വീഴാൻ തുടങ്ങി. അദ്ദേഹം ഭയഗ്രസ്തനായി. വേഗം തന്നെ, വീട് വിട്ട് പട്ടണത്തിൽ നിന്ന് ദൂരെ ഒരു ചെറിയ വീട്ടിൽ താമസമാക്കി. ശരത്തിന് അദ്ദേഹത്തോടുകൂടി പോകാൻ കഴിഞ്ഞില്ല. ആഫീസിലെ, ബാബുമാരുടെ മെസ്സിൽപോയി താമസമാക്കി.

അതിഭയങ്കരമായിരുന്നു, പ്ലേഗിൻെറ ആക്രമണം. ഒരാൾക്ക് മറ്റൊരാളെപ്പറ്റി തെല്ലും വിചാരമില്ല. ഓട്ടം തന്നെ, ഓട്ടം. അപ്പോൾ രോഗികൾ ആരുമേതുമില്ലാതെ സിദ്ധികൂടാനും തുടങ്ങി. നിരാശ്രിതരെ സഹായിക്കുന്ന കാര്യത്തിൽ സദാ മുൻപന്തിയിലായിരുന്നു, ശരത്. അവിടെയും മുന്നിൽതന്നെ ! 'പ്ലേഗ്' എന്ന വാക്ക് കേട്ടപാതി, കേൾക്കാത്തപാതി, മഹാപരാക്രമികൾപോലും, തങ്ങളുടെ ഏറ്റവും പ്രിയപ്പെട്ടവരെ ഉപേക്ഷിച്ചു പലായനം ചെയ്യുകയായി. എന്നാൽ, ശരത് വെറുമൊരപരിചിതൻെറയടുത്തുപോലും ചെന്നെത്തും. മരുന്നുകളും മറ്റും വാങ്ങിക്കൊടുക്കാനും സംശയിച്ചിരുന്നില്ല. രാജുവിൻെറ പാഠശാലയിൽ പഠിച്ച ആ പാഠം — മാനവീയ കാരുണ്യത്തിൻെറ പാഠം— ഒരിക്കലും മറന്നിരുന്നില്ല.

ഏതെല്ലാം പ്രകാരത്തിലുള്ള അനുഭവങ്ങളാണ് അയാൾക്കുണ്ടായത് ! ആർക്കറിയാം. അനേകം വർഷങ്ങൾക്ക് ശേഷം, അവയെല്ലാം ശ്രീകാന്തനിൽ ചിത്രീകരിക്കപ്പെട്ടു. പെട്ടെന്നൊരു ദിവസം അയാൾക്ക് പനിപിടിപെട്ടു. കൂട്ടുകാരന് നേരത്തെ തന്നെ രോഗം പിടിപെട്ടു കഴിഞ്ഞിരുന്നു. വളരെ നേരം വരെ രണ്ടാളും തലയിൽ ഐസ് ബാഗ് വച്ചു കെട്ടി. എന്നാൽ, കൂട്ടുകാരൻെറ നില നിരന്തരം വഷളായി. ഇടക്കിടെ മാത്രം ബോധം വീഴും. തൻെറ അവസാനം അടുത്തെന്നു കണ്ടപ്പോൾ, അയാൾ ശരത്തിനോട് പറഞ്ഞു, "എൻെറ പെട്ടിയിൽ ഏതാനും 'ഗിനി'കളുണ്ട്. അതെൻെറ ഭാര്യക്ക് അയച്ചു കൊടുക്കണം."

ശരത് വിചാരിച്ചു, മെസ്സിലുള്ള മറ്റാളുകൾ അവരെ സഹായിക്കുമെന്ന്. പക്ഷേ, ആരും തിരിഞ്ഞു നോക്കുകപോലും ചെയ്തില്ല. പേടിച്ച് പേടിച്ച്, അടുത്തുള്ള മുറിയിലേക്ക് എത്തിനോക്കി. രണ്ടുപേർ തലയിണയിൽ തലയും വച്ച് ഉറങ്ങിക്കിടക്കുന്നുണ്ട്. ആ ഉറക്കം എത്ര കൂവി വിളിച്ചാലും ഉണരാത്ത ഉറക്കമായിരുന്നു. മടങ്ങിവന്നു നോക്കുമ്പോൾ, തൻെറ കൂട്ടുകാരനും കിടന്ന് പിടയ്ക്കുന്നു. രണ്ടു നിമിഷം. അയാളും ലയിച്ചു ചിരനിദ്രയിൽ. ആ ഉറക്കം തന്നെ. പിന്നൊരിക്കലും ഉണരാത്ത ഉറക്കം.

അന്നുരാത്രി ശരത് ഉറങ്ങിയില്ല. അടുത്ത ദിവസം പോലീസുകാരെ വിളിക്കാനും, കമ്പിഅടിക്കാനും, ശവദാഹത്തിനുള്ള ഏർ

പ്പാടുകൾ ചെയ്യാനുമൊക്കെയുള്ള ശ്രമത്തിൽ സന്ധ്യയായി. സ്വന്തം ശരീര സ്ഥിതി അപ്പോഴും ഒട്ടും തന്നെ തൃപ്തികരമായിരുന്നില്ല. എന്നാൽ, പോകാമെന്നു വച്ചാൽ തന്നെ എവിടെ പോകാനാ ? ഭാഗ്യമെന്നു പറയട്ടെ, അയാളുടെ പനി പ്ലേഗിന്റെ പനിയായിരുന്നില്ല. കുറച്ചു നാൾകൊണ്ട് സുഖമായി. എന്നാൽ, ആ ദിവസങ്ങൾ എവിടെ കഴിച്ചു ? എങ്ങിനെ കഴിച്ചു ? അതേപ്പറ്റി ശരിയായ വിവരമൊന്നുമില്ല.

താഴ്ന്ന വർഗത്തിൽപെട്ട ആളുകൾ, താമസിച്ചിരുന്ന സ്ഥലത്ത്, മിസ്ട്രാപള്ളിയിൽ, ഇടക്കിടെപോയി താമസിച്ചിരുന്നു. തന്റെ മനസ്സിൽ കുടികൊണ്ടിരുന്ന ഊനഭാവന, പരിഷ്കൃത സമൂഹത്തിൽ നിന്ന് ദൂരെ, തഥാകഥിതന്മാരായ ആ നിമ്നവർഗക്കാരുടെ ഇടയിൽ ചെന്ന് താമസിക്കുമ്പോൾ, തനിക്ക് ആനന്ദം പ്രദാനം ചെയ്തിരുന്ന പോലെ അയാൾക്ക് തോന്നി. നാട്ടിൽ ജാതി ഭ്രഷ്ടനായിരുന്നല്ലോ. ബന്ധുക്കൾക്ക് സങ്കോചമായിരുന്നു, അയാളെ സ്വീകരിക്കാൻ. മാന്യന്മാരുടെ ദൃഷ്ടിയിൽ ശരത് ദുശ്ചരിതനുമായിരുന്നു. ഇവിടെയും സ്ഥിതി അതു തന്നെ. ഉച്ചവർഗത്തിൽപ്പെട്ട ബംഗാളികൾക്ക് വെറുപ്പായിരുന്നു. ഇങ്ങനെയുള്ളവരോട് യാതൊരു ബന്ധവും പാടില്ലെന്നായിരുന്നു, അവരുടെ മനോഭാവം. അത് അധാർമ്മികതയിലേക്കും, അധഃപതനത്തിലേക്കും നയിക്കുമത്രെ. തീർച്ചയായും അക്കൂട്ടരോടു പകരം വീട്ടണമെന്നുള്ള ഒരു പക പോക്കൽ മനോഭാവം അയാൾക്കുമുണ്ടായിക്കാണും. അതുകൊണ്ട് താഴ്ന്ന വർഗത്തിൽപ്പെട്ടവരെ പിന്നെയും കൂടുതൽ കൂടുതൽ സ്നേഹിക്കാൻ തുടങ്ങി.

ഇങ്ങിനെയുള്ള പ്രവണതകൾ കാരണം, അധ്യയനാഭിരുചി, എഴുതാനുള്ള വാസന എന്നിവ കൂടുതൽ കൂടുതൽ ഉദ്ദീപ്തമായി. ആഫീസ് സമയം കഴിഞ്ഞാൽ, ആരോടും മിണ്ടാതെ നേരേ അവിടത്തെ സുപ്രസിദ്ധ ബർനാർഡ് ലൈബ്രറിയുടെ ഒരു മൂലയിൽ പോയി കൂടും. വായനയിൽ മുഴുകും. യാതൊരു പ്രകാരത്തിലുള്ള വിലക്കുകളും അയാൾക്ക് ബാധകമായിരുന്നില്ല. ഏത് പുസ്തകവും ഏത് അലമാരിയിൽ എവിടെയാണിരിക്കുന്നതെന്നുള്ള കാര്യം അദ്ദേഹത്തിന് സുപരിചിതമായിരുന്നു. ഓരോ പുസ്തകവും വായിച്ചു തീർത്തു. ഓരോന്നും ആത്മബന്ധുവിനെപ്പോലെ പ്രിയപ്പെട്ടതായിരുന്നു. അക്കാലത്ത് അയാളുടെ പ്രിയപ്പെട്ട എഴുത്തുകാരൻ ടോൾസ്റ്റോയി ആയിരുന്നു, 'അന്നാകരിനീനാ', 'റിസറക്ഷൻ' എന്നിവയുടെ കർത്താവെന്ന നിലയിൽ. 'അന്നാകരിനീനാ' ഒരു അമ്പതു തവണയെങ്കിലും വായിച്ചിരിക്കും. ആ അനുഷ്ഠാനത്തിന്റെ മുദ്ര ശരത് സാഹിത്യത്തിൽ, സ്പഷ്ടമായും കാണാൻ കഴിയും. 'നാരീ കാ ഇതിഹാസ്', 'നാരീ കാ മൂല്യ' എന്നിവയ്ക്കുള്ള സാമഗ്രികൾ സമ്പാദിച്ചതും ഇവിടെ നിന്നത്രെ.

എന്നെന്നേക്കുമായി കൽക്കത്തയിലേക്കു പോകുമ്പോൾ, അയാൾ പറഞ്ഞു, "ഞാൻ റംഗൂൺ വിട്ടുപോകാൻ ആഗ്രഹിക്കാത്തത് ഈ ലൈബ്രറികാരണമാണ്. കൽക്കത്തയിലെ ഇംപീരിയിൽ ലൈബ്ര

റിയിൽ ഇത്രമാത്രം സ്വാതന്ത്ര്യം എങ്ങനെ കിട്ടും ?'' 'അധികാറി'ലുള്ള കവിയെപ്പറ്റി സവ്യസാചി പറയുകയാണ്, ''ഭാരതീ ! നിങ്ങളാരും അറിയില്ല, അയാളെ. അതുപോലെ യാഥാർഥ ഗുണങ്ങളുള്ള ഒരു മനുഷ്യനെ അന്വേഷിച്ചാൽ പെട്ടെന്നെങ്ങും കണ്ടുകിട്ടുകയില്ല. തൻെറ തകർന്നു തരിപ്പണമായിത്തീർന്ന മൂലധനവുംകൊണ്ട്, ആ മനുഷ്യൻ പോകാത്ത ഇടമൊന്നുമില്ല. പോരെങ്കിൽ, വളരെ വലിയ വിദ്വാനുമാണ്. ഏതു പുസ്തകത്തിൽ, എവിടെ, എന്ത് എഴുതിയിട്ടുണ്ട് എന്നു പറയാൻ കഴിയുന്ന ഒരൊറ്റ മനുഷ്യൻ നമ്മുടെ ഇടയിലുണ്ടെങ്കിൽ, അതയാൾ മാത്രമാണ്.''

ആർക്കു മനസ്സിലാക്കാൻ സാധിച്ചിരുന്നു ശരത്ചന്ദ്രനെ? 'ചരിത്രഹീൻ' എഴുതിക്കൊണ്ടിരുന്നത് അക്കാലത്താണ്. അതിൻെറ തുടക്കം കുറിച്ചത് ഭാരതത്തിലായിരുന്നെങ്കിലും. മെസ് ജീവിതത്തെപ്പറ്റിയുള്ള പരിജ്ഞാനം ലഭിച്ചത് ബർമ്മയിൽ നിന്നാണ് 'ചരിത്രഹീനി'ലെ നായകനായ സതീശൻെറ താമസവും മെസ്സിൽതന്നെ. പകൽ മുഴുവൻ പണിയാണ്. അതുകഴിഞ്ഞ് രാത്രി വിളക്ക്കൊളുത്തിവച്ച് എഴുതാനിരിക്കും. അപ്പോൾ എന്തൊരരിശമാണെന്നോ, കൂട്ടുകാർക്കെല്ലാം. അവർ ഉറക്കെ കൂവി വിളിച്ചു പറയും, ''നോക്കൂ ! നോക്കൂ ! ഇവനിപ്പം അങ്ങാവില്ലേ, വല്യ എഴുത്തുകാരൻ ! പാതിരാത്രിക്കു വിളക്കൊക്കെകൊളുത്തിവച്ച് ഇരിക്കുകയാ, എഴുതാൻ! ഉങ് ! അമ്പതുരൂഭാ ശമ്പളക്കാരൻ, ക്ലാർക്ക് ! അമ്പമ്പോ ! കണ്ടില്ലേ ഇവൻെറ ദുർമോഹം ! എഴുത്തുകാരനാകാൻ സ്വപ്നം കണ്ടു നടക്കുകയാ . . .അണ്ണാനു മോഹം ആനയോളം വാപൊളിക്കാൻ !''

പിന്നെന്ത് ? അവർ എട്ടുനാടും പൊട്ടെ ചിരിക്കും. വിളക്കു തല്ലിക്കെടുത്തും. ചിലപ്പോഴൊക്കെ അസഭ്യം പറയുകയും ചെയ്യും. അതെല്ലാം കണ്ടപ്പോൾ ഒരു ദിവസം നിശ്ചയിച്ചു, ഇനി സ്ഥിരമായി മിസ്ട്രിപള്ളിയിൽ പോയി താമസിക്കുമെന്ന്. 'ബോടാ ടാംഗ് പോജാൻ ഡംഗ്' റോഡിൽ ധാന്യക്കട, മരപ്പണി, ഡോക്യാർഡ്, ഉരുക്കുശാല മുതലായ പല തൊഴിൽ സ്ഥലങ്ങളിലെയും മേസ്തിരിമാർ അവിടെയാണ് താമസം. ശരത്തിൻെറ വീടും വഴിക്കരികിൽ തന്നെയായിരുന്നു. മറുവശത്ത് വിശാലമായി പരന്നു കിടക്കുന്ന മൈതാനം. അതു ചെന്നവസാനിക്കുന്നിടത്താണ്, അർധചന്ദ്രാകൃതിയിലുള്ള പോജാൻജംഗ് ഉൾക്കടൽ ആരംഭിക്കുന്നത്. അതുവളരെ മനോഹരമായ ഒരു കാഴ്ചയാണ്. ബാൽക്കണിയിൽ കയറി, വളരെ നേരം ആ കാഴ്ച കണ്ടു മതിമറന്നു നിൽക്കും. അവിടെ എത്തിയതുമുതൽ കൂട്ടുകാരുമായുള്ള ബന്ധം വളരെ ചുരുങ്ങി. ഉറ്റ ചങ്ങാതിമാർ മാത്രമേ വരുമായിരുന്നുള്ളു. അല്ലെങ്കിൽ, മിസ്ട്രിയ പള്ളിയിലെ മേസ്തരിമാരാണ് അയാളുടെ കൂട്ടുകാർ. അവരെല്ലാം പരസ്പരം വല്ലാതെ അടിപിടികൂടും. അപ്പോഴെല്ലാം മധ്യസ്ഥതവഹിക്കുന്ന ജോലി ശരത്ചന്ദ്രൻെറയാണ്. അവധിക്കുള്ള അപേക്ഷ, വീട്ടിലേക്കുള്ള കത്തുകൾ, മണിയാർഡർഫാറം എല്ലാം എഴുതിക്കൊടുക്കുക,

ഏതാണ്ടു പതിവു ജോലിയായിത്തീർന്നിരുന്നു. അവർക്ക് വല്ലപ്പോഴും രോഗം ബാധിച്ചാൽ, ഹോമിയോബാഗും കയ്യിലെടുത്ത് വീടുതോറും കയറിയിറങ്ങി നടക്കും, പരിചരണത്തിന്. അവിടെ താമസമാക്കിയിട്ട് അധികനാൾ കഴിഞ്ഞിരുന്നില്ല. അപ്പോൾ സ്നേഹിതൻ ബംഗചന്ദ്രദേ രോഗബാധിതനായി. വളരെക്കാലം അയാളൊരുമിച്ച് മെസ്സിൽ കഴിഞ്ഞതാണ്. സ്നേഹിക്കാൻ മാത്രം കഴിഞ്ഞിരുന്ന തൻെറ അപൂർവം ചില സ്നേഹിതന്മാരിലൊരാളായിരുന്നു അയാൾ. കിഴക്കൻ ബംഗാളുകാരൻ. ഉയർന്ന വിദ്യാഭ്യാസം സിദ്ധിച്ച, അധ്യയനശീലനായ ഒരു മനുഷ്യൻ. ഇംഗ്ലീഷു പത്രങ്ങളിൽ അയാളുടെ ലേഖനങ്ങൾ വരാറുണ്ട്. ജ്ഞാനതൃഷ്ണ അനന്തമായിരുന്നു. അതുപോലെ തന്നെ അത്യുഗ്രമായിരുന്നു മാംസദാഹവും. ഹാസ്യ വിനോദങ്ങളിൽ നിർബാധം മുഴുകി രസിക്കും. അതുപോലെ തന്നെ മദ്യപാനത്തിലും. രണ്ടു പ്രകാരത്തിലുമുള്ള ആ ഗുണസാമ്യം അവരുടെ ഇടയിൽ അഗാധമായ സ്നേഹമാണ് വളർത്തിയത്.

ശരത്, ബംഗചന്ദ്രനെ ശുണ്ഠി പിടിപ്പിക്കും, കാട്ടു കുഗ്രാമവാസിയെന്ന് വിളിച്ച്. അപ്പോൾ ബംഗചന്ദ്രൻ പലതും പുലമ്പാൻ തുടങ്ങും. നവീനചന്ദ്രൻെറ പരമാരാധകനായിരുന്നു ബംഗചന്ദ്രൻ. ശരത് കവികുലഗുരു രവീന്ദ്രനാഥൻെറ ആരാധകനും. രണ്ടുപേരുടെയും കവിതകളെപ്പറ്റി അവരുടെ ഇടയിൽ വാദപ്രതിവാദങ്ങൾ തുടങ്ങിയാൽ, അവസാനിക്കുകില്ലായിരുന്നു. ചിലപ്പോൾ ശരത് തർക്കമൊന്നും പുറപ്പെടുവിക്കാതെ കവി ഗുരുവിൻെറ ഈ കവിത ചൊല്ലും. — "തോമാര കഥാ ഹേഥാ കേഹോ തോ ബംലേ നാ, കരേ ശുധു മിഛേ കോലാഹൽ, സുധാ സാഗരേർ തീരേതേ ബസിയാ, പാന കരേ ശുധു ഹലാഹൽ !" അതു കേട്ടു ബംഗചന്ദ്രൻ മൗനം ഭജിക്കും.

കിഴക്കൻ ബംഗാളും പടിഞ്ഞാറൻ ബംഗാളും തമ്മിലുള്ള മത്സരം സുപ്രസിദ്ധമാണ്. എന്നാൽ അക്കാരണംകൊണ്ട് അവർ രണ്ടുപേരുടേയും ഇടക്ക് ഒരിക്കലും മനഃപ്രയാസമുണ്ടായിരുന്നില്ല. വിതണ്ഡതാവാദം, ഹാസപരിഹാസം, കുടിക്കുക, കുടിപ്പിക്കുക, ഗംഭീരമായ തത്വചിന്താ വിഷയങ്ങളെപ്പറ്റിയുള്ള വാദ പ്രതിവാദങ്ങൾ, എല്ലാം ഒരുമിച്ചു തന്നെ നടക്കും — ഒരു പോലെ. ബംഗചന്ദ്രൻ ശരിക്കും ശരത്ചന്ദ്രൻെറ പ്രതിഭാവിലാസം മനസ്സിലാക്കിയിരുന്നു. ശരത് അയാളുടെ ജ്ഞാനം കൊണ്ടു പ്രഭാവിതനും. പക്ഷേ, അവരുടെ അഭേദ്യമായ മൈത്രിക്കുകാരണം, അവരുൾക്കൊണ്ടിരുന്ന നിബിഡമായ മാനവീയഗുണങ്ങൾ തന്നെ.

ബംഗചന്ദ്രൻെറ രോഗാവസ്ഥയെപ്പറ്റി കേട്ട മാത്രയിൽ ശരത്ചന്ദ്രൻ മെസ്സിലെത്തി. സത്യത്തിൽ രോഗം മാരകമായിരുന്നു. അടുത്ത പല ബന്ധുക്കളും അയാളെ കൈവെടിഞ്ഞു. ശരത്, തൻെറ എല്ലാ കഴിവുകളും അയാളുടെ പരിചരണത്തിനായി വിനിയോഗിച്ചു. അൽപം സുഖം തോന്നി. അപ്പോൾ തൻെറ വീട്ടിലേക്ക് കൂട്ടിക്കൊണ്ടു പോന്നു. ഏകനാണ്. മരുന്നു വാങ്ങിക്കൊണ്ടുവരണം. വെള്ളം

ചൂടാക്കിപിടിക്കണം. ചൊവ്വരികാച്ചി കുടിക്കാൻ കൊടുക്കണം. അങ്ങിനെ എല്ലാം വേണം. അതിനിടയിൽ, ഹാസപരിഹാസങ്ങളും, വാദവിവാദങ്ങളും എല്ലാം നിർബാധം നടക്കുകയും ചെയ്യും. എല്ലാം ചെയ്തിട്ടും സ്നേഹിതന്റെ ജീവൻ രക്ഷിക്കാൻ കഴിഞ്ഞില്ല. ഒരു ദിവസം ശരത്ചന്ദ്രന്റെ മടിയിൽ തലയും വച്ചു ബങ്കിംചന്ദ്രഡേ, ആ മുഖത്തേക്കുതന്നെ നോക്കിക്കൊണ്ട് എന്നെന്നേക്കുമായി തന്റെ കണ്ണുകളടച്ചു. പ്രിയപ്പെട്ട സ്നേഹിതന്റെ ദേഹവിയോഗം ശരത് ചന്ദ്രനെ, അസാമാന്യ ദുഃഖപീഡിതനാക്കി. അന്നൊരിക്കൽക്കൂടി ഹൃദയത്തിൽ മർമ്മാന്തകമായ ക്ഷതമേറ്റു. എല്ലാം അവസാനിച്ചു. ഹാസം, പരിഹാസം, കൊട്ടുക, പാടുക, എല്ലാം. ശേഷിച്ചതോ, ഏകാന്തവാസം, ചിന്തനം, സാഹിത്യസൃഷ്ടി. സ്വതേ വൈരാഗിയായ മനസ്സ് ഒന്ന് കൂടി വൈരാഗിയായി.

## 4

ഒരു ദിവസം സംഭവിച്ചതെന്തെന്നല്ലേ? പതിവുപോലെ വളരെ താമസിച്ചാണ് ശരത് മടങ്ങിവന്നത്. വാതിൽതള്ളി. അകത്തുനിന്ന് കുറ്റി ഇട്ടിരിക്കുന്നു. ആശ്ചര്യം ! ആരായിരിക്കും അകത്ത് ? വല്ല കള്ളനോ മറ്റോ ആണോ ? പിന്നെയും, ശക്തിയായി തള്ളിനോക്കി. തുറക്കുന്നില്ല. വിളിച്ചുചോദിച്ചു, "ആരാ അകത്ത് ?"

പിന്നെയും വിളിച്ചു. വീണ്ടും വീണ്ടും വിളിച്ചു. ഉറക്കെ വിളിച്ചു കൂവും പോലെ. അപ്പോഴൊരു ചെറിയ ഒച്ച അനക്കം! വാതിൽ തുറന്നു. വിസ്മയ വിമൂഢനായ ശരത് കണ്ടു, കാറ്റിൽ അലഞ്ഞാടുന്ന താമരയിലപോലെ, കിടു കിടാവിറക്കുന്ന ശാന്തി മുമ്പിൽ നിൽക്കുന്നു.; താഴത്തെ നിലയിൽ താമസിക്കുന്ന യജ്ഞേശ്വർ മേസ്തരിയുടെ മകൾ. കണ്ണുകളിൽ നിന്ന് കണ്ണുനീർ ചാലു പൊട്ടി ഒലിക്കുന്നുണ്ട്. അവൾ നിന്നപടി നിൽക്കുകയാണ്. കീഴോട്ടു കണ്ണും നട്ട്. ശരത് നോക്കി നിന്നു. ഒരു യുഗം പോലെ കഴിഞ്ഞ രണ്ടു നിമിഷങ്ങൾ ! ചോദിച്ചു, "കാര്യമെന്താണു ശാന്തി ? നീ ഇവിടെ എന്തുദ്ദേശിച്ചാണ് വന്നത് ?"

കുറേ നേരത്തേക്ക് പിന്നെയും വീർപ്പുമുട്ടിക്കുന്ന മൗനം. വീണ്ടും വീണ്ടും സമാശ്വസിച്ചപ്പോൾ, ഒരു വിധം ധൈര്യമവലംബിച്ചു അവൾ പറഞ്ഞൊപ്പിച്ചു. "എന്റെ അച്ഛൻ, എന്നെ കല്ല്യാണം കഴിച്ചു കൊടുക്കാൻ പോകുന്നു, കുടിയനും, കിഴവനും, ആഭാസനുമായ ഘോഷാലിന്. അച്ഛൻ അയാളോട് കുറച്ച് പണം വാങ്ങിക്കൊണ്ടു ചെയ്തതാണിത്. അയാൾ ഇന്ന് കുടിച്ച് ലക്കില്ലാതെ എന്നോടു സ്വാതന്ത്ര്യം കാണിക്കാൻ വന്നു. അയാളെ ഭയന്നു, ഞാൻ ഇവിടെ കടന്നിരുന്നതാണ്."

അങ്ങിനെ പറഞ്ഞുകൊണ്ട്, അവൾ ശരത്ചന്ദ്രന്റെ കാൽക്കൽ വീണ്, കരുണസ്വരത്തിൽ വിലപിച്ചു. "എന്നെ രക്ഷിക്കണം ! എന്നെ രക്ഷിക്കണം !"

അപ്പോൾ, പിന്നെ ആലോചിക്കാനൊന്നുമുണ്ടായിരുന്നില്ല. ശാന്തി ശരണം പ്രാപിച്ചിരിക്കുകയാണ്. എങ്ങനെ പിന്മാറാനൊക്കും ? ശരത് പറഞ്ഞു. "ശാന്തീ, നീ പേടിക്കണ്ട. ഇന്ന് രാത്രി ഏതായാലും ഇവിടെ കിടന്നുറങ്ങൂ. ഞാൻ എവിടെയെങ്കിലും പൊയ്ക്കൊള്ളാം. രാവിലെ എന്തെങ്കിലും സമാധാനമുണ്ടാക്കാം."

അയാൾക്കറിയാമായിരുന്നു, യജ്ഞേശ്വർ മേസ്ത്രിയുടെ വീട് ആഭാസന്മാരുടെ സങ്കേതമാണെന്ന്. ലഹരിപിടിച്ച് ലക്കും ലഗാനും ഇല്ലാത്ത, കുറെ കഞ്ചാവു കുടിയന്മാരാണ്, അയാളുടെ ഉറ്റതോഴന്മാർ. ഭാര്യ ഇല്ല. പിന്നെ, പാവം ശാന്തിയാണുള്ളത്. അവൾ അവരുടെ ആവശ്യങ്ങളൊക്കെ ഒരുക്കിക്കൊടുത്തുവിഷമിച്ചു. അൽപം വല്ലതുമൊന്നു തെറ്റിപ്പോയാൽ ചക്രവർത്തിയദ്ദേഹം നിർമ്മമനായി പ്രഹരിക്കും. 'അധികാരി'ൽ ഭാരതിയും ഇങ്ങിനെയുള്ള ഒരു ബംഗാളി മേസ്ത്രിയുടെ വീട്ടിൽചെന്ന് ചേരുന്നു. അയാൾ അർധവയസ്കനാണ്. തൊഴിൽ ശാലയിൽ പിച്ചള ഉരുക്കുന്നപണി. കള്ളും കുടിച്ചു, പലക വിരിച്ച തറയിൽ കിടന്നു കൊണ്ട്, ആരെയെങ്കിലും പച്ചത്തെറി വിളിച്ചു പറഞ്ഞുകൊണ്ടിരിക്കും. ഭാരതി വിളിച്ചു ചോദിച്ചു. "മാണിക്കേ, ആരോടാ ദേഷ്യപ്പെടുന്നത്? സുശീല എവിടെപ്പോയി? ഇന്നു രണ്ടു ദിവസമായി അവൾ പഠിക്കാൻ പോകാത്തതെന്താണ്?"

മാണിക്ക, ഒരു പ്രകാരത്തിൽ എഴുന്നേറ്റിരുന്ന് കയ്യും കാലും നിലത്തൂന്നി, സൂക്ഷിച്ചുനോക്കി. തിരിച്ചറിഞ്ഞശേഷം പറഞ്ഞു. "പെങ്ങളാണോ ? വരൂ. ഇരിക്കൂ. സുശീല എങ്ങിനെ പോകാനാ? നിങ്ങളുടെ സ്കൂളിൽ ? പറയൂ. ആഹാരം പാകംചെയ്യണം. പാത്രം തേയ്ക്കണം. അടിച്ചുവാരണം. ചെക്കനെ നോക്കണം. ഈ കണ്ട പണിയെല്ലാം അവളുതന്നെ വേണ്ടേ ചെയ്യാൻ ! നെഞ്ചു പൊട്ടിപ്പോകുകയാണ് പെങ്ങളേ ! ആ തെണ്ടി ജദുവായെ കൊന്നില്ലെങ്കിൽ ഞാൻ കായസ്ഥനു പിറന്നവനല്ല. വല്യയജമാനന് ഒരു ഹർജ്ജി കൊടുക്കാൻ പോകുവാ. ആ പെഴച്ചവൻെറ ജോലി അതോടെ തീരണം."

താൻ അറിയാതെ തന്നെ തോന്നിയതാണ്, ശരത്തിന് ശാന്തിയോട് ഒരു സഹതാപം. അതുകൊണ്ട്, രാവിലെ വന്ന് അവളുടെ അച്ഛനോടു പറഞ്ഞു. "നിങ്ങൾ ശാന്തിയെ കിഴവൻ ഘോഷാലിനു കല്യാണം കഴിച്ചു കൊടുക്കാൻ പോകുന്നെന്ന് കേട്ടല്ലോ?" യജ്ഞേശ്വർ പറഞ്ഞു. "ശരിയാ."

"പക്ഷേ, അയാൾ, അവൾക്കു പറ്റിയവനല്ലല്ലോ. വയസ്സനാണ്. കുടിയനും."

ചക്രവർത്തി മറുപടി പറഞ്ഞു "പാവപ്പെട്ടവനാണ് ഞാൻ. ഈ മറുനാട്ടിൽ അതിനേക്കാൾ നല്ല വരനെ എവിടുന്നു കിട്ടാനാ ? അയാളുടെ കയ്യിൽ പണമുണ്ട്. ആഹാരത്തിനു മുട്ടുവരില്ല; കുടിക്കുമെങ്കിലെന്താ? ഞാനും കുടിക്കും. താങ്കളും കുടിക്കുമല്ലോ ! പിന്നെ, വയസ്സിൻെറ കാര്യം. ആണുങ്ങളുടെ വയസ്സുണ്ടോ വല്ലോരും

നോക്കുന്നു ?" മേസ്ത്രിയുടെ തർക്കം കേട്ടപ്പോൾ ശരത് പുഞ്ചിരി തൂകി. വളരെയൊക്കെ ശ്രമിച്ചു നോക്കി, കാര്യം പറഞ്ഞു മനസ്സിലാക്കാൻ. ഒന്നും ഫലിച്ചില്ല. സ്ഥിതി അതാണ്. അപ്പോൾ പിന്നെ, ആരെയും ബോധ്യപ്പെടുത്താൻ പ്രയാസം തന്നെ. എന്നിട്ടും ശരത് പറഞ്ഞു : "ഘോഷാലിനു വല്ലതും കൊടുക്കാനുണ്ടെങ്കിൽ, അതു ഞാൻ കൊടുക്കാം."

ചക്രവർത്തി പറഞ്ഞു : "അതുകൊണ്ടായോ ? പെണ്ണിനെ കെട്ടിക്കാതെ ഒക്കുകയില്ലല്ലോ. പിന്നെ, ബാബുജീ! അങ്ങയുടെ മനസ്സിൽ, ഇത്രമാത്രം ദയയും മമതയുമെല്ലാം ഉണ്ടെങ്കിൽ, ഒരുകാര്യം ചെയ്യൂ. പാവപ്പെട്ട ഈ ബ്രാഹ്മണന്റെ മകളെ കല്ല്യാണം കഴിച്ച്, അയാളുടെ ജാതിയും കുലവും ഒന്നു രക്ഷിച്ചു തന്നുകൂടേ ?"

അത് കേട്ട് ശരത് സ്തംഭിച്ചുപോയി. തന്റെ സങ്കൽപത്തിൽ പോലും തോന്നിയതല്ല, താൻ തന്നെ വേൾക്കാമെന്ന്. ഒരു പക്ഷേ, കിശോരാവസ്ഥയിലെ ആ വിഫലപ്രേമം അയാളെ അപ്പോഴും അലട്ടുന്നുണ്ടായിരിക്കണം. തൽക്ഷണം സ്ഥലംവിട്ടു. ഒരു കാര്യം തീരുമാനിച്ചുറച്ചിരുന്നു—ആ കുട്ടിയോട് ചെയ്യുന്ന അനീതിയെ ചെറുക്കുമെന്ന്. വളരെയെല്ലാം ശ്രമിച്ചുനോക്കി. അവിടെയും ഇവിടെയും മുട്ടിനോക്കി. എങ്ങും പറ്റിയ ഒരു വരനെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ ഒരു ദിവസം ചക്രവർത്തിയോടു പറഞ്ഞു : "ഞാൻ ഒരുക്കമാണ്."

ആ വിവാഹം എങ്ങിനെ നടന്നു, റംഗൂണിലെ കുലീനന്മാരായ, എത്ര ബംഗാളികൾ, അതിൽ പങ്കെടുത്തു ? അതിന്റെയൊന്നും വിവരങ്ങൾ ആരുടെ പക്കലുമില്ല. സത്യത്തിൽ ശരത് കല്യാണം കഴിച്ചെന്നുപോലും അവർ അറിഞ്ഞില്ല. അവർ ധരിച്ചിരുന്നത് അയാൾ താഴെക്കിടയിൽപ്പെട്ട ഏതോ ഒരു സ്ത്രീയുടെ വീട്ടിൽ ചെന്ന് താമസമാക്കി എന്നു മാത്രമാണ്. അങ്ങിനെ ഏതെങ്കിലും സ്ത്രീയുമായി കഴിയുന്നത്, കേവലം ദുർന്നടത്തയിൽ പെടുന്ന കാര്യമാണുതാനും.

എന്തുമാകട്ടെ. വ്യവസ്ഥയില്ലാത്ത, താറുമാറായ, അയാളുടെ ജീവിതത്തിലേക്ക് ഒരു സ്ത്രീ കടന്നുവന്നു. അവളുടെ കോമള സ്പർശനമേറ്റ്, ആ ജീവിതധാര ആനന്ദത്തിന്റേതായ സ്രോതസ്സിലേക്ക് തിരിഞ്ഞു. സ്ത്രീകൾ ശരത്ചന്ദ്രന്റെ ജീവിതത്തിൽ മുമ്പും കടന്നുചെന്നിരുന്നില്ലേ ? അതല്ല കാര്യം. ഒരു സാംസാരികനാകാനുള്ള ആദ്യത്തെ അനുഭവമായിരുന്നു അത്. അന്നുമുതൽ, ജീവിതം പുതിയൊരർത്ഥമുൾക്കൊണ്ടു നിൽക്കുന്നതായി തോന്നി. ഇപ്പോൾ ഏകനല്ല. പ്രിയതമയുണ്ട് തന്റെ കൂടെ തന്നെ. ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്ന് സ്നേഹിക്കുന്നവൾ. ശരത് അവളുടെ ഭർത്താവു മാത്രമല്ല, ഭ്രാതാവുമായിരുന്നു.

എത്രയെത്ര ദു:ഖങ്ങളിലൂടെ കടന്നാണ്, അയാൾ ആ സുഖം നേടിയത്. ദൈവത്തിനുമാത്രമറിയാം. രണ്ടുപേരും എത്രയെത്ര

നേരമാണ് സംസാരിച്ചു കൊണ്ടിരുന്നിരുന്നത് ? പരസ്പരം കണ്ണുകളിലേക്ക് എത്തിനോക്കിക്കൊണ്ടിരുന്നിരുന്നത് ? ആഫീസിലെ കൂട്ടുകാർ പറയാൻ തുടങ്ങി, അയാളൊരു പെൺകോന്തനാണ്. പക്ഷേ ശരത് അതൊന്നും കാര്യമാക്കിയില്ല. മിസ്ട്രിപ്പള്ളിയിലെ ആളുകൾ വിളിക്കും. അപ്പോൾ മാത്രം ഹോമിയോ മരുന്നുപെട്ടിയുമായി വെളിയിലേക്കിറങ്ങും. അല്ലെങ്കിൽ പിന്നെ പഠിക്കാനോ എഴുതാനോ ഉള്ള പ്രേരണ സംജാതമാകുമ്പോൾ, പുതിയൊരനുഭൂതിയോടുകൂടി സാധനാ മർഗത്തിൽ മുഴുകിക്കഴിയും. അല്ലെങ്കിൽ പിന്നെ, ആ ജീവിതം ശാന്തിയിലൊതുങ്ങിക്കൂടും.

സാവകാശത്തിൽ വർഷമൊന്നു കഴിഞ്ഞു. ഒരു പുതിയ ജീവി കൂടി അവരുടെ ലോകത്തിലേക്ക് കടന്നുവന്നു. ശിശുവിൻെറ ഹർഷകോലാഹലങ്ങളാൽ ഗൃഹാന്തരീക്ഷം മുഖരിതമായി. സ്നേഹം സഹാനുഭൂതി എന്നിവയുടെ അഭാവത്തിൽ ആശ്രയഹീനനായി തെണ്ടിത്തിരിഞ്ഞു നടന്നവൻ; മാന്യന്മാർക്ക് നിഷേധിക്കപ്പെട്ടിരുന്ന സ്ഥാനങ്ങളിൽ മാത്രം അഭയം കണ്ടെത്തിയിരുന്ന മനുഷ്യൻ; അങ്ങിനെയുള്ള ആ മനുഷ്യൻെറ ജീവിതത്തിൽ അപ്രതീക്ഷിതമായി കടന്നുവന്ന ആ സുഖം എന്തൊരു സുഖം . . . .!

ദുർവിധി അപ്പോഴും അയാളെനോക്കി പുഞ്ചിരി തൂകിയിരുന്നു. പുതു ജീവിതത്തിൻെറ രണ്ടു വർഷം മുഴുമിച്ചുപോലുമില്ല. അപ്പോഴേക്കും പ്ലേഗു മഹാമാരി പിന്നെയും റംഗൂൺ പട്ടണത്തെ ആക്രമിച്ചു. നാലു പാടും 'ഹാഹാ'കാരം മാറ്റൊലിക്കൊണ്ടു. അവിടെയും ഇവിടെയും ശവങ്ങൾ കാണപ്പെടാൻ തുടങ്ങി. അന്നൊരു ദിവസം വീട്ടിൽ മടങ്ങിയെത്തി, കണ്ടകാഴ്ച നടുക്കിക്കളഞ്ഞു. ശാന്തി ജ്വരപീഡിതയായി കിടക്കുന്നു. കിടുകിടാവിറച്ചുപോയി അയാൾ. ആ പനിയുടെ കരാളരൂപം വളരെ അടുത്തുനിന്നു നോക്കി കണ്ടു മനസ്സിലാക്കിയിട്ടുള്ളതാണ്. ഒട്ടും താമസിച്ചില്ല, പ്ലേഗാണെന്ന് മനസ്സിലാക്കാൻ. അങ്ങിനെയുള്ള സമയത്ത് ആരാണ് കടന്നുവരിക ? തൻെറ സ്നേഹിതൻ ഗിരീന്ദ്ര സർക്കാരിൻെറയടുക്കൽ ഓടിച്ചെന്നു. ഗദ്ഗദാക്ഷരങ്ങളിൽ പറഞ്ഞു : "സഹോദരാ ! ഗിരീൻ! ഞാൻ വല്ലാത്ത ആപത്തിലാണ്. ശാന്തി കിടന്നുപിടക്കുന്നു. തീവ്രജ്ജ്വരം പിടിപെട്ടു."

"എന്താണീ പറയുന്നത്? ശരത് ചേട്ടാ ! വല്ലവരേയും കാണിച്ചോ ?"

"ഇതുവരെ ആരെയും കാണിച്ചില്ല. മാസക്കടശിയാണ്. കയ്യിലൊരു കാശുമില്ല."

"അതു സാരമില്ല. ഞാൻ ഡോക്ടർ അപൂർവനേയോ, ഡോക്ടർ ഡേയേയോ വിളിക്കാം."

ഗിരീന്ദ്രനാഥ സർക്കാർ ഒരു 'സൽക്കാര്യസമാജം' സ്ഥാപിച്ചിരുന്നു. അത് ഇങ്ങിനെയുള്ള സമയത്ത് രോഗികളുടെ ചികിത്സക്കും, മരണാനന്തര ക്രിയകൾക്കും വേണ്ട സഹായം എത്തിച്ചു കൊടുക്കുമായിരുന്നു.

ശരത് പറഞ്ഞു : "നിങ്ങൾ വളരെ ഏറെ പുണ്യമാണ് സമ്പാദിച്ചിട്ടുള്ളത്, 'സൽക്കാര്യ സമിതി' സംഘടിപ്പിക്കുക വഴി. ഈ ആപത്തിൽ എന്നെ ഒന്നു സഹായിക്കൂ, സഹോദരാ."

പിന്നെ കസേരയിലേക്കു മറിഞ്ഞു, ഹതാശനെന്ന പോലെ. നെടുവീർപ്പിട്ടു കൊണ്ടു പറഞ്ഞു. "വിധിയാണ്, സഹോദരാ. എല്ലാം വിധിതന്നെ. എഴുതിച്ചു കൊണ്ടുവരുന്നതൊക്കെ അനുഭവിച്ചു തീരണം."

സർക്കാർ സമാശ്വസിപ്പിച്ചു. സമിതിവക അലമാര തുറന്ന്, രോഗിക്ക് ഉപയോഗമുള്ള ചില സാധനങ്ങളും കുറച്ച് ഔഷധങ്ങളും കൊടുത്തു. എന്നിട്ടു പറഞ്ഞു "വിട്ടിലേക്കുപോകൂ. ഞാനിതാവന്നു."

കുറച്ചുനേരത്തിനകം ഡോക്ടറോടുകൂടി അവിടെ എത്തിയപ്പോൾ കണ്ടത് രോഗിണി ഒരു പലകക്കട്ടിലിന്മേൽ കിടക്കുന്നതായാണ്. പുതപ്പുകൊണ്ട് മുഖം മറച്ചിട്ടുണ്ട്. അചേതനാവസ്ഥയിൽ കിടന്നു പിടയുന്നു. പ്രാണൻ കണ്ഠത്തിൽ കുരുങ്ങി നിൽക്കുകയാണ്. ഒരു കിഴവി തലയ്ക്കലിരുന്നു വീശുന്നു. ഡോക്ടർ വേഗം മനസ്സിലാക്കി, പ്ലേഗാണെന്ന്. ആശയ്ക്ക് യാതൊരു വഴിയുമില്ല. രണ്ടു ക്ഷണം നോക്കിനിന്നു. പിന്നെ, വെളിയിലേക്കിറങ്ങി. ശരത് വീണ്ടും വിവശനായി. അതി വിഹ്വലനായി. ഡോക്ടർക്ക് എന്ത് ചെയ്യാൻ കഴിയും ? സമാധാനിപ്പിച്ചു. ഉപചാര വിധികൾ പറഞ്ഞുകൊടുത്തു. അവിടെ നിന്നുപോകയും ചെയ്തു. ശരത് രോഗിണി കിടന്ന ശയ്യയുടെ സമീപത്തുചെന്നു.

മരിക്കുന്നതിനു തൊട്ടുമുമ്പ് ബോധം വീണു. ക്ഷീണസ്വരത്തിൽ പതുക്കെ പറഞ്ഞു, "ഞാൻ മൂലം അങ്ങ് വളരെയധികം ദുഃഖിച്ചു. എല്ലാത്തിനും മാപ്പുതരുക."

ശരത് ആർത്തകണ്ഠനായി പറഞ്ഞു, "അങ്ങിനെയൊന്നും പറയല്ലേ. എനിക്ക് ഭയമാകുന്നു."

ശാന്തിപറഞ്ഞു, "കഷ്ടം! എന്തിനുഭയപ്പെടുന്നു. കൊണ്ടുവരൂ അങ്ങയുടെ ചരണധൂളിതരൂ. ആശീർവദിക്കൂ." ശരത്തിനു മനസ്സിലായി. ഇനി ആശീർവദിക്കാൻ ബാക്കിയൊന്നുമില്ലെന്ന്. എല്ലാം നിഷ്ഫലം, ശാന്തി പരലോകം ഗമിച്ചു. ലോകത്തിലെ ദുഃഖങ്ങളും കഷ്ടപ്പാടുകളുമെല്ലാം തുച്ഛമായി തള്ളി മൃത്യുവിനാൽ വിവർണമായ ഭാര്യയുടെ മുഖത്തേക്ക് ശരത് നോക്കി ഉറക്കെ കരഞ്ഞു.

അപ്പോഴത്തെ ചുറ്റുപാടിൽ അയൽക്കാരിൽ നിന്നും സഹായമൊന്നും പ്രതീക്ഷിക്കാനില്ലായിരുന്നു. മാന്യന്മാരായ ബംഗാളികളിൽ നിന്ന് എപ്പോഴും അകന്നാണ് കഴിഞ്ഞു വന്നത്. അവരും എങ്ങിനെ വരാൻ ? കേവലം, ഗിരീന്ദ്രനാഥൻെറ സഹായം ലഭിച്ചു. അങ്ങിനെ കാര്യങ്ങൾ നടത്തി. വളരെ പണിപ്പെട്ട് ഒരു കൂലിവണ്ടി വാടകയ്ക്കെടുത്തു. അതിൽ കയറ്റി ശവം ശ്മശാനത്തിലേക്കു കൊണ്ടുപോയി.

അവിടെ ഒരു സന്യാസി ഉണ്ടായിരുന്നു. നിസ്സഹായരായ അവരെ കണ്ടപ്പോൾ, അദ്ദേഹം തന്നെ ചിതയെല്ലാം ഒരുക്കി. അങ്ങിനെ

ശാന്തിദേവിയുടെ ശവസംസ്കാരകർമ്മം ചെയ്തു.[1]

ഒരറുതിയില്ലാത്ത ദുഃഖമായിരുന്നു, ശരത്ചന്ദ്രൻെറ ദുഃഖം. ആ ദുഃഖവും ജീവിതത്തിൽ ഗംഭീരമായ ആഘാതമേൽപിച്ചു. കൈശോരാവസ്ഥയിലെ നിഷ്ഫല പ്രേമം പോലെ. അധ്യയനം വിട്ടു. എഴുത്തും വിട്ടു. ചിത്ര രചനയും തഥൈവ. ഭ്രാന്തനെപ്പോലെ അങ്ങുമിങ്ങും ചുറ്റിക്കറങ്ങും. അതിനിടയിൽ കുഞ്ഞും മഹാമാരിക്കിരയായിത്തീർന്നു. അനേക വർഷങ്ങൾക്കുശേഷം, തൻെറ സ്നേഹിതൻെറ യുവാവായ മകൻെറ നിര്യാണത്തിൽ, അയാളുടെ അമ്മയോട് തത്വജ്ഞാനിയുടെ ഉപേക്ഷാഭാവത്തിൽ പറഞ്ഞു: "ചേച്ചീ, നിങ്ങൾ ഇത്രയും കാലമെങ്കിലും പുത്ര സുഖം എന്തെന്നറിഞ്ഞല്ലോ. എൻെറ കഥയോ, ഒരു വർഷമെങ്കിലും അത് അനുഭവിക്കാൻ കഴിഞ്ഞില്ല, ആ സുഖം." അന്ന് ശരത്ചന്ദ്രൻെറ ദുഃഖം അപാരമായിരുന്നു. എല്ലാം കളഞ്ഞു കുളിച്ചു. പിന്നെയും ഏകാകി !

സ്നേഹിതന്മാർ ഉപദേശിച്ചു : "കുറച്ചുനാൾ ഒന്നു ചുറ്റിക്കറങ്ങിവരൂ."

ഒരു യാത്ര തന്നെയായിരുന്നു, ആ ജീവിതം മുഴുവൻ. ഉദ്ദേശരഹിതമായ, ലക്ഷ്യഹീനമായ യാത്ര. പിന്നെയും ഇറങ്ങിത്തിരിച്ചു, ഒരിക്കൽ കൂടി ഊരുചുറ്റാൻ. പക്ഷേ, ഇക്കുറി പഴയപോലെ സ്വതന്ത്രനായിരുന്നില്ല. അവധിക്ക് അതിരുണ്ടല്ലോ. ഒടുവിൽ ജോലിക്ക് മടങ്ങേണ്ടിവന്നു. വേദന സഹിക്കുക— പ്രചരിപ്പിക്കുക, അപ്പോഴാണ് അത് ഒരു ശക്തിയായി രൂപാന്തരം പ്രാപിക്കുന്നത് . അതുകൊണ്ട്, അധ്യയനം, ലേഖനം, ചിത്രീകരണം എല്ലാം പിന്നെയും ആരംഭിച്ചു. ആ വേദന അതിനെല്ലാം ആഴം വർധിപ്പിച്ചു. വിശാലതയെ പ്രദാനം ചെയ്തു. ആ വീട്ടിൽ പിന്നെ കഴിയാൻ സാധിച്ചില്ല. അതിൻെറ ഓരോ അണുവിലും അൽപകാലികമായ, ആ ദാമ്പത്യ ജീവിതത്തിൻെറ സ്മൃതി അങ്കിതമായി കിടന്നു. സമീപത്തായി മറ്റൊരു വീട് എടുത്ത് അങ്ങോട്ടു മാറി.

## 5

ബഹുമുഖമായ പ്രതിഭയാൽ അനുഗൃഹീതനായ രവീന്ദ്രനാഥനെപ്പോലെ, ശരത്ചന്ദ്രൻ സാഹിത്യത്തിൽ മാത്രമല്ല സംഗീതം, ചിത്രകല എന്നിവയിലും അഭിരുചി ഉള്ളവനായിരുന്നു. ആ മണ്ഡലത്തിൽ എടുത്തു പറയത്തക്ക നേട്ടങ്ങളൊന്നുമില്ല. എന്നാലും, ചിത്രകലാ സാധനയിൽ അനേക വർഷം മുഴുകിയിരുന്നു. വളരെയധികം ചിത്രങ്ങൾ വരയ്ക്കുകയും ചെയ്തു. അതിനുവേണ്ടുവോളം തെളിവുമുണ്ട്.

മൂന്നുവർഷം കഴിഞ്ഞാണ് തൻെറ വീട്ടിനു തീപിടിച്ച വിവരം അറിയിച്ചുകൊണ്ട് പ്രിയപ്പെട്ട സ്നേഹിതൻ പ്രമഥനാഥ ഭട്ടിനൊരു

---

(1) 'ബ്രഹ്മദേശേ ശരത്.' ഗിരീന്ദ്രനാഥ സർക്കാർ.

കത്തെഴുതിയത്.[1] "നിങ്ങളെ അറിയിക്കാൻ ഒരു വൃത്താന്തം കൂടിയുണ്ട്. മൂന്നു കൊല്ലം മുമ്പ് ഹൃദ്രോഗ ലക്ഷണം കാണാൻ ഇടയായി. അപ്പോൾ എണ്ണച്ചായ ചിത്രങ്ങൾ വരയ്ക്കാൻ തുടങ്ങിയിരുന്നു. വായന ഉപേക്ഷിക്കുകയും ചെയ്തു. ഈ മൂന്നു കൊല്ലം കൊണ്ട് അനേകം ചിത്രങ്ങൾ വരച്ചുകൂട്ടി. എല്ലാം നഷ്ടപ്പെട്ടു. അവശേഷിച്ചത് ഉപകരണങ്ങൾ മാത്രം. ഞാൻ എന്തു ചെയ്യുന്നതാണ് ശരി ? നിങ്ങളുടെ അഭിപ്രായം പോലെ ശ്രമിച്ചു നോക്കാം. നോവൽ, ഹിസ്റ്ററി, പെയിൻറിംഗ് ഇവയിൽ ഏത് തുടങ്ങണം?" ആ തീപിടുത്തത്തിനുശേഷം ചിത്രകലയിൽ പിന്നെ, താൽപര്യമൊന്നുമുണ്ടായില്ലെന്നാണ് തോന്നുന്നത്. തീപിടുത്തത്തിൽ നിന്ന് എങ്ങിനെയോ രക്ഷപ്പെട്ട അപൂർണ ചിത്രം ഉണ്ടായിരുന്നു. മഹാശ്വേതയുടെ ആ ചിത്രം പൂർത്തിയാക്കാൻ കഴിഞ്ഞു.[2] അക്കാലത്ത് പല ചിത്രങ്ങളും വരച്ചിരുന്നു. സ്നേഹിതനും സഹപ്രവർത്തകനുമായ യോഗേന്ദ്രനാഥ സർക്കാർ അതെപ്പറ്റി എഴുതിയിട്ടുണ്ട്. "ഒരു ഞായറാഴ്ച ദിവസം ഞാൻ അവിടെചെന്നു. അപ്പോൾ, ഒരു സ്റ്റാൻഡിൽ ഒരു ചിത്രം തുക്കിയിട്ടിരിക്കുന്നതു കണ്ടു. മുണ്ടിട്ടു മൂടിയിരുന്നു . . . ."

"ഇതെന്താണ് ? ശരത് ചേട്ടാ ?" ചോദിച്ചു.

ചിരിച്ചു കൊണ്ട് ശരത് പറഞ്ഞു "ശരി. ആദ്യം നീ തന്നെ പറയൂ. അതെന്താണെന്ന് ?"

"മറ്റെന്താകാനാ ? പടം !"

"അതിലെന്തു വിശേഷം ? പടമല്ലാതെ മറ്റെന്തുണ്ടാകാൻ! "നിൻെറ കൽപനാ വൈഭവത്തെപ്പറ്റി അപ്പോഴല്ലേ, അറിയുക. അതാരുടെ പടമാണെന്ന് പറയുമ്പോൾ !"

"ഞാൻ പറയുന്നു, നാരദമുനിയുടെയാണ്. അപ്പോൾ ?"

"അതു തന്നെ. നോക്കൂ."

"അങ്ങിനെ പറഞ്ഞ് പടത്തിൻെറ ആവരണം നീക്കി. ഞാൻ സ്തംഭിച്ചു നിന്നു പോയി. സത്യത്തിൽ അത് ആ വൃദ്ധൻെറ പടമായിരുന്നു. ഗ്രാമത്തിലെ കുളം. അതിനു സമീപം അവിടെ ഇവിടെയായി നിൽക്കുന്ന വൃക്ഷങ്ങൾ. അതിൻെറ നടുവിലൂടെ വളഞ്ഞു പുളഞ്ഞുപോകുന്ന നടപ്പാത. ആ വഴിയരികിൽ, വൃക്ഷത്തണൽപറ്റിയിരിക്കുന്ന ഒരു വൃദ്ധൻ. ശരിക്കും നാരദമുനിയെപ്പോലെ തന്നെ. വാർധക്യം, ദാരിദ്ര്യം എന്നിവക്കെല്ലാമുപരിയായി, നിരാശയുടെ ഗംഭീരമായ നിഴൽ എങ്ങിനെ തളം കെട്ടിനിന്നിരുന്നുവെന്നത് കണ്ടു മാത്രം അറിയേണ്ടുന്ന വസ്തുതയായിരുന്നു . . . ."

സർക്കാർ ആ ചിത്രം നോക്കി നിൽക്കുമ്പോൾ, ആ വൃദ്ധൻ വന്നുചേർന്നു. കോണിയിൽ കാൽവച്ച ഉടനെ അയാൾ വിളിച്ചു ചോദിച്ചു, "തമ്പ്രാനുണ്ടോ വീട്ടിൽ ?"

(1) 1912 മാർച്ച് 22.

(2) 1913 മാർച്ച് 18 ൽ അമ്മാവൻ ഗിരീന്ദ്രനാഥനയച്ച കത്ത്.

ശരത് വേഗം താഴോട്ടു ചെന്നു. വളരെ സ്നേഹ ബഹുമാനത്തോടുകൂടി ആ വൃദ്ധനെ പതുക്കെ പിടിച്ച് മുകളിൽ കൊണ്ടുവന്നു. പടം അയാളുടെ മുമ്പിൽ കൊണ്ടുവച്ചു. കണ്ടയുടനെ വൃദ്ധൻെറ കുണ്ടിലേക്കിറങ്ങിയ നേത്രങ്ങളിൽ പ്രകാശം നിറഞ്ഞു നിന്നു. "തമ്പ്രാനേ! ഇതുമൊക്കെയുണ്ടോ, അങ്ങയുടെ ബുദ്ധിയിൽ ?"'

ശരത് പറഞ്ഞു : "നാരദാ ! നോക്കൂ. നീ ഒരു കാര്യം ചെയ്യണം. അത്ര പ്രയാസമുള്ളതൊന്നുമല്ല. എന്നും രാവിലെ, എൻെറ വീട്ടിൽ വന്നിരിക്കണം. ചായയും മറ്റും കുടിച്ചുകൊണ്ട്, ഞാൻ ഈ പടം വരയ്ക്കുന്നതും നോക്കി ഇരിക്കണം."

ചായ എന്ന് കേട്ടപ്പോൾ വൃദ്ധനായ നാരദൻെറ വായിൽ വെള്ളം ഊറി നിന്നു. ശരത് ഉടനെ അകത്തുചെന്ന് ഒരു ചായ കൊണ്ടുവന്നു. വളരെ മധുര സ്വരത്തിൽ പറഞ്ഞു : "നിനക്കു വളരെ ബുദ്ധിമുട്ടുണ്ടാകും. ഇതാ ചായ കുടിക്ക്."

വൃദ്ധൻ തെല്ലൊരു സങ്കോചത്തോടെ ചോദിച്ചു : "തമ്പ്രാൻ കുടിച്ചു കഴിഞ്ഞോ ?"

ശരത് മറുപടി പറഞ്ഞു : "എടാ ! തമ്പുരാന് ആരെയാ പ്രതീക്ഷിക്കാൻ ? നീ വേഗം കുടിക്കൂ. അല്ലെങ്കിൽ തണുത്തു പോകും."

സർക്കാർ ചോദിച്ചു : "ഈ വിദ്യ ആരു പഠിപ്പിച്ചു നിന്നെ?" തൻെറ തലയുടെ നേരെ ആംഗ്യം കാണിച്ചു കൊണ്ട് ശരത് പറഞ്ഞു:. "ഈ വിദ്യയുടെ ഗുരു ഞാൻ തന്നെ."

ചിത്രകല തന്നത്താനാണ് അഭ്യസിച്ചത്. പ്രകൃതിചിത്രത്തേക്കാൾ കൂടുതൽ മാനവ പ്രകൃതിയെ ചിത്രീകരിക്കുന്നതിലായിരുന്നു താൽപര്യം. ശരത് പറയുമായിരുന്നു. ശരീര ശാസ്ത്രം നല്ലപോലെ പഠിക്കാതെ മാനവരൂപ ചിത്രീകരണം സാധ്യമല്ല. ഏതെങ്കിലും ഒരാകൃതി തികച്ചും ജീവത്തായി തോന്നിയില്ലെങ്കിൽ, അതിനെ സൗന്ദര്യമെന്ന് എങ്ങിനെ വിളിക്കാനൊക്കും ? പഴന്തുണിയുടെ മുകളിൽ ചായം കൊണ്ട് ചില ആകൃതി വിശേഷങ്ങൾ വരച്ചു വച്ചാൽ, അത് സൗന്ദര്യാവിഷ്കരണമാവില്ല. അയാൾ ചിത്രകാരൻ വിൻസൻറ് വാൻഗോഗിൻെറ വാക്കുകൾ അനുസ്മരിക്കുകയായിരുന്നു. അദ്ദേഹം പറഞ്ഞിട്ടുണ്ട്, "ആരെങ്കിലും ചിത്രരചന ശീലിക്കാൻ ആഗ്രഹിക്കുന്നുവെങ്കിൽ അയാൾക്ക് മനുഷ്യ ശരീരത്തെ സംബന്ധിച്ച് പൂർണമായ അറിവുണ്ടായിരിക്കണം; അതറിഞ്ഞുകൂടെങ്കിൽ അയാൾ വെറും പകർപ്പ് എഴുത്തുകാരൻ മാത്രമായിരിക്കും" എന്ന്.

ഒരു ദിവസം സർക്കാരിനോട് ശരത് ചോദിച്ചു : "ഇരിക്കട്ടെ, പറയൂ, ലോകത്തിലെ ഏറ്റവും വലിയ ചിത്രകാരൻ ആരാണ് ?"

സർക്കാർ പറഞ്ഞു : "റാഫേൽ !"

"അല്ലല്ല" ശരത് പറഞ്ഞു "റാഫേലിനെക്കാൾ വലിയവനാണ് മൈക്കിൾ ആഞ്ജലോ. വലിയ വലിയ നിരൂപകന്മാരുടെ അഭിപ്രായത്തിൽ, തിസിയനാണ് ഏറ്റവും വലിയ ചിത്രകാരൻ."

തിസിയനെ സംബന്ധിച്ച് ശരത്തിനും വളരെ നല്ല അഭിപ്രായമായിരുന്നു. അയാൾ 'ഇതലാവീ' ചിത്രകലയെ ഏറ്റവും ഉൽകൃഷ്ടമെന്ന് കരുതിയിരുന്നു. അതു കഴിഞ്ഞ്, ഫ്ലേമിശ, ഡച്ച്, പിന്നെ, ബർതാനവീ ചിത്രകല. ചിത്രകാരനായ ബാഥിൻ അയാളുടെ ഒരു സ്നേഹിതനായിരുന്നു. 'ഛബി' എന്ന കഥയിൽ ശരത്ചന്ദ്രൻ ബാഥിനിനെ ശാശ്വതനാക്കിയിട്ടുണ്ട്. അയാളിൽ നിന്നാണ് ഒരു പക്ഷേ, ശരത്ചന്ദ്രന് ചിത്രകലാപരമായ പ്രേരണ ലഭിച്ചത്. സാധാരണ ബംഗാളികൾ തന്നിൽ തന്നെ ഒതുങ്ങിനിൽക്കുന്നവരാണ്. എന്നാൽ ശരത് അതിനൊരപവാദമായിരുന്നു. ആഫീസിനു വെളിയിലും അയാൾ ബംഗാളികളല്ലാത്തവരുമായി കൂടിക്കഴിഞ്ഞിരുന്നു. അവരിലൊരാളായിരുന്നു, ചിത്രകാരൻ ബാഥിൻ. ഒരു ദിവസം സതീശ് ചന്ദ്രദാസുമൊരുമിച്ചു[1] അയാളെ കാണാൻ പോയിരുന്നു. ദാസ് എഴുതിയിട്ടുണ്ട് : "സന്ധ്യ അതിന്റെ നിഴൽ വീശിക്കഴിഞ്ഞിരുന്നു. ശോഷിതവർഗക്കാരായ ഭാരതീയരുടെ 'കാലാബസ്തി'യിൽ വെളിച്ചം കിട്ടാനുള്ള ശരിയായ ഏർപ്പാടൊന്നുമില്ലായിരുന്നു. നല്ല വഴിയും ഉണ്ടായിരുന്നില്ല. അമ്പലത്തിൽ നിന്ന് പൂജാവേളയിലെ ശംഖനാദം പോലും കേൾക്കപ്പെട്ടിരുന്നില്ല. ഞാൻ പറഞ്ഞു, 'ശരത്ചേട്ടാ ! എങ്ങോട്ടാ കൂട്ടിക്കൊണ്ടു പോകുന്നത് ? ഇനി അവസാനം പോക്കിരികളുടേയും ആഭാസന്മാരുടേയും കൈകൊണ്ടു മരിക്കണോ ?'

"ശരത് ചേട്ടൻ പറഞ്ഞു : 'ഇല്ല, ഇല്ല. എന്റെ കൂടെ വരുക. പോക്കിരികൾക്കും ആഭാസന്മാർക്കും ഇവിടെ ഒരു കാര്യവും ഇല്ല.'

"ചേട്ടാ ! നിങ്ങൾ എന്തു പറഞ്ഞാലും ഇതു സ്ഥലം വളരെ മോശമാ. പോകാൻ പാടില്ല. നാം ഗ്രാമത്തിൽ വളർന്നവരാ. എന്നാൽ ഈ സ്ഥലം അതിലും മോശമാണ്. മഴക്കാലത്ത് ഇവിടെ നടക്കാൻ പോലും പ്രയാസമായിരിക്കും. ഓരോ ഇഷ്ടികയും പൊട്ടിപ്പൊളിഞ്ഞു മണ്ണിന്റെ കൂടെ എഴുന്നു നിൽക്കുകയാണ്."

ശരത്ചേട്ടൻ പിന്നെ മറുപടി ഒന്നും പറഞ്ഞില്ല. ഞാൻ നിവൃത്തി ഇല്ലാതെ അദ്ദേഹത്തെ അനുഗമിച്ചു കൊണ്ടിരുന്നു. ഗ്രാമത്തിലെ പട്ടികളെപ്പറ്റി ഓർത്തപ്പോൾ നെഞ്ചു 'പടപടാ'ന്ന് പിടക്കാൻ തുടങ്ങി. ബർമ്മാ ജാതിക്കാരുടേയും മൂന്നു നാലു വീടുകൾ കണ്ടു, മരം കൊണ്ടു പണിതവ. മണ്ണെണ്ണ വിളക്കിന്റെ പ്രകാശത്തിൽ കാണാം, അവരുടെ വീടിന്റെ മുമ്പിൽ പട്ടികൾ കിടക്കുന്നത്. പരിചയമില്ലാത്തവരെകണ്ടാൽ അവരുടെ മേൽ ചാടി വീഴും. എന്തൊരു ചെകുത്താൻ പിടിച്ച പട്ടികളാണെന്നോ അവിടെയുള്ളത്. അനങ്ങാതെ, മിണ്ടാതെ, പുറകിൽ കൂടിവന്ന് പിടിച്ചൊരുകടി. എനിക്ക് അനുഭവമുള്ള കാര്യമാണ്. ഞാൻ പറഞ്ഞു, 'ശരത് ചേട്ടാ; ഈ ഗ്രാമത്തിലെ പട്ടികൾ വല്ലാത്ത ചെകുത്താൻ . . . .

---

(1) ഇദ്ദേഹവും ശരത്തിന്റെ ബർമ്മാ പ്രവാസത്തെപ്പറ്റി എഴുതിയിട്ടുണ്ട്.

കാര്യം പറഞ്ഞു തീർന്നില്ല. അതിനു മുമ്പ് തന്നെ ശരത് ചേട്ടൻ പറഞ്ഞുകഴിഞ്ഞു : 'പേടിക്കണ്ട. എൻെറ കൂടെ പോന്നോളൂ. മൃഗങ്ങളാണെങ്കിലെന്താ ? അവർക്കും മനുഷ്യരെ തിരിച്ചറിയാൻ കഴിയും.'

കുറച്ചു ദൂരം നടന്നിട്ട് ശരത് ചേട്ടൻ മരം കൊണ്ടു പണിത ഒരു വീടിനു മുമ്പിൽ ചെന്നു നിന്നു. ഞങ്ങളെ കണ്ടപ്പോൾ ചെറു പ്രായത്തിലുള്ള ഒരു ബർമ്മാക്കാരി സ്ത്രീ സ്വന്തം ഭാഷയിൽ വിളിച്ചു. അങ്ങോട്ടും അതേ ഭാഷയിൽ തന്നെ ശരത് ചേട്ടൻ പറഞ്ഞു. പിന്നെ, എല്ലാവരും അകത്തു കടന്നു. അവിടെ ഒരു പെൺകുട്ടി ഇരിക്കുന്നുണ്ടായിരുന്നു. സ്ത്രീ ആ കുട്ടിയോട് എന്തോ പറഞ്ഞു അവൾ വേഗം വെളിയിലേക്കിറങ്ങിപ്പോയി. കസേരയിൽ ഇരുന്ന്, ശരത്ചേട്ടൻ ആ സ്ത്രീയുമായി ഉറ്റ ചങ്ങാതിയെ പോലെ സംസാരിക്കാൻ തുടങ്ങി. അൽപനേരം കഴിഞ്ഞപ്പോൾ, ആ പെൺകുട്ടിയുമൊരുമിച്ച് ബാഥിൻ വെളിയിൽ നിന്നു മടങ്ങിവന്നു. ഒരു പക്ഷേ, വളരെനാൾ കഴിഞ്ഞിരിക്കും അവർ തമ്മിൽ കണ്ടിട്ട്. അതുകൊണ്ടവർ വളരെ നേരം അങ്ങോട്ടും ഇങ്ങോട്ടും പഴിയും പരാതിയും പറഞ്ഞുകൊണ്ടിരുന്നു. പിന്നെ, സൽക്കാരമായി. പല തരത്തിലുള്ള ഭക്ഷ്യ പദാർഥങ്ങൾ മേശമേൽ വന്നു നിരന്നു. ശരത് ചേട്ടൻ എന്നോടു ആരും കേൾക്കാതെ ചോദിച്ചു 'കഴിക്കണ്ടേ ?'

ഞാൻ അമ്പരന്നുപോയി, അതെല്ലാം കണ്ടപ്പോൾ തന്നെ. എന്തു പറയാൻ ? ആഹാര സംബന്ധമായ കാര്യത്തിൽ ഒരു പരിഗണനയും ഇല്ലാത്ത മനുഷ്യൻ. അവരൊരുമിച്ച് വല്ലതും കഴിച്ച് ജാതികളഞ്ഞു കുളിക്കണോ ?

ഞാൻ എൻെറ ജാതിയെ രക്ഷിച്ചു. ഹിന്ദുസ്ഥാനിമട്ടിലുള്ള ചായയും ബിസ്കറ്റും കഴിച്ചു. എന്നാൽ ശരത് ചേട്ടൻ, തൻെറ സ്നേഹിതൻെറ കുടുംബവുമൊരുമിച്ച്, ഒരേ മേശപ്പുറത്തിരുന്ന് ആഹാരം കഴിച്ചു. നേരമപ്പോഴേക്കും പൊടി പൊടിക്കുന്നുണ്ടായിരുന്നു. വളരെ ഇരുട്ടിയപ്പോൾ ഞാൻ പറഞ്ഞു, ഇനിപോകരുതോ. വളരെ താമസിച്ചു പോകും ?

ശരത്ചേട്ടൻ എഴുന്നേറ്റു. ബർമ്മാക്കാരൻ സ്നേഹിതൻ തെരുവിൻെറ വളവുവരെ വിളക്കുമായി അനുഗമിച്ചു. അയാൾ പോയപ്പോൾ ഞാൻ ചോദിച്ചു. 'ആരാണത് ? എങ്ങിനെ, അയാളുമായി പരിചമായി ? ഒരാഫീസിലാണ് ജോലിയെന്നു തോന്നുന്നല്ലോ ?'

ശരത് ചേട്ടൻ പറഞ്ഞു. ' അല്ല. ആ മനുഷ്യൻ സമർഥനായ ഒരു ചിത്രകാരനാണ്. ആ വീട്ടിൽ കണ്ട പടങ്ങളെല്ലാം തന്നെ അയാൾ വരച്ചതാണ്. പെഗുവിൽവച്ചാണ്, ഞങ്ങൾ പരിചയപ്പെടുന്നത്.'

ഞാൻ പറഞ്ഞു. 'സ്നേഹിതനെന്ന നിലയിൽ കാണാൻ വന്നതു വളരെ നല്ലതുതന്നെ. എന്നാൽ, ചേട്ടാ! താങ്കൾ അവരുടെകൂടെ ഇരുന്നു എങ്ങിനെ ഭക്ഷണം കഴിച്ചു ?'

ശരത് ചേട്ടൻ ചിരിച്ചു. എന്നിട്ടു പറഞ്ഞു. 'നിന്നെയൊക്കെ

ഭ്രാന്തനെന്നല്ലാതെ എന്തു പറയാനാ ? അവരും ഹിന്ദുക്കളുടെ ഒരു വിഭാഗമാണ്. അവരെപ്പോലെ അധർമ്മ ഭീരുക്കൾ വേറെയില്ല. സങ്കോചം ഉള്ള കൂട്ടരല്ല. ഒന്നു രണ്ടു ദിവസത്തെ പരിചയംമതി, ആളെ സ്വന്തമാക്കിക്കഴിയും. ഹിംസ, വെറുപ്പ്, സങ്കോചം, അതെല്ലാം ഇവരുടെ മതത്തിനു വിപരീതമാണ്.'

സ്വതേതന്നെ, ശരത്ചന്ദ്രൻ ഈ ഗുണങ്ങളെല്ലാം ഉള്ളവനായിരുന്നു. മോത്തിലാൽ ഒന്നാംകിട ചിത്രകാരനാകുമായിരുന്നു. ഒന്നിലും ഉറച്ചു നിൽക്കാത്ത സ്വഭാവമാണ് അദ്ദേഹത്തെ ഒന്നുമല്ലാതാക്കിയത്. മോത്തിലാലിൻെറ എല്ലാ സ്വപ്നങ്ങളും സാക്ഷാൽക്കരിക്കപ്പെടുന്ന മാധ്യമമായിട്ടാണ് ശരത്ചന്ദ്രൻ കാണപ്പെട്ടത്. ബാഥിനുമായുള്ള മൈത്രി അതിനെല്ലാം ആക്കം കൂട്ടി. പല ചിത്രങ്ങളും രചിച്ചു. അവയിൽ ഏറ്റവും മനോഹരമായ ചിത്രം മഹാശ്വേതയുടെയായിരുന്നു. അതു കണ്ടപ്പോൾ സ്നേഹിതൻ പറഞ്ഞു, “താങ്കൾ എന്താണ്, ഈ പടം പ്രദർശനത്തിന് അയക്കാത്തത് ?”

പേർ, പെരുമ, പ്രദർശനം എന്നിവയിൽ നിന്നെല്ലാം ശരത് സദാ ഒഴിഞ്ഞുമാറി നിന്നു. പിന്നെ സ്നേഹിതന്മാരുടെ നിർബന്ധത്തിന് എങ്ങിനെ വഴങ്ങും ? എന്നാൽ, ആസ്വാദകരുടെ ദൃഷ്ടിയിൽ, ആ ചിത്രം യഥാർത്ഥത്തിൽ സുന്ദരമായിരുന്നു. യോഗേന്ദ്രനാഥ സർക്കാർ എഴുതുന്നു, “പ്രകാശം, ഛായ രണ്ടിൻെറയും മിശ്രണം എത്ര സമഞ്ജസമായി സമ്മേളിച്ചിരുന്നു, അതിൽ! അതു കണ്ടാൽ, ആ ചിത്രത്തിനുരൂപം കൊടുത്ത കരങ്ങൾ അശിക്ഷിതങ്ങളായിരുന്നു എന്നു പറയാൻ കഴിയുമായിരുന്നില്ല. ശരീരശാസ്ത്രം, പശ്ചാത്തലം, പെഴ്സ്പെക്റ്റീവ് എന്നിവയുടെ ദൃഷ്ടികളിലൂടെ നോക്കിയാലും, അതിൽ യാതൊരു കുറ്റവും കാണാൻ കഴിഞ്ഞിരുന്നില്ല. പുരുഷൻേറയും പ്രകൃതിയുടേയും കല ഒത്തുചേർന്ന പോലെ, തപസ്വിനിയായ മഹാശ്വേതയുടെ ആകൃതി വളരെ മനോഹരമായിരുന്നു. വർഷകാലം. നദിയുടെകര. എല്ലാം മൂടൽ മഞ്ഞിൽ മറയ്ക്കപ്പെട്ടതും അസ്പഷ്ടവും. അക്കരെ കനത്ത മേഘപാളികളാൽ ആച്ഛാദിതമായ ആകാശം. അതുതന്നെ ഒന്നുകൂടി അസ്പഷ്ടവും. അങ്ങവിടെ ഒരു വശത്തു കൂടി ലജ്ജാവിവശനായ ബാലസൂര്യൻ എത്തിച്ച് എത്തിച്ച് നോക്കുന്നപോലെ. പുഴക്കരയിലെ മരച്ചുവട്ടിൽ, അഴിഞ്ഞു കിടക്കുന്ന വാർകൂന്തലോടു കൂടിയവളും സദ്യസ്നാതയും തപസ്വിനിയുമായ മഹാശ്വേത. കരുണാർദ്രയായ പ്രകൃതി സുന്ദരിയുടെ ജീവൻ തുളുമ്പി നിൽക്കുന്ന പ്രതിമയായിരുന്നു അത്.”

വെളിച്ചം വളരെ കുറവായിരുന്ന ചെറിയ വീടിൻെറ മൂലയിൽ ആ സൗന്ദര്യം അങ്ങിനെ പ്രതിഷ്ഠിച്ചു വച്ചിരുന്നു. വാതിൽ തുറന്നാൽ, ആ വീട്ടിലേക്കു ആകെക്കൂടി കടന്നുവരുന്ന പ്രകാശത്തിൻെറ സഹായം കൊണ്ട്, അതിൻെറ സൗന്ദര്യം ശരിക്കും മനസ്സിലാക്കാൻ സാധിക്കുമായിരുന്നു.

ശരത്, അങ്ങിനെയുള്ള ഒരു സ്ഥിതിയിലാണ്, സർക്കാർ മഹാശ

യനെ ആ ചിത്രം കാണിച്ചുകൊടുത്തത്. അദ്ദേഹം എഴുതിയിട്ടുണ്ട്. "ഉൽകൃഷ്ടമായ എല്ലാ കലാരചനകളിലും, ചിര സുന്ദരവും, ആനന്ദ വാരിവാഹവുമായ രസമൂർത്തിയുടെ വികാസ സാധനയ്ക്കുള്ള ചേഷ്ടകളാണ് കാണപ്പെടുക." സത്യം പറഞ്ഞാൽ ഒട്ടൊക്കെ ഉദാര മായ ദൃഷ്ടിയാൽ വീക്ഷിക്കപ്പെടുമ്പോൾ, കുത്സിതമായ വസ്തുവും സുന്ദരമായി കാണപ്പെടുന്നു. ആ ചിത്രം നഗ്നസൗന്ദര്യത്തെ പ്രദർ ശിപ്പിക്കുന്ന ചിത്രമായിരുന്നില്ല. ഇനി, നഗ്നമാണെന്ന് പറഞ്ഞാൽ തന്നെയും കുത്സിതമല്ല. എന്തുകൊണ്ടെന്നാൽ, അതിന്റെ പശ്ചാ ത്തലത്തിലുള്ള പ്രകൃതി ദൃശ്യങ്ങൾ വളരെയധികം ചമൽക്കാര കാരകമായിരുന്നു. ആ ചിത്രം ശരത്ചന്ദ്രനും വളരെയധികം പ്രിയ മായിരുന്നു. അമ്മാവനായ ഗിരീന്ദ്രനാഥന് എഴുതി[1] "ഇപ്പോൾ പൂർത്തിയായില്ല. പറഞ്ഞാൽ പൂർത്തിയാക്കാം. എനിക്കാണെങ്കിൽ, വീടും കുടിയുമില്ലതന്നെ. നിങ്ങൾക്കതുണ്ട്. എനിക്കു ആ പടം വളരെ ഇഷ്ടപ്പെട്ടതാണ്. നഷ്ടപ്പെടാൻ പാടില്ല. അതുകൊണ്ട്, ഞാൻ അത് നിങ്ങളുടെ അടുക്കൽ സൂക്ഷിക്കാൻ ആഗ്രഹിക്കുന്നു."

എന്നാൽ ഇങ്ങിനെയുള്ള സാധന ചെയ്തിരുന്നെങ്കിൽ തന്നെ യും ശരത്ചന്ദ്രന് ചിത്രകല സംബന്ധിച്ചുണ്ടായിരുന്ന അറിവും വളരെയധികം ഏകപക്ഷീയമായിരുന്നു. അയാളുടെ ചിത്രങ്ങൾ ഉയർന്ന ശ്രേണിയിലുള്ളവയായിരുന്നില്ല. എന്നാലും, ഒരു കാര്യം തീർച്ചയാണ്. തീപ്പൊരി ഉള്ളിൽ കിടന്നിരുന്നു കെട്ടുപോകാതെ. വിഖ്യാതനായ എഴുത്തുകാരൻ എന്ന നിലയിൽ, പ്രതിഷ്ഠിതനായി ത്തീർന്ന കാലം . . . . ഒരു ദിവസം കൽക്കത്താ ആർട്ടസ് കോളേജിലെ അധ്യാപകനായ സതീശ്ചന്ദ്രൻ തന്റെ വീട്ടിൽവച്ചു, ചിത്രമെഴുതു ന്നതു കണ്ടപ്പോൾ ശരത്ചന്ദ്രൻ ഒരു പെൻസിൽ സ്കെച്ച് വരച്ചു. 'അമ്മയും മകനും.' പിന്നെ, അദ്ദേഹത്തിന്റെ മകൻ 'ഹര—പാർവതീ' ചിത്രം വരയ്ക്കുന്നതു കണ്ടപ്പോൾ, 'ഹര—ഗൗരി' യുടെ സ്കെച്ചും വരയ്ക്കുകയുണ്ടായി. ആ ചിത്രങ്ങൾ ഇന്നും എവിടെയോ സുര ക്ഷിതമായിരിക്കുന്നുണ്ട്.

## 6

റംഗൂണിലേക്കു തിരിക്കും മുമ്പും ശരത് തന്റെ കൃതികളെല്ലാം സ്നേഹിതന്മാരുടെ പക്കൽ കൊടുത്തിട്ടാണ് പോയത്. അവയിൽ ഒരു നീണ്ട കഥ ഉണ്ടായിരുന്നു, 'ബഡീ ദീദി'. സുരേന്ദ്രനാഥന്റെ കയ്യിലായിരുന്നു, അത്. പോകുമ്പോൾ പറഞ്ഞിരുന്നു, "അച്ചടിക്കുക യൊന്നും വേണ്ട. ഇനി പ്രസിദ്ധീകരിക്കണമെങ്കിൽ തന്നെ 'പ്രവാസി' ഒഴികെ മറ്റൊരു പത്രത്തിലും തന്റെ കൃതികളൊന്നും തന്നെ, അനുവാദം കൂടാതെ പ്രസിദ്ധീകരിക്കയുമരുത്' അവിചാരിതമെന്നു പറയാം, സുരേന്ദ്രനാഥൻ ഒരു മനുഷ്യനുമായി പരിചയപ്പെടാൻ

(1) 1913 മാർച്ച് 18.

ഇടയായി. അയാൾ, അക്കാര്യത്തിൽ സഹായിക്കാൻ കഴിവുള്ളവനുമായിരുന്നു. ഭാഗൽപൂർ മുൻസിഫ് ശ്രീ ജ്ഞാനേന്ദ്രകുമാർ ബന്ദോപാധ്യായ സാഹിത്യരസികനായ ഒരു മനുഷ്യനായിരുന്നു. അദ്ദേഹത്തിൻെറ ഒരു പരിചയക്കാരനായിരുന്നു, പ്രവാസിയുടെ എഡിറ്റർ രാമാനന്ദചട്ടോപാധ്യായ. ആ മനുഷ്യൻ, സുരേന്ദ്രനാഥൻെറ 'സാഹിത്യ സംഹാർ സഭ' എന്നു പേരുള്ള സ്ഥാപനത്തിലെ അംഗമായിരുന്നു. ആ സഭയിൽ ശരത്ചന്ദ്രൻെറ കൃതികൾ വായിക്കപ്പെടുക പതിവായിരുന്നു. ജ്ഞാനേന്ദ്രബാബുവിന് ആ കൃതികളെല്ലാം വളരെ ഇഷ്ടപ്പെട്ടു. 'പ്രവാസി'യിൽ പ്രസിദ്ധീകരിക്കാമെന്നുള്ള ഉറപ്പിന്മേൽ,'ബഡീ ദീദി'യുടെ ഒരു കോപ്പി കയ്യിൽ വാങ്ങി.

അക്കാലത്താണ് ശ്രീമതി സരളാദേവി ചൗധരാണി 'ഭാരതി മാസിക' തുടങ്ങിയത്. അവർ, അധികവും ലാഹോറിലായിരുന്നു താമസം. അതിനാൽ മാസിക യഥാസമയം പുറത്തിറക്കാൻ സാധിച്ചിരുന്നില്ല. അവർക്ക് ഒരു എഡിറ്ററെ ആവശ്യമുണ്ടായിരുന്നു. ആകസ്മികമായി, സൗരീന്ദ്രനാഥ മുഖോപാധ്യായ ആ ജോലിക്കായി നിശ്ചയിക്കപ്പെട്ടു. ശരത്ചന്ദ്രൻെറ സ്നേഹിതനായിരുന്നു, അദ്ദേഹം. 'ബഡീ ദീദി'യുടെ ഒരു കോപ്പി സൗരീന്ദ്രൻെറ കയ്യിലുമുണ്ടായിരുന്നു. അത് സരളാ ദേവിയുടെ കയ്യിൽ കൊടുത്തു, വായിച്ചു നോക്കാൻ. ജ്ഞാനേന്ദ്രബാബു അത് പ്രവാസിയിൽ പ്രസിദ്ധീകരിക്കാൻ ഏർപ്പാടു ചെയ്തിരുന്നോ എന്നറിയില്ല. സരളാ ദേവിയോട് അതേപ്പറ്റി വളരെ പ്രശംസിച്ചു പറഞ്ഞിരുന്നുതാനും. കഥ വായിച്ചപ്പോൾ അവർ മതി മറന്നിരുന്നുപോയി." അത്ഭുതം ! ഇത് ഭാരതിയിൽ പ്രസിദ്ധീകരിക്കാൻ കൊടുക്കൂ. മൂന്നു നാലു ഗഡുവുകളിലായി ചേർക്കുക. ആരംഭത്തിൽ ലേഖകൻെറ പേരുകൊടുക്കുകയും വേണ്ട. അത് രവീന്ദ്രനാഥൻെറ കൃതിയാണെന്ന്, ആളുകൾ ധരിച്ചുകൊള്ളും. അങ്ങനെ മാസിക പുറത്തിറങ്ങാൻ വന്ന താമസം അവർ വിസ്മരിക്കുകയും ചെയ്യും."

സൗരീന്ദ്രമോഹൻ പറഞ്ഞു : "പ്രസിദ്ധീകരിക്കുന്നതിനു മുമ്പു ലേഖകൻെറ അനുവാദം വാങ്ങേണ്ടിവരും."

"എഴുതി അനുവാദം വാങ്ങിക്കൊള്ളൂ."

"അദ്ദേഹം ബർമ്മയിലാണ്. ഏത് ദിക്കിലാണെന്ന് ഒരു പിടിയുമില്ല. വളരെ നാളായി എനിക്കറിവൊന്നുമില്ല."

സരളാ ദേവി പറഞ്ഞു : "എവിടെയെങ്കിലുമാകട്ടെ. പ്രസിദ്ധീകരിച്ചു കഴിയുമ്പോൾ, ആരെങ്കിലും പറഞ്ഞറിഞ്ഞു കൊള്ളും. അനുവാദം കൂടാതെ പ്രസിദ്ധീകരിക്കുന്നതിൻെറ ഉത്തരവാദിത്വം നിങ്ങൾക്ക് ഏറ്റുകൂടേ?"

സൗരീന്ദ്രൻ അഭിമാന വിജൃംഭിതനായി, പറഞ്ഞു : "എന്തുകൊണ്ടില്ല? അദ്ദേഹം പ്രചാരക്കൊതിയനൊന്നുമല്ല. 'എഴുതുക — അതൊരാനന്ദമാണ്' എന്നത്രെ പറയാറ്. 'നിങ്ങൾ വായിച്ചുകൊള്ളൂ. അത്രമാത്രം മതി. പ്രസിദ്ധീകരിച്ചിട്ട് എന്തുവേണം ? നിങ്ങളല്ലാതെ എൻെറ കഥ മറ്റാരു വായിക്കാൻ?' ഇതാണ് ശര

ത്തിൻെറ നിലപാട്." സരളാദേവി പറഞ്ഞു, "ഇത്രമാത്രം കരുത്താർജ്ജിച്ച തൂലികയുടെ ഉടമ ഇങ്ങനെ ലജ്ജാശീലനാകുന്നത് ശരിയല്ല. നിങ്ങൾ ആ ചുമതല ഏൽക്കുക. പ്രസിദ്ധീകരിക്കുക."

സൗരീന്ദ്ര മോഹൻ മൂന്നു ഗഡുക്കളായി പ്രസിദ്ധീകരിക്കാൻ വേണ്ടി കഥ മൂന്നായി വിഭജിച്ച് പ്രസ്സിൽ കൊടുത്തു. അതിനിടയിൽ, അവസാനഭാഗം എവിടെയോ കളഞ്ഞു പോയി. ഇനി എന്തു ചെയ്യും? മുക്കർജി മഹാശയൻ, ഭാഗൽപൂരുള്ള വിഭൂതി ഭൂഷൺ ഭട്ടിനെഴുതി. അദ്ദേഹം മറുപടി എഴുതി. "ശരത്തിൻെറ കൃതികളെല്ലാം സുരേന്ദ്ര നാഥൻെറ പക്കലാണ്."

മുക്കർജി സുരേന്ദ്രനാഥനെഴുതി : "ബഡീ ദീദി'യുടെ ബാക്കി ഭാഗം പകർത്തി വേഗം അയച്ചുതരുക. അല്ലെങ്കിൽ ഭാരതിയുടെ ജീവൻ അപകടത്തിലാകും."

സുരേന്ദ്രനാഥനറിയാമായിരുന്നു, ശരത് എവിടെയാണെന്ന്. ആ മേൽവിലാസത്തിൽ കത്തയച്ചു. മറുപടിവന്നു : "കൊടുക്കൂ. ഇനി ഇപ്പോൾ മറ്റു പോംവഴിയൊന്നുമില്ലല്ലോ." ഭാരതിയുടെ ആ പതിപ്പ് (1) പുറത്തുവന്നതോടു കൂടി ബംഗാളി സാഹിത്യ മണ്ഡലത്തിൽ ഒരു വലിയ കോലാഹലം തന്നെ ഉണ്ടായി. "ഇത്ര മനോഹരമായ ഈ കൃതിയുടെ ഉടമസ്ഥൻ ആര്?"

"ഭാഷയും ശൈലിയും എത്ര പരിഷ്കൃതം ! എത്ര മധുരം !. എത്ര സുസംഘടിതം !"

"ഇത് ബംഗാളിലെ ഓരോ വീട്ടിലും സംഭവിച്ചു കൊണ്ടിരിക്കുന്ന കഥയാണ്. ഏതോ അതി സമർത്ഥനായ ചിത്രകാരൻ എത്ര വളരെ കലാവിരുതോടെ, ഭംഗിയായി കടലാസ്സിലേക്ക് പകർത്തിയിരിക്കുന്നു."

സാഹിത്യ മർമ്മജ്ഞന്മാർ വിചാരിച്ചു, എന്തായാലും ശരി രവീന്ദ്രനാഥനെഴുതിയ കഥയാണിത്; അദ്ദേഹത്തിനല്ലാതെ, മറ്റാർക്കു കഴിയും, ഇത്രമാത്രം കരുത്തുറ്റതും ഉൽക്കൃഷ്ടവുമായ ഒരു കൃതി കാഴ്ചവയ്ക്കാൻ ? എന്നിങ്ങനെ. അത് തന്നെയായിരുന്നു 'ബംഗദർശ'ൻെറ എഡിറ്ററായ ശൈലേശ്ചന്ദ്ര മജുംദാരുടേയും അഭിപ്രായം. എന്നാൽ, ഏതാനുംനാൾ മുമ്പ്, ഒരു ദിവസം രവീന്ദ്രനാഥൻ അദ്ദേഹത്തോടു പറയുകയുണ്ടായി, താനിപ്പോൾ പുതിയൊരു നോവൽ എഴുതത്തക്ക സ്ഥിതിയിലല്ലെന്ന്. അപ്പോൾ, ഭാരതിയിൽ വന്ന 'ബഡീ ദീദി'യുടെ ആദ്യഭാഗം വായിച്ചപ്പോൾ, മജുംദാർ അത്ഭുതപ്പെട്ടുപോയി. ഒട്ടും താമസിച്ചില്ല. അദ്ദേഹത്തിൻെറയടുത്തെത്തി, പറഞ്ഞു. "അങ്ങ് പറഞ്ഞിരുന്നത് ഇപ്പോൾ പുതിയ നോവലൊന്നും എഴുതാൻ പറ്റില്ലെന്നാണല്ലോ. എന്നിട്ട്, ഭാരതിക്കുവേണ്ടി പേരു വയ്ക്കാതെ എഴുതുകയും ചെയ്യുന്നു."

---

(1) 'ഭാരതി' വൈശാഖ് 1907 ഏപ്രിൽ—മെയ്.

രവീന്ദ്രനാഥൻ പറഞ്ഞു : "അതെ. എനിക്ക് നോവലെഴുതാൻ വയ്യ. വല്ലവരും എന്റെ കവിതയോ കിവിതയോ എന്തെങ്കിലും പ്രസിദ്ധീകരിച്ചതാവും. അവിടുന്നും ഇവിടുന്നും എടുത്ത്."

വിസ്ഫാരിത നേത്രങ്ങളോടെ ശൈലേൾപറഞ്ഞു : "മഹാത്മൻ! കവിത കിവിതയൊന്നുമല്ല. നോവൽ !"

രവീന്ദ്രനാഥൻ അമ്പരന്നുപോയി "നോവലോ ! എന്താണീ പറയുന്നത്, ശൈലേൾ ! ഞാൻ നോവലെഴുതിയെന്നോ ? ഇല്ല. ഇല്ല. തീർച്ചയായും എവിടെയോ തെറ്റുപറ്റി."

വിരക്തഭാവത്തിൽ, 'ഭാരതി'യിൽ വന്ന 'ബഡീ ദീദി'യുടെ ഭാഗം പോക്കറ്റിൽ നിന്നെടുത്തു കൊണ്ടു ശൈലേൾപറഞ്ഞു. "പേരു വയ്ക്കാതിരുന്നാൽ അങ്ങുമറയ്ക്കപ്പെടുമോ?"

ശൈലേശിന്റെ ആരോപണം തീവ്രമായിരുന്നതു കൊണ്ടോ, അതോ, 'ബഡീ ദീദി'യുടെ തുടക്കത്തിലുളളവരികളുടെ ആകർഷകത്വം കൊണ്ടോ, എന്തുകൊണ്ടെന്നറിഞ്ഞില്ല, രവീന്ദ്രനാഥൻ നിശ്ശബ്ദനായി ആ ഭാഗം മുഴുവൻ വായിച്ചു. വായിച്ചിട്ടുപറഞ്ഞു "വാസ്തവത്തിൽ, ഈ കൃതി വളരെയധികം ചമൽക്കാരപൂർണമാണ്. എന്നാൽ, എന്റെയല്ല. മറ്റേതോ വ്യക്തിയുടെയാണ്. ആരുമാകട്ടെ, അയാൾ അസാധാരണമാകുമാറു കരുത്തുറ്റ എഴുത്തുകാരനത്രേ."

ടാഗോർ കുടുംബത്തിലെ മറ്റുള്ള ആളുകളും ആ കഥ വായിച്ചു. അവർക്കെല്ലാം തന്നെ, അതറിയാനുള്ള ഔത്സുക്യം വർധിച്ചു — ആരാണ് കഥാകൃത്തെന്ന് ? അവനീന്ദ്രനാഥ ടാഗോറിന്റെ ജാമാതാവായ, മണിലാൽ ഗംഗോപാധ്യായ 'ഭാരതി'യുടെ എഡിറ്ററായ സൗരീന്ദ്ര മോഹൻ മുക്കർജിയുടെ ചങ്ങാതിയായിരുന്നു. അദ്ദേഹം തന്നെ പോയി ചോദിച്ചു, ആരാണു കഥാകൃത്തെന്ന് ? പിന്നൊരു ദിവസം അവനീന്ദ്രനാഥന്റെയടുത്ത് കൂട്ടിക്കൊണ്ടു വന്നു. അവിടെ നിന്ന് രണ്ടാളുമൊരുമിച്ചു രവീന്ദ്രനാഥന്റെയടുത്തുപോയി. രവീന്ദ്രനാഥൻ സൗരീന്ദ്രനോട്, ശരത്ചന്ദ്രനെപ്പറ്റി പല കാര്യങ്ങളും ചോദിച്ചു. എല്ലാം കഴിഞ്ഞ്, ഒടുവിൽ സൗരീന്ദ്രമോഹൻ പറഞ്ഞു. "ഇത് പോലുള്ള് അനവധി കഥകളുണ്ട്, ശരത്തിന്റെ വകയായി."

അപ്പോൾ രവീന്ദ്രനാഥൻ പറഞ്ഞു : "അതെല്ലാം എന്തിനാ കൂട്ടി വച്ചിരിക്കുന്നത് ? പ്രസിദ്ധീകരിക്കൂ. നാട്ടിനു നന്മയുണ്ടകും." സൗരീന്ദ്രൻ പറഞ്ഞു. "പക്ഷേ, ആൾ സ്ഥലത്തില്ല. റംഗൂണിൽ എവിടെയോ താമസിക്കുകയാണ്. എനിക്കറിഞ്ഞുകൂടാ, എവിടെയാണെന്ന്. അനുവാദമില്ലാതെ, അവയൊന്നും പ്രസിദ്ധീകരിക്കാൻ സാധിക്കുകയില്ല."

രവീന്ദ്രനാഥൻ പറഞ്ഞു : "എന്തു ചെയ്താലും വേണ്ടില്ല. അയാളെ അന്വേഷിച്ചു കണ്ടുപിടിക്കുക. പിടിച്ച പിടിയാലെ കൊണ്ടു പോരുക. അയാളോടു കിട നിൽക്കുന്ന ഒരെഴുത്തുകാരൻ ബംഗാളിലെങ്ങും കാണില്ല."

മഹാനായ ടോൾസ്റ്റോയ് തന്റെ ആദ്യത്തെ കഥ 'കുട്ടിക്കാലം' പ്രസിദ്ധപ്പെടുത്തിയത് എൻ. എൻ. എന്ന ഛദ്മനാമത്തിലാണ്.

സെൻറ്പീറ്റേഴ്സ്ബർഗിലെ സാഹിത്യ മണ്ഡലത്തിൽ, അത് ഒരു കൊടുങ്കാറ്റാണ് അടിച്ചുയർത്തിയത്. ഒരെഴുത്തുകാരൻ വീടു വീടാന്തരം കയറിയിറങ്ങി ആ കഥ വായിച്ചു കേൾപ്പിച്ചു. തുർഗനേവ് അജ്ഞാത നാമാവായ, ആ ലേഖകനെ പ്രശംസിച്ചതും ഇങ്ങനെ തന്നെയായിരുന്നു — രവീന്ദ്രനാഥൻ ശരത്തിനെ പ്രശംസിച്ച പോലെ. അദ്ദേഹം എഡിറ്റർക്ക് എഴുതുകയും ചെയ്തു. "തീർച്ചയായും അയാൾ പ്രതിഭാശാലിയാണ്. അയാൾക്കെഴുതുക, നിരന്തരം എഴുതിക്കൊണ്ടിരിക്കാൻ. അയാളോടു പറയൂ, ഞാൻ അയാളെ നമസ്കരിക്കുന്നുവെന്ന്. മാത്രമല്ല, എൻെറ ശുഭാശംസകളും പ്രശംസകളും അറിയിക്കുകയും ചെയ്യുന്നു."

റംഗൂണിൽ താമസിച്ചിരുന്ന ശരത് 'ബഡീദിദി'ക്ക് ലഭിച്ച സ്വാഗതത്തിൻെറ കഥ കേട്ടില്ലെന്നാണോ ? അങ്ങനെയല്ല. കേട്ടു. വളരെയധികം സന്തോഷിക്കുകയും ചെയ്തു. പക്ഷേ, സഹജമായ തൻെറ സ്വഭാവമനുസരിച്ച്, അതേപ്പറ്റി ആരോടും ഒന്നും പറഞ്ഞില്ല. എന്നാൽ, മൂന്നാമത്തെ ഭാഗം ഇറങ്ങിയത് ലേഖകൻെറ പേരോടു കൂടിയാണ്. അപ്പോൾ, സ്നേഹിതന്മാർക്ക് പലർക്കും സംശയമായി. ഇത് നമ്മുടെ 'അരക്കിറുക്കൻ ശരത്' തന്നെയാണോ എന്ന് ? അവരിലാരോ ഒരാൾ ശരത്ചന്ദ്രനോടു ചോദിച്ചു. "നിങ്ങൾ തന്നെയാണോ 'ബഡീദിദി'യുടെ കർത്താവ് ?"

ശരത് ഉറപ്പിച്ചുതന്നെ മറുപടിയും പറഞ്ഞു. "ഞാൻ എൻെറ ഒരു കൃതിയും ഭാരതിക്ക് അയച്ചിട്ടില്ല."

എന്നാൽ തൻെറ ഉറ്റ ചങ്ങാതിമാരിൽ നിന്ന് ഒന്നും മറച്ചുപിടിച്ചില്ല. യോഗേന്ദ്രനാഥ സർക്കാരിനോടു എല്ലാം തുറന്നു പറഞ്ഞു. "അത് എൻെറ ബാല്യകാല കൃതിയാണ്. സുരേന്ദ്രൻെറ കയ്യിൽ ഏൽപ്പിച്ചിട്ടാണ് പോന്നത്. അയാളാണ് കൊടുത്തതും."

'ബഡീദിദി' പുറത്തിറങ്ങിക്കഴിഞ്ഞപ്പോൾ, ശരത്ചന്ദ്രൻ കൽക്കത്തയിലെത്തി — ഹൈഡ്രോസീലിനു ഓപ്പറേഷൻ നടത്താൻ വേണ്ടി. ഓപ്പറേഷൻ നടന്നതു കാർ മൈക്കിൾ കോളേജിലാണ്. മൂന്നു നാലു മാസം കൽക്കത്തയിൽ താമസിച്ചു.[1] സ്നേഹിതന്മാരെ കാണാൻ ആഗ്രഹമുണ്ടായിരുന്നെങ്കിലും, സങ്കോചം കൊണ്ടു, തൻെറ ആത്മസ്നേഹിതന്മാരെ ആരെയും കണ്ടില്ല. അവരെയാരെയും അഭിമുഖീകരിക്കുന്നതിൽ നിന്ന് ഒഴിഞ്ഞു മാറാൻ ശ്രമിക്കുന്നപോലെ. സ്നേഹിതന്മാരെ കണ്ടാലും ഇല്ലെങ്കിലും, വിവാഹ പ്രായമെത്തിയ കന്യകമാരുടെ പിതാക്കന്മാർ അയാളെ വല്ലാതെ ശല്യം ചെയ്തു. ഒരു കത്തിൽ ശരത് ഇങ്ങനെ എഴുതി:[2] "എനിക്ക് കഷ്ടകാലം പിടിച്ച സമയത്ത്, അവരെല്ലാം എവിടെയായിരുന്നോ എന്തോ ? ഇന്ന്, നിശ്ചിന്തനായി വല്ലയിടത്തുമിരുന്നു കഴിഞ്ഞു കൂടാവുന്ന സമയം

(1) നവംബർ 1907 മുതൽ ഫെബ്രുവരി 1908 വരെ.

(2) ഫെബ്രുവരി 1908.

വന്നു. ഇപ്പോൾ അവരെല്ലാം കൂട്ടംകൂട്ടമായി ഏത് അജ്ഞാത സ്ഥലത്തു നിന്നാണോ വെളിയിലേക്ക് വരുന്നത്. മനസ്സിലാകുന്നില്ല.''

വല്ലപ്പോഴും കൽക്കത്തയിൽ വരുമ്പോൾ, സ്നേഹിതന്മാരുടെ കൂടെയും ബന്ധുക്കളുടെ കൂടെയും താമസിക്കാറില്ല. ദുഷ്പേരിനു പ്രസിദ്ധിപെറ്റ തെരുവുകളിൽ തന്നെയാകും താമസം. ആ ദുഷ്പേരു കേട്ട, തെരുവുകളിലെ ദുഷ്കീർത്തിയാർജ്ജിച്ച സ്ത്രീകളുടെ ഇടയിലാണ്, അയാൾ നാരീത്വത്തെ തേടി നടന്നിരുന്നത്. ഭാഗ്യഹീനകളായ എത്രയോ സ്ത്രീകളുടെ ചരിത്രമാണ്, അങ്ങനെ ശേഖരിച്ചത്. അവരുടെ ഇടയിൽ താമസിച്ചാണ് പാട്ടു പഠിച്ചതും. തൻെറ സ്വന്തം മുഖത്തുനിന്നു, തൻെറ ഈ ഖ്യാതിയെപ്പറ്റി പരാമർശിക്കുമ്പോൾ, ശരത്ചന്ദ്രനു യാതൊരു സങ്കോചവും തോന്നിയിരുന്നില്ല.

അതുകൊണ്ട്, ഒട്ടും തന്നെ അത്ഭുതമില്ല, ബഡീദീദിക്ക് ഇത്ര ഭവ്യമായ സ്വാഗതം ലഭിച്ചിട്ടും, സൗരീന്ദ്ര മോഹനനെ കാണുന്നതു ശരിയല്ലെന്നു വിചാരിച്ചതിൽ. പോരുമ്പോൾ, തൻെറ ഇളയ സഹോദരൻ പ്രഭാസ് ചന്ദ്രനോട് ഇത്രമാത്രം പറഞ്ഞിട്ടുപോയി. ''ഭാരതിയുടെ ഏത് ലക്കത്തിലാണോ 'ബഡീദീദി' പ്രസിദ്ധീകരിക്കപ്പെട്ടത്, അത് വാങ്ങി അയച്ചുതരണം.''

എന്താണ്, ശരത്ചന്ദ്രൻ തൻെറ സ്നേഹിതന്മാരെ ആരെയും കാണാതിരുന്നത് ? അതിനുള്ള കാരണം അയാൾ റംഗൂണിൽ മടങ്ങി എത്തിയശേഷം വിഭൂതിഭൂഷൺ ഭട്ടിന് എഴുതിയ ഒരു കത്തിൽ വ്യക്തമാക്കിയിരുന്നു. ആ എഴുത്തിൽ നിന്നു സ്പഷ്ടമാകുന്ന മറ്റൊരു കാര്യവുമുണ്ട്. തഥാകഥിതമായ തൻെറ അജ്ഞാതവാസക്കാലത്ത്, പലപ്പോഴും സ്നേഹിതന്മാർക്ക് കത്തുകൾ അയക്കാറുണ്ടായിരുന്നു. അന്നൊന്നും മറുപടി അയക്കാതിരുന്നതും ആ കൂട്ടുകാർ തന്നെ.

''വളരെക്കാലത്തിനുശേഷം കത്ത് എഴുതുകയാണ്. അത് നിങ്ങൾക്കു കിട്ടുമാറാകട്ടെയെന്നു പ്രാർഥിക്കുന്നു. സഹോദരാ, ഈ കത്ത് സ്നേഹ ബുദ്ധ്യാവായിക്കുക — എൻെറ എല്ലാ ദുഷ്കർമ്മങ്ങളും വിസ്മരിച്ചുകൊണ്ട്. അങ്ങിനെ എൻെറ ഈ എഴുതൽ ധന്യമാകട്ടെ. നാണം തോന്നുന്നുണ്ട്, നിങ്ങൾക്കു കത്തെഴുതാൻ. പേടിയുമുണ്ട്. അക്ഷരപ്പിശകുകളെക്കൊണ്ടു നിറഞ്ഞ, വിശൃംഖലമായ എൻെറ ഈ കത്തുകാണുമ്പോൾ, ഒരു പക്ഷേ നിങ്ങൾക്ക് ചിരി വരില്ലേ എന്നു തോന്നുകയാണ്. കുട്ടിക്കാലത്ത് ഇവനെ എങ്ങിനെ സ്നേഹിച്ചിരുന്നു എന്ന് താങ്കൾ ഓർക്കുമല്ലോ . . . .? എന്തൊരു ഭാഗ്യദോഷിയാണ്, ഞാൻ. മൂന്നുനാലു മാസം കൽക്കത്തയിൽ താമസിച്ചു. എന്നിട്ടും നിങ്ങളെ കാണാൻ കഴിഞ്ഞില്ല. ആ ദിവസങ്ങളിൽ നിങ്ങളും ഉണ്ടായിരുന്നു, കൽക്കത്തയിൽ. ഇപ്പോൾ തോന്നുകയാണ്, ഇനി ഒരിക്കലും നിങ്ങളെ കാണാൻ സാധിക്കില്ലെന്ന്. ഒരിക്കൽ, ആശു ഒരുമിച്ചും പിന്നൊരിക്കൽ തന്നത്താനും ഒരുങ്ങിയതാണ്, നിങ്ങളുടെ വീട്ടിലേക്കുവരാൻ. എന്തുപറയട്ടെ, നാണം തോന്നി.

വരാൻ കഴിഞ്ഞില്ല. പുംടു ! എത്രയോ ദുർഭാഗ്യപ്പുഴുക്കുത്തുപിടിച്ചതാണ്, എന്റെ ജീവിതം. അർത്ഥഹീനവും, നിഷ്ഫലവും, നീരസവുമായ എത്രയെത്ര ദിവസങ്ങൾ, മാസങ്ങൾ, വർഷങ്ങൾ, തലക്കുമീതേ കൂടി കടന്നുപോകുന്നു. ആലോചിക്കുകപോലും പ്രയാസം. ഏതായാലും, ഭഗവാൻ ബുദ്ധിതന്നകൂട്ടത്തിൽ, അൽപം സുബുദ്ധിയും കൂടി തരാമായിരുന്നു. അതു തരാതിരുന്നപ്പോൾ പിന്നെ, എന്തിനിത്രയും സ്നേഹിക്കാൻ പഠിപ്പിച്ചു. സ്നേഹിക്കാനുള്ള ഒരു പാത്രം എനിക്ക് കൂടി തന്നുപോയിരുന്നെങ്കിൽ, എന്താ, അദ്ദേഹത്തിന്റെ ഈ വിശാല ലോകത്തിൽ മനുഷ്യർക്ക് വല്ല കുറവും വരുമായിരുന്നോ ? എനിക്കറിഞ്ഞുകൂടാ, ഇതെന്തൊരു ന്യായമാണെന്ന്. എന്റെ ആത്മബന്ധുക്കളായ സകലമാനപേരുടേയും ദൃഷ്ടിയിൽ, ഞാൻ കേവലം വെറുക്കപ്പെട്ടവനാണെന്നു തോന്നുകയാണ്. എത്രയോ മർമ്മഭേദകമാണ്, അതറിയുക. പറഞ്ഞാൽപോലും ആളുകൾ വിശ്വസിക്കാത്ത കാര്യമാണത്. വിശ്വസിക്കുന്നതിനുള്ള യാതൊരു പഴുതും ഞാൻ ഇട്ടിട്ടു പോന്നുമില്ല. അതും എനിക്കറിയാം. ചിര പ്രവാസിയും ദുഃഖിതനും കുണ്ഠിതമായ ആചാരങ്ങളോടു കൂടിയവനുമായ ഞാൻ ഒട്ടുംതന്നെ യോഗ്യനല്ല, ആരുടേയും മുഖത്തൊന്നും നോക്കാൻ. എന്നാൽ പുംടു ! ഒന്നു ഞാൻ ചോദിക്കട്ടെ ? ഞാൻ മാത്രമാണോ, ഇതിനെല്ലാം കാരണക്കാരൻ ? എന്റെ അമ്പിന്റെ തലയ്ക്കൽ മൂർച്ചയുള്ള വായ്ത്തലയില്ല. എന്റെ തോണിക്കു പാമരമില്ല. അത് നേരേ പോകുന്നില്ല എന്ന് പറഞ്ഞ് അതിനെ ആട്ടുകയാണ്. രണ്ടു കൈകൊണ്ടും പിടിച്ചു നിർദയം തള്ളുകയാണ് ! എല്ലാം എന്റെ മാത്രം ദോഷമാണോ ? സന്യാസം സ്വീകരിക്കുന്നില്ല. പങ്കിലമായ ഈ ജീവിതത്തിനു സന്യാസത്തിന്റെ കൃത്രിമാവരണം ചേരുകയില്ല. എന്നാൽ, നിങ്ങൾ നല്ലവനാണല്ലോ ? അപ്പോൾ പിന്നെ, നിങ്ങളെന്തേ ഇത്ര നിഷ്ഠുരനാകാൻ ? സുരേന്ദ്രന്, ഗിരീന്, എല്ലാവർക്കും അയച്ചു കത്തുകൾ. മറുപടി കിട്ടിയില്ല. നിങ്ങളും എഴുതിയില്ല, മറുപടി. എന്തേ ? നിങ്ങൾ പതിതനായിപ്പോകുമായിരുന്നോ, വല്ലതും ഒരു വാക്ക് എനിക്ക് എഴുതി അയച്ചുപോയിരുന്നെങ്കിൽ ! ഇത്രയും ദൂരെയല്ലേ ഞാൻ. അവിടെവന്നു നിങ്ങൾക്കൊരു ദോഷവും ചെയ്യാൻ സാധിക്കുകയില്ലല്ലോ. നിങ്ങളുടെ സ്വഭാവം ആകെയങ്ങു ദുഷിച്ചു നാറിപ്പോകുമായിരുന്നോ ഒരു കത്ത് അയച്ചുപോയിരുന്നെങ്കിൽ ? അങ്ങനെയാണെങ്കിൽ, ആ വസ്തു നിർമ്മലമായാലെന്ത് ? മലിനമായാലെന്ത് ? ഒരു ദിവസം നിങ്ങൾ എന്നെ സ്നേഹിച്ചിരുന്നു. ഇന്നു ഞാൻ ഇരക്കുകയാണ്, സഹോദരാ ! ഈ കത്തിനു ഒരു മറുപടിതരണമെന്ന്. എന്റെ മനസ്സിൽ എന്നും പറ്റി നിൽക്കുന്ന ഒരു വിശ്വാസമുണ്ട്. നിങ്ങളും ബുഡിയും (നിരുപമ) ഒരിക്കലും എന്നോട് പിണങ്ങുകയില്ലെന്ന്. എന്റെ ആ വിശ്വാസം തട്ടിത്തകർക്കരുതേ! ഇനി മിഥ്യയാണെങ്കിൽത്തന്നെ അതുകൊണ്ട് എന്തുദോഷമാണ് ? ആ മിഥ്യ ആർക്കും ഒരു ദോഷവും ചെയ്യില്ല.

എന്നാൽ, അത് ഒരാൾക്ക് ഒരാശ്രയം കൊടുക്കുകയും ചെയ്യും. നൈതികമായ അധഃപതനം കാരണം എനിക്കെത്ര കനത്ത വീഴ്ച യാണ് പറ്റിയതെന്നോ ? അത് അളന്നു നോക്കാനുള്ള ശിക്ഷണ മൊന്നും എനിക്ക് ലഭിച്ചിട്ടില്ല. എന്നാൽ, ഒരു കാര്യം തീർത്തും പറ യാൻ സാധിക്കും. ദയ, മമത, സ്നേഹം എന്നിവയുടെ സൗവർണ വിഗ്രഹത്തിന്മേൽ അണുമാത്രമെങ്കിലും കറപുരളുകയില്ലെന്ന്.''

എന്നാൽ അടുത്ത നാലു കൊല്ലക്കാലം ആ വിശ്വാസം അത്ര യൊന്നും സംരക്ഷിക്കപ്പെടാൻ കഴിഞ്ഞില്ലെന്നാണ് തോന്നുന്നത്. ശരത്തും, തന്നെ വെളിച്ചത്തുകൊണ്ടുവരാൻ യാതൊരു ശ്രമവും നടത്തിയില്ല. യശോ ലിപ്സ തെല്ലുമുണ്ടായിരുന്നില്ല. അമ്മാവനായ ഗിരീന്ദ്രനാഥനെഴുതി[1] "ഞാൻ യശസ്സിൽ മോഹമുള്ളവനായിരുന്നെ ങ്കിൽ, ഇത്രയേറെ ദിവസങ്ങളും ഇത്രയധികം സമയവും ഈ വിധം സാധാരണമായ രീതിയിൽ നഷ്ടപ്പെടുത്തുമായിരുന്നില്ല.'' 'മന്ദിർ' എന്ന കഥക്ക് സമ്മാനം ലഭിച്ചിട്ടും അയാൾ തന്നെ വെളിപ്പെടുത്തിയില്ല.. 'ബഡീ ദീദി' പ്രസിദ്ധീകരിക്കപ്പെട്ടു. എന്നിട്ടുമില്ല. രവീന്ദ്രനാഥന്റെ മുക്തകണ്ഠമായ പ്രശംസക്ക് പാത്രമായി. പിന്നെയും ഇരുട്ടിന്റെ മറയിൽ തന്നെ നിന്നു. എന്നാലും, നിശ്ചയമായും എന്തോ ഒന്നു സംഭവിച്ചു കഴിഞ്ഞിരുന്നു. അത്, അയാളുടെ ജീവിതത്തിനു മാത്രമല്ല മാറ്റം വരുത്തിയത്. ഭാരതീയ സാഹിത്യധാരയെ തന്നെ പുതിയൊരു വഴിത്തിരിവിലേക്കുനയിച്ചു. ജനമാനസങ്ങളെ ആവേശിച്ചു കീഴട ക്കുന്ന ജീവസ്പർശിയായ ഒരു സർഗാത്മക ശക്തിവിശേഷം. മാന വന്റെ അഭിജ്ഞതക്ക് രൂപം കൊടുക്കുന്ന മഹാനായ ലോക പ്രിയ കഥാശിൽപി.

സൗരീന്ദ്രനാഥൻ 'ഭാരതി'യിൽ കൂടി 'ബഡീ ദീദി'യെ പുറത്തു കൊണ്ടു വന്നില്ലായിരുന്നെങ്കിൽ, വാസ്തവത്തിൽ അങ്ങനെയൊന്നു ജന്മമെടുക്കുമായിരുന്നോ ?

വേണമെങ്കിൽ, ഇങ്ങനെ സങ്കൽപിക്കാനും പ്രയാസമൊന്നുമില്ല. അങ്ങനെയൊന്നു സംഭവിക്കാതിരുന്നെങ്കിൽ എന്നും തന്നത്താൻ മറച്ചു പിടിക്കുന്ന സ്വഭാവത്തിൽ സിദ്ധ ഹസ്തനായ ശരത്ചന്ദ്രന്റെ പ്രതിഭ, റംഗൂണിലെ അക്കൗണ്ടന്റ് ജനറലിന്റെ ആഫീസിലെ ഫയലുകൾക്കിടയിൽ കുരുങ്ങി എന്നേക്കുമായി മണ്ണടിഞ്ഞു പോകുമാ യിരുന്നു. തന്നെ സ്വയം വെളിച്ചത്തു കൊണ്ടുവരാതിരിക്കാനുള്ള ഈ പ്രവണതയുടെ കാരണം മേൽപറഞ്ഞ കത്തിൽ കാണാവുന്നതേ യുള്ളുതാനും. മറ്റു ചിലരും പല പ്രകാരത്തിൽ ഇതിനെ വിശ്ലേഷണം ചെയ്യാൻ ശ്രമിച്ചിട്ടുണ്ട്. ഹിന്ദിയിലെ സുപ്രസിദ്ധ സാഹിത്യകാരനും, കൽക്കത്തയിൽ വളരെക്കാലം ശരത്തിന്റെ സമ്പർക്കത്തിൽ കഴിഞ്ഞ ആളുമായ ശ്രീ ഇലാചന്ദ്രജോഷി എഴുതിയിട്ടുണ്ട്. "സാഹിത്യ ലോക ത്തിന് അപരിചിതനും അജ്ഞാതനുമായി കഴിഞ്ഞുകൂടുന്നതിൽ,

(1). 1913 മാർച്ച് 18.

അദ്ദേഹം ഏതോ അപൂർവമായ സുഖം കണ്ടെത്തിയിരുന്നതായി തോന്നുന്നു. ജീവിതകാലത്തു ഖ്യാതിയെ അഭിമുഖീകരിക്കാതെ, അതിൻെറ മുമ്പിൽ നിന്നു പലായനം ചെയ്യാൻ പ്രേരിപ്പിക്കുന്ന ഏതോ ചില ഗ്രന്ഥികൾ അദ്ദേഹത്തിൻെറ ഉള്ളിലുണ്ടായിരുന്ന പോലെ തോന്നുന്നു. മരണാനന്തരം പ്രസിദ്ധീകരിക്കപ്പെടട്ടെയെന്നു കരുതിയായിരിക്കാം എഴുതിക്കൂട്ടിയതെല്ലാം. അപ്പോഴേക്കും സ്വർഗ സ്ഥനായ എഴുത്തുകാരൻെറ കൃതികൾക്കുള്ളിലൂടെ സംസാരിക്കുന്ന മഹാനായ ഒരാത്മാവ്, എല്ലാ ലേഖകന്മാരെയും ആവേശിച്ചു കൊള്ളുകയും ചെയ്യുമല്ലോ.

ഒരു പക്ഷേ, അതുകൊണ്ടുതന്നെയായിരിക്കാം, ശരത്ചന്ദ്രൻെറ രചനാ പ്രക്രിയ ഒരു ദിവസത്തേക്കുപോലും നിൽക്കാതിരുന്നതും. മന്ദഗതിയിലെങ്കിലും അതു നിരന്തരം മുമ്പോട്ടു പോയിരുന്നു. എന്നാലും, ബർമ്മയിലുള്ള കൂട്ടുകാരിൽ വളരെക്കുറച്ചു പേർക്കു മാത്രമേ അറിയാമായിരുന്നുള്ളു, ശരത്ചന്ദ്രൻ വളരെ സുന്ദരമായ കഥകൾ എഴുതുമെന്ന്. ഒരു ദിവസം ആ രഹസ്യവും പുറത്തായി. ബംഗാൾ ക്ലബ്ബിൻെറ സാഹിത്യ സമ്മേളനത്തിനുവേണ്ടി തയ്യാറാക്കിയ ഒരു ഉപന്യാസമാണ് അതിനുകാരണം.

'ബംഗാൾ സോഷ്യൽ ക്ലബ്ബിൽ' നിന്നു വിട്ടുപോന്ന ചില മെമ്പറന്മാരാണ്, ആ ക്ലബ്ബിൻെറ സ്ഥാപകന്മാർ. ക്ലബ്ബിൻെറ മിറ്റിംഗിൽ കവിത, കഥ, പല വിഷയങ്ങളെ അധികരിച്ചുള്ള ഉപന്യാസങ്ങൾ, എന്നിവ വായിക്കുക പതിവാണ്. അവയെപ്പറ്റിയുള്ള നിരൂപണങ്ങളും ഉണ്ടാകും. ശരത് വാക്പടുവായിരുന്നല്ലോ. നിരൂപണ വിഷയത്തിൽ മുമ്പനും. അപ്പോൾ സ്നേഹിതന്മാർ പറഞ്ഞു . "ഇത്രയെല്ലാം സംസാരിക്കുന്നുണ്ടല്ലോ. പിന്നെയെന്താണ് ഒന്നും എഴുതാത്തത്?"

ശരത് പറഞ്ഞു : "എനിക്കു എഴുതാനൊന്നും വശമില്ല. വലിയ വിദ്യാഭ്യാസമൊന്നുമില്ലതാനും."

അതേ അസത്യം. തന്നെത്തന്നെ മറച്ചു പിടിക്കാനുള്ള അതേ പ്രവണത. എന്നാൽ ഒരു ദിവസം നാരിയുടെ സ്വഭാവത്തെ സംബന്ധിച്ചു സഭയിൽ കോലാഹലങ്ങൾ മുഴങ്ങി. അപ്പോൾ, അനേകം വിദ്വാന്മാരുടെ പുസ്തകങ്ങളിൽ നിന്ന് ഉദ്ധരണികൾക്ക് പുറകെ ഉദ്ധരണികൾ കൊടുത്തു ശരത് എല്ലാവരെയും അത്ഭുതപ്പെടുത്തി. അങ്ങനെ സ്വയം കുടുങ്ങുകയും ചെയ്തു. സ്നേഹിതന്മാർ വിട്ടില്ല. "പഠിപ്പൊന്നുമില്ലെന്നല്ലേ, നിങ്ങൾ പറയാറ് ? പഠിക്കാതെ ഇത്ര വളരെ അറിവ് എങ്ങനെ ഉണ്ടാകും ? അടുത്ത തവണ ഒരു ഉപന്യാസം എഴുതിയേ പറ്റൂ."

രക്ഷപ്പെടാനൊരു വഴിയുമില്ലായിരുന്നു. അപ്പോൾ തന്നെ പ്രഖ്യാപിക്കപ്പെട്ടു. 'നാരിയുടെ സാമൂഹ്യ ജീവിതത്തിൽ ലൈംഗിക പ്രഭാവം' എന്ന വിഷയത്തെ പുരസ്കരിച്ച് ശരത് ഒരു ഉപന്യാസം എഴുതി വായിക്കുന്നതാണ്. 'നാരിയുടെ ചരിത്രം' എന്നായിരിക്കും തലക്കെട്ട്.

ഈ സമ്മതത്തിനുശേഷം മെമ്പറന്മാരുടെ ഇടയിൽ, വിശിഷ്യാ യുവാക്കന്മാരുടെ ഇടയിൽ ദൃശ്യമായ ഉത്സാഹ പ്രഹർഷത്തിന് അതിരില്ലായിരുന്നു. വളരെ ആവേശപൂർവം അവർ ആ ദിവസത്തെ പ്രതീക്ഷിച്ചു. നിശ്ചിത ദിവസം നിശ്ചിത സമയത്തു തന്നെ, സഭാ നടപടികൾ ആരംഭിച്ചു. വിഷയം രോചകമായിരുന്നതിനാൽ, ആളുകളും ധാരാളം കൂടിയിരുന്നു. എന്നാൽ, വക്താവായ ശരത് അവിടെയെങ്ങും കാണപ്പെട്ടില്ല. സമയം മുമ്പോട്ടു മുമ്പോട്ടു നീങ്ങി. ആളുകൾക്കിടയിൽ വലിയ ഉൽക്കണ്ഠ കാണപ്പെട്ടു. അധ്യക്ഷൻ കസേരയിൽ ഇരുന്നിരുന്നു വിഷമിച്ചു. ഒടുവിൽ തീരുമാനിച്ചു, ശരത്തിനെ അന്വേഷിച്ചു രണ്ടു പേർ അയാളുടെ വീട്ടിലേക്കു പോകട്ടെയെന്ന്. അതിനിടയിൽ ഉദ്ബോധനാത്മകമായ ഗാനങ്ങളോടുകൂടി സഭാനടപടികൾ തുടങ്ങാനും.

ശക്തിയായ മഴ. യോഗേന്ദ്രനാഥ സർക്കാർ മറ്റൊരു മെമ്പറുമൊരുമിച്ച്, ഒന്നരമൈൽ ദൂരം വരുന്ന ആ സ്ഥലത്തേക്കു തിരിച്ചു. അവിടെച്ചെന്നപ്പോഴാണറിയുക, ആൾ സ്ഥലത്തില്ലെന്ന്. കുറച്ചു നേരം വിളിച്ചു. അപ്പോൾ, ഒരാൾ ഇറങ്ങിവന്നു. സർക്കാർ ചോദിച്ചു. "ശരത് ഇല്ലേ ഇവിടെ ?" ആ മനുഷ്യൻ ചോദിച്ചു. "അങ്ങ് ആരാണ് ? എവിടെ നിന്നു വരുന്നു ?" സർക്കാർ പറഞ്ഞു. "ഞങ്ങൾ ബംഗാൾ ക്ലബ്ബിൽ നിന്നാണ് വരുന്നത്. ശരത് ഇന്ന് അവിടെ . . . ."

മുഴുവൻ കേട്ടില്ല. അതിനു മുമ്പുതന്നെ അയാൾ അകത്തേക്കു പോയി. രണ്ടുപേരും അത്ഭുതപ്പെട്ടു. അവരെന്തെങ്കിലും ചെയ്യുന്നതിനു മുമ്പ് അയാൾ മടങ്ങിവന്നു. കയ്യിൽ പിൻ ചെയ്ത കുറേ കടലാസുകളുടെ ഒരു കെട്ടുണ്ടായിരുന്നു. ആ കടലാസുകൾ സർക്കാരിനെ ഏൽപ്പിച്ചിട്ടു പറഞ്ഞു. "ബാബു അത്യാവശ്യകാര്യം പ്രമാണിച്ചു വെളിയിൽ പോയിരിക്കുകയാണ്. മീറ്റിംഗിൽ സന്നിഹിതനാകാൻ സാധിക്കുകയില്ല. ഈ കടലാസുകൾ ഏൽപ്പിക്കാൻ എന്നോടു പറഞ്ഞിട്ടുണ്ട്." ഉപന്യാസത്തിന്റെ വലിപ്പം കണ്ട മാത്രയിൽ രണ്ടു പേരും അമ്പരന്നു പോയി. ചെറിയ ചെറിയ അക്ഷരങ്ങളിൽ എഴുതപ്പെട്ട ഒരു മഹാഭാരതം. മടങ്ങിയെത്തിയ അവർ ഇക്കാര്യം സദസ്യരെ അറിയിച്ചു. സദസ്സ് തീരുമാനിച്ചു, ശരത്ബാബുവിന്റെ അസാന്നിധ്യത്തിൽ ഉപന്യാസം മറ്റാരെങ്കിലും വായിക്കട്ടെ. ആരാണു വായിക്കാൻ? വടിവൊത്ത രമണീയമായ കയ്പടയാണ്. എന്നാൽ കടുകുമണികൾ പോലെ ചെറുതും. കടലാസും വളരെയധികം. അതുകൊണ്ട് ആരും ഒരുക്കമായില്ല, വായിക്കാൻ. ഒടുവിൽ യോഗേന്ദ്രനാഥ സർക്കാരിനു തന്നെ ആ ചുമതല ഏൽക്കേണ്ടിവന്നു.

കേട്ടത് ഇങ്ങനെയാണ്. ഉപന്യാസം തയ്യാറാക്കാം, എന്നാൽ, അത് തന്നത്താൻ വായിക്കില്ല. അതായിരുന്നത്രെ വ്യവസ്ഥ. നിരവധി ഉദ്ധരണങ്ങളാൽ നിബിഡമായിരുന്നു, ആ ഉപന്യാസം.

വായിച്ചു തീർക്കാൻ, സർക്കാർ സുമാർ രണ്ടു മണിക്കൂർ എടുത്തു. വായിച്ചുകേട്ടപ്പോൾ സഭയാകെ അമ്പരന്ന് ഇരുന്നുപോയി. ലളിത സുന്ദരമായ ഭാഷ. ആകർഷകമായ ശൈലി. സഹജവും തർക്ക സമ്മതവുമായ വിഷയവസ്തു നിരൂപണം. മൊത്തത്തിൽ, മൗലിക വും ഗംഭീരവുമായ ഉപന്യാസം. ശരത്ചന്ദ്രന്റെ ബാല്യകാല കൃതി യായ 'ബഡീ ദീദി' പ്രസിദ്ധീകൃതമായിക്കഴിഞ്ഞിരുന്നു. എന്നാൽ, അനാദൃമായാണ്, അയാളുടെ സഹജമായ പ്രതിഭ, പ്രൗഢമായ രചനാ കൗശലം എന്നിവയുടെ തനി സ്വരൂപം പ്രത്യക്ഷമായത്.

ശരത്ചന്ദ്രന്റെ ചിത്രങ്ങൾ നോക്കി നോക്കി, ഒരു ദിവസം യോഗേന്ദ്രനാഥൻ ഒരു കയ്യെഴുത്ത് കോപ്പി കണ്ടെത്തി. തടിച്ച മില്ലറ്റ് കോപ്പി ബുക്കിൽ, മുത്തുമണികൾ നിരത്തിയപോലുള്ള അക്ഷര ങ്ങളിൽ, എട്ടൊമ്പത് അധ്യായങ്ങൾ എഴുതിയിരുന്നു. പേർ 'ചരിത്ര ഹീൻ'! വായിക്കാൻ തുടങ്ങി. നിറുത്താൻ തോന്നിയില്ല. രവീന്ദ്ര നാഥന്റെ 'ഗോര'യല്ലാതെ ഇത്ര സുന്ദരമായ മറ്റൊരു കൃതി അദ്ദേഹം വായിച്ചിരുന്നില്ല. ഇപ്പോൾ കുറച്ചു നാളേ ആയുള്ളു, അത് പ്രസിദ്ധീ കരിക്കപ്പെട്ടിട്ട്. അദ്ദേഹം കണ്ടു, ആ കയ്യെഴുത്തു പ്രതിയുടെ ആദ്യത്തെ പേജിൽ ചിലയാളുകളുടെ പേരുകൾ കുറിച്ചിരുന്നത്.

"ഇവരെല്ലാം ആരാണ് ?"

ശരത് പറഞ്ഞു : "ഭാഗൽപൂരിൽ ഞങ്ങൾക്ക് ഒരു സാഹിത്യ സമാജമുണ്ടായിരുന്നു. അതിലെ അംഗങ്ങളായിരുന്നു ഇവർ.'

അവരിൽ സൗരീന്ദ്രമോഹൻ മുഖോപാധ്യായയുടെ ഒരു കഥാ സംഗ്രഹം പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരുന്നു. 'ശേഫാലി.' യോഗേന്ദ്ര നാഥൻ അതിനെ വളരെ ഏറെ പ്രശംസിച്ചു. അപ്പോൾ ശരത് പറ ഞ്ഞു. "അതെ അതേ, അയാൾ നല്ല പോലെ എഴുതും. നിങ്ങൾ അയാളോടു ചോദിച്ചു നോക്കൂ, പറയും, ഞാനാണയാളുടെ ഗരു വെന്ന്."

സർക്കാർ പറഞ്ഞു : "ശരിയാണ്. പക്ഷേ, ഇപ്പോൾ തോന്നുന്നു ശിഷ്യൻ ഗുരുവിനെ തോൽപിച്ചെന്ന്."

ചിരിച്ചുകൊണ്ടു ശരത് മറുപടി പറഞ്ഞു : "എടേ ! ഞാനും എഴുതുന്നത് അത്ര മോശമൊന്നുമല്ല. എഴുതുകയാണെങ്കിൽ പലരേ ക്കാളും നന്നായെഴുതാനും കഴിയും."

യോഗേന്ദ്രനറിയാമായിരുന്നു, അകത്ത് ജ്വലിക്കുന്ന ആ അഗ്നി വളരെ നാൾ അമർന്നിരിക്കില്ലെന്ന്. അതുകൊണ്ട്, ശരത്ചന്ദ്രനെ നിരന്തരം പ്രോത്സാഹിപ്പിക്കാനും പ്രേരിപ്പിക്കാനും തുടങ്ങി. അ തിന്റെ ഫലമായിരുന്നു 'നാരിയുടെ ചരിത്രം' ! ബംഗാളിലെ വിഭിന്ന ജില്ലകളിൽ നിന്ന് വീടു വിട്ട് ഇറങ്ങിപ്പോയ ഭാഗ്യഹീനകളായ എഴുനൂറു നാരികളുടെ കരളലിയിക്കുന്ന കഥകളാണ് അതിലെ ഉള്ളടക്കം കൃതിയിൽ ഓരോരുത്തരുടെയും മേൽവിലാസം, വയസ്സ്, ജാതി, പരിചയം, കുല ത്യാഗത്തിന്റെ സംക്ഷിപ്തവിവരണം, ഇവയെല്ലാം ഉൾക്കൊണ്ടിരുന്നു. സ്ത്രീയുടെ ലൈംഗിക ജീവിത രഹസ്യങ്ങൾ,

അവളുടെ ദൈവികവും, മാനുഷികവും, അഗോചരവുമായ വിചിത്ര ചരിത്രങ്ങൾ എന്നിവയെ സംബന്ധിച്ച് ഗംഭീരവും വിവേചനപരവും ആയ അനുശീലനം നടത്തി സത്യം വെളിച്ചത്തു കൊണ്ടു വന്നിരുന്നു. അതിനുവേണ്ടി ശരത്ചന്ദ്രനു ദേശ വിദേശങ്ങളിലെ ചരിത്രങ്ങൾ, സാഹിത്യ ഗ്രന്ഥങ്ങൾ എന്നിവകളെ ഉന്മഥനം ചെയ്യേണ്ടിവന്നു. തന്റെ പ്രസ്തുത സംഗ്രഹത്തെപ്പറ്റി വളരെ നാളുകൾക്കു ശേഷം ശരത് എഴുതി. "സംശയ രഹിതമായി തെളിഞ്ഞ ഒരു വസ്തുതയുണ്ട്. കുലത്യാഗം ചെയ്തവരായ സ്ത്രീകളിൽ എൺപതു ശതമാനവും സധവകളായ സ്ത്രീകൾ തന്നെയായിരുന്നു. വിധവകൾ പ്രായേണ തുലോം കുറവും. ഭർത്താവു' ജീവിച്ചിരിപ്പുണ്ട്. അതുകൊണ്ടെ ന്ത് ? താമസം, വളരെ കർക്കശമായ മേൽനോട്ടത്തിലുമാണ്. അതു കൊണ്ടുമെന്ത് ? ഇനി, വിധവയായാൽ തന്നെ എന്ത് ? അനേക മനേകമത്രെ കാരണങ്ങൾ. ഒരു നാരി അവളുടെ ധർമ്മനിഷ്ഠക്ക് ഭംഗം വരുത്താൻ ഇറങ്ങിത്തിരിക്കുന്നതിനുള്ള കാരണം, പര പുരുഷന്റെ രൂപാകർഷണമല്ല; ഏതെങ്കിലും കുത്സിത വൃത്തി കൾ തുടരാനുള്ള മോഹവുമല്ല. അവർ തങ്ങളുടെ മഹത്തായ വസ്തുവിനെ ബലികഴിക്കുന്നത് വെളിയിലിറങ്ങി മറ്റേതെങ്കിലും ആശ്രയ വസ്തുവിനെ തേടാനുള്ള ലോഭം കൊണ്ടല്ല. പ്രത്യുത, ഏതോ ഒന്നിൽ നിന്ന് സ്വയം വിമുക്തമാകാൻ വേണ്ടിമാത്രമാണ്, ആ മഹാദുഃഖഭാരം ശിരസ്സിലേറ്റുന്നത്."

എന്നാൽ, സാധാരണക്കാരായ മനുഷ്യർ അത് സമ്മതിച്ചു കൊടുക്കാൻ അത്ര ഒരുക്കമായിരുന്നില്ല — ശരത്ചന്ദ്രനെപ്പോലുള്ള ഒരു ഗുമസ്തൻ, പാശ്ചാത്യ ദാർശനികന്മാരെ സംബന്ധിച്ച്, ഇത്ര ഗംഭീരമായ അധ്യയനം നടത്തുമെന്ന്. അതുകൊണ്ട്, അയാൾ ആഴത്തിലേക്കിറങ്ങി എന്തെങ്കിലും പരാമർശിക്കാൻ തുടങ്ങുമ്പോൾ, അവർക്കൊന്നും മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. മാത്രമോ, കളിയാക്കുകയും! "എടാ ! ഈ ശരത്ചാറ്റർജി എന്താ പറയുന്നത് ? എന്തൊക്കെയോ ജ്വലിക്കുന്നു !"

അവർ ധരിച്ചതെന്തായാലും ശരത് ധാരാളം വായിച്ചിരുന്നു. മിൽ, സ്പെൻസർ, കാന്റ് എന്നിവർ അയാൾക്ക് വളരെ ഏറെ പ്രിയങ്കരന്മാരായിരുന്നു. സ്പെൻസറിന്റെ സഹജവും സരളവുമായ അഭിവ്യഞ്ജനാ ശൈലിയിൽ ശരത് വിമുഗ്ധനായി. സത്യത്തിന്റെ സഹജമായ ഉപലബ്ധിയില്ലാതെ, അഭിവ്യഞ്ജന ഒരിക്കലും സ്വാഭാവികമാവില്ലെന്ന് അയാൾ അറിഞ്ഞിരുന്നു. ശരത്ചന്ദ്രൻ നല്ലപോലെ പഠിച്ചിരുന്ന വിഷയമാണ്, ഡിസ്ക്രിപ്ടീവ് സോഷ്യാളജി.

നോവലിസ്റ്റായ ഡിക്കൻസിന്റെ ഒരു പ്രശംസകനായിരുന്നു, അയാൾ. ഡിക്കൻസ് ടോൾസ്റ്റോയിക്കും പ്രിയനായിരുന്നു. രണ്ടു പേരും അങ്ങനെ ചെയ്തതിനുള്ള കാരണം ഒന്നു തന്നെയായിരുന്നു. ടോൾസ്റ്റോയിയുടെ ഡയറിയിൽ കാണുന്നു, ഒരു എഴുത്തുകാരൻ

ജനപ്രിയനായിത്തീരണമെങ്കിൽ, അതിനുള്ള ആദ്യ വ്യവസ്ഥ സ്നേഹമാണ്. അയാൾ സൃഷ്ടികളായ പാത്രങ്ങളിലൂടെ അഭിവ്യക്തമാക്കുന്നതും അതു തന്നെ. ഡിക്കൻസിൻെറ പാത്രങ്ങളെല്ലാം ലോകത്തിലെങ്ങും ഒരു പോലെ മിത്രങ്ങളാണ്. കാരണം മുൻപു പറഞ്ഞതുതന്നെ. അമേരിക്കയിലേയും റഷ്യയിലേയും മനുഷ്യരെ ഒരേ നിലവാരത്തിൽ കൊണ്ടുവരുന്ന ആ കഥാപാത്രങ്ങളെയാണ് ശരത് അന്വേഷിച്ചത്. ഡിക്കൻസിനെ കൂടാതെ, ടോൾസ്റ്റോയ്, ജോലാ, ഹെൻറിവുഡ്, ഇവരെല്ലാം തന്നെ അയാൾക്ക് പ്രിയപ്പെട്ടവരായിരുന്നു. എന്നാൽ, രവീന്ദ്രനാഥനെപ്പറ്റി ഉണ്ടായിരുന്ന ഭക്തി അളവറ്റതുമായിരുന്നു. ശരത് ഒരുക്കമായിരുന്നില്ല, രവീന്ദ്രനെക്കാൾ വലിയൊരു കവീന്ദ്രനുണ്ടെന്നു സമ്മതിക്കാൻ പോലും. മറ്റു കവികളെപ്പോലെ ആകാൻ ആർക്കും ശ്രമിക്കാവുന്നതാണ്. എന്നാൽ രവിബാബു ! നോക്കൂ ! അദ്ദേഹത്തിൻെറ ഈ കവിത. ആർക്കെങ്കിലും സാധ്യമാണോ ഇത്ര മനോഹരമായ ഒരു കവിത എഴുതാനു ?''

"ജീവനേ യത പൂജാ ഹല നാ സാരാ
ജാനി ഹേ ജാനി താവോ ഹയനി ഹാരാ.
ജേ ഫൂൽ നാ ഫൂടിതേ ഝരേഛേ ധരണീതേ
ജേ നദീ മരുപഥേ ഹാരാളോ ധാരാ
ജാനി ഹെ ജാനി താവോ ഹയനി ഹാരാ
ജീവനേ ആജോ ജാഹാ രേയേഛേ പിഛേ
ജാനി ഹൈ ജാനി താവോ ഹയനി മിഛേ
ആമാർ അനാഗത ആമാർ അനാഹത്
തോമാർ വീണാതാരേ, ബാജിഛേ താരാ
ജാനി ഹേ ജാനി താവോ ഹയനി ഹാരാ.''

വായിച്ച് വായിച്ച് അയാളുടെ കൺപോളകൾ ജലാർദ്രമായി. "സങ്കൽപത്തിൽ നിന്നു രൂപം കൊള്ളുന്നതു കൊണ്ടു മാത്രം കവിത മഹത്താകുകയില്ല. സത്യം സാക്ഷാൽക്കരിക്കപ്പെട്ടിരിക്കണം. അപ്പോഴാണ് സാഹിത്യം ജന്മമെടുക്കുന്നത്' ശരത് പറഞ്ഞു.

സർക്കാർ പറഞ്ഞു : "പലരും പറയുന്നു, രവിബാബുവിൻെറ കവിത വളരെ കഠിനമാണെന്ന് !!''

"അത് ശരിയാണ്. എന്നാൽ, സഹാനുഭൂതിയുടെ ഊഷ്മാവു തട്ടുമ്പോൾ, യാതൊരു വസ്തുവാണോ ക്ലിഷ്ടമായ രൂപം വിട്ട്, സരളമായിത്തീരുന്നത്, അതിനെ ആന്തരികമായിട്ടേ, സാക്ഷാൽക്കരിക്കാൻ പറ്റുകയുള്ളൂ. അല്ലെങ്കിൽപിന്നെ, കവിത മനസ്സിലാക്കാനുള്ള ശ്രമം തന്നെ കേവലം ഒരു വിഡംബനം മാത്രമായിരിക്കും. കവിത വായിക്കാൻ മാത്രമല്ല, കേൾക്കാനും സുന്ദരമായിരിക്കണം. ഒരിക്കൽ വായിച്ചു. ഒരിക്കൽ കേട്ടു. അതു കൊണ്ടു മാത്രം തൃപ്തി വന്നുകൂടാ. അത് ഗംഭീരമായ ഭാവ വിശേഷങ്ങൾ ഉൾക്കൊണ്ടു

നിൽക്കണം. വെറും സർവസാധാരണമായ ധാരണയ്ക്കപ്പുറത്തായിരിക്കുകയും വേണം. അല്ലെങ്കിൽ പിന്നെ, 'നീ ഉന്തി, ഞാൻ തള്ളി' എന്ന കണക്കാകും. ഇത് കവിതയാകുമോ ? ഇത് ആ ശ്രീമാൻ വംശീമോഹനന്റെ 'ഓഹേ താലഗാഛ, തുമി കേനോ ഏതോ ലംബാ, ഭീത ജഗദംബാ' ടൈപ്പിലുള്ള കവിതയാണ്.''

## 7

ഒരു ഭാഗത്തു ആത്മ സ്നേഹിതന്മാരുമായി സാഹിത്യചർച്ചകൾ നടത്തുമ്പോൾ, മറുഭാഗത്ത്, ശോഷിത വർഗങ്ങളുടെ ജീവിതത്തിന്റെ അത്യഗാധതയിലേക്കിറങ്ങി വ്യക്തിഗതമായ അനുഭവജ്ഞാനം സമ്പാദിക്കാനുള്ള ശ്രമമാണ് ശരത് തുടർന്നു പോന്നത്. അവരുടെ ഇടയിലാണ്, തന്റെ അനേകം കഥാപാത്രങ്ങളെ തപ്പി നടന്നതും. കേവലം നിസ്സഹായരും നിരാശ്രിതരുമായ തന്റെ നാട്ടുകാരെ കാണുമ്പോൾ ശരത് കാതരഭാവം കൈക്കൊണ്ടിരുന്നു. അവർ നിന്ദ്യ പ്രവൃത്തികൾ ചെയ്യുന്നതു കാണുമ്പോൾ, തന്നിലുള്ള സ്വാഭിമാനം ഉണർന്നെഴുനേൽക്കുമായിരുന്നു. ശക്തിക്കു തക്കവിധം അവരെയെല്ലാം സഹായിച്ചു പോന്നു. അവർക്ക് നാട്ടിലേക്കു മടങ്ങിപ്പോകാനുള്ള ടിക്കറ്റ് താൻ തന്നെ വാങ്ങിക്കൊടുത്ത് കപ്പലിൽ കയറ്റി വിടുമായിരുന്നു. വഴിതെറ്റിയ അനേകം സ്ത്രീകളെ അദ്ദേഹം ഇങ്ങനെ സഹായിച്ചിട്ടുണ്ട്.

ഏതെല്ലാം തരത്തിലുള്ള വ്യക്തികളാണ് കടന്നുവന്നത് അയാളുടെ ജീവിതത്തിലേക്ക്! ആഹാരാദികൾക്കൊന്നും ഒരു സൗകര്യവുമില്ലാത്ത കാലമായിരുന്നു അത്. ചായ ചായ. കേവലം ചായ മാത്രം കഴിച്ച് ഒന്നിനു പുറകേ ഒന്നായി എത്രയോ ദിവസങ്ങൾ തള്ളിനീക്കി. ഒരു ദിവസം ആകസ്മികമായി, തന്റെ വീട്ടിനു സമീപം വസിച്ചിരുന്ന ഒരു ബ്രാഹ്മണ പുരോഹിതനെ കണ്ടുമുട്ടി. സാവധാനത്തിൽ ആ പരിചയം വളരെയധികം അടുപ്പമുള്ളതായി. അപ്പോൾ ആ പുരോഹിതൻ പറഞ്ഞു. "ചേട്ടാ ! അങ്ങേക്ക് ആഹാരത്തിനും മറ്റും വളരെ അസൗകര്യമാണല്ലോ. ഞങ്ങളുടെ വീട്ടിൽ നിന്നു ആഹാരം കഴിച്ചുകൂടേ ?''

"ഇല്ല. ഇല്ല. എനിക്ക് അസൗകര്യമൊന്നുമില്ല.''

എന്നാൽ അയാളുടെ നിർബന്ധം നിരന്തരം വർധിച്ചു കൊണ്ടിരുന്നു. ഒടുവിൽ, ആ കുടുംബക്കാരുടെ സ്നേഹനിർഭരമായ ക്ഷണം തട്ടിക്കളയാൻ സാധിച്ചില്ല. വേറൊരു കാരണവുമുണ്ടായിരുന്നു, അതിന്. വാമൻ ഠാക്കൂറിന്റെ സ്ഥിതി അത്ര മെച്ചമൊന്നുമായിരുന്നില്ല. ശരത് അവിടെ ആഹാരം കഴിച്ചാൽ, അതയാൾക്കും പ്രയോജനമാകും. അതാണ്, സമ്മതിച്ചത്. എന്നാൽ, ഒരു ദിവസം ആ വീട്ടിൽ ഒരു സംഭവമുണ്ടായി. തികച്ചും അവിചാരിതം. ശരത് അറിഞ്ഞില്ല, ആ വീട്ടിൽ ആഹാരം പാകം ചെയ്യുന്ന സ്ത്രീ വാമൻ

ഠാക്കൂറിൻെറ ഭാര്യയല്ലെന്നും കേവലം വെപ്പാട്ടിയാണെന്നും. ഹരിമതി എന്നാണ് പേർ. ശരത് ബാബുവിനെ വലിയ ബഹുമാനമാണ്. അന്നൊരു ദിവസം എന്തുകാരണം കൊണ്ടോ ഹരിമതിയും വാമന നും തമ്മിൽ വഴക്കായി. ഠാക്കൂർ പെട്ടെന്ന്, കഴുത്തിൽ കിടന്ന പൂണു നൂലെടുത്ത് അരയിൽ കെട്ടി, ആസനം വിട്ട് എഴുന്നേറ്റു. അയാൾ ശരത്തിനോടു പറഞ്ഞു. "ചേട്ടാ! കണ്ടോ! മാഗിയുടെ പണി. താഴ്ന്ന ജാതിയുടെ ബുദ്ധി!"

അയാൾ താൻ പറഞ്ഞതു മുഴുവനാക്കുകപോലും ചെയ്തില്ല. അതിനുമുമ്പേ ഹരിമതിക്ക് കലി കയറിക്കഴിഞ്ഞു. പെട്ടെന്ന് ചോറു പാത്രം അടുപ്പത്തുതന്നെ വച്ചു. മുണ്ടെടുത്ത് തലവഴിയിട്ടു. പിന്നെ, വതിലിൻെറ മറപിടിച്ചു നിന്നു കൊണ്ടു പറഞ്ഞു. "സൂക്ഷിച്ചു സം സാരിക്കണം. ആരാ താഴ്ന്നജാതിക്കാരി ? നീ ! നീയാണ് ! ഞാനല്ല. ഓർത്തോ; ജാതിയെപ്പറ്റി കമാന്നൊരക്ഷരം മിണ്ടിപ്പോകരുത്. നീ വിചാരിക്കുന്നുണ്ടാകും, ഞാൻ വെറും തെരുവുതെണ്ടി സ്ത്രീയാ ണെന്ന്. താൻ പറയുന്നതൊക്കെ കേൾക്കുമെന്ന്. ഞാൻ വൈഷ്ണ വിയാ. നിന്നെപ്പോലെ, താഴ്ന്ന വർഗത്തിൽപ്പെട്ട എത്ര ബ്രാഹ്മണരെ കണ്ടിട്ടുണ്ട്. നല്ലപോലെ ഓർത്തു വേണം വർത്തമാനം പറയാൻ ! തിന്നാൻ തരുന്നില്ല, ഉടുക്കാൻ തരുന്നില്ല. പിന്നെയും വന്നിരിക്കുന്നു വീമ്പിളക്കാൻ !"

തുടർന്ന് അവിടെ ഉണ്ടായ വാക്സമരത്തിനു അവസാനമി ല്ലായിരുന്നു. ശരത്തിനു മനസ്സിലായി, അവർ അങ്ങേയറ്റം ദരിദ്രരാ ണെന്ന്. ഹരിമതിയോടുള്ള വാമൻ ഠാക്കൂറിൻെറ പെരുമാറ്റം ഒട്ടും തന്നെ നന്നായിരുന്നില്ല. വളരെ പരിശ്രമിച്ചു ബുദ്ധിമുട്ടി അവൾ ആഹാരം പാകം ചെയ്തു കൊടുക്കും. പലപ്പോഴും അവൾക്ക് സുഖക്കേടു പിടിപെട്ടിരുന്നു. പ്രായവും വളരെയായി.

ശരത്ചന്ദ്രനു വളരെ പ്രയാസം തോന്നി. അവരുടെ വഴക്കു പറഞ്ഞു തീർക്കാൻ ശ്രമിച്ചു. ഫലമൊന്നുമുണ്ടായില്ല. അവർ രണ്ടു പേരും തമ്മിൽ ശക്തിയായ വാക്കേറ്റമുണ്ടായി. പിന്നീട് ഹരിമതിക്ക് ചെലവിനു കൊടുക്കാതായി. അവളുടെ കഷ്ടപ്പാടുകൾക്ക് ഒരറുതി യുമില്ലായിരുന്നു. കരഞ്ഞു വിളിച്ച് ശരത്ബാബുവിനെ കഥയെല്ലാം പറഞ്ഞു കേൾപ്പിച്ചു.

ശരത് പറഞ്ഞു : "എൻെറ അഭിപ്രായം, നിങ്ങൾ കൽക്കത്തക്കു പോകുന്നതാണ് നല്ലതെന്നത്രെ."

"എൻെറ ഠാക്കൂറേ ! അങ്ങ് എങ്ങനെയെങ്കിലും ഏർപ്പാടാക്കി ത്തന്നാൽ ഈയുള്ളവൾ വളരെ നന്ദിയുള്ളവളായിരിക്കും. ബൗദ്ധ ന്മാരുടെ ഈ നാട്ടിൽ നിന്നു എത്രയും വേഗം പോകാമല്ലോ."

ശരത്ബാബു സമ്മതിച്ചു, കൽക്കത്തക്കു അയയ്ക്കാമെന്ന്. എ ന്നാൽ പെട്ടെന്നൊരു ദിവസം ആ സ്ത്രീക്കു പനിപിടിച്ചു. ഇരു പത്തിനാലു മണിക്കൂർ. പ്രാണനും പോയി. ഡോക്ടർ പറഞ്ഞു, "പ്ലേഗ്."

ശരത് വിഷമത്തിലായി. പ്ലേഗെന്നു കേട്ടപ്പോൾ ആരും അടുത്തുവന്നില്ല. ഒരു കണക്കിനു നാലഞ്ചു പേരെ തയ്യാറാക്കി, കള്ളു വാങ്ങിക്കൊടുത്തു. അങ്ങനെ ഹരിമതിയുടെ അന്തിമ ക്രിയകളും നടത്തിച്ചു.

മിസ്ട്രിപള്ളിയിൽ ഇങ്ങനെയുള്ള കഥകൾ ധാരാളമാണ്. ഏതെങ്കിലും വഴിക്ക് ശരത് അതിൽ ചെന്നുപെടുകയും ചെയ്യും. ഹോമിയോമരുന്നുകൾ കൊടുത്തിരുന്നതുകൊണ്ട് ഡോക്ടർ എന്ന നിലയിലും പ്രസിദ്ധനാണ്. അന്ന്, അയലത്തെ മേസ്ത്രിയുടെ ഭാര്യക്ക് കഠിനമായ പനിവന്നു. അയാൾ ഓടിപ്പിടിച്ചു ശരത്ബാബുവിന്റെ അടുത്തെത്തി. കരഞ്ഞു കൊണ്ടു പറഞ്ഞു, "ഠാക്കൂർ ജീ! അവൾക്കു വല്ലാത്ത പനിയാ. അങ്ങ് ഒന്നു നോക്കണം."

പതിവുപോലെ ശരത് അവിടെ എത്തി, ഹോമിയോ ബോക്സുമായി. സത്യത്തിൽ സ്ത്രീ കടുത്ത പനി പിടിച്ചു ബോധം കെട്ടുകിടക്കുകയായിരുന്നു. ഭാഗ്യം ! മരുന്നു കൊടുത്തപ്പോൾ ബോധം വീണു. പനിയും വിട്ടു, സാവകാശത്തിൽ. ആ സ്ത്രീ അന്നുമുതൽ ശരത് ബാബുവിനെ 'ബാബാ' എന്നു വിളിച്ചുപോന്നു.

പതുക്കെപ്പതുക്കെ, ആ സ്നേഹബന്ധം വളരെ ദൃഢമായിത്തീർന്നു. ഒരു ദിവസം കേട്ടു ഭാര്യയും ഭർത്താവും തമ്മിൽ വഴക്കാണെന്ന്. വഴക്കു വളരെ കൂടുതലാണെന്നും. ശരത് മേസ്ത്രിയോടു ചോദിച്ചു. "നിങ്ങളുടെ ഭാര്യ ഉറക്കെ സംസാരിക്കുന്നതായിപോലും കേട്ടിട്ടില്ല. ഇന്ന് എന്തുപറ്റി ?" മേസ്തിരി വല്ലാതെ ക്ഷോഭിച്ചിരുന്നു. പറഞ്ഞു. "ഠാക്കൂർ ബാബാ, അങ്ങേക്ക് എല്ലാം അറിയാമല്ലോ. ഞാൻ ഇവളെ ചുടുകാട്ടിൽ നിന്നു തിരിച്ചു കൊണ്ടുവന്നില്ലേ ? അവൾക്ക് ഉണ്ണാൻ ബുദ്ധിമുട്ടില്ല. കുടിക്കാനും. നല്ല വസ്ത്രങ്ങളും കിട്ടുന്നുണ്ട്, ഉടുക്കാൻ. എന്നാലും രാവെന്നില്ല, പകലെന്നില്ല, കടിപിടികൂടിക്കൊണ്ടിരിക്കും. അതിനായിരുന്നെങ്കിൽ, പിന്നെ ഞാനുമായി ബന്ധത്തിലായതെന്തിനാ ?"

ശരത് ഒരിക്കലും കണ്ടിരുന്നില്ല, മേസ്തിരി തന്റെ ഭാര്യയെ കുറ്റപ്പെടുത്തുന്നത്. ഇപ്പോൾ പെട്ടെന്നൊരു ദുഷ്പേരുവലിച്ചു അവളുടെ തലയിൽവച്ചു. അവൾ എങ്ങനെ മിണ്ടാതിരിക്കും ? തലയിൽ വസ്ത്രവും ഇട്ട് അവൾ മറവിൽ വന്നു നിന്നു. കടുത്ത സ്വരത്തിൽ പറഞ്ഞു. "ബാബായുടെ മുമ്പിൽ നിങ്ങൾ എന്നെപ്പറ്റി വളരെയൊക്കെ പറഞ്ഞു. താൻ വലിയ മാന്യനാണെന്നാണുഭാവം. എന്റെ സർവസ്വവും നശിപ്പിച്ചു. പിന്നെയും കുറ്റമെല്ലാം എന്റെ തലയിലും. ആ ചിറ്റമ്മകാരണമാണ്. അല്ലെങ്കിൽ നിങ്ങളെന്നെവക വരുത്തുമായിരുന്നു, ഇന്നലെ. കൊള്ളാം. ഞാൻ എന്തിനാ നിങ്ങളുടെ തല്ലു കൊള്ളുന്നത് ? എപ്പോഴും എന്നോടു പറയാറുണ്ട്. 'പോ. പോ. ഇറങ്ങിപോ' എന്ന്. ഞാൻ — ഞാനൊന്നും കാണുകയും കേൾക്കുകയും ചെയ്യുന്നില്ലെന്നാ ? കല്ല്യാണം കഴിച്ച ഒരുത്തിയുണ്ട്.

ഇപ്പോൾ ഇവിടെയത്തി സഹോദരന്റെ വീട്ടിൽ നിൽക്കുകയാ. എന്നെ, വെളിയിലാക്കണം. എന്നിട്ടുവേണം ആ എമ്പോക്കിയെ ഇവിടെ കയറ്റാൻ. തെളിച്ചങ്ങുപറയാത്തതെന്താ ? എന്നായാലും പറഞ്ഞേപറ്റൂ. അതെ, പറയാനെന്തിരിക്കുന്നു ? എന്റെ ആഭരണം, മാല, കൽക്കത്തക്കുള്ള ചെലവ്, ഇത്രയും ഇങ്ങുതന്നേരെ. പിന്നെ, തന്റെ ആ എമ്പോക്കിയേയും കൊണ്ട്, എവിടെ വേണമെങ്കിലും പോ. ഒത്തിരിയെല്ലാം സഹിച്ചു. ഇനിയും എനിക്കുപറ്റില്ല, സഹിക്കാൻ. എന്റെ എല്ലാം തട്ടിയെടുത്തു. ഇപ്പോൾ അടിച്ചു വെളിയിലാക്കുകയാ. നിന്നെപ്പോലെ മോശപ്പെട്ട ജാതിക്കാരനെ ചൂലുകൊണ്ടടിക്കണം. ചൂലുകൊണ്ട്. കൽക്കത്തയിൽ പോയി തെണ്ടിത്തിരിഞ്ഞാലെന്താ ? ഇനിയും പറ്റില്ല, സഹിക്കാൻ. ഇന്ന്, ഇപ്പോൾ ഈ സമയത്തു തന്നെ, എനിക്ക് എല്ലാം കിട്ടണം. പറഞ്ഞേക്കാം. എന്റെ എല്ലാം നശിപ്പിച്ചു. എന്നാലും ഇപ്പോഴുമുണ്ട്, സൂര്യനും ചന്ദ്രനും. ദൈവമുണ്ടെങ്കിൽ നാളെ നേരം വെളുക്കില്ല, അതിനു മുമ്പു ഞാൻ കാണും, തന്നെ വെണ്ണീറിടുന്നത്."

ഇത്രയും പറഞ്ഞ് ആ വധു മുണ്ടും വായിൽ തിരുകി വിമ്മിപ്പൊട്ടി കരയാൻ തുടങ്ങി. ശരത് തൽക്കാലം ഒരു വിധം പറഞ്ഞ് ആശ്വസിപ്പിച്ചു, ശാന്തമാക്കി. മേസ്തിരി തൊഴിൽശാലയിലേക്കും പോയി. പിന്നെ, മടങ്ങി വന്നില്ല. ഒന്നിനു പുറകെ ഒന്നായി ദിവസങ്ങൾ പലതു കഴിഞ്ഞു. അതിനിടയിൽ ശരത് എല്ലാം അറിഞ്ഞു. ആ സംഭവത്തിൽ അവൾ നിരപരാധിയായിരുന്നു. മേസ്തിരി കല്ല്യാണം കഴിച്ച സ്ത്രീ സഹോദരന്റെ വീട്ടിൽവന്നു താമസമാക്കിയിരുന്നു. അവളുമായി അയാൾ എവിടെ പോയോ ? ആർക്കറിയാം. ശരത്ബാബു അവളോടു പറഞ്ഞു, "നിങ്ങൾ കൽക്കത്തക്ക്പോകൂ." അവൾ പറഞ്ഞു. "കൽക്കത്തയിൽ പോയി ഇനി ഞാൻ എന്തുചെയ്യാനാ, ഠാക്കൂർ ബാബു ? എനിക്കു നല്ലത് കാശീവാസമാണ്."

ശരത് അവളെ കാശിക്കു പറഞ്ഞയച്ചു.

എത്രവേണമെങ്കിലുമുണ്ട് ഇങ്ങനെയുള്ള കഥകൾ. കേവലം ശോഷിതവർഗക്കാരോടു മാത്രമേ താൽപര്യമുണ്ടായിരുന്നുള്ളു എന്നു പറയാൻ പാടില്ല. ആപത്തിൽപ്പെടുന്ന തന്റെ സ്നേഹിതന്മാരെ സഹായിക്കുന്നതിലും മടികാണിച്ചിരുന്നില്ല.

ഒരു സ്നേഹിതനുണ്ടായിരുന്നു, ശ്രീ സുരേന്ദ്രനാഥ മാന്നാ. രണ്ടുപേരും ഒരുമിച്ചായിരുന്നു താമസവും. വളരെ ഉത്സാഹമായിരുന്നു, കൊട്ടാനും പാടാനും എല്ലാം. വിശേഷിച്ച് സങ്കീർത്തനത്തിൽ വളരെ അഭിരുചി ഉണ്ടായിരുന്നു. ശരത് ഈണം പകർന്നു കൊടുക്കും. അയാൾ പാടും. അവർക്ക് ഒരു കീർത്തന സംഘമുണ്ടായിരുന്നു. ഒരു ദിവസം അവിചാരിതമായി സുരേന്ദ്രന്റെ ജോലി നഷ്ടപ്പെട്ടു. ഇനി, എന്തു ചെയ്യാൻ ? വളരെ ശ്രമിച്ചു നോക്കി. അപ്പോൾ മനസ്സിലായി. നാമടു ഗോൾഡ് മൈനിൽ ജോലികിട്ടാൻ സാധ്യതയുണ്ടെന്ന് ശരത് പറഞ്ഞു : "വേഗം പോകൂ. നാമടുവിലേക്ക്."

വളരെനാൾ കഴിഞ്ഞു. സുരേന്ദ്രനു പോകാൻ കഴിഞ്ഞില്ല. ശരത് ചോദിച്ചു : "എന്താ ? നിങ്ങളെന്താ പോകാത്തത് ?"

ആദ്യം, അയാൾ അൽപമൊന്നു ശങ്കിച്ചു. പിന്നെ പറഞ്ഞു. "എങ്ങനെ പോകാനാ, ഠാക്കൂർ ചേട്ടാ; കയ്യിൽ ഒരു കാശുമില്ല. ഹോട്ടലിൽ ഊണുകഴിച്ച പണം കൊടുക്കാനുണ്ട്. സ്നേഹിതന്മാരോടൊക്കെ കടം വാങ്ങിയിരിക്കുകയാണ്. അതും വീട്ടണം."

ശരത് ഉടനെ മറുപടിയൊന്നും പറഞ്ഞില്ല. ഒരു സാധാരണ ഗുമസ്തനായിരുന്നല്ലോ അയാൾ. അടുത്ത ദിവസം സുരേന്ദ്രനെ വിളിപ്പിച്ച് ചോദിച്ചു, 'നാമടുവിലേക്കുള്ള വഴി അറിയാമോ ? ആദ്യം മാണ്ഡലയിൽ പോകണം. പിന്നെ, ലാസിവോ വഴി നാമിവോയിലെത്തും. അവിടുന്ന് ഒരു വണ്ടിയുണ്ട്, ഗോൾഡ്മൈനിലേക്ക്. അതിൽ യാത്രക്കാരെ കൊണ്ടുപോവില്ല. എന്നാൽ നിങ്ങളുടെ കയ്യിൽ നിങ്ങളുടെ സ്നേഹിതൻെറ എഴുത്തുണ്ടല്ലോ. അത് കാണിച്ചാൽ, നിങ്ങളെ കൊണ്ടുപോകും. വണ്ടിക്കൂലി പതിനഞ്ചുരൂപായാകും. അത് ഞാൻ തരാം. വേഗം പോകൂ."

സുരേന്ദ്രന്, ഒരു ക്ഷണനേരത്തേക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. പിന്നെ, പറഞ്ഞു: "ഠാക്കൂർ ചേട്ടാ; എനിക്ക് കടമുണ്ടല്ലോ, വീട്ടാൻ ?"

ശരത് പറഞ്ഞു : "അതിനെപ്പറ്റി വിഷമിക്കണ്ട. എല്ലാം ഞാൻ വീട്ടിക്കൊള്ളാം. പിന്നെ, നോക്കൂ. അവിടെ വല്ലാത്ത തണുപ്പാണ്. വസ്ത്രങ്ങൾ വല്ലതും വേണമെങ്കിൽ എനിക്ക് എഴുതുക."

പണം കൊടുത്തിട്ടു പറഞ്ഞു : "രാവിലെയാണ് വണ്ടി. നിശ്ചിന്തനായി പൊയ്ക്കൊള്ളൂ."

സുരേന്ദ്രൻപോയി. എന്നാൽ, ഒരു പക്ഷേ, അയാൾ അറിഞ്ഞിരിക്കില്ല, വണ്ടിക്കൂലിക്ക് പണം കൊടുത്തുകഴിഞ്ഞപ്പോൾ പിന്നെ ഒരു പൈസപോലും ശരത്തിൻെറ കയ്യിൽ ശേഷിച്ചിരുന്നില്ലെന്ന്. ഒരു കപ്പുചായമാത്രം കഴിച്ചുകൊണ്ട് ആഫീസിൽ പോയി. ഒരു ഗ്ലാസ് പാലു കുടിച്ചു കൊണ്ട് രാത്രിയും കഴിച്ചു.

ശരത് നാരദമുനിയുടെ ചിത്രം വരയ്ക്കുന്നത് യോഗേന്ദ്രൻ കണ്ടിരുന്നല്ലോ. അങ്ങനെയുള്ള എത്രയെത്ര ആളുകളാണ്, പലതരത്തിലുള്ള സഹായാഭ്യർഥനയുമായി വരാറുള്ളത്. ഒരു ദിവസം അക്കൂട്ടരുടെ ദു:ഖങ്ങളേയും ദൈന്യതകളേയുംപറ്റി സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. കോണിപ്പടിയിൽ 'ടപ് ടപ് ടപ്' എന്നൊരു ശബ്ദം കേട്ടു. നോക്കി. ആ സുപരിചിതനായ നാരദമുനി വടിയും ഊന്നി കിതച്ചു കിതച്ചു മുകളിലേക്കുവരുന്നു.

ശരത് വേഗം ഓടി താഴെ എത്തി. വളരെ സ്നേഹപൂർവം സഹായം കൊടുത്തുമുകളിൽ കൊണ്ടുവന്നു. അന്ന്, അയാളെ പരിചയപ്പെടുത്തിക്കൊണ്ടു യോഗേന്ദ്രനോടു പറഞ്ഞു. "ഈ മനുഷ്യൻ ദൈവ കാരുണ്യത്തിനു തികച്ചും പാത്രമാണ്. സ്നേഹത്തിനു വേണ്ടി തൻെറ സർവസ്വവും കളഞ്ഞുകുളിച്ചു. തെരുവു തെണ്ടി

യായി. അതാണയാളുടെ കഥ. പുരോഹിതനെ വിളിച്ചു, ശംഖുനാദം മുഴുക്കി, മന്ത്രപുരസ്സരം കല്ല്യാണംകഴിച്ചതാണോ ഇയാൾ ? ആർക്ക റിയാം. അഥവാ അന്തര്യാമിക്കറിയാം. അവൾ ആരുമായിരുന്നു കൊള്ളട്ടെ. ഇയാൾ അവളെ സ്നേഹിച്ചു. മന്ത്രപൂതയായ പത്നി യോടുള്ളതിനേക്കാൾ ഒട്ടും കുറവായിരുന്നില്ല, ആ സ്നേഹം. അങ്ങ നെയുള്ള ആ ഭാര്യ പ്ലേഗുപിടിച്ചു മരിച്ചു. അതോടെ ഇയാളുടെ ബുദ്ധിക്ക് വികൽപമുണ്ടായി. കുറച്ചുപണമൊന്നുമല്ല, ഭാര്യയെ ചികിത്സിക്കാൻ ചെലവാക്കിയത്. ഡോക്ടർക്കു കൊടുത്തത് മൂന്നുറു നാനൂറുരുപയിലധികം. പിന്നെയും ഭാര്യ രക്ഷപ്പെട്ടോ ? എങ്കിൽ സാരമില്ലായിരുന്നു. അതാണ് ഞാൻ പറയുന്നത്, ഈശ്വര കാരുണ്യ ത്തിനു ഇയാൾ അർഹനാണെന്ന്. അദ്ദേഹം അവളെ കൊന്നില്ലേ. അതു പോലെ സംരക്ഷിക്കുകയും ചെയ്യും. അല്ലെങ്കിൽ പിന്നെ ലോകം എങ്ങിനെ നടക്കാൻ !"

ഇത്രയും പറഞ്ഞു ശരത് ഒരു നെടുവീർപ്പിട്ടു. വളരെ നേരം ശൂന്യതയിലേക്കു ദൃഷ്ടിയും നട്ടിരുന്നു. ഒരു പക്ഷേ, സ്വന്തം പത്നിയെപ്പറ്റി ഓർത്തു പോയതാകും. അവളും ആ പ്ലേഗിനു തന്നെ യാണല്ലോ, ഇരയായത്. പിന്നെ, അകത്തുപോയി ചായകൊണ്ടു വന്നു. സ്നേഹം തുളുമ്പിയ കണ്ണുകളാൽ നോക്കിയിട്ടു പറഞ്ഞു. "നാരദമുനി, നോക്കൂ, എപ്പോൾ എന്തുവേണമെങ്കിലും, എന്നോടു പറയണം. അങ്ങനെ ചെയ്യാതിരുന്നാൽ ഞാൻ ഒരിക്കലും ക്ഷമിക്കുക യില്ല. ഏതെങ്കിലും ദിവസം നിങ്ങൾ വിശന്നിരുന്നു എന്ന് ഞാൻ കേട്ടാൽ, തീർത്തും പറഞ്ഞേക്കാം, പിന്നെ ഈ പടിചവിട്ടരുത്."

ഗദ്ഗദകണ്ഠനായി നാരദമുനിപറഞ്ഞു : "അങ്ങനെ വരുമോ തമ്പ്രാനേ! അങ്ങേപ്പോലെ ദയാലുവായ ഒരു ഠാക്കൂർ ഉള്ളപ്പോൾ, ഞാൻ വിശന്നിരിക്കുമോ ?"

"അതെ, ഇരുമ്പും, മരവും, യന്ത്രവുമെല്ലാം പിടിച്ചു കഠോരമായ പണിചെയ്യാം. ഈ ലഘുവായ പണി. ഇത് ചെയ്യാൻ പാടില്ലേ ? ഇല്ലേ ?"

അത്പറഞ്ഞ് ശരത് പുകവലിക്കാൻ തുടങ്ങി. ആ കിഴവന്റെ ശരിയായ പേർ നാരദമുനിയെന്നായിരുന്നില്ല. ഒരു സാധാരണ മേസ്തിരിയായിരുന്നു, അയാൾ. ലഹരിയൊന്നും ബാക്കി ഇല്ലായി രുന്നു, അയാൾ ശീലിക്കാത്തതായി. പാപത്തിന്റെ പരിഭാഷയിൽ പ്പെടുന്ന പ്രവൃത്തികളും കുറച്ചൊന്നുമല്ല, ചെയ്തുകൂട്ടിയത്. അയാൾ കൂട്ടുകാരുമൊരുമിച്ച് ശനിയാഴ്ച കണക്കില്ലാതെ കുടിക്കും. ഞായ റാഴ്ചവരെ അതിന്റെ ലഹരിയിൽ മയങ്ങിക്കിടക്കും. അതൊക്കെ വെറും സാധാരണമാണ്, അയാളെ സംബന്ധിച്ച്. പിന്നെ; സുഖക്കേ ടാണെന്നു പറഞ്ഞു അവധി എടുക്കും.

കുടിക്കുക. ഒരതിരുമില്ലാതെ കുടിക്കുക. ആ നിലയിൽ അയാ ളെ എത്രയോ തവണ കണ്ടിട്ടുണ്ട്. അതാണല്ലോ, 'അധികാറി'ന്റെ കർത്താവിന് എഴുതാൻ കഴിഞ്ഞത് "വെറും മരപ്പലകനിരത്തിയ

തറയിൽ, ആറേഴ് ആണുങ്ങളും എട്ടുപത്ത് പെണ്ണുങ്ങളും ഒരുമിച്ചിരുന്നു, മദ്യപിക്കുകയാണ്. ഒത്തനടുവിൽ കിടക്കുന്നുണ്ട് ഒരു തകർന്ന ഹാർമ്മോണിയവും, ഒരു പൊളിഞ്ഞ തബലയും. പലതരത്തിലും പല നിറത്തിലുമുള്ള, ചെറുതും വലുതുമായ, കുപ്പികൾ, നാലുപാടും കിടന്നുരുളുകയാണ്. ഒരു കിഴവി ഒരു വശത്തേക്ക് മറിഞ്ഞുകിടക്കുന്നു. ലഹരി ക്രമത്തിലധികം ആയതുകൊണ്ടാകാം, ഏതാണ്ട് പിറന്ന പടി തന്നെയെന്നു പറയാവുന്ന മട്ടിൽ. അറുപതു മുതൽ കീഴോട്ടു ഇരുപത്തഞ്ചു വയസ്സുവരെ പ്രായം വരുന്ന കൂട്ടരാണ് ആ സെറ്റിൽ. ഞായറാഴ്ച അവധി ദിവസം. ഉള്ളിക്കറിയുടേയും അതോടൊപ്പം വിലകുറഞ്ഞ ജർമ്മൻ മദ്യത്തിൻെറയും അവർണനീയമായ ദുർഗന്ധം മൂക്കിലേക്ക് തുളച്ചുകയറി. അവൻെറ മനസ്സു കിടന്നു പിടിയ്ക്കാൻ തുടങ്ങി. പ്രായം കുറഞ്ഞ ഒരു സ്ത്രീ. അവളുടെ കയ്യിൽ മദ്യം നിറച്ച ഒരു ഗ്ലാസ്സ്. ഒരു പക്ഷേ, അവൾ തികഞ്ഞ മദ്യപാനിയായിക്കഴിഞ്ഞിരുന്നില്ല. വീടുവിട്ടുപോന്നിട്ടു ദിവസം അധികമായില്ല. അവൾ ഇടത്തുകൈകൊണ്ട് മൂക്കുപൊത്തിപ്പിടിച്ചു. പിന്നെ, വളരെ പണിപ്പെട്ടു മദ്യം നിറച്ച ഗ്ലാസ് വായിലേക്കു കമഴ്ത്തി. അപ്പോൾ വീണ്ടും വീണ്ടും തുപ്പാൻ തുടങ്ങി. പലകകളുടെ വിടവുകളിലേക്ക് തുപ്പി. ഒരു പുരുഷൻ ഓടിയെത്തി. അവളുടെ വായിൽ കുറെ കറിവാരിപ്പൊത്തിനിറച്ചു. ഒരു ഭാരതീയ സ്ത്രീ തൻെറ കൺമുമ്പിൽ വച്ചു മദ്യപാനം ചെയ്യുന്നു. അതു കണ്ട്, അപൂർവ് ആകപ്പാടെ പകച്ചുപോയി."

എന്നാൽ, ശരത് ഒട്ടും പകച്ചില്ല. കാരണം, അയാൾക്കറിയാമായിരുന്നു, ഇക്കൂട്ടർ തന്നിൽ നിന്ന് വേറെയൊന്നുമല്ലല്ലോ എന്ന്. അതുകൊണ്ട്, ലോകത്തിൽ നന്മചെയ്യുക എന്നൊരു വാക്കുണ്ടെങ്കിൽ, അതെവിടെയെങ്കിലും ഒഴിച്ചുകൂടാൻ വയ്യാത്തതാണെങ്കിൽ, അത് അവിടെത്തന്നെയാണെന്നു മനസ്സിലാക്കിയിരുന്നു. അതിരുകടന്ന മദ്യപാനം കൊണ്ട്, ആളുകൾ തങ്ങളുടെ ജീവിതം നശിപ്പിക്കുന്നെങ്കിൽ, അതിനവരെ വെറുത്തിട്ടു കാര്യമില്ല. സ്നേഹപൂർവം പറഞ്ഞു മനസ്സിലാക്കാവുന്നതേയുള്ളു. ഒരു ദിവസം അങ്ങനെയൊരു മനുഷ്യൻ അവിടെ വന്നു. യോഗേന്ദ്രൻെറ മുമ്പിൽ വച്ചു തന്നെ. സുഖക്കേടാണെന്നു പറഞ്ഞു അവധിക്കു അപേക്ഷ എഴുതിക്കാൻ. ശരത് പതിവുപോലെ എഴുതിക്കൊടുത്തു. അയാൾ പോയി. അപ്പോൾ യോഗേന്ദ്രൻ ചോദിച്ചു. "സുഖക്കേടിൻെറ ലക്ഷണമൊന്നും കണ്ടില്ലല്ലോ ?"

ശരത് ചിരിച്ചു : "ഉണ്ടെങ്കിലല്ലേ കാണൂ. ശനിയാഴ്ച സന്ധ്യയായാൽ തലയിൽ ചെകുത്താൻ ആവേശിക്കുകയായി. പിന്നെ, രണ്ടു മൂന്നു ദിവസം അതിനു അടിപ്പെട്ടുകഴിയും. വളരെയൊക്കെ പറഞ്ഞു കൊടുക്കുന്നുണ്ട്; ഭയപ്പെടുത്തുന്നുമുണ്ട്. ഈ ശനിയാഴ്ചയും ഇങ്ങനെ ഭൂതാവേശമുണ്ടായാൽ ഞാൻ പോയിപറയും, നിങ്ങളുടെ യജമാനനോട്. അപ്പോൾ ജോലിയും പോകും എന്നൊ

ക്കെ. ആ സമയം, അവർ പലരെയും പിടിച്ചു സത്യം ചെയ്യും, ഇനി കുടിക്കില്ല; എന്നെങ്കിലും കുടിച്ചാൽ, അത് എൻെറ അച്ഛനമ്മമാരുടെ രക്തംപോലെയായിരിക്കും എന്നും മറ്റുംപറയും." അത്ഭുതപ്പെട്ടു കൊണ്ടു സർക്കാർ ചോദിച്ചു. "അങ്ങനെയുള്ള കൂട്ടരുടെ ഇടയിൽ നിങ്ങളെന്തിനാണ് താമസിക്കുന്നത്?"

ആരോ വല്ലാതെ കടന്നാക്രമിച്ച ഒരനുഭവം. ശരത് കണ്ണുകൾ ഉയർത്തി സർക്കാരിൻെറ നേരെ നോക്കി. അവ നിറഞ്ഞു വിതുമ്പി നിന്നു. "സംശയമില്ല; ഇവരെല്ലാം ഭാഗ്യദോഷികളാണ്, സർക്കാർ. എന്നാലും മനുഷ്യർ തന്നെയല്ലേ ? ഇവർക്കൊരുപകാരവും ചെയ്യാതെ ഇവരെ ആട്ടി ഓടിച്ചാൽ പിന്നെയും വഷളാകുകയേയുള്ളൂ."

എങ്ങോ സ്വയം കളഞ്ഞുപോയപോലെ. കുറച്ചുനേരം അങ്ങനെ തന്നെ ഇരുന്നു, ആത്മവിസ്മൃതനായി. പിന്നെ, പറഞ്ഞു, "യാതൊരവസ്ഥയിലും മനുഷ്യനെ വെറുക്കാൻ പാടില്ല. ഒരാൾ ദുഷിച്ചു പോയാൽ, അയാളെ നേരെയാക്കാൻ ശ്രമിക്കണം. അതുവളരെ വലിയ പ്രവൃത്തിയാണ്. ഭഗവാൻെറ ഈ രാജ്യത്ത് മനുഷ്യൻ എത്ര കരുത്തനാണോ, അത്ര തന്നെ ബലഹീനനുമാണ്. ഏതെങ്കിലും ഒരു തിങ്കളാഴ്ച രാവിലെ ഇവിടെവന്നു നോക്കൂ. അപ്പോൾ, അറിയാം, ഞാൻ പറയുന്നത് സത്യമാണോ എന്ന്. തലയിൽ ആവേശിച്ചിരുന്ന ചെകുത്താൻ വിട്ടൊഴിയുന്നു. ലോകത്തെപ്പറ്റിയുള്ള ബോധം തെളിയുന്നു. അപേക്ഷകൊടുത്തില്ലെങ്കിൽ, യജമാനൻ ജോലിയിൽ നിന്നു പിരിച്ചുവിടും. അപ്പോഴെന്താ സ്ഥിതി ? ശമ്പളം കട്ടുചെയ്യട്ടെ. അഥവാ പിഴ ഇടട്ടെ. എന്നാലും അത്രയും ദോഷമില്ലല്ലോ എന്നൊക്കെ കരുതി, നാണിച്ചു നാണിച്ചു, തലയും കുമ്പിട്ട്, എൻെറ അടുത്തു വരികയാണ്, സുഖക്കേടായിരുന്നു എന്ന് അപേക്ഷ എഴുതിക്കാൻ. അപ്പോൾ ഞാൻ ആകെ മറന്നുപോകും, അവരുടെ ദുർവൃത്തികളൊക്കെ. ഇത്രമാത്രമാണ് വിചാരിക്കുക — കഷ്ടം ! ഭാഗ്യം കെട്ട മനുഷ്യർ ! എത്രയോ നിസ്സഹായർ !" പറയുമ്പോൾ പിന്നെയും നിറയുകയാണ്, ശരത്ചന്ദ്രൻെറ നേത്രങ്ങൾ.

അയാൾ ദേഷ്യപ്പെട്ടിരുന്നില്ലേ ? ഇല്ലെന്നില്ല. എന്നാൽ ഒരിക്കലും വെറുത്തിരുന്നില്ല. കാരണം, അയാൾക്കറിയാമായിരുന്നു, ബുദ്ധിയുടേയും ഹൃദയത്തിൻേറയും വിശാലതയെ സംബന്ധിച്ചിടത്തോളം, മദ്യപാനികൾ, മദ്യപാനം ചെയ്യാത്തവരെ അപേക്ഷിച്ചു, ചെറിയവരാണെന്നു പറഞ്ഞാൽ, അതൊരിക്കലും സത്യമാവില്ലെന്ന്. അതുകൊണ്ടാണ്, അവർ അയാളെ ബഹുമാനിച്ചിരുന്നതും, ബാമൻചേട്ടൻ എന്നു വിളിച്ചിരുന്നതും. അവരുമായിച്ചേർന്നു അവരുടെ ഒരു സങ്കീർത്തന സംഘവും ഉണ്ടാക്കിയിരുന്നു. ശരത്ചന്ദ്രൻെറ മനസ്സിന് അപ്പോഴും ഈശ്വരൻെറ അസ്തിത്വത്തെ, പൂർണമായും അംഗീകരിക്കാൻ കഴിഞ്ഞിരുന്നില്ല. എന്നാലും, നല്ലവണ്ണം കീർത്തനം പാടുകയും രാമകൃഷ്ണമിഷൻെറ ഉത്സവങ്ങളിൽ പങ്കെടുക്കുകയും ചെയ്തി

രുന്നു, എങ്ങനെയും അവരുടെ ദുർഗുണങ്ങൾ കളഞ്ഞെടുക്കണമെന്നാഗ്രഹിച്ചു മാത്രം.

അത്ഭുതം തോന്നുന്നില്ലേ, മദ്യപാനം ചെയ്തും, അതുപോലെ നിരവധി ദുഷ്കർമ്മങ്ങൾ ചെയ്തും, ദുഷ്പേരു സമ്പാദിച്ച ഒരു മനുഷ്യൻ, അന്യരെ അതേ, ദുർഗുണങ്ങളിൽ നിന്നുമോചിപ്പിക്കാൻ വേണ്ടി പാടുപെടുന്നതു കാണുമ്പോൾ ! പലപ്പോഴായി തന്റെ സ്നേഹിതന്മാർക്ക് എഴുതിയിട്ടുള്ള കത്തുകളിലെല്ലാം തന്നെ തന്റെ ഈ ദുർഗുണങ്ങളെപ്പറ്റി വിശദമായി വിവരിച്ചിട്ടുണ്ട്, തികഞ്ഞ ആസ്വാദക ശൈലിയിൽ. അവയെ ആസ്പദമാക്കി പലരും പല അവിശ്വസനീയ കഥകളും പടച്ചുവിടുകയും ചെയ്തിട്ടുണ്ട്. എന്നാൽ അവ എല്ലാം തന്നെ തികച്ചും അതിശയോക്തിപരങ്ങളെന്നു മാത്രമല്ല, പച്ചക്കള്ളവുമത്രെ. അതിലെല്ലാം ഒളിഞ്ഞുകിടക്കുന്ന ഒരു സത്യമുണ്ട്. അതിതാണ്. അയാളുടെ ഉള്ളിൽ അനേകം ശരത്ചന്ദ്രന്മാർ ഒരുമിച്ചാസനമുറപ്പിച്ചു സ്ഥിതി ചെയ്തിരുന്നു. അതുകൊണ്ട്, തനിക്കു ചുറ്റും എപ്പോഴും രഹസ്യമായ ഒരന്തരീക്ഷം സൃഷ്ടിച്ചു വയ്ക്കാൻ ആഗ്രഹിക്കുകയും ചെയ്തു. തന്നെത്തന്നെ സദാ മറച്ചു പിടിക്കാനുള്ള ആഗ്രഹം, ഉപബോധമനസ്സിൽ സമൂഹത്തോടു പക വീട്ടാനായി ചുരുളിട്ടുകിടന്ന വൈര നിര്യാതനബുദ്ധി ഇവയെല്ലാമാണ് അതെല്ലാം ചെയ്യിച്ചത്. താനും എന്തോ ഒന്നാണ് എന്ന് കാണിച്ചു കൊടുക്കാൻ ആഗ്രഹിച്ചിരുന്നു. കുടിച്ചു 'ഫ്ലാറ്റാ'യി കിടക്കുന്ന ഒരവസ്ഥയിൽ ആരും തന്നെ ശരത്തിനെ കണ്ടിരുന്നില്ല. അമ്പതുകൊല്ലത്തിനു ശേഷം(1) ശരത്ചന്ദ്രന്റെ ഒരു കൂട്ടുകാരന്റെ ഇളയ സഹോദരൻ പറഞ്ഞു. "അന്നദ്ദേഹം വളരെ വൈകിയാണ്, മടങ്ങിവന്നത്. മെസ്സിന്റെ ഗേറ്റ് അടച്ചു കഴിഞ്ഞിരുന്നു. വീണ്ടും വീണ്ടും വിളിച്ചു. ആരും ശ്രദ്ധിച്ചില്ല. ഒടുവിൽ ഞാനാണ് വാതിൽ തുറന്നുകൊടുത്തത്. അദ്ദേഹം അകത്തുകടന്നു. വളരെയധികം വിളിച്ചതുകാരണം വല്ലാതായിരുന്നു. ഓക്കാനിച്ചു. കുടിച്ചിട്ടുണ്ടായിരുന്നു. എങ്കിലും ശരിക്കും ബോധമുണ്ടായിരുന്നു. വളരെ സ്നേഹമായിപ്പറഞ്ഞു. "അനിയാ നീ മാത്രമാണ് എന്നെ സ്നേഹിക്കുന്ന ഒരു വ്യക്തി."

മറ്റുള്ളവരും കുടിക്കുമായിരുന്നു. ശരത്തും കുടിച്ചിരുന്നു. അതുകൊണ്ടൊന്നും, ഒരിക്കലും ലക്ഷ്യഹീനനായില്ല. ഏറ്റവും വലിയൊരപരാധം ഇതായിരുന്നു. എളിയവരെന്നും ദുർന്നടത്തക്കാരെന്നും പറയപ്പെട്ടിരുന്ന കൂട്ടരുടെ ഇടയിലാണ് താമസിച്ചിരുന്നതെന്നുള്ളത്. മാത്രമല്ല, സമയം കിട്ടുമ്പോൾ ജാവാ, സുമാത്രാ, ബോർണിയോ തുടങ്ങി അക്കാലത്ത് ദുഷ്കീർത്തിക്ക് ഇരിപ്പിടമായിരുന്ന ദ്വീപുകളിൽ ചുറ്റി സഞ്ചരിക്കാനും പോകുമായിരുന്നു. അവിടുള്ള ആളുകളുടെ ഇടയിൽ അവരിലൊരാളായി ജീവിക്കുകയും ചെയ്തു.

---

(1) 1960 ൽ റംഗൂണിൽ അയാളെ ലേഖകൻ കണ്ടു.

ഈ പ്രവണതമൂലം വളരെയേറെ നഷ്ടപ്പെടേണ്ടിവന്നു. നേട്ട ങ്ങളും നിരവധിയായിരുന്നു. ശരീരം ക്ഷീണിച്ചു ജർജ്ജരിതമായി. അനുഭവ വിജ്ഞാന ഭണ്ഡാഗാരം കൊഴുത്തുതടിച്ചു.

ആ അനുഭവജ്ഞാനങ്ങളെല്ലാം പ്രകടിതമായി, 'ശ്രീകാന്തനി'ലും, 'ചരിത്രഹീന'നിലും. കൂടാതെ, അക്കാലത്തെ മാനവ ഹൃദയങ്ങളെ വിമുഗ്ധമാക്കിയ ആ നിരവധി കഥകളിൽ നിന്ന് ഇക്കാലത്ത് മാനവ മനസ്സിനു വിട്ടുപോരാൻ കഴിഞ്ഞിട്ടുണ്ടോ ?

## 8

ശരത്ചന്ദ്രൻ വിചാരിച്ചേയില്ല, ശാന്തിമരിച്ചതിൽ പിന്നെ വീണ്ടും ഒരു വിവാഹം ചെയ്യുന്നകാര്യം. പ്രായവും വേണ്ടത്ര ആയിക്കഴിഞ്ഞി രുന്നു. യൗവനം മിക്കാവാറും നഷ്ടപ്രായമായി. ആപത്തുകളു ടേയും വിപത്തുകളുടേയും ചക്രവ്യൂഹത്തിൽപ്പെട്ടു നട്ടംതിരിഞ്ഞു. പകൽ മുഴുവൻ ആഫീസിൽ പണി എടുക്കും. വീട്ടിൽ മടങ്ങി എത്തി യാൽ ചിത്രമെഴുത്തായി, എഴുത്തായി. അപ്പോഴും പരിഷ്കൃത സമൂഹത്തിൽ എത്രയോ അപവാദങ്ങളാണ് അയാളെ ചുറ്റിപ്പറ്റി പ്രചരിച്ചിരുന്നത്. ഒരു കുറവുമില്ലായിരുന്നു അതിനൊന്നും. ഒന്നി ങ്ങനെയാണ്:ശരത് നീചജാതിക്കാരിയായ ഒരു പെണ്ണിന്റെ കൂടെ യാണ് താമസം. അവളുടെ പേര് 'വിരാജ് വധു' എന്നും മറ്റും.

മറ്റൊരുത്തൻ പറയും,'ങും ! നയനതാര'യെന്നാ പേര്. മൂന്നാമൻ പറയും,'അല്ല, അവളുടെ പേര് ശശിതാരയെന്നാ.'

പിന്നെയും അറിയാമായിരുന്നു, അവർക്കു പേരുകൾ പലതും. എന്നാൽ, ആരും വീടുവരെ ഒന്നുപോയില്ല, പരമാർഥം അറിയാൻ. മാന്യന്മാരല്ലേ ? ദുർവൃത്തന്റെ വീട്ടിൽ പോകുമോ ? കൊള്ളാം ! ഇനി, വല്ല ആവശ്യവും പ്രമാണിച്ചു പോകേണ്ടിവന്നാൽ തന്നെ, പൂമുഖത്ത് ഇരുന്നിട്ടുപോരും. അത്രമാത്രം. അയാൾക്ക് ഒന്നു മാത്രം അറിഞ്ഞാൽമതി. വീട്ടിൽ ഏതോ സ്ത്രീ ഉണ്ട്. അത് അയാളുടെ ഭാര്യയല്ലതാനും.

അന്നൊരിക്കൽ, മാഘോത്സവാവസരത്തിൽ, കീർത്തനം സംബ ന്ധിച്ച് മൃദംഗത്തിന്റെ ആവശ്യം നേരിട്ടു. ഒരു സഹപ്രവർത്തകൻ പറഞ്ഞു. "ശരത്തിന്റെ പക്കലുണ്ട് മൃദംഗം. ഞാൻ അവിടുന്നു കൊണ്ടുവരാം."

അതിനുമുമ്പൊരിക്കലും അയാൾ ശരത്തിന്റെ വീട്ടിൽ പോയി രുന്നില്ല. അന്ന് ചെന്നപ്പോൾ വലിയ സ്വാഗതമാണ് ലഭിച്ചത്. ശരത് ചോദിച്ചു. "ഞാൻ എന്തു സേവനമാണാവോ ചെയ്യേണ്ടത് ?"

സ്നേഹിതൻ പറഞ്ഞു. "ബ്രഹ്മസമാജക്കാരുടെ ഉത്സവം പ്രമാണിച്ച് ഒരു മൃദംഗം വേണം. എന്താ തരാമോ ?"

"അതെ; അതെ. അതു താങ്കൾക്കു വേണ്ടിയുള്ളതുതന്നെ."

സ്നേഹിതൻ ചോദിച്ചു. "ഒരാളെ കിട്ടുമോ ? ഇതൊന്നവിടെ വരെ എത്തിച്ചുതരാൻ ?"

അന്ന്, ഞായറാഴ്ചയായിരുന്നു. അവിടത്തെ ചുറ്റുപാടിൽ ആ സമയം ഒരാളെ കിട്ടാൻ പ്രയാസവുമായിരുന്നു. ശരത് എന്തെങ്കിലും പറയുന്നതിനു മുമ്പ്, അകത്തുനിന്നൊരു സ്ത്രീയുടെ കണ്ഠസ്വരം. അതും വ്യംഗ്യ ഭാഷയിൽ ! "ഭക്തന്മാരല്ലേ ? ഒരു മൃദംഗം എടുത്തു കൊണ്ടു പോകാൻ വല്ലവരുടേയും സഹായം വേണോ ?" അതി തീക്ഷ്ണമായ ഒരു വ്യംഗ്യമായിരുന്നു. സ്നേഹിതന് അതേൽപ്പിച്ച ക്ഷതം അനുഭവപ്പെട്ടു. അയാൾ പറഞ്ഞു. "തീർച്ചയായും ഞാൻ തന്നെ കൊണ്ടുപൊയ്ക്കൊള്ളാം."

അയാൾ പോയി, മൃദംഗവും കൊണ്ട്. കൂടെ പുതിയൊരറിവും ലഭിച്ചു "ശരത്തിന്റെ വീട്ടിൽ ഒരു സ്ത്രീയുണ്ട്. ധർമ്മപത്നിയെന്നാണു തോന്നുന്നത്."

ആ സ്ത്രീ സാധാരണ അറിയപ്പെടുന്ന അർത്ഥത്തിൽ അയാളുടെ ഭാര്യ അല്ലായിരുന്നു. ഹിന്ദു സമ്പ്രദായമനുസരിച്ചുള്ള വിവാഹ ഘോഷയാത്ര ഉണ്ടായില്ല. കൊട്ടും കുരവയും ഉണ്ടായില്ല. അഗ്നി സാക്ഷിയായി ശാസ്ത്ര വിധിയനുസരിച്ചുള്ള കന്യാദാനവും ഉണ്ടാ യില്ല. എന്നാൽ ഒരു കാര്യം തീർച്ചയാണ്. അവർ അദ്ദേഹത്തിന്റെ ജീവിതസഖിയായിരുന്നു എന്നത്.

കൃഷ്ണദാസ് അധികാരി എന്നൊരു മനുഷ്യൻ ധനസമ്പാദ നാർത്ഥം ബംഗാൾ വിട്ട് റംഗൂണിലെത്തി. മേദിനീപുരം ജില്ലക്കാരനായ അയാളുടെ കൂടെ കന്യകയായ മകളുമുണ്ടായിരുന്നു. മോക്ഷദാ. മോക്ഷദയെചുറ്റിപ്പറ്റി ഏതോ ചില അപവാദങ്ങളുമായി. പലരും അവരവരുടെ സരസ്വതീവിലാസം പോലെ പലതും പറഞ്ഞു. എല്ലാം കേവലം കെട്ടുകഥകൾമാത്രം. സത്യം തൊട്ടുതേച്ചിരുന്നു പോലുമില്ല. അവളൊട്ടും തന്നെ സുന്ദരിയുമല്ലായിരുന്നു. പാലു പോലെ വെളുത്ത നിറമോ ചിത്രാങ്കിതങ്ങളായ നേത്രങ്ങളോ ഉണ്ടാ യിരുന്നില്ലെന്നർത്ഥം. എന്നാൽ, അത്ഭുതകരമാംവണ്ണം സുഘടിതമായി രുന്നു, അവയവങ്ങൾ. അന്നേരം പെയ്ത മഴയിൽ കുളിച്ചു നിന്ന പുഷ്പ ദളങ്ങളെപ്പോലുള്ള ദേഹലാവണ്യം. എല്ലാത്തിനും പുറമെ അനൽപമായ സ്നേഹശീലയും. പിതാവ് അധികാരിയാണ്. അവർ വൈഷ്ണവരാണ്. ആഢ്യബ്രാഹ്മണരല്ല. കടുത്ത ദാരിദ്ര്യവും. സ്ത്രീധനം കൊടുക്കാൻ വഴിയില്ലതാനും. സാധു മനുഷ്യൻ പണം സമ്പാദിക്കാനാണ് റംഗൂണിലെത്തിയത്. അത്രവളരെ ദൂരെ, ബർമ്മാ വരെ അപവാദം എത്തുകയുമില്ലല്ലോ.

അധികാരിയദ്ദേഹം താമസമാക്കിയത്, ശരത്തിന്റെ ഒരു സ്നേ ഹിതന്റെ അടുത്താണ്. ആ നിലയ്ക്ക് അവരുമായി പരിചയമായി. പരദുഃഖ കാതരത ശരത്ചന്ദ്രന്റെ സഹജമായ ഗുണമായിരുന്നല്ലോ. അധികാരിയെ സഹായിക്കാനും ശ്രമിച്ചു. എന്നാൽ, മോക്ഷദക്ക് ഒരു വരനെ കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. ഒരു ദിവസം കൃഷ്ണദാസ് പറഞ്ഞു, "കുട്ടി പ്രായമായി. ഞാൻ ഇവളെയും കൊണ്ട് എങ്ങിനെ നടക്കും ? നിർധനനായ ബ്രാഹ്മണനാണ് താങ്കൾ. അനുഗ്രഹിച്ച്

ഇവളെ സ്വീകരിച്ചാൽ, എനിക്കു വലിയ ഉപകാരമാകും.''

പക്ഷേ, ശരത് അതിന് ഒരുക്കമായിരുന്നില്ല. കുട്ടിയെ അറിയാം. അവൾക്കുവേണ്ടി എന്തെങ്കിലും ചെയ്യാനും ആഗ്രഹിച്ചു. എന്നാൽ സ്വയം വിവാഹം കഴിക്കത്തക്ക ഒരു നിലയിലായിരുന്നില്ലതാനും. ഒരു പക്ഷേ, ശാന്തിദേവിയുടെ സ്മരണ അപ്പോഴും വിടാതെ ക്ലേശി പ്പിച്ചിരിക്കാനും മതി.

പെട്ടെന്നൊരു ദിവസം ശരത് രോഗബാധിതനായി. സാധാരണ എന്നും സുഖക്കേടുകാരനാണ്. സ്വതന്ത്രവും ചുമതല ഇല്ലാത്തതു മായ ജീവിതത്തിൽ, ആഹാരാദികാര്യങ്ങൾ എങ്ങനെയൊക്കെ നട ക്കുമോ അങ്ങനെയൊക്കെത്തന്നെയാണ് നടന്നിരുന്നത്. ബർമ്മ യാണ് രാജ്യം. മലേറിയ, പ്ലേഗ് ഇവ രണ്ടിന്റെയും കൂട്. പനി കടുത്തു. ആ സമയം മോക്ഷദാ അയാളെ ശുശ്രൂഷിച്ചു, ഒരു ബംഗാളി സ്ത്രീയുടെ ആന്തരിക സ്നേഹത്തോടുകൂടി. കുറച്ചുനാൾ കൊണ്ടു പനി മാറി. അപ്പോൾ കണ്ടത് തലയ്ക്കൽ ഇരിക്കുന്ന മോക്ഷദയെയാണ്. അവൾ ചോദിച്ചു. ''ഇപ്പോൾ എങ്ങനെ ഇരി ക്കുന്നു?'' ആ സ്നേഹസിക്തമായ സംബോധന കേട്ടപ്പോൾ ശാന്തിയെ ഓർത്തു. വാസ്തവത്തിൽ അവൾ മാത്രമായിരുന്നു, അമ്മക്കുശേഷം തന്റെ ജീവിതത്തിലേക്കു സ്നേഹം പകർന്നു തന്ന ഒരു സ്ത്രീ. ഇന്ന് അതാ വീണ്ടും സ്നേഹസിക്തമായ അതേ സ്വരം. അത് മനസ്സിനെ ഇളക്കിമറിക്കാൻ തുടങ്ങി. കൃതജ്ഞത തുളുമ്പുന്ന നേത്രങ്ങളോടെ ശരത് പറഞ്ഞു. ''ഇപ്പോൾ സുഖം തോന്നുന്നു. നിങ്ങൾ എന്നെ വളരെയധികം ശുശ്രൂഷിച്ചു. എന്റെ എല്ലാ കഷ്ടപ്പാടുകളും സ്വയം ഏറ്റെടുത്ത പോലെ.''

മോക്ഷദയുടെ കണ്ണുകൾ വിതുമ്പിനിന്നു. തന്റെ കൈകൾ കൊണ്ട് അയാളുടെ നെറ്റിത്തടം മന്ദമന്ദം തലോടി. നിരുദ്ധകണ്ഠ യായി പറഞ്ഞു : ''ഭാഗ്യഹീനയായ എനിക്കുണ്ടോ അത്രയും സൗഭാ ഗ്യം !''

ശരത് ക്ഷീണിച്ചതെങ്കിലും സ്നേഹം നിറഞ്ഞ സ്വരത്തിൽ പറ ഞ്ഞു. ''അല്ല അല്ല. നിങ്ങൾ ഭാഗ്യഹീനയൊന്നുമല്ല. നിങ്ങൾ ബംഗാളി സ്ത്രീയാണ്. ചിരസ്നേഹമയിയാണ്.''

പിന്നെ തന്നത്താൻ പറയുന്നപോലെ ശരത് തുടർന്നു, ''രൂപ സൗന്ദര്യം നിങ്ങളെ അനുഗ്രഹിച്ചില്ല. എന്നാലെന്ത് ? നിങ്ങളുടെ ഹൃദയം സ്നേഹത്തിന്റെ മഹാസമുദ്രമാണ്. നിങ്ങൾ ആരുടെ കൂടെ കഴിഞ്ഞാലും അവന്റെ ജീവിതം ധന്യമാകും. എന്റെ അമ്മ യും ഇങ്ങനെയായിരുന്നു. ആന്തരിക രൂപ സൗന്ദര്യം കൊണ്ടു സമ്പന്ന. അതുപോലെ മഹീയസിയാണ്, നിങ്ങളും.'' മോക്ഷദ ശരിയായൊന്നും കേട്ടില്ല. എന്നാൽ, വിടർന്ന് പ്രകാശമാനമായ ശരത്ചന്ദ്രന്റെ ശ്യാമളമായ മുഖം കണ്ടു. അവൾ സ്വയം നിറഞ്ഞു

കവിഞ്ഞു. വിലാസി മൃത്യുഞ്ജയനെ ജയിച്ചു.[1] അവളുടെ സ്നേഹത്തിന്റെ ശീതളച്ഛായയിൽ ശരത് ക്രമേണ സുഖം പ്രാപിച്ചു. കൃഷ്ണദാസ് വളരെ സന്തുഷ്ടനായി. തന്റെ കഷ്ടപ്പാടെല്ലാം മാറിയപോലെ അയാൾക്കുതോന്നി. എന്നാൽ, പിന്നെയും ശരത് വിവാഹത്തിന് തയ്യാറായില്ല.

അങ്ങനെ ഇരിക്കെ, ഒരു ദിവസം കൃഷ്ണദാസ് പറഞ്ഞു, "താങ്കൾ മോക്ഷദയെ കല്യാണം കഴിക്കാൻ ഒരുക്കമല്ലെങ്കിൽ, എനിക്കു കുറച്ചു പണംതരുക. ഞാൻ സ്വദേശത്തു മടങ്ങിപ്പോയി അവളുടെ വിവാഹം നടത്തട്ടെ."

ശരത്തിന്റെ കയ്യിൽ അതിനുവേണ്ട പണമെവിടെ ? അധികാരിയെ സഹായിക്കാൻ സാധിച്ചില്ല. ഒരു ദിവസം കൃഷ്ണദാസിനെ കണ്ടില്ല. ഒരക്ഷരം പറയാതെ, മോക്ഷദയെ അവിടെയാക്കിയിട്ട്, അയാൾ ഭാരതത്തിലേക്കു മടങ്ങി. മോക്ഷദ വളരെയധികം കാതരയായി. ശരത്തും വല്ലാതെ വിഷമിച്ചു. എന്നാലും അവളെ ആശ്വസിപ്പിച്ചു. ശരത് പറഞ്ഞു. "നിങ്ങൾ ഒട്ടും വിഷമിക്കണ്ട. മറ്റെന്തെങ്കിലും ഏർപ്പാടാകുംവരെ ഇവിടെത്തന്നെ താമസിച്ചുകൊള്ളൂ."

അങ്ങനെ മോക്ഷദാ അവിടെ താമസമായി. അവളെ ആസ്പദമാക്കി പിന്നെയും അപവാദങ്ങൾ പ്രചരിക്കാൻ തുടങ്ങി. ഒരു ദിവസം ശരത് പറഞ്ഞു. "പോകാം. ഞാൻ നിങ്ങളെ കൽക്കത്തയിൽ കൊണ്ടാക്കിയിട്ടു വരാം."

പറയാൻ എളുപ്പമായിരുന്നു. എന്നാൽ, അതുപോലെ ഉപേക്ഷിക്കാൻ പ്രയാസമായിരുന്നു. കുട്ടിക്കാലം മുതൽ മറ്റുള്ളവർക്ക് വേണ്ടി പ്രാണൻ പണയംവച്ചു ശീലിച്ച ഒരാൾക്ക്, സാധുവായ ഒരു പെൺകുട്ടിയെ എങ്ങനെ ഉപേക്ഷിക്കാൻ കഴിയും. ഒരു ദിവസം വൈകുന്നേരം വന്നപ്പോൾ ശരത്പറഞ്ഞു "ഞാൻ നിനക്കൊരു വരനെ തേടിപ്പിടിച്ചുവച്ചിട്ടുണ്ട്."

മോക്ഷദാ പെട്ടെന്നു ശരത്തിന്റെ നേരെ നോക്കിയിരുന്നുപോയി. പിന്നെ, അവളുടെ നേത്രങ്ങൾ നിറഞ്ഞു. അവൾ പറഞ്ഞു. "ഇങ്ങനെയൊക്കെ പറയുന്നത് അങ്ങക്ക് ഭൂഷണമാണോ ?" ശരത്പറഞ്ഞു "ഇല്ല. ഞാൻ പരിഹസിക്കുകയൊന്നുമല്ല. നിനക്കു വിഷമം തോന്നുകയുമരുത്. ഏതായാലും വിവാഹം കഴിച്ചല്ലേ പറ്റൂ ? ഞാൻ കണ്ടുപിടിച്ചിട്ടുള്ള മനുഷ്യൻ നിന്നെ ബഹുമാനിക്കുന്ന ഒരാളാണ്. നിന്നോടു വളരെ ദയയുമുണ്ട്."

മോക്ഷദയുടെ വിസ്മയം പൂർവാധികം വർധിച്ചു. നിറുത്തി നിറുത്തി അവൾ പറഞ്ഞു. "എനിക്കൊന്നും അറിഞ്ഞുകൂടാ, അതിനെപ്പറ്റി. ആരാണ്, ആ മനുഷ്യൻ ? അറിയാതെ ഞാൻ എന്തു പറയാനാണ് ?"

---

(1) പ്രഥമ പർവം. അധ്യായം 6

ശരത് ഒരു കുസൃതിച്ചിരി ചിരിച്ചുകൊണ്ടു പറഞ്ഞു.
"നീ കണ്ടിട്ടുണ്ട്, അയാളെ."
"എന്താ ?"
"ഉവ്വെന്ന്. അനേകം തവണ കണ്ടിട്ടുണ്ട്."
മോക്ഷദക്കും തലയിലൊരു വെളിച്ചം വീണപോലെ. എന്നാലും പറഞ്ഞു, ഒന്നും മനസ്സിലാകാത്തപോലെ "എനിക്കൊന്നും അറിയാൻ പാടില്ല."
ശരത് ചോദിച്ചു : "എന്നെ, അറിയില്ലേ ?"
മോക്ഷദാ പെട്ടെന്നു ദൃഷ്ടി ഉയർത്തി, ശരത്തിന്റെ നേരേ നോക്കി. അവിശ്വാസത്തിലും, വിസ്മയത്തിലും ആറാടി നിന്ന ആ ദൃഷ്ടി ശരത്ചന്ദ്രന്റെ ഉള്ളിലേക്കിറങ്ങി നിറഞ്ഞുനിന്നു. പിന്നെ, പെട്ടെന്ന് കീഴോട്ടു കുനിഞ്ഞു. നിറഞ്ഞു നിന്ന കാർകൊണ്ടൽ പോലെ, അയാളുടെ ചരണം സ്പർശിക്കാൻ. അപ്പോൾ, ഇടക്കുകയറി തടുത്തുകൊണ്ടു ശരത് ചോദിച്ചു. "പറയൂ ! നിനക്കു സ്വീകാര്യനാണോ അയാൾ ?"
മോക്ഷദാ അപ്പോഴും പറഞ്ഞില്ല, മറുപടിയൊന്നും. അവൾ കീഴോട്ടു കുനിഞ്ഞുനിന്ന നിലയിൽ തന്നെ നിന്നു. അതു കഴിഞ്ഞ്, പിന്നെ പറയാനൊന്നും അവശേഷിച്ചില്ല. ശൈവ സമ്പ്രദായ പ്രകാരം രണ്ടുപേരും വിവാഹിതരായി. ഒരു പക്ഷേ, ഇക്കഥ കടുകിടതെറ്റാതെ അങ്ങനെ തന്നെ സംഭവിച്ചതാകണമെന്നില്ല. അല്ലെങ്കിൽ പിന്നെ, എങ്ങനെ സംഭവിച്ചു ? അതൊന്നും ആർക്കും അറിഞ്ഞുകൂടാ. പക്ഷേ, സത്യം ഇങ്ങനെയാണ്. ആ വിവാഹം സാമൂഹ്യവും, നിയമപരവുമായി, എല്ലാവിധ വിവാഹങ്ങളേയും അപേക്ഷിച്ച് ഒട്ടും തന്നെ താഴ്ന്നപടിയിലായിരുന്നില്ല. എന്നാൽ, സമുദായം എങ്ങനെ അംഗീകരിക്കാനാണ് ? കൊട്ടും കുഴലുമായി ചടങ്ങുകൾ നിറവേറ്റപ്പെടാത്തിടത്തോളം കാലം. വേണ്ട. സ്വീകരിക്കണ്ട. ശോഷിത വർഗക്കാരുടെ ഇടയിൽ കഴിഞ്ഞുകൂടിയ ശരത്ചന്ദ്രൻ അതംഗീകരിച്ച കാര്യമാണ്. മോക്ഷദയോടു പറഞ്ഞു. "ഇന്നു മുതൽ നീ ഹിരണ്മയിയായി. കറയറ്റ കനകക്കട്ട. അതിന്മേൽ ഒരിക്കലും പങ്കംപറ്റി നിൽക്കില്ല. നിന്റെ ഉള്ളിൽ വാണരുളുന്ന മഹത്തായ ആ രൂപം ഞാൻ കണ്ടുകഴിഞ്ഞു. അതെനിക്കു ശക്തിയായി ഭവിക്കും."
ഇതുതന്നെയാണ്, മാലതിയോടു സുരേന്ദ്രൻ പറയുന്നതും. "നീ വിവാഹിതയായി. ഇത്രയും നാളിനുള്ളിൽ, ഇന്നു നീ എന്റെ വധുവായി. ഇനി നിനക്കെങ്ങും ഓടിപ്പോകാൻ സാധ്യമല്ല. ഞാൻ ചാർത്തിയ മാലയുടെ ബന്ധം ജന്മജന്മാന്തരങ്ങളിൽപ്പോലും വിടർത്താൻ നിനക്കുകഴിയുകയില്ല." അന്നും നിയമം അനുശാസിക്കുന്ന മട്ടിൽ ഭാര്യയായില്ലെങ്കിൽ പോലും ഹിരണ്മയി പത്നീ ഭാവത്തിലുള്ള സകല ചുമതലകളും പേറി നിന്നു. മനസ്സിന്റെ ആ ചേർച്ചയാണ് വാസ്തവത്തിലുള്ള വിവാഹം. വിവാഹമന്ത്രം ഭാഷയിൽ ചെല്ലിയാലെന്ത്, സംസ്കൃതത്തിൽ ഉരുവിട്ടാലെന്ത് ? അതിലെന്തിരിക്കുന്നു?

ഒരു പ്രകാരത്തിലും പവിത്രമെന്നു പറയപ്പെടാൻ പാടില്ലാത്ത വിധം എത്രയെത്ര സ്ത്രീ പുരുഷന്മാർ ഈ ലോകത്തിൽ ഒന്നു ചേർന്നിട്ടുണ്ട്. ആ ചേർച്ചകളെ സമുദായം അംഗീകരിച്ചിട്ടുണ്ട്. വിവാഹമന്ത്രം കൊണ്ട് പരിശുദ്ധമാക്കിയിട്ടുമുണ്ട്. അതുകൊണ്ട്, ഹിരണ്മയീദേവി മന്ത്രദീക്ഷിതയായ പത്നിയായില്ലെങ്കിൽ തന്നെ, എന്താണ്? സമൂഹം അവർക്ക് വധൂ ജനാർഹമായ പദവി കൽപിച്ചരുളിയില്ലെങ്കിൽതന്നെ, എന്തുകുറവാണുണ്ടാകാൻ ? ശരത്ചന്ദ്രനെപ്പറ്റി അവരുടെ ഹൃദയത്തിലുള്ള ശ്രദ്ധ, ഭക്തി, ബഹുമാനാദികൾ എന്നിവ തികച്ചും അളവറ്റതായിരുന്നു. അയാളും മനോവാക്യങ്ങളാൽ അവരെ സ്നേഹിച്ചുപോന്നു.

പിന്നെയും ഒരിക്കൽകൂടി ശരത്ചന്ദ്രനെ സംബന്ധിച്ചിടത്തോളം ജീവിതത്തിനു പുതിയൊരർഥം കൈവന്നപോലെയായി. പ്രേമാസ്പദങ്ങളായ കഥകൾ കെട്ടിച്ചമച്ചു പ്രചരിപ്പിക്കേണ്ട ആവശ്യമൊന്നും ഇപ്പോഴില്ല. ദൈവത്തിനുമാത്രമേ അറിയാവൂ, അമ്മാതിരി എത്രയെത്ര കഥകളുണ്ടാക്കി അയാൾ തൻെറ പേരിൽ പ്രചരിപ്പിച്ചിരുന്നുവെന്ന്. അയാളുടെ ഉള്ളിൽ കുടികൊണ്ടുവാണരുളിയിരുന്ന, അലഞ്ഞുതിരിഞ്ഞു നടക്കാൻ വെമ്പൽ കൊള്ളുന്ന കഥാകാരൻ, പലപ്പോഴും സ്വന്തം വൈരാഗിയായ മനസ്സിനെപ്പോലും പരാജയപ്പെടുത്തിയിരുന്നു. ആലോചിച്ചു നോക്കിയാൽ കാണാം രണ്ടിനും സമാനമായ ആധാരമാണുള്ളതെന്ന്. അതായിരുന്നു, അഹങ്കാരം. വൈഷ്ണവി പറയുന്നില്ലേ, ശ്രീകാന്തനോട് "നിൻെറ ഈ ഉദാസീനവും വൈരാഗിയുമായ മനസ്സ് ഉണ്ടല്ലോ, ലോകത്തിൽ അതിലും ഉപരിയായി അഹങ്കാരം കൊണ്ടു നിറഞ്ഞ മറ്റൊരു വസ്തവുണ്ടോ ? ഏതെങ്കിലും?" ('ശ്രീകാന്തൻ' നാലാം പർവം.)

ഏതാനും നാൾമുമ്പ് തൻെറ സ്നേഹിതൻ വിഭൂതി ഭൂഷൺഭട്ടിന് അയച്ച ഒരു കത്തിൽ ഇങ്ങനെ എഴുതി[1] : "ഞാൻ ഒന്നരക്കൊല്ലക്കാലം ഒരു സ്ത്രീയുടെ കൂടെ കഴിഞ്ഞു. ഗൃഹസ്ഥാശ്രമിയായി. എത്ര അസീമവും അഗാധവുമായിരുന്നു, ആ പ്രണയകഥ. ഒരു ദിവസം മാത്രം ഒരു കലഹമുണ്ടായി. മധുരിക്കുന്ന കലഹം. എന്നാൽ മാനഭംഗം ഉണ്ടായോ ? ഉണ്ടായില്ല. അതിനു തൊട്ടുമുമ്പു തന്നെ, എൻെറ ആ പ്രേയസി മറ്റൊരു സുപാത്രത്തിൻെറ കണ്ഠത്തിൽ ഹാരാർപ്പണം ചെയ്തു."

"എന്തൊക്കെ സംഭവിച്ചു. ഒരു പിടിയുമില്ല. വധു ബ്രഹ്മദേശക്കാരിയല്ല. ഖാംടിക്കാരിയാണ്. ജാതിയിൽ വെളുത്തേടത്തിയാണെന്നറിഞ്ഞപ്പോൾ ഏത്തമിട്ടു മാപ്പുപറഞ്ഞു. ഒടുവിൽ ഇരാവതിയിൽ മുങ്ങി ഒരു വിധത്തിൽ പ്രായശ്ചിത്തവും ചെയ്തു. വിരഹവേദനയിൽ നിന്നു മോചനം ലഭിക്കണമല്ലോ. അതിനു ഡോക്ടറുടെ സർട്ടി

(1) 1908 ഫെബ്രുവരി 22

ഫിക്കറ്റ് ഹാജരാക്കി ഒരു വിധത്തിൽ രക്ഷപ്പെട്ടു. ഹോംകോങ്ങി ലേക്കുപോയി. ചണ്ഡീദാസ് ഏതാണ്ടിങ്ങനെയൊക്കെ ചെയ്തിരുന്നതായി കേട്ടിട്ടുണ്ട്. അദ്ദേഹം വിരഹാത്മകമായ ഒരു ഗീതികാവ്യം രചിച്ചു. ഞാനും തീരുമാനിച്ചിട്ടുണ്ട്, വളരെ മുമ്പെ ആരംഭിച്ച 'ചരിത്ര ഹീൻ' ഇത്തവണ പൂർത്തിയാക്കാമെന്ന്.''

എഴുത്തു മുഴുവൻ വായിക്കുമ്പോൾ അതൊരു കെട്ടിച്ചമച്ച കഥയാണെന്നു പറയാൻ പ്രയാസം. എന്നാൽ, ഗംഭീരനായിരുന്നുകൊണ്ടുപരിഹസിക്കുക, ശരത്ചന്ദ്രന്റെ ജന്മസിദ്ധമായ സ്വഭാവമായിരുന്നു. പതിനെട്ടുമാസക്കാലത്തെ ആ പ്രണയ കഥയിൽ വല്ല കഴമ്പുമുണ്ടായിരുന്നെങ്കിൽ, സംഭവ്യവും അസംഭവ്യവുമായ അനേകം രസകരമായ കഥകൾ എഴുതിത്തള്ളിയിട്ടുള്ള ഗിരീന്ദ്രനാഥ സർക്കാർ, ഈ വാസ്തവിക കഥയെ ഒരിക്കലും വിട്ടുകളയുമായിരുന്നില്ല. അതുകൊണ്ട് ഇങ്ങനെയാണ് തോന്നുന്നത്. കൈശോരാവസ്ഥയിലെ നീരദയുടെ കഥപോലെ, ഇതും കേവലം രോമാഞ്ചകാരിയായ ഒരു സാങ്കൽപിക കഥയാകാനാണിട. മഹാകവി ചണ്ഡീദാസ് വെളുത്തേടത്തിയെ പ്രേമിച്ചിരുന്നു. ഒരു പക്ഷേ, ശരത്ചന്ദ്രന്റെ സങ്കൽപ ലോകത്തിൽ, ആ പ്രേമം കുണ്ഡലാകൃതിയായി ചുരുണ്ടുകൂടി കിടന്നിരിക്കണം. എന്നാൽ, വെളുത്തേടത്തി തന്നെയായിരുന്നു അയാളുടെ സങ്കൽപ ലോകത്തിലെ പ്രേയസിയെന്നു പറയാനും വയ്യ. വളരെ നാൾ കഴിഞ്ഞ് ശരത് കൽക്കട്ടയിൽ മടങ്ങിവന്നു. അപ്പോൾ, തന്റെ സ്നേഹിതൻ അക്ഷയകുമാർ സർക്കാരിനോട് സ്ത്രീസ്വഭാവത്തെ നിരൂപണം ചെയ്തുകൊണ്ട് ഇങ്ങനെ പറഞ്ഞു. "റംഗൂണിൽ ഒരു ബംഗാളി സ്ത്രീയുണ്ടായിരുന്നു. രോഗിയായിരുന്നു അവളുടെ ഭർത്താവ്. ഏതെല്ലാം തരത്തിലുള്ള പ്രണയപ്രാർഥനകളാണ്, അവൾ എന്നോടു ചെയ്തത് ! ഞാൻ അവളുമായി ചേരാൻ ഉത്സുകനായി. കുറച്ചുനാൾ ഒരുമിച്ചു കഴിഞ്ഞു. പിന്നീട്, പെട്ടെന്നവൾ എവിടെയോ അന്തർധാനം ചെയ്തു. അപ്പോൾ എന്റെ സ്ഥിതി എന്തായെന്നോ? ഞാൻ ഭ്രാന്തനെപ്പോലെയായി വിരഹവേദന കാരണം. അതുകണ്ട്, വീട്ടുടമ എന്നോടുപറഞ്ഞു. "ആരെച്ചൊല്ലിയാണ് നിങ്ങൾക്കീ ഭ്രാന്ത്? അവൾക്ക് പണം ആവശ്യമായിരുന്നു, തന്റെ കാമുകനുവേണ്ടി അത് നിങ്ങളെ കളിപ്പിച്ചു കയ്ക്കലാക്കി. ഒടുവിൽ അവന്റെ കൂടെ സ്ഥലം വിട്ടു. നിങ്ങളോട് അവൾക്കു തെല്ലും സ്നേഹമില്ലായിരുന്നു.''

ഈ കഥകൾ സത്യമാകട്ടെ, അല്ലാതിരിക്കട്ടെ. അവ അയാളുടെ മനസ്സിലേക്കു വെളിച്ചം വീശുന്നവയാണ്. നാരിയുടെ പ്രേമം ഒന്നു മാത്രമാണ് പുരുഷനിൽ സാഹസികമനോഭാവം വളർത്തുന്നതെന്നു വിശ്വസിച്ചിരുന്ന കൂട്ടത്തിലാണ് ശരത്ചന്ദ്രൻ. അയാളുടെ ദൃഷ്ടിയിൽ പ്രേമം കേവലം മാംസദാഹമല്ല. ഉപാസ്യ വ്യക്തിക്കുവേണ്ടി സർവസ്വവും ബലികഴിക്കാൻ പ്രേരിപ്പിക്കുന്ന ഒന്നാണത്. കിശോരാവസ്ഥയിലെ വിഫലപ്രേമത്തിനുശേഷം, കുറഞ്ഞപക്ഷം, ഒരിക്കലെങ്കിലും ആരെയെങ്കിലും യഥാർഥത്തിൽ പ്രേമിച്ചു കാണും. അക്കാ

ലത്ത് ദുഷ്ടന്മാരായ ആളുകൾ നല്ല കുടുംബത്തിലുള്ള പെൺകുട്ടികളെ വഴിതെറ്റിച്ചു റംഗൂണിൽ കൊണ്ടു പോവുക പതിവായിരുന്നു. അങ്ങനെയുള്ള ഒരു യുവതിയായിരുന്നു, ഗായത്രി. ആകർഷകമായ ദേഹയഷ്ടി. മാദകമായ രൂപലാവണ്യം . . . . . വൈധവ്യത്തിൻെറ ചാമ്പലിൽ തീക്കനൽ പോലെ അവൾ മറഞ്ഞു കിടന്നു. ഒരു പക്ഷേ, അവളുടെ അച്ഛനമ്മമാരുടെ പെരുമാറ്റം മോശമായിരുന്നിരിക്കാം. അതുകൊണ്ട്, അവൾ ലഖ്നൗവിൽ പോകാൻ ആഗ്രഹിച്ചു. ചിറ്റപ്പൻെറ വീട്ടിൽ. അയൽപക്കത്തുകാരനായ ഒരു ചെറുപ്പക്കാരൻ, നന്ദുലാൽ അവളെ പറഞ്ഞു വിശ്വസിപ്പിച്ചു, ലഖ്നൗവിൽ ചിറ്റപ്പൻെറ വീട്ടിൽ കൊണ്ടാക്കാമെന്ന്. എന്നാൽ സംഭവിച്ചതു മറ്റൊന്നാണ്. അയാൾ നേരെപോയത് റംഗൂണിലേക്കാണ്. പാവം ഗായത്രി. വഴിയിൽ ആരോട്, എന്തു പറയാൻ ? കപ്പലിൽവച്ച് ബർമ്മാക്കാരനായ ഒരു യുവാവുമായി പരിചയപ്പെട്ടു. പാഞ്ച്കൗഡി എന്നായിരുന്നു, അയാളുടെ പേർ. നന്ദുലാൽ, പാഞ്ച്കൗഡിയോടു പറഞ്ഞത് ഗായത്രി തൻെറ ഭാര്യയാണെന്നത്രെ. ആ നിലയിൽ, അവൾ റംഗൂണിലെ പ്രസിദ്ധ അഡ്വക്കറ്റ് കുഞ്ജബിഹാരി മുഖോപാധ്യായയുടെ വീട്ടിൽപോയി താമസിച്ചു. ഗൃഹനാഥയുടെ സ്നേഹം ലഭിച്ചതിനാലാകാം ഗായത്രിക്കു തൻെറ നഷ്ടപ്പെട്ട ധൈര്യം വീണ്ടുകിട്ടി. അവൾ അവരോടു പറഞ്ഞു. "അമ്മാ! ഇയാൾ എൻെറ ഭർത്താവല്ല. ഞാനൊരു വിധവയാണ്. ചിറ്റപ്പൻെറ വീട്ടിൽ കൊണ്ടാക്കാമെന്നു പറഞ്ഞു എന്നെ കബളിപ്പിച്ച് ഇവിടെകൊണ്ടുവന്നതാണ്."

ഗൃഹനാഥ അത്ഭുതപ്പെട്ടുപോയി. അവർ വേഗം ഗിരീന്ദ്രനാഥ സർക്കാരിനെ വിളിച്ചു വരുത്തി. അദ്ദേഹം വന്നു. നന്ദുലാലിനെ ശരിക്കും അപമാനിച്ചു. പിന്നെ, ശരത് മുതലായ സ്നേഹിതന്മാരുടെ സഹായത്തോടുകൂടി സ്വദേശത്തേക്കുള്ള കപ്പലിൽ അയയ്ക്കാൻ ഏർപ്പാടു ചെയ്തു. ഗായത്രിയുടെ അച്ഛനെയും വിവരം അറിയിച്ചു. കത്തുമുഖാന്തരം. അതുവരെ ഗായത്രി എവിടെ കഴിയും? അവളെ അവിടെ താമസിപ്പിക്കാൻ ഗൃഹനാഥ ഒരുക്കമായിരുന്നില്ല. ഗിരീൻ, ശരത്തിൻെറ തെരുവിൽ ഒരു വീട് എടുത്ത് അവളെ താമസിപ്പിച്ചു. മേൽനോട്ടം വഹിക്കാൻ പാംച്കൗഡിയും ശരത്തും. രാത്രിയിൽ പാംച്കൗഡിയുടെ അവിടെയാണ് ഉറങ്ങാറ്.

ഒരു ദിവസം ഗായത്രിയുടെ അച്ഛൻെറ മറുപടിവന്നു. കുലടയായ മകളെ യാതൊരു കാരണവശാലും വീട്ടിൽ താമസിപ്പിക്കുകയില്ലെന്ന്. പിന്നീട്, നിരാശനായ ഗിരീൻ ഗായത്രിയുടെ ചിറ്റപ്പന് എഴുതി. ഇതിനകം, നിരന്തരം സമ്പർക്കത്തിൽ ഇരുന്നതുകാരണം, ശരത് ഗായത്രിയിൽ അനുരക്തനായി. പാവപ്പെട്ട ഒരു വിധവ. അവൾക്കാരും സഹായവും ഇല്ല. അതുകൊണ്ട്, ഒരു പക്ഷേ, മനസ്സിൽ കാരുണ്യവും നിറഞ്ഞു നിന്നിരിക്കാം. ഒരു ദിവസം ഗായത്രിയോടു പ്രണയ നിവേദനം നടത്താൻ ധൈര്യപ്പെടുകയും ചെയ്തു.

ശരത് പറഞ്ഞു : "ഈയിടെ വിധവാവിവാഹം നടപ്പുണ്ട്. എന്നാലും സമുദായം അംഗീകരിക്കാതിരുന്നാൽ, വൈഷ്ണവ ധർമ്മം സ്വീകരിക്കുകയും ചെയ്യാം."

ഗായത്രിയുടെ ദുഃഖം സീമാതീതമായിരുന്നു. അവൾ പറഞ്ഞു. "ശരത് ചേട്ടാ ! അടർന്നുവീണ പുഷ്പം ദേവാരാധനക്ക് കൊള്ളുകില്ല."

ശരത്മാത്രമല്ല, അവളോടു പ്രണയ നിവേദനം നടത്തിയിരുന്നത്. പാംച്കൗഡിയുടെ ധനവാനായ യജമാനനും അവളിൽ ആസക്തനായിരുന്നു. ഒരു ദിവസം വ്യാപാരസംബന്ധമായ കാര്യത്തിനായി അദ്ദേഹം പാംച്കൗഡിയുടെ വീട്ടിൽ ചെന്നതാണ്. അവിടെ വച്ച് ഗായത്രിയെ കാണാൻ ഇടയായി. വ്യാമോഹിതനുമായി. അന്നുമുതൽ പല വിധത്തിലും അവളെ പ്രലോഭിപ്പിക്കാൻ ശ്രമിച്ചു. ചിലപ്പോൾ സമ്മാനങ്ങൾ അയച്ചുകൊടുക്കും. മറ്റു ചിലപ്പോൾ, ഏതെങ്കിലും സ്ത്രീയെ അയക്കും. ഒരു ദിവസം അയാൾ വണ്ടിയുമായി വന്നു, അവളെകൊണ്ടുപോകാൻ. അയാളുടെ ഭാഗത്ത് ആൾബലമുണ്ടായിരുന്നു. ശരത്തിൻെറ പക്കൽ സാഹസവും. ഗായത്രിയെ രക്ഷിക്കാൻ ശരത് മുമ്പിൽകയറി നിലയുറപ്പിച്ചു. അന്നു തീർച്ചയായും അയാൾ മനസാ രാജുവിനെ സ്മരിച്ചിരിക്കും.

കാഴ്ചക്കാരും കുറച്ചൊന്നുമല്ല വന്നു നിരന്നത്, യുദ്ധം കണ്ടു രസിക്കാൻ. രക്തച്ചൊരിച്ചിലിനുള്ള സാധ്യതയും ഉണ്ടായിരുന്നു. അപ്പോഴേക്കും ഗിരീന്ദ്രനു വിവരം ലഭിച്ചു. അൽപ സമയത്തിനുള്ളിൽ അയാളും അവിടെ എത്തി. കൂട്ടത്തിൽ ധാരാളം മല്ലന്മാരും. അവരെ കണ്ടമാത്രയിൽ എതിരാളികൾ ഓരോരുത്തരായി പിരിഞ്ഞുപോയി. രണ്ടു മൂന്നു ദിവസം കഴിഞ്ഞു. ഗായത്രിയുടെ ചിറ്റപ്പൻെറ കത്തുകിട്ടി. ഗായത്രിയെ ലഖ്നൗവിൽ എത്തിക്കാൻ ആവശ്യപ്പെട്ടിരുന്നു. അങ്ങനെ ചെയ്തു. അവൾപോയി. ശരത്തിൻെറ ആ പ്രണയവും വിഫലമായി.

ഈ കഥയുടെ പ്രണേതാവ് ശരത്ചന്ദ്രനല്ല. എങ്കിലും, ഇത് കേവലം കഥ മാത്രമാണെങ്കിൽ അത്ഭുതത്തിനവകാശമില്ലതാനും. എന്തുകൊണ്ടെന്നാൽ ആ മനുഷ്യനെപ്പറ്റി അനേകം ആളുകൾ അനേകം കഥകളാണ് പറഞ്ഞു പ്രചരിപ്പിച്ചിട്ടുള്ളത്. ഇനി സത്യമാണെന്നു തന്നെയിരിക്കട്ടെ. അപ്പോഴും വലിയ അന്തരമൊട്ടില്ലതാനും. മനുഷ്യ ജീവിതത്തിൽ ഗോപനീയവും അഗോപനീയവുമായി ഇങ്ങനെയുള്ള സന്ദർഭങ്ങൾ പലതുമുണ്ടാകാറുണ്ട്. വാസ്തവത്തിൽ ശരത് കുലീനകളും അകുലീനകളുമായ പല സ്ത്രീകളുടേയും സമ്പർക്കത്തിൽ വന്നിട്ടുള്ളയാളാണ്. അയാൾ യതിയോ സന്യാസിയോ ആയിരുന്നുമില്ല. എല്ലാവരിലും കാണാറുള്ളതാണ് തന്നെത്തന്നെ ആർക്കെങ്കിലും വേണ്ടി ഉഴിഞ്ഞുവയ്ക്കാനുള്ള ഒരാകാംക്ഷ. ശരത്ചന്ദ്രനിൽ, അത് കുറച്ചധികമുണ്ടായിരുന്നു. അത്രമാത്രം. വേശ്യാലയങ്ങളിൽപോകുമായിരുന്നു. അവിടെയും സേവാ ശുശ്രൂഷക്കുള്ള

ഏതെങ്കിലും അവസരം കൈവന്നാൽ, വിട്ടുകളയാറുമില്ല. അന്നൊരിക്കൽ, സ്നേഹിതന്മാരുമായി റംഗൂണിലെ ഒരു പ്രസിദ്ധ നർത്തകിയുടെ വീട്ടിൽ പോയി. അപ്പോൾ അറിഞ്ഞു, അവൾ മസൂരിപിടിച്ചു കിടപ്പാണെന്ന്. സ്നേഹിതന്മാരെല്ലാം മടങ്ങി. ശരത് മടങ്ങിയില്ല. വളരെയൊക്കെ ശ്രമിച്ചു. എങ്കിലും അവളെ രക്ഷിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ, വിധിപൂർവം അവളുടെ അന്തിമക്രിയകൾ ചെയ്തിട്ടേ വീട്ടിലേക്കു പോന്നുള്ളു.

അതുകൊണ്ടെല്ലാമാണ് ആഢ്യന്മാരായ ആളുകളുടെ ദൃഷ്ടിയിൽ ശരത് ദുർവൃത്തനും, അസ്പൃശ്യനുമൊക്കെയായത്. സ്വന്തനിലയിൽ ശരത്ത് മറ്റൊന്നും ചെയ്തില്ല. പക്ഷേ, വ്യക്തിപരമായ ജീവിതത്തെ സംബന്ധിച്ചിടത്തോളം, വീടും കുടുംബവുമായി താമസിച്ചു കഴിഞ്ഞാൽ, അയാളുടെ സൗന്ദര്യഭാവന വീണ്ടും ഉണർന്ന് ചിറകു വിരിക്കുകയായി. പ്രേമം അയാളുടെ വീട്ടിൽ, സുമനസ്സമൂഹങ്ങളുടെ സുഷമയാണ് വിതറി നിന്നത്. പുസ്തകങ്ങൾ വളരെ ഇഷ്ടമായിരുന്നു. അതുപോലെ തന്നെ പുഷ്പങ്ങളും, പക്ഷിമൃഗാദികളും. ആ പ്രേമം ഇപ്പോൾ വ്യക്തമായി. ഗാഢമായി. ഹിരണ്മയി കാരണം ഹിന്ദുഭവനത്തിൽ തുളസിച്ചെടിയും സ്ഥാനം പിടിച്ചു. പക്ഷികൾ എന്നുമുണ്ടായിരുന്നു കൂടെ. ഒരു മൈനയെ വളർത്തിയിരുന്നു. സ്നേഹം കൊണ്ട് അതിനെ വിളിക്കാറ് 'മൗന' എന്നത്രെ. ഒരു ദിവസം പെട്ടെന്ന് അത് ചത്തുപോയി. വല്ലാത്ത ദുഃഖം. സ്വന്തം കുട്ടിതന്നെ മരിച്ച പോലെ. പിന്നെ സിംഗപ്പൂരിലുള്ള 'നൂറി' എന്ന ഒരു പക്ഷിയെകൊണ്ടുവന്നു. വളരെ സ്നേഹപൂർവം പേരിട്ടു 'ബാടൂബാബ്'. അതിനെ സംസാരിക്കാൻ പഠിപ്പിച്ചു. രാത്രി ഇടയ്ക്കിടെ എഴുന്നേൽക്കും, അതിനു തീറ്റികൊടുക്കാൻ. സ്നേഹിതന്മാർ ചോദിക്കും "പക്ഷിക്കു രാത്രിയിലും തീറ്റികൊടുക്കുമോ ?"

ശരത് പറയും : "പക്ഷി കാട്ടിലാണ് താമസിക്കുന്നത്. ഇഷ്ടംപോലെ തിന്നുന്നു. എന്നാൽ, അവ ഗൃഹജീവിതം നയിക്കാൻ തുടങ്ങുമ്പോൾ, നമ്മളെപ്പോലെ ആഹാരം കഴിക്കേണ്ടിവരുന്നു. നാം സ്വന്തം കൈകൊണ്ടു തീറ്റിയില്ലെങ്കിൽ അവ പിണങ്ങും. നമുക്ക് അവയെ സ്നേഹിക്കാൻ കഴിയുന്നില്ലെങ്കിൽ, അടച്ചിടുന്നതുകൊണ്ടു എന്താണ് ഫലം ?"

ആ പക്ഷി രാത്രികാലങ്ങളിൽ ഭംഗിയായി പാടുമായിരുന്നു. അതുകേട്ട്, അയൽക്കാർ ചോദിക്കും. "ശരത് ബാബു ! രാത്രിയിൽ അങ്ങയുടെ വീട്ടിൽ ആരോപാടുന്ന കേട്ടല്ലോ. സഖിരേ കീ ആംർ മ്പോലിബ് ആമി. നല്ല മധുരസ്വരം." ചിരിച്ചുകൊണ്ടു ശരത് പറയും,

"എടേ ! ബാടൂ ബാബയാ പാടുന്നത്."

ആരെങ്കിലും വീട്ടിൽ ചെന്നാൽ ബാടൂബാബാ ഉടനെ ചോദിക്കും "ആരാഹെ, നിങ്ങൾ ആരാ ?"

ശരത് പറയും : "ഞാനാണ്."

ബാടുബാബാ ഉറക്കെ പറയും : "ബാ ടൂ ടൂ ടൂ ടൂ."

ആ പക്ഷിക്കുവേണ്ടി, വെള്ളികൊണ്ടുള്ള തൂണ്, സ്വർണച്ചങ്ങല, കാലിൽ സ്പ്രിംഗ് വച്ച സ്വർണത്തള, എല്ലാം പണിയിച്ചു. തന്റെ കിടക്കക്കു സമീപം അതിനു കിടക്കാനുള്ള ശയ്യയും ഒരുക്കി. വില പിടിച്ച പട്ടുതലയിണ, പഞ്ഞിനിറച്ച കിടക്ക, കൊതുകുവല എല്ലാം സജ്ജീകരിച്ചു. രാത്രി ചങ്ങല അഴിച്ചു വിട്ടു. അപ്പോൾ ബാടൂ ബാബാ തന്റെ തൂണിൽനിന്നു ഇറങ്ങിവരും. പിന്നെ, കൊതുകുവലയ്ക്ക കത്ത് തന്റെ ശയ്യയിൽ കിടന്നുറങ്ങും.

ഈ ബാടൂബാബാ പ്രിയങ്കരനായിരുന്ന പോലെ തന്നെ ഭയങ്കര നുമായിരുന്നു. ശരത് അവന്റെ ചുണ്ടു പിടിച്ചു ചുംബിച്ചാൽ, അത് അയാളുടെ കവിളിൽ തന്റെ തലചേർത്ത് ഉരുമ്മുമായിരുന്നു. എന്നാൽ മറ്റാരെങ്കിലും അങ്ങനെ ചെയ്താൽ കൂവി വിളിച്ചു ബഹളം കൂട്ടും, പതിനെട്ടരക്കട്ടക്ക്, അയാളുടെ കയ്യിൽ കടിക്കും. അതു കൊണ്ട് അപരിചിതർക്ക് വീട്ടിൽ വരാൻ പ്രയാസമായിരുന്നു. ദ്വാര സംരക്ഷകനായ ശുനകനെപ്പോലെ, ആ ശുകവും സദാ ജാഗരൂക നായിരുന്നു. ഒരു ദിവസം വീട്ടിലാരുമില്ലാത്ത സമയം വേലക്കാരി അടുക്കളയിൽ കടന്നു, നെയ്യെടുക്കാൻ ശ്രമിച്ചു. ആരും കാണില്ലെന്നാ യിരുന്നു, അവളുടെ വിചാരം. എന്നാൽ, ബാടൂബാബാ പെട്ടെന്നു ബഹളം കൂട്ടാൻ തുടങ്ങി. അയൽക്കാർക്കറിയാം. അതെപ്പൊഴും ബഹളം കൂട്ടുമെന്ന്. ആരും അത്ര ശ്രദ്ധിച്ചില്ല. വേലക്കാരിയും ആശ്വസിച്ചു. അപ്പോഴേക്കും ബാടുബാബാ കൊത്തിക്കൊത്തി കൊളുത്തുപൊട്ടിച്ചു. വേലക്കാരിയുടെ മേൽ ചാടി വീണ്, ആക്രമി ക്കാൻ തുടങ്ങി. പക്ഷി വളരെ ശക്തിയായി കൊത്തി. അവൾ ഉറക്കെ മുറവിളികൂട്ടി. "കൊന്നേ ! പൊന്നച്ചോ ! കൊന്നേ !" ബാടൂ ബാബാ അവളെ ഓടിക്കളയാനും സമ്മതിച്ചില്ല. ആ സമയം ശരത് വന്ന് തൊണ്ടി സഹിതം പിടികൂടി.

ഒരു ദിവസം ആ ബാടൂബാബയും ചത്തുപോയി. സ്വർണച്ചങ്ങല കഴുത്തിൽ കുരുങ്ങി. ശരത് വളരെയേറെ കാതരനായി. പുഴക്കര യിൽ കൊണ്ടുപോയി വിധിപ്രകാരം ശവസംസ്കാരം നടത്തി. പിന്നെ, വളരെ നാൾ പുറത്തിറങ്ങിയില്ല. ആഹാരം കഴിച്ചില്ല. വെള്ളംപോലും കുടിച്ചില്ല. ഒടുവിൽ പുറത്തിറങ്ങിയപ്പോൾ തോന്നി, കദനഭാരം കൊണ്ടു ഹൃദയം തകരുമെന്ന്. തലമുടി പാറിപ്പറന്നു കിടന്നു. സ്നേഹിതന്മാർ തിരക്കി. "ശരത്ബാബു ! എന്തുപറ്റി ? എന്താണ്, ഇത്ര ദുഃഖിതനായിരിക്കുന്നത് ?"

ശരത്പറഞ്ഞു : "എന്റെ കുഞ്ഞു മരിച്ചുപോയി."

ഒരു പട്ടിയേയും ശരത് വളർത്തിയിരുന്നു. നാടൻ. അങ്ങേയറ്റം വിരൂപൻ. കാടൻ. ഒരു ഫക്കീർ ഹിരണ്മയീദേവിയോടു പറഞ്ഞു. "നിങ്ങളുടെ ഭാഗ്യം ഈ പട്ടിയെ വളർത്തുന്നതുകൊണ്ടു തെളിയും."

പട്ടികാരണമോ, മറ്റേതെങ്കിലും കാരണം കൊണ്ടോ ഭാഗ്യം ശരിക്കും തെളിഞ്ഞു. ഗൃഹ വധു സ്നേഹപൂർവം അതിനു പേരിട്ടു, 'ബംശീവദൻ'. സ്നേഹത്തിന് ഇത്ര മനോഹരമായ പേരു വല്ലതും

വേണോ ? ചെറുതായിരിക്കണം. അവ്യക്തവും. അങ്ങനെയുള്ള പേരാണ് സ്നേഹത്തിനിണക്കം. അതുകൊണ്ട്, ശരത് അവനെ 'ഭേലി' എന്നു വിളിച്ചു. അളവറ്റതായിരുന്നു, അവനോടുള്ള സ്നേഹ വായ്പ്. അനന്തമായ സ്നേഹത്തിൻെറ കേദാരമായിരുന്നു ആ ഹൃദയം. നിരന്തരം വെളിയിലേയ്ക്കൊഴുകാൻ വഴിയും കാത്തു നിന്നു സ്നേഹം. സുന്ദരവും സമ്പന്നവുമായ വസ്തുവത്രെ ലോകത്തിനിഷ്ടം. അപ്പോൾ; അയാൾ മനസാ ശപഥം ചെയ്തു, താൻ ശോഷിതനെ— വിരൂപനെ — സ്നേഹിക്കുമെന്ന് . . . .

## 9

'ചരിത്രഹീൻ' മിക്കവാറും പൂർത്തിയാകാറായിരുന്നു. 'നാരീ കാ ഇതിഹാസ്' എന്ന ഉപന്യാസം ഏതാണ്ട് പൂർത്തിയായിക്കഴിഞ്ഞു. അപ്പോഴൊരു വിചാരം മനസ്സിലുദിച്ചു. ഇത് പ്രസിദ്ധീകരിച്ചാലെന്താ? ഭാഗൽപൂരുള്ള സ്നേഹിതന്മാരുടെ പുസ്തകങ്ങളും പ്രസിദ്ധീകരിക്കപ്പെടുന്നുണ്ടല്ലോ. ഇവയൊന്നും അവയേക്കാൾ മോശമാവില്ല. തീർച്ച. എന്നാൽ, ആർക്കാണ് എഴുതുക ? സൗരീനോ, സുരേനോ, വിഭൂതിക്കോ, അതോ, പ്രമഥനോ ?

ഏറ്റവും കൂടുതൽ വിശ്വാസം പ്രമഥനിലായിരുന്നു. എന്നാൽ, അനേകം വർഷങ്ങളായി, അയാളുടെ ഒരു വിവരവുമില്ല. കൽക്കത്തയിൽ തന്നെ ഉണ്ടോ, അഥവാ . . . ?

എന്തെങ്കിലും ഒരു തീരുമാനമെടുക്കണം എന്നു വിചാരിച്ചിരിക്കവേയാണ്, ഒരു ദിവസം സന്ധ്യക്ക് വീട്ടിനു തീപിടിച്ചത്. താഴത്തെ നിലയിൽ ഒരു വെളുത്തേടൻ താമസിച്ചിരുന്നു. തീപിടിച്ചപ്പോൾ, എല്ലാവരും ഉറക്കമായിരുന്നു. അയൽക്കാർ കരഞ്ഞു വിളിച്ചു ബഹളംകൂട്ടി. അപ്പോഴാണ് എല്ലാവരും ഉണർന്നത്. കണ്ടപ്പോൾ അമ്പരന്നു പോയി. തീ വളരെ പടർന്നു പിടിച്ചു കഴിഞ്ഞിരുന്നു. ആദ്യം ഹിരണ്മയി, പട്ടി, പക്ഷി എന്നിവരെയെല്ലാം നിരാപയ സ്ഥലത്ത് എത്തിച്ചു. പിന്നെ, വളരെയധികം ദുർലഭവും, വളരെ ഏറെ പ്രയോജനകരവുമായ ഗ്രന്ഥങ്ങളും വസ്ത്രങ്ങളും ഒരു സ്റ്റീൽപ്പെട്ടിയിലാക്കി താഴോട്ടിറങ്ങി ഓടി. അപ്പോൾ തീ മുകളിലെത്തിക്കഴിഞ്ഞു. മരം കൊണ്ടുള്ള വീടു ധൂ ധൂ എന്ന് കത്തി എരിയാൻ തുടങ്ങി. അതു കണ്ട് ആ ട്രങ്കുപെട്ടി ദൂരോട്ടു വലിച്ചെറിഞ്ഞു. പിന്നെ, കുതിച്ചു ചാടി, കീഴോട്ട്. ഒരു വശത്തേക്കുമാറി നിന്ന്, തീകത്തുന്നതു കാണാൻ തുടങ്ങി. പല സ്നേഹിതന്മാരും അവിടെ വന്നു. അവരെല്ലാം മുമ്പിലുള്ള മൈതാനത്തിലിരുന്നു കാറ്റു കൊള്ളുകയായിരുന്നു. അവർ കണ്ടു, ശരത് കത്തിയെരിയുന്ന തൻെറ വീട് നിർന്നിമേഷനായി നിന്നു നോക്കുകയാണ്. ഒരു സ്നേഹിതൻ അങ്ങേയറ്റം സഹാനുഭൂതിയോടെ ചോദിച്ചു. "ശരത് ചേട്ടാ ! വീട്ടിലെ സാധനങ്ങളെല്ലാം അതിൽ തന്നെയായിപ്പോയി ഇല്ലേ ? ലൈബ്രറി, എണ്ണച്ചായ ചിത്രങ്ങൾ, കയ്യെഴുത്തു പ്രതികൾ — എല്ലാം നഷ്ടപ്പെട്ടു ?"

നിസ്സംഗഭാവത്തിൽ ശരത് മറുപടി പറഞ്ഞു "ആയിപ്പോയി. ഇപ്പോൾ, ഇനി എന്തു ചെയ്യാൻ കഴിയും ?"

വിദേശിയായ ഒരു സ്നേഹിതന്റെ ലൈബ്രറി മുഴുവൻ ശരത് തുച്ഛമായ വിലയ്ക്കുവാങ്ങിയിരുന്നു. വളരെ പണിപ്പെട്ട് വീടെല്ലാം അലങ്കരിച്ചു നന്നാക്കി. എത്രയേറെ നിഷ്ഠയോടെയാണ് ചിത്രങ്ങൾ വരച്ചു തയ്യാറാക്കിയതും. 'ഭാഗ്യഹീനകളായ സ്ത്രീകളുടെ ചരിത്രം', 'ചരിത്രഹീൻ' ഇവയെല്ലാം എത്രയോ കൊല്ലത്തെ പരിശ്രമ ഫലമാണ്. എല്ലാം തന്റെ കൺമുമ്പിൽ വച്ചു തന്നെ കത്തിയെരിഞ്ഞു ചാമ്പലാകുന്നതുകണ്ട്, മൂകനായി, നോക്കി നിന്നു. രക്ഷിക്കാൻ കഴിഞ്ഞത് കുറച്ചു പുസ്തകങ്ങൾ, സ്വന്തം ഭാര്യ, പക്ഷി, പ്രിയപ്പെട്ട പട്ടി, എന്നിവ മാത്രം.

അപ്പോൾ പെട്ടെന്ന്, വെളുത്തേടന്റെ ആർത്ത നാദം കേട്ടു. പ്രാണഭയം കൊണ്ട് അയാൾ തന്റെ ആടിനെ അഴിക്കാൻ മറന്നു പോയി. ശരത് ഒരൊറ്റയോട്ടം. ആരു തടുത്തിട്ടും കൂട്ടാക്കിയില്ല. എരിയുന്ന വീടിനുള്ളിൽ കടന്നു. എല്ലാവരും വിഷണ്ണരായി, 'അയ്യോ! അയ്യോ !' എന്നാർത്തുവിളിച്ചു. എന്നാൽ, തൽക്ഷണം, തീയുടേയും പുകപടലങ്ങളുടേയും ഇടയിൽ കൂടി ആട്ടിൻകുട്ടിയെ നെഞ്ചോടടുക്കിപ്പിടിച്ചുകൊണ്ട്, മിന്നൽ വേഗത്തിൽ ശരത്ചന്ദ്രൻ വെളിയിൽ കടന്നു വന്നു. ഉത്തരക്ഷണത്തിൽ, കത്തിനിന്ന വീടു വലിയൊരു ശബ്ദത്തോടുകൂടി, പൊട്ടിമുറിഞ്ഞു ശക്തിയോടെ താഴേക്കു പതിച്ചു.

പിന്നെ ബാക്കിയൊന്നും ശേഷിച്ചില്ല, രക്ഷിക്കാൻ. ഈ തീപിടുത്തത്തെ സംബന്ധിച്ചും പലരും പലതും പറയുന്നുണ്ട്. ആ വിവരം അറിയിച്ചു കൊണ്ട്, തന്റെ ബാല്യകാല സ്നേഹിതനായ പ്രമഥനാഥ ഭട്ടാചാര്യർക്ക് ശരത് രണ്ടു കത്തുകൾ അയച്ചു. അതിനു മുമ്പ് കത്തുകൾ വല്ലതും എഴുതിയിരുന്നോ എന്തോ ? നിശ്ചിതമായ പ്രമാണമൊന്നുമില്ല. ആ എഴുത്തുകളിൽ നിന്നുതന്നെ മനസ്സിലാകുന്നത് അവ വളരെക്കൊല്ലങ്ങൾക്കുശേഷം എഴുതപ്പെട്ടവയാണെന്നാണ്. ആദ്യത്തെ കത്ത് തീപിടിത്തത്തിനുശേഷം എതാണ്ടൊരു മാസം കഴിഞ്ഞാണ് എഴുതിയത്(1). "പ്രമഥനെ അറിയിച്ചു കൊള്ളട്ടെ. ഞാൻ ഇടയ്ക്കിടെ നാട്ടിൽ വരാറുണ്ട്. മേലിലും വരുമെന്നാണ് പ്രതീക്ഷിക്കുന്നത്. കഴിഞ്ഞ തവണ വന്നപ്പോൾ, രണ്ടു തവണ ശ്രമിച്ചു, പ്രമഥന്റെ സ്ഥലം അന്വേഷിച്ചു കണ്ടുപിടിക്കാൻ. സാധ്യമായില്ല. അതാണു കാണാതിരുന്നത്.

എനിക്കു സുഖമില്ല. രണ്ടുകൊല്ലം മുമ്പ് ഹൃദ്രോഗബാധ മൂലം വല്ലാതെ ക്ലേശിച്ചു. ഇപ്പോഴും ആരോഗ്യം വീണ്ടെടുക്കാൻ സാധിച്ചിട്ടില്ല. എന്നാലും വേദന കുറവാണ്. ഫെബ്രുവരി അഞ്ചാം തീയതി രാത്രി എന്റെ വീടുമുഴുവൻ കത്തിചാമ്പലായി. വീടുകത്തിപ്പോയതു കൊണ്ട് ഒരാപത്തിൽപെട്ടിരിക്കുകയാണ്. ആയിരം രണ്ടായിരം രൂപ

(1) 1912 മാർച്ച് 11.

വിലപിടിപ്പുള്ള സാധനങ്ങളോ പോയി. ഒരു വിലപിടിച്ച ഗ്രന്ഥശാലയും കയ്യെഴുത്തു കോപ്പികളും എല്ലാം നഷ്ടമായി. അതെല്ലാം ഈ മാസം അവസാനത്തോടെ പ്രസ്സിൽ കൊടുക്കാമെന്നു വിചാരിച്ചിരുന്നതാണ്. ആരെയാണ് ചുമതലപ്പെടുത്തുക എന്നാലോചിച്ചപ്പോൾ, പലപ്പോഴും പ്രമഥൻെറ കാര്യമാണ് ഓർമ്മയിൽ വന്നത്. പക്ഷേ, ആൾ ഇപ്പോൾ കൽക്കത്തയിലുണ്ടോ എന്നറിയാനും കഴിഞ്ഞില്ല. ഇനി അടുത്തുതന്നെ അങ്ങോട്ടു വരുന്നുണ്ട്, മെയ്മാസത്തിൽ.''

പന്ത്രണ്ടു ദിവസം കഴിഞ്ഞ് വീണ്ടും എഴുതി[1]:

"പ്രമഥ് ! നിൻെറ കത്തുകിട്ടി. ഇന്നുതന്നെ മറുപടി എഴുതുകയാണ്. അങ്ങനെയൊന്നും ഉണ്ടായിട്ടില്ല. എൻെറ സ്വഭാവം അറിയാവുന്നവരോടു ഇതിൽ കൂടുതൽ പറഞ്ഞിട്ടു പ്രയോജനമില്ല. എന്നെ, നീ പലപ്പോഴും ഓർത്തുകാണുമെന്ന് എനിക്കറിയാം. ഓർമ്മിച്ചിട്ട് ആവശ്യമൊന്നുമില്ലാത്തവർ പോലും ഓർക്കുന്നു. അപ്പോൾ നിൻെറ കാര്യം പറയാനുണ്ടോ ? എൻെറ ഭാഗ്യവിധാതാവ്, എൻെറ എല്ലാ ശക്തി വിശേഷങ്ങളിലും വച്ചു വലിയൊരു കാര്യം എൻെറ തലയിൽ വരച്ചിട്ടുള്ളതായി തോന്നുന്നു. അത് ജന്മനാതന്നെയുള്ളതാണ്. എൻെറ സകലമാന ആത്മീയ മിത്രങ്ങളും, ബന്ധുക്കളും, സ്വജനങ്ങളും എന്നെ മറന്നുപോയെങ്കിൽ ! എങ്കിൽ സുഖം തോന്നുമായിരുന്നു; ശാന്തിയും ലഭിക്കുമായിരുന്നു. അത് സംഭവിക്കാൻ പോകുന്നില്ല. എന്നെ ഓർക്കുന്നവർ, തീർച്ചയായും എന്നെ അന്വേഷിക്കാൻ ആഗ്രഹിക്കും. എന്നെപ്പറ്റി ചിന്തിക്കും. നിരന്തരം എൻെറ പതനത്തെപ്പറ്റിയോർത്തു നെടുവീർപ്പിടും. എൻെറ മർമ്മഭേദകമായ ദുഃഖഭാരത്തെ അക്ഷയമാക്കുകയും ചെയ്യും. ആളുകൾ എന്നിൽ നിന്ന് എന്തെല്ലാമാണ്, പ്രതീക്ഷിച്ചത് ? എന്താണ് ലഭിക്കാതിരുന്നത് ? എന്തുണ്ടായെങ്കിൽ അവർ എനിക്കു നിഷ്കൃതി അരുളുമായിരുന്നു ? അതെല്ലാം എന്നോടു പറഞ്ഞിരുന്നെങ്കിൽ, ഞാൻ അവർക്ക് ചിരകാലം കൃതജ്ഞനായിരിക്കുമായിരുന്നു. ഞാൻ ഇതൊന്നും തന്നെ പറയുമായിരുന്നില്ല, പഴയകാര്യങ്ങളൊന്നും നീ ഓർമ്മിപ്പിച്ചില്ലായിരുന്നെങ്കിൽ. വല്ലപ്പോഴും കാണാനിടയായാൽ പറഞ്ഞേക്കുക; ഞാൻ മരിച്ചുപോയെന്ന്.

അതുപറഞ്ഞു നീ ദുഃഖിക്കണ്ട, എനിക്കു നിന്നെ ഭയമില്ല. കാരണം എനിക്കറിയാം, നീ എന്നെപ്പറ്റി ചിന്തിക്കുകയെന്ന ഗുരുതരമായ ഭാരം പേറാൻ ആഗ്രഹിക്കുകയില്ലെന്ന്. അതുകൊണ്ട്, കുറച്ചുനാൾ കൂടി ജീവിച്ചിരുന്നാലും ദോഷം സംഭവിച്ചു പോകുമെന്നു കരുതുന്നില്ല. നീ എൻെറ സ്നേഹിതനാണ്. ശുഭകാംക്ഷിയാണ്. എന്നാൽ വിമർശകനായി എന്നെ വിഷമിപ്പിക്കുകയില്ലെന്നാണ് എൻെറ വിശ്വാസം.

---

(1) 1912 മാർച്ച് 22

എന്നെപ്പറ്റി അറിയാൻ ആഗ്രഹിക്കുന്നോ ? ചുരുക്കത്തിൽ അത് ഇങ്ങനെയൊക്കെയാണ് 1. പട്ടണത്തിനു വെളിയിൽ, മൈതാന മധ്യത്തിൽ, നദീതീരത്തുള്ള ഒരു കൊച്ചു വീട്ടിൽ താമസിക്കുന്നു. 2. ഉദ്യോഗമുണ്ട്. തൊണ്ണൂറുരൂപാ ശമ്പളം. പത്തുരൂപാ അലവൻസ്. ഒരു ചെറിയ കടയുണ്ട്. ചെലവൊക്കെ ഒരുവിധം നടക്കുന്നു. സമ്പാദ്യമൊന്നുമില്ല. 3. ഹൃദ്രോഗമുണ്ട്. ഏതു സമയത്തും . . . . 4. ധാരാളം വായിച്ചിട്ടുണ്ട്. മിക്കവാറും ഒന്നും എഴുതിയില്ലെന്നു തന്നെ പറയാം. കഴിഞ്ഞ പത്തുകൊല്ലക്കാലം, ശരീരശാസ്ത്രം, ജീവശാസ്ത്രം, മനശ്ശാസ്ത്രം, ചരിത്രം ഇവയെല്ലാം പഠിച്ചു. കുറച്ചൊക്കെ ശാസ്ത്രവും പഠിച്ചു. 5. തീപിടിച്ചു സർവസ്വവും നഷ്ടമായി. പുസ്തകശാല, 'ചരിത്രഹീൻ' നോവലിന്റെ കയ്യെഴുത്തുപ്രതി, 'നാരീ കാ ഇതിഹാസ്' (ഏതാണ്ടു നാനൂറു അഞ്ഞൂറു പേജ് എഴുതിയതാണ്) ഇവയെല്ലാം നഷ്ടപ്പെട്ടവയുടെ കൂട്ടത്തിൽപ്പെടുന്നു. ഇക്കൊല്ലാം അച്ചടിപ്പിക്കാൻ ആഗ്രഹിച്ചിരുന്നതാണ്. എനിക്ക് എന്തെങ്കിലും ചെയ്യണം എന്നുണ്ട്. ഒരു പക്ഷേ, അങ്ങനെ വേണമെന്നില്ലായിരിക്കും. അതാണല്ലോ എല്ലാം നശിച്ചത്. ഇനിയും എന്തെങ്കിലും ചെയ്യണോ ? അങ്ങനെയൊരു ഉത്സാഹമൊന്നും തോന്നുന്നില്ല. 'ചരിത്രഹീൻ' മിക്കവാറും പൂർത്തിയായതാണ്. അഞ്ഞൂറു പേജുകളിൽ. എല്ലാം പോയി.

നിങ്ങളുടെ ക്ലബ്ബിന്റെ കാര്യങ്ങൾ കേട്ടപ്പോൾ വളരെ സന്തോഷം തോന്നി. എങ്ങനെയും ഇടയ്ക്കിടെ എഴുതിക്കൊണ്ടിരിക്കുക. തന്നത്താൻ എന്തെങ്കിലും ചെയ്യുന്നതാണു നല്ലത്. ഫാഷൻേറതായ ഇന്നത്തെ യുഗത്തിൽ അത് മറക്കുന്നത് ശരിയല്ല.

നിന്റെ സ്വഭാവം അനുസരിച്ച് നീ ഇത്രയും ആളുകളുടെ സമ്പർക്കത്തിൽ വന്നത് അത്ഭുതമല്ല. നമ്മുടെ പഴയ സാഹിത്യ സമാജത്തിലെ ഏക വനിതാ മെമ്പറായിരുന്ന നിരുപമാദേവി മാത്രം സാഹിത്യ സേവനം നടത്തുന്നു. ബാക്കിയുള്ളവരെല്ലാം വിട്ടു. അങ്ങനെയല്ലേ ? എന്റെ പഴയ കൃതികളൊന്നും എന്റെ കയ്യിലില്ല. എവിടെയാണ് ? ഉണ്ടോ ഇല്ലയോ ? ഒന്നും അറിഞ്ഞുകൂടാ. അറിയാനൊട്ടാഗ്രഹവും ഇല്ല.

ഒരു കാര്യം കൂടി അറിയിക്കാനുണ്ട്. ഏതാണ്ടു മൂന്നു കൊല്ലം മുമ്പാണ്, ഹൃദ്രോഗത്തിന്റെ ആദ്യലക്ഷണം കണ്ടത്. അപ്പോൾ ഞാൻ എണ്ണച്ചായചിത്രം വരക്കാൻ തുടങ്ങിയിരുന്നു. അധ്യയനം ഉപേക്ഷിച്ചു. ആ മൂന്നു കൊല്ലം കൊണ്ട് അനേകം പടങ്ങൾവരച്ചു കൂട്ടി. അതുമെല്ലാം പോയി. ബാക്കിയുള്ളത്, വരയ്ക്കാനുള്ള ഉപകരണങ്ങൾ മാത്രം. ഇപ്പോൾ, ഇനി ഞാൻ എന്താണ് ചെയ്യേണ്ടത് ? അതുപറഞ്ഞാൽ, നീ പറയും പോലെ എന്തെങ്കിലും ശ്രമിച്ചു നോക്കാം. നോവൽ, ഹിസ്റ്ററി, പെയിന്റിംഗ്, ഇവയിൽ ഏത് ആരംഭിക്കണം ?

നിങ്ങളുടെ സ്നേഹിതൻ ശരത്."

ഇമ്മാതിരിയുള്ള എഴുത്ത് ഇതിനുമുമ്പും എഴുതിക്കാണും. എന്നാൽ ഈ രണ്ടു കത്തുകളല്ലാതെ[1] മറ്റൊന്നിൻേറയും വിവരം ആരുടെ പക്കലുമില്ല. അയാളുടെ ജീവിതത്തിൽ പുതിയ യുഗത്തിൻെറ പിറവി കുറിച്ചത് പ്രത്യക്ഷത്തിൽ ഈ രണ്ടു കത്തുകളാണ്. കഴിഞ്ഞ ഒമ്പതു വർഷക്കാലമായി ശരത്ചന്ദ്രനെ ചുറ്റിപ്പറ്റി നിന്ന രഹസ്യാത്മകമായ അന്തരീക്ഷം, ഏതാണ്ട് തിരോഹിതമായ പോലെ തോന്നി. തൻെറ കൃതികൾ പ്രസിദ്ധീകരണത്തിനു പറ്റിയതാണ്, എന്ന വിചാരവും ഉണ്ടാകാൻ തുടങ്ങി. അഞ്ചുവർഷം മുമ്പ് 'ബഡീദീദി'ക്കു ലഭിച്ച സ്വാഗതം, രവീന്ദ്രനാഥൻെറ പ്രശംസ എന്നിവയെല്ലാം അറിഞ്ഞതോടെ മനസ്സിലുണ്ടായിരുന്ന ഊനഭാവം നിശ്ശേഷം മാറിയിരുന്നു. ആത്മവിശ്വാസം ഉദ്ദീപ്തമായി.

ആ എഴുത്തിൽ പരാമർശിക്കപ്പെട്ടിരുന്ന ടീഷോപ്പിൻെറ കാര്യം സത്യമാണ്. ഒരു ദിവസം പെട്ടെന്ന് ആഫീസിലെ തൻെറ സഹപ്രവർത്തകരോടു പറഞ്ഞു, "ഞാനൊരു ചായക്കട തുടങ്ങിയിട്ടുണ്ട്."

കൂട്ടുകാർ ഉറ്റുനോക്കി, അയാളുടെ മുഖത്തേക്ക്. വെറും സ്വപ്ന ലോക സഞ്ചാരിയായി, അലഞ്ഞു തിരിഞ്ഞു നടക്കുന്ന ഈ മനുഷ്യൻ എന്തു കട തുടങ്ങാനാ ? ഒരാൾ ചോദിച്ചു, അവിശ്വാസം സ്ഫുരിക്കുന്ന സ്വരത്തിൽ. "ഉള്ളതാ ?"

"കാണണമെങ്കിൽ വരൂ. പോകാം."

ആഫീസ് സമയം കഴിഞ്ഞു, വളരെ നിർബന്ധപൂർവം ആ മൂന്നു നാലു സ്നേഹിതന്മാരെ കടയിലേക്കു കുട്ടിക്കൊണ്ടുപോയി. വീടിനു സമീപം മരം കൊണ്ടുള്ള ഒരു വീടുണ്ടായിരുന്നു. അതിലൊരു ചായക്കടയും. ഒരാൾ പറഞ്ഞു, "ശരത് ബാബു ഇനി ജോലി ഉപേക്ഷിച്ചുകള. ചായക്കടയിൽ തന്നത്താനിരിക്കണം. അല്ലെങ്കിൽ രണ്ടു ദിവസം കൊണ്ടു കടപൂട്ടും."

ശരത് പറഞ്ഞു : "ഇല്ലപ്പാ, ഇരിക്കുകയൊന്നുംവേണ്ട. അറിയാമോ. ഞാന് ചെയ്തിട്ടുള്ള പണി എന്താണെന്ന്. ഒരു ടിൻ പാലിൽ എത്ര പഞ്ചസാര ചേർക്കണം, അതുകൊണ്ട് എത്ര കപ്പ് ചായ ഉണ്ടാക്കാം അതിൻെറയെല്ലാം കണക്ക് എടുത്തിട്ടുണ്ട്. രാവിലെ ഒരു ടിൻ പാലുവാങ്ങും. ഒരു ദിവസം എത്ര പാലു വേണ്ടിവരുമെന്നു നോക്കും. പിന്നെ, അതിൻെറ കണക്കിനുള്ള പണം വാങ്ങും."

അത് പറയാൻ വളരെ എളുപ്പമുള്ള കണക്കു കൂട്ടലായിരുന്നു. പ്രായോഗിക തലത്തിൽ വളരെയധികം ബുദ്ധിമുട്ടുള്ളതും. കട ഏതായാലും വേഗം അടച്ചു.

## 10

വീട് അഗ്നിക്കിരയായ ശേഷം ശരത് ഭാര്യയുമൊരുമിച്ച് കൽക്കത്തയിൽ പോയി[2]. പ്രിയപ്പെട്ട പട്ടിയുമുണ്ടായിരുന്നു കൂടെ.

(1) 1902 ഡിസംബർ. മാമാ ഗിരീന്ദ്രനാഥനുള്ള കത്ത്.

(2) 1912 ഒക്ടോബർ.

പട്ടിയുമൊരുമിച്ചു കൽക്കത്തെയിലെ തെരുവുകളിൽ എല്ലാവരും കാൺകെ നടക്കാൻ തുടങ്ങി. ചെറിയ താടിമീശ. അലക്ഷ്യമായി കിടക്കുന്ന തലമുടി. പരുക്കൻ ദോത്തിമുണ്ട്. കാലിൽ വള്ളിച്ചെരുപ്പ്. ശരീരത്തിൽ ചൈനാകോട്ടും. കാണുന്നവരാരും പറയും, ഇയാൾ പട്ടണവാസിയല്ലെന്ന്.

ഇക്കുറി സ്നേഹിതന്മാരെയെല്ലാം അന്വേഷിച്ചു പിടിച്ചു. സൗരീന്ദ്രമോഹൻ മുക്കർജി 'ഭാരതി'യുടെ പത്രാധിപരാണ്. കാണാൻ പോയി. ശരത് കൽക്കത്തവിട്ടശേഷം ഒരു പക്ഷേ, ആദ്യത്തെ കൂടിക്കാഴ്ച. രണ്ടുപേരും പരസ്പരം വളരെയധികം വഴക്കുപറഞ്ഞു. ശരത് പറഞ്ഞു : "ഞാൻ ചികിത്സക്ക് വേണ്ടിയാണ് കൽക്കത്തയിൽ വന്നത്. നിങ്ങളെ അന്വേഷിച്ചു. കണ്ടില്ല."

സൗരീന്ദ്രമോഹൻ പറഞ്ഞു : "നിങ്ങൾ എഴുത്ത് ഉപേക്ഷിച്ചു. അതെന്താണ് ? മനസ്സിലാകുന്നില്ല. നിങ്ങൾക്കറിയാൻ പാടില്ല നിങ്ങൾ എഴുതിയാൽ ബാംഗാളി സാഹിത്യം എത്രമാത്രം സമൃദ്ധമാകുമെന്ന്. മഹാനാകാൻ ജനിച്ചവനാണ് നിങ്ങൾ. 'ബഡി ദീദി' ഭാരതിയിൽ വന്നപ്പോൾ എന്തൊരു കോലാഹലമാണുണ്ടായത്! ആളുകൾ പറഞ്ഞത് രവീന്ദ്രനാഥന്റെ കൃതിയാണെന്നാണ്."

അദ്ദേഹം ആ കഥയെല്ലാം സവിസ്തരം വായിച്ചു കേൾപ്പിച്ചു. എന്താണ്, രവീന്ദ്രനാഥൻ പറഞ്ഞതെന്നു പറഞ്ഞു. ശരത് അതൊന്നും അറിഞ്ഞിരുന്നില്ലെന്നില്ല. എന്നാൽ, വിശ്വസനീയമായ രൂപത്തിൽ ഒരു സ്നേഹിതന്റെ മുഖത്ത് നിന്നു കേൾക്കുക. അതൊന്നു വേറെയാണ്. "പോയി പറ്റിക്കൂടിയ സ്ഥലത്തു നിന്നും, ജീവിതം കഴിച്ചു കൂട്ടാനുള്ള പരിശ്രമത്തിൽ കുടുങ്ങിയ തൊഴിലിൽ നിന്നും എല്ലാം ഇപ്പോൾ മനംമടുത്തു."

മുക്കർജി വളരെ നിർബന്ധിച്ചു ശരത്ചന്ദ്രനെ വീട്ടിൽ കൊണ്ടു പോയി. അമ്മാവൻ ഉപേന്ദ്രനാഥ ഗാംഗുലി, ഒരു യുവസാഹിത്യകാരനായ ഫണീന്ദ്രനാഥപാൽ, കൂടാതെ വേറെയും പലരും വന്നു കൂടിയിരുന്നു. കാളീപൂജാകാലം. ഉച്ചക്ക് രണ്ടുമണിസമയം. വീട്ടിലുള്ള കുട്ടികൾ വെടിക്കെട്ടു കത്തിച്ചു ബഹളം കൂട്ടുന്നു. ശരത് സൗരീന്ദ്രമോഹനനോടു പറഞ്ഞു. "ബഡി ദീദി ഒരു പ്രാവശ്യം ഒന്നു വായിച്ചു കേൾക്കട്ടെ. ശരിക്ക് ഓർമ്മ ഇല്ല, എന്തുകഥയാണ് എഴുതിയതെന്ന്."

അതുകഴിഞ്ഞ് ഇരിപ്പുമുറിയിൽ വിരിച്ചിരുന്ന വിരിപ്പിൽകിടന്നു.[1] പറഞ്ഞു : "വായിച്ചുകൊള്ളൂ. ഞാൻ കേൾക്കാം."

സൗരീന്ദ്രമോഹൻ കഥ വായിക്കാൻ തുടങ്ങി. കേട്ടു കേട്ടു ശരത് അതിൽ മുഴുകി. കണ്ണുകൾ നിറഞ്ഞു. ഇടയ്ക്കിടെ പറയും. "നിൽക്കു! നിൽക്കു! ഞാൻ തന്നെ എഴുതിയതാ ഇത്. അത്ര മോശ

(1) അതേ വിരിപ്പിലിരുന്ന് ഈ കഥ മുക്കർജി പറഞ്ഞു ഞാൻ കേട്ടു.

മൊന്നുമല്ല. കേട്ടിട്ടു മനസ്സു സന്തോഷം കൊണ്ടു നിറയുന്നു. ഈ കഥ, ഞാൻ എന്റെ കൈകൊണ്ട് എഴുതി! അദ്ഭുതം തോന്നുന്നു!"

മുക്കർജി പറഞ്ഞു "അതല്ലേ പറയുന്നത്. ഇങ്ങനെ എഴുതാൻ കഴിവുള്ള മനുഷ്യൻ, എഴുത്തും ഉപേക്ഷിച്ചു, കയ്യും കെട്ടി വെറുതെ ഇരുന്നാൽ, അത് പൊറുക്കാൻ പറ്റാത്ത അപരാധമാകുമെന്ന്. നിങ്ങൾ എഴുതിയില്ലെങ്കിൽ, എനിക്കു തോന്നുന്നത് ആത്മഹത്യ ചെയ്തുകളയുമെന്നാണ്. രവീന്ദ്രനാഥൻപറഞ്ഞത് നിങ്ങൾ എഴുതാതിരുന്നാൽ, അത് മഹാനിഷ്ഠുരമായ പ്രവൃത്തി ആകുമെന്നാണ്." കഥയിൽ, രോഗശയ്യാവലംബിയായ സുരേന്ദ്രനാഥൻ ചുമരിൽ തൂക്കിയിട്ടിരുന്ന, തന്റെ ഭാര്യയുടെ പടത്തിൽ കണ്ട സഹജമായ സൗന്ദര്യത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു, 'ഈ പടം നാലു ബ്രാഹ്മണരെക്കൂട്ടി, നദീതീരത്തു കൊണ്ടു പോയി ദഹിപ്പിച്ചിരുന്നെങ്കിൽ, പേരിന്റെ വില അറിയാനെങ്കിലും . . . . ' ഈ ഭാഗം വായിച്ചപ്പോൾ, കണ്ണ് അടച്ച് പിടിച്ച് ഒരു ഭ്രാന്തനെപ്പോലെ ശരത് ചാടി എഴുന്നേറ്റു. സൗരീന്ദ്രന്റെ കൈക്ക് കടന്നു പിടിച്ചിട്ടു പറഞ്ഞു, "നിൽക്കൂ." നിരുദ്ധകണ്ഠനായി കുറച്ചുനേരം അങ്ങനെ തന്നെ ഇരുന്നു. ഒടുവിൽ ഒരു നെടുവീർപ്പിട്ടിട്ടു പറഞ്ഞു, "ഇനി വായിക്കൂ."

മുക്കർജി വീണ്ടും വായന തുടങ്ങി. ശരത് കിടന്നു. അങ്ങനെ തന്നെ കിടന്ന്, കണ്ണുമടച്ച് ബാക്കി കഥ മുഴുവൻ കേട്ടു. അവസാനിച്ചപ്പോൾ പറഞ്ഞു. "നന്നായിട്ടെഴുതി. ശരി. ഇനിയും എഴുതുന്നുണ്ട്. ഞാൻ നല്ല കഥ എഴുതുന്നുവെന്നാണല്ലോ, നിങ്ങളുടെയെല്ലാം വിശ്വാസം."

മുക്കർജി പറഞ്ഞു : "ഫണീന്ദ്രപാൽ, ഇക്കൊല്ലമാണ് ബി.എ പാസ്സായത്. സർക്കാർ ജോലിക്കു പോകുന്നില്ല. 'യമുനാ' എന്ന പേരിൽ ഒരു മാസിക തുടങ്ങാൻ പോകുന്നു. അത് എഡിറ്റു ചെയ്യുന്ന ജോലിയിൽ ജീവാർപ്പണം ചെയ്യാൻ അയാൾ ആഗ്രഹിക്കുന്നു. താങ്കൾ, ഇദ്ദേഹത്തിന്റെ പത്രത്തിൽ എഴുതണം." ശരത്പറഞ്ഞു, "ശരി എഴുതാം. നിങ്ങളുമൊക്കെ എഴുതുമെങ്കിൽ. നിങ്ങളെന്നു പറഞ്ഞാൽ നിരുപമ, സുരേൻ, ഗിരീൻ, വിഭൂതി, നിങ്ങൾ, നിങ്ങളുടെ കൊച്ചനുജത്തി, പിന്നെ, ഉപേൻ. അപ്പോൾ ഞാനും എഴുതാം. തീർച്ചയായും. അത്ഭുതകരമായ ഒരു കൃതി ഞാൻ രചിച്ചു. 'നാരീകാ ഇതി ഹാസ്.' ഏതാണ്ടു ഫുൾസ്കേപ് സൈസിലുള്ള അഞ്ഞൂറു പേജ്. വീടു കത്തിയപ്പോൾ എല്ലാം ചാമ്പലായി. കഥയല്ലായിരുന്നു. എന്നാൽ, കഥ, നോവൽ എന്നിവയെക്കാളെല്ലാം വളരെയധികമായിരുന്നു. ഒട്ടുവളരെ ചരിത്ര പുസ്തകങ്ങളും, പുരാതത്വ ഗ്രന്ഥങ്ങളും, അനേകം ജീവചരിത്രങ്ങളും, അനുശീലനം ചെയ്ത ശേഷമാണ്, എഴുതി തയ്യാറാക്കിയത്. അത് ചാമ്പലായപ്പോൾ മനസ്സിനേറ്റ ക്ഷതം അപാരമാണ്."

മുക്കർജി ചോദിച്ചു : "എന്താ ഒന്നും ഓർമ്മയില്ലേ ?"

ശരത് പറഞ്ഞു : "അൽപാൽപം ഓർമ്മയുണ്ട്."

മുക്കർജി: "ഓർമ്മ ഉള്ളതിനെ ആസ്പദമാക്കി എഴുതാൻ തുടങ്ങു." ശരത് പറഞ്ഞു : "എഴുതാം. വേറൊരു കഥയും എഴുതിയിട്ടുണ്ട്. അതൊരു പ്രകാണ്ഡ നോവലായിരിക്കും. നാലിലൊന്ന് എഴുതിക്കഴിഞ്ഞു. അതു തരാം, നിങ്ങൾക്കു വായിക്കാൻ. കഥയുടെ പേരാണ്, 'ചരിത്രഹീൻ.' അത് പൂർത്തിയാക്കാൻ കഴിഞ്ഞാൽ ഒരത്ഭുത വസ്തുവായിരിക്കും. രണ്ടുമൂന്നു മാസം കഴിഞ്ഞ്, ഇനിയും കൽക്കത്തയിൽ വരേണ്ട ആവശ്യമുണ്ട്. അപ്പോൾ കയ്യിൽ കൊണ്ടുവരാം. 'നാരീ കാ ഇതിഹാസ' എഴുതാൻ സാധിച്ചാൽ അതും കൊണ്ടുവരാം. അന്നുവരുമ്പോൾ കുറച്ചുനാൾ ഇവിടെ താമസിക്കാം." 'ചരിത്രഹീൻ' (ദുശ്ചരിത്രൻ) ന്റെ ഏതാനും പേജുകൾ കൊണ്ടുവന്നിരുന്നു. അക്കാലത്ത് വളരെ പ്രസിദ്ധിയാർജ്ജിച്ച മാസികയാണ് സാഹിത്യ പത്രിക. സമാജപതി മഹാശയനായിരുന്നു പത്രാധിപർ. ആ പേജുകളും കയ്യിലെടുത്ത്, ഉപേന്ദ്രനമ്മാവനുമൊരുമിച്ചു ശരത് അദ്ദേഹത്തെയും കണ്ടു. ഫണീന്ദ്രനാഥനുമായും സംസാരിച്ചു. എന്നാൽ, അപ്പോൾ പുസ്തകത്തിന്റെ പൂർണരൂപമൊന്നും സ്പഷ്ടമായിരുന്നില്ല. ശരത്ചന്ദ്രനു സ്വന്തം നിലയിൽ ഒന്നും പറയാനില്ലായിരുന്നു. അതിനാൽ, അവസാനതീരുമാനമൊന്നും എടുക്കാൻ കഴിഞ്ഞില്ല. വീണ്ടും എഴുതാമെന്നു വാക്കുകൊടുത്തിട്ടു ശരത് റംഗൂണിലേക്കു പോയി. മടങ്ങിപ്പോകുംമുമ്പു, ബഹരാംപൂരിൽ പോയി, വിഭൂതിഭൂഷൺ ഭട്ട്, നിരൂപമ എന്നിവരെ കാണാനും മറന്നില്ല. വേഗം തന്നെ അവധി എടുത്ത് വീണ്ടും കൽക്കത്തയിൽ എത്തി. സ്നേഹിതന്മാരുമായി പരിചയപ്പെട്ടു കഴിഞ്ഞിരുന്നു. എന്നാലും ആരുടെയും കൂടെ താമസിച്ചില്ല. നല്ലയാളുകൾ താമസിക്കാൻ മടിക്കുന്ന സ്ഥലത്തായിരുന്നു താമസം. കഴിഞ്ഞ തവണ ഹാവഡയിലുള്ള ഒരു വേശ്യാലയമായിരുന്നു, ക്യാമ്പ്. തിരക്കിത്തിരക്കി അമ്മാവൻ ഉപേന്ദ്രനാഥൻ അവിടെ എത്തി. അയാൾ കണ്ടു, അടുത്തുള്ള ഒരു കെട്ടിടത്തിൽ, കണ്ണാടിയുടെ മുമ്പിൽനിന്ന്, ഒരു സ്ത്രീ തല ചീവുന്നു !

അവളോടു ചോദിച്ചു, "ഇവിടെ ഒരു ശരത്ചന്ദ്ര ചതോപാധ്യായ താമസമുണ്ടോ ? റംഗൂണിൽ നിന്നു വന്നയാളാ."

സ്ത്രീ മറുപടിപറഞ്ഞു: "ഓഹോ ! ഠാക്കൂർ ദാദയെപ്പറ്റിയാണോ ചോദിക്കുന്നത് ? അദ്ദേഹം മുകളിലുണ്ട്. ഇതാ, ഈ കോണിയില്ലേ, അതിലെ കയറി മുകളിൽ ചെല്ലൂ. മുമ്പിൽതന്നെ കാണാം."

മുകളിൽ ചെന്ന ഉപേന്ദ്രനാഥൻ കണ്ടു, 'ചരിത്രഹീൻ' എഴുതുന്നതിൽ മുഴുകി ഇരിക്കുന്ന ശരത്ചന്ദ്രനെ.

വളരെനാൾ കഴിഞ്ഞ്, ഫണീന്ദ്രനാഥൻ എഴുതി,[1] "അന്നത്തെ കാര്യം ഓർക്കുകയാണ്. ശ്രീ ഉപേന്ദ്രനാഥഗംഗോപാധ്യായ അറി

(1) 1928

യിച്ചു, ശരത് കൽക്കത്തയിൽ എത്തിയിട്ടുണ്ടെന്ന്. ഇന്നലെ, എന്റെ വീട്ടിൽ വന്നിരുന്നു. താമസം എവിടെയെന്നു പറഞ്ഞില്ല. എങ്ങിനെ യാണൊന്നന്വേഷിക്കുക ? വളരെയാലോചിച്ചു. എന്തായാലും ഒടു വിൽ ഞങ്ങൾ തിരക്കിക്കണ്ടുപിടിച്ചു.''

ഇത്തവണ വന്നത് 'ചരിത്രഹീൻ'ന്റെ കയ്യെഴുത്തു പ്രതിയും കൊണ്ടാണ്. തവിട്ടുനിറമുള്ള ഫുൾസ്കേപ് കടലാസിലെഴുതിയ എഴുപത് എൺപതുപേജു വരും. മുക്കർജിയോടു പറഞ്ഞു, "വായി ച്ചുനോക്കൂ, ഓടുമോ എന്ന്. ഭയങ്കരനോവലായിരിക്കും. നിങ്ങളുടെ യൊക്കെ അഭിപ്രായം അറിഞ്ഞിട്ടുവേണം പൂർത്തിയാക്കാൻ. ഇതു വരെയുള്ള കഥാ ഭാഗത്ത് നായികയുടെ രംഗപ്രവേശം ആയിട്ടില്ല. കിരൺമയിയാണ്, നായിക. ഈ കഥ ഒരു അപൂർവ വസ്തുവായി രിക്കും.''

ആ പേജുകൾ യമുനയുടെ പത്രാധിപരായ ഫണീന്ദ്രനാഥ പാലിനേയും വായിച്ചുകേൾപ്പിച്ചു. കേട്ടപ്പോൾ തികച്ചും തന്മയനായി പ്പോയി. വീണ്ടും വീണ്ടും നിർബന്ധിച്ചു, പൂർത്തിയാക്കാൻ. "ഞാൻ തീർച്ചയായും ഇതു യമുനയിൽ പ്രസിദ്ധീകരിക്കൻ ആഗ്രഹിക്കുന്നു.''

'ഭാരതി', 'സാഹിത്യ' എന്നിവയുടെ പത്രാധിപന്മാരോടും പ്രസി ദ്ധീകരണം സംബന്ധിച്ചു സംസാരിച്ചു. ഏതോ കാരണവശാൽ, 'സാഹിത്യ'ത്തിന്റെ പത്രാധിപർക്ക് അതു സ്വീകരിക്കാൻ കഴിഞ്ഞില്ല. ആദ്യത്തെ അവകാശവാദം ഭാരതിയുടെതന്നെയായിരുന്നു. ആദ്യ കൃതി 'ബഡീ ദീദി' അതിലാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. 'ഭാരതി'യുടെ പത്രാധിപരാണ്, ആദ്യമായി ശരത്ചന്ദ്രനെ വെളിച്ചത്തുകൊണ്ടു വന്നതെന്ന് പറയാം. മുക്കർജി മഹാശയ് 'ചരിത്രഹീന'ന്റെ ആ ഭാഗം സ്വയം വയിച്ചു. പിന്നെ, സ്വർണകുമാരിദേവിയുടെ കയ്യിൽ കൊടുത്തു. അവരതു വയിച്ചു. ഹർഷഗദ്ഗദയായി അവർ പറഞ്ഞു. "ഇതൊരു അത്ഭുതപ്രതിഭാസമാണ്. എന്നാലും, മുഴുവൻ വായി ക്കാതെ ഒന്നും പറയാൻ സാധിക്കുകയില്ല. പൂർത്തിയാക്കി എനിക്കു തരുക. ഞാനതിനു നൂറു രൂപാ അഡ്വാൻസായി തരുന്നുണ്ട്.''

ആ പ്രസ്താവന ശരത്തിനെ ഒട്ടുംതന്നെ ഉത്സാഹിതനാക്കിയില്ല. "ഇതു അത്രവേഗമങ്ങു പൂർത്തിയാവില്ല. ഞാൻ നല്ലപോലെ ആലോ ചിച്ചാണ് എഴുതുന്നത്. കിരൺമയിയുടെ കഥ വന്നു കഴിയുമ്പോൾ അത് ഒരു മഹിള പ്രസിദ്ധീകരിക്കുന്ന മാസികയിൽ ഇടാൻ പറ്റിയ തായിരിക്കുമോ ? പറ്റിയില്ലെന്നുവരാം.''

പിന്നെ, ശേഷിച്ചത് യമുനയാണ്. കഥ തുടർച്ചയായി പ്രസിദ്ധീ കരിക്കാമെന്നു തീരുമാനിച്ചു. മാസികയുടെ പേജുവർധിപ്പിക്കാൻ ഫണീന്ദ്രനാഥ് സമ്മതിച്ചു. എന്നാൽ, അപ്പോൾ കൃതിപൂർത്തിയായിരു ന്നില്ല. അതുകൊണ്ടു ശരത്ചന്ദ്രന്റെ പഴയ ഒരു കഥ 'ബോഝാ'[1]

(1) ഒക്ടോബർ — ഡിസംബർ 1912

പ്രസിദ്ധീകരിക്കപ്പെട്ടു. 'ബഡീ ദീദി'ക്കുശേഷം ഏതെങ്കിലുമൊരു പത്രത്തിൽ ആദ്യമായി പ്രസിദ്ധീകരിക്കപ്പെടുന്ന കഥയായിരുന്നു, അത്. എന്നാൽ, അതിനും ശരത്തിനോട് ആരുമൊന്നും ചോദിച്ചില്ല. സുരേന്ദ്രനാഥനോട് വാങ്ങി, സൗരീന്ദ്രമോഹനനാണ്, ആ കൃതികളെല്ലാം യമുനക്കു വേണ്ടി കൊടുത്തത്. അതുകൊണ്ട്, ശരത്ചന്ദ്രനു വളരെ പ്രയാസം തോന്നി. ഉടൻതന്നെ സ്നേഹിതന്മാർക്കെഴുതി, "ഇനിമേലാൽ എന്റെ അനുവാദം കൂടാതെ എന്റെ പഴയ കൃതികളൊന്നും പ്രസിദ്ധീകരിക്കാൻ പാടില്ല."

തന്റെ പഴയ കൃതികൾ നല്ലതാണെന്നുള്ള അഭിപ്രായം ശരത്ചന്ദ്രനില്ലായിരുന്നു. സ്നേഹിതന്മാർ അതെല്ലാം പ്രസിദ്ധീകരിക്കാൻ കച്ചകെട്ടിയിറങ്ങിയിരിക്കുകയുമാണ്. എന്നാൽ അഞ്ചുകൊല്ലം മുമ്പ് 'ബഡീ ദീദി' പ്രസിദ്ധപ്പെടുത്തിയ സമയത്ത് അവരെന്താണ് ഒന്നും മിണ്ടാതിരുന്നത് ? മനസ്സിലായില്ല. അവരാരും ശരത്തിനെ അന്വേഷിച്ചുമില്ല. അയാളും എഴുതാൻ ശ്രമിച്ചില്ല. 'ബഡി ദീദി'ക്ക് അഭൂതപൂർവമായ സ്വാഗതം ലഭിച്ചിട്ടും, രവീന്ദ്രനാഥന്റെ പ്രശംസകൾ കേട്ടിട്ടും പുതിയ കൃതികൾ രചിക്കാനോ, പഴയവ പ്രസിദ്ധീകരിക്കാനോ ഉള്ള ആഗ്രഹം തോന്നിയില്ല. അതും ആശ്ചര്യകരമല്ലേ ?

ഇങ്ങിനെയാണ് തോന്നുന്നത്, അപ്പോഴും സ്വന്തം കഴിവിനെപ്പറ്റി വിശ്വാസം വന്നിരുന്നില്ല. ഒരു പക്ഷേ, രവീന്ദ്രനാഥന്റെ പ്രശംസകൾ കേട്ടപ്പോൾ, അദ്ദേഹത്തെപ്പോലെ എഴുതാനുള്ള ആഗ്രഹം പ്രബലമായിക്കാണും. കുറച്ചുനാളേ കഴിഞ്ഞിരുന്നുള്ളു, അദ്ദേഹത്തിനു നോബൽ പ്രൈസ് കിട്ടിയിട്ട്. രവീന്ദ്രനാഥനു ലഭിച്ച അഭൂതപൂർവമായ ആ ഖ്യാതി നാടിന്റെ ശിരസ്സുയർത്തി. അതെ, അതുതന്നെയായിരിക്കണം ശരത് ഉന്നംവച്ചിരുന്ന ഉൽകൃഷ്ട ലക്ഷ്യവും. 'ചരിത്രഹീന'ന്റെ രചനക്കുപിന്നിലുള്ള ഏകാന്ത സാധനയുടെ ചരിത്രവും പ്രസ്തുത അഭിലാഷത്തിനു സാക്ഷ്യം വഹിക്കുന്നു.

ഇക്കുറി കൽക്കത്തയിൽ വന്നശേഷം അജ്ഞാതവാസത്തിന്റെ പഴയമറ മിക്കവാറും നീക്കപ്പെട്ടിരുന്നു. അറിയപ്പെടാത്തവൻ എന്ന ഇരുട്ടിന്റെ മറ നീക്കി, അറിയപ്പെടുന്നവൻ എന്ന വെളിച്ചത്തിലേക്കു വന്നു കഴിഞ്ഞു. നല്ല ഭാവിയുള്ള ഒരു എഴുത്തുകാരനായി ബഹുമാനിക്കപ്പെട്ടിരുന്നു. ഉദ്യോഗം ഉപേക്ഷിക്കണമെന്നുള്ള വിചാരവും തോന്നി. ശരത് പറഞ്ഞു, "എഴുതിയാൽ പ്രതിമാസം നൂറുരൂപക്കുള്ള ഏർപ്പാടാകുമെങ്കിൽ ഞാൻ ജോലി ഉപേക്ഷിച്ചു കൽക്കത്തയിൽ വന്നു താമസിക്കാം."

'ഭാരതി'യുടെ പത്രാധിപ സ്വർണകുമാരിദേവിയും യമുനയുടെ പത്രാധിപർ ഫണീന്ദ്രനാഥപാലും അതു സമ്മതിച്ചു. പാൽ ശരത്തിന്റെ ആരാധകനായിക്കഴിഞ്ഞിരുന്നു. എന്തുതന്നെ ചെയ്യാനും ഒരുക്കമായിരുന്നു. അയാളുടെ അമ്മയ്ക്കും വലിയ സ്നേഹമായിരുന്നു ശരത്ചന്ദ്രനെ. മുമ്പിലിരുത്തി ആഹാരം കഴിപ്പിക്കും. സ്വന്തം അമ്മ മരിച്ച് പതിനഞ്ചു പതിനാറു കൊല്ലം കഴിഞ്ഞാണ്, ഇങ്ങിനെ

യൊരു സ്നേഹം ശരത്തിനു ലഭിച്ചത്. പറകയും ചെയ്തു, "ഫണീന്ദ്രാ, നിങ്ങളുടെ അമ്മയുടെ രൂപത്തിൽ എന്റെ അമ്മയുടെ സ്നേഹം വീണ്ടും കിട്ടിയപോലെ തോന്നുന്നു."

റംഗൂണിലേക്കു മടങ്ങിപ്പോയശേഷം സുഖക്കേടാണെന്നു കേട്ടപ്പോൾ, അമ്മക്കു വളരെയധികം ഉൽക്കണ്ഠയുണ്ടായി. അപ്പോൾ, പിന്നെയും ശരത് ഫണിക്ക് എഴുതി : "താങ്കളുടെ അമ്മ എന്നെപ്പറ്റി അന്വേഷിക്കുന്നു. എന്റെ ഭാഗ്യം ! അവരോടു പറയുക, എനിക്കിപ്പോൾ പൂർണമായും സുഖമാണെന്ന്. ഒരു കണക്കിനു, എന്റെ കുശലം അന്വേഷിക്കുന്നവരായി ഈ ലോകത്തിൽ, ആരുംതന്നെ ഇല്ലെന്നു പറയാം. ആ നിലയിൽ, ഇങ്ങിനെയുള്ള അന്വേഷണങ്ങളെപ്പറ്റി അറിയുമ്പോൾ ഹൃദയം കൃതജ്ഞതാപൂർണമാകുന്നു. ലോകത്തിൽ വളരെ വിരളമത്രെ, എന്നെപ്പോലുള്ള ഭാഗ്യഹീനന്മാർ !"

കുറച്ചുനാൾ കഴിഞ്ഞ്, പ്രമഥനാഥനു ഒരു കത്ത് അയച്ചു. അതിൽ നിന്നു സ്പഷ്ടമായിരുന്നു, തന്റെ കഴിവുകളെപ്പറ്റി അയാൾ തികച്ചും ബോധവാനായെന്ന്. നിരന്തരം എഴുതുവാനുള്ള വഴി തുറക്കപ്പെടുകയും ചെയ്തു. ശരത് എഴുതി :

"പ്രമഥ് ! അൽപം അഹങ്കാരമാണെന്നു തോന്നാം. എന്നാലും പറയട്ടെ. എന്നേക്കാൾ നന്നായി കഥകളും നോവലുകളും ആർക്ക് എഴുതാൻ കഴിയും, രവിബാബുവിനല്ലാതെ ? അക്കാര്യം ബോധ്യമായാൽ, ആ ദിവസം എന്നോടു എഴുതാൻ പറയുക, അതിനു മുമ്പൊട്ടുവേണ്ടതാനും. നിങ്ങളോടുള്ള എന്റെ പ്രാർഥനയാണിത്. അക്കാര്യത്തിൽ എനിക്കാരുടേയും കഴമ്പില്ലാത്ത സ്തുതിയുടെ ആവശ്യമില്ല. യഥാർഥമെന്തോ, അതുമാത്രം മതി."

ഒന്നുകൂടി സ്പഷ്ടമായെഴുതി, അമ്മാവൻ ഉപേന്ദ്രനാഥന് : "ഇന്ന്, ഒരു രവിബാബു ഉണ്ട്. അല്ലാതാരുണ്ട്, എന്നേക്കാൾ നല്ലൊരു മർമജ്ഞൻ. ഞാൻ അഹങ്കാരം പറയുകയാണെന്നു വിചാരിക്കരുത്. എന്റെ ആത്മനിർഭരതയെന്നോ, അഥവാ ഗർവെന്നോ എന്തുവേണമെങ്കിലും പറഞ്ഞു കൊള്ളൂ. അതാണ്, എന്റെ ധാരണ."

ശരത്ചന്ദ്രന്റെ ആ ധാരണ അവസാനംവരെ നിലനിന്നു. കുറേ വർഷങ്ങൾക്കു ശേഷം കഥാശിൽപിയായ ശരത്ചന്ദ്രൻ പറഞ്ഞു : "എനിക്കു വയസ്സായി, രവീന്ദ്രനാഥനും വയസ്സായി. ചിലപ്പോഴെല്ലാം ഇടയ്ക്കിടെ ഒരാശങ്ക തോന്നുകയാണ്, മേലിൽ ബംഗാളി ഭാഷയിലെ നോവൽ സാഹിത്യത്തിനുള്ള സ്ഥാനം താണുപോകുമോയെന്ന്."

അക്കാലത്ത് ബംഗാളി സാഹിത്യ മണ്ഡലത്തിൽ വിപ്ളവാത്മകമായ ഒരു സംഭവത്തിന്റെ നാന്ദി കുറിക്കപ്പെട്ടു. 'ഭാരതവർഷം' എന്ന പേരിൽ ഒരു മാസിക ഉടൻതന്നെ ആരംഭിക്കാൻ പോകുന്നുവെന്ന വിവരം പ്രഖ്യാപിതമായി. സുപ്രസിദ്ധ നാടക കൃത്തായ ദ്വിജേന്ദ്രലാൽ റോയ് ആയിരിക്കും പത്രാധിപർ. വാർഷിക വരിസംഖ്യ ആറുരൂപയും. അതുവരെ ഒരു മാസികയുടെയും വരിസംഖ്യ

മൂന്നു രൂപ ആറണയിൽ കവിഞ്ഞു പോയിട്ടില്ല. അതിൻെറ വരിസംഖ്യ ഒന്നു കൊണ്ടുമാത്രം ഭാരതവർഷം വിസ്മയവും കൗതൂഹലവും സംജാതമാക്കി.

കുറെക്കൊല്ലംമുമ്പു കൽക്കത്തയിൽ ഒരു 'സാന്ധ്യസമിതി' സ്ഥാപിക്കപ്പെട്ടിരുന്നു. ഈവനിംഗ്ക്ളബ് അധ്യക്ഷനായിരുന്നു ദ്വിജേന്ദ്രലാൽ റോയ്. മാനേജർ, പ്രമഥനാഥഭട്ടാചാര്യനും. സുപ്രസിദ്ധ പ്രസിദ്ധീകരണക്കാരനായ 'ഗുരുനാഥ്ചതോപാധ്യായ ആൻഡ് സൺസിൻെറ' ഉടമസ്ഥൻ ഹരിനാഥചതോപാധ്യായ ആയിരുന്നു പ്രമുഖ സദസ്യനും സഹായകനും. ഗണനീയന്മാരായ മറ്റു പല വിദ്വാന്മാരും മെമ്പറന്മാരുടെ കൂട്ടത്തിലും പെട്ടിരുന്നു. സമിതിയുടെ വകയായി ഒരു മാസിക തുടങ്ങണമെന്ന് പ്രമഥൻ അഭിപ്രായപ്പെട്ടു.

അധ്യക്ഷൻ ദ്വിജേന്ദ്രലാൽ അഭിപ്രായപ്പെട്ടു, അതു ക്ളബ്ബിനു ഹാനികരമാകാൻ ഇടയുണ്ടെന്ന്. മെമ്പറന്മാർ സംഖ്യയിൽ നൂറിനുള്ളിലേയുള്ളു. ആ നിലയിൽ വിഡ്ഢിത്തമായിരിക്കും പത്രം തുടങ്ങിയാൽ. മറ്റു മെമ്പറന്മാരും അതോടുയോജിച്ചു. എന്നാൽ, പ്രമഥബാബു മഹാശാഠ്യക്കാരനായിരുന്നു. ക്ളബ്ബിൻെറ വകയായിട്ടല്ലെങ്കിൽവേണ്ട. എന്നാലും പത്രം തുടങ്ങാമല്ലൊ. അദ്ദേഹം തീരുമാനിച്ചു, റോയ്മഹാശയൻെറ പത്രാധിപത്യത്തിൽ 'ഭാരതവർഷം' എന്നൊരു പത്രം ആരംഭിക്കാമെന്ന്. തൻെറ സഹപാഠിയും സുഹൃത്തുമായ ഹരിദാസ് ചതോപാധ്യായയെ അതിൽ ചേരാൻ സമ്മതിച്ചു. എഴുതാൻ ശരത്തിനെ പ്രേരിപ്പിക്കാൻ സാധിച്ചാൽ, പിന്നെ പ്രയാസമൊന്നുമുണ്ടാകയില്ലെന്ന് എല്ലാവരേയും ബോധ്യപ്പെടുത്തി. മറ്റൊരു മാസികക്കും അതിനോട് കിടനിൽക്കാൻ സാധ്യമാകയുമില്ല.

ശരത്തിൻെറ തൂലികയിൽ, സ്നേഹിതന്മാർക്കു തന്നെ ഇത്രമാത്രം വിശ്വാസമുണ്ടായപ്പോൾ, ശരത്തിന് തൻെറ മനസ്സിൽ, രവീന്ദ്രനാഥനെപ്പോലെ എഴുതണമെന്നുള്ള ഭാവന ചിറകുവിരിച്ചു നിന്നെങ്കിലും, അതുകേവലം സ്വാഭാവികം മാത്രമാണ്. പ്രമഥ് ഉഗ്രതോഴനായിരുന്നു. അദ്ദേഹത്തിൻെറ സംഘത്തിൻെറ കയ്യിൽ ധനവുമുണ്ടായിരുന്നു. അതുകണ്ട് ഫണീന്ദ്രൻ ഭയപ്പെട്ടു. ശരത് 'ഭാരത വർഷ' ത്തിനു വേണ്ടി എഴുതാൻ തുടങ്ങിയാൽ പിന്നെ യമുനയുടെ ഗതി എന്താകും ? ശരത് അക്കാര്യം അറിഞ്ഞപ്പോൾ, ഉറപ്പുകൊടുത്തു, താൻ യമുനയിൽ എഴുതുമെന്ന്; പണത്തിനു ദാസനാകുകയില്ലെന്നും. 'ഭാരതവർഷം' അപ്പോൾ വെളിച്ചം കണ്ടിട്ടുപോലുമില്ലായിരുന്നു.

## 11

റംഗൂണിൽ മടങ്ങി എത്തിയശേഷം ശരത് ഒരു കഥ എഴുതാൻ ആരംഭിച്ചു. യോഗേന്ദ്രനാഥ സർക്കാരു മാത്രമാണു ആ രഹസ്യം മനസ്സിലാക്കിയിരുന്നത്. ഒരു ദിവസം എഴുതുന്നതത്രയും, വൈകിട്ട്, ആപ്പീസിൽച്ചെന്ന് അദ്ദേഹത്തെ വായിച്ചു കേൾപ്പിക്കുക പതിവായി

രുന്നു. എല്ലാ ജോലിയും ഉപേക്ഷിച്ച് അദ്ദേഹം അതുകേൾക്കും. തുടക്കത്തിൽ തന്നെ സർക്കാർ ആ കഥയിൽ മുഗ്ധനായി. ശരത്തിൻെറ സ്വഭാവം അറിയാമായിരുന്നിട്ടും, അദ്ദേഹം ആ രഹസ്യം മറ്റു സ്നേഹിതന്മാർക്ക് അൽപാൽപം ചോർത്തിക്കൊടുക്കാൻ തുടങ്ങി. എന്നിട്ടും, ആരും അത്ര വിശ്വസിച്ചില്ല. അവർ എങ്ങിനെ വിശ്വസിക്കും, തങ്ങളുടെ കൂട്ടുകാരനായ ഒരു ക്ളാർക്കിന് ഇത്ര നല്ല കഥ എഴുതാൻ കഴിയുമെന്ന് ? പോസ്റ്റാഫീസിലെ വിഭൂതിബാബു മാത്രം വിശ്വസിച്ചു. അയാൾ പറഞ്ഞു, "യോഗേൻ ചേട്ടാ ! കാര്യം ഏതാണ്ട് ശരിയാണ്, നിങ്ങൾ പറയുന്നത്. അസാധാരണമായിട്ടെന്തോ ഒന്നുണ്ട് ശരത്തിൻെറ ഉള്ളിൽ. എനിക്കും ഈ സംശയം തോന്നാൻ തുടങ്ങിയിട്ടു കുറെ നാളായി. വിശേഷിച്ച് ആ ലേഖനകല കണ്ടപ്പോൾ. ഇപ്പോൾ തോന്നുകയാണ്, നിങ്ങൾ പറയുന്നത് ശരിയാകാനാണു വഴിയെന്ന്."

ക്രമേണ ദിവസങ്ങൾ പത്തു കഴിഞ്ഞു. കഥ പൂർത്തിയായില്ല. പകുതിമാത്രമേ ആയുള്ളു. ഒരു ലക്കത്തിനുള്ളതു ധാരാളം മതിയാകുമെന്നു കരുതി, അത്രയും ഫണീന്ദ്രനാഥനയച്ചു. 'രാമേർസുമതി' എന്നായിരുന്നു, കഥയുടെ പേർ. പിന്നീട് തുടർച്ചയായി എന്തെങ്കിലും എഴുതുവാൻതുടങ്ങി. എങ്കിലും പുതിയ ജീവിതത്തിലെ പ്രഥമ കൃതിയായിരുന്നു, അത്. കഥകിട്ടിയപ്പോൾ 'യമുന'യുടെ പത്രാധിപർ ഭാവാവേശംകൊണ്ടു ഗദ്ഗദകണ്ഠനായി. വായിച്ചവരെല്ലാം വിസ്മയ വിമുഗ്ധരായിരുന്നുപോയി. ബംഗാളിനാകെ പുതിയൊരുണർവു കൈവന്നപോലെ.

ഒരു ദിവസം കൽക്കത്തയിലുള്ള 'ജാഹ്നവി'യുടെ ആപ്പീസിൽ, അനേകം സാഹിത്യകാരന്മാർ ഒത്തുകൂടി. പ്രഭാത്കുമാർ ഗംഗോപാധ്യായയാണു പറഞ്ഞത്, "യമുനയിൽ ഒരു കഥ പ്രസിദ്ധീകരിച്ചിട്ടുണ്ട്, അത്ഭുതകരമാണ്. പേർ 'രാമേർ സുമതി'. അങ്ങിനെയൊരു കഥ മറ്റെങ്ങും ഞാൻ വായിച്ചിട്ടേയില്ല."

കേട്ടവരെല്ലാം അത്ഭുതപ്പെട്ടു. "ആരാണ് കഥാകൃത്ത്?" ഹേമേന്ദ്രകുമാർ റോയ് ചോദിച്ചു.

പ്രഭാത് മറുപടി പറഞ്ഞു: "ഏതോ ഒരു ശരത്ചന്ദ്രചതോപാധ്യായ." ഹേമേന്ദ്രനും പെട്ടെന്ന് വിശ്വാസം വന്നില്ല. ഉടനെ തന്നെ കഥയുമെടുത്തു വായിക്കാൻ ഇരുന്നു. അദ്ദേഹം എഴുതിയിട്ടുണ്ട്: "വായിക്കുന്തോറും മനസ്സ് അത്ഭുതകരമായ വിസ്മയം കൊണ്ടു നിറഞ്ഞുനിന്നു. ഇങ്ങിനെയൊരു കഥ ബംഗാളിഭാഷയിൽ ഇതിനു മുമ്പെങ്ങും പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. ഏതോ, അസാധാരണ ശ്രേണിയിൽപ്പെട്ട ഒരു ലേഖകൻ കാഴ്ചവച്ച ഒരു വസ്തുവായി തോന്നി അത്. ആരാണീ ശരത്ചന്ദ്രചതോപാധ്യായ ? ഏതെങ്കിലും ലേഖകൻെറ ഛദ്മനാമമാണോ ? ഒരു പുതിയ എഴുത്തുകാരന് ഇത്രയും കൈവിരുതുണ്ടാകാൻ സാധ്യമല്ല. ഇന്നു വളരെ പ്രതിഭാശാലിയായിക്കഴിഞ്ഞിട്ടുള്ള രവീന്ദ്രനാഥൻെറ പ്രാരംഭ കൃതികളിലും

പ്രായത്തിനൊത്ത ദൗർബല്യം അപൂർവമായിരുന്നില്ല. 'താറാവിന്റെ കുഞ്ഞു ജനിക്കുന്നതുതന്നെ നീന്തൽ പഠിച്ചുകൊണ്ടാണ്'. എന്നാൽ, പേരുപിടിക്കാൻ തുടങ്ങിയാലുടനെ, ഒരു സാഹിത്യകാരന് ഇത്ര പ്രൗഢമായ കൃതി രചിക്കുവാൻ സാധ്യമാവില്ല. എത്രയേറെ പ്രവൃത്തിയെടുത്തശേഷം, എത്രയോ പരിശ്രമം ചെയ്തശേഷം, പോരാ, എത്രയോ സുദീർഘമായ സാധനക്കുശേഷം മാത്രമാണ്, ഒരു ശ്രേഷ്ഠസാഹിത്യകാരനു പരിപൂർണതയിലേക്കുള്ള സോപാനത്തിൽ കാൽവയ്ക്കാൻ കഴിയുക ?''

അദ്ദേഹം ഉടനെതന്നെ ലേഖകനെ അന്വേഷിക്കാൻ തുടങ്ങി. രണ്ടു ദിവസത്തിനകംതന്നെ അറിയാൻ കഴിഞ്ഞു, ശരത്ചന്ദ്ര ചതോപാധ്യായ നിശ്ചയമായും ഒരു പുതുമുഖമാണെന്ന്. എന്നാൽ, യൗവനാരംഭം മുതൽതന്നെ ചിട്ടയോടെ സാഹിത്യ സാധനചെയ്തു പോരുന്ന ആളുമാണ്. ആരോടും പറയാതെ, ആരുമാരും അറിയാതെ, ആറുവർഷം മുമ്പാണ് ആ മനുഷ്യൻ എഴുതിയ കഥ 'ബഡീദീദി' 'ഭാരതി'യിൽ വന്നത്. അതും അന്ന് എല്ലാവരുടേയും ശ്രദ്ധ പിടിച്ചുപറ്റാൻ പോന്ന കൃതിയായിരുന്നുതാനും. നാടകകൃത്തായ ദ്വിജേന്ദ്രലാൽറോയിയും 'രാമേർ സുമതി' വായിച്ച് ആത്മവിസ്മൃതനായി, ഈവനിംഗ് ക്ളബ്ബിൽ അദ്ദഹം അതിനെ വളരെ പ്രശംസിച്ചു പറഞ്ഞു. പ്രമഥനാഥനോടുപറഞ്ഞു, "നിങ്ങൾ അദ്ദേഹത്തിന്റെ കൃതികൾ 'ഭാരതവർഷ'ത്തിനുവേണ്ടി സമ്പാദിക്കാൻ ശ്രമിക്കൂ. അദ്ദേഹം ഭാവിയിൽ ബംഗാളി സാഹിത്യത്തിൽ ഒരു പുതിയ യുഗത്തിന്റെ സ്രഷ്ടാവാകും.'' അന്നുതന്നെ സുപ്രസിദ്ധ കഥാകൃത്തായിരുന്നു പ്രഭാതകുമാർ മുഖോപാധ്യായ. ശരത്ചന്ദ്രന്റെ കഥ അദ്ദേഹത്തെയും വളരെ പിറകോട്ടുതള്ളിനീക്കി. ദുർദമനീയനായ രാമനെ വീട്ടിനുള്ളിലിട്ടടച്ച്, നാരായണി ഒന്നിനുപുറകെ ഒന്നായി ചൂലുകൊണ്ടവനെ അച്ചാലും മുച്ചാലും പ്രഹരിക്കുന്നതുകണ്ടപ്പോൾ, റോയ്മഹാശയൻ തികച്ചും പ്രഭാവിതനായി പറഞ്ഞുപോയി. "എത്ര ഒന്നാം തരം ഭാഷ ! പ്രമഥ് ആ മനുഷ്യനെയൊന്നു കാണാൻ കൊതിയാകുന്നു.''

അദ്ദേഹം നാടകകൃത്തായിരുന്നു. അതിനാൽ കഥയിലെ നാടകീയ രസവിശേഷം അദ്ദേഹത്തിന്റെ മനസ്സിനെ വല്ലാതെ വശീകരിച്ചു. അതും ഇത്രയ്ക്കധികം. മകൾ മായയെ വിളിച്ചുചോദിച്ചു, "രാമേർ സുമതി എങ്ങിനെയുണ്ട്?'' പാവമായ ഒരുപെൺകുട്ടി. അവൾ പറഞ്ഞു "അസ്സലായിട്ടുണ്ട് അച്ഛാ.'' റോയ്മഹാശയൻ സസ്മിതം ചോദിച്ചു "എന്തെടീ ! അസ്സലായെന്നു പറഞ്ഞാൽ ! പറയൂ, അതിൽ ചമൽക്കാരമുണ്ടോ എന്ന്.''

റോയ്മഹാശയന്റെ മകൻ ദിലീപ്കുമാറും കഥവായിച്ചു. വളരെയധികം വിസ്മയവിമുഗ്ധനായി. കുറച്ചുദിവസംമുമ്പാണ്, അയാൾ പ്രമഥനാഥനുമായി വാഗ്വാദം നടത്തിയത്, ശരത്ചന്ദ്രനെയും പ്രഭാത കുമാറിനെയും പറ്റി. ദിലീപ് പ്രഭാതിന്റെ പ്രശംസകനായി

രുന്നു. പ്രമഥ് ശരത്തിൻെറയും. എന്നാൽ ദിലീപ്കുമാർ 'രാമേർ സുമതി'വായിച്ചപ്പോൾ, പ്രഭാത്ബാബുവിനെ തികച്ചും മറന്നുപോയി. വായിച്ചുവായിച്ചു വാക്കുകൾ കണ്ണീർക്കയത്തിൽ മുങ്ങിനിന്നു. മുമ്പെങ്ങും വായിച്ചില്ല, ഇങ്ങിനെയൊരു കഥ. യുവതീയുവാക്കന്മാരുടെ നെടുവീർപ്പുകളില്ല. പോലീസിൻെറയോ കാര്യക്കാരന്മാരുടേയോ ഗർജ്ജനതർജ്ജനങ്ങളുമില്ല. ഉണ്ട്, കേവലം സ്നേഹം മാത്രം ! മാതൃസ്വരൂപിണിയായ ചേട്ടത്തിയമ്മയുടെ സ്നേഹവും ദുർദയനീയനായ കുട്ടിയുടെ കുരുക്ഷേത്രകാണ്ഡവും.

പ്രമഥൻ ചോദിച്ചു : "എന്താ ? എങ്ങിനെയുണ്ട്, ശരത്ചന്ദ്രൻെറ 'രാമേർ സുമതി'. പ്രഭാതബാബുവിനേക്കാൾ പറകിലോ ? . . . . "

ദിലീപൻ പുളകിതനായി ചോദിച്ചു "അദ്ദേഹം ബർമ്മയിൽ എങ്ങിനെ കഴിഞ്ഞുകൂടുന്നു ?"

പ്രമഥൻ പറഞ്ഞു "അയാൾ ഒരുകിറുക്കനാ. അല്ലെങ്കിൽ ഇങ്ങിനെയൊരു ദുർഗതിയുണ്ടോ ? ബർമ്മ ആട്ടിൻപറ്റങ്ങളുടെ താവളമാ. പ്രയാസങ്ങളെപ്പറ്റി എന്തുപറയാൻ ! അയാൾ റംഗൂണിലാണ്."

ദിലീപൻ പറഞ്ഞു : "എന്താ പറയുന്നത് ? റംഗൂൺ കൽക്കത്തയെക്കാൾ ഒരു മഹാനഗരമാണെന്നാണ് കേട്ടിട്ടുള്ളത്."

"വലുതായതുകൊണ്ട് താവളമാവില്ലെന്നുണ്ടോ ? നല്ല മനോഹരമായ വനങ്ങളുണ്ടല്ലോ, കൽക്കത്തയെക്കാൾ വലുത്. അതുകൊണ്ട്, അത് ഏഡൻഗാർഡൻ ആകുമോ ?"

"അതില്ല. പക്ഷേ, താങ്കൾക്കെന്താണിത്ര ദേഷ്യം റംഗൂണിനെപ്പറ്റി ?"

"എനിക്കുദേഷ്യമൊന്നുമില്ല, എന്നാൽ, റംഗൂണിനെപ്പറ്റി ഓർക്കുമ്പോൾ വിറച്ചുപോകുന്നു. അവിടെയുള്ളവർ നാപ്പി[1] തിന്നുന്നവരാണ്. അതിൻെറദുർഗന്ധം ഭയങ്കരമാണ്. പിശാചുപോലും ഓടി ഒളിക്കും. പിന്നെ, അയാൾ ആ കിഷ്കിന്ധയിൽ കുത്തിയിരുന്നു വായനയാണ്, എപ്പോഴും. ഞാൻ എഴുതാറുണ്ട്, എടോ, ന്യാഡേ ![2] എന്തിനാണു ഇത്രമാത്രം പുസ്തകങ്ങൾ വായിച്ചുതള്ളുന്നത് ? പേന എടുക്ക്, പേന. അയാളെവിടെ കേൾക്കാനാ ? ഈയിടെ മറ്റൊരു ഭൂതവും ആവേശിച്ചിട്ടുണ്ട്. ചിത്രമെഴുത്ത് !"

"ചിത്രമെഴുത്തോ ? എന്താ പറയുന്നേ ?"

"പറയാനെന്താ ? തലതിരിഞ്ഞുപോയി. ഞാൻ പറയാറുണ്ട് വരൂ ! കൽക്കത്തയിലേക്കു വരൂ ! അയാൾ മറുപടിപോലും എഴുതില്ല."

ഇങ്ങിനെ പറയാൻ അനേകം കാര്യങ്ങളുണ്ട്. അന്നു ബംഗാൾ അറിഞ്ഞു, ശരത്ചന്ദ്രചതോപാധ്യായ എന്ന പേരിൽ, അസാമാന്യ പ്രതിഭാശാലിയായ ഒരു കഥാശിൽപി ജന്മമെടുത്തു കഴിഞ്ഞെന്നും

---

(1) ഒരുതരം ചീഞ്ഞളിഞ്ഞ മത്സ്യം

(2) ശരത്ചന്ദ്രൻെറ വിളിപ്പേർ

പഴയ വിളക്കുകളെല്ലാം കെട്ടുപോയെന്നും.[1] യമുനയുടെ വരിക്കാരുടെ സംഖ്യ വളരെവേഗം പെരുകി. അനേകം പത്രങ്ങളുടെയും മാസികകളുടേയും എഡിറ്ററന്മാർ നിർബന്ധപൂർവം ശരത്ചന്ദ്രനോട് അപേക്ഷിക്കാൻ തുടങ്ങി, കഥകൾ അയച്ചുകൊടുക്കാൻ. 'ചരിത്രഹീൻ' പ്രസിദ്ധീകരിക്കാൻ വൈമുഖ്യം കാണിച്ച സമാജപതിയുടെ എഴുത്തുമുണ്ടായിരുന്നു, അക്കൂട്ടത്തിൽ. സാഹിത്യമണ്ഡലത്തിൽ അദ്ദേഹത്തിൻെറ കീർത്തിയുടെ പെരുമ്പറ കൊട്ടിയടിച്ചിരുന്ന കാലം. സമാജപതിയുടെ കൃപാദൃഷ്ടി ഏതെങ്കിലും ലേഖകനിൽ പതിഞ്ഞാൽ, അയാൾ കരപറ്റിയതായി കണക്കാക്കപ്പെട്ടിരുന്നു. അങ്ങിനെയുള്ള പ്രതിഭാശാലികളായ പുരുഷകേസരികളും കഥ അയച്ചുകൊടുക്കാൻ നിർബന്ധിച്ചുകൊണ്ട്, സവിനയം ശരത്ചന്ദ്രന് കത്തെഴുതുന്നതു കണ്ടപ്പോൾ, അയാളുടെ സ്നേഹിതന്മാർ അത്ഭുതപ്പെട്ടുപോയി. എന്നാൽ, ശരത് നിതാന്ത നിസ്സംഗനായിട്ടാണു അപ്പോഴും കാണപ്പെട്ടത്. ഉത്സാഹമൊന്നും പ്രകടമായികാണിച്ചിരുന്നില്ലെന്നു ചുരുക്കം. ഒരു സ്നേഹിതന് എഴുതി, "എൻെറ ആരോഗ്യം തൃപ്തികരമല്ല. പോരെങ്കിൽ, കഥകളും മറ്റും എഴുതാനുള്ള ഒരു പ്രവണതയൊട്ടില്ലതാനും. കഷ്ടപ്പാടുകൾ കാരണമാണ്, കഥകളും മറ്റും എഴുതേണ്ടിവരുന്നതുതന്നെ. എന്നാലും എഴുതാം. ഈയിടെ പലരും ആവശ്യപ്പെടുന്നുമുണ്ട്, കഥകളും മറ്റും അയച്ചുകൊടുക്കാൻ. ഒരു രക്ഷയുമില്ല. അത്രയും കഥകളെഴുതാൻ പോയാൽ പിന്നെ വായിക്കാനൊക്കുകയില്ല. ഞാൻ ഒരു ദിവസം രണ്ടുമണിക്കൂറിൽ കൂടുതൽ എഴുതാറില്ല. പത്തുപന്ത്രണ്ടു മണിക്കൂർ വായിക്കും."

ഇങ്ങിനെയൊക്കെ അഹങ്കാരം പറഞ്ഞെങ്കിലും എഴുതാൻ ആരംഭിച്ചു കഴിഞ്ഞിരുന്നു. അകത്തു സുഷുപ്തിയിലാണ്ടു കിടന്ന സർഗാത്മക പ്രതിഭ ഉണർന്നു. അതിനാൽ ആരോഗ്യം മോശമായിരുന്നിട്ടുപോലും നിരന്തരം എഴുതിക്കൊണ്ടിരുന്നു. യമുനയോടു ഒരു പ്രത്യേക മമതതന്നെ തോന്നിയിരുന്നു. ഫണീന്ദ്രനാഥന്എഴുതി, "കഥ എഴുതാനുള്ള ശീലം എതാണ്ടു മന്ദീഭവിച്ചു പോയെങ്കിലും, രണ്ടുമാസം കൊണ്ട് എല്ലാം നേരെയാകുമെന്നു വിചാരിക്കുന്നു. മാസംതോറും ഓരോ ചെറുകഥയും (പത്തുപന്ത്രണ്ടു പേജു വരുന്നത്) കൂടാതെ നോവലും അയച്ചുതരാം. കഥ തീർച്ചയായും അയക്കാം. ഇന്ന് അതിൻെറ കാലമാണല്ലോ."

പിന്നെ എഴുതി, "കൃതികൾ മൂന്നു പേരുകളിൽ അയച്ചുതരാം."

1) നിരൂപണം, നോവൽ മുതലായവ — അനലാദേവി
2) ചെറുകഥകൾ — ശരത്ചന്ദ്രചതോപാധ്യായ
3) നീണ്ടകഥകൾ — അനുപമാദേവി

---

(1) ഓവെൻ ലറ്റിമോർ എഴുതിയിട്ടുണ്ട്, പത്താം നൂറ്റാണ്ടിൽ ഇസ്ലാം വന്നു, പഴയ വിളക്കുകളെല്ലാം കെട്ടു.

ഇങ്ങനെ പറയാൻ കാരണം ഇതാണ്: എല്ലാം ഒരേപേരിലായാൽ വായനക്കാർ തെറ്റിദ്ധരിക്കാം, ഇദ്ദേഹത്തിന്റെ പക്കൽ മറ്റൊന്നുമില്ലെന്ന്. വിചാരിക്കാതെ കൈവന്ന ഈ ജനപ്രിയത്വം കാരണം മറ്റൊന്നുകൂടി സംഭവിച്ചു. ചെറുപ്പകാലത്തു രചിക്കപ്പെട്ടിരുന്ന പല കൃതികളും സ്നേഹിതന്മാരുടെ കൈവശമുണ്ടായിരുന്നു. അവർ അതെല്ലാം തപ്പിപ്പെറുക്കി എടുത്തു, അവിടെയും ഇവിടെയുമായി പ്രസിദ്ധീകരിക്കാൻ തുടങ്ങി. 'ബോഝാ', അതുകഴിഞ്ഞു 'ബാല സ്മൃതി', 'ഹരിചരൺ', 'കാശീനാഥ്' 'അനുപമയുടെ പ്രേമം', 'ചന്ദ്ര നാഥ്', 'പ്രകാശവും നിഴലും' ഇവയെല്ലാം തന്നെ, ഒന്ന് ഒന്നേകാൽ കൊല്ലത്തിനകം 'യമുന'യിലും 'സാഹിത്യ'ത്തിലുമായി പ്രസിദ്ധീകരിക്കപ്പെട്ടു. എന്നാൽ അത് ശരത്ചന്ദ്രന് ഒട്ടും ഇഷ്ടമായില്ല. അയാൾ, ആഗ്രഹിച്ചിരുന്നില്ല, ആ കൃതികളെല്ലാം അപ്പോൾ പ്രസിദ്ധീകരിക്കണമെന്ന്. അവയെല്ലാംതന്നെ, അപരിപക്വദശയിലെ കൃതികളാണെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ഭാവനയുടെ അതിശയകരമായ മാധുര്യവും, നവയുവകോചിതമായ അതിശയോക്തികളുമാണ് അവയിൽ സുലഭമായിരുന്നത്. വീണ്ടും വീണ്ടും കത്തുകളിലൂടെ തന്റെ കോപവും താപവും ശരത് ശക്തമാക്കിക്കൊണ്ടിരുന്നു.

"നിങ്ങൾ ചെയ്തത് ശരിയായില്ല. സമാജ്പതിക്കു കാശീനാഥ് കൊടുക്കേണ്ടിയിരുന്നില്ല. അതു ബോഝയുടെ ജോഡിയാണ്. കുട്ടിക്കാലത്തു പരിശീലനാർഥം എഴുതിയ കഥകൾ. പ്രസിദ്ധീകരിക്കുന്നതോപോകട്ടെ, മനുഷ്യനെകാണിക്കുന്നതുപോലും അനുചിതമത്രെ. അത് അച്ചടിക്കരുത്, എന്റെ പേരു നശിപ്പിക്കരുത് എന്നു ഞാൻ ആഗ്രഹിച്ചിരുന്നു. ഇക്കുറി 'സാഹിത്യം' എന്റെ പേരിൽ എന്തെല്ലാമോ ചപ്പുചവറുകളാണ്, അടിച്ചിറക്കിയത്. അതു ഞാൻ എഴുതിയതാണോ ? എനിക്കു ലവലേശം ഓർമ്മ ഇല്ല. ഇനി ആണെങ്കിൽ തന്നെ, എന്തിനത് അച്ചടിച്ചു ? മനുഷ്യൻ കുട്ടിക്കാലത്തു വളരെയധികം എഴുതിത്തള്ളും. അതെല്ലാം പ്രസിദ്ധീകരിക്കണമെന്നുണ്ടോ ? അത് അച്ചടിച്ച് എന്നെയൊന്നു നാണിപ്പിച്ചപോലെ തോന്നുന്നു.

"ദേവദാസ് നല്ലതല്ല, നല്ലതല്ല. സുരേന്ദ്രൻ മുതലായവർ നല്ലതെന്നു പറയുന്നതിനു ഞാനൊരുവിലയും കൽപിക്കുന്നില്ല. ഞാൻ ആഗ്രഹിക്കുന്നില്ല, അത് അച്ചടിക്കപ്പെടണമെന്ന്.

"ദേവദാസ് തൊടരുത്. എടുക്കാൻ ശ്രമിക്കരുത്. നിരാശാബോധം മുറ്റിനിന്നകാലത്ത് രചിക്കപ്പെട്ടതാണത്. മാത്രമല്ല, എനിക്കതിൽ ലജ്ജയും തോന്നുന്നുണ്ട്. അത് അനൈതികമാണ്. അതിൽ വേശ്യയുടെ കഥയുണ്ട്. പിന്നെ എന്തെല്ലാമൊക്കെയോ അതും. അതൊക്കെ പറയാൻ തന്നെ മനസ്സുവരുന്നില്ല. എന്റെ പഴയകൃതികൾ പ്രസിദ്ധപ്പെടുത്തുന്ന കാര്യത്തിൽ, ഞാൻ വിശേഷിച്ചും എതിരാണ്. 'യമുന'യിൽ 'ആലോ ഔ ഛായാ' എന്നുപേരുള്ള ഒരു അപൂർണ കഥ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതു ഞാൻതന്നെ എഴുതിയതാണോ ? ആയാലും അല്ലെങ്കിലും എന്റെ ബാല്യകാലത്തെ ലേഖന

ശൈലിയെ അനുകരിച്ച് മറ്റാരോ എഴുതിയതാകും."

അയാളുടെ മനസ്സിൽ അപ്പോൾ രവീന്ദ്രനാഥനെപ്പോലെ എഴുതാമെന്നുള്ള വിശ്വാസം വേരൂന്നിയിരുന്നു. അതുകൊണ്ട്, ചെറുപ്പകാലത്തെ കൃതികൾ പ്രസിദ്ധീകരിക്കണമെങ്കിൽത്തന്നെ, അവയെല്ലാം പുനപ്പരിശോധനയ്ക്കു വിഷയമാക്കണമെന്നാഗ്രഹിച്ചു. 'കാശീനാഥ്' പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയപ്പോൾ, അതിൽ വളരെയേറെ തിരുത്തലുകൾ വരുത്തി. മാസികയിൽ വന്നപ്പോൾ, കാശീ നാഥിന്റെ ഹത്യയിലും, കമലയുടെ ആത്മഹത്യയിലുമാണ്, കഥ അവസാനിച്ചത്. പുസ്തകരൂപത്തിൽ വന്നപ്പോൾ കഥ ശുഭാന്തമായി.

അത് 'സാഹിത്യ'ത്തിൽ പ്രസിദ്ധീകരിച്ചപ്പോൾ ഒരു യുവാവു ശരത്ചന്ദ്രനെ കാണാൻ ചെന്നു — ഹരികൃഷ്ണമുഖോപാധ്യായ. അയാൾക്കു ആ കൃതി വളരെ ഇഷ്ടപ്പെട്ടു. എന്നാൽ, അവസാനത്തെപ്പറ്റി എതിരഭിപ്രായമായിരുന്നു. ആ അഭിപ്രായം കേട്ടപ്പോൾ ശരത് പറഞ്ഞു, 'കാശീനാഥ്' മാത്രമല്ല, വേറെയും പല കഥകളും വന്നിട്ടുണ്ട്. അവയെല്ലാം ബാല്യകാലകൃതികളാണ്. എന്നെ, അറിയിക്കാതെ പ്രസിദ്ധം ചെയ്തവ. പ്രൂഫെങ്കിലും വായിച്ചിരുന്നെങ്കിൽ ! ഒരിക്കലൊന്നു കാണാമായിരുന്നു.

ഹരികൃഷ്ണൻ നിർദേശിച്ചു. "അവസാനമൊന്നുമാറ്റിക്കൂടേ?" ശരത് പറഞ്ഞു, "പുസ്തകരൂപത്തിൽ അടിക്കുമോ എന്നറിയില്ല. പുസ്തകമാകുമ്പോൾ, തീർച്ചയായും വ്യത്യാസപ്പെടുത്താം."

'കാശീനാഥി'ൽ മാത്രമല്ല, 'ചന്ദ്രനാഥി'ലും വേണ്ടുവോളം വ്യതിയാനങ്ങൾ വരുത്തി. അതിന്റെ പ്രസിദ്ധീകരണത്തെ ചൊല്ലി വലിയ കോലാഹലം തന്നെ ഉണ്ടായി. ഉപേന്ദ്രനാഥ് അത് യുമനയിൽ പ്രസിദ്ധപ്പെടുത്താൻ ആഗ്രഹിച്ചു. അങ്ങനെയൊരു പരസ്യവും കൊടുത്തു. എന്നാൽ, സുരേന്ദ്രൻ, ഗിരീന്ദ്രൻ എന്നിവർക്ക് അതിൽ പ്രയാസമുണ്ടായി. ഉപേന്ദ്രനുമായി വഴക്കിടുകപോലും ചെയ്തു. 'ചന്ദ്രനാഥി'ന്റെ കയ്യെഴുത്തുപ്രതി അദ്ദേഹത്തിൽ നിന്നാണ് വാങ്ങിക്കൊണ്ടുപോയത്. ശരത്തിന് എഴുതി. ഒടുവിൽ ഇങ്ങനെ സമ്മതിച്ചു. അടിച്ചു കഴിഞ്ഞിടത്തോളം ഭാഗം വിട്ടിട്ടു, ബാക്കി അങ്ങോട്ട് അയച്ചുകൊടുക്കുക. "ആവശ്യമായ വ്യത്യാസങ്ങൾവരുത്തി യമുനക്ക് അയച്ചുകൊടുത്തുകൊള്ളാം."

തിരുത്തപ്പെട്ട ഭാഗം ഫണീന്ദ്രനാഥന് അയച്ചപ്പോൾ എഴുതി, "കഥയെന്നുള്ള നിലയിൽ 'ചന്ദ്രനാഥ്' മനോഹരമാണ്. എന്നാൽ അതിൽ അതിരേകം വളരെയധികമുണ്ട്. കുട്ടിക്കാലത്ത്, അഥവാ ചെറുപ്പകാലത്ത് എഴുതുമ്പോൾ അങ്ങനെയുള്ളകൃതികൾ സ്വാഭാവികമാണ്. അതാണിങ്ങനെ സംഭവിച്ചതും. ഇപ്പോൾ, ഏതായാലും കയ്യിൽകിട്ടി. ആ നിലക്ക് അത് നല്ലൊരു നോവലാക്കാം. അതാണല്ലോ ഉചിതവും. ചുരുങ്ങിയത് ഇരട്ടിയെങ്കിലും വരും. ഈ കഥക്കുള്ള ഒരു വിശേഷം യാതൊരുവിധ അനൈതികവുമായി ഇതിനൊരു

ബന്ധവുമില്ലെന്നുള്ളതത്രെ. എല്ലാവർക്കും വായിക്കാം . . . .''

ഏതൊരു വ്യക്തിയിലാണോ അനൈതികതാ ദോഷം ആരോപിക്കപ്പെട്ടിരുന്നത്, ആരാണോ നൈതികതയ്ക്കു പുതിയ അർത്ഥം കൊടുക്കാൻ ശ്രമിച്ചത്, ആ മനുഷ്യൻെറ ബുദ്ധിയെത്തന്നെ പ്രസ്തുത പ്രശ്നം കുലുക്കിമറിക്കാൻ തുടങ്ങി. ആരംഭകാലത്തെ ദിക്ഭ്രഷ്ടമായ ഭാവുകതയും, ആവേശകരമായ ഉഗ്രതയും, ഇപ്പോൾ ശാന്തമായ രൂപം കൈക്കൊള്ളാൻ തുടങ്ങിയിരുന്നു. പുതിയ കൃതികൾ എഴുതാൻ വളരെ ശ്രദ്ധിച്ചിരുന്നു. ശരിയായ അർത്ഥം സ്ഫുരിക്കുന്ന, മനസ്സിനിണങ്ങിയ ശബ്ദം കിട്ടുന്നതുവരെ വെട്ടി വെട്ടിത്തള്ളിക്കൊണ്ടിരിക്കും. മനസ്സിൻെറ സ്വരവുമായി ശബ്ദത്തിൻെറ സ്വരം ഇണങ്ങിച്ചേരുന്നുണ്ടോ എന്ന കാര്യം പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അത് ഒത്താൽ മാത്രമേ സമാധാനമാകുമായിരുന്നുള്ളു. അതിനാൽ, കയ്യെഴുത്തുകോപ്പി മറ്റാർക്കും വായിക്കാൻ വയ്യാത്തവിധം വെട്ടും തിരുത്തും നിറഞ്ഞിരുന്നു. ഒരു ദിവസം തൻെറ പ്രിയമിത്രവും സഹയോഗിയുമായ കുമുദിനീകാന്തകരൻെറ കയ്യിൽ, ഒരു കയ്യെഴുത്തു പ്രതി കൊടുത്തിട്ടു പറഞ്ഞു, “നോക്കു, എന്തുമാത്രമാണ്; വെട്ടിയിരിക്കുന്നത് ! വെട്ടാൻ ഇനി ഇടതന്നെയില്ല. വളരെ ശ്രമിച്ചാലും നിങ്ങൾക്കു വായിക്കാൻ പറ്റുമോ എന്തോ ?''

## 12

'രാമേർ സുമതി' കഴിഞ്ഞ് 'പഥനിർദേശ്' എഴുതാൻ തുടങ്ങി. പഴയപോലെ തീരുന്നതുതീരുന്നത് ആഫീസിൽപോയി യോഗേന്ദ്രനാഥനു വായിക്കാൻ കൊടുക്കും. ആ ജോലി മിക്കവാറും ദാ ഠാക്കൂറിൻെറ ചായക്കടയിൽ വച്ചാണ് നടക്കുക. ടിഫിൻെറ സമയത്ത് എല്ലാവരും ചായകുടിക്കാൻ അവിടെക്കൂടും. ചിലപ്പോൾ സംഭാഷണം നീണ്ടുപോകും. അപ്പോൾ ടിഫിൻെറ സമയവും കഴിയും. താമസിച്ചെത്തുമ്പോൾ, സിംഹളദേശിയായ വൃദ്ധൻ സൂപ്രണ്ട്, ചെറുതായൊന്നു പുഞ്ചിരിതൂകിക്കൊണ്ടു പറയും : “ശരി! നിങ്ങൾ രണ്ടു പേരും പിന്നെയും വരാൻ താമസിച്ചു.''

രണ്ടുപേരും നാണിച്ചു കീഴോട്ടു താണപോലെയാകും. പിന്നെ രണ്ടുമൂന്നു ദിവസത്തേക്ക് നല്ല പിള്ളകളായി നേരത്തിനെത്തും. അത് കഴിഞ്ഞാൽ, 'പിന്നെയും ചങ്കരൻ തെങ്ങേല്.' ആഫീസിൽ താമസിച്ചെത്തിയാലുമില്ലെങ്കിലും 'രാമേർ സുമതി' പോലെ ശരത്ചന്ദ്രൻെറ ബുദ്ധിയും നേരെ വരാൻ തുടങ്ങി. പുതിയ കഥ 'പഥനിർദേശ്' അയാളുടെ ദൃഷ്ടിയൽ 'രാമേർ സുമതി' യേക്കാൻ മെച്ചമായിരുന്നു. എന്നാൽ, യോഗേന്ദ്രനാഥൻെറ അഭിപ്രായത്തിൽ അതിൻെറ അവസാനം അത്ര ശരിയായില്ല. രാധാകൃഷ്ണന്മാരുടെ പരിശുദ്ധ പ്രേമത്തെ പരാമർശിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു. “ശരത്ചേട്ടാ ! അങ്ങു വൈഷ്ണവനാണല്ലൊ. വൃന്ദാവനത്തിലെ ആ ചിര കിശോര—കിശോരിമാരുടെ, പ്രേമലീലയെ സംബന്ധിച്ച

കാര്യങ്ങൾ ഞാൻ ഓർക്കുകയാണ്. ഇന്ദ്രിയ സമ്പർക്കത്തിന് അവിടെ സ്ഥാനമേയില്ല. എഴുതാനുള്ള അങ്ങയുടെ മികച്ച കഴിവിനെപ്പറ്റി ഓർക്കുമ്പോൾ തോന്നുകയാണ്, ആ ഭാവങ്ങളെ എത്ര തന്മയമായി ചിത്രീകരിക്കാൻ താങ്കൾക്കു കഴിയുന്നുവെന്ന്."

ശരത് പറഞ്ഞു : "നിങ്ങളുടെയെല്ലാം അഭിരുചിക്കൊത്ത് കഥകളും നോവലുകളുമൊന്നും രചിക്കാൻ സാധ്യമല്ല. എന്തായാലും നിങ്ങൾ കാണുന്നത്, ധർമ്മ, കർമ്മ, മർമ്മങ്ങളുടെ ദൃഷ്ടിയിലൂടെ മാത്രമാണ്."

സർക്കാർ പറഞ്ഞു : "താങ്കൾ എഴുത്തുകാരൻ. ഞാൻ വായനക്കാരനും. ഞങ്ങൾക്കും തോന്നണ്ടേ, നല്ലതാണെന്ന്."

ശരത് ഗംഭീരഭാവത്തിൽ പറഞ്ഞു : "ശരിയാണ്. തോന്നണം. എന്നാൽ, ലേഖകനുമുണ്ട്, അയാളുടേതായ സ്വന്തം കഴിവ്. പലരും പലതും പറയും, വാലും തലയുമില്ലാതെ. നാലാളോടു ചോദിച്ച്, അഭിപ്രായമറിഞ്ഞു വല്ലതും ചെയ്യാൻ പറ്റുമോ ? ലോകം അങ്ങനെയൊന്നും നടക്കില്ല."

കാര്യം അൽപം ചൂടായി. യോഗേന്ദ്രൻ പെട്ടെന്നൊന്നും പറഞ്ഞില്ല. അൽപം കഴിഞ്ഞപ്പോൾ പറഞ്ഞു : "അതുശരിതന്നെ. ശരത് ചേട്ടാ. അതിലും ശരിയാണ്, മറ്റൊരു കാര്യം. ഒരാളോടു അഭിപ്രായം ചോദിച്ചാൽ, അയാൾ തനിക്കിഷ്ടപ്പെട്ട മറുപടി യായിരിക്കും തരുക. ഒന്നുണ്ട്, ആസ്വാദകൻ സ്തുതിഗീതം പാടുന്നവനായിരിക്കരുത്."

ശരത് മനസാ എരിപൊരിക്കൊണ്ടു. എന്നാലും കഴിയുന്നത്ര ഗംഭീരനാകാൻ ശ്രമിച്ചുകൊണ്ടുപറഞ്ഞു : "എന്നാൽ പറയൂ, എന്തു ചെയ്താലാണ് നിങ്ങൾക്കു തൃപ്തിയാകുക."

യോഗേന്ദ്രൻ പറഞ്ഞു : "അതു ഞാൻ പറഞ്ഞു കഴിഞ്ഞല്ലോ. ഇനി താങ്കളുടെ ഇഷ്ടം. എനിക്കൊന്നും പറയാനില്ല."

"ശരി നോക്കട്ടെ. വല്ലതും ചെയ്യാൻ പറ്റുമോ എന്ന്." ആ സന്ദർഭം അവിടെവിട്ടു. യോഗേന്ദ്രനുമനസ്സിലായി, ശരത് രുഷ്ടനായെന്ന്. അയാൾ അടുത്തുചെന്നു പറഞ്ഞു, 'ശരത്ചേട്ടാ ! അങ്ങ് ഈ കഥയുടെ പരിസമാപ്തിയെപ്പറ്റി എന്നോടു പറഞ്ഞു. ഹൃദയഭാരം ലഘൂകരിച്ചപോലെ തോന്നുന്നു. ഞാനും എന്റെ മനസ്സിൽ തോന്നിയത് പറഞ്ഞു. അതൊരന്യായമായിപ്പോയെങ്കിൽ ഞാൻ പറഞ്ഞത് മടക്കി എടുക്കുന്നു. താങ്കൾ സ്വന്തം മനസ്സിൽ ശരിയാണെന്നു തോന്നുന്നത് എന്താണ് ചെയ്യാത്തത് ?"

ശരത് പറഞ്ഞു : "ഇല്ലെടേ സർക്കാർ ! അന്യായമൊന്നുമില്ല. ആലോചിച്ചു നോക്കുമ്പോൾ നിങ്ങൾ പറഞ്ഞത് തെറ്റൊന്നുമല്ല. നോക്കട്ടെ, എന്തുചെയ്യാൻ സാധിക്കുമെന്ന്."

"തീർച്ചയായും സാധിക്കും. തീർച്ചയായും സാധിക്കും."

"ശരി. അതാണ് ശരി. തെറ്റ് എന്റെ തന്നെ, ശരത് ചേട്ടാ."

സർക്കാർ രേഖപ്പെടുത്തിയിട്ടുണ്ട്: "കഥ പിന്നെയും മുഴുവൻ വായിക്കാനുള്ള അവസരം കിട്ടി. അന്ന് ഏതോ ഐന്ദ്രജാലിക

സ്പർശം ഏറ്റപോലെ, കഥയുടെ അവസാനം പരിവർത്തിതമായി ക്കണ്ടു. ഉടനീളം ശ്രീസമ്പന്നമായിരുന്നു അത്. പറയാൻ തോന്നിയതി ങ്ങനെയാണ് — അനുപമം !"

ഒരു പ്രേമകഥയാണ്, പഥനിർദേശ്. ഗുണേന്ദ്രൻെറ ആശ്രയ ത്തിൽ വന്നു താമസിക്കുകയാണ്, ഹേമനളിനിയും അവളുടെ അമ്മ യും. അവിടെവച്ചു ഹേമയും ഗുണേന്ദ്രനും പ്രേമബദ്ധരാകുന്നു. അവർ ഹൃദയംഗമമായി സ്നേഹിച്ചു. ബ്രഹ്മസമാജക്കാരനാണ്, ഗുണേന്ദ്രൻ. അതുകൊണ്ടു ഹേമയുടെ അമ്മ അവളെ മറ്റൊരിടത്തു വിവാഹം ചെയ്തുകൊടുക്കുന്നു, അവളുടെ ആഗ്രഹത്തിനു വിപരീ തമായി തന്നെ. ദുർഭാഗ്യമെന്നു പറയാം, ഒരു വർഷത്തിനകം അവൾ വിധവയാകുന്നു. പിന്നീട്, അവിടെത്തന്നെ മടങ്ങിയെ ത്തുന്നു. അമ്മയുടെ ദുഃഖത്തിന് അതിരില്ല. ആ വ്യഥയിലൂടെ അവർ തൻെറ തെറ്റു മനസ്സിലാക്കുന്നു. മരണശയ്യയിൽ വച്ച് അവൾ തൻെറ ആഗ്രഹം തുറന്നു പറഞ്ഞു, ഗുണേന്ദ്രൻ ഹേമയെ പുനർവിവാഹം ചെയ്തു സുഖമായിരിക്കട്ടെയെന്ന്. എന്നാൽ മകളോടു ഒന്നും പറയാൻ സാധിക്കുന്നില്ല. ഗുണേന്ദ്രനും ധൈര്യപ്പെടുന്നില്ല അവരുടെ മരണ ശേഷം അങ്ങിനെ എന്തെങ്കിലും ഒന്ന് പറയാൻ. ഒരു വശത്തു പ്രേമം. മറുവശത്ത് സങ്കോചം. രണ്ടിനുമിടയിൽ ഒരു അന്തർദ്വന്ദ്വം നടക്കുകയാണ്. ഒടുവിൽ, അവർ കാശീവാസത്തിനായി പോകുന്നു. യഥാർഥ പ്രേമം മഹിമാമയമാക്കിത്തീർക്കാൻ.

ആദ്യം ഗുണേന്ദ്രൻെറയും ഹേമയുടേയും സംയോഗത്തോടു കൂടിയായിരുന്നു കഥ പര്യവസാനിച്ചത്. അതിലായിരുന്നു യോഗേന്ദ്ര നാഥനുള്ള എതിർപ്പും. വളരെയധികം ഹൃദയ മന്ഥനത്തിനുശേഷം ശരത് യോഗേന്ദ്രൻെറ നിർദേശം അംഗീകരിച്ചു. അങ്ങിനെ, ഗുണേ ന്ദ്രൻ കാശിയിലേക്കു പോകാമെന്നു പറയുമ്പോൾ, ഹേമ കരഞ്ഞു കൊണ്ടു പറയുന്നു : "പോകു, എന്നാൽ, ഇതാണോ നിങ്ങളുടെ അവസാനത്തെ ആജ്ഞ ? അത് എനിക്ക് സഹിക്കാൻ കഴിയു മോ ?"

ഗുണേന്ദ്രൻ : "തീർച്ചയായും സഹിക്കാൻ കഴിയും. നിങ്ങൾ ഇതു മനസ്സിലാക്കുമ്പോൾ — അതായത് പ്രേമത്തിൻെറ മഹാ മഹിമയെ ഹൃദയംഗമമാക്കാൻ, വിയോഗം, നിന്നെപ്പോലുള്ള അതുല്യ ഐശ്വര്യ ശാലിനിയുടെ പടിക്കൽ മാത്രമാണ്, വന്നു കൈ നീട്ടിയ തെന്ന്. അൽപപ്രാണനും ക്ഷുദ്രവുമായ വിയോഗം പ്രേമത്തിൻെറ കുടിലിലേക്കു തീർഥയാത്ര നടത്തിയത് അവജ്ഞയോടുകൂടിയ ല്ലെന്ന്. അപ്പോൾ നിനക്കതിനെ സഹിക്കാൻ സാധിക്കും. അതൃപ്ത മായ വാസനയാണ്, മഹത്തായ പ്രേമത്തിൻെറ പ്രാണനെന്നു നീ മനസ്സിലാക്കുമ്പോൾ, അതു മുഖാന്തിരമാണ് പ്രേമം അമരത്വത്തെ പ്രാപിച്ച് യുഗയുഗങ്ങളോളം എത്ര കാവ്യങ്ങൾക്ക് എത്ര മാധുര്യവും വില തീരാത്ത എത്രയോ അശ്രുകണങ്ങളും സമ്പാദിച്ചു വച്ചിട്ടു പോകുന്നത് എന്നറിയുമ്പോൾ നിനക്കതു മനസ്സിലാകും. അക്കാര്യം

സംശയരഹിതമാകും വണ്ണം നിനക്കു അനുഭവവേദ്യമാകുമ്പോൾ, രാധയുടെ ശതവർഷ വ്യാപിയായ വിരഹം വൈഷ്ണവരുടെ പ്രാണനാണെന്നു ബോധ്യം വന്ന് നിനക്ക് സഹിക്കാൻ കഴിയും. ഹേമേ ! എഴുന്നേറ്റിരിക്കൂ. പോകാം. ഇന്നുതന്നെ നമുക്കു പോകാം, കാശിയിലേക്ക്. ഇനി, ശേഷിച്ചിട്ടുള്ള അൽപ ദിവസങ്ങളിൽ ഭഗവാന്റെ ആശീർവാദം കൊണ്ട്, അക്ഷയമായി — ഭവിച്ച് നിനക്കു ജീവിതം മുഴുവൻ ശാന്തി പ്രദാനം ചെയ്യും."

ഈ പരിസമാപ്തി യോഗേന്ദ്രനുമാത്രമാണ് പിടിച്ചത് എന്നു പറഞ്ഞുകൂടാ. സൗരീന്ദ്രനാഥനും അതിനെ പ്രശംസിച്ചു. ശരത് യോഗേന്ദ്രനോട് അക്കാര്യം പറഞ്ഞപ്പോൾ, ഗദ്ഗദകണ്ഠനായി യോഗേന്ദ്രൻ പറഞ്ഞു : "കണ്ടോ, ഞാൻ പറഞ്ഞതു സത്യമായി." ശരത് പറഞ്ഞു : "അതേ സർക്കാർ, നിങ്ങൾ പറഞ്ഞതു ശരിയായിരുന്നു. എപ്പോഴും അവനവന്റെ വിചാരം ദോഷഹീനമാകണമെന്നില്ല."

ഒരു ദിവസം സൗരീന്ദ്രൻ പറഞ്ഞതനുസരിച്ച്, ശരത് 'ബഡീദീദി'യിലെ ഒടുവിലത്തെ രണ്ടു വരികൾ വെട്ടിക്കളഞ്ഞു. ഹരികൃഷ്ണന്റെ അഭിപ്രായം ആദരിച്ച് 'കാശീനാഥ'ന്റെ അവസാനത്തിൽ വ്യതിയാനം വരുത്തി. ഇപ്പോൾ യോഗേന്ദ്രന്റെ നിർദേശ പ്രകാരം 'പഥനിർദേശ്' മറ്റൊരു രൂപത്തിൽ പര്യവസാനിപ്പിച്ചു. മറ്റുള്ളവരുടെ അഭിപ്രായങ്ങൾ അയാൾക്ക് ഹൃദയമന്ഥനത്തിനുള്ള അവസരം കൊടുത്തിരുന്നു. അവരുടെ സ്വീകൃതി, അഥവാ അസ്വീകൃതി, മിഥ്യാഭിമാനത്തിന്റെ പ്രശ്നമാക്കിയില്ല. എബ്രഹാം ലിങ്കൺ പ്രസിഡന്റു സ്ഥാനത്തുനിന്ന് ചെയ്ത ആദ്യത്തെ പ്രസംഗത്തിന്റെ അവസാന ഭാഗത്ത്, ഭാവാത്മക സംബോധനയെ കുറിക്കുന്ന ഏതാനും വാക്കുകൾ ചേർക്കുകയുണ്ടായി, തന്റെ സ്നേഹിതനായ സേവാർഡിന്റെ നിർദേശപ്രകാരം. ആ വാക്കുകൾ ആളുകൾ അനേകം വർഷം ഓർത്തിരിക്കുകയും ചെയ്തു.

'പഥനിർദേശി'ന്റെ ഈ ഒടുവിലത്തെ സമാപനവും ശരത് സാഹിത്യത്തിന്റെ മൂല ഭാവനക്ക് അടുത്ത് നിൽക്കുന്നു. അയാളുടെ പ്രേമം സംയോഗത്തിന്റെ അഭാവത്തിൽ സമ്പൂർണവും വ്യഥാമധുരവുമായിട്ടാണ് കാണപ്പെടുന്നത് — സൂർദാസിന്റെ രാധികയെ പോലെ.

എന്റെ കണ്ണുകൾ നട്ട വിരഹാർത്തിതൻ ലത —
യ്ക്കെൻ മിഴി നീരേകുന്നു ജലസേചനം പാരം.
വേരുകൾ പാതാളത്തിൽ ചെന്നുപോയുറച്ചല്ലോ
മാമക സഖീ ഇനി എന്തു ഞാൻ ചെയ്വൂ, കഷ്ടം !

ശരത്ചന്ദ്രനു തന്നെ തോന്നി. ആ കഥ 'രാമേർ സുമതി'യേക്കാൾ മെച്ചമാണെന്ന്. എന്നാൽ, മറുപക്ഷക്കാരും ഒട്ടും കുറവല്ല. ഇന്നും അങ്ങിനെതന്നെ. ഹൈന്ദവ സമൂഹത്തിന്റെ വിധി നിഷേധങ്ങൾ കാരണം, അവ്യവസ്ഥിതവും വിഫലവുമായിത്തീർന്ന പ്രേമത്തിന്റെ

അഗാധമായ വേദന ഉൾക്കൊള്ളുന്നുണ്ടെങ്കിൽത്തന്നെയും സ്വഭാവ ചിത്രീകരണ ദൃഷ്ട്യാ നോക്കുമ്പോൾ പ്രസ്തുത കഥ, 'രാമേർ സുമതി'യുടെ മുമ്പിൽ ഒളിമങ്ങി നിന്നു പോകുന്നു എന്ന് ഒരു കൂട്ടർ. ഇക്കൂട്ടർ കഥയുടെ പരിസമാപ്തിയിലും തൃപ്തരല്ല. എന്നാൽ സാഹിത്യ മണ്ഡലത്തിനു വെളിയിലുള്ള ഒരു ശാസ്ത്രജ്ഞനിൽ നിന്ന് ആ കഥക്ക് ലഭിച്ച പ്രശംസ ഉത്സാഹവർധകമായിരുന്നു. സുപ്രസിദ്ധ ശാസ്ത്രജ്ഞനായ ആചാര്യ ജഗദീശ് ചന്ദ്ര ബോസ് ശരത്ചന്ദ്രന് എഴുതി, "സഫലത എത്ര നിസ്സാരമാണ്. വിഫലത എത്രയോ വലുതും. അങ്ങയുടെ കഥ 'പഥനിർദേശ്' വായിച്ചു കൊണ്ടിരുന്നപ്പോൾ ഒരു ഭയം തോന്നാതിരുന്നില്ല. ഇത്രമാത്രം കഷ്ടപ്പാടുകൾക്കു ശേഷം സാഫല്യം നേടാനുള്ള മോഹം താങ്കൾക്ക് ഉപേക്ഷിക്കാൻ കഴിയാതെ വരുമോ എന്ന്. വലിയ മാർഗം ഏതോ, അതു കാണിക്കാൻ താങ്കൾ മറന്നുപോയില്ലെന്നു കണ്ടപ്പോൾ[1] സന്തോഷമാണുണ്ടായത്."

ശരത്ചന്ദ്രന്റെ വ്യക്തിഗതമായ അനുഭവജ്ഞാനമാണ്, 'പഥ നിർദേശ'ത്തിനാധാരമായ വസ്തു. ഒരു പക്ഷേ, അതറിയുന്നവർ വിരളമായിരുന്നു. ശരത് പ്രമഥന് എഴുതി.[2] "പഥനിർദേശ് വായിച്ചോ ? എങ്ങിനെയുണ്ട് ? അനേകം നാൾ മുമ്പുള്ള ഒരു ഗുപ്തകഥ ഓർമ്മയുണ്ടോ?"

അതിനുശേഷം മറ്റൊരു കഥ ആരംഭിച്ചു. 'ബിന്ദോ കാ ലല്ലാ.' അതേപ്പറ്റി നേരത്തെയുണ്ടായിരുന്ന സങ്കൽപത്തിന്റെ ഒരു ചെറിയ നിഴലാട്ടം ശരത്ചന്ദ്രന്റെ ഒരു കത്തിൽ നിന്നു കിട്ടുന്നുണ്ട്. "രാമേർ സുമതിയെപ്പോലെ ആളുകൾക്കു ഗുണപാഠം ലഭിക്കാൻ കഴിയുന്ന കഥകളുടെ ഒരു മാലതന്നെ എഴുതുന്നുണ്ട്. ബംഗാളി കുടുംബങ്ങളിലെ കഥ തന്നെ. എന്നാൽ, പ്രേമത്തിന് അവയിൽ സ്ഥാനമുണ്ടാവില്ലെന്നു മാത്രം. ബംഗാളിലെ ആദർശ അന്തഃപുരം — അതാണ് അതിലെ പ്രതിപാദ്യ വിഷയം. ബിന്ദോ കാ ലല്ലാ, എന്നൊരു കഥ എഴുതി അയച്ചിട്ടുണ്ട്. നിങ്ങളെ കാണിക്കണമെന്നു വിചാരിച്ചിരുന്നു. സമയമുണ്ടായില്ല. തീർച്ചയായും നിങ്ങളുടെ ഭാരതവർഷത്തിന് തികച്ചും പറ്റിയ രൂപത്തിലായില്ല, അത്. കുറച്ചധികം വലുതായിപ്പോയി. അതാണ്, യമുനയ്ക്ക് അയച്ചത്."

'രാമേർ സുമതി,' 'പഥ നിർദേശ്,' 'ബിന്ദോ കാ ലല്ലാ' എന്നിങ്ങനെ ഒന്നിനു പുറകെ ഒന്നായി എഴുതപ്പെട്ട കഥകളെ സംബന്ധിച്ചു ശരത് വീണ്ടും വീണ്ടും തന്റെ സ്നേഹിതന്മാർക്ക് കത്തുകളെഴുതിയിരുന്നു. അതെല്ലാം, അയാളുടെ തൽകാലത്തെ മനസ്ഥിതിയിലേക്ക് വെളിച്ചം വീശുന്നവയാണ്."ഞാൻ വിചാരിച്ചു, 'ബിന്ദോ കാ ലല്ലാ' താങ്കൾക്കു ഇഷ്ടപ്പെടുകയില്ലെന്നും പ്രസിദ്ധീകരിക്കാൻ മടിച്ചേക്കുമെന്നും.

---

(1) 1913, ഡിസംബർ 14.

(2) 1913 മെയ്.

പിന്നീട് എന്നെ ഓർത്ത് സ്വന്തം നഷ്ടം അംഗീകരിച്ചുകൊണ്ടു തന്നെ പ്രസിദ്ധീകരിക്കുമെന്നും തോന്നി. അങ്ങിനെയൊരു സംശയം കാരണമാണ്, നേരത്തെ തന്നെ താങ്കൾക്കു ഈ മുന്നറിയിപ്പു തരുന്നത്. യഥാർത്ഥത്തിൽ ഇഷ്ടമാണെങ്കിൽ പ്രസിദ്ധീകരിക്കൂ.[1]

പരിശ്രമം, അഭിരുചി, കല എന്നിവയുടെയെല്ലാം കാഴ്ചപ്പാടി ലൂടെ നോക്കുമ്പോൾ, 'പഥനിർദേശി'ന്റെ മുമ്പിൽ 'രാമേർ സുമതി' വളരെ താഴ്ന്ന നിലവാരത്തിൽ നിൽക്കുന്നു. കുടുംബ സംബന്ധമായ ഒരു കഥ എഴുതാൻ വിചാരിച്ചു. 'രാമേർ സുമതി' അതിനൊരു മാതൃ കയായിട്ടാണ് എഴുതിയത്. അങ്ങിനെ, ഹൈന്ദവ കുടുംബങ്ങളിലുള്ള എല്ലാവിധ ബന്ധങ്ങളേയും ആസ്പദമാക്കി ഓരോരോ കഥ എഴുതി പുസ്തകം പൂർത്തിയാക്കും. എന്നാൽ അവ സ്ത്രീകളെ ഉദ്ദേശിച്ചു മാത്രമാകയും ചെയ്യും.[2]

"ബിന്ദോ കാ ലല്ലാ വായിച്ചു നോക്കിയോ ? അത് പ്രേമകഥയല്ല. ബംഗാളിയുടെ വീട്ടിലെ കഥയാണ്. അതിൽ ചാരിത്ര്യമുണ്ട്. കഥ വായിച്ചു തീരുമ്പോൾ, വായനക്കാരന്റെ മനസ്സിൽ തോന്നണം, എത്ര മനോഹരമായ കഥ എന്ന്. അല്ലെങ്കിൽ പിന്നെ അതെന്തു കഥ! 'രാമേർ സുമതി', 'പഥനിർദേശ്', 'ബിന്ദോ കാ ലല്ലാ' ഇവയെ ല്ലാം ഒരേയൊരച്ചിൽ വാർത്തതാണ്. ശരി ! 'ബിന്ദോ കാ ലല്ലാ' നിങ്ങളുടെ ഭാരതവർഷത്തിനു വേണ്ടിയായിരുന്നെങ്കിൽ പ്രസിദ്ധീ കരിക്കാമായിരുന്നല്ലോ. അങ്ങിനെയൊരു ധൈര്യം അത് വായിച്ചിട്ട്, എന്റെ മനസ്സിൽ പകരാൻ താങ്കൾക്ക് കഴിയുമായിരുന്നെങ്കിൽ ആകട്ടെ, പിന്നെ നോക്കാം . . . . . ഞാൻ വാക്കു തരുകയാണ്."[3]

"കഥ എഴുതിശീലമുള്ളവർക്ക് നന്നായിട്ടറിയാം, 'രാമേർ സുമതി' എളുപ്പത്തിൽ എഴുതാൻ കഴിയുമെങ്കിൽ, പിന്നെ 'പഥനിർദേശ്' എഴുതാൻ കുറച്ചധികം ധൈര്യം വേണ്ടി വരുമെന്ന്. ഒരു പക്ഷേ, എല്ലാവർക്കും എഴുതാൻ കഴിഞ്ഞെന്നു വരില്ല. ഒരുവൻ സ്വയം എങ്ങിനെയാണ് നിരൂപണം ചെയ്യുക. എന്നാലും കൽക്കത്തയിലേ യും ഈ നാട്ടിലേയും ആളുകളുടെ അഭിപ്രായത്തിൽ, രണ്ടു കഥകളും എക്സലൻറാണ്, സൂപ്പർലേറ്റീവ് ഡിഗ്രിയിൽ. ആദർശരൂപമെന്നത്രെ ദ്വിജുബാബുവിന്റെ അഭിപ്രായം."[4]

ഈ കത്തുകളിൽ നിന്നും ശരത്ചന്ദ്രന്റെ രചനാ പ്രക്രിയ, അയാളുടെ ദ്വിമുഖ വ്യക്തിത്വം, സാഹിത്യ സൃഷ്ടിക്കു പിന്നിലുള്ള ഉദ്ദേശം, എല്ലാം തന്നെ സ്പഷ്ടമാണ്. ആ കഥകൾ അന്നത്തെ ബംഗാളിലെ പ്രബുദ്ധ മാനസങ്ങളെ പിടിച്ചു കുലുക്കുക തന്നെ ചെയ്തു. അത് ശരത് മനസ്സിലാക്കി. അതുകൊണ്ട് തന്നെയാണ്, തന്റെ മനസ്സിൽ സുഷുപ്തിയിൽ ലയിച്ചു കിടന്ന 'അഹന്ത' തല ഉയർത്തി എഴുന്നേറ്റതും ഊനഭാവമെല്ലാം കീഴ്പ്പോട്ടു അമർത്തി

---

(1) 1913, ഡിസംബർ 14
(2) തപാൽമുദ്ര. 1913, മെയ് 12.
(3) 1913, ഏപ്രിൽ 8
(4) 1913, മെയ് 10.

താഴ്ത്തിയതും. പ്രമഥൻെറ കത്തുപോലുള്ള എത്രയോ കത്തുകൾ അയാൾക്കു കിട്ടിയിരുന്നു ! 'ബിന്ദോ കാ ലല്ലാ' വായിച്ചിട്ടു പ്രമഥ് എഴുതി. "ഇതിലും നല്ല ഒരു കഥ ബംഗ ഭാഷയിൽ ഉണ്ടായിട്ടുണ്ടോ? സംശയമാണ്. നിങ്ങൾ എഴുതിക്കണ്ടു, അതു നന്നായില്ലെന്ന്. എന്താണ് കുറ്റം ? എനിക്കു മനസ്സിലാകുന്നില്ല. അത് താങ്കളുടെ ഒരു അടവു മാത്രമാണ്. 'ഭാരത വർഷ'ത്തിന് അതിൻെറ പ്രസിദ്ധീകരണം കൊണ്ടു കിട്ടുമായിരുന്ന അന്തസ്സിൽ നിന്നു അതിനെ വഞ്ചിക്കാൻ ! ഞാൻ വിശ്വസിക്കുകയാണ്, ഭാരത വർഷത്തിൻെറ കഥ പോകട്ടെ, ഏതു പത്രവുമാകട്ടെ, ഇതിലും മോശമായ കഥ പ്രസിദ്ധീകരിച്ചാൽ തന്നെ ധന്യമായിത്തീരും എന്ന്. നിങ്ങൾ ഒരിക്കലും, ശരിയായ അർഥത്തിൽ ഗൃഹസ്ഥനായിരുന്നിട്ടില്ലല്ലോ. എപ്പോഴും ഉദാസീന നായിത്തന്നെ കഴിഞ്ഞുകൂടി. പിന്നെ എങ്ങനെ കിട്ടി, ഈ സൂക്ഷ്മാ വലോകന ശക്തി ? ഈ സൂക്ഷ്മാൽ സൂക്ഷ്മതരമായ വിശദീകരണ പടുത ! ഞാൻ വിസ്മിതനായിപ്പോകുന്നു. എഴുതിയതെല്ലാം അറി യാം. എത്ര സജീവമായ ചിത്രീകരണം. സ്വന്തം വീട്ടിൽ നടക്കുന്ന പോലെ."

മഹാനായ ടോൾസ്റ്റോയിയോട്, അദ്ദേഹത്തിൻെറ ഭാര്യാ സഹോദരി ഏതാണ്ടിപ്രകാരം ചോദിക്കുകയുണ്ടായി: "എനിക്ക റിയാം നിങ്ങൾ വളരെ സമർഥനാണെന്ന് — ജമീന്ദാരന്മാരേയും, അച്ഛന്മാരെയും, ജനറൽമാരെയും, പട്ടാളക്കാരെയും ചിത്രീകരിക്കാൻ. എന്നാൽ, പ്രേമകാതരയായ ഒരു യുവതിയുടെ വേദനകൾക്കും ഒരമ്മയുടെ ഭാവനകൾക്കും, സ്വരം പകരാൻ കഴിയുന്നത് എങ്ങിനെ യെന്ന് മനസ്സിലാകുന്നില്ല."

ആ പാവത്തിനു അറിയാൻ കഴിഞ്ഞിരുന്നില്ല, അദ്ദേഹം താന്യ യുടെ പ്രേമകാതരതക്കു അനുനിമിഷം സാക്ഷ്യം വഹിച്ചിരുന്നു വെന്ന്. തൻെറ ഭാര്യയിൽ തന്നെ അദ്ദേഹം നാരിയെ പത്നീരൂപത്തിലും മാതൃരൂപത്തിലും കണ്ടെത്തിയിരുന്നുവെന്ന്. ആർക്കറിയാം, ശരത് ചന്ദ്രൻ ഇപ്രകാരമുള്ള എത്ര വ്യഥകൾക്കു സാക്ഷ്യം വഹിച്ചിട്ടു ണ്ടെന്ന് ? എത്രയോ കുടുംബങ്ങളുടെ സുഖ ദുഃഖങ്ങളിൽ ഭാഗഭാക്കാ യിട്ടുണ്ടെന്ന് ? പ്രഥമ പ്രേമത്തിൻെറ വിഫലതയിൽ നിന്നുണ്ടായ, മാനസിക വ്യഥയെ മനസ്സിൽതന്നെ ഒതുക്കിക്കൊണ്ടാണ്, അയാൾ ശാന്തിയെ പത്നി രൂപത്തിൽ കൈക്കൊണ്ടത്. പിന്നീട് ജീവിത സഹ ചാരിയായ ഹിരണ്മയിയുടെ പ്രേമത്തിൻെറ മോഹന ഛായയിൽ, സഞ്ചാര ശീലനും വൈരാഗിയുമായ ആ മനുഷ്യൻ ജീവിതത്തിനു പുതിയ അർഥങ്ങൾ അന്വേഷിക്കാൻ തുടങ്ങി. തന്നെത്തന്നെ സ്വയം മറച്ചു പിടിക്കുന്ന കലയിൽ അതി സമർഥനായിരുന്നതിനാൽ, അവസാനംവരെ ആളുകൾ അയാളെ അവിവാഹിതനെന്നുതന്നെ ധരിച്ചു പോന്നു. വളരെകൊല്ലങ്ങൾക്കു ശേഷം ഹിന്ദിയിലെ സുപ്ര സിദ്ധ എഴുത്തുകാരനായ ജൈനേന്ദ്രകുമാർ, ഏതാണ്ട് താന്യയുടെ സ്വരത്തിൽ തന്നെ എഴുതി: "ഒരിക്കലും പത്നീരൂപത്തിൽ സ്ത്രീയെ

കാണാതിരുന്ന ആ മനുഷ്യൻ പ്രതിഭാശാലിയായിരുന്നു; അറുപത്തിരണ്ടുവയസ്സുവരെ ജീവിച്ചിരുന്നു; സ്നേഹം അലയടിച്ചുയർന്നു നിന്ന ഒരു ആത്മാവ് അദ്ദേഹത്തിന് ഉണ്ടായിരുന്നു. പിന്നെയും നാരിയെ പത്നിയായി കണ്ടില്ല. ആ മനുഷ്യൻ മാനവ മനസ്സിനെ, അതുൾക്കൊണ്ടു നിൽക്കുന്ന എല്ലാ തുടുതുടുപ്പോടുംകൂടി, എത്ര തികഞ്ഞ സമ്പൂർണതയോടെയാണോ ചിത്രീകരിച്ചത്, അങ്ങിനെ ചെയ്യാൻ ഏതെങ്കിലും ഗൃഹസ്ഥനായ സാഹിത്യകാരനു കഴിഞ്ഞിട്ടുണ്ടോ ? അതു കൊണ്ടു തന്നെയാണ് ഈ വൈരാഗിയായ മനുഷ്യൻ, വീണ്ടും വീണ്ടും സാംസാരികന്മാരായ ആളുകളെപ്പറ്റി ഉൽക്കടമായ ജിജ്ഞാസാ ഭരിതനായി കാണപ്പെട്ടത്."

അനുഭവം എല്ലാവർക്കുമുണ്ട്. എന്നാൽ, അതിനെ അനുഭൂതിയുടെ തലത്തിലേക്കാനയിച്ചു രൂപാന്തരപ്പെടുത്തുന്നതിനാവശ്യമായ സൂക്ഷ്മ പര്യവേക്ഷണ ദൃഷ്ടി ഇല്ലാത്തിടത്തോളം കാലം അവിടെ കലാകാരൻ ജന്മമെടുക്കുന്നില്ല. ശരത്ചന്ദ്രന് ആ ദൃഷ്ടി കുട്ടിക്കാലം മുതൽതന്നെ സ്വായത്തമായിരുന്നു. ഈ മൂന്നു കഥകൾ കൂടാതെ, അക്കാലത്ത് സുദീർഘമായ ഒരു നോവലും ശരത് എഴുതി— 'നാരീ കാ മൂല്യ'. 'ചരിത്രഹീൻ' പോലെ തന്നെ ഒരു വലിയ നോവലായ 'നാരീ കാ ഇതിഹാസ്' അഗ്നിക്കിരയായി ചാമ്പലായിപ്പോയിരുന്നു. അതിൻെറ ഓർമ്മയെ ഉപജീവിച്ചാണ് പ്രസ്തുത 'നാരീ കാ മൂല്യ' തയ്യാറാക്കിയത്. തുടർക്കഥ എന്ന നിലയിൽ അത് 'യമുന'യിൽ വരാൻ തുടങ്ങി. എന്നാൽ എഴുത്തുകാരനെന്ന നിലയിൽ ശരത് സ്വന്തം പേരുവച്ചില്ല. മൂത്ത സഹോദരി അനിലയായിരുന്ന ലേഖിക. അതേപേരിൽ തന്നെ, അയാൾ സ്ത്രീകളായ എഴുത്തുകാരുടെ പുസ്തകങ്ങളെപ്പറ്റിയുള്ള ഒരു നിരൂപണം 'നാരീ കാ ലേഖാ' എന്ന പേരിൽ എഴുതിയിരുന്നു.

അവരെപ്പറ്റി പരാമർശിക്കവേ, യോഗേന്ദ്രനാഥനോടു പറഞ്ഞു. "എൻെറ ചേച്ചിയുടെ കഥ ഞാൻ നിങ്ങളോട് പറഞ്ഞില്ലെന്നു തോന്നുന്നു. ഈ ലേഖനം അവരുടെ പേരിലാണ് പ്രസിദ്ധീകരിക്കാൻ പോകുന്നത് പുസ്തകരൂപത്തിൽ.(1) നല്ലപോലെ എഴുതാനും വായിക്കാനും അറിയാം. എന്നാൽ, വീട്ടുകാര്യങ്ങളിൽ കുടുങ്ങിപ്പോയി. അങ്ങനെ സമയമില്ലാതെ പോകയാൽ, ഒന്നും സാധിച്ചില്ല."

ആ കഥയിൽ സ്വന്തം പേരുവച്ചിരുന്നില്ല. എങ്കിലും പരിചിതരും അപരിചിതരുമായ പലരും കൃതിയുടെ ഭാവ മാധുര്യത്തെ പ്രശംസിച്ചു കൊണ്ട് ശരത് ബാബുവിന് എഴുതി. ശരത്ചന്ദ്രൻെറ ഭാഷയും ശൈലിയും ഇതിനകം വായനക്കാർക്ക് സുപരിചിതമായിക്കഴിഞ്ഞിരുന്നല്ലോ. ശരത് വിചാരിച്ചത് പന്ത്രണ്ടു മൂല്യങ്ങൾ എഴുതണമെന്നായിരുന്നു. 'നാരി കാ മൂല്യ' 'ധർമ്മ കാ മൂല്യ' 'ഈശ്വർ കാ മൂല്യ' 'നശേ കാ മൂല്യ' 'അസത്യ കാ മൂല്യ' ആത്മാ കാ മൂല്യ' 'പുരുഷ കാ മൂല്യ'

(1) പുസ്തകരൂപത്തിൽ 1924 മാർച്ച് 18 ന് പുറത്തിറങ്ങി.

'സാഹിത്യ കാ മൂല്ല്യ' 'സമാജ് കാ മൂല്ല്യ' 'അധർമ്മ കാ മൂല്ല്യ' 'വേശ്യാ കാ മൂല്ല്യ' 'സത്യ കാ മൂല്ല്യ' എന്നിങ്ങനെ.

കുറേനാൾ കഴിഞ്ഞു 'സാംഖ്യ കാ മൂല്ല്യ' 'വേദാന്ത കാ മൂല്ല്യ' എന്നിങ്ങനെ രണ്ടു മൂല്ല്യങ്ങൾകൂടി പ്രസ്തുത സ്കീമിൽ സ്ഥാനം പിടിച്ചു. സ്കീമുകൾ തയ്യാറാക്കാൻ ശരത് ബഹുമിടുക്കനായിരുന്നു. എന്നാൽ പൈതൃകമായി ലഭിച്ച പെരുമ്പാമ്പിന്റെ സ്വഭാവം കാരണം അതിനെ പ്രായോഗികമാക്കാൻ കഴിഞ്ഞിരുന്നില്ല. പേരുവെളിപ്പെടുമെന്നുള്ള ഒരു കാര്യം കിട്ടിയതിനെ തുടർന്ന്, ജോലി ചെയ്യാതിരിക്കുക, ഒന്നുകൂടി എളുപ്പമായി. സംഭവിച്ചതിങ്ങനെയാണ്. ദ്വിജേന്ദ്രലാൽ റോയ് 'നാരീ കാ മൂല്ല്യ' വളരെ അമൂല്ല്യമെന്നുൽഘോഷിച്ചു കൊണ്ട്, അതിനെ മുക്തകണ്ഠം വാഴ്ത്തി. അപ്പോൾ പ്രമഥനാഥന്റെ സംശയം വിട്ടുപോയി. ശരത്തിന്റെ പേരുവെളിപ്പെടുത്തി. ഒരു പക്ഷേ, അതിലേക്കു വിരൽ ചൂണ്ടിക്കൊണ്ട് അയാൾക്കെഴുതി. "ഞാൻ വിചാരിക്കുകയാണ്, ആളുകൾക്കു എങ്ങനെ പിടികിട്ടി ഈ കൃതി ഞാനെഴുതിയതാണെന്ന്. ഒന്നുകിൽ ഫണിയിൽ നിന്ന്, അല്ലെങ്കിൽ നിങ്ങളിൽ നിന്ന്. അത് ശരിയായില്ല. ഇനി എന്താണ് ചെയ്യുക ? പറയൂ. ഈ മൂല്യങ്ങളിൽ 'നരശ കാ മൂല്ല്യ'വും 'വേശ്യാ കാ മൂല്ല്യ'വും വളരെ രസകരമാകുമായിരുന്നു. ബന്ധു ബാന്ധവർക്കെല്ലാം ഭയങ്കരമായ എതിരുള്ളതും അക്കാര്യത്തിലാണ്. അത് രണ്ടും ചേച്ചിയുടെ പേരുവച്ച് എഴുതുന്ന കാര്യത്തിൽ അവർക്കൊട്ടും സമ്മതമില്ല. അതിനാൽ വിചാരിക്കുകയാണ് 'എവല്യൂഷൻ ഓഫ് ഐഡിയാ ഓഫ് സോൾ' അങ്ങു തുടങ്ങിക്കളയാമെന്ന്. ശരിക്കും 'നാരീ കാ മൂല്ല്യ'ത്തിനു തുല്ല്യം."

പിന്നെ എഴുതി : "ചിലപ്പോൾ തോന്നാറുണ്ട്, ഹെർബെർട്ട് സ്പെൻസറിന്റെ സമ്പൂർണമായ സമന്വയാത്മക ദർശനത്തെപ്പറ്റി ഒരു ബംഗാളി നിരൂപണവും (വിമർശനമല്ല) സ്പെൻസറിന്റെ ശത്രുക്കളും മിത്രങ്ങളുമായ യൂറോപ്പിലെ മറ്റു ദാർശനികന്മാരുടെ കൃതികളെ ആധാരമാക്കി തുടർച്ചയായി ഒരു ഉപന്യാസവും എഴുതിയാലോ എന്ന്. നമ്മുടെ നാട്ടിലെ പത്രങ്ങളിലും മാസികകളിലും, നമ്മുടെ സാംഖ്യം, വേദാന്തം, ദ്വൈതം, അദ്വൈതം എന്നിവയെപ്പറ്റി അല്ലാതെ, മറ്റൊരു തരത്തിലുമുള്ള നിരൂപണങ്ങളും വന്നു കാണുന്നുമില്ല." അതിൽ നിന്ന് സ്പഷ്ടമാകുന്ന കാര്യം, അയാൾ വളരെ നന്നായി വായിക്കുകയും ചിന്തിക്കുകയും ചെയ്തിരുന്നു എന്നതത്രേ. എന്നാൽ, കാരണമെന്തുമാകട്ടെ, അടുത്ത മൂന്നു കൊല്ലത്തിനകം 'സമാജ് ധർമ്മേർ മൂല്ല്യ'ത്തെ കൂടാതെ, മറ്റൊരു മൂല്ല്യവും എഴുതാൻ പറ്റിയില്ല. കഥകളാണ് എഴുതിക്കൊണ്ടിരുന്നത്. അതിനായിരുന്നു സ്നേഹിതന്മാരിൽ നിന്നുള്ള നിർബന്ധവും. സാമ്പത്തികമായ ആവശ്യം പ്രേരിപ്പിച്ചതും അതിനത്രേ. പ്രസിദ്ധീകരണക്കാരുടെ അഭിപ്രായത്തിൽ, ഉപന്യാസമല്ലാതെ, എങ്ങിനെയെങ്കിലും തട്ടിക്കൂട്ടി മൂന്നു നാലു കഥകൾ പടച്ചു വിട്ടാൽ, അവർക്കൊരായിരം പ്രതിയെ

ങ്കിലും വിൽക്കാൻ കഴിയുമെന്നായിരുന്നു.

വിഭൂതിഭൂഷൺ ഭട്ടാണ്, ഈ ഉപന്യാസങ്ങൾ എഴുതപ്പെടാതിരിക്കാൻ മറ്റൊരു കാരണം. വളരെയധികം ആളുകൾ 'നാരീ കാ മൂല്യ' ത്തെ വാനോളം വാഴ്ത്തിയപ്പോൾ, വിഭൂതി അതിനെ അത്രതന്നെ വീറോടെ നിന്ദിച്ചു. സൗരീന്ദ്രമോഹനന് എഴുതി, "മിസ്സിസ് പങ്കരസ്റ്റിന്റെ ആദർശം പൊക്കിപ്പിടിക്കുന്നത് ദുസ്സാഹസമാണ്. ഞാൻ 'ബുഡി'യോടു (നിരുപമാദേവി) പറഞ്ഞിട്ടുണ്ട് സ്ത്രീ നാമധാരിയായ ഈ ഉദ്ധത മഹാപുരുഷന്റെ അഥവാ സ്ത്രീകളുടെ അവകാശാധികാരങ്ങളുടെ സംരക്ഷകനെന്നവകാശപ്പെടുന്ന ഈ മനുഷ്യന്റെ വാദമുഖങ്ങളെല്ലാം ഖണ്ഡിച്ചു കൊണ്ട് എഴുതാൻ."

അതു കേട്ടപ്പോൾ ശരത് അത്യന്തം നിരുത്സാഹിതനായി. അതോടെ തീരുമാനിച്ചു, താനിങ്ങനെയുള്ള ലേഖനങ്ങൾ എഴുതുകയില്ലെന്ന്. അക്കാര്യം അറിയിച്ചു കൊണ്ട് ശരത് സൗരീന്ദ്രന് എഴുതി. "പുംടു (വിഭൂതിഭൂഷണൻ) വിനു എഴുതിയിട്ടുണ്ട്, ബുഡി അത് സംബന്ധിച്ചു ഒന്നും തന്നെ എഴുതേണ്ടതില്ലെന്ന്. പ്രതിവാദം എനിക്കു സഹിക്കാൻ പറ്റില്ല. അതു തെറിപറയുന്നതിനു തുല്യമത്രെ. എന്തെങ്കിലും പറയണമെങ്കിൽ തമ്മിൽ കാണുമ്പോൾ പറയുക. അതിൽ സൗകര്യമുണ്ട്. രണ്ടുപക്ഷക്കാരും പരസ്പരം തെറ്റിദ്ധരിക്കുകയുമില്ല. സംശയവും തീരും."

അയാൾ തന്റെ ഒരു സ്നേഹിതനോടു പറഞ്ഞു : "എല്ലാവരും പ്രശംസിക്കുന്നത് എന്റെ കഥാശിൽപത്തെയാണ്. 'നാരീ കാ മൂല്യ' മെന്ന ഉപന്യാസം അതിലൊട്ടും കുറഞ്ഞ മാനസിക പീഡയോടുകൂടിയല്ല, എഴുതപ്പെട്ടത്." എന്നിരുന്നാലും, പല കാരണങ്ങളെക്കൊണ്ടും 'മൂല്യം' എഴുതാനുള്ള തന്റെ തീരുമാനം അവിടെത്തന്നെ അവസാനിപ്പിക്കേണ്ടിവന്നു. സാഹിത്യത്തെ സംബന്ധിച്ചിടത്തോളം അതൊരു ദുർഭാഗ്യമെന്നേ പറയാനുള്ളൂ.

## 13

ചെറിയകൃതികളോടൊപ്പം തന്നെ 'ചരിത്രഹീൻ'ന്റെ രചനയും മുറക്ക് പുരോഗമിച്ചു കൊണ്ടിരുന്നു. അതിന്റെ പ്രസിദ്ധീകരണം സംബന്ധിച്ച് ഒട്ടു വളരെ ഒച്ചപ്പാടുകളും ഉണ്ടായി. 'യമുന'യുടെ പത്രാധിപരായ ഫണീന്ദ്രനാഥന്റെ ശങ്ക 'ചരിത്രഹീൻ' 'ഭാരതവർഷ'ത്തിൽ പ്രസിദ്ധീകൃതമായിപ്പോകുമോ എന്നായിരുന്നു. പ്രമഥനാഥ് വീണ്ടും നിർബന്ധിച്ചു കൊണ്ടിരുന്നു. "യമുനയുടെ പത്രാധിപർ ഫണി ബാബു ആരാണ് ? എനിക്ക് അറിഞ്ഞുകൂടാ. അദ്ദേഹത്തിനു നിങ്ങളുടെ മേൽ വളരെയധികം സ്വാധീനമുള്ളതായിക്കാണുന്നു. നമ്മുടെ ഇത്രയും കാലത്തെ സ്നേഹത്തിന്റെ ഇടയ്ക്കൊരു മറ സൃഷ്ടിക്കപ്പെട്ടപോലെ. അതു കാണുമ്പോൾ മനസാ ഈർഷ്യ തോന്നിപ്പോകുന്നു . . . . എന്നാലും 'പുതിയ യമുന'യോടുള്ള പ്രേമത്തിൽ, പഴയവരെയെല്ലാം തീരെയങ്ങു മറന്നു കളയുന്നത് അത്ര

ഉചിതമാവില്ല . . . . നിശ്ചയമായും ചരിത്രഹീൻ വേണം . . . .”

ഒരു വശത്ത് പ്രമഥൻെറ നിർബന്ധം, മറുവശത്ത് ‘സാഹിത്യ’ ത്തിൻെറ പത്രാധിപരുടെ കത്തുകൾ, ഒന്നിനു പുറകെ ഒന്നായി വന്നുകൊണ്ടിരുന്നു. അതും രജിസ്റ്റർ ചെയ്ത കത്തുകൾ. ‘യുമന’ യിൽ ‘ചരിത്രഹീൻ’ൻെറ പരസ്യവും വന്നു കഴിഞ്ഞു. ശരത് ആകപ്പാടെ ധർമ്മസങ്കടത്തിലായി. പ്രമഥന് എഴുതി :

“വൈശാഖത്തിലെ ‘യമുന’യിൽ വിജ്ഞാപനം കണ്ടു, ചരിത്രഹീൻ ശ്രാവണമാസം മുതൽ പ്രസിദ്ധീകരിക്കുമെന്ന്. ആ നിലയിൽ, എനിക്കെന്താണ് പറയാനുള്ളത് ? ഒരു പിടിയുമില്ല. എന്നോടു ചോദിക്കാതെ ഹരിദാസ് ബാബു ഇങ്ങിനെ ഒരു പ്രസ്താവന ചെയ്തത് എന്താണെന്ന് എനിക്കറിയാം. അസാധ്യമല്ലെങ്കിൽ, നിങ്ങൾക്കു ഞാൻ എന്തും തന്നുകളയുമെന്നറിയാം. ഇപ്പോൾ ഈ ആപത്ത് എങ്ങിനെ തരണം ചെയ്യും ? വളരെ പ്രയാസം തോന്നുന്നു, തീരുമാനമെടുക്കാൻ. നിങ്ങൾ, ഞാൻ കാരണം ലജ്ജിതനാകുക, വിഷമത്തിൽ പെടുക അതെന്നെ ധർമ്മസങ്കടത്തിലാക്കുന്ന കാര്യമാണ്. ‘യമുന’ യിൽ പ്രസിദ്ധീകരിക്കുന്നത് ഉചിതമോ അഥവാ അനുചിതമോ എന്ന പ്രശ്നം ഉദിക്കുന്നതേയില്ല. കാതലായ പ്രശ്നം നിങ്ങളുടെ അന്തസ്സിനെ സംബന്ധിക്കുന്ന പ്രശ്നമാണ്. എഴുതിത്തീർന്നിടത്തോളം ഭാഗം വായിച്ചു നോക്കാൻ വേണ്ടി അയച്ചുതരാമെന്നു വിചാരിക്കുന്നു. യഥാർത്ഥത്തിൽ അത് നിങ്ങളുടെ മാസികയിൽ പ്രസിദ്ധീകരിക്കാൻ പറ്റിയതാണെന്നു തോന്നുന്ന പക്ഷം ഞാൻ അത് സമ്മതിക്കാം. മറിച്ച്, അങ്ങിനെയല്ല, എൻെറ നന്മയെ ഉദ്ദേശിച്ചു മാത്രം നിങ്ങൾ അത് പ്രസിദ്ധീകരിക്കാൻ വിചാരിക്കുന്നുവെങ്കിൽ, അത് തീർച്ചയായും വേണ്ട. ഞാൻ സാഹിത്യക്ഷേത്രത്തിൽ നിരപേക്ഷമായ സത്യം മാത്രമാണ് ആഗ്രഹിക്കുന്നത്. അതിൽ, എവിടെയെങ്കിലും എന്തെങ്കിലും വ്യതിയാനം വരുത്താൻ സാധ്യമാവില്ല. പേരു കൊണ്ടു മാത്രം അതിനെ ‘ചരിത്രഹീൻ’ എന്നു കരുതണ്ട. ഞാൻ നീതിശാസ്ത്ര വിദ്യാർത്ഥിയാണ്. യഥാർത്ഥ വിദ്യാർത്ഥി. വായിച്ചിട്ടു മടക്കി അയയ്ക്കണം. അഭിപ്രായം വെട്ടിത്തുറന്ന് പറഞ്ഞേക്കുക. എൻെറ ഗംഭീരമായ ഉദ്ദേശം മനസ്സിൽ ഇരിക്കുകയും വേണം. ഇത് ‘വടതല’ത്തിലെ പുസ്തകമല്ല.”

കയ്യെഴുത്തു പ്രതി പ്രമഥനാഥന് അയച്ചു. അദ്ദേഹം അത് കിട്ടിയ വിവരത്തിനു എഴുതിയില്ല. അപ്പോൾ വല്ലാതെ പരിഭ്രമമായി. എഴുത്തിനു പുറകെ എഴുത്ത് അയക്കാൻ തുടങ്ങി. “പ്രമഥാ ‘ചരിത്രഹീൻ’ കിട്ടിയോ ? അറിയിച്ചു പോലുമില്ല. വായിച്ചോ ? എങ്ങിനെയുണ്ട് ? നന്നായിട്ടില്ല എന്നാണ് നിങ്ങളുടെ നിരപേക്ഷമായ അഭിപ്രായമെങ്കിൽ, എങ്ങിനെയായാൽ നന്നാകുമോ, അതിനു ശ്രമിക്കാം. ഞാൻ മുമ്പേ തന്നെ എഴുതിയിരുന്നല്ലോ അത്. ‘ചരിത്ര ഹീൻ’ ആണ്, ഷഡ്ചക്രഭേദനമല്ല എന്ന്. കേവലം നീതിശാസ്ത്രം, മനോവിജ്ഞാനം. ധർമ്മശാസ്ത്രമല്ല.” അവസാനം പ്രമഥനാഥൻെറ

മറുപടി വന്നു. നോവലിൻെറ തുടക്കത്തിൽ തന്നെ, മെസ്സിലെ ദാസിയെ മുമ്പിൽ അവതരിപ്പിച്ചിരിക്കുന്നത് അദ്ദേഹത്തിന് രസകര മായി തോന്നിയില്ല. ശരത് വിശ്വാസപൂർവം അതിനു മറുപടി എഴു തിക്കൊണ്ടു പറഞ്ഞു. "ആരാണോ തുടക്കത്തിൽതന്നെ, തൻെറ മെസ്സിലെ ദാസിയെ മുമ്പിൽ കൊണ്ടു വന്ന് അവതരിപ്പിക്കാൻ ധൈര്യപ്പെടുന്നത്, അയാൾ മനപ്പൂർവം തന്നെയാണ് അങ്ങിനെ ചെയ്യുന്നത്. നിങ്ങൾ അതിൻെറ അവസാനം എന്തെന്നറിയാതെ, അവളെ, അതായത് സാവിത്രിയെ മെസ്സിലെ ദാസിയെന്ന നിലയിൽ കാണുന്നു. പ്രമഥ് രത്നത്തെ പളുങ്കാണെന്നു തെറ്റിദ്ധരിച്ച് അബദ്ധം കാണിക്കരുത്. സഹോദരാ ! കൗണ്ട് ടോൾസ്റ്റോയിയുടെ 'റിസറ ക്ഷൻ' വായിച്ചിട്ടുണ്ടോ ? ഒരു സാധാരണ വേശ്യയെ കേന്ദ്രീകരി ച്ചാണ്, അദ്ദേഹത്തിൻെറ ആ സർവോൽകൃഷ്ടമായ പുസ്തകം രചിക്കപ്പെട്ടത്. നമ്മുടെ നാട്ടിൽ ഇപ്പോഴും ആ കല മനസ്സിലാക്കാ നുള്ള കാലമായില്ല. . . . അനാവൃതമാണ് എന്ന് പറഞ്ഞു, ഞാൻ ആർട്ടിനെ നിന്ദിക്കുകയില്ല. ശരിയായ അർത്ഥത്തിൽ അതു നൈതിക മാകുമാറ് ഉപസംഹരിക്കും. നേരത്തെ, ആരെങ്കിലും ഇതു സംബ ന്ധിച്ച് അൽപമെങ്കിലും മുന്നറിയിപ്പു തന്നിരുന്നെങ്കിൽ– അതായത് ദാസിയെ മുൻനിറുത്തിചെയ്യുന്നത് ശരിയല്ലെന്–ഞാൻ മറ്റൊരു വഴി അവലംബിക്കുമായിരുന്നു. ആരും ചൂണ്ടിക്കാണിച്ചില്ല. ഇപ്പോൾ, വളരെ വൈകിപ്പോയി."(1)

പ്രമഥ അപ്പോഴും കയ്യെഴുത്ത് പ്രതി മടക്കി അയയ്ക്കാൻ വൈകിച്ചു കൊണ്ടിരുന്നു. മറ്റു പത്രക്കാരുടെ നിർബന്ധം മുറുകി വന്നുകൊണ്ടിരുന്നു. ശരത് ഏതെങ്കിലും പ്രലോഭനത്തിനു വശംവദ നാകുമോ എന്നായിരുന്നു, ഫണിയുടെ ഭയം. . . . .എന്നാൽ വീണ്ടും വീണ്ടും ഫണിക്ക് ഉറപ്പു കൊടുത്തിരുന്നു 'ചരിത്രഹീൻ' യമുന യിൽതന്നെ വരുമെന്ന്.

ഒടുവിൽ ദ്വിജേന്ദ്രലാൽ റോയ് അത് വായിച്ചു. അദ്ദേഹം പറഞ്ഞു. അങ്ങേയറ്റം അശ്ലീലമാണ്. ഒരു നല്ല പത്രത്തിൽ പ്രസിദ്ധീ കരിക്കാൻ പറ്റിയതല്ല. ഇല്ല. മാന്യന്മാരുടെ സമുദായത്തിൽ ഈ പുസ്തകം പ്രസിദ്ധീകരിക്കാൻ പാടില്ല. പ്രകാശകനായ ഹരിനാഥ ചതോപാധ്യായയും, അത് അനൈതികമാണെന്നും, പ്രസിദ്ധീകരണ യോഗ്യമല്ലെന്നും വിധിച്ചു. എല്ലാം കാണിച്ചു കൊണ്ടു പ്രമഥനാഥ് എഴുതി. "ഇത് പ്രസിദ്ധീകരിച്ചാൽ, ആളുകൾ ആക്ഷേപിക്കും. നിങ്ങൾ ഇങ്ങനെ അശ്ലീലമയമായ ഒരു നോവൽ എഴുതരുതായി രുന്നു." ആ എഴുത്ത് വായിച്ചപ്പോൾ ശരത്ചന്ദ്രൻ വളരെചൂടായി. 'ചരിത്രഹീൻ' ഉടനടി മടക്കി അയയ്ക്കാൻ ആവശ്യപ്പെട്ടുകൊണ്ടു എഴുതി. "അവയവ വിശേഷങ്ങൾ ആളുകളുടെ മുമ്പിൽ അങ്ങനെ തന്നെ തുറന്നു കാണിക്കാറില്ല. അതെനിക്കുമറിയാം. എന്നാൽ,

(1) 1913 മെയ്—ജൂൺ

വ്രണപ്പെട്ട സ്ഥാനവും കാണിച്ചുകൂടേ ? എനിക്കറിഞ്ഞുകൂടാ. സമുദായത്തിൽ ഒരാൾ ഡോക്ടറാണ്. അയാളുടെ ജോലി മുറിവുകൾ ചികിത്സിക്കുകയാണ്. ആരെങ്കിലും പറയുന്നതു കേൾക്കുമോ, അയാൾ ? പഴുത്ത സ്ഥാനം മൂടിപ്പൊതിഞ്ഞു വയ്ക്കുന്നത്, മറ്റുള്ള വരുടെ ദൃഷ്ടിയിൽ കാഴ്ചക്ക് ഹൃദ്യമായി തോന്നിയേക്കാം. പക്ഷേ, ആരുടെ ശരീരത്തിലാണോ വ്രണമുള്ളത്, അയാൾക്കതുപറ്റുകയില്ല. നോവലെഴുത്തുകാരൻെറ കടമ, കേവലം സൗന്ദര്യ സൃഷ്ടി മാത്രമല്ല. മറ്റൊരു ജോലികൂടിയുണ്ട് — മഹത്തരമായത്. ആ ജോലി വ്രണം കാണാനുള്ളതാണെങ്കിൽ കാണിക്ക തന്നെ വേണമെന്നുള്ളതാണ്. ആസ്റ്റിൻ, മേരീകാർലീ, സാറാഗ്രേൻഡ് ഇവരെല്ലാംതന്നെ, സമുദായ ത്തിൻെറ ശരീരത്തിലെ, ചീഞ്ഞളിഞ്ഞ നിരവധി വ്രണങ്ങളെ, മറ നീക്കി കാണിച്ചവരാണ്. നേരേയാക്കാൻ വേണ്ടിയാണത്. ആളുകളെ കാണിച്ചു പേടിപ്പിക്കാനോ, മനോരഞ്ജനത്തിനോ വേണ്ടിയല്ല. നിങ്ങൾ എഴുതി, ചരിത്രഹീൻ മറ്റാരുടെയെങ്കിലും പേരിൽ പ്രസിദ്ധീ കരിക്കണമെന്ന്. അതെന്നെ, അത്യധികം വേദനിപ്പിച്ചു. ഞാൻ അത്ര നീചനാണോ ? നല്ലതാകട്ടെ, അഥവാ ചീത്തയാകട്ടെ. എങ്ങിനെ ഇരു ന്നാലും ഫലം ഞാൻ തന്നെ അനുഭവിക്കാൻ ആഗ്രഹിക്കുന്നു. വള രെയധികം വികൃതമാണെങ്കിൽ, എൻെറ പേരിൽതന്നെ പ്രസിദ്ധീകരി ക്കപ്പെടും. എന്തിരിക്കുന്നു പേരിൽ ? ആർക്കാണതിൽ മോഹം ! അങ്ങിനെയൊരു മോഹമുണ്ടായിരുന്നെങ്കിൽ, സഹോദരാ, ഒരക്ഷരം മിണ്ടാതെ, ഇത്രയും ഈ കഷ്ടപ്പാടുകളെല്ലാം അനുഭവിക്കുമായി രുന്നില്ല.''

ശരത് അത്ഭുതകരമാം വണ്ണം ഉറപ്പുള്ളവനായി കാണപ്പെട്ടു. അയാൾക്ക് അതും അറിയാമായിരുന്നു. പ്രസിദ്ധീകരിക്കുന്നതിനു മുമ്പു തന്നെ, ഇത്ര വലിയ ദുർഗതി വന്നു കൂടിയ നിലയ്ക്ക്, പുറ ത്തിറങ്ങിക്കഴിയുമ്പോൾ, അതിനിശിതമായ നിരൂപണത്തിനു വിഷയ മാകുമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അതിനെല്ലാം മറുപടി പറയാൻ, 'റിസറക്ഷൻ' മാത്രമല്ല, രവീന്ദ്രനാഥൻ തുടങ്ങിയവരുടെ കൃതികളേയും ആശ്രയിച്ചിരുന്നു. നിശ്ചയമായും അറിയാമായിരുന്നു, ഖണ്ഡശഃ പ്രസിദ്ധീകരിക്കുന്ന ഒരു നോവലിൻെറ പേരിൽ വാദ കോലാഹലങ്ങൾ തലപൊക്കിയാൽ വായനക്കാരുടെ സംഖ്യ കൂടു കയേയുള്ളു, കുറയുകയില്ലെന്ന്. ആക്ഷേപം പുറപ്പെടുവിക്കു മ്പോഴും, വായിക്കാൻ ഉത്സുകരായിരിക്കും. അല്ലെങ്കിൽ, ഓജസ്സറ്റ്, രക്തം വാർന്നു പോയ നോവലുകൾ രാപകലില്ലാതെ പുറത്തു വരുന്നുണ്ട്. അതൊക്കെ ആരാണ് വായിക്കുന്നത് ? അതു ശരി യായിരുന്നു. 'യമുന'യിൽ 'ചരിത്രഹീൻ' ൻെറ ആദ്യ ഗഡു വന്നു. അതിഭയങ്കരമായ വിമർശനക്കൊടുങ്കാറ്റ് അടിച്ചുയർന്നു. മറ്റൊരു പുസ്തകത്തെപ്പറ്റിയും ഉണ്ടാകാത്തപോലെ. ഫണീന്ദ്രനാഥപാൽ ശരത്ചന്ദ്രനു കമ്പി അടിച്ചു ''ചരിത്രഹീൻ ക്രിയേറ്റിംഗ് അലാമിങ് സെൻസേഷൻ!''

ശരത് മനസ്സാ അതിൽ വളരെയധികം പ്രസന്നനായി. ബംഗാളി നോവലുകളിൽ നിന്ന് ഉദ്ധരണങ്ങൾ പെറുക്കിപ്പെറുക്കി കൊടുത്തു കൊണ്ട്, വളരെയധികം ഉഗ്രതയോടു കൂടി ശരത്ചന്ദ്രൻ തന്റെ പക്ഷം സമർഥിക്കാൻ ശ്രമിച്ചു. പ്രമഥന് എഴുതി :

" . . . . ഞാൻ ചോദിക്കുകയാണ്, അതിലെന്താണിത്രയ്ക്ക് ? ഒരു മാന്യ കുടുംബത്തിലെ പെൺകുട്ടി, കാരണമെന്തുമാകട്ടെ, മെസ്സിൽ വേലക്കാരിയായി പണി എടുക്കുന്നു . . . ഒരു മാന്യനായ ചെറുപ്പക്കാരൻ അവളുമായി പ്രണയബദ്ധനാകുന്നു. എന്നിട്ടും, അവസാനം വരെ അവൾക്കു വിശേഷിച്ചൊരാശ്രയവും കിട്ടുന്നില്ല. രവീന്ദ്രനാഥന്റെ 'ചോഖേർവാലി'യിൽ, മാന്യ കുടുംബത്തിലെ വിധവ, അവളുടെ വീട്ടിൽതന്നെ, എന്തിന്, അവളുടെ തന്നെ ബന്ധുക്കളുടെ ഇടയിൽ കിടന്നു നശിക്കുന്നു. ആരും 'കമാ'ന്നൊരക്ഷരം ഉരിയാടിയില്ല. ഓർമ്മയുണ്ടോ, രോഹിണിയെ, ബങ്കിമ ചന്ദ്രന്റെ ബസീയത്തുനാമായിലെ ? ഇപ്പോൾ മുഴുവനും എന്റെ 'ചരിത്രഹീന'നിൽ മാത്രം ! എന്തുമാകട്ടെ, ഞാനത് അംഗീകരിക്കാൻ ഭാവമില്ല. 'ചരിത്രഹീന'നിൽ അസാന്മാർഗികമായി ഒരു വാക്കുപോലുമില്ലെന്ന് ഞാൻ ധരിക്കുന്നു എന്നതുകൊണ്ടല്ല അങ്ങിനെ ചെയ്യുന്നത്. ചിലയാളുകൾ അതിൽ 'കുരുചി' കണ്ടെത്തിയേക്കാം. എന്നാൽ ആളുകൾ പറയുന്നപോലെയൊന്നും അതിലില്ല. ഞാൻ അതിന് 'ചരിത്രഹീൻ' എന്നാണ് പേരു കൊടുത്തത്. അതു കൊണ്ട്, അതിൽ വല്ല കുണ്ഡലിനീ ചക്രത്തെയും ജാഗ്രത്താക്കാനുള്ള കാര്യങ്ങൾ വല്ലതും ഉണ്ടാകുമെന്ന് വിചാരിക്കണ്ട. താൽപര്യമുള്ളവർ വായിക്കട്ടെ. പേരുകേട്ടു ഭയപ്പെടുന്നവർ വായിക്കില്ല.''

ശരത് തന്നിൽ കുടികൊണ്ടു വാണിരുന്ന സാഹിത്യകാരനെ കണ്ടെത്തി.

## 14

ശരത്ചന്ദ്രന്റെ വലിയൊരു പ്രശംസകനായിരുന്നു, ദ്വിജേന്ദ്രലാൽറോയ്. തന്റെ ഓരോ കൃതിയെപ്പറ്റിയുമുള്ള റോയിയുടെ അഭിപ്രായം ശരത് അവസാനവാക്കായി പരിഗണിച്ചു പോന്നു. എന്നാൽ, കാവ്യ മണ്ഡലത്തിലെ വ്യഭിചാരണത്തിനെതിരെ റോയ് പ്രക്ഷോഭണം നടത്തിയിരുന്ന കാലമായിരുന്നു അത്. അതു കൊണ്ട് 'ചരിത്രഹീന' നെ അംഗീകരിക്കാൻ സാധ്യമായിരുന്നില്ല. എല്ലാക്കാലത്തും കണ്ടുവരുന്നതാണ്, തലമുറകൾ തമ്മിലുള്ള ഏറ്റുമുട്ടൽ. അദ്ദേഹം ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ സ്വഭാവം നോക്കുമ്പോൾ, സ്ഥാപിത മൂല്യങ്ങളും, പാരമ്പര്യങ്ങളും, അസ്വീകരിക്കപ്പെടുക എന്നത്, മനസ്സിലാക്കാൻ കഴിയാത്ത കാര്യമായിരുന്നു. പിന്നെയും, അദ്ദേഹം ജീവിച്ചിരിക്കുകയും നോവൽ സമഗ്രമായി വായിക്കുകയും ചെയ്തിരുന്നുവെങ്കിൽ, ഒരു പക്ഷേ, അഭിപ്രായം മാറുമായിരുന്നു. എന്തെന്നാൽ സാവിത്രി മെസ്സിലെ വേലക്കാരിയായിരുന്നെങ്കിലും, സതിയായ സാവിത്രി ഉച്ചകുലജാതയും സുശീലയും സുശിക്ഷിതയുമാണ്. ചുറ്റുപാടുകൾ അവളെ വിവശയാക്കിത്തീർത്തു, മെസ്സിലെ

ഭൃത്യവേല ചെയ്യാൻ. എന്നാൽ, സകലവിധവേദനകളുടേയും വ്യഥകളുടേയും ഇടക്കുപോലും, അവളെ സൽപഥത്തിൽ നിന്നു വ്യതിചലിക്കാൻ കഥാകൃത്ത് അനുവദിക്കുന്നില്ല. കിരൺമയിയുടെ പ്രേമം ശാരീരികമാണ്. സാവിത്രിയുടെ ആത്മീയവും. അവൾ എന്നും ആദർശവാദിനിയാണ്. അതുകൊണ്ട്, കാൽ വഴുതിപ്പോകാനുള്ള പഴുതൊന്നുമില്ലതാനും. പക്ഷേ, അന്നത്തെ സമുദായത്തിന് അത് മനസ്സിലാകുമായിരുന്നില്ല. അക്കാലത്ത് സർവ പ്രിയമായിരുന്ന നീതി, ഉച്ച—മധ്യ വർഗങ്ങളുടെ ആചാര നീതിതന്നെയായിരുന്നു. സാംസ്കാരിക ബന്ധനത്തിൽ നിന്നു മോചനം നേടി, സമൂഹത്തിന്, അതിന്റെ മിഥ്യാ നൈതികതയുടെ ഉള്ളിലേക്കു എത്തി നോക്കാൻ കഴിഞ്ഞിരുന്നില്ല. ആ നൈതികതയുടെ കാപട്യം ശരത് ശരിക്കും മനസ്സിലാക്കിയിരുന്നു. അത്രയേയുള്ളു. മറ്റു തരത്തിൽ അയാൾ പൂർണമായും നൈതികവാദിയാണ്. എന്തിന്, കിരൺമയിയെപോലും ഭ്രഷ്ടയാകാൻ സമ്മതിച്ചില്ല. ദിവാകരനുമൊരുമിച്ച് ഒരു ശയ്യയിൽ കിടന്നിട്ടും അവൾ ചാരിത്ര്യവതി തന്നെയായിരുന്നു.

ചരിത്രഹീൻ മാത്രമല്ല; ആദ്യം ഒരു ആറു മാസക്കാലം ശരത് ചന്ദ്രന്റെ ഒരു കൃതിയും 'ഭാരതവർഷ'ത്തിൽ പ്രസിദ്ധീകൃതമായില്ല. ദ്വിജേന്ദ്രലാൽ റോയിയുടെ മൃത്യുവാണ് അതിനൊരു കാരണം. പുതിയ പത്രാധിപർ, റിട്ടയേഡ് ജഡ്ജിയും വംഗ സാഹിത്യ പരിഷത്തിന്റെ അധ്യക്ഷനുമായ ശ്രീ ശാരദാചരൺ മിശ്ര ആയിരിക്കുമെന്നായിരുന്നു ജനസംസാരം. അപ്പോൾ ശരത് പ്രമഥ ബാസുവിന് എഴുതി "ദ്വിജേന്ദ്ര ബാബു ചെയ്തു പോന്നത്, അതു ചെയ്യാൻ ശാരദാ ബാബുവിനാകുമോ ? റോയി അവർകൾ പോയപ്പോൾ. താൻ മാത്രമല്ല പോയത്. അദ്ദേഹത്തിന്റെ അസാധാരണമായ പ്രഭാവവും അതോടൊപ്പം പോയി. എന്തെങ്കിലും എഴുതി അയക്കാൻ എനിക്കു ധൈര്യം പോരാ. അദ്ദേഹം ഉള്ളകാലത്ത് എഴുതി — പ്രശംസകിട്ടുമെന്നുള്ളലോഭം കൊണ്ട്. ശാരദാ ബാബു നല്ലതും തീയതും പറഞ്ഞാൽ തന്നെ, അതിനെന്താണ് വില ? ആരാണത് അംഗീകരിക്കാൻ ?"

എന്നാൽ ശാരദാ ബാബുവും അതിന്റെ പത്രാധിപരായില്ല. ഒടുവിൽ ആ ഭാരം ചുമക്കേണ്ടിവന്നത്, റായ് ബഹാദൂർ ജലധര സേനനാണ്. അദ്ദേഹത്തിന്റെ പത്രാധിപത്യത്തിൽ യഥാവസരം ഭാരതവർഷത്തിന്റെ ആദ്യ ലക്കം സ്വർഗീയനായ ദ്വിജേന്ദ്രലാലിന്റെ ചിത്ര സഹിതം പുറത്തു വന്നു.[1] സൗഷ്ഠവവും ശ്രീയും കൊണ്ട് അത് എല്ലാവരെയും ആകർഷിച്ചു. ശരത്ചന്ദ്രന് അത് അത്ര ഇഷ്ടപ്പെട്ടില്ല, ഉള്ളടക്കത്തിന്റെ അടിസ്ഥാനത്തിൽ ശരത് പ്രമഥനെഴുതി "ഭാരതവർഷം അക്ഷയമായിത്തീരുമായിരുന്നു. ഇപ്പോൾ പരമാർഥത്തിൽ സംശയം തോന്നുകയാണ്, അതിന്റെ ഭാവിയെപ്പറ്റി."

(1) 1913. സെന്നിന്റെ കൂടെ കുറച്ചുനാൾ അമൂല്യചരൺ വിദ്യാഭൂഷണനും ഉണ്ടായിരുന്നു.

ഏറിയകൂറും ഈ കാരണത്താലാകാം, ഭാരതവർഷത്തിനു വേണ്ടി ശരത് ഒന്നും എഴുതാതിരുന്നത്. ഡിസംബറിലാണ്, ശരത് ചന്ദ്രന്റെ കൃതി ആദ്യമായി അതിൽ വരാനൊരവസരമുണ്ടായത്. ആ കഥയുടെ പേർ 'വിരാജ് ബഹു' എന്നായിരുന്നു.

ഭാരത വർഷത്തിനാണ് 'വിരാജ് ബഹു' അയച്ചു കൊടുത്തത്. അതുകൊണ്ട് ഫണീന്ദ്രൻ ചിന്താവിഷ്ടനായെങ്കിൽ അത് സ്വാഭാവികം മാത്രമാണ്. അത് ശരത് മനസ്സിലാക്കി. ഫണീന്ദ്രന് വീണ്ടും വീണ്ടും ഉറപ്പു കൊടുത്തു. താങ്കളുടെ പത്രം എന്റെ സ്വന്തമാണ്; അതിനുദോഷം വരുന്ന ഒന്നും ഞാൻമൂലം സംഭവിക്കുകയില്ല. പ്രമഥനെക്കൊണ്ടായിരുന്നു പ്രയാസം. അയാൾ പരിചിതൻ മാത്രമല്ല, പരമ മിത്രവുമത്രെ. ചിരകാലത്തെ അതിസ്നേഹത്തിനു പാത്രമായവൻ. അതുകൊണ്ട് പരിഗണിക്കേണ്ടിവരും. പരിഗണിക്കാതിരുന്നാൽ എങ്ങനെയാകും ?

ആ നോവൽ ബർമ്മയിലെ സ്നേഹിതന്മാർക്ക് വളരെ പിടിച്ചു. എന്നാൽ, അവർക്ക് വിരാജിന്റെ അധഃപതനം സ്വീകാര്യമായില്ല. യോഗേന്ദ്രനാഥ സർക്കാർ പറഞ്ഞു "കൊള്ളാം. വിരാജ് ആത്മഹത്യ ചെയ്യുന്നതിൽ ഭേദം, അവളുടെ കൈകാലുകൾ വരിഞ്ഞുകെട്ടി വെള്ളത്തിൽ തള്ളുകയായിരുന്നു. അങ്ങനെയായിരുന്നെങ്കിൽ മീൻ പിടുത്തക്കാരനായ ജമീന്ദാർ, അവളെ തന്റെ തോണിയിൽ വലിച്ചിടുമായിരുന്നു. അപ്പോൾ വിരാജിനെ സംബന്ധിച്ചിടത്തോളം, ചെറിയ കാര്യമാകുമായിരുന്നോ ? ഹിന്ദു സ്ത്രീ ഭർത്താവിനോടു കലഹിച്ച് വീടു വിട്ടുപോവുക. എന്നിട്ട് ആത്മഹത്യയ്ക്കൊരുങ്ങുക. സർവനാശം തന്നെ ! ഇവ രണ്ടിനെക്കാൾ വലിയ പാപം ലോകത്തിലെ ഏതെങ്കിലും ശാസ്ത്രങ്ങളിൽ കാണുമോ ? ഭർത്താവിനോട് ഗർവിച്ച് കുലത്യാഗം ചെയ്യുന്നതിൽ 'ഈസ്റ്റലീ'ന്റെ പ്രഭാവം എത്രമാത്രമുണ്ടാകുമെന്നു വിചാരിക്കുകയാണ് — അതു മറ്റൊരു കാര്യമാണെങ്കിൽതന്നെ."

ശരത് ബാബുപറഞ്ഞു "ലോകത്തിൽ അസംഭവ്യമായിട്ടൊന്നും തന്നെയില്ല. ഷേക്സ്പിയറുടെ കൃതികൾ നല്ലവണ്ണം പഠിച്ചിട്ടുള്ളവർക്ക് അതിന് എത്ര വേണമെങ്കിലും തെളിവുകൾ കൊടുക്കാൻ കഴിയും. പറയാനൊക്കുമോ ഷേക്സ്പിയറെക്കാൾ കൂടുതലായി സ്ത്രീ പുരുഷന്മാരുടെ സ്വഭാവത്തെപ്പറ്റി മനസ്സിലാക്കിയിട്ടുള്ള ഒരാൾ ഈ ലോകത്തിൽ ജനിച്ചിട്ടുണ്ടെന്ന് ?"

അതിനൊന്നും മറുപടി പറയാൻ യോഗേന്ദ്രനാഥ സർക്കാറിനു കഴിഞ്ഞില്ല.

അങ്ങനെയൊരാക്ഷേപം കൽക്കത്തയിലെ ഒരു സ്നേഹിതനും പറയുകയുണ്ടായി. അപ്പോൾ ശരത് മറ്റൊരുകാര്യം കൂടി പറഞ്ഞു "തുടർച്ചയായി അനേകം നാൾ നിരാഹാരവ്രതം അനുഷ്ഠിക്കുക, മാനസിക ചിന്തകളാൽ ശരീരവും മനസ്സും വികലമായിത്തീരുക. അങ്ങിനെയുള്ള അവസ്ഥയിൽ, ക്ഷണികമായ ഉത്തേജനത്തിന്

വശംവദനായി, മനുഷ്യൻ എന്തുവേണമെങ്കിലും ചെയ്തുകളയും. അപ്രകാരമുള്ള സ്ഥിതി വിശേഷം ഞാൻ എന്റെ കണ്ണുകൊണ്ടു കണ്ടിട്ടുണ്ട്."

തന്റെ അനുഭവങ്ങളിൽ നിന്നും ഒരു കാര്യം ശരത് മനസ്സിലാക്കിയിരുന്നു. വളരെക്കാലം ഗൃഹസ്ഥയായിരുന്ന ഒരു സ്ത്രീ പതിതയായാൽ, കുറച്ചുനാൾ കൊണ്ടുതന്നെ നാണവും മാനവും ഉപേക്ഷിച്ച് പുതിയ ജീവിത രീതിയുമായിണങ്ങിച്ചേരുന്നു. എന്നാൽ, പുരുഷന് അതത്ര തന്നെ സാധിക്കുന്നുമില്ല.

ഒരു മാസത്തിലധികം വേണ്ടിവന്നു, വിരാജ് ബഹു എഴുതി തീർക്കാൻ. തികഞ്ഞ ധൈര്യത്തോടെ വെട്ടിയും ചുരുക്കിയും എഴുതിക്കൊണ്ടുപോകും. പിന്നെ, സർക്കാരിനെ വായിച്ചു കേൾപ്പിച്ച് ആശയ വിനിമയം നടത്തും. എഴുതാൻ സ്വീകരിച്ചിട്ടുള്ള പ്രക്രിയകളെപ്പറ്റി സർക്കാരിനോടു പറയും "നോക്കൂ ! എന്റെ എക്സ്പ്രഷൻ സഹജവും നിർഝര സമാനവും ആകുന്നതുവരെ, ഞാൻ ഒരു തരത്തിലും സംതൃപ്തനാവില്ല. രാത്രിയിൽ എഴുതിയതു പകൽ തെറ്റാണെന്നു തോന്നും."

അത് വ്യാകരണത്തെറ്റല്ല. ഭാവാനുസാരിണിയായ ഭാഷയുടെ അഭാവം. ഗ്രാമീണ കഥകൾ, സംഭാഷണങ്ങൾ എന്നിവക്കു നാടൻ സംസാര ഭാഷയായ ബംഗാളി പറ്റും. അതേ ബംഗാളിതന്നെ, വല്ല 'കാവ്യകോവിദനോ' 'വിദ്യാസാഗരനോ' സംസ്കൃത ബഹുലമാക്കിത്തീർത്താൽ, എന്തൊരവ്യവസ്ഥയാണ് സംഭവിക്കുക. അതുപോലുള്ള തെറ്റു തന്നെ ഇതും .ഒരു വസ്തു അതിന്റെ സഹജമായ രൂപത്തിലിരിക്കണമെന്നു സാരം.

'വിരാജ് ബഹു'വിന്റെ ആദ്യതവണ എഴുതിത്തീർത്ത് അയക്കാൻ ഭാവിച്ചപ്പോൾ, യോഗേന്ദ്രനാഥനോടു ചോദിച്ചു "പറയൂ, എന്തു പേരു കൊടുക്കണം ?"

സർക്കാർ പറഞ്ഞു "വിരാജ് മോഹിനി എന്നാകട്ടെ. തരക്കേടില്ല."

"ഇല്ലെടേ, അതിനേക്കാൾ എനിക്കിഷ്ടം 'വിരാജ് ബഹു'വാണ്. മോഹിനിയുടെ ചരിത്രം അത്ര പ്രാധാന്യമർഹിക്കുന്നില്ല. ആ പേർ അതിനോടു ചേർക്കുന്നത് ശരിയാവില്ല." സർക്കാർ പറഞ്ഞു "എന്നു പറഞ്ഞാൽ, ആദ്യം യോഗേന്ദ്രചാറ്റർജിയുടെ 'കനിഷ്ഠാബഹു' രണ്ടാമത് ശിവനാഥ ശാസ്ത്രിയുടെ 'മണ്ഡലീബഹു' മൂന്നാമത് ശരത് ബാബുവിന്റെ 'വിരാജ് ബഹു' അങ്ങിനെയല്ലേ ?"

"അങ്ങനെയാണെങ്കിലാകട്ടെ. നിങ്ങൾക്ക് ഇതാണല്ലോ, ഒരു സുഖക്കേട്. അദ്ദേഹത്തിന്റെ 'കനിഷ്ഠാബഹു' 'മണ്ഡലീ ബഹു' ഒക്കെയുണ്ട്. ആർക്ക് എന്താ ഇഷ്ടം എന്നുവച്ചാൽ അതു വായിക്കട്ടെ. എനിക്ക് അവരെക്കൊണ്ട്, എന്തുദോഷം വരാൻ ?" അങ്ങനെ പറഞ്ഞിട്ട് ശരത് നീല പെൻസിലെടുത്ത് കയ്യെഴുത്ത് പ്രതിയുടെ ആദ്യത്തെ പേജിൽ വലിയ വലിയ അക്ഷരങ്ങളിൽ എഴുതി, 'വിരാജ്

ബഹു !' താഴെ ചെറിയ അക്ഷരങ്ങളിൽ 'കഥ' എന്നും. അതുകണ്ട പ്പോൾ, സർക്കാർ തർക്കിച്ചു. "അതുപറ്റില്ല. ഓർമ്മയുണ്ടോ, പ്രമഥന്റെ കാര്യം ? എഴുതൂ, 'നോവൽ' എന്ന്."

ശരത്, 'കഥ' എന്നുള്ളതുവെട്ടി, വലിയ അക്ഷരങ്ങളിൽ എഴുതി. 'നോവൽ.'[1]

ലേഖകൻ എന്ന നിലയിൽ പേരെടുത്തപ്പോൾ ആളുകൾക്ക് അയാളോടുള്ള ബഹുമതിയും വർധിച്ചുവന്നു. കൂട്ടുകാർ ഉപേക്ഷാ ഭാവത്തിൽ ശുണ്ഠിപിടിപ്പിച്ചിരുന്നില്ല. നേരേ മറിച്ച്, സ്വദേശ പ്രസ്ഥാനത്തിന്റെ നേതാവായ സുരേന്ദ്രനാഥസേൻ, ഭാരതത്തിൽ നിന്നും റംഗൂണിൽ ചെന്നപ്പോൾ, അദ്ദേഹത്തിന്റെ ബഹുമാനാർഥം നടത്തപ്പെട്ട സമ്മേളനത്തിൽ, അധ്യക്ഷനായി വാഴിച്ചത് ശരത് ചന്ദ്രനെയാണ്. ജീവിതത്തിൽ, ആദ്യമായാണ് ശരത് അധ്യക്ഷന്റെ കസേരയിൽ ഇരുന്നത്. ആ സമയം വികാരതരളിതനായി കാണപ്പെട്ടു. കഴുത്തിൽ ഒന്നര സേർ കനമുള്ള മാലയുടെ ഭാരം കൊണ്ട് പണിപ്പെടുകയാണ്, നേരേ നിൽക്കാൻ. കണ്ടാൽ ദയ തോന്നും. എഴുതി തയ്യാറാക്കിയ പ്രസംഗം മനോഹരമായിരുന്നു. അതു നേരെ ചൊവ്വേവായിക്കാൻ കഴിഞ്ഞോ ?

ആ പരിഭ്രമത്തിന് പല കാരണങ്ങളുമുണ്ടായിരുന്നു, ശാരീരികവും മാനസികവും. ശാരീരികമായി വളരെ ഏറെ ദുർബലനായിരുന്നു. കുറച്ചുനാൾ മുമ്പു വരെ നയിച്ചിരുന്ന ജീവിത രീതി ഓർത്താൽ ആരോഗ്യം നന്നായിരുന്നാലാണ്, അത്ഭുതത്തിന് അവകാശം. പനി, ന്യൂറൽസിക് വേദന, മലബന്ധം ഇവയെല്ലാം ചിരകാല സുഹൃത്തുക്കളായിരുന്നു. പിന്നെ, പോരെങ്കിൽ കറപ്പുതീറ്റിയും. രാത്രിയിൽ അതിന്റെ മാത്ര കുറച്ചധികമാകും. അതുകൊണ്ട് പലപ്പോഴും എഴുതാനും വായിക്കാനും തടസ്സം നേരിട്ടിരുന്നു. സ്നേഹിതന്മാർ എഴുതി, കൽക്കത്തയിൽ ചെന്നു താമസിക്കാൻ. എന്നാൽ അതൊന്നും അപ്പോൾ ഇഷ്ടമായി തോന്നിയില്ല. ഫണീന്ദ്രനാഥന് എഴുതി അയച്ചു "ഉദ്യോഗം ഉപേക്ഷിച്ച്, അസ്വസ്ഥമായ ശരീരവുമായി വീടും കുടിയുമില്ലാതെ നടക്കുന്നത് എനിക്കൊട്ടും ഇഷ്ടമല്ല" എന്ന്. "ആരുടെയെങ്കിലും കൂടെ ഒരുമിച്ചു താമസിക്കുക. അതും സാധ്യമല്ല. ആസ്പത്രിയിൽ കിടന്നു മരിച്ചോളാം. യാതൊരു കാരണവശാലും, അവസാനസമയം ആരുടെയെങ്കിലും വീട്ടിൽപോയി പീഡിത ശരീരവുമായി കിടക്കുകയില്ല. അതെനിക്കു വെറുപ്പാണ്. ഇനി, അവിടെ വന്നാൽ തന്നെ, ഞാൻ എന്റെ ചേച്ചിയുടെ വീട്ടിലേ താമസിക്കുകയുള്ളു. ഒരു കണക്കിന്, അതാണെന്റെ വീട്. അവരുടെ സ്വഭാവവും വളരെ നല്ലതാണ്. വരണം വരണമെന്ന് വീണ്ടും വീണ്ടും ആവശ്യപ്പെടുന്നുമുണ്ട്. സുഖമില്ലാത്ത ശരീരവും കൊണ്ട് എങ്ങും പോകാൻ എനിക്കൊട്ടും ഇഷ്ടമില്ല. പെട്ടെന്നെങ്ങാനും

(1) ബ്രഹ്മപ്രവാസേ ശരത്ചന്ദ്ര, യോഗേന്ദ്രനാഥ സർക്കാർ.

മരിച്ച് ആരെയെങ്കിലും വിഷമിപ്പിക്കേണ്ടിവന്നെങ്കിലോ എന്നാണ് ഭയം." എന്നാൽ പ്രമഥ നാഥന് എഴുതിക്കഴിഞ്ഞിരുന്നു. "ഒരു തവണ ഒന്നുകാണണം, അവസാന ആഗ്രഹമാണ്. വരുമ്പോൾ നിങ്ങളുടെ യവിടെ കൂടാം. ചത്തുപോയാൽ സദ്ഗതി ലഭിക്കുമല്ലോ. ബ്രാഹ്മ ണന്റെ തോളിലേറി, പരമ സ്നേഹിതന്റെ മുഖവും കണ്ടു അവ സാന ശുശ്രൂഷകളും കൈക്കൊണ്ടു 'നീംതല്ല'*യിലേക്കു പോകാം" എന്നിങ്ങനെ.

ശരത്ചന്ദ്രന്റെ ഇങ്ങനെയുള്ള അനേകം വൈരുധ്യങ്ങൾ കാണ പ്പെടുന്നുണ്ട്. സത്യം പറഞ്ഞാൽ, റംഗൂൺ വിട്ടുപോരാൻ വെമ്പൽ കൊള്ളുകയായിരുന്നു. അതിനുള്ള പ്രധാന കാരണം സാഹിത്യ സൃഷ്ടിയും ആഫീസിലെ ജോലിയുമായുള്ള പൊരുത്തക്കേടു തന്നെ. ഒരു കത്തിൽ, തന്റെ ആഫീസ്സിലെ മേലധികാരിയായ 'ന്യൂമാർശി'നെ വളരെയധികം അധിക്ഷേപിച്ചിരുന്നു. "ഞങ്ങളുടെ ആഫീസിലെ ഒരു നിയമമാണ്, ഏതെങ്കിലും ഒരു ദിവസം എവിടെ നിന്നെങ്കിലും ഒരു റിമൈൻഡർ വന്നാൽ ആറുമാസത്തേക്ക് പ്രതി മാസം പത്ത് രൂപാ എന്ന കണക്കിന് പിഴ ചുമത്തപ്പെടുക. അത്ര സുഖമുള്ള ജോലിയാണിത്. മൂന്നു നാലു ദിവസം മുമ്പുള്ള ഒരു സംഭവം പറയാം. പെട്ടെന്ന് എനിക്കൊരു റിമൈൻഡർ കിട്ടി. വലിയ ജോലിത്തിരക്കിൽ, നിസ്സാര കാര്യങ്ങളിൽ ശ്രദ്ധിക്കാൻ സാധിച്ചിരു ന്നില്ല. ഞങ്ങളുടെ സബ് ആഡിറ്റർ ഭൗമിക് ബാബുവിന്റെയും, പെരിയാ സ്വാമിയുടേയും തെറ്റായിരുന്നു അത്. എന്നാലും കുറ്റ മെല്ലാം ഞാൻ ഏറ്റു. മറുപടി എഴുതി. നോട്ടപ്പിഴ വന്നുപോയി എന്ന്. അതിനിടയിൽ രാജിക്കത്തും എഴുതിവച്ചു. ശരിക്കും അറിയാമാ യിരുന്നു പത്തുരൂപാ പോയതുതന്നെ എന്ന്. ഈ അപമാനമെല്ലാം സഹിച്ച്, ആർക്കെങ്കിലും ഉദ്യോഗം നോക്കണമെങ്കിൽ നോക്കട്ടെ. എനിക്കിത് ഒരു പ്രകാരത്തിലും സഹിക്കാൻ പറ്റില്ല. എന്നാൽ, എന്തോ അറിഞ്ഞുകൂടാ, ന്യൂമാർശ് എന്താണ് ദയകാണിച്ചതെന്ന്. ഒന്നും പറഞ്ഞുമില്ല. ദുർഭാഗ്യമോ സൗഭാഗ്യമോ അതും അറിഞ്ഞു കൂടാ. ഏതായാലും രാജിക്കത്ത് കൊടുക്കാൻ കഴിഞ്ഞില്ല. ശരീരം ഒട്ടും ഓടാൻ കൂട്ടാക്കുന്നുമില്ല. മിക്കവാറും എഴുതാനും വായിക്കാനും കഴിയാതായി. സഹോദരാ, ഇത്രയുംകാലം ജോലിനോക്കി. എന്നാൽ, ഇത്ര വല്ലാത്ത ദുർഗതിയിൽ ഇതിനുമുമ്പൊന്നും പെട്ടിട്ടില്ല. അന്ന്, നിവൃത്തിയില്ലാതെ, നാണവും മാനവുമൊന്നും നോക്കാതെ, മിത്ര മഹാശയന് ഒരു കത്തെഴുതി. എന്തായാലും വേണ്ടില്ല എങ്ങനെ ആയാലും വേണ്ടില്ല കൽക്കത്തയിൽ ഒരു ജോലി തരുവിക്കണം; ഞാൻ രാജിവച്ചു പോരാം എന്നെല്ലാം പറഞ്ഞ്. മറുപടി വരാൻ സമയമായില്ല. പെട്ടെന്നെങ്ങാനും ഈ സാഹബ് ഇവിടെ നിന്നു പോയില്ലെങ്കിൽ— പോകുമെന്നു കരുതാൻ ന്യായമൊന്നുമില്ലാ

* ശ്മശാനത്തിന്റെ പേര്.

യിരുന്നു — ജോലി ഉപേക്ഷിക്കേണ്ടതായി വരുമെന്നു ചിന്തിച്ചു. മറ്റൊരാഫീസിലേക്ക് അപേക്ഷിക്കാമെന്നു വച്ചാൽ, ആ തെണ്ടി അപേക്ഷ ഫോർവേഡ് ചെയ്യുകയുമില്ല. അനവധി ദുഷ്ടന്മാരെ കണ്ടു പരിചയമുണ്ട്.'എന്നാൽ, ഇതുപോലൊരുത്തനെപ്പറ്റി കേട്ടു കേൾവി പോലുമില്ല . . . . !"

ജോലി ഉപേക്ഷിച്ചു കളയാമെന്നു തോന്നിയതിൽ അസാംഗത്യ മൊന്നുമില്ല. പക്ഷേ, അധികാരികളെപ്പറ്റിയുള്ള ആക്രോശങ്ങൾ അതിശയോക്തിപരങ്ങളാണുതാനും. സാഹിത്യ സൃഷ്ടിയിൽ ശ്രദ്ധ കേന്ദ്രീകരിക്കപ്പെടുമ്പോൾ, ആഫീസിലെ ജോലി അവതാളത്തി ലാകും. അധികാരി ആരുതന്നെ ആയാലും അമ്മാതിരി അവഗണന പൊറുക്കുകയുമില്ല. ശരത് അഭിപ്രായപ്പെട്ടപോലെ അത്ര ചീത്തയൊ ന്നുമായിരുന്നില്ല, ന്യൂമാർശ്. സത്യത്തിൽ, അതുവരെ എത്ര പ്രച്ഛ ന്നവും തുച്ഛവും അവഹേളനാപരവുമായ ജീവിതമാണോ നയിച്ചു പോന്നത് അതിൽ നിന്നു കരകയറുന്നതിലുള്ള ആവേശകരമായ ആനന്ദമാണ് ശരത്തിനെ കൽക്കത്തയിലേക്ക് ആകർഷിച്ചത്. സർ ക്കാർ ജോലിയെന്നോ, പ്രൈവറ്റു ജോലിയെന്നോ ഉള്ളത് ഒരു പ്രശ്നമായിരുന്നില്ല. ഒരു സാഹിത്യ പ്രസിദ്ധീകരണത്തിൽ ജോലി കിട്ടിയാൽ അതിൽപരം സന്തോഷമൊട്ടില്ലതാനും. ശരത്, എഴുതി "എത്ര വിലിയവലിയ പത്രങ്ങളാണ് പുറപ്പെട്ടു കൊണ്ടിരിക്കുന്നത്. എന്നെ, ഒരു സബ് എഡിറ്ററെങ്കിലുമാക്കിക്കൂടേ ? എനിക്ക്, അവർ ക്കുവേണ്ടി വളരെയേറെ പണികൾ ചെയ്യാൻ സാധിക്കും. ഒരു നീണ്ട കഥ, ഒരു തുടർ നോവൽ, ഒരു ഉപന്യാസം, ഒരു നിരൂപണം, ഇവയെല്ലാം കൊടുക്കാൻ എനിക്ക് കഴിയും. അതിനു പുറമേ ചിത്ര ങ്ങൾ പരിശോധിക്കാം. പാട്ടുകളുടെ സ്വരം, വർണങ്ങൾക്കുള്ള ദോഷങ്ങൾ ഇവ ചൂണ്ടിക്കാണിക്കാം. ശാസ്ത്രീയവും സാഹിത്യ പരവുമായ നിരൂപണങ്ങളും എഴുതാം. പത്ത് മുതൽ അഞ്ചുവരെ പൊരിഞ്ഞ പണിചെയ്യാം. ബർമ ഇപ്പോൾ പിടിക്കുന്നില്ല. മനസ്സു വെമ്പുകയാണ്, സ്വദേശത്തേക്ക് പോരാൻ."

റംഗൂണിലെ മാന്യന്മാരായ ബംഗാളികളുടെ ഇടയിൽ ശരത്തിന് അപ്പോഴും വേണ്ടത്ര ബഹുമാനം ലഭിച്ചിരുന്നില്ല. പരിഷ്കൃതരും ബഹുമാനപ്പെട്ടവരുമായ ആളുകളുടെ ദൃഷ്ടിയിൽ, അയാളുടെ നടത്ത അപരിഷ്കൃതവും നിന്ദനീയവുമായിരുന്നു. അതിനാൽ അവർ, ശരത്ചന്ദ്രനെ അലഞ്ഞു തിരിഞ്ഞു നടക്കുന്നവനും ദുർവൃ ത്തനുമായാണ് പരിഗണിച്ചിരുന്നത്. അന്ന് ഒരു ചെറുപ്പക്കാരൻ കൽ ക്കത്തയിൽ നിന്നു വന്നു. ശരത്ചന്ദ്രന്റെ അയലത്തു താമസിച്ചു.(1) അയാൾ കോണിയുടെ മുകളിൽ നിൽക്കും, മിണ്ടാതെ, വഴിയിലേക്കും നോക്കി. ശരത് അയാളെ കാണാറുണ്ട്, വരുമ്പോഴും പോകുമ്പോ

(1) 1913.

ഴും. ഒരു ദിവസം സഹിച്ചില്ല. ചോദിച്ചുപോയി, "എന്താണ്, ഒന്നും മിണ്ടാതെ വഴിയിലേക്കും നോക്കി നിൽക്കുന്നത് ?"

ചെറുപ്പക്കാരൻ പറഞ്ഞു : "ഞാൻ ഇവിടെ പുതിയ ആളാണ്. ആരെയും പരിചയമില്ല."

"നിങ്ങളുടെ പേർ എന്താണ് ?"

"പവിത്രഗംഗോപാധ്യായ."

ശരത് പറഞ്ഞു : "എൻെറ പേരു ശരത് ചാറ്റർജി എന്നാണ്. അക്കൗണ്ടൻറ് ജനറലാഫീസിൽ ക്ലാർക്കാണ്. നാളെ, എൻെറ വീട്ടിൽ വരൂ."

ചെറുപ്പക്കാരന് ആവശ്യപ്പെടാതെ കൈവന്ന ആ ക്ഷണം തള്ളിക്കളയാൻ കഴിഞ്ഞില്ല. അടുത്ത ദിവസം നിശ്ചിത സമയത്ത് വാതിൽക്കൽ മുട്ടി. ശരത്ചന്ദ്രൻ തന്നെയാണ് വാതിൽ തുറന്നത്. അകത്തു കടന്നു. അപ്പോൾ കണ്ടു, ചുമരിൻെറ ഒരു ഭാഗത്ത് പുസ്തകങ്ങൾ നിറഞ്ഞ റാക്കുകൾ. മറുഭാഗത്ത് മേശയും കസേരയും. മേശപ്പുറത്ത് മരം കൊണ്ടുള്ള ഒരു ചതുര മഷിക്കുപ്പി. അതിൽ ചിട്ടയിൽ, ഭംഗിയായി വച്ചിട്ടുണ്ട്, അഞ്ചാറു പേന. ഫുൾസ്കേപ് സൈസിലുള്ളതും തുകൽബയണ്ടുള്ളതുമായ ഒരു കോപ്പിബുക്ക്. പാഡിനു മുകളിൽ വൃത്താകൃതിയിൽ ശരത് എന്നെഴുതിയ ഒരു മോണാഗ്രാം കണ്ടു. പാഡിലുള്ള കടലാസിൽ, നല്ല ചെറിയ മനോഹരമായ വടിവിൽ, മുത്തുമണികൾപോലുള്ള ബംഗാളി ലിപികളിൽ, എന്തോ എഴുതിയിട്ടുണ്ട്.

ആ അക്ഷരങ്ങൾക്കുണ്ടായിരുന്ന ഏതോ ആകർഷണ വിശേഷം അത് വായിക്കാനുള്ള ആഗ്രഹം അയാളിൽ ഉളവാക്കി. ആ സമയം ശരത് അങ്ങോട്ടു തിരിഞ്ഞ്, പറഞ്ഞു "എടാ, ഇതെന്തൊരു കിറുക്ക്, കണ്ടില്ലേ ? അങ്ങോട്ടു പോകാം. ഒന്നു സെറ്റുകൂടി രസിക്കാം. വേറെയും പല സ്നേഹിതന്മാരും എത്തിയിട്ടുണ്ട്."

അടുത്ത വീട്ടിൽ ചെന്നപ്പോൾ കണ്ടു ചതുരംഗപ്പലകക്കു ചുറ്റുമായി മൂന്നു നാലുപേർ ഇരിക്കുന്നു. അവരിലൊരാൾ ബർമ്മക്കാരനാണ്. ശരത് പറഞ്ഞു. "താങ്കൾ ഇവിടെ ഇരിക്കൂ. ഞാനിതാ വന്നു കഴിഞ്ഞു."

അയാൾ ഇരുന്നു. കുറച്ചു കഴിഞ്ഞു ശരത് മടങ്ങിവന്നു. കയ്യിൽ ഒരു പുസ്തകവുമുണ്ട്. അതു കാണിച്ചു കൊണ്ടു ചോദിച്ചു. "സാഹിത്യമാസികയിൽ ഒരു കവിതയുണ്ട്. പവിത്രഗാംഗുലിയുടെ. അതു താങ്കൾ തന്നെയാണോ ?"

യുവാവ് ഒന്നും മിണ്ടിയില്ല. ശിരസ്സു കുനിച്ചു. പിന്നെ, അറിയാനൊന്നുമില്ല. ശരത് പറഞ്ഞു "നമ്മുടെ കുടുംബത്തിൽ ഒരു കവിയുമുണ്ട്."

പെട്ടെന്ന്, ആ ചെറുപ്പക്കാരൻെറ ആതിഥേയൻെറ ഒരു ഭൃത്യൻ അവിടെ വന്നു. പറഞ്ഞു "താങ്കളെ ബാബു അത്യാവശ്യമായി വിളിക്കുന്നു."

യുവാവ് വിഷണ്ണനായി ഉടൻ സ്ഥലം വിട്ടു. അയാൾക്കൊന്നും മനസ്സിലായില്ല. വീട്ടിൽ ചെന്നപ്പോൾ വളരെ ആക്ഷേപസ്വരത്തിൽ അയാളോടു പറഞ്ഞു "അപ്പോൾ ഇതാണല്ലേ; നിങ്ങളുടെ പണി. ആ താവളത്തിൽ ചെന്നുകൂടി. ഞാൻ പറയുന്നത് കേൾക്കൂ. അവിടെ പോകാതിരിക്കുകയാണ്, നല്ലത്. ഒന്നാമത് പരദേശം. പോരെങ്കിൽ റംഗൂൺ അത്ര നല്ല സ്ഥലമൊന്നുമല്ല."

തന്റെ ബാല്യ സഖാവ് പ്രമഥനാഥ ഭട്ടാചാര്യ 'ഭാരതവർഷ' ത്തിലുണ്ട്. 'ചരിത്രഹീൻ' കാരണം അവിടെ പോകാൻ മനസ്സു മടിക്കുകയാണ്. 'യമുന'യാണ് തലയിൽ ആവേശിച്ചു നിൽക്കുന്നത്. പലപ്പോഴും കവിതയൊഴികെ മറ്റു പലതുമെഴുതി യമുനയുടെ പേജുകൾ നിറക്കാറുണ്ട്. ഇടയ്ക്കിടെ പ്രമഥനു കത്തെഴുതാറുണ്ട്. തന്റെ വ്യഥ വ്യക്തമാക്കാൻ. ആ വ്യഥയിലും മുന്തിനിന്നിരുന്നത് യമുനയോടുള്ള കൂറാണ്. "നിങ്ങളോടുള്ള എന്റെ അപേക്ഷ,. നിങ്ങൾ യമുനയെ സ്നേഹിക്കണമെന്നാണ്. 'ഭാരതവർഷ' എങ്ങിനെയാണോ നിങ്ങളുടെയാകുന്നത് അതുപോലെ 'യമുന' എന്റെയാണ്. അതിനു ദോഷം വന്നുകൂടാ. അഭിവൃദ്ധി ഉണ്ടാകണം. അങ്ങനെ അതിനെ നോക്കണം. ഫണിയോടു കോപിക്കരുത്. നല്ല മനുഷ്യനാണ്. അയാൾക്കറിയാൻ കഴിയുമോ, ഞാനും നിങ്ങളും എങ്ങിനെയുള്ളവരാണെന്ന് ? ഇരുപതു വർഷമായി പൊട്ടാത്ത സ്നേഹ സൂത്രത്തിൽ കൊരുക്കപ്പെട്ടവരാണെന്ന്. ലോകം വിചാരിക്കുന്നു, ഞങ്ങൾ സ്നേഹിതന്മാരാണെന്ന്. എന്നാൽ, ആ പാവത്തിനുണ്ടോ അറിയാൻ കഴിയുന്നു, സ്നേഹം ആരുടെയിടയിലാണ്, അതെങ്ങനെയുള്ളതാണ് എന്നൊക്കെ. എന്റെയും നിങ്ങളുടെയും കാര്യം അത് നമ്മൾ രണ്ടാൾക്കുമല്ലാതെ മറ്റാർക്കെങ്കിലും അറിയാൻ കഴിയുമോ, പ്രമഥ് !

ഞാൻ ഒറ്റക്കുപോരാ, 'യമുന' യെ കൊണ്ടു നടക്കാൻ. അതിനാൽ ശിഷ്യന്മാരെല്ലാം അങ്ങോട്ടു നിയോഗിക്കപ്പെട്ടിരിക്കുകയാണ്. നിരുപമ, വിഭൂതി, സുരേൻ, ഗിരീൻ എന്നിവർ കൂടാതെ ഭാഗൽപൂരിലുണ്ടായിരുന്ന ഒന്നു രണ്ടു സാഹിത്യകാരന്മാരും ഉണ്ട്. എല്ലാവരും തുടങ്ങിയിരിക്കുകയാണ്, എഴുതാൻ. നോക്കാം, യമുനയുടെ ഭാഗ്യം എങ്ങനെയെന്ന്. അവരെല്ലാം പറയുന്നു, താങ്കൾ ഗുരുവാണ്; എന്തു പറഞ്ഞാലും ഞങ്ങളതു ചെയ്യണം. ആ ഒരാശ്വാസമേയുള്ളു എന്നെല്ലാം."

'യമുന'ക്ക് വേണ്ടി ശരത് വളരെയധികം ചിന്തിതനായിരുന്നു. പഴയ ശിഷ്യന്മാരോടും സ്നേഹിതന്മാരോടും മാത്രമല്ല പുതിയ സ്നേഹിതന്മാരോടും പറയും "യമുനക്കുവേണ്ടി എഴുതൂ. യമുനക്കുവേണ്ടി എന്തെങ്കിലും ചെയ്യൂ" എന്ന്.

അക്കാലത്ത് പുറത്തുവന്നുകൊണ്ടിരുന്ന കഥകളെ ശരത് നിരൂപണം ചെയ്തിരുന്നു. സൗരീന്ദ്രമോഹനന് എഴുതി "ഈയിടെ എത്രയെത്ര ചെറുകഥകളാണ് പ്രസിദ്ധീകരിക്കപ്പെടുന്നത്, മാസിക

കളിലും മറ്റുമായി. അവയിലധികവും നിരൂപണാർഹമേയല്ല. തൊണ്ണൂറ്റൊമ്പതു ശതമാനവും വെറും നിസ്സാരം. കാർത്തിക മാസത്തിൽ വളരെയധികം കഥകൾ പുറത്തിറങ്ങി. ഒന്നും തന്നെയില്ല, സുന്ദരമെന്നു പറയാൻ. ഒട്ടുമുക്കാലും വായിക്കാൻപോലും പറ്റാത്തവ. കഥാവസ്തുവെന്നു പറയാൻ എന്തെങ്കിലും ഒന്നിലുമില്ല. ഭാവവുമില്ല. മിഥ്യാഡംബരംമാത്രം. സംഭവങ്ങളെ സൃഷ്ടിക്കുന്നുണ്ട്. കാരുണ്യം ജനിപ്പിക്കാനുള്ള ബലാൽക്കാരമായ ഒരു ശ്രമവും കാണാം. വൃദ്ധയായ വേശ്യയെ അണിയിച്ചൊരുക്കി, യുവതിയുടെ ലേബലും ഒട്ടിച്ച് ലോകത്തെ വഞ്ചിക്കാനുള്ള ഒരു ശ്രമമാണ് കാണുന്നത്. അത് കാണുമ്പോൾ മനസ്സിൽ വിതൃഷ്ണ, ലജ്ജ,കരുണ എന്നിവ നിറഞ്ഞു പോകുന്നു. ഈ എഴുത്തുകാരെല്ലാം, ചെറുകഥകൾ എഴുതാനുള്ള ശ്രമത്തിൽ ഏർപ്പെട്ടിരിക്കുന്നതു കാണുമ്പോൾ എൻെറ മനസ്സിൽ ഏതോ ഒരു ഭാവം ഉദിക്കുകയാണ്. എന്തുതന്നെയായാലും, അതൊട്ടും സുഖകരമായ ഒന്നല്ല. എന്തു ചെയ്യാം ? ചെറുകഥകളുടെ കഷ്ടകാലം!"

സാഹിത്യം ഈ കഷ്ടകാലത്തിൽ നിന്നു കരകയറട്ടെ. യമുന എല്ലാ പ്രകാരത്തിലും സമ്പന്നയാകട്ടെ. അതായിരുന്നു ശരത് ചന്ദ്രൻെറ ആന്തരികമായ അഭിലാഷം.

## 15

അടുത്തവർഷം ആറുമാസം അവധി എടുത്ത് കൽക്കത്തയിലെത്തി. ശരത്ചന്ദ്രൻെറ ആ വരവ് വിജയശ്രീലാളിതനായ ഒരു രാജകുമാരൻെറ തിരിച്ചുവരവ് പോലായിരുന്നു. പ്രശംസകന്മാർക്ക് അവസാനമില്ലായിരുന്നു. അതുപോലെ തന്നെ മറുപക്ഷക്കാരും. ഇത്തവണയും സ്നേഹിതന്മാരുടെ ആരുടേയും കൂടെ താമസിച്ചില്ല. ആരോടും പരിചയപ്പെടുന്ന കാര്യത്തിലും, എന്നുമെന്നപോലെ ഉദാസീനനായികാണപ്പെട്ടു. നടപ്പിലും വസ്ത്രധാരണത്തിലും ഗ്രാമീണസ്വഭാവം സ്ഫുരിച്ചിരുന്നു. എങ്കിലും സ്നേഹിതന്മാരെ കാണുക, എവിടെയെങ്കിലും താവളമടിച്ചു കൂടുക, അതെല്ലാം വളരെ ഇഷ്ടമായിരുന്നു. എന്നും സന്ധ്യയ്ക്ക് യമുനയുടെ ആഫീസിൽ അനേകം സാഹിത്യകാരന്മാർ ഒത്തുകൂടും. കഥാശിൽപിയും, കവിയുമായി സുധീന്ദ്രനാഥ ടാഗോറും ഉണ്ടായിരുന്നു അക്കൂട്ടത്തിൽ. അദ്ദേഹത്തിന് ശരത്ചന്ദ്രനോട് അളവറ്റ ബഹുമാനമുണ്ടായിരുന്നു. അയാളുടെ നടത്തം, വർത്തമാനം, ഇരുപ്പ്, നിൽപ്, നേരമ്പോക്കു പറയൽ എന്നീവക എല്ലാ കാര്യങ്ങളിലും വലിയൊരാനന്ദം കണ്ടെത്തിയിരുന്നു.

ആ സമ്മേളനത്തിൽ, സാഹിത്യ നിരൂപണം മാത്രമല്ല, ഹാസപരിഹാസങ്ങളും നിർബാധം ഒഴുകിയിരുന്നു. ശരത് ഒരു വലിയ ഉസ്താദ് തന്നെയായിരുന്നു, നിമിഷകഥകൾ ഉണ്ടാക്കിപ്പറയുന്ന കലയിൽ. ഓരോ കഥയും തീരുമ്പോൾ പറയും "ഇതെൻെറ ജീവിത

ത്തിലെ യഥാർത്ഥ കഥയാണ്." തുടർന്ന് ശരത് പറയും. "നോക്കണേ, കഥ എഴുതുമ്പോൾ പറയും ചിന്തിച്ചു ചിന്തിച്ചെഴുതുന്നുവെന്ന്. ചുമ്മാ പറഞ്ഞു കേൾപ്പിച്ചാൽ പറയും കെട്ടിച്ചമച്ചു പറയുകയാണെന്ന്. അല്ല സ്നേഹിതാ, അല്ല. ഇത് യഥാർത്ഥമായി സംഭവിച്ച കഥയാണ്. വിശ്വാസമില്ലെങ്കിൽ തെളിവുതരാം. സാക്ഷിയും."

തെളിവിന്റെ ആവശ്യമൊന്നുമുണ്ടാകാറില്ല, സാക്ഷിയുടേയും. സംശയത്തിനവകാശമില്ലാത്ത ഒരു കാര്യമുണ്ട്. ഓരോ കഥയുടേയും പിന്നിൽ, ഏതെങ്കിലും പ്രകാരത്തിലുള്ള സ്വാനുഭൂതി ഉണ്ടാകും. അനുഭൂതിയുടെ ആ സ്രോതസ്സ് സഹജമായിരിക്കുകയും ചെയ്യും. ആ വീക്ഷണം തന്നെയാണ് ശരത്ചന്ദ്രന്റെ മൂലധനവും.

അന്നു സന്ധ്യക്ക് സൗരീന്ദ്രനേയും പ്രതീക്ഷിച്ചു നടക്കുകയായിരുന്നു. കച്ചേരിവളപ്പിനു വെളിയിൽ എല്ലാവരും എത്തിയിരുന്നു. കോമ്പൗണ്ടിൽ ജയിൽ വണ്ടി, തടവുകാരെയും കൊണ്ടുപോകാൻ അപ്പോഴും കാത്തുകിടക്കുന്നുണ്ട്. അന്നേതോ ഒരു കള്ളന്റെ കേസായിരുന്നു. പല കേസിലും ശിക്ഷിക്കപ്പെട്ടിട്ടുള്ളവൻ. ഇക്കുറി ശിക്ഷ രണ്ടു കൊല്ലത്തേക്കായിരുന്നു. സൗരീന്ദ്രമോഹനനായിരുന്നു, വക്കീൽ. അദ്ദേഹം വെളിയിൽ ഇറങ്ങി. ഉടനെ തന്നെ കക്ഷിയുടെ സംരക്ഷണയിലുള്ള സ്ത്രീ കാൽക്കൽ വന്നു വീണു പറഞ്ഞു "ഇന്നു രാത്രി തന്നെ അങ്ങയുടെ അടുത്തുവരുന്നുണ്ട്, പണവും കൊണ്ട്. അങ്ങുവേഗം പകർപ്പുവാങ്ങി ഹൈക്കോടതിയിൽ അപ്പീൽ കൊടുക്കാനുള്ള ഏർപ്പാടുകൾ ചെയ്യണം. വാദിക്കാൻ ഏറ്റവും വലിയ വക്കീലിനേയും ഏർപ്പെടുത്തണം."

സൗരീന്ദ്രമോഹൻ അവളെ പറഞ്ഞു മനസ്സിലാക്കി. "അപ്പീലു കൊണ്ട് ഫലമൊന്നുമുണ്ടാവില്ല. വെറുതെ പണം കളയാം. അത്ര മാത്രം." അവൾ പറഞ്ഞു. "ഫലമുണ്ടെങ്കിലും ഇല്ലെങ്കിലും ഞാൻ ആത്മാർത്ഥമായി ശ്രമിക്കും. പണത്തിന്റെ കാര്യം സാരമില്ല. ആഭരണമുണ്ടല്ലോ. അതെല്ലാം വിൽക്കും."

സൗരീന്ദ്രന്റെ യുക്തിയൊന്നും അവളുടെ തലയിൽ കേറിയില്ല. അപ്പോൾ പോലീസ് കക്ഷിയെ വണ്ടിക്കു സമീപം കൊണ്ടുവന്നു. ആ സ്ത്രീ അവിടെച്ചെന്ന് കരച്ചിലായി. മൂന്നു നാലു രൂപാ പോലീസുകാരുടെ കയ്യിൽ വച്ചു കൊടുത്തു. അവളുടെ കാമുകൻ പറഞ്ഞു "നോക്ക്. ഹൈക്കോർട്ടിൽ പോകണ്ട. ബാബുജി പറയുന്നതു കേൾക്കുക. വെറുതെ പണമൊന്നും ചെലവാക്കരുത്. രണ്ടു കൊ ല്ലാ കഴിയണ്ടേ ?"

അവൾ കേട്ടു കൊണ്ടുനിന്നു. വണ്ടി പോയപ്പോൾ പിന്നെയും സൗരീന്ദ്ര മോഹനന്റെ നേരെ തിരിഞ്ഞു പറഞ്ഞു. "രാത്രി ഞാൻ പണവുമായിവരും. വേണ്ടെന്നു പറയേണ്ടതു കക്ഷിയുടെ കടമയായിരുന്നു. അതയാൾ നിർവഹിച്ചു. ഞാൻ എന്റെ കടമയും നിർവഹിക്കും."

ശരത് എല്ലാം കണ്ടും കേട്ടും കൊണ്ടാണ് അവിടെ നിന്നത്.

സൗരീന്ദ്രമോഹനനോട് ശരത് പറഞ്ഞു, "സ്ത്രീ ഉദാരയാണ്. ഈ സംഭവം കൊണ്ടു ഞാൻ അവളുടെ മനോഭാവം മനസ്സിലാക്കി. സമുദായത്തിൻെറ ദൃഷ്ടിയിൽ നിന്ദിതരും ബഹിഷ്കൃതരുമാണ് ഇവരെല്ലാം. എന്നാൽ എത്രയോ മഹാനായ മനുഷ്യനാണ് ഇവരുടെ മനസ്സിൽ കുടികൊള്ളുന്നത്. പല സാധ്വികളായ സ്ത്രീകൾപോലും, തങ്ങളുടെ ഭർത്താക്കന്മാർ അപകടത്തിൽപ്പെടുമ്പോൾ, ഇങ്ങനെ ദുഃഖപരവശമാരായി സർവസ്വവും ഉപേക്ഷിക്കില്ല. ഇവളാണെങ്കിൽ, പതിതയാണ്. ഈ പതിതകളുടെ കഥകൾ എന്നാണ്, നമ്മുടെ സാഹിത്യത്തിൽ സ്ഥാനം പിടിക്കുക ?"

ആ പതിതമാരായ നാരികൾക്ക്, തൻെറ സാഹിത്യത്തിലൂടെ മാന്യത പ്രദാനം ചെയ്യാൻ ശ്രമിച്ച ദേഹമാണ് ശരത്ചന്ദ്രൻ. ബർമ്മയിൽ താമസിച്ചിരുന്ന കാലത്ത് അങ്ങനെയുള്ള എത്രയെത്ര പേരാണ്, അയാളുടെ ജീവിതവുമായി ബന്ധപ്പെട്ടിരുന്നത്. അവർ സാധാരണ എളിയവരെന്നു പറയപ്പെടുന്നു. ശരത്ചന്ദ്രൻ പല രൂപത്തിലും അവരുടെ ഇടയിൽ പ്രസിദ്ധനായിരുന്നു. അവയിലൊന്നത്രെ ഹോമിയോ ഡോക്ടറുടെ രൂപം. ആ രൂപത്തിലാണ്, കാമിനിയെന്നൊരു സ്ത്രീയുമായി പരിചയപ്പെട്ടത്. അവൾ ബംഗാളിലെ ഒരു നല്ല തറവാട്ടിലെ വധുവായിരുന്നു. ഒരു ദിവസം എല്ലാം വലിച്ചെറിഞ്ഞു, സ്വന്തം ഭർത്താവിനെ പോലും ഉപേക്ഷിച്ച് ഒരു കൊല്ലപ്പണിക്കാരൻെറ കൂടെ ഇറങ്ങിപ്പോയി. ശീതള ചന്ദ്രനെന്നായിരുന്നു, കൊല്ലൻെറ പേർ. കാംചരാ പാടയിലുള്ള റെയിൽവേ തൊഴിൽശാലയിലെ പണിക്കാരൻ. പെട്ടെന്ന്, റംഗൂണിൽ നല്ല പണികിട്ടിയപ്പോൾ അയാൾ ബംഗാളിൽ നിന്ന് റംഗൂണിലെത്തി. കാമിനിയും ഉണ്ടായിരുന്നു, കൂടെ. വയസ്സ് ഇരുപത്തിനാലു കഴിഞ്ഞിരുന്നു. എന്നാലും അവളുടെ തികഞ്ഞ ആരോഗ്യം കണ്ടാൽ തോന്നും പ്രഥമ യൗവനത്തിൻെറ എല്ലാ വേലിയേറ്റത്തേയും തന്നിലേയ്ക്കൊതുക്കിപ്പിടിച്ചു കെട്ടി നിറുത്തിയിരുന്നോയെന്ന്.

ശരത് ബാബുവിൻെറ വീട്ടിനു സമീപത്തായിരുന്നു, അവരുടെ താമസം. ആഫീസിൽ പോകുമ്പോൾ എന്നും അവരെ കാണാറുണ്ട്. തികച്ചും സന്തുഷ്ടർ ! ശീതള ചന്ദ്രനിൽ കാമിനിക്കുണ്ടായിരുന്ന സ്വാധീനം അസാധാരണമായിരുന്നു. അയാൾ മദ്യപാനം പോലും ഉപേക്ഷിച്ചു.

ശരത്ചന്ദ്രന് കാമിനിയെപ്പറ്റി കൂടുതൽ മതിപ്പു തോന്നാനും കാരണമുണ്ട്. ഒരു ദിവസത്തെ കഥയാണ്. ആഫീസിൽ നിന്ന് ശരത് മടങ്ങിവരുകയായിരുന്നു. അപ്പോൾ വാതിലിൻെറ പാളിയിൽ പിടിച്ചു കൊണ്ടു നിൽക്കുന്നുണ്ട്, കാമിനി അയാളെയും കാത്ത്. അടുത്തെത്തിയപ്പോൾ കരഞ്ഞു കൊണ്ടു പറഞ്ഞു. "ചേട്ടാ; എൻെറ തലവിധി ! എല്ലാം, എല്ലാം തകർന്നു ! ഇന്നു നാലു ദിവസമായി, അദ്ദേഹത്തിന് അമ്മ വിളയാട്ടമാണ്. താനേ കുറയുമെന്നു വിചാരിച്ചു. ആ പകർച്ചവ്യാധിയിലേക്ക് അങ്ങയെ വലിച്ചിഴക്കണ്ടല്ലോ എന്ന്

കരുതി. എന്നാൽ കടുത്ത പനിയാണ്, ഇന്നലെ രാത്രി മുതൽ. ശരീരമാകെ കുമളച്ചുപൊങ്ങിയിട്ടുണ്ട്, അമ്മവിളയാട്ടം കണ്ടാൽ തിരിച്ചറിയില്ല. വേദന കൊണ്ടു പിടയുന്നു. എനിയ്ക്ക് കാണാൻ വയ്യ. ദയവായി എന്തെങ്കിലും മരുന്നു തരണം." അത്രയും പറഞ്ഞു കാലുതൊട്ടു തൊഴാൻ മുമ്പോട്ടു കടന്നു. അൽപം മാറിയിട്ട് ശരത് പറഞ്ഞു "നീ വിഷമിക്കണ്ട. ഞാൻ ഇതാ വന്നു കഴിഞ്ഞു."

വീട്ടിൽ കടന്നു മരുന്നു പെട്ടി എടുത്ത്, ശീതള ചന്ദ്രന്റെ അടുത്തെത്തി. വർണനാതീതമായിരുന്നു, അവിടെ കണ്ട കാഴ്ച. മനുഷ്യന്റെ മുഖം ഇത്രയേറെ ബീഭത്സമാകുമോ ഏതാനും ദിവസത്തെ സുഖക്കേടുകൊണ്ട് ? കണ്ണ്തുറന്ന്, നോക്കാൻ പോലും കഴിഞ്ഞിരുന്നില്ല അയാൾക്ക് . വാസ്തവത്തിൽ അയാളെ തിരിച്ചറിയാൻ തന്നെ പ്രയാസമായിരുന്നു. കാമിനി ഒരു പ്രകാരത്തിൽ തന്റെ മുഖം അയാളുടെ വികൃതമായ മുഖത്തോടടുപ്പിച്ചു കൊണ്ട് പറഞ്ഞു. "അപ്പോഴേ, കേൾക്കുന്നുണ്ടോ ? ചേട്ടൻ വന്നിട്ടുണ്ട്. ഇനി പേടിക്കാനൊന്നുമില്ല. അദ്ദേഹത്തിന്റെ ഒരു തുള്ളിമരുന്ന് ഉള്ളിൽ ചെന്നാൽ, വേദനയെല്ലാം പമ്പകടക്കും." അവൾ ശരത്ബാബുവിന്റെ ഔഷധത്തെപ്പറ്റി വളരെയല്ലാം സ്തുതിച്ചു പറഞ്ഞു, രോഗിയിൽ ഉത്സാഹം വർധിപ്പിക്കാൻ. ഒരു വിധത്തിൽ രോഗിയോടു ചോദിച്ചു വിവരം മനസ്സിലാക്കി. തന്റെ അറിവനുസരിച്ചുള്ള മരുന്നും കൊടുത്തു. പിന്നെ പതിവായി രാവിലെയും വൈകുന്നേരവും പോയി നോക്കിക്കൊണ്ടിരുന്നു. രോഗം കുറഞ്ഞില്ല. വേദന വർധിച്ചുകൊണ്ടിരുന്നു. വേറെ ഡോക്ടർവന്നു. എന്നാൽ, ആർക്കും സാധിച്ചില്ല, ശീതള ചന്ദ്രനെ രക്ഷിക്കാൻ. അഹോ ! അപ്പോൾ കാമിനിയുടെ വിലാപം എത്ര ഹൃദയ ഭേദകമായിരുന്നു. ദുഃഖം കൊണ്ടവൾ ഭ്രാന്തിയായിമാറി. സുഖക്കേടായിരുന്നപ്പോൾ, ഊണും ഉറക്കവും ഉപേക്ഷിച്ച് രാത്രി പകലില്ലാതെ അവൾ തന്റെ കാമുകനെ നിരന്തരം ശുശ്രൂഷിച്ചു. ഒരു സതി സാധ്വിയായ ഭാര്യയും ഇങ്ങനെ തന്റെ ഭർത്താവിനെ ശുശ്രൂഷിക്കുകയില്ല.

ശരത് ദ്രവീഭൂതനായി.

ഒരുവിധം സംസ്കാരാദി കർമ്മങ്ങളെല്ലാം നടത്തി. അടുത്ത ദിവസം ആഫീസിലേക്കു പോകുമ്പോൾ കണ്ടത്, കാമിനിയുടെ വീട് പൂട്ടി കിടക്കുന്നതായാണ്. അത്ഭുതംതോന്നി. അടുത്തുള്ള വീടുകളിൽ അന്വേഷിച്ചപ്പോൾ മനസ്സിലായി, ഇന്നലെത്തന്നെ വീടുവിട്ടു എവിടെയോ പോയെന്ന്. എവിടെ പോയോ ? ആർക്കും അറിഞ്ഞുകൂടാ.

ആ തെരുവിൽ ഇങ്ങനെ എന്തെങ്കിലുമൊക്കെ സംഭവിക്കുക പതിവാണ്. ക്രമേണ ശരത് അതെല്ലാം മറന്നു. പിന്നെ, രണ്ടു കൊല്ലം കഴിഞ്ഞു. അതിനിടയിൽ ശരത്ചന്ദ്രന് സ്ഥലമൊന്നു മാറേണ്ടി വന്നു. പുതിയ മെസ്സിൽ താവളമടിച്ചിട്ട് പതിവനുസരിച്ച് ഒന്നു ചുറ്റിയടിക്കാൻ ഇറങ്ങി. അങ്ങനെ നടക്കുമ്പോൾ കയ്യിൽ നോക്കി

സിഗററ്റുണ്ട്; തീപ്പെട്ടിയില്ല. വഴിയിൽ ഒരു കട കണ്ടു. ആട്ടമാവു വിൽപന സ്ഥലം. അങ്ങോട്ടു ചെന്നു. ആശ്ചര്യം! പറ്റുവരവുകാർക്ക് മാവും തൂക്കിക്കൊടുക്കുന്നു, ഒരു സ്ത്രീ ! കാമിനി !

കാമിനി ! ഈ രൂപത്തിൽ ! മേലാകെ ആഭരണങ്ങൾ ! പഴയ പോലെ തന്നെ നിറഞ്ഞ ആരോഗ്യം. ആ മാദകമായ ഹാസ്യം മുഖത്തും. എന്ത് ? ഇത് ശീതള ചന്ദ്രന്റെ കാമിനിയോ ? ദുഃഖം കൊണ്ട് ഭ്രാന്തിയായ ആ കാമിനി !

ശരത് ആലോചിച്ചു നിൽക്കുമ്പോൾ, കാമിനി കണ്ടു. മുണ്ടു വലിച്ച് തലയിലിട്ടു. സാവകാശത്തിൽ അടുത്തുചെന്നു. കാൽതൊട്ടു നമസ്കരിച്ചു. പുഞ്ചിരിതൂകിക്കൊണ്ടു ചോദിച്ചു. "സുഖമല്ലേ, ചേട്ടന് ?" ശരത് പറഞ്ഞു "എനിക്ക് സുഖം തന്നെ. നീ പറ നിനക്ക് എങ്ങനെയിരിക്കുന്നു ? എന്തെല്ലാമാണ് വിശേഷങ്ങൾ ? കണ്ടിട്ടു തോന്നുന്നു സുഖമാണെന്ന്. എന്താ അങ്ങനെയല്ലേ ?" കാമിനി പറഞ്ഞു "അങ്ങയുടെ അനുഗ്രഹം കൊണ്ടു സുഖം തന്നെ". അപ്പോൾ, പഴയകാര്യങ്ങളെല്ലാം ഓർമ്മയിൽ വന്നതുപോലെ അവളുടെ കണ്ണുകൾ നിറഞ്ഞു. ഇടറിയ സ്വരത്തിൽ പറഞ്ഞു "ചേട്ടാ, യമരാജാവിന്റെ കൽപന! അതാർക്കെങ്കിലുമൊക്കുമോ നിഷേധിക്കാൻ ? അങ്ങ് എന്തെല്ലാം ചെയ്തു അദ്ദേഹത്തെ രക്ഷിക്കാൻ വേണ്ടി ?" പിന്നെ ഒന്നും പറയാൻ കഴിഞ്ഞില്ല. കുറച്ചു നേരം പിടിച്ചു, സമാധാനപ്പെടാൻ. ഒടുവിൽ ശാന്തസ്വരത്തിൽ പറഞ്ഞു. "ഇത് അമ്മാവന്റെ മകനാണ്. വളരെക്കാലമായി റംഗൂണിൽ തന്നെയാണ്. ആപത്തിൽ തിരക്കാറുള്ളതും ഇദ്ദേഹമാണ്. ഒരു പക്ഷേ, അങ്ങു കണ്ടുകാണും. സുഖക്കേടായിരുന്നപ്പോൾ മിക്കവാറും വരാറുണ്ടായിരുന്നു. ഇപ്പോൾ, ഒരു പിടി വല്ലതും വാരി തിന്നുന്നത്, ഇദ്ദേഹത്തിന്റെ കൃപകൊണ്ടാണ്. രണ്ടു പൊടി കുഞ്ഞുങ്ങളേയുള്ളൂ. തള്ളയില്ല. പാവങ്ങൾ ! അവരുടെ മുഖം കണ്ടപ്പോൾ, പിന്നെയും വീടായി പൊറുക്കേണ്ടിവന്നു. അല്ലെങ്കിൽ, ഈ ഒരു വയറ് ! അതെങ്ങിനെയും കഴിയും ! അതുമിതുമൊക്കെ ചെയ്താലും. എന്നാൽ; ചേട്ടാ ! വളരെ നല്ലവനാ കേട്ടോ. അദ്ദേഹത്തെപ്പോലെ തന്നെ വളരെ ബഹുമാനമാ. സ്നേഹവുമുണ്ട്."

പിന്നെയും, കാമിനി എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു, വളരെനേരം. ശരത് മനസ്സിലാക്കി ഈ പൊറുതിയിലും കാമിനിക്ക് സുഖം തന്നെയാണെന്ന്. തന്റെ പുതിയ കാമുകനെയും ശരിയ്ക്ക് സ്നേഹിക്കുന്നു. ശീതള ചന്ദ്രൻ സുഖമില്ലാതെ കിടക്കുമ്പോൾ, ഒരാൾ അവിടെ വന്നു പോകാറുണ്ടായിരുന്നു. അതോർത്ത് ശരത് ചോദിച്ചു "അപ്പോൾ ! ആ നിവാരണനാ ഇത് ?" "അതെ, നിവാരണൻ എന്നു തന്നെയായിരുന്നു, അയാളുടെ പേർ." കാമിനി ഒന്ന് പുഞ്ചിരിച്ചു. തലയിലെ വസ്ത്രം ഒന്നു കൂടി വലിച്ചിട്ടു പറഞ്ഞു. "ചേട്ടന് എല്ലാം അറിയാം !"

ക്ഷണ നേരം ശരത് ആത്മ വിസ്മൃതിയിൽ ലയിച്ചപോലെ. കാമിനിയെ ശീതളചന്ദ്രന്റെ വീട്ടിൽ കണ്ടു. എത്ര സുഖമായ പൊറുതിയായിരുന്നു, അവിടെ. അയാൾക്ക് മസൂരിപിടിപെട്ടു. അപ്പോൾ കാമിനിയെ കണ്ടു. അയാളുടെ പാർശ്വഭാഗത്തു തന്നെ. ഉണ്ണാതെ, ഉറങ്ങാതെ, വിചാരം പിടിച്ച്, ഉണങ്ങിമെലിഞ്ഞ്, കത്തിയ വിറകുകൊള്ളിപോലെ കറുത്തിരുണ്ട കാമിനി. അതേ കാമിനിതന്നെ ! അവളെ ഇപ്പോൾ കാണുകയാണ് നിവാരണന്റെ വീട്ടിൽ ! അംഗങ്ങളെല്ലാം പഴയ കാന്തിയിലാറാടി നിൽക്കുന്നു. വാസന്തശ്രീ തഴുകിത്തലോടി എന്തൊരഴക് ! കറയറ്റ്, കുറ്റമറ്റ്, അസാധാരണമായുള്ള കാന്തി. അവൾ ശീതളചന്ദ്രനെ സ്നേഹിച്ചു. ഇപ്പോൾ നിവാരണനെ സ്നേഹിക്കുന്നു. തീർച്ചയായും, ആ ഭർത്താവിനെയും സ്നേഹിച്ചു കാണും — കാംചരാപാഡയിൽ ഉപേക്ഷിച്ചു പോന്ന മനുഷ്യനെ !"

ശരത്ചന്ദ്രന്റെ മനസ്സു പിന്നെയും കാടുകയറി. അപ്പോൾ വേറൊരു കഥയാണ് ഓർമ്മയിൽ വന്നത്. ഒരു ബംഗാളി യുവാവ് നയീഹാട്ടിയിൽ താമസക്കാരൻ. പേരെന്തെങ്കിലുമാകട്ടെ. സൗകര്യത്തിനു വേണമെങ്കിൽ വിളിക്കാം, 'ദുലാൽചന്ദ' എന്ന്. കൽക്കത്തയിൽ ഏതോ ഒരു ആഫീസിൽ ജോലി ഉണ്ടായിരുന്നു. റെയ്സിൽ വാതുകെട്ടാനുള്ള കമ്പം ഏതാണ്ടൊരു ലഹരിപോലെ ബാധിച്ചിരുന്നു. മദ്യത്തിന്റെ കാര്യം പറയാനുമില്ല. ഒടുവിൽ അമ്പേ കടത്തിലായി. പണം കടം കൊടുത്തവരുടെ താക്കീതുകളും, കാബൂളിപട്ടാണിയുടെ അടിയും കൊണ്ട് വശം കെട്ടു. ഒരു ദിവസം ബർമ്മയിലേക്ക് ഒളിച്ചോടി. ഇങ്ങനെ എത്ര ദുലാൽ ചന്ദുമാരാണ്, കടത്തിൽ കഴുത്തറ്റം മുങ്ങി, ആഫീസുകളിലെ പണവും മോഷ്ടിച്ചു, അനേകം അപഹരണക്കേസുകളിൽ കുടുങ്ങി, വൈരാഗിമാരായി ബംഗാളിൽ നിന്നു നേരേ ബർമ്മയിലേക്ക് കടക്കാറുള്ളത്. അവിടെ, അവരുടെ പേരിൽ നടപടികൾ തുടരാൻ പറ്റില്ലല്ലൊ. ദുലാൽചന്ദ് നേരെ എത്തിയത് മാണ്ഡലയിലാണ്. ഒരു മരക്കടയിൽ ക്ലാർക്കിന്റെ പണികിട്ടി. ഒരു ബർമ്മാക്കാരന്റെയായിരുന്നു കട. അയാൾക്ക് ഇംഗ്ലീഷിൽ കണക്കുകൾ സൂക്ഷിക്കാൻ അറിഞ്ഞുകൂടായിരുന്നു. ദുലാൽ ചന്ദിന് ഇംഗ്ലീഷ് നല്ല വശമായിരുന്നു. മനസ്സ് വച്ചു ജോലിചെയ്തിരുന്നു. പിന്നെന്ത് ? ഉടമസ്ഥന് വളരെ ഇഷ്ടമായി. അയാളുടെ ലോകം വളരെ സീമിതമായിരുന്നു. അയാൾ, മകൾ, മകളുടെ ഭർത്താവ്. വകക്കുകൊള്ളരുതാത്തവനായിരുന്നു, ജാമാതാവ്. കെട്ടിച്ചമഞ്ഞു നടക്കും. അതാണ് തൊഴിൽ. അത്കൊണ്ട് ദുലാൽചന്ദിനെ കൂടുതൽ കാര്യമായി. അയാൾ തന്നെ ഉപദേശകനായി. അവിടെത്തന്നെ താമസവും.

ഉടമസ്ഥന്റെ വീട് ദൂരെയായിരുന്നില്ല. ഒഴിവുദിവസങ്ങളിൽ ദുലാൽ ചന്ദ് വീട്ടിലെ അതിഥിയായി കൂടും. പ്രയോജനമുള്ള പല കാര്യങ്ങളും സംസാരിക്കും. അതോടൊപ്പം ഉടമസ്ഥന്റെ മകളുമായി കളിചിരി തമാശകളും. ബർമ്മയിലെ പെൺകുട്ടികൾ ഭാരതീയ കിടാങ്ങളെപ്പോലെ നാണം കുണുങ്ങികളല്ല.

വർഷങ്ങൾ പലതു കഴിഞ്ഞു. പെട്ടെന്നൊരു ദിവസം ജാമാതാവ് ഇഹലോകവാസം വെടിഞ്ഞു. അയാളോടു നേരത്തെ തന്നെ വീട്ടുകാർക്ക് രസമില്ലായിരുന്നു. മരിച്ചപ്പോൾ അതും ഒരാശ്വാസമായി തോന്നിയോ എന്തോ ? ഒരു വർഷം കഴിഞ്ഞില്ല. ഉടമസ്ഥനും കാലഗതിയെ പ്രാപിച്ചു. മകളായി എല്ലാത്തിനും അവകാശി. യഥാർത്ഥ ഉടമസ്ഥൻ ദുലാൽചന്ദായിരുന്നു. അതുവരെ അയാളാണ് എല്ലാം ചെയ്ത് പോന്നത്. അപ്പോഴും അയാൾതന്നെ എല്ലാം ചെയ്തു. രണ്ടു മൂന്നു മാസം കഴിഞ്ഞപ്പോൾ ആ കുട്ടി ദുലാൽചന്ദിനോടു ആവശ്യപ്പെട്ടു, തന്നെ വിവാഹം കഴിക്കാൻ.

ദുലാൽ ചന്ദിന് സ്വർഗം കിട്ടിയപോലായി. ഉടനെ സമ്മതിച്ചു. പിന്നെ, ആ ബർമ്മാക്കാരിയുടെ സ്നേഹത്തിൽ ആകണ്ഠംമുഴുകി. അയാളിപ്പോൾ രാജാവാണ്. യഥാർത്ഥ രാജാവുതന്നെ. സ്ത്രീക്കും അയാൾ മാത്രമായി ശരണം. ആ സുഖ സമുദ്രത്തിൽ നീന്തിത്തുടിച്ച്, അങ്ങനെ അനേകം വർഷങ്ങൾ കഴിഞ്ഞു. അപ്പോൾ പെട്ടെന്നൊരു ദിവസം ദുലാൽചന്ദ് ഭാര്യയോടു പറഞ്ഞു "ഇനി ഏതായാലും ഇവിടെ തന്നെ കഴിയണമല്ലോ. ഞാൻ ബംഗാൾവരെ ഒന്നു പോയിട്ടു വരാം. അവിടെ ഉള്ളതെല്ലാം വിറ്റു പണവുമായി മടങ്ങിവരാമല്ലോ. അവിടെ വൃദ്ധയായ മാതാവും വിധവയായ സഹോദരിയുമാണുള്ളത്. അവർക്കുവേണ്ട ഏർപ്പാടുകളും ചെയ്യാം." സ്ത്രീ സസന്തോഷം പോകാൻ സമ്മതിച്ചു. അവൾ അറിഞ്ഞിരുന്നില്ല, ദുലാൽചന്ദ് വിവാഹിതനാണെന്ന്. അയാളുടെ ഭാര്യ ജീവിച്ചിരിപ്പുണ്ടായിരുന്നു. മക്കളുമുണ്ട്. അക്കാര്യമെല്ലാം വളരെ ഭദ്രമായി മറച്ചുവച്ചിരുന്നു. ഭർത്താവിനെ യാത്രയാക്കിയപ്പോൾ രണ്ടു മൂവ്വായിരം രൂപ പ്രത്യേകം കൊടുത്തു. വ്യാപാരശാലയിലെ കണക്കും പണവുമെല്ലാം അയാളുടെ പക്കലായിരുന്നല്ലോ. അതിൽ നിന്ന് അയാൾ പതിനായിരം രൂപ എടുത്തു. അങ്ങനെ കൽക്കത്തക്കു തിരിച്ചു. പന്ത്രണ്ടു പതിമ്മൂവായിരും രൂപയുമായി. സ്റ്റീമർകടവുവരെ ഭാര്യ അനുയാത്ര ചെയ്തു. പിരിയാനുള്ള സമയം വന്നപ്പോൾ, അവൾ വികാര തരളിതയായി. ഒടുവിൽ കരച്ചിലായി. ക്രമേണ അത് എക്കിളായിമാറി. ദുലാൽ ചന്ദ് അവളെ പറഞ്ഞാശ്വസിപ്പിക്കാൻ ആവുന്നത്ര ശ്രമിച്ചു. "ഞാൻ സത്യം ചെയ്തു പറയുന്നു, ഒരു മാസത്തിനകം തന്നെ മടങ്ങിവരും. എനിക്കും അവിടെ എങ്ങിനെ സുഖമായിരിക്കാൻ പറ്റും ?"

സ്ത്രീ പറഞ്ഞു : "എന്റെ മനസ്സ് സമ്മതിക്കുന്നില്ല, താങ്കളെ വിടാൻ. എന്തു ചെയ്യട്ടെ. താങ്കൾക്കും സ്വന്തം കാര്യങ്ങൾ നേരെയാക്കണമല്ലോ. എങ്ങനെയും വളരെ വേഗം കാര്യമെല്ലാം ശരിയാക്കി മടങ്ങിവരണം. അങ്ങയെ കൂടാതെ എനിക്ക് ജീവിക്കാൻ സാധ്യമല്ല."

ഒടുവിൽ കപ്പൽ വിടാനുള്ള സമയമായി. ഒരു വിധത്തിൽ അവളുടെ പിടിയിൽ നിന്നു തന്നെ മോചിപ്പിച്ച്, ദുലാൽചന്ദ് കപ്പലിൽ കയറി. കപ്പൽ സാവധാനത്തിൽ കണ്ണിൽ നിന്നു മറഞ്ഞു. അയാൾ

പിന്നെ ബർമ്മയിലേക്കു മടങ്ങിപ്പോയില്ല. അയാളുടെ പേർ ദുലാൽ ചന്ദ് എന്നായിരുന്നില്ല. തെറ്റായ മേൽവിലാസമാണ് ഭാര്യക്ക് കൊടുത്തിരുന്നത്. മാസങ്ങൾ പലതു കഴിഞ്ഞു. വർഷങ്ങളും. അയാൾ മടങ്ങിവരുമെന്നുള്ള പ്രതീക്ഷയിൽ വർഷങ്ങൾ മൂന്നു നാലു കഴിഞ്ഞു. ഹൃദയത്തിൽ പ്രതീക്ഷയും, നേത്രങ്ങളിൽ ആകുലതയും, മനസ്സിൽ വ്യാകുലതയുമായി കടലിലേക്കു കണ്ണുനട്ട്, ആ സ്ത്രീ അങ്ങനെ കാലം കഴിച്ചുകൂട്ടി. കൊടുത്തിരുന്ന മേൽവിലാസത്തിൽ വളരെയെല്ലാം അന്വേഷിച്ചുനോക്കി. പക്ഷേ അത് കള്ളമായിരുന്നല്ലോ. ഒരു ഫലവും ഉണ്ടായില്ല. ദുഃഖം വർധിച്ചു വർധിച്ച് ഒരു ദിവസം അവളും മരിച്ചു.

ഇങ്ങനെയുള്ള സംഭവങ്ങളും എത്രയെത്രയെന്നതിന് അവസാനമില്ല. ശരത്ചന്ദ്രൻ അവയിലെ കഥാപാത്രങ്ങളെയെല്ലാം അടുത്തു നിന്നു നോക്കിക്കണ്ടു മനസ്സിലാക്കി. അവരെല്ലാം തന്നെ അയാളുടെ കഥകളിലെ പാത്രങ്ങളുമായി. ദുലാൽ ചന്ദിൻെറ ഈ കഥ തന്നെ, കലാകാരൻെറ തൂലികാ സ്പർശനമേറ്റ് 'ശ്രീകാന്ത്' ദ്വിതീയ പർവത്തിൽ എത്ര മാർമ്മികമായിത്തീർന്നിട്ടുണ്ട്. ബർമ്മീ സ്ത്രീകൾ ശരത്ചന്ദ്ര സാഹിത്യത്തിൽ വളരെ വിരളമാണ്. എന്നാൽ അവരോട് അദ്ദേഹത്തിനുള്ള ബഹുമാനം അളവറ്റതാണുതാനും. അവരുടെ സൗന്ദര്യത്തിൽ മുഗ്ധനായിരുന്നുവെന്നു മാത്രമല്ല, അവരുടെ സ്വാതന്ത്ര്യത്തിൽ ഈർഷ്യയും തോന്നിയിരുന്നു. മൂടുപടം കൊണ്ടുള്ള ഏടാകൂടങ്ങളില്ല. പുരുഷന്മാരെ കാണുമ്പോൾ, പെട്ടെന്ന് നാണവും പേടിയും കൊണ്ട് ഓടി ഉരുണ്ടു വീഴുമെന്നുള്ള ഭയവുമില്ല. സംശയമില്ല, സങ്കോചമില്ല, പൊടിക്കുപോലും. കാട്ടരുവിയുടെ സ്വതന്ത്രപ്രവാഹം പോലെ, സ്വച്ഛന്ദമായി, നിർബാധഗതിയായി, നിരന്തരം ഒഴുകിക്കൊണ്ടേയിരിക്കുകയാണവർ. സ്ത്രീകൾക്ക് അത്രയും സ്വാതന്ത്ര്യം അനുവദിച്ചുകൊടുത്തതിൻെറ പേരിൽ ആ നാട്ടിലെ പുരുഷവർഗം വഞ്ചിതരായിപ്പോയിട്ടുണ്ടോ ? നമ്മൾ സ്ത്രീകളെ അടിമുതൽ മുടിവരെ അള്ളിപ്പിടിച്ചു ചേർത്ത് കുരുക്കിലിട്ടു കെട്ടിവരിഞ്ഞു നിറുത്തി. അവരുടെ ജീവിതത്തെ പംഗുവാക്കി. അങ്ങനെ നാം ലാഭക്കച്ചവടക്കാരായോ ? നമ്മുടെ സ്ത്രീകളും എന്നെങ്കിലും ഒരു ദിവസം . . . . !

ക്രിസ്തുവർഷം 1903 മുതൽ 1912 ൻെറ ആരംഭകാലം വരെ, ശരത്ചന്ദ്രൻ മിക്കവാറും ഇരുട്ടിൻെറ മറയിൽ തന്നെ കഴിഞ്ഞുകൂടി. പക്ഷേ, ആ സമയം കൊണ്ട്, അയാൾ തന്നെ, പിൽക്കാലത്ത് പ്രസിദ്ധിയുടെ കൊടുമുടിയിലേക്കു നയിച്ച ജീവിതത്തിനാവശ്യമായിരുന്ന ഒരുക്കു പണികൾ വേണ്ടത്ര ചെയ്ത് വയ്ക്കുകയും ചെയ്തു. മനുഷ്യനെ പഠിച്ചു മനസ്സിലാക്കുക — ഒരു സാഹിത്യ സ്രഷ്ടാവിനെ സംബന്ധിച്ചിടത്തോളം ഒഴിച്ചു കൂടാൻ പാടില്ലാത്ത ആവശ്യമാണത്. ശോഷിതവർഗത്തിൻെറ ഇടയിൽ കഴിഞ്ഞുകൂടിയ ശരത് അതാണ് സാധിച്ചതും. പൂർണമായും താൻ അവരിലൊരാളായി നിന്നുകൊണ്ട്,

അവരുടെ ഭാവവിചാരങ്ങളെ ശരിക്കും പഠിച്ചു. അങ്ങനെ തൻെറ ജീവിതത്തിൻെറ ഉദ്ദേശ്യസിദ്ധിക്കു പറ്റിയ ദിക്കു കണ്ടെത്തി,-കൈമുതലും.

## 16

'യമുന'യുടെ ആഫീസിലെ സാഹിത്യ സദസ്സിലൂടെ ആ കാലഘട്ടത്തിലെ അനേകം സാഹിത്യകാരന്മാരെ ശരത് പരിചയപ്പെട്ടു. അവരിലൊരാളായിരുന്നു, ഹേമേന്ദ്രകുമാർ റോയ്. യമുനയുടെ പത്രാധിപരായിരുന്ന ഫണീന്ദ്രനാഥപാലിൻെറ സഹായകൻ. ഒരു ദിവസം സന്ധ്യാസമയം. റോയ് ലേഖനങ്ങൾ തിരഞ്ഞെടുക്കുന്ന ജോലിയിൽ വ്യാപൃതനായിരുന്നു. അപ്പോൾ ശരത്ചന്ദ്രൻ അവിടെ കടന്നുചെന്നു. നേരത്തെ കണ്ടുപരിചയമില്ലായിരുന്നു. ഹേമേന്ദ്രൻ ദൃഷ്ടി ഉയർത്തി നോക്കി. തികച്ചും സാധാരണമായ മുഖം. ക്ഷീണിച്ചു മെലിഞ്ഞു സുഖമില്ലാത്ത ശരീരം. കറുത്ത നിറം. കാലിൽ ചെരുപ്പ്. കൂടെ കാണാൻ ഒട്ടും അഴകില്ലാത്ത ഒരു പട്ടി. ഈ രൂപത്തിലുള്ള ഒരു മനുഷ്യൻ മുമ്പിൽ നിൽക്കുന്നു. തലയിൽ നീളത്തിൽ വളർന്നു പാറിപ്പറന്നു കിടക്കുന്ന മുടി. ചെറുതും കട്ടി കുറഞ്ഞതുമായ താടിമീശ. ഏറെക്കുറെ മുഷിഞ്ഞ വസ്ത്രം. ഉപേക്ഷാഭാവത്തിൽ അയാൾ ചോദിച്ചു "ആരെ കാണണം ?"

"ഫണിബാബുവിനെ."

"അദ്ദേഹം ഇങ്ങെത്തിയില്ല."

"എന്നാൽ ഞാൻ ഇരിക്കാം. കുറച്ചുനേരം."

ഹേമേന്ദ്രൻ വിചാരിച്ചു, വല്ല ആഫീസ് ശിപായിയുമായിരിക്കും. കസേര സാഹിത്യകാരന്മാർക്കുള്ളതാണല്ലോ. അതുകൊണ്ട് ഒന്നും പറയാതെ ഒരു ബഞ്ചു ചൂണ്ടിക്കാണിച്ചു, ഇരിക്കാൻ. പിന്നെ തൻെറ ജോലിയിൽ മുഴുകി. സമയം കുറച്ചധികമായി. ശരത് പട്ടിക്കുഞ്ഞുമായി കളിച്ചുകൊണ്ടിരുന്നു. ആ പട്ടി ഇടക്ക് ഹേമേന്ദ്രബാബുവിൻെറ അടുത്തുചെന്ന് മുണ്ടുപിടിച്ചു വലിക്കാൻ തുടങ്ങി.' അയാൾക്ക് വെറുപ്പുതോന്നി. അയാൾ പറഞ്ഞു. "ഛീ ! ഛീ ! ആഫീസിൽ ഈ നാടൻ പട്ടി . . . !"

അപ്പോൾ പെട്ടെന്ന് ഫണിബാബു അവിടെ വന്നു. ശരത്ചന്ദ്രനെ കണ്ടപ്പോൾ പരിഭ്രമിച്ചുപോയി. അദ്ദേഹം ചോദിച്ചു. "ഇതെന്താ, ശരത് ബാബു, അവിടെ ബഞ്ചിൽ ഇരിക്കുന്നത് ?

ശരത് ഹേമേന്ദ്രൻെറ നേരെ വിരലുകൾ ചൂണ്ടി ആംഗ്യം കാണിച്ചുകൊണ്ട് മന്ദസ്മിതപൂർവം പറഞ്ഞു "അദ്ദേഹം ആജ്ഞാപിച്ചത് എന്നോട് ഇവിടെ ഇരിക്കാനാണ്."

ഫണിബാബു പറഞ്ഞു "ഇല്ല. ഇല്ല. ഇവിടെ കസേരയിൽ ഇരുന്നാലും. ഇതെന്താണ്, ഹേമേന്ദ്രബാബു ! താങ്കൾക്ക് ശരത് ബാബുവിനെ മനസ്സിലാക്കാൻ കഴിഞ്ഞില്ലേ ?"

ഹേമേന്ദ്രൻ ഇളിഭ്യനായി "ക്ഷമിക്കണം. എങ്ങനെ അറിയാനാ

ണ്. ഞാൻ ഇദ്ദേഹത്തെ മുമ്പൊരിക്കലും കണ്ടിട്ടില്ല. ഞാൻ വിചാരിച്ചു ആഫീസിലെ വല്ല ശിപായിയോ മറ്റോ ആയിരിക്കുമെന്ന്."

അത് കേട്ട് ശരത് പൊട്ടിച്ചിരിച്ചു. ആ സംഭവത്തിനുശേഷം അവർ തമ്മിൽ ഗാഢമായ സ്നേഹമാകുകയും ചെയ്തു. സാഹിത്യ സദസ്സുകളിൽ രണ്ടുപേരും ഒരുമിച്ചു തന്നെ ചെല്ലും, പോരും. ശരത് കഥകൾ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ ഇടയ്ക്ക് ഒന്നു രണ്ടു തവണ വലുതായി ഉരുട്ടിയ കറപ്പു ഗുളിക വിഴുങ്ങുമായിരുന്നു. അതുകണ്ട് ഹേമേന്ദ്രൻ ഭയന്നുപോയി. ഒരു ദിവസം ചോദിച്ചു. "ഇതെന്താണ്, താങ്കളീ കാണിക്കുന്നത് ?"

ശരത് പറഞ്ഞു "കറപ്പു തിന്നുന്നു. നിങ്ങൾക്കും ഭംഗിയായി എഴുതണമെങ്കിൽ എന്നെപ്പോലെ കറപ്പുതിന്നണം."

ഹേമേന്ദ്രൻ പറഞ്ഞു "ക്ഷമിക്കണം ! മഹാശയ് ! ഇമ്മാതിരിയുള്ള ഒരു ഗുളികയെങ്കിലും ഞാൻ തിന്നാൽ പിന്നെ സുന്ദരമായെഴുതാൻ സമയം കിട്ടിയെന്നു തന്നെ വരില്ല. യമരാജാവ് ഉടനെ ഇങ്ങെത്തും."

എന്നാൽ ശരത്ചന്ദ്രന് അതൊന്നും ചിന്താവിഷയമായിരുന്നില്ല. ചിലപ്പോൾ കഥ പറയാൻ തുടങ്ങിയാൽ, ഒറ്റ ഇരുപ്പിന് പത്ത് പന്ത്രണ്ടു മണിക്കൂർ ഇരിക്കും. ഒരു ക്ഷീണവുമില്ല. രാത്രി രണ്ടുമണി, മൂന്നുമണിയാകും വീട്ടിലെത്തുമ്പോൾ. ദുഷ്പേരിനു പ്രസിദ്ധമായ ഒരു തെരുവിലാണ് താമസം. പലപ്പോഴും ഹേമചന്ദ്രനുമുണ്ടാകും കൂടെ. വഴി നടക്കുമ്പോൾ ശരത് തന്റെ ജീവിതത്തിലെ വിചിത്രങ്ങളായ കഥകൾ പറഞ്ഞു കേൾപ്പിക്കും. ഹേമചന്ദ്രൻ അത്ഭുതപ്പെട്ടു മിഴിച്ചു നോക്കും. അയാൾ ഓർത്തുപോകും. എത്ര സരളഹൃദയനായ മനുഷ്യൻ ! ഒരു രഹസ്യവുമില്ല. ശരത് പറഞ്ഞു "ഹേമേന്ദ്രാ! ഞാൻ ശീലിക്കാത്ത ലഹരിയൊന്നുമില്ല. ഞാൻ കടന്നു ചെന്നിട്ടില്ലാത്ത ചീത്ത സ്ഥലവുമില്ല. ഇന്ന്, അതൊക്കെ വിചാരിക്കുമ്പോൾ, എനിക്കു തന്നെ ചിലപ്പോഴെല്ലാം അത്ഭുതം തോന്നാറുണ്ട്. ഇത്രയൊക്കെ ചെയ്തിട്ടും ഞാൻ എന്നോടു തന്നെ അടിയറവു പറഞ്ഞില്ലല്ലോ എന്ന്. എന്റെ മനസ്സിന്റെ ഉള്ളിലുള്ള ആ മനുഷ്യൻ എന്നും നിർമ്മുക്തനായിരുന്നു."

സാധാരണ മനുഷ്യനു സാധ്യമാണോ, ഇങ്ങനെ ചുഴിഞ്ഞിറങ്ങി ആരുടെയെങ്കിലും ഉള്ളിലേക്ക് എത്തിനോക്കാൻ ? റംഗൂണിലെപ്പോലെ കൽക്കത്തയിലും അയാളെ കേന്ദ്രീകരിച്ച് അപവാദങ്ങളുടെ വല നെയ്യപ്പെട്ടുകൊണ്ടിരുന്നു. ആളുകൾ എന്തൊക്കെ പറഞ്ഞു! ദുശ്ചരിത്രൻ, വേശ്യാഗാമി, മദ്യപാനി എന്നൊക്കെ. ഒരു രാത്രിയിലെ സംഭവമാണ്. അതിഭയങ്കരമായ മഴ പെയ്തുകൊണ്ടിരുന്നു. കൽക്കത്തയിലെ നിരത്തുകളെല്ലാം വെള്ളം കയറി നിറഞ്ഞു പുഴപോലെ ഒഴുകി. അന്നു സദസ്സുകൂടിയില്ല. ഒമ്പതുമണി ആയേയുള്ളു. വഴികളെല്ലാം ശൂന്യം. ശരത്തും ഹേമേന്ദ്രനും വീട്ടിലേക്കു മടങ്ങി. വഴിയിൽ മുട്ടറ്റം വെള്ളം. അവിചാരിതമെന്നു പറയാം, ഒരു സ്ത്രീ മുമ്പേ

മുമ്പേ നടന്നിരുന്നു. വെള്ളത്തിൽ എളുപ്പം നടക്കാൻ പ്രയാസമാണല്ലോ. അവർ ശ്രദ്ധിച്ചു പോലുമില്ല, ആ സ്ത്രീയെ. എന്നിട്ടും പിറ്റേ ദിവസം ആഫീസിൽ എത്തിയപ്പോൾ അറിഞ്ഞു, കഥ പരന്നു കഴിഞ്ഞെന്ന്. തലേ ദിവസം രാത്രി ഹേമേന്ദ്രനും ശരത്തും ഒരു വേശ്യയുടെ പുറകെ ചുറ്റിക്കറങ്ങി നടന്നെന്ന്.

ഹേമേന്ദ്രൻ കേട്ടപ്പോൾ ചിരിച്ചുകളഞ്ഞേയുള്ളു. എന്നാൽ ശരത് വളരെയധികം ക്ഷോഭിച്ചു. "കഷ്ടം ! കഷ്ടം ! ഇങ്ങനെയുള്ള നികൃഷ്ട ജീവികളുമുണ്ടല്ലോ വെറുതെ മറ്റുള്ളവരുടെ തലയിൽ അപവാദം വലിച്ചു വയ്ക്കാൻ. എന്റെ കാര്യം പോട്ടെ. വയസ്സായി. ഹേമേന്ദ്രൻ കുട്ടിയല്ലേ ? അതെങ്കിലും ഓർക്കണ്ടേ ?"

അപ്പോൾ ആ മുഖഭാവം കണ്ടാൽ തോന്നും, അപവാദം പരത്തിയവൻ മുമ്പിലെങ്ങാനും വന്നാൽ, അവനെ തവിടുപൊടിയാക്കുമെന്ന്. വേശ്യാലയങ്ങളിൽ പോയി താമസിക്കാറുള്ള ഒരു മനുഷ്യൻ ഇങ്ങനെയുള്ള അപവാദം കേട്ട് ഇത്രമാത്രം വിഷമിക്കും ! അത്ഭുതമല്ലേ ? ആ സംഭവത്തിന്റെ വിവരം, അതിശയോക്തിപരമായിരുന്നിരിക്കാം. അപ്പോഴും ഒരു കാര്യം സത്യമല്ലേ ? താനറിയാതെ തന്നെ സദാചാരിയാകാനുള്ള ഒരാഗ്രഹം മനസ്സിൽ നാമ്പെടുക്കാൻ തുടങ്ങിയിരുന്നുവെന്ന്. ശരത്ചന്ദ്രൻ ദുസ്സാഹസിയായിരുന്നു. വിപ്ളവകാരിയായിരുന്നില്ല. അതാണീ വിരോധാഭാസം !

പിന്നെ, ശരത്ചന്ദ്രൻ പരിചയപ്പെട്ട മറ്റൊരു പ്രമുഖ വ്യക്തി 'ഭാരതവർഷ'ത്തിന്റെ പത്രാധിപരും സ്വനാമധന്യനുമായ 'റായ് ബഹാദൂർ' ജലധരസെന്നാണ്. അദ്ദേഹം 'യമുന'യുടെ ആഫീസിൽ കാണാൻ ചെന്നതാണ്, ഒരു സ്നേഹിതനുമൊരുമിച്ച്. ഫണീന്ദ്രൻ അദ്ദേഹത്തെ ശരത്ചന്ദ്രനു പരിചയപ്പെടുത്തിക്കൊടുക്കണമെന്നുള്ള ഉദ്ദേശത്തോടെ എന്തോ പറയാൻ ഭാവിക്കുകയായിരുന്നു. അപ്പോൾ ശരത് ഇടക്കുകയറി പറഞ്ഞു "ചേട്ടനുമായുള്ള എന്റെ പരിചയം കുറച്ചു പഴക്കമുള്ളതാണ്."

ജലധരസേൻ അത്ഭുതപ്പെട്ടു. പറഞ്ഞു "ഞാൻ ഓർക്കുന്നില്ലല്ലോ ?"

ശരത് പറഞ്ഞു. "അങ്ങ് ഓർക്കുന്നുണ്ടാകും. വളരെക്കൊല്ലം മുമ്പാണ്. അങ്ങ് 'കുന്തളീൻ' സമ്മാനത്തിന്റെ ജഡ്ജിയായിരുന്നു. അതിൽ 'മന്ദിർ' എന്ന ഒരു കഥയാണ് പ്രഥമ സമ്മാനത്തിന് അർഹമായത്." ജലധരസെൻ പറഞ്ഞു. "അതെ; അതെ; ആയിരുന്നു. അന്നു ഏതാണ്ട് 150 കഥകൾ വന്നിരുന്നു. 'മന്ദിർ' ആയിരുന്നു; ഏറ്റവും ഇഷ്ടമായത്. ഞാൻ അതിന്മേൽ എഴുതി, ഈ ലേഖകൻ എഴുതിക്കൊണ്ടിരുന്നാൽ, ഭാവിയിൽ നല്ല യശ്ശസ്സു സമ്പാദിക്കും. പക്ഷേ, ആ കഥ എഴുതിയതു ഭാഗൽപൂരിലുള്ള ശ്രീമാൻ സുരേന്ദ്രനാഥ ഗംഗോപാധ്യായനായിരുന്നല്ലോ." ശരത് ചിരിച്ചു കൊണ്ടു പറഞ്ഞു "ഞാനാണ് കഥ എഴുതിയത്. പേരുവയ്ക്കാനുള്ള മടി കൊണ്ട് അമ്മാവന്റെ പേരുവച്ചു. അത്രേയുള്ളു. അപ്പോൾ നാം

തമ്മിൽ പഴയ പരിചയക്കാരായില്ലേ."

ജലധരസെൻ പറഞ്ഞു. "അത് എന്നെ സംബന്ധിച്ചിടത്തോളം കുറച്ചൊന്നും അഭിമാനകരമായ കാര്യമല്ലല്ലോ. ഞാൻ അപ്പോഴേ തിരിച്ചറിഞ്ഞു, രത്നം."

ആ സന്ദർശനവും ഗാഢമായ സ്നേഹത്തിൽ പരിണമിച്ചു. ശരത്ചന്ദ്രന്റെ സാഹിത്യ സൃഷ്ടിക്കുള്ള അധികം ശ്രേയസ്സിനും അധികാരിയായ ഒരു വ്യക്തി ഉണ്ടെങ്കിൽ അത് ഈ ജലധരസെൻ തന്നെ. വളരെ നാളിനുശേഷം ശരത് സ്വയം സമ്മതിച്ചു.[1] ചേട്ടൻ, എന്റെ കൃതികൾ കിട്ടാൻ വേണ്ടി ഇത്ര വളരെ പണിപ്പെട്ടില്ലായിരുന്നെങ്കിൽ, ഗുരുവിനെപ്പോലെ വീണ്ടും വീണ്ടും ഓർമ്മിപ്പിച്ച്, ഉദ്ബോധിപ്പിച്ചില്ലായിരുന്നെങ്കിൽ, എന്നെപ്പോലെ കുഴിമടിയനായ ഒരു മനുഷ്യന്റെ കൃതികളിൽ പകുതിപോയിട്ട്, നാലിലൊന്നു പോലും വെളിച്ചം കാണുമായിരുന്നില്ല."

അക്കാലത്ത് തന്നെയാണ്, രവീന്ദ്രനാഥനെ കണ്ടതും. ശരത് ചന്ദ്രൻ രവിബാബുവിന്റെ പരമ ഭക്തനായിരുന്നു. രവീന്ദ്രനാഥനും ശരത്തിന്റെ പ്രതിഭാ വിലാസം മനസ്സിലാക്കിയിരുന്നു. അടുത്ത കാലത്താണ് അദ്ദേഹം ശരത്ചന്ദ്രന്റെ പുതിയ കൃതിയായ[2] 'പണ്ഡിതമോശായ്' വായിച്ചത്. അസിതകുമാർ ഹാൽദാർ എഴുതിയിട്ടുണ്ട് "ഞാൻ ഓർക്കുന്നു, 'പണ്ഡിതമോശായ്' വായിച്ചശേഷം അദ്ദേഹം എന്നോടു പറഞ്ഞു, വളരെ നാളായി ഞാൻ അതുമിതുമൊക്കെ വായിക്കുന്ന പതിവ് ഉപേക്ഷിച്ചിരിക്കുകയാണ്. എന്നാൽ ഈ പുസ്തകത്തിന്റെ രചനാശൈലി എനിക്ക് മരുഭൂമിയിൽ പച്ചപ്പടർപ്പു പോലെയാണ് തോന്നുന്നത്."

പിന്നീട് രവീന്ദ്രനാഥ് ശരത്ചന്ദ്രനെ കാണാൻ ആഗ്രഹിച്ചു. ശരത് കൽക്കത്തയിൽ മടങ്ങിവന്നശേഷം, ഞങ്ങൾ ഒരു ദിവസം വ്രീളാവിവശനായ ശരത്ചന്ദ്രനെ, അദ്ദേഹത്തിന്റെ മുമ്പിൽ കൊണ്ടു ചെന്നുനിറുത്തി. അപ്പോൾ കൺമുമ്പിൽ കണ്ടത്, വളരെ വിചിത്രമായ ഒരു കാഴ്ചയാണ്.

ആർക്കും നിശ്ചയമില്ല, ആ പ്രഥമ ദർശന വേളയിൽ ഗുരുശിഷ്യന്മാരുടെ ഇടയിൽ എന്തുവർത്തമാനമാണുണ്ടായതെന്ന്. കവി ഗുരുവിന്റെ ഗരിമാമയമായരൂപം; നീണ്ടു വളർന്നതാടി, വളരെയധികം അയവുള്ള വസ്ത്രങ്ങൾ, വെൺ മുത്തുമണികൾ പോലുള്ള വാക്കുകൾ—അവയെല്ലാം നേരിട്ടു അനുഭവപ്പെടുമ്പോൾ, തീർച്ചയായും അദ്ദേഹം ഏതോ അപരലോകത്തിലുള്ള ജീവിയാണെന്നു കരുതിയിരിക്കും. അദ്ദേഹത്തിന്റെ ആ രൂപത്തെപ്പറ്റി ഓർത്തോർത്ത്, ശരത് ജീവിതകാലമത്രയും വിസ്മയ വിമുഗ്ധനാകയും ചെയ്തിരുന്നു.

(1) 1933.

(2) ഒക്ടോബർ 1914 ൽ പ്രയാഗിലേക്കു പോകുന്നവഴി ഈ പുസ്തകം വായിച്ചു. 1914 ഡിസംബറിൽ പ്രസിദ്ധീകരിച്ചു.

ശരത്ചന്ദ്രന്റെ സാമ്പത്തിക നില ഒട്ടും ഭദ്രമായിരുന്നില്ല. അതു കൊണ്ട് 'രാമേർ സുമതി' 'പഥനിർദേശ' 'ബിന്ദുർ ഛേലേ' എന്നീ മൂന്നു കഥകളും 'വിരാജ് ബഹു' എന്ന നോവലും പ്രസിദ്ധീകരി ക്കാനുള്ള സർവാധികാരവും ഹരിനാഥ ചതോപാധ്യായക്ക് വിറ്റു. ആ രണ്ടു പുസ്തകങ്ങൾക്കുംകൂടി 300 രൂപ കിട്ടി. അന്നത്തെ നില യ്ക്ക് ആ കച്ചവടം വളരെ മോശമൊന്നുമായിരുന്നില്ല.

ആ സമയത്തുതന്നെ, ഫണീന്ദ്രനാഥൻ മുഖാന്തിരം 'പരിണീതാ' 'പണ്ഡിതജീ', 'ചന്ദ്രനാഥ്', 'കാശീനാഥ്' ,'നാരീ കാ മൂല്യ', 'ചരിത്രഹീൻ' എന്നിങ്ങനെയുള്ള തന്റെ കൃതികൾ പ്രസിദ്ധീകരിക്കാനുള്ള എല്ലാ അവകാശവും എം. സി. സർക്കാർ ആൻഡ് സൺസിന് കൊടുത്തു. അത് ഒരു പതിപ്പിനു മാത്രമുള്ള അവകാശമായിരുന്നുതാനും.

ശരത്ചന്ദ്രന്റെ കൃതികൾ പ്രസിദ്ധീകരിക്കാനുള്ള ആഗ്രഹം ഫണീന്ദ്രനാഥനുണ്ടായിരുന്നു. പക്ഷേ, അദ്ദേഹം അതിനു പറ്റിയ സ്ഥിതിയിലായിരുന്നില്ല. ശരത് ബാബുവിന് പണത്തിന്റെ ആവശ്യ മുണ്ടായിരുന്നു. അതിനാൽ, സുധീർ ചന്ദ്രസർക്കാരിനോട് പറഞ്ഞു. സർക്കാർ 200 രൂപ അഡ്വാൻസും കൊടുത്തു. അങ്ങനെ പറഞ്ഞു കൊടുപ്പിച്ചതിനു പിന്നിലുള്ള ഉദ്ദേശം ശരത് യമുന വിട്ട് പോകരു തെന്നുള്ളതായിരുന്നുതാനും.

ഈ കൃതികളിൽ 'ബിന്ദോ കാ ലല്ലാ'യും മറ്റു കഥകളായ 'പരി ണീതാ' 'പണ്ഡിതമോശായ്'[1] എന്നിവയും ശരത്തിന്റെ കൽക്കത്താ പ്രവാസ കാലത്താണ് പ്രസിദ്ധീകരിക്കപ്പെട്ടത്. 'വിരാജ്ബഹു'[2] അതിനു മുമ്പു തന്നെ പ്രസിദ്ധീകരിക്കപ്പെട്ടിരുന്നു. 'നിഷ്കൃതി'[3] 'അന്ധേരാ ഔർ പ്രകാശ്', 'മേഝലീദീദി', 'ദർപ്പ ചൂർണ്' മുതലായ പഴയതും പുതിയതുമായ എല്ലാ കൃതികളും പ്രസിദ്ധീകൃതമായത് അക്കാലത്ത് തന്നെയാണ്.

യമുന പണം കൊടുക്കത്തക്ക നിലയിലായിരുന്നില്ല. ഭാരത വർഷത്തിൽ നിന്നു കിട്ടുമായിരുന്നുതാനും. കൂടാതെ അവിടെ അയാളുടെ ഉറ്റ ചങ്ങാതിയായ പ്രമഥനാഥ് ഭട്ടും ഉണ്ടായിരുന്നു. പുതിയ പത്രാധിപർ ജലധര സെന്നിന് ശരത്ചന്ദ്രനെ വളരെ കാര്യമായിരുന്നു. 'ഭാരതവർഷ'ത്തിന്റെ ആളുകൾ മുഴുവൻ തന്നെ അയാളെ പ്രശംസിക്കുന്ന കാര്യത്തിൽ പിന്നോക്കമായിരുന്നില്ല. ഫണീന്ദ്രനാഥന് അതെല്ലാം അറിയാമായിരുന്നു. ഭയത്തിന് കാരണ വും മറ്റൊന്നായിരുന്നില്ല. അതാണ് ശരത്ചന്ദ്രനെ യമുനയുടെ പത്രാധിപ സ്ഥാനത്ത് പ്രതിഷ്ഠിച്ചതും. നിയമപ്രകാരമുള്ള പരസ്യ വും അതിൽ കൊടുക്കപ്പെട്ടിരുന്നു.

---

(1) 'ബിന്ദോ കാ ലല്ലാ' 1914 ജൂലൈ. 'പരിണീതാ 1914, ആഗസ്റ്റ് 10. 'പണ്ഡിതജീ' 1914, ഡിസംബർ 15.

(2) 'വിരാജ് ബഹു' 1914, മെയ്.

(3) ഈ മൂന്നു കഥകളും 1914 ൽ യമുനയിൽ വന്നു.

*"സുപ്രസിദ്ധ നോവലെഴുത്തുകാരനും കഥാകൃത്തുമായ ശ്രീ ശരത്ചന്ദ്ര ചതോപാധ്യായ അവർകൾ, ഈ മാസം മുതൽ യമുനയുടെ[1] പത്രാധിപ സമിതിയിൽ ചേർന്നിരിക്കുന്നു എന്ന വിവരം പ്രിയപ്പെട്ട വായനക്കാർക്കെല്ലാം വളരെ സന്തോഷകരമായ വാർത്തയായിരിക്കുമല്ലോ. ശരത് ബാബു യമുനയുടെ വായനക്കാർക്ക് സുപരിചിതനാണല്ലോ. അതിനാൽ പരിചിതനെ വീണ്ടും പരിചയപ്പെടുത്തേണ്ട ആവശ്യമില്ലതാനും."*

എന്നാൽ അതുകൊണ്ടും പ്രയോജനമൊന്നുമുണ്ടായില്ല. ഫണീന്ദ്രൻ അദ്ദേഹത്തെ തടഞ്ഞു നിർത്താൻ വേണ്ടി ചെയ്ത എല്ലാ പ്രയത്നങ്ങളും നിഷ്ഫലമായതേയുള്ളു. ശരത് വേണ്ടെന്നു പറഞ്ഞിട്ടും അദ്ദേഹം 'ബഡിദിദി'[2] പ്രസിദ്ധപ്പെടുത്തി. അപ്പോൾ ശരത് എഴുതി: "നിങ്ങൾ അയച്ച 'ബഡിദിദി' കിട്ടി. മോശമല്ല. എങ്കിലും അച്ചടിക്കാതിരുന്നെങ്കിൽ നന്നായിരുന്നു, ബാല്യകാലകൃതിയാകയാൽ."

പുസ്തക രൂപത്തിൽ പുറത്തിറങ്ങിയ ആദ്യ കൃതിയായിരുന്നു അത്. എന്നാൽ, വിചാരിച്ച തോതിൽ വിറ്റഴിഞ്ഞില്ല. എട്ടണ വില വച്ചിട്ടും ഒരു കൊല്ലത്തിനകം 400 കോപ്പിപോലും ചെലവായില്ല. വീടുതോറും പോയിനോക്കി. എങ്കിലും അക്കാലത്തെ വായനക്കാരുടെ ദൃഷ്ടിയിൽ അത് 'ചരിത്രഹീൻ' പോലെ അശ്ലീലമായി വിചാരിക്കപ്പെട്ടിരുന്നു.

ഇവിടുത്തെ സ്ഥിതി ഇങ്ങനെ. മറുവശത്ത് യമുനയുമായി ശരത്ചന്ദ്രനുള്ള ബന്ധം നാമാവശേഷമാകണമെന്നു വിചാരിച്ചിരുന്ന ഒരു കൂട്ടരുമുണ്ടായിരുന്നു. അവർ എഴുതി, ഫണീന്ദ്രൻ ആ പുസ്തകത്തിലൂടെ പണം വാരുകയാണെന്ന്. ശരത് അത് വിശ്വസിക്കുകയും ചെയ്തു. അങ്ങനെ തോന്നാൻ കാരണവുമുണ്ട്. ഗുരുദാസിന്റെ കടയിൽ നിന്ന് മറ്റു പുസ്തകങ്ങൾ ധാരാളം വിറ്റഴിഞ്ഞു കൊണ്ടിരുന്നു. ഒരു ദിവസം യമുനയുടെ ആഫീസിൽ ചെന്നപ്പോൾ ഫണീന്ദ്രനാഥൻ അവിടെ ഇല്ലായിരുന്നു. ഉണ്ടായിരുന്നത് ബന്ധത്തിലൊരാളായിരുന്നു. ശരത് പറഞ്ഞു. "ബഡിദിദിയുടെ കോപ്പികളെല്ലാം എന്റെ കയ്യിൽ തരൂ. അത് എന്റെയാണ്." ബന്ധക്കാരൻ പറഞ്ഞു. "പുസ്തകങ്ങൾ അലമാരയിൽ വച്ചു പൂട്ടിയിരിക്കുകയാണ്. താക്കോൽ എന്റെ കയ്യിലില്ല. അദ്ദേഹം വരുമ്പോൾ, പറഞ്ഞിട്ടു താങ്കൾ പുസ്തകം എടുത്തുകൊണ്ടു പൊയ്ക്കൊള്ളു."

ശരത് വളരെ ക്ഷോഭിച്ചിരുന്നു. അദ്ദേഹം പറഞ്ഞു "സാധ്യമല്ല, എനിക്കിനിയും കാത്തിരിക്കാൻ. താക്കോലില്ലെങ്കിൽ വേണ്ട. ഞാൻ ബലമായി തുറന്നു എടുത്തുകൊണ്ടുപോകും."

ആണി ഉപയോഗിച്ച് പൂട്ടുതുറന്നു. പിന്നെ, പുസ്തകത്തിന്റെ കോപ്പികളെല്ലാം കൂലിക്കാരനെക്കൊണ്ട് എടുപ്പിച്ച് കൊണ്ടുപോയി.

(1) 1914 ജൂൺ.

(2) 1913, ഡിസംബർ 30

ഫണീന്ദ്രനാഥൻ മടങ്ങിവന്നപ്പോൾ അതറിഞ്ഞു. അദ്ദേഹത്തിനു വല്ലാത്ത വ്യസനം തോന്നി. അന്നുതന്നെ സന്ധ്യയ്ക്ക് സൗരീന്ദ്ര മോഹനനോട് എല്ലാം പറഞ്ഞു. "നിങ്ങൾ ചെയ്തത് തെറ്റാണ്. മോഷണമാണ്. അറിയാമോ ? പുസ്തകം അച്ചടിച്ചത് ഫണീന്ദ്രനാഥൻ സ്വന്തം പണം മുടക്കിയാണ്. അത് അയാളുടെ വകയാണ്. അയാൾ കോടതിയിൽ പോയാൽ നിങ്ങൾ ജയിലിലാകും. എന്താണ് കാര്യങ്ങൾ ഫണിയോടു പറയാതിരുന്നത് ? പണം വേണമെങ്കിൽ തരുമായിരുന്നല്ലോ, നിങ്ങൾക്കുവേണ്ടി അയാൾ എന്തുതന്നെ ചെയ്യില്ല ?"

അതൊക്കെ കേട്ടപ്പോൾ, ശരത്ചന്ദ്രന് ബോധ്യമായി, താൻ ചെയ്തത് തെറ്റാണെന്ന്. വളരെ നാണം തോന്നി. എന്നാൽ, ആ സംഭവത്തിനുശേഷം, യമുനയുമായുള്ള ബന്ധം നേരെയായില്ല. പിന്നീട്, ഭാരതവർഷത്തിനു വേണ്ടിമാത്രം എഴുതാൻ തുടങ്ങി.

സത്യത്തിൽ ഇങ്ങനെയൊക്കെ ഉണ്ടായോ ? അതോ ശരത് ചന്ദ്രന്റെ ജീവിതവുമായി ബന്ധപ്പെട്ടു കിടക്കുന്ന അനേകം കിംവദന്തികളിലൊന്നായിരുന്നോ അതും? ഫണീന്ദ്രനാഥനോട് ശരത് ഒരു പൈസപോലും വാങ്ങിയിരുന്നില്ല. യമുനയുടെ വരിക്കാരുടെ സംഖ്യ 200—ൽ നിന്ന് 2000 വരെ എത്തുകയും ചെയ്തു. കാരണം ശരത് ചന്ദ്രന്റെ കൃതികൾ തന്നെ. പാവപ്പെട്ടവരോട് വളരെ അലിവുള്ള ഒരു മനുഷ്യൻ, പണത്തിനോട് യാതൊരു മോഹവും ഇല്ലാത്ത ഒരു മനുഷ്യൻ, ഇങ്ങനെ ചെയ്യുമോ ? പെട്ടെന്ന് വിശ്വസിക്കാൻ പറ്റുന്ന കാര്യമല്ല. വിലയ്ക്കുവാങ്ങപ്പെടാൻ കഴിയുന്ന ആളുമല്ലായിരുന്നു, ശരത്ചന്ദ്രൻ. ഒരു ദിവസം പ്രമഥനോടു തെളിച്ചു തന്നെ പറഞ്ഞതാണ് "കൽക്കത്ത മുഴുവൻ തന്നാൽ പോലും എന്നെ വിലയ്ക്കെടുക്കാൻ പറ്റില്ല. നിങ്ങളുടെ കുടുംബം വളരെ ചെറുതുമാണല്ലോ."

ശരത്ചന്ദ്രനെ വെളിച്ചത്ത് കൊണ്ടു വന്നതിനുള്ള ശ്രേയസ്സിന്റെ നല്ലൊരു പങ്കിനവകാശിയാണ് ഫണീന്ദ്രനാഥൻ. അത് സത്യമാണ്. സംശയമില്ല. വളരെ അഭിമാനപൂർവം ഒരു ദിവസം ഫണീന്ദ്രനാഥൻ പറയുകയുണ്ടായി "പലരുമുണ്ടായിരുന്നു ശരത്ചന്ദ്രനെ മനസ്സിലാക്കിയവർ; എന്നാൽ, ആരുമുണ്ടായില്ല അംഗീകരിക്കാൻ" എന്ന്. "സാഹിത്യത്തിന്റെ പത്രാധിപർ 'ചരിത്രഹീന' നെ വളരെ പ്രശംസിച്ചു. തന്റെ മാസികയിൽ പ്രസിദ്ധീകരിക്കാൻ ധൈര്യപ്പെട്ടില്ല. ആരും ഒരുക്കമായിരുന്നില്ല; 'നാരിയുടെ മൂല്യം' പ്രസിദ്ധീകരിക്കാൻ; അതും ഒരു നാരിയുടെ പേരിൽ ഞാൻ പ്രസിദ്ധീകരിച്ചു. എനിക്കെത്ര തെറികേൾക്കേണ്ടിവന്നു. എന്നാലും ഒട്ടും പേടിയില്ല."

അപ്പോൾ ശരത് മാത്രമാണോ യമുനയുമായുള്ള ബന്ധം തകരാറായതിനു കുറ്റക്കാരൻ ? 'ഭാരതവർഷ'ത്തോടു അടുപ്പം കാണിച്ചെങ്കിൽ, അതിനുകാരണം സ്നേഹിതനോടുള്ള കൂറും പണത്തോടുള്ള മോഹവും മാത്രമായിരുന്നോ? തീർച്ചയായും അവ മതിയായ കാരണങ്ങൾ തന്നെ. ബർമ്മയോടു മനസ്സുമടുത്തു കഴിഞ്ഞിരുന്നു. ബംഗാളിലേക്കു മടങ്ങി വരുമ്പോൾ പണത്തിന്റെ ആവശ്യം വർധി

ക്കാനും ഇടയുണ്ടായിരുന്നു. അതിനൊന്നും കുറ്റം പറഞ്ഞിട്ടു കാര്യമില്ല. എന്നാൽ, മറ്റൊരു കാരണവുമുണ്ടായിരുന്നു, എല്ലാത്തിനുമുപരിയായി. അതൊട്ടും തന്നെ അപ്രധാനമായിരുന്നില്ല. ഫണീന്ദ്രനാഥൻ സ്വാഭാവികമായും ശങ്കാശീലനായിരുന്നു. വീണ്ടും വീണ്ടും ഉറപ്പുകൊടുത്തിരുന്നെങ്കിലും ശങ്ക അയാളെ വിട്ടുമാറിയില്ല. 'ഭാരതവർഷ'മുള്ളപ്പോൾ തൻെറ ചെറിയ മാസികയിൽ എഴുതുമോയെന്ന് അയാൾ ചിന്തിച്ചു പോവുക സ്വാഭാവികമാണുതാനും. എങ്കിലും അതും അതിരുകടന്നുപോയി. അടുത്ത വർഷം റംഗൂണിൽനിന്ന് എഴുതിയ കത്തിൽ ചില കാര്യങ്ങൾ പരാമർശിക്കപ്പെട്ടിരുന്നു. അവയും ഫണീന്ദ്രനാഥനനുകൂലമായിരുന്നില്ല.

"ശരി ! യമുന ഈയിടെ എങ്ങനെ നടക്കുന്നു ? ഫണി പുസ്തകം അച്ചടിപ്പിച്ചു. അയാൾ പറയുന്നു, 'ഞാൻ അങ്ങയുടെ ഒരു കഥ മുപ്പതു നാൽപതാവർത്തി വായിച്ചു. കാണാപ്പാഠമായി. അങ്ങയുടെ കൃതികൾ എനിക്കാദർശമാണ്.' എത്ര വലിയ ഗുരുഭക്തി ! എന്നിട്ടും പുസ്തകത്തിൻെറ ഒരു കോപ്പിപോലും അയച്ചു തന്നില്ല. ഞാൻ അയാളുടെ എല്ലാം കൃതികളും വായിച്ചിട്ടുണ്ട്. അവ എങ്ങനെ ഇരിക്കുന്നുവെന്നു എന്നെക്കാൾ കൂടുതലായി ആർക്കാണ് അറിയാവുന്നത്. പലതുകൊണ്ടും, ഞാൻ പിന്നെ അയാളുമായി ബന്ധപ്പെട്ടില്ല."

വളരെ നാളുകൾ കഴിഞ്ഞ് ഫണീന്ദ്രനാഥൻ പറഞ്ഞു. "ഓരോ യോഗത്തിനുമുണ്ട്, അതാതിൻെറ ഉദ്ദേശം. ശരത്—യമുനയോഗോദ്ദേശവും സഫലമായി. ഇനി, ഇപ്പോൾ മഥുരയിലെ രാജസിംഹാസനത്തിൽ നിന്നുള്ള നിമന്ത്രണം സ്വീകരിച്ച്, വ്രജധാമം ഉപേക്ഷിക്കുകയാണെങ്കിൽതന്നെ, മർമ്മഭേദകമായ ആ ദുഃഖം സഹിക്കേണ്ടി വന്നാലും, വ്രജവാസികൾ മുറുമുറുപ്പ് പ്രസ്ഥാനമൊന്നും ആരംഭി ക്കുകയില്ല."

രൂപകം അത്ര ശരിയായില്ലെങ്കിലും, ഉദ്ദേശത്തിൻെറ കാര്യം തീർച്ചയായും ശരിതന്നെ.

## 17

പെട്ടെന്നൊരു കമ്പി സന്ദേശം ലഭിച്ചു. അതുകൊണ്ട്, അവധി അവസാനിക്കുംമുമ്പ് ശരത്ചന്ദ്രനു റംഗൂണിലേക്കു പോകേണ്ടി വന്നു. അതും ഒറ്റക്ക്. അവിടെ എത്തിയ ഉടൻ തന്നെ, തൻെറ പ്രസിദ്ധകൃതിയായ 'പള്ളി സമാജ'ത്തിൻെറ പണി ആരംഭിച്ചുവെന്നു തോന്നുന്നു. ഗൃഹനായികയുടെ അസാന്നിധ്യം പല അസൗകര്യങ്ങളും ഉണ്ടാക്കി. കുറച്ചുനാൾ കഴിഞ്ഞപ്പോൾ പ്രമഥന് എഴുതി: "അവരെ ഇങ്ങോട്ട് അയക്കൂ. എൻെറ ജോലിയൊന്നും നടക്കുന്നില്ല. അവർക്കാണെങ്കിൽ വിശപ്പ്, ദാഹം, ഉറക്കം, എല്ലാം പോയിരിക്കുകയാണ് . . . . അവർ വരാതെ എഴുത്തുപണി നടക്കാൻ പ്രയാസമാണ്. മെസ്സിൽ ഒന്നും സാധ്യമല്ല. എല്ലാവർക്കും കാണണം. അതു

കൊണ്ട്, ഇതെല്ലാം വലിയ തൊന്തരവാണ്. ഞാൻ ഏതു സ്ഥിതിയിലാണോ വളരെയൊക്കെ എഴുതിയത്, ആ സ്ഥിതി പുനഃസ്ഥാപിക്കാതെ, ഒന്നും സാധ്യമാവില്ല."

ശരത്ചന്ദ്രൻ തന്റെ കഥാപാത്രങ്ങൾ, സംഭവങ്ങൾ എന്നിവയെ യഥാർഥ ജീവിതത്തിൽ നിന്ന് എങ്ങനെ ഉൾക്കൊണ്ടിരുന്നു എന്നതിന് 'പള്ളീസമാജ്' മറ്റൊരു ദൃഷ്ടാന്തമത്രെ.

അതിൽ ശവദാഹം, പ്രായശ്ചിത്തം എന്നീവക കാര്യങ്ങൾ വരുന്നുണ്ട്. അക്കാലത്ത് ബംഗാളിൽ ആസ്ത്മാ മുതലായ രോഗം ബാധിച്ചവർ പ്രായശ്ചിത്തം ചെയ്യുന്ന സമ്പ്രദായമുണ്ടായിരുന്നു. അക്കാര്യം പരാമർശിച്ചുകൊണ്ട് നോവലിലെ ഒരു കഥാപാത്രമായ ഗോപാൽ സർക്കാർ രമേശനോടു പറയുന്നു "ഈ ചെറുക്കന്റെ തന്തയായ ദ്വാരകാ ചക്രവർത്തി കാസസംബന്ധമായ രോഗം പിടിപെട്ട്, ആറുമാസത്തോളമായി കിടപ്പിലായിട്ട്. ഇന്ന് രാവിലെ മരിച്ചു. അദ്ദേഹം പ്രായശ്ചിത്തമൊന്നും ചെയ്തില്ല. അതുകൊണ്ട് ആരും ശവം തൊടാൻപോലും തയ്യാറായില്ല. ഇപ്പോഴെങ്കിലും അത് ചെയ്തേ പറ്റൂ. കാമിനിയുടെ അമ്മ ആറുമാസമായി നിരന്തരം ഈ ബ്രാഹ്മണ കുടുംബത്തെ സഹായിച്ചു പോരുകയാണ്. അവർ തന്റെ സർവസ്വവും അതിനു വേണ്ടി പണയപ്പെടുത്തിക്കഴിഞ്ഞു. ഇനി ഇപ്പോൾ അവരുടെ കയ്യിലൊന്നുമില്ല. അതുകൊണ്ടാണ് ഈ ചെറുക്കനേയും കൂട്ടി, അവർ താങ്കളുടെ അടുത്ത് വന്നിരിക്കുന്നത്."

രമേശൻ കുറച്ചുനേരത്തേക്ക് ഒന്നും മിണ്ടിയില്ല. പിന്നെ, ചോദിച്ചു "ഇപ്പോൾ മണി രണ്ടായി. പ്രായശ്ചിത്തം നടന്നില്ലെങ്കിൽ ശവം അങ്ങനെ തന്നെ കിടക്കുകയേയുള്ളോ ?"

സർക്കാർ ചിരിച്ചിട്ടു പറഞ്ഞു "ബാബുജീ! അല്ലാതെന്തു ചെയ്യാൻ ? ശാസ്ത്രത്തിനു വിപരീതമായിട്ടൊന്നും സാധ്യമല്ല. പിന്നെ, ഇക്കാര്യത്തിൽ ഗ്രാമീണരെ മാത്രം കുറ്റപ്പെടുത്തിയിട്ട് എന്താ കാര്യം? എന്തായാലും ഈ ആളുകൾക്ക് എന്തെങ്കിലും ചെയ്യേണ്ടിവരും. അതുകൊണ്ടാണ്, ഭിക്ഷ . . . . (തിരിഞ്ഞ്) കാമിനിയുടെ അമ്മേ, വേറെ എവിടെയെങ്കിലും നിങ്ങൾ പോയിരുന്നോ?"

ചെറുക്കൻ കൈ നിവർത്തി കാണിച്ചു കൊടുത്തു. ഒരുകാൽ രൂപയും കുറച്ചു പൈസയും. കാമിനിയുടെ അമ്മ പറഞ്ഞു "നാലണത്തുട്ടു മുക്കർജിയുടെ അവിടെ നിന്നു കിട്ടിയതാണ്. നാലു പൈസ ഹാൽദാറും തന്നു. എന്നാൽ കാര്യം നടക്കണമെങ്കിൽ ഒമ്പതു നാലണത്തുട്ടെങ്കിലും വേണം. അതുകൊണ്ട്, ബാബുജീ ! പറ്റുമെങ്കിൽ . . . . ."

രമേശൻ ഉടനെ പറഞ്ഞു "ശരി, ഇനി എങ്ങും പോകണ്ട. നിങ്ങൾ വീട്ടിലേക്കു പോകൂ. ഞാൻ ആളെ ഏർപ്പാടു ചെയ്തുവിടാം." ഈ സംഭവം ചിത്രീകരിക്കുമ്പോൾ, ശരത്തിന് തന്റെ ഒരു മുത്തച്ഛൻ മഹേന്ദ്രനാഥന്റെ മരണം ഓർമ്മ വന്നുകാണും. വളരെ

ക്കൊല്ലാം മുമ്പാണത്. ജഗദ്ധാത്രീപൂജ സംബന്ധിച്ച് മുത്തച്ഛൻെറ വീട്ടിൽ പോയിരുന്നു. ബ്രാഹ്മണർക്ക് വിളമ്പാൻ. അപ്പോൾ ഗ്രാമ മുഖ്യൻെറ എതിർപ്പുകാരണം, ആ മുത്തച്ഛനാണ് ശരത്തിനെ തട ഞ്ഞത്. അദ്ദേഹം മരിച്ചപ്പോൾ ബ്രാഹ്മണർ വലിയ ബഹളമുണ്ടാക്കി. ആ മുത്തച്ഛൻ പനിയും രക്താതിസാരവും പിടിച്ചാണ് മരിച്ചത്. കവിരാജ് പറഞ്ഞു, രക്തപിത്തമാണെന്ന്. പഴയ യാഥാസ്ഥിതികന്മാ രുടെ നേതാക്കന്മാർ വരാനും പോകാനും തുടങ്ങി. രോഗിയുടെ നില നിരന്തരം മോശമായിക്കൊണ്ടിരുന്നു. അങ്ങനെയിരിക്കെ ഒരു ദിവസം പ്രധാനികളിലാരും വന്നില്ല. അവരുടെയൊരു സന്ദേശം മാത്രമാണ് ലഭിച്ചത്. "വേഗം പ്രായശ്ചിത്തം നടത്തുക. അല്ലെങ്കിൽ ശവദാഹ സമയത്ത് വലിയ കുഴപ്പമുണ്ടാകും."

"എന്തുകുഴപ്പം ?"

"രോഗിക്ക് രക്തം വരികയാണ്. അയാളെ ആരും തൊടുകയില്ല." വീട്ടിലെമ്പാടും മരണം നിഴലിട്ടു നിന്നു. എല്ലാവരും ദുഃഖിതരാണ്. അതുകൊണ്ടു വലിയവരാരും അക്കാര്യം അത്ര ശ്രദ്ധിച്ചില്ല. ആളു കൾ അപ്പോഴും പിറുപിറുത്തു കൊണ്ടിരുന്നു. മഹേന്ദ്രനാഥനു സുഖമായില്ല. അഷ്ടമിനാൾ മരിച്ചു. എതിർ കക്ഷികൾ ആഗ്രഹി ച്ചതും അതു തന്നെ. അവരുടെ സന്തോഷത്തിന് അതിരില്ലായിരുന്നു. അഷ്ടമിദിവസം പ്രായശ്ചിത്തം ചെയ്യാൻ വിധി ഇല്ല. അപ്പോൾ ശവം അവിടെ കിടക്കും. പ്രാമാണികരെല്ലാം അവരവരുടെ വീട്ടിലേ ക്കുപോയി. ഒരു സന്ദേശം മാത്രം പുറപ്പെടുവിച്ചു. അപ്പോൾ ശവ ദാഹത്തിന് ആളെ അന്വേഷിച്ചു കണ്ടുപിടിക്കുക ഒരു പ്രശ്നമായി ത്തീർന്നു. ശ്മശാനം ഏതാണ്ട്, മൂന്നു മൂന്നര മൈൽ ദൂരെയാണ്. വഴിയും മോശം. ഗാംഗുലി കുടുംബക്കാർ പ്രതിസന്ധിയിലായി. എന്നാൽ, ചെറിയ മുത്തച്ഛൻ അഘോരനാഥൻ ഒരു സാഹസിക നായിരുന്നു. അദ്ദേഹം പറഞ്ഞു "ഹൈന്ദവശാസ്ത്രം കാമധേനു വാണ്. ആഗ്രഹിക്കുന്നത് ലഭിക്കും. പല മുനിമാരുടേയും അഭിപ്രായ ങ്ങൾ പലതാണ്. ഭയപ്പെടാനൊന്നുമില്ല. വ്യവസ്ഥ ഉണ്ടാകും തീർച്ച."

ഒടുവിൽ തീരുമാനമുണ്ടായി. തർക്കരത്ന മഹാശയൻ പറഞ്ഞു "ആ തെണ്ടി ! കാവ്യതീർഥൻ, അവനുണ്ടോ ന്യായം വല്ലതും അറി യാവൂ. ഹ്രസ്വദീർഘജ്ഞാനം പോലും ഇല്ലാത്തവൻ അഷ്ടമി, ചതുർദശി, ശനിയാഴ്ച, ചൊവ്വാഴ്ച ഈ ദിവസങ്ങളിൽ ജീവിത ശരീരത്തിനു പ്രായശ്ചിത്തം പാടില്ല. എന്നാൽ ശവം അഴുകാൻ ഇടകൊടുക്കുന്നത് ഹിന്ദുശാസ്ത്രത്തിനും ന്യായത്തിനും എതി രാണ്. അത് സാദ്ധ്യമല്ല. യുക്തിക്കാണ് പ്രാധാന്യം !!"

"യുക്തിഹീനേ വിചാരേതു ധർമ്മ ഹാനിർ പ്രജായതേ."

തർക്കരത്നം വ്യവസ്ഥ എഴുതിക്കൊടുത്തു. അദ്ദേഹത്തിൻെറ

ശിഷ്യൻ വന്ന് പ്രായശ്ചിത്തവും നടത്തിച്ചു. പിന്നെ, വീട്ടിൽ നിന്ന് ശവം എടുത്തു.[1]

പ്രസ്തുതനോവലിന്റെ രചനാ പ്രക്രിയ, കഥാവസ്തുവിന്റെ വികാസം, എന്നിവയെ പരാമർശിച്ചുകൊണ്ട് ശരത് തന്റെ ഒരു സ്നേഹിതനോടു പറഞ്ഞു.[2] 'പള്ളീ സമാജ്', ഞാൻ മറ്റൊരു തരത്തിലാണ്, അവസാനിപ്പിച്ചത്. അന്ന്, ഏത് പ്രകാരത്തിൽ ഉപസംഹരിച്ചാണോ ഞാൻ അയക്കാൻ തുടങ്ങിയത്, അത് അത്ര ഇഷ്ടമായി തോന്നിയില്ല. പിന്നെ, മറ്റൊരു പ്രകാരത്തിൽ എഴുതി അവസാനിപ്പിച്ചു. ഒരു കാര്യം ഞാൻ നിശ്ചയമായും പറയും. 'സരസ' ശബ്ദത്തിന് ഞാൻ ധരിച്ചിട്ടുള്ള അർഥം എന്താണോ, ഇക്കഥ അതിന്റെ അടുത്തെങ്ങും എത്തിനോക്കുകപോലും ചെയ്തിട്ടില്ല. വളരെയധികം കരുകരുപ്പുതോന്നുന്ന പദാർഥങ്ങൾ ചേർത്താണ് ഇതിന്റെ ഊടും പാവും നെയ്തെടുത്തിട്ടുള്ളത്. പോകട്ടെ; ഒന്നുരണ്ടു ഇൻററസ്റ്റിംഗ് കഥകളും വേണമല്ലോ. നോവലുകൾ ധാരാളം വായിക്കുന്നുണ്ടല്ലോ."

മറ്റൊരു കത്തിൽ ഇങ്ങനെ എഴുതി "എന്റെ ആഗ്രഹം ഇത്ര മാത്രമാണ്. ആളുകൾ പ്രാചീന കാര്യങ്ങളിലും താൽപര്യം കാണിക്കണം. ഈ പുസ്തകത്തിൽ ഒരു പ്രധാന കാര്യത്തെപ്പറ്റി, അതായത് വിവാഹത്തെപ്പറ്റി ഒന്നും പറഞ്ഞിട്ടില്ല. അക്കാര്യം മറ്റേതെങ്കിലും പുസ്തകത്തിൽ ഉന്നയിക്കാമെന്നു കരുതുന്നു. അവിടെ 'പള്ളീ സമാജ'ത്തിന് എങ്ങനെയുള്ള സ്വീകരണമാണ് ലഭിച്ചത് ? എനിക്കറിഞ്ഞു കൂടാ . . . . അറിയാൻ ആഗ്രഹമുണ്ട്." കേവലം ദുഃഖദൈന്യനിപീഡിതരും, സങ്കീർണമായ സാംസ്കൃതിക ചട്ടക്കൂട്ടിനുള്ളിൽ പെട്ട് കിടന്നുഴലുന്നവരും, പരമ്പരയായി പ്രചുര പ്രചാരമാർജ്ജിച്ച കുസംസ്കാരങ്ങളാൽ വലയം ചെയ്യപ്പെട്ടവരും ആയ ബംഗാളിലെ നിമ്ന മധ്യവർഗത്തിൽപെട്ട, ഗ്രാമീണ ജന സമൂഹത്തിന്റെ സരളവും സത്യസന്ധവുമായ ചിത്രണമാണ് 'പള്ളീസമാജി' ലെ ഉള്ളടക്കം.

ശരത്ചന്ദ്രന്റെ ബാല്യകാലം, യൗവനത്തിലെ ഏതാനും കാലം, ഇവ ഗ്രാമത്തിലാണ് കഴിഞ്ഞു കൂടിയത്. ഗ്രാമം വളരെ പ്രിയപ്പെട്ടതായിരുന്നുതാനും. അതിനെ ആസ്പദമാക്കിയാണ് ഈ കൃതി രചിച്ചതും.

എന്നാൽ, അംഗീകരിക്കപ്പെട്ടിട്ടുള്ള ഒരു കാര്യമുണ്ട്. ഗ്രാമത്തെപ്പറ്റി എഴുതുന്നവർ ഗ്രാമീണർ തന്നെ ആയിരിക്കണമെന്ന്. കൽക്കത്തെപ്പട്ടണത്തിലെ വലിയ ആളുകൾ ഒരുവേള തങ്ങളുടെ സങ്കൽപത്തെ ആശ്രയിച്ച് എഴുതുന്നതിനെക്കാൾ വളരെയേറെ സത്യസന്ധമാകാൻ

---

(1) ശരത്ചന്ദ്രേർ ജീവനേർ ഏക്ദിക്. സുരേന്ദ്രനാഥ ഗംഗുലി

(2) 1915, ഡിസംബർ 22.

ഇടയുണ്ട് അത്. ഗ്രാമങ്ങളിൽ അജ്ഞാനം വ്യാപിച്ചു കിടക്കുന്നു. അതിനുള്ള പ്രതിവിധി ജ്ഞാനം എല്ലായിടത്തും എത്തിക്കുക മാത്രമാണ്. അക്കാര്യം ചെയ്യാൻ ആഗ്രഹിക്കുന്നവർ, ഗ്രാമത്തിൽ നിന്നു വളരെ ദൂരെ വിദേശങ്ങളിൽ പോകണം, മനുഷ്യരാകാൻ. എന്നാൽ പ്രവർത്തിക്കേണ്ടതു ഗ്രാമത്തിൽ ഇരുന്നുതന്നെവേണം. ഗ്രാമത്തിലെ നല്ലവരും കൊള്ളരുതാത്തവരുമായ ആളുകളുമായി നല്ലവണ്ണം ഇടപഴകിയ ശേഷം വേണംതാനും.[1]

ബർമ്മയിൽ 'പള്ളീ സമാജ'ത്തിന് നല്ല സ്വാഗതമാണ് ലഭിച്ചത്. പക്ഷേ, കൽക്കത്തയിൽ, അത് നിശിതമായ നിരൂപണത്തിന് വിധേയമായി. വിധവയായ രമ രമേശനെ പ്രേമിക്കാൻ കാരണമെന്താണ്? അതിനെപ്പറ്റി പലതരത്തിലുള്ള ആളുകളും പല പ്രകാരത്തിലുള്ള ആക്ഷേപങ്ങളാണ് പുറപ്പെടുവിച്ചത്. 'സാഹിത്യ'ത്തിലെ ഒരു സമർത്ഥനായ വിമർശകൻ 'സാഹിത്യത്തിൻെറ സ്വാസ്ഥ്യരക്ഷ' എന്ന ഗ്രന്ഥത്തിൽ രമയെ ഇങ്ങനെ അധിക്ഷേപിച്ചു. "ഠാക്കൂർ വംശജാതേ! ഭവതി തികച്ചും ബുദ്ധിമതി തന്നെയാണല്ലോ. തൻെറ ബുദ്ധി വൈഭവം കൊണ്ടു, അച്ഛൻെറ ജമീന്ദാരിയുടെ ഭരണപരമായ ഏർപ്പാടുകളെല്ലാം ചെയ്തു. അങ്ങനെയുള്ള ഭവതി തന്നെയല്ലേ, ബാല്യകാല തോഴനും പരപുരുഷനുമായ രമേശനെ കയറി പ്രേമിക്കുകയും ചെയ്തത്. ഇതാണല്ലോ അവിടത്തെ ബുദ്ധി! ഛീ ! . . . ."

ആക്രമണത്തിൻെറ മറ്റൊരു പക്ഷവുമുണ്ട്: 'രമയും രമേശനും തമ്മിൽ, ഇത്രമാത്രം പ്രേമമായ നിലക്ക്, ലേഖകനെന്തേ അവരുടെ വിവാഹം കൂടി നടത്തിക്കാഞ്ഞത് ?' ശരത് ആരോപണങ്ങൾക്കെല്ലാം സമാധാനം പറഞ്ഞു കൊണ്ട് എഴുതി. 'പള്ളീ സമാജ്' എൻെറ ചെറിയ ഒരു പുസ്തകമാണ്. അതിലെ വിധവയായ രമ, തൻെറ ബാല്യകാല സഖാവായ രമേശനെ സ്നേഹിച്ചു. അതു കാരണം, എനിക്ക് വളരെയധികം ശകാരങ്ങളും അധിക്ഷേപങ്ങളും സഹിക്കേണ്ടിവന്നു. ഒരു കൊള്ളാവുന്ന വിമർശകൻ ഇങ്ങനെയൊരു ആരോപണവും ഉന്നയിച്ചിരിക്കുന്നതായി കണ്ടു. ദുരാചാരത്തെ ഇത്രമാത്രം താലോലിച്ചാൽ, ഗ്രാമങ്ങളിൽ ആരും തന്നെ വിധവയായി കഴിയുകയില്ല. മരിക്കുകയും ജീവിക്കുകയും ചെയ്യുന്ന കാര്യത്തെപ്പറ്റി, ആർക്കും ഒന്നും പറയാൻ സാധ്യമല്ല. ജീവിച്ചിരിക്കുന്ന ഓരോ ഭർത്താവിനും ഇത് ദുർചിന്തക്ക് ഇടകൊടുക്കുന്ന കാര്യമാണ് ! ഇതിനു മറ്റൊരു വശം കൂടിയുണ്ട്. ഇതിനെ അംഗീകരിച്ചാൽ, ഫലം നന്മയോ, അതോ തിന്മയോ ? ഹൈന്ദവസമുദായം സ്വർഗത്തിലേക്കു പോകുമോ ? അതോ നരകത്തിലേക്ക് താണുപോകുമോ ? അതിനെപ്പറ്റിയുള്ള തത്വചിന്തകളൊന്നും നടത്തേണ്ട ഭാരം എനിക്കില്ല. രമ

---

(1) 1916 മാർച്ച്.

യെപ്പോലുള്ള സ്ത്രീയോ രമേശനെപ്പോലുള്ള പുരുഷനോ, ഏതെങ്കിലും ഒരു സമുദായത്തിൽ സംഘം സംഘമായി ജനിക്കുന്നില്ല. പ്രയാസമൊന്നുമില്ല, രണ്ടുപേരും ചേർന്ന് പരിശുദ്ധജീവിതം നയിക്കുമെന്നു സങ്കല്പിക്കാൻ. എന്നാൽ ഹൈന്ദവ സമൂഹത്തിൽ അങ്ങനെയൊരു സമാധാനത്തിനിടയില്ല. പരിണാമമോ, ഇത്ര വളരെ ആത്മബലസമ്പന്നരായ സ്ത്രീപുരുഷന്മാരുടെ ജീവിതം, ഈ ലോകത്തിൽ വിഫലവും കൊള്ളരുതാത്തതും, പംഗുവുമായിത്തീരുക എന്നതത്രെ. വേദനയുടെതായ ഈ ദുരന്തവൃത്താന്തം, കൊട്ടിയടച്ചുകിടക്കുന്ന മനുഷ്യന്റെ ഹൃദയകവാടംവരെ എത്തിക്കാൻ കഴിഞ്ഞാൽ, അതിൽകൂടുതലായി എനിക്കൊന്നും ചെയ്യാനില്ല. അതുൾക്കൊണ്ടു നിൽക്കുന്ന ലാഭനഷ്ടങ്ങളെ, പ്രത്യേകം വകതിരിച്ചു കണക്കാക്കേണ്ട ഭാരം സമൂഹത്തിനുള്ളതാണ്. സാഹിത്യകാരന് അതിലൊരുപങ്കുമില്ല. രമയുടെ നിഷ്ഫലമായ ജീവിതംപോലെ തന്നെ, ഈ കൃതിയും ഇന്നത്തെ കാലത്തു വ്യർഥമാകാവുന്നതാണ്. എന്നാൽ, ഭാവിയുടെ വിചാരശാലയിൽ, നിരപരാധിക്കു, ഇത്ര കടുത്ത ശിക്ഷ അനുഭവിക്കേണ്ടിവരുക എന്നത് എന്നെങ്കിലും ഒരുനാൾ സ്വീകാര്യമല്ലാതെ വരാവുന്നതുമാണ്. അക്കാര്യം എനിക്കു നിശ്ചയമായും അറിയാവുന്നതത്രെ. അങ്ങിനെയൊരു വിശ്വാസം ഇല്ലായിരുന്നെങ്കിൽ, സാഹിത്യ സേവകന്റെ തൂലിക അന്ന് അവിടെ വച്ചുതന്നെ സന്യാസം സ്വീകരിക്കുമായിരുന്നു.

പള്ളീസമാജ് കൂടാതെ ശരത്, തന്റെ വേറെ രണ്ടു നോവലിനുള്ള പണികളും ആരംഭിച്ചുകഴിഞ്ഞിരുന്നു. ഗൃഹദാഹ്, ശ്രീകാന്ത് എന്നിവ. ഗൃഹദാഹത്തെ സംബന്ധിച്ച് നിരവധി പ്രവാദങ്ങൾ പ്രചരിച്ചു കഴിഞ്ഞിരുന്നു. ഗ്രന്ഥകർത്താവുതന്നെയാണ് അതിനുകാരണക്കാരൻ. ശരത് എപ്പോൾ ഏതുകാര്യം പറയും, പിന്നെ എപ്പോൾ അതുഖണ്ഡിച്ചു മറ്റൊന്നുപറയും എന്നൊന്നും അറിഞ്ഞുകൂടാ. അത് ഒരുപക്ഷേ, അദ്ദേഹം മനഃപൂർവം പറയുന്നതുതന്നെയായിരുന്നു. അങ്ങിനെ ചെയ്യുന്നതിൽ ഒരു സുഖവും തോന്നിയിരുന്നു. ഒരു കത്തിൽ ശരത് എഴുതിയിട്ടുണ്ട്. "ഈ കഥയുടെ ഭാവം 'ഗോര'യിലെ പരേശ്ബാബുവിൽ നിന്നാണു സ്വീകരിക്കപ്പെട്ടിട്ടുള്ളത്. അതായത്, എന്റേതായി പറയുവാനുള്ളത്, ഇതിലെ അനുകരണം മാത്രമാണെന്നർഥം. എന്നാൽ, പിടികൊടുക്കപ്പെടുകയുമില്ല. സാമൂഹ്യ കൗടുംബിക കഥയാണ്. എന്റെ മനസ്സിൽ കലശലായ ഉത്സാഹമുണ്ട്. സുന്ദരമാകും കഥ. പിന്നെ, എന്ത് എന്തായി കലാശിക്കില്ല എന്നതു പറയാൻ പറ്റില്ലല്ലോ."

ഇങ്ങിനെയുള്ള എഴുത്തുകൾ മൂലം സംപുഷ്ടമാകുന്ന ഒരു കാര്യമുണ്ട്. അത് ശരത്, രവീന്ദ്രനാഥനാൽ വളരെയധികം പ്രഭാവിതനായിരുന്നു എന്നതത്രെ. ഒരതിർത്തിവരെ ആക്രാന്തനായിരുന്നു എന്നും പറയാം. ഏതെങ്കിലും കൃതി രചിക്കുന്ന അവസരത്തിൽ, അയാളുടെ ഉപബോധനയിൽ ഒരുവിചാരം തകർത്തു പിടിച്ചുനിലകൊ

ണ്ടിരുന്നു, ഈ കൃതി രവീന്ദ്രനാഥന്റെ കൃതിയെ അപേക്ഷിച്ചു നന്നായിരിക്കണം എന്ന്. കുറഞ്ഞപക്ഷം, അതുപോലെങ്കിലുമാകണം. വീണ്ടും വീണ്ടും തന്റെ സ്നേഹിതൻമാർക്കു എഴുതുമായിരുന്നു. "എന്നിൽനിന്നു ഒരു കൃതി ആവശ്യപ്പെടുമ്പോൾ, അതുപോലൊന്ന്, രവീന്ദ്രനാഥനൊഴികെ മറ്റാർക്കും സാധ്യമല്ലെന്നു വിശ്വാസമുള്ള പക്ഷം മാത്രം ആവശ്യപ്പെടുക."

ശരത് ഉൾക്കൊണ്ടിരുന്ന ആ വിചിത്രമായ മനോവ്യാപാരം, അയാളെക്കൊണ്ട് അങ്ങിനെയുള്ള നിരവധി കാര്യങ്ങൾ ചെയ്യിച്ചിരുന്നു.

കൽക്കത്തയിലേക്കു മടങ്ങുന്നതിനുമുമ്പുതന്നെ 'ശ്രീകാന്ത'ന്റെ രചനയും തുടങ്ങിയിരുന്നു. അതു തുടർച്ചയായിവന്നുകൊണ്ടിരുന്നത് ഭാരതവർഷത്തിലാണ്. മറ്റുകൃതികളുടെ കാര്യത്തിലെന്നപോലെ അതും ആരംഭിച്ചത് ആഫീസിൽ വച്ചുതന്നെ. ആദ്യകാലകഥകളുടെ കൂടെ,യോഗേന്ദ്രനാഥ സർക്കാരിന്റെ പേരു ബന്ധിക്കപ്പെട്ടിരുന്ന പോലെ, 'ശ്രീകാന്ത'ന്റെ കൂടെ കുമുദിനീകാന്തന്റെ പേരും ബന്ധപ്പെട്ടുകിടക്കുന്നുണ്ട്. അനേകം ആളുകൾ വിശ്വസിച്ചുപോരുന്നത്, ശരത്ചന്ദ്രൻ തന്നെയാണ് പ്രസ്തുത കൃതിയിലെ ശ്രീകാന്തനെന്നത്രെ. രാജലക്ഷ്മി കാമുകിയും. ഈ രാജലക്ഷ്മിയെ തിരക്കിപ്പിടിക്കാൻ എത്രയാളുകൾ എവിടെയെല്ലാം പരക്കം പാഞ്ഞു നടന്നു. പക്ഷേ, ആർക്കും സാധ്യമായില്ല, കണ്ടെത്താൻ. എങ്ങനെ കാണാൻ? അത് കേവലം ലേഖകന്റെ സങ്കല്പ സൃഷ്ടിയായിരുന്നില്ലേ ? അതൃപ്തവാസനകളുടെ മൂർത്തരൂപം. ശരത് തന്റെ ബാല്യ സഖി യായ ധീരുവിനെ ആധാരമാക്കി, ആദ്യം 'ദേവദാസി'ലെ പാരോവിനെ ചിത്രീകരിച്ചു. പിന്നീട്, 'ശ്രീകാന്ത'നിലെ രാജലക്ഷ്മിയെയും. ഇങ്ങനെയും ഒരു കേൾവിയുണ്ട്. ധീരുവിന്റെ യഥാർഥ നാമം രാജലക്ഷ്മിയായിരുന്നെന്ന്. യൗവനാരംഭകാലത്ത് അയാളുടെ ഒരു പ്രേമം വിഫലമാകുകയുണ്ടായി. രാജലക്ഷ്മിയാകാം, അതിലെ നായിക. മുസഫർപുരത്തിലെ രാജബാലയായിക്കൂടെന്നുമില്ല അത്.

ഇങ്ങനെ, അനേകയാളുകൾ അനേകം തരത്തിലുള്ള കാര്യങ്ങൾ പറഞ്ഞുകൂട്ടിയെന്നു മാത്രമല്ല ആ മനുഷ്യനെക്കൊണ്ട് എന്തെല്ലാമാണ് പറയിച്ചിട്ടുള്ളത്. ചിലരുടെ അഭിപ്രായത്തിൽ ഹിരണ്മയീ ദേവി തന്നെയാണ്, രാജലക്ഷ്മി. സ്നേഹം കൊണ്ട് വല്ലപ്പോഴും അവരെ ലക്ഷ്മിയെന്ന് അഭിസംബോധന ചെയ്തിരിക്കാം. പിന്നെന്തുവേണം. അവരു തന്നെ രാജലക്ഷ്മിയായി. ഒരു സ്നേഹിതൻ ഇതും പറഞ്ഞു "വിവാഹം ചെയ്ത മൂലം ആ മഹത്തായ പ്രേമത്തിനോട്, അങ്ങ് മര്യാദകേടാണ് കാണിച്ചത്. ഒരു സമയം പവിത്രയായ ഭാഗീരഥിയുടെ ബന്ധന വിമുക്തവും, സ്വച്ഛ നിർമ്മലവുമായ ജലധാരയായിരുന്നു അത്. അതിലിപ്പോൾ ചിറകെട്ടി. അങ്ങ് അതിനെ, കുളമോ ചിറയോ ഒക്കെയാക്കി തരം താഴ്ത്തിക്കളഞ്ഞു."

കുറച്ചു നേരം ശരത് ഒന്നും മിണ്ടിയില്ല. പിന്നെ, ഇത്രമാത്രം

പറഞ്ഞു "മറ്റൊരു പോംവഴിയുമില്ലായിരുന്നു. ഞാൻ അവരെ ഉപേക്ഷിച്ചൊന്നുമില്ലല്ലോ ?"

ഇത് സത്യമാണെന്നു കരുതാമോ ? തീർച്ചയായും പാടില്ല. അത് സത്യമായിരുന്നെങ്കിൽ ശരത് തൻെറ ഒരു കത്തിൽ എന്തിനാണ് ഇങ്ങനെ എഴുതിയത് ? (1) "രാജലക്ഷ്മിയെ എവിടെ കിട്ടാൻ ? അത് വെറും കപോലകൽപിതമായ കള്ളക്കഥാപാത്രമല്ലേ ? 'ശ്രീകാന്ത്' ഒരു നോവൽ മാത്രമാണല്ലോ. അസത്യ ജടിലമായ കിംവദന്തികൾക്ക് ചെവികൊടുക്കാതിരിക്കുകയാണ് ഉത്തമം."

എന്നാൽ, അന്വേഷണകുതുകികൾ തൃപ്തിപ്പെടുമോ, ഈ നിരാകരണം കൊണ്ട്. അവർ ഹിരണ്മയീ ദേവിയെ സമീപിച്ച്, ആരാഞ്ഞു. "ഭവതി തന്നെയാണോ രാജലക്ഷ്മീ ?" അവർ വളരെ വിഷമിച്ചിരിക്കും ഇങ്ങനെയുള്ള ചോദ്യം കേട്ട്. ഒടുവിൽ ആളുകളെ കാണുന്നതുപോലും അവർ വേണ്ടെന്നു വച്ചു. പാവം ! അവർ ശ്രീകാന്തനിലെ രാജലക്ഷ്മിയെപ്പോലെ രൂപവതിയുമായിരുന്നില്ല; ഐശ്വര്യശാലിനിയും. നൃത്ത ഗാനങ്ങളുടെ കാര്യമോ പോകട്ടെ. സംഭാഷണ ചതുരപോലും ആയിരുന്നില്ല. അവർ വെറും സാധാരണ ക്കാരിയും, സരളയും, വിദ്യാവിഹീനയും, ധർമ്മശീലയും, പതിവ്രത യും സേവാ പരായണയുമായ ഒരു മഹിളയായിരുന്നു. അഗാധമായി രുന്നു, അവർക്ക് ശരത് ബാബുവിനോടുണ്ടായിരുന്ന സ്നേഹവും ഭക്തി ബഹുമാനവും. ദിക്ഭ്രഷ്ടനും, നിരാശ്രിതനുമായ ആ മനു ഷ്യൻെറ ജീവിതം സുഖസമ്പന്നമാക്കുന്ന കാര്യത്തിൽ, അവർ തൻെറ ദൃഷ്ടിയിലും അറിവിലുംപെട്ട യാതൊന്നും തന്നെ ചെയ്യാതിരു ന്നില്ല. അവർ ശരിയായ അർത്ഥത്തിൽ അർപ്പിതയായിരുന്നു. വികാര തരളിതയും അർപ്പണ മനോഭാവം ഉള്ളവളും. പലപ്പോഴും അതി ൻെറയെല്ലാം 'അതി'യിലേക്ക് കടന്നുപോയവൾ. അവരുടെ തന്നെ തപസ്യാധിഷ്ഠിതമായ ശ്രദ്ധയുടെ പരിണത ഫലമാണ്, ചെറുപ്പകാലത്ത് ഉപേക്ഷിതനും അപമാനിതനുമാകയാൽ ദിക് ഭ്രഷ്ടനായി ജീവിതം നയിച്ചു കൊണ്ടിരുന്ന ശരത്ചന്ദ്രൻ, ആദ്യം ശാന്തി ദേവിയുടേയും, പിന്നീട് ഹിരണ്മയീ ദേവിയുടേയും സമ്പർക്ക ത്തിൽ വന്ന് പ്രാണ പ്രദായിനിയായ സാഹിത്യത്തിൻെറ പ്രണേതാ വായി രൂപാന്തരപ്പെട്ടത്. ഒരു തേജഃപുഞ്ജമായിരുന്നു, അയാൾ. ആ തേജഃപുഞ്ജത്തിന് നാരിയുടെ കര സ്പർശം വേണം താനും, ഉദ്ദീപ്തമാകാൻ. അല്ലെങ്കിൽ, ആ തേജസ്സ് സ്വന്തം ചൂടിൽ ഭസ്മമായി പ്പോകും. മാത്രമല്ല, തൻെറ ചുറ്റുപാടുമുള്ളതെല്ലാം ദിക് ഭ്രഷ്ടമാക്കി, താറുമാറാക്കി, നശിപ്പിച്ചു കൊണ്ടിരിക്കുകയും ചെയ്യും.

സംശയമില്ല, ശ്രീകാന്തൻ ശരത്ചന്ദ്രനെപ്പോലെ തന്നെ, വീടും കുടിയുമില്ലാത്തവനായിരുന്നു. സത്യത്തെ ആസ്പദമാക്കി വർണിക്ക

(1) 1919, ആഗസ്റ്റ് 14.

പ്പെട്ടിട്ടുള്ളവയാണ് അതിലെ സംഭവങ്ങളെല്ലാം തന്നെ. അതിനെപ്പറ്റി പരാമർശിച്ചു കൊണ്ട് തന്റെ ഒരു സ്നേഹിതനോട് ശരത് പറഞ്ഞത് ഇങ്ങനെയാണ്. "താങ്കൾ എന്റെ നോവലുകൾ വായിക്കുമ്പോൾ ദയവായി ഒരു കാര്യം ചെയ്യുക. സംഭവങ്ങളിലും ചുറ്റുപാടുകളിലും വിശേഷാൽ ഊന്നൽ കൊടുക്കാതിരിക്കുക. ഞാൻ സംഭവങ്ങളെ നോവലിലെ യഥാർത്ഥ വസ്തുവായി കരുതുന്നില്ല. സ്വഭാവ ചിത്രീകരണമാണ്, എന്റെ ഏകമാത്രമായ ഉദ്ദേശം. അതോടൊപ്പം സ്വയം സംഭവങ്ങളുടെ ചുരുളുകൾ അഴിയുന്നുവെന്നു മാത്രം. വിശേഷാൽ ക്രമമൊന്നും കൂടാതെ തന്നെ. എന്റെ പാത്രങ്ങളുടെ അന്തരാളത്തിൽ ഏതെല്ലാം സ്ഥലങ്ങളാണോ യഥാർത്ഥമായിത്തീരുന്നത്, അവയെല്ലാം ചിത്രത്തിന്റെ പശ്ചാത്തല രൂപത്തിൽ വരുന്നു. അതിൽ കൂടുതലൊന്നുമില്ല." ഈ സംഭവങ്ങളെ സംബന്ധിച്ച് മറ്റൊരു സ്നേഹിതന്റെ മുമ്പിൽ ഒരു കാര്യം സമ്മതിച്ചു, ശ്രീകാന്തനിൽ തന്റെ സ്വന്തം കഥ കുറെയൊക്കെയുണ്ടെന്ന്. ജീവിതത്തിലെ ഏതെങ്കിലും സംഭവം, സാഹിത്യത്തിന്റെ നിലവാരത്തിലേക്ക് കൊണ്ടു വരുമ്പോൾ ചിലപ്പോൾ ഛിന്നഭിന്നമായിക്കിടക്കുന്ന സംഭവങ്ങളെ കൂട്ടി ഇണക്കാനോ; പൂർണമായ രൂപത്തിൽ കഥയ്ക്ക് രൂപം കൊടുക്കുന്നതിനോ സങ്കൽപത്തെ ആശ്രയിക്കേണ്ടി വരുന്നു. ശരത് പറഞ്ഞു "നിങ്ങൾ അധ്യാപകനാണല്ലോ. നിങ്ങളുടെ വിദ്യാർഥിയോട് 'എന്റെ ഗ്രാമം' എന്ന വിഷയത്തെ ആസ്പദമാക്കി ഒരു ഉപന്യാസം എഴുതാൻ പറഞ്ഞു എന്ന് വിചാരിക്കുക. ആ ഗ്രാമത്തിൽ നദിയില്ല, അമ്പലമില്ല. എന്നാൽ കുട്ടി നല്ല മാർക്ക് വാങ്ങാൻ ആഗ്രഹിക്കുന്നു. അപ്പോൾ അവൻ എന്താണ് ചെയ്യുക? വിചാരിച്ചു നോക്കൂ. ചുറ്റു പാടുമുള്ള ഗ്രാമങ്ങളിൽ അവൻ കണ്ടിട്ടുള്ള നദികളേയും ക്ഷേത്രങ്ങളേയും തന്റെ സ്വന്തം ഗ്രാമവുമായി കൂട്ടി ഇണക്കി ഉപന്യാസം തയ്യാറാക്കും. ഏതാണ്ടതൊക്കെയാണ് സാഹിത്യത്തിലും സംഭവിക്കുന്നത്."

ശ്രീകാന്തനിൽ വർണിക്കപ്പെട്ടിട്ടുള്ള ഏതാനും സംഭവങ്ങളെപ്പറ്റി ഇവിടെ നിരൂപിക്കാവുന്നതാണ്. അതിലെ ഒരു കഥാപാത്രമാണ്, ഇന്ദ്രനാഥ്. അയാൾ ശ്രീകാന്തന്റെ ബാല്യകാല സഖാവുമാണ്. ഒരു പറ്റം ആളുകൾ പറയുന്നു, ശരത് തന്റെ ബാല്യകാലത്തെ തോഴനായിരുന്ന, രാജേന്ദ്രനാഥ് മജുംദാർ എന്ന രാജുവിനെയാണ് ഇന്ദ്രനാഥന്റെ രൂപത്തിൽ അവതരിപ്പിച്ചിരിക്കുന്നതെന്ന്. രാജു, ഇന്ദ്രനാഥ് ഇവരിരുവരും പ്രകൃതികൊണ്ടു സമാനന്മാരുമാണ്. ശരത് സ്വയം സമ്മതിച്ചിട്ടുള്ള കാര്യമാണിത്.

മറ്റൊരു കൂട്ടരുടെ വാദം, ഇന്ദ്രനാഥ് ശരത്ചന്ദ്രന്റെ ജന്മഭൂമിയായ ദേവാനന്ദപുരത്തിലെ സതീശ് ചന്ദ്ര ഭട്ടാചാര്യ അല്ലാതെ മറ്റാരുമല്ല എന്നാണ്. ഗ്രാമത്തിൽ കഴിയുമ്പോൾ സതീശനുമായി സമ്പർക്കം സ്ഥാപിച്ചിരുന്നു. അധികം പേരും രാജേന്ദ്രനാഥന്റെ ഭാഗത്താണെങ്കിൽ തന്നെയും ശരത്, ഇന്ദ്രനാഥന്റെ സ്വഭാവ ചിത്രീകരണം, യഥാർഥ ലോകത്തിലെ രണ്ട് വ്യക്തികളെ കേന്ദ്രീകരിച്ചു ചെയ്തിരു

ന്നുവെന്നു വിചാരിക്കുന്നതിൽ എന്താണ് പന്തികേടുള്ളത്. പിന്നെ അന്നദച്ചേച്ചിയുടെ വാസ്തവികമായ അസ്തിത്വവും നിരാകരിക്കപ്പെട്ടിട്ടില്ല. അവർ ദേവാനന്ദപുരത്തിൽ താമസിച്ചിരുന്ന സ്വന്തം ചാർച്ചയിൽപ്പെട്ട ഒരു സഹോദരിയായിരുന്നോ, അതോ, ഭാഗൽപൂരിലുള്ള ഏതോ പെൺകുട്ടിയോ ? ഈ പ്രശ്നം കേവലം അസംഗതമത്രെ. പേരുമാത്രം മാറി യഥാർഥത്തിലുള്ള അനേകം സ്ഥാനങ്ങളും ശ്രീകാന്തനിൽ അതേ രൂപത്തിൽ തന്നെ സ്ഥലം പിടിച്ചിട്ടുണ്ട്. പല സംഭവങ്ങളും കഥാകാരൻ തന്റെ സൗകര്യത്തിനു ഉതകുമാറു വ്യത്യാസപ്പെടുത്തിയിട്ടുമുണ്ട്. അയാളുടെ തൂലിക സൃഷ്ടിച്ച ചമൽക്കാര വിശേഷം കൊണ്ട് അവയെല്ലാം തന്നെ മനോരമ്യ രൂപം പൂണ്ടു നിൽക്കുകയുമാണ്, സത്യമേതെന്ന് വേർതിരിച്ചറിയാൻ കഴിയാത്തമട്ടിൽ. തന്റെ സ്വഭാവ ചിത്രീകരണം സ്വയം താൻ തന്നെ ചെയ്യുക. വളരെ ഏറെ ദുഷ്കരമായ കാര്യമാണത്. ഒരു വസ്തു നിൽക്കുന്നത് നമ്മിൽ നിന്ന് അൽപം അകലെയായിരിക്കണം. വ്യത്യസ്തമായ ഒരു വ്യക്തിത്വവും വേണം. എന്നാൽ മാത്രമേ, അതിനെ ശരിക്കും കാണാനോ അഥവാ മനസ്സിലാക്കാനോ സാധ്യമാകയുള്ളു. കണ്ണിനൊടു തൊട്ടു തൊട്ടില്ലെന്ന നിലയിൽ നിൽക്കുന്ന വസ്തുവിനെ ശരിയായി കാണാൻ പറ്റുമോ ? തന്റെ സ്വന്തം രൂപം വരയ്ക്കുക, ഒരു ചിത്രകാരനെ സംബന്ധിച്ചിടത്തോളം എത്രയധികം വിഷമമാണോ, അത്ര തന്നെ വിഷമകരമായ കാര്യമാണ്, എഴുത്തുകാരന്, തന്നെത്തന്നെ ചിത്രീകരിക്കുന്ന കാര്യവും.

'ശ്രീകാന്ത'നിലൂടെ ശരത് തന്നെയും ചിത്രീകരിച്ചിട്ടുണ്ടോ ? അഥവാ ഇല്ലേ ? അതിന് നേരിട്ടൊരു മറുപടി പറയണമെങ്കിൽ ഇങ്ങനെ പറയാം. പഞ്ചസാരയെ 'സന്ദേശ്' എന്ന മധുര പലഹാരമെന്നു പറയാമോ ? അങ്ങനെയെങ്കിൽ തീർച്ചയായും ഇതും പറയാം. അതല്ലെങ്കിൽ, പിന്നെ, ഇടക്കിടെ അങ്ങനെ തോന്നിപ്പിക്കുന്നു എന്നതാണ് സത്യം. പാത്ര സൃഷ്ടിയാണ് ശരത്, നോവലിൽ പ്രധാനമായി കരുതിയിരുന്നത്. സംഭവങ്ങൾ അനായാസേന വന്നു പോകുന്നു എന്നു മാത്രം. ചിലപ്പോഴെല്ലാം യഥാർഥ രൂപവും കാണപ്പെടും. എന്നാൽ, അത് കേവലം ചിത്ര നിർമ്മാണത്തിലെ പശ്ചാത്തലം പോലെ മാത്രം. എല്ലാ എഴുത്തുകാരും എഴുതുന്നത് അവരവർക്കുള്ള അനുഭവജ്ഞാനത്തെ ആസ്പദമാക്കിയാണ്. അങ്ങനെ നോക്കുമ്പോൾ അയാളുടെ ഓരോ കൃതിയും സ്വന്തം ജീവിത കഥ തന്നെ. എന്നാൽ, നോവലാകുന്ന മാധ്യമത്തിലൂടെ ആത്മകഥാകഥനം ചെയ്യുന്നതും ഭീരുത്വമായിട്ടാണ് ശരത് വിചാരിച്ചിരുന്നത്. വളരെനാൾ കഴിഞ്ഞ് ഹിന്ദിയിലെ പ്രമുഖ എഴുത്തുകാരനായ ഇലാചന്ദ്ര ജോഷിയോടു പറഞ്ഞു "ജീവിതത്തെ അതിന്റെ പരപ്പിലും ആഴത്തിലും നോക്കിക്കാണണം. അതിനുള്ള ശക്തി ഇല്ലാത്തവർക്ക്, തങ്ങളുടെ അഹന്തയാകുന്ന മതിൽക്കെട്ടിനു വെളിയിലേക്ക് എത്തിച്ചു നോക്കാനേ കഴിയൂ. ജീവിതത്തിലൊരു സിംഹാവ

ലോകനം നടത്താനുള്ള കഴിവില്ലാത്തവർക്ക് തങ്ങളുടെ കലയിൽ നിരപേക്ഷത കൈവരിക്കാൻ കഴിയാതെവരും. അക്കൂട്ടരാണ് ജീവിതത്തിലെ ഗുപ്തകഥകൾക്കു നോവലിന്റെ രൂപം കൊടുക്കുന്നത്."

ശരത് തെളിച്ചു തന്നെ പറഞ്ഞു "ശ്രീകാന്തനിൽ ഞാൻ അവതരിപ്പിച്ചിട്ടുള്ളത് ജീവിതത്തിലെ ചില രൂപങ്ങളാണ്. ഏതേതു രൂപങ്ങളുമായാണോ വ്യക്തിഗതമായ നിലയിൽ എനിക്ക് പരിചയപ്പെടാൻ കഴിഞ്ഞിട്ടുള്ളത്, ആ കഥാപാത്രങ്ങളെയാണ് 'ശ്രീകാന്ത'നിലൂടെ അവതരിപ്പിച്ചിട്ടുള്ളത്. ആരെയെല്ലാം വളരെയടുത്ത് പരിചയപ്പെടാൻ എനിക്ക് കഴിഞ്ഞിട്ടുണ്ടെന്ന് പറയുമ്പോൾ, അതെല്ലാം എന്റെ ആത്മകഥയാണെന്ന് ഒരിക്കലും അർത്ഥമാക്കേണ്ടതില്ലതാനും. പിന്നെയും എനിക്ക് സന്തോഷം തോന്നുന്നുണ്ട്, ആളുകളുടെ ഈ ധാരണയെപ്പറ്റി മനസ്സിലാക്കുമ്പോൾ. അതിൽ നിന്ന് വ്യക്തമാകുന്ന ഒരു കാര്യമുണ്ടല്ലോ. അത് എന്റെ കഥാപാത്രങ്ങളെല്ലാം സജീവങ്ങളാണെന്ന് അവർക്ക് തോന്നുന്നുവെന്നല്ലേ ? എന്റെ ജീവിത വർണനയും സ്വഭാവ ചിത്രീകരണങ്ങളും യഥാർഥ ജീവിതത്തോടും വളരെയധികം അടുത്ത് നിൽക്കുന്നു എന്നും."

അമ്മാവനായ സുരേന്ദ്രനാഥൻ എഴുതിയിട്ടുണ്ട്—അനേകം ആളുകൾ പറയുന്നു, ശരത്ചന്ദ്രൻ സാഹിത്യത്തിലൂടെ തന്നെ എത്ര മാത്രമാണോ സ്പഷ്ടമാക്കി കാണിച്ചിട്ടുള്ളത്, അതൊക്കെത്തന്നെ ധാരാളമാണ് ജീവചരിത്രരൂപത്തിലെന്ന്. അതിനാൽ സ്വതന്ത്രമായ ഒരു ജീവചരിത്രത്തിന്റെ ആവശ്യം തന്നെ ഇല്ലെന്ന്. നേരെ മറിച്ച് ശരത്ചന്ദ്രൻ സാഹിത്യത്തിൽ, തന്നെ അത്ഭുതകരമാംവണ്ണം മറച്ചു പിടിക്കുകയാണ് ചെയ്തിട്ടുള്ളത്. ആ വസ്തുത അറിയാത്തവർക്ക് തെറ്റുപറ്റുക സ്വാഭാവികവുമാണ്. തന്റെ ഓരോ കൃതിയെ സംബന്ധിച്ചുമെന്നപോലെ, 'ശ്രീകാന്ത'നെപ്പറ്റിയും ശരത് ആശ്വസിതനല്ലായിരുന്നു. പ്രകാശകന് എഴുതി. ശ്രീകാന്തന്റെ സഞ്ചാരകഥ(1), തികച്ചും പ്രസിദ്ധീകരണ യോഗ്യമാണ് എന്നു ഞാൻ വിചാരിച്ചിരുന്നില്ല; ഇപ്പോഴുമില്ല. എന്നാൽ, വിചാരിക്കാതിരുന്നുമില്ല, ഇനി, ആരെങ്കിലും പ്രസിദ്ധീകരിച്ചാലോ എന്നും, അതും ആകാമല്ലോ എന്നും. അത് കൊണ്ടാണ് ശരത് എഴുതിയത് "അതിന്റെ ആരംഭത്തിൽ തന്നെയുള്ള ശ്ലേഷം, യാതൊരു കാരണവശാലും താങ്കളുടെ മാസികയിൽ സ്ഥാനം പിടിക്കാൻ പറ്റിയതല്ല. അത് ഏവർക്കും അറിയാവുന്നതത്രെ. എന്നാൽ മറ്റേതെങ്കിലും മാസികയിൽ അങ്ങനെയൊരു വിരോധമുണ്ടാകാൻ ഇടയുമില്ലല്ലോ എന്നായിരുന്നു വിചാരം. അതാണ്, താങ്കൾ വഴി അയച്ചത്. പറഞ്ഞാൽ ഇനിയും എഴുതാം.

(1) പുസ്തക രൂപത്തിൽ ഈ അംശം വന്നിട്ടില്ല.

വളരെ കാര്യങ്ങൾ പറയാനുണ്ട്. എന്നാൽ വ്യക്തിഗതമായ ശ്ലേഷ വിദ്രൂപം ഇത്രമാത്രമേയുള്ളൂ. അവസാനംവരെ എല്ലാം സത്യനിഷ്ഠമായിത്തന്നെ പറയും. യാതൊരു കാരണവശാലും എന്റെ പേര് പുറത്തു വിടുകയുമരുത്. അതെ; 'ശ്രീകാന്ത'ന്റെ ആത്മകഥയുമായി അത് ബന്ധപ്പെട്ടിരിക്കുകയും ചെയ്യും. എന്നാൽ, യഥാർഥത്തിൽ ഒരു സഞ്ചാര കഥയാണ് താനും."[1]

കുറച്ചുനാൾ കഴിഞ്ഞ് പിന്നെയും എഴുതി: "അഭയം തരുന്ന പക്ഷം അതിനെപ്പറ്റി ഒരു കാര്യം പറയാം. പത്രാധിപന്മാർ അക്കഥ തീരെ അവഗണിക്കാതിരിക്കട്ടെ. എനിക്ക് വിശ്വാസമുണ്ട്. ഇപ്പോൾ പ്രസിദ്ധീകരിക്കപ്പെട്ടുകൊണ്ടിരിക്കുന്നതും മുമ്പ് പ്രസിദ്ധീകരിച്ചു കഴിഞ്ഞതുമായ കഥകളിൽ നിന്ന് ഒട്ടുംതന്നെ താഴ്ന്ന ഒരു സ്ഥാനത്തിനർഹമായ കഥയൊന്നുമല്ലത്. സാമൂഹ്യമായ ഒട്ടേറെ ചരിത്ര സത്യങ്ങൾ, ഇതിന്റെ ഭവിഷ്യ ഗർഭത്തിൽ ഒളിഞ്ഞു കിടക്കുന്നുണ്ട്. ഞാൻ വളരെയധികം പണിയെടുത്ത് ക്ലേശിച്ചുണ്ടാക്കിയ ഒരു വസ്തുവാണിത്. ചുരുങ്ങിയ പക്ഷം എന്റെ സ്നേഹിതന്മാരുടെ ഇടയിലെങ്കിലും ആദരിക്കപ്പെടും. തീർച്ച. പിന്നെ, തുടക്കം മോശമാണ്. യഥാർഥ വസ്തുക്കളുടെ ആരംഭം നന്നായിരിക്കില്ല. അതാണ് എന്റെ വിശദീകരണം. ഇപ്രാവശ്യം അച്ചടിക്കുമോ ? കൈകൊണ്ട് എഴുതിയത് അച്ചടിച്ചു കാണാനുള്ള ആഗ്രഹം കൊണ്ടാണ് അയച്ചത്."

ഈ കത്തുകളിലൂടെ സൂചിപ്പിക്കാൻ ആഗ്രഹിച്ചത്, ആ കഥയ്ക്ക് തന്റെ ആത്മകഥയുമായി ബന്ധമുണ്ടെന്നാണ്. ആ ബന്ധവും കേവലം യഥാർഥ ജീവിതവുമായി നോവലിനുണ്ടാകാവുന്ന ബന്ധത്തോളം മാത്രം. ശരത്ചന്ദ്രന്റെ ജീവിതം വളരെയധികം വൈവിധ്യപൂർണവും രോമാഞ്ചകാരിയുമാണ്. അത് കൊണ്ട് 'ശ്രീകാന്ത'ൻ വായിക്കുമ്പോൾ, വായനക്കാർ അങ്ങനെയുള്ള ഭ്രമത്തിൽ പെട്ടുപോയാൽ അതിൽ അസ്വാഭാവികമായൊന്നും തന്നെയില്ല. ശ്രീകാന്തൻ ശരത്തല്ല. എന്നാൽ, ഇരുവരുടേയും പ്രകൃതിയിലുള്ള സമാനത അത്ഭുതകരമാണുതാനും. അത് അംഗീകരിച്ചേ പറ്റൂ. സാധാരണ ഗതിയിൽ ആത്മകഥാപരമായ നോവലുകളുടെ കൂട്ടത്തിൽ ഇതും ഉൾപ്പെടുത്താവുന്നതാണ്.

ഒരു ദിവസം ശരത് പറയുകയുണ്ടായി "ആളുകൾ എന്നെ എന്റെ കൃതികളിൽ കണ്ടെത്താൻ ശ്രമിക്കുന്നു. ചിലരുടെ അഭിപ്രായത്തിൽ ഞാൻ കറയറ്റ ഹിന്ദുവാണ്. ചിലർ പറയുന്നു, ഞാൻ നാസ്തികനാണെന്ന്. ചിലർ പറയുന്നത് 'ചരിത്രഹീൻ' എന്റെ തന്നെ കഥയാണെന്നാണ്. വേറെ ചിലർ വിശ്വസിക്കുന്നത് 'ശ്രീകാന്ത്' എന്റെ ആത്മകഥയാണെന്നത്രെ. എന്നെ ചുറ്റിപ്പറ്റി ഇങ്ങനെയുള്ള വിതണ്ഡതാ വാദങ്ങളെല്ലാം നടക്കുന്നു. ഞാനോ ദൂരെ മാറി നിന്നു

(1) 1915 നവംബർ

ചിരിക്കുന്നു." ആത്മശക്തിയുള്ള ഓരോ മനുഷ്യന്റെയും പ്രകൃതി ഇതു തന്നെ. ഗാന്ധിജിയെ സന്യാസിയെന്നു പറഞ്ഞു. അദ്ദേഹത്തെ തന്നെ, വഞ്ചകൻ, കള്ളൻ എന്നൊക്കെ വിളിക്കുകയും ചെയ്തു. എല്ലാം ആകാൻ കഴിയുന്ന വ്യക്തിയും അദ്ദേഹം മാത്രമായിരുന്നു. എന്തുമാകണമെങ്കിൽ അതിനും വേണം നല്ല ചങ്കൂറ്റം. ശരത്ചന്ദ്രനു മുണ്ടായിരുന്നു, ആ ചങ്കൂറ്റം. ജീവിതത്തിൽ വളരെ ഏറെ ദുഃഖം സഹിച്ചു. ഒട്ടൊക്കെ പാപവും ചെയ്തു. പക്ഷേ, അതിൽ നിന്നെ ല്ലാം ഉയർന്ന്, അതിനെ അനുഭൂതിയാക്കി രൂപാന്തരപ്പെടുത്താനുള്ള ആത്മശക്തിയും അയാൾക്കുണ്ടായിരുന്നു. കേവലം ഭോക്താവു മാത്രമല്ല, ദൃഷ്ടാവു കൂടിയായിരുന്നു ശരത്. അത്കൊണ്ട് ഒടുവിൽ സാഹിത്യക്ഷേത്രം അയാളെ അന്വേഷിച്ചു പിടിച്ചു. ഏതെങ്കിലും പ്രകാരത്തിൽ പാരമ്പര്യത്തെ എതിർക്കുന്നവർ, തങ്ങൾ ഉൾക്കൊ ള്ളുന്ന അജ്ഞാതശക്തികളെ അഴിച്ചു വിടുകയും ചെയ്യുന്നു. ആർ ക്കും അറിഞ്ഞു കൂടാ, പരിണാമം എന്താകുമെന്ന്. സ്വാതന്ത്ര്യം നല്ല താണ്; ശക്തിയുള്ളവന്, അർഹിക്കുന്നവനുമാത്രം. ശരത്ചന്ദ്രനിൽ അസ്സീമമായ ആ ശക്തിവിശേഷമുണ്ടായിരുന്നു. അതുകൊണ്ടു തന്നെ, ആ മനുഷ്യൻ കൃതികാരനുമായി.

## 18

അപ്പോഴും ശരത്ചന്ദ്രൻ റംഗൂണിൽ ഉദ്യോഗത്തിൽ ഇരിക്കുക യായിരുന്നു. എന്നാൽ, മനസ്സ് അവിടെ പിടിച്ചു നിന്നില്ല. ആഫീസിലെ നിയമങ്ങൾ, നിശ്ചിതവും മാറ്റമില്ലാത്തവയുമാണ്. സാഹിത്യകാ രന്റെ സ്വതന്ത്ര മനോവൃത്തിയും അതും ഒരിക്കലും ഒത്തുപോവു കയില്ല. കൽക്കത്തയിൽ നിന്നു ഹരിദാസ്ചതോപാധ്യായ നിരന്തര മെന്നപോലെ എഴുതിക്കൊണ്ടിരുന്നു, ഉദ്യോഗം ഉപേക്ഷിച്ചു പോ രാൻ. അദ്ദേഹം ഉറപ്പുകൊടുത്തു, പ്രതിമാസം നൂറുരൂപക്കുള്ള വ്യ വസ്ഥ ചെയ്യാമെന്ന്. അതിന്റെയെല്ലാം ഫലമോ, എന്നും വഷളായി ക്കൊണ്ടിരുന്ന ആരോഗ്യനില ഒന്നുകൂടി വഷളായി എന്നുമാത്രം. ശാരീരികമായി കഴിവില്ലാതാകുക. അതിനു മനസ്സിന്റെ സഹയോഗ വും ലഭിക്കുക. അപ്പോൾ അത് നേരെയാകാൻ വിഷമമാണ്. പ്രതീക്ഷ കളെല്ലാം അറ്റുപോകയേയുള്ളൂ. കൂടെക്കൂടെ തന്റെ സ്നേഹിത ന്മാർക്ക് എഴുതിത്തുടങ്ങി, ഇത്തവണ സ്ഥിതി കൂടുതൽ വഷളാ ണെന്ന് ഭയപ്പെടുകയാണ്, ജീവിതകാലം മുഴുവൻ മുടന്തനായി കഴിയേണ്ടിവരുമോ എന്നു പോലും. മാനസികമായ അസ്ഥിരത കാരണം ഒന്നും എഴുതാനും തോന്നുന്നില്ല. ഒരിക്കലും വിചാരിച്ചില്ല തന്റെ ഈ വിറകുകമ്പു പോലെ ഉണങ്ങിയ ശരീരത്തിൽ ഇത്രമാത്രം കടുത്ത രോഗം കടന്നു കൂടുമെന്ന്.

പിന്നെയും എഴുതി "ഇവിടെ സുഖം പ്രാപിക്കാൻ കഴിയുമെ ന്നുള്ള യാതൊരു പ്രതീക്ഷയുമില്ല. ശരീരത്തിലെ മറ്റ് അവയവങ്ങളെ സുഖപ്പെടുത്തി, മുടന്തനായി കഴിയാനുള്ള ശിക്ഷ എനിക്ക് ദൈവം

തരുകയാണെങ്കിൽ, അതും നല്ലതു തന്നെ. ഇടയ്ക്കിടെ കാലുകൾ രണ്ടും കൂട്ടി വച്ചു, കൈകൊണ്ടു മാത്രം ജോലി ചെയ്യാൻ പറയുന്നുണ്ട്."

ശരത്ചന്ദ്രന്റെ കാലുകൾ നീരുവന്ന് വീർക്കുമായിരുന്നു. ഒരു പ്രകാരത്തിലും സുഖമാകുന്ന മട്ടൊന്നും കാണപ്പെട്ടില്ല. ഡോക്ടർ ഉപദേശിച്ചു, ബർമ്മവിട്ടാൽ മാത്രമേ ഈ രോഗം ശാന്തമാകയുള്ളു എന്ന്. കറപ്പുതീറ്റി വർധിച്ചിരുന്നു. ആരോഗ്യം ക്ഷയിക്കാൻ അതുമൊരുകാരണമായിരുന്നു. ആരോ പറഞ്ഞ പ്രകാരം; കറപ്പ് ഉപേക്ഷിക്കാൻ ശ്രമിച്ചു. അപ്പോൾ നില കൂടുതൽ വഷളായി. രണ്ടാമതും കറപ്പുതീറ്റി ആരംഭിച്ചപ്പൊഴേ സുഖമായുള്ളു. കറുപ്പു ശീലമായാൽ പെട്ടെന്ന് ഉപേക്ഷിക്കാൻ സാധ്യമല്ല. അക്കാര്യം തന്റെ ഒരു കത്തിൽ പരാമർശിച്ചിരുന്നു.[1] "ഞാൻ ശ്രമിച്ചു നോക്കി, കറപ്പുതീറ്റി ഉപേക്ഷിക്കാമോ എന്ന് . അതുകൊണ്ടാവാം, ഇത്രയും പ്രയാസമുണ്ടായത്. ഇനി ഒരിക്കലും അക്കാര്യം ചിന്തിക്കുകപോലുമില്ല. കറപ്പ് നല്ലപോലെ കഴിച്ചപ്പോൾ കാല് സുഖമായി. മാത്ര അൽപം കൂടി വ്യത്യാസപ്പെടുത്തിയാൽ കയ്യും സുഖപ്പെട്ടേക്കാം. കറപ്പു കുറച്ചപ്പോൾ ബുദ്ധിയും ശൂന്യമായപോലെ തോന്നി. ഇപ്പോൾ വീണ്ടും എല്ലാം നേരെയാകുന്നു. അമ്പടാ ! എന്തൊരു സാധനം! തുടങ്ങിക്കോ, നിങ്ങളും. ഒട്ടും താമസിക്കണ്ട. എനിക്കുതോന്നുന്നു, മാന്യനായ ഏത് മനുഷ്യനും കറപ്പു തിന്നണമെന്ന്."

കറപ്പിന്റെ കാര്യമോ പോകട്ടെ. നേരമ്പോക്ക് പറയുന്ന സ്വഭാവവും കൂടെപ്പിറപ്പായിരുന്നു. ഒടുവിൽ തീരുമാനിച്ചു, ബർമ്മ വിടാൻ തന്നെ. ഹരിദാസ്ചതോപാധ്യായക്ക് എഴുതി "താങ്കൾ എനിക്ക് തരാമെന്ന് പറഞ്ഞതു തന്നെ ധാരാളമാണ്. ഒരു കൊല്ലത്തിനകം മരിച്ചുപോയില്ലെങ്കിൽ പണസംബന്ധമായ കടങ്ങളെല്ലാം വീട്ടാമെന്നു തോന്നുന്നു. എന്നാൽ കൃതജ്ഞതയുടെ കടം വീടുക യുമില്ല. ഞാൻ ഒരു വർഷത്തെ അവധിയിൽ പ്രവേശിക്കാൻ വിചാ രിക്കുന്നു. താങ്കൾ 300 രൂപ അയച്ചുതന്നാൽ അങ്ങോട്ടു പോരാൻ സൗകര്യമാകും. ഈ ഭാഗ്യം കെട്ട നാടുവിടാൻ വേണ്ടി താങ്കൾക്ക് കൂടുതലായി വഹിക്കേണ്ടിവരുന്ന സാമ്പത്തിക നഷ്ടം, ഇക്കൊല്ലാം തന്നെ വീട്ടാൻ ശ്രമിക്കുന്നതാണ്."

അഹങ്കാരിയായ ആ മനുഷ്യൻ ചിലപ്പോഴെല്ലാം ദയനീയനായി കാണപ്പെട്ടിരുന്നു. പംഗുവാകാനിടയുണ്ടെന്ന കാര്യവും പണമയക്കണമെന്ന കാര്യവും വീണ്ടും വീണ്ടും എഴുതിയിരുന്നു. ശ്രീ ഹരിദാസ് പണം അയച്ചു കൊടുത്തു. ഏപ്രിൽ 11—ാം തീയതി പുറപ്പെടുമെന്ന് അറിയിക്കുകയും ചെയ്തു. മനസ്സിലുള്ള പ്രയാസം വർധിച്ചു. അത് കൊണ്ട് ഒന്നും ചെയ്യാൻ തോന്നിയില്ല. അഥവാ മനസ്സ് വച്ചാൽ

---

(1) 1916, ഒക്ടോബർ 4.

തന്നെയും ശരിയാകാതെ വന്നിരുന്നു. പിന്നെ വിചാരിച്ചു. "ഇനി കൽക്കത്തയിൽ ചെന്നിട്ട് എഴുതാം."

ആ സമയം റംഗൂണിൽ ഒരു സംഭവമുണ്ടായി. അത് അവിടം വിടാൻ അവസാനമായി അയാളെ ബാധ്യസ്ഥനാക്കി. ആഫീസ് പണിയിൽ മനസ്സ് ഒട്ടും പിടിച്ചു നിന്നില്ല — സദാ വെറുതെ കിടക്കും. മുകളിലുള്ള അധികാരികൾക്ക് അത് സംബന്ധിച്ച റിപ്പോർട്ട് ലഭിച്ചു കൊണ്ടിരുന്നു. അനേകം തവണ താക്കീത് ചെയ്തു. അതു കൊണ്ടൊന്നും ഒരു ഫലവുമുണ്ടായില്ല. ഒടുവിൽ, അക്കാര്യം സംബന്ധിച്ച് ആഫീസ് സുപ്രണ്ട് മേജർ ബർനാഡുമായി ഏറ്റുമുട്ടി.

അയാൾ ഏതോ ആവശ്യപ്പെട്ടു. ശരത് മറുപടി അയച്ചു: "എനിക്ക് അത് സംബന്ധിച്ച് ഒരു വിവരവുമില്ല. അത് എന്റെ കയ്യിലില്ല." അന്വേഷണമായി. അപ്പോൾ അയാളുടെ മേശവലിപ്പിൽ നിന്ന് കണ്ടുകിട്ടി. അതു കണ്ട് സൂപ്രണ്ടിനു കലി കയറി. ദേഷ്യം വരുക സ്വാഭാവികവുമാണ്. കുറച്ച് അധികമായിപ്പോയി എന്ന് മാത്രം. കാര്യം മൽപ്പിടിത്തത്തിന്റെ പതനത്തിലെത്തി. ശരത് ക്ഷീണിച്ചു മെലിഞ്ഞ് ദുർബലനായിരുന്നല്ലോ. ബർണാഡ് ആരോഗ്യവാനും, സുഘടിതമായ ശരീരമുള്ളവനും ആയിരുന്നു. ശരത്ചന്ദ്രന് ഏറ്റുമുട്ടലിൽ പരിക്കുപറ്റി. വസ്ത്രങ്ങൾ രക്തത്തിൽ കുളിച്ചു. റിപ്പോർട്ട് വലിയ മേലധികാരി യുടെ അടുത്തെത്തി. അന്വേഷണത്തിൽ തെളിഞ്ഞത് ബർണാഡിന്റെ കയ്യിൽ നിന്നാണ്, അധികപ്പറ്റു വന്നതെന്നത്രെ. അദ്ദേഹം അയാളെ ഉടനെ തന്നെ സസ്പെൻഡു ചെയ്തു. പിന്നീട് കേട്ടത്, അയാൾക്ക് 90 രൂപാ പിഴയിട്ടെന്നാണ്. പണം വസൂലാകുമ്പോൾ ശരത് ബാബുവിനു കൊടുക്കാനും.

ഇങ്ങനെയും ഒരു വാർത്തകേട്ടു. റിപ്പോർട്ട് അക്കൗണ്ടന്റ് ജനറലിന്റെ അടുത്തെത്തി. അദ്ദേഹം ശരത്ചന്ദ്രനോടു പറഞ്ഞു "നിങ്ങൾ ബർനാഡിന്റെ പെരുമാറ്റത്തെപ്പറ്റി പ്രതിഷേധിക്കാൻ വന്നതാണ്, അല്ലേ ? ഞാൻ അയാൾക്കെതിരെ നടപടി എടുക്കുന്നുണ്ട്. പക്ഷേ, നിങ്ങൾ മനുഷ്യത്വത്തിന്റെ നിലവാരത്തിൽ നിന്ന് പതിച്ചുപോയി. അടിക്കു പകരം അടി കൊടുക്കാതെ, എന്റെ അടുത്തുവന്നിരുന്നുവെങ്കിൽ, അത് മനസ്സിലാക്കാമായിരുന്നു."

ഈ വിവരണങ്ങളെല്ലാം തന്നെ അത്ര ശരിയാകണമെന്നില്ല. സംഭവം ഉണ്ടായത് ശരിയാണ്. അത് ഒട്ടകത്തിന്റെ പുറത്തെ അവസാനഭാരമായി എന്നതും ശരി തന്നെ. ഏതായാലും ശരത് അവസാനമായി ഉറച്ച തീരുമാനമെടുത്തു, റംഗൂൺ വിടാൻ തന്നെ. സ്നേഹിതന്മാർ പറഞ്ഞു "നിങ്ങൾ നല്ല കഥകളെഴുതുന്നു. നിങ്ങൾക്കിത്രയൊക്കെ പേരുമുണ്ട്. പിന്നെ ഈ ആഫീസിൽ കിടന്നു മുരയണ്ട കാര്യമെന്താണ് ? നല്ലത് ഉദ്യോഗം ഉപേക്ഷിച്ച് എഴുതുന്നതിൽ തന്നെ മനസ്സ് വയ്ക്കുന്നതാണ്."

സാഹിത്യത്തിൽ യശസ്സുണ്ട്; അർത്ഥമുണ്ട്. എന്നാൽ ആഫീസ് കാര്യങ്ങൾക്ക് അത് തടസ്സമാണ്. തീർച്ച, വളരെയധികം ബുദ്ധിമുട്ടുന്ന

സ്വഭാവം ശരത്ചന്ദ്രനില്ലായിരുന്നു. ആരോഗ്യം മിക്കവാറും മോശ മായിരുന്നു. രാജി എഴുതിക്കൊടുത്തു. ഒരു കൊല്ലത്തെ അവകാശ അവധി ഉണ്ടായിരുന്നു. അതെടുത്തു. പിന്നെ, കൽക്കത്തയിലേക്ക് തിരിച്ചു. അതിനുശേഷം ഒരിക്കലും ബർമ്മയിൽ പോയില്ല. എങ്കിലും ചരിത്രകാരന്മാർക്ക് വിസ്മരിക്കാനാകുമോ, കഥാശിൽപിയായ ശരത്ചന്ദ്രന് പുനർജന്മം നൽകിയ സ്ഥലം ബർമ്മയാണെന്നത്. 'ശ്രീകാന്ത്', 'ചരിത്രഹീൻ', 'ഛബി ഔർ അധികാർ' എന്നീ കൃതിക ളിലെല്ലാം തന്നെ, അവിടത്തെ ജീവിതത്തിന്റെ മായാത്ത മുദ്ര പതിഞ്ഞു കിടക്കുന്നുണ്ട്. ബർമ്മാ പ്രവാസ കാലത്ത് ശരത് ഉയർന്ന ബൗദ്ധിക നിലവാരം പുലർത്തുന്ന ഏതാനും വ്യക്തികളുടെ സമ്പർ ക്കത്തിൽ വരുകയുണ്ടായി. പക്ഷേ, കൂട്ടുകാരിൽ ഭൂരിപക്ഷവും വില കുറഞ്ഞ താണ തരക്കാരും നിരക്ഷര ഭട്ടാചാര്യന്മാരുമായി രുന്നു എന്നതും പരമാർഥമത്രെ. അവരുടെയെല്ലാം പ്രോത്സാഹനം മൂലം, നിർധനനും അർധശിക്ഷിതനും ആശ്രയഹീനനും തെരുവു തെണ്ടിയുമായിരുന്ന ആ യുവാവ് സാഹിത്യത്തിന്റെ ആ ഉൽ കൃഷ്ട സോപാനത്തിലേക്ക് കാലൂന്നി നിന്നു. മഹോന്നതമായ മാന്യ പദവി അയാളെ തേടിപ്പിടിക്കാൻ കാത്ത് നിൽക്കുകയായിരുന്നു.

ബർമ്മ വിടുന്നതിനു മുമ്പുള്ള ഏതാണ്ട് നാലുമാസങ്ങൾക്കകം ശരത്ചന്ദ്രന്റെ മൂന്നു കൃതികൾ പ്രസിദ്ധീകരിച്ചു കഴിഞ്ഞിരുന്നു — 'മന്ധലീദീദിയും മറ്റുകഥകളും' (1) 'പള്ളീ സമാജ്'(2), 'ചന്ദ്രനാഥ്'(3) എന്നിവ. അങ്ങനെ, ദിശാന്വേഷണം ഏതാണ്ട് പൂർത്തിയായി എന്ന് പറയാം.

---

(1) 1915 ഡിസംബർ (2) 1916 ജനുവരി 15 (3) 1916 മാർച്ച് 12

# തൃതീയ പർവം

# ദിശാന്തം

തിരസ്കൃതനും ഉപേക്ഷിതനും സഹായഹീനനുമായ നിലയി ലാണ് ശരത്ചന്ദ്രൻ കൽക്കത്ത വിട്ടതും റംഗൂണിൽ എത്തിയതും. ഇപ്പോൾ പതിമൂന്ന് വർഷം കഴിഞ്ഞ് കൽക്കത്തയിലേക്ക് മടങ്ങിവരു മ്പോൾ സുപ്രസിദ്ധനായിക്കഴിഞ്ഞിരുന്നു, പേരു കേട്ട കഥാ ശിൽപി എന്ന നിലയിൽ. അപ്പോൾ ശരത്ചന്ദ്രൻ ഒരു 'അയാൾ' അല്ല; 'അദ്ദേഹം' എന്ന ബഹുമതിക്ക്, സർവഥാ അർഹനായിത്തീർന്ന പ്രതിഷ്ഠിത വ്യക്തിയായിരുന്നു.

ബംഗാളികൾ അദ്ദേഹത്തെ സംബന്ധിച്ച് എത്ര മാത്രം ഔത്സു ക്യമുള്ളവരായിരുന്നു, എത്ര നല്ല ഒരു സ്വാഗതമാണ് അദ്ദേഹത്തിന് ലഭിച്ചത്, എന്നീവക കാര്യങ്ങൾ ഏതൊരു സാഹിത്യകാരനിലും അസൂയ ജനിപ്പിക്കാൻ പര്യാപ്തമായിരുന്നു. നാടകകൃത്തായ ദ്വിജേ ന്ദ്രലാൽ റോയ് ശരത്ചന്ദ്രന്റെ ഒരു പ്രശംസകനായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ മകൻ ദിലീപ്കുമാർ റോയ് (പിൽക്കാലത്ത് സംഗീ തജ്ഞനെന്ന നിലയിൽ പ്രഖ്യാതനായി) അച്ഛനെക്കാൾ ഒരു പടികൂടി കടന്ന് ശരത് ബാബുവിന്റെ ആരാധകനായിത്തീർന്നി രുന്നു. 'ചരിത്ര ഹീൻ' കാരണം അദ്ദേഹം കുറച്ച് ദുഷ്പേരു സമ്പാദി ച്ചിരുന്നുവെങ്കിലും, ദിലീപ് കുമാറിന്റെയും മറ്റും ദൃഷ്ടിയിൽ 'ഹീറോ' ആയിക്കഴിഞ്ഞിരുന്നു. അവർ എപ്പോഴും വിചാരിക്കാറുണ്ട് എന്താണ് അദ്ദേഹം കൽക്കത്തയിലേക്ക് മടങ്ങിവരാത്തത് ? എന്താ ണ് ചീഞ്ഞ മത്സ്യം തിന്നുന്ന ആളുകളുടെ നാട്ടിൽതന്നെ ഇങ്ങനെ കഴിയുന്നത് ?

ശരത്ബാബു കൽക്കത്തയിലേക്ക് വരുന്നു എന്ന വൃത്താന്തം കേട്ടപ്പോൾ ദിലീപ്കുമാറിന്റെ സന്തോഷത്തിന് അതിരില്ലായിരുന്നു. രാത്രിയിൽ ഉറക്കം പോലും വന്നിരുന്നില്ല. വിചാരിച്ചുകൊണ്ടേയി രിക്കും, എപ്പൊഴാണാവോ വന്നെത്തുക, ആ അത്ഭുത കഥാ കഥന ഗന്ധർവൻ ! സപ്ത സമുദ്രങ്ങൾക്കും പതിമൂന്ന് പുഴകൾക്കും അപ്പുറത്ത് നിന്ന്.

ഒടുവിൽ ശരത് എത്തിച്ചേർന്നു. ദിലീപ്കുമാർ അദ്ദേഹത്തെ കാണാൻപോയി. ഗുരുദാസ് ലൈബ്രറിയുടെ മുകളിലത്തെ നിലയിലുള്ള ഒരു ചെറിയ മുറിയിൽ വച്ചാണ്, അദ്ദേഹം ആദ്യമായി ശരത് ബാബുവിനെ കണ്ടത്. നാലുപാടും പുസ്തകങ്ങൾ വിതറിക്കിടന്നു. അവയ്ക്കിടയിൽ ശരത് ബാബു. കറുത്ത നിറം. ആടിന്റെ താടിപോലുള്ള താടിമീശ. മെലിഞ്ഞ ശരീരം. വളരെയധികം തീക്ഷ്ണങ്ങളായ രണ്ട് കണ്ണുകൾ ! അതുപോലുള്ള നാസിക. എന്നാൽ മുഖത്ത് യാതൊരു തേജസ്സുമില്ല. വേഷവും അങ്ങേയറ്റം ഗദ്യമയം തന്നെ . . . .

ദിലീപ്കുമാറിന്റെ ഉൽഫുല്ലമായ ഹൃദയം ക്ഷണനേരത്തേക്ക് തളർന്ന് കൂമ്പിയപോലെ തോന്നി. എന്നാലും പ്രണാമം ചെയ്യാനായി പാദരേണുക്കൾ സ്പർശിച്ചു. പിന്നെ, തെല്ലൊരു പരിഭ്രമത്തോടെ ചോദിച്ചു . . . . "താങ്കൾ . . . !"

ശരത്ബാബു ചിരിച്ചു : "അതെ, ഞാൻ തന്നെയാണ് ശരത്ചന്ദ്രൻ. എന്നെ കണ്ടപ്പോൾ നിങ്ങൾക്ക് വിഷമം തോന്നിയിരിക്കും. വിചാരിച്ചു കാണും, എന്റെ മുഖം രാജപുത്രന്റെ മുഖം പോലിരിക്കുമെന്ന്. ശരിയല്ലേ ? അങ്ങനെയല്ലേ വിചാരിച്ചത് ?"

ദിലീപൻ സങ്കോചത്തോടെ പറഞ്ഞു. "ഇല്ല ഇല്ല അങ്ങനെയൊന്നുമില്ല. എന്നാലും . . ."

എന്നാൽ സ്നേഹത്തിന്റെ ഗാഢത രൂപാപേക്ഷിതമല്ല. അദ്ദേഹത്തിന് ചില പ്രത്യേകതകളുണ്ടായിരുന്നു. കാഴ്ചക്കാരുടെ ശ്രദ്ധയെ തൽക്ഷണം പിടിച്ചു പറ്റുന്നവ. പോരെങ്കിൽ ദിലീപ് അദ്ദേഹത്തിന്റെ കൃതികളുടെ ആരാധനകനുമായിരുന്നല്ലോ. അതിവേഗം, ശരത്ബാബുവിന്റെ ഹാർദിക സാരള്യം, നിശ്ചലമായ സ്നേഹം, സാധുജനോചിതമായ ഋജുത എന്നിവ ദിലീപന്റെ മനസ്സിനെ വശീകരിച്ചു. ശരത് ബാബുവിന്റെ മധുരസ്വരമായിരുന്നു, ആ ബഹുമാനത്തിനുള്ള മറ്റൊരുകാരണം. ദിലീപകുമാർ സ്വതേ നല്ലൊരു ഗായകനായിരുന്നല്ലോ. തന്റെ പിതാവിന്റെ കീർത്തനഗാനങ്ങളിലും ഹിന്ദുസ്ഥാനി സംഗീതത്തിലും അദ്ദേഹത്തിനു നല്ല പിടിയായിരുന്നു. ദിലീപൻ തന്റെ അച്ഛന്റെ 'ഓ ജേ ഗാന ഗേയേ ചോലേ ജായേ' എന്ന ഗീതം പാടുമ്പോൾ, എത്ര കേട്ടാലും ശരത് ബാബുവിന് തൃപ്തിയായിരുന്നില്ല. അദ്ദേഹം പറയും "പാടൂ! പാടൂ. മൺടൂ! ഒരിക്കൽ കൂടി പാടൂ ആ വരികൾ . . . സേ ജേ ദേവതാ ഭിഖാരി, മാനവദുയാരേ ദേഖേ ജാരേ തോരാ ദേഖ് ജാ! ആഹാ! നിങ്ങളുടെ അച്ഛൻ കേവലം ഒരു കവി മാത്രമല്ല, ഭക്തനുമായിരുന്നു. അല്ലെങ്കിൽ ഇങ്ങനെയുള്ള ഗീതങ്ങളെഴുതാൻ പറ്റുമായിരുന്നില്ല."

അദ്ദേഹത്തിന്റെ മറ്റൊരു പ്രിയപ്പെട്ട ഗീതമായിരുന്നു, ചന്ദ്രഗുപ്ത നാടകത്തിലെ ഈ പാട്ട്:

ആർ കേന മിഛേ ആശാ, മിഛേ ഭാലബാസാ
മിഛേ കേന താര ഭാവനാ
സേ ജേ സാഗരേർ മണി ആകാശേർ ചാന്ദ്
ഭ്രാമീ തോ താഹാരേ പാവനാ

കൽക്കത്തയിലെത്തിയ ശേഷം ശരത് ബാബു ആദ്യം താമസിച്ചത് ആറാംനമ്പർ, ശിവപൂർ, ഫസ്റ്റ് ബായി ലെയിനിലാണ്. (നീലകമൽ കണ്ടു ലെയിൻ). അത് കഴിഞ്ഞു നാലാം നമ്പർ, ഫസ്റ്റ് ബായിലെയിൻ, ശിവപൂരിൽ സ്ഥിരതാമസമാക്കി. വീടു ചെറുതായിരുന്നു. പണവുമില്ല. എന്നാലും സൗന്ദര്യ പ്രേമം പഴയപടിതന്നെ. ഇരുപ്പുമുറിയിൽ ഇടത്തരം പൊക്കമുള്ള ഒരു മേശ. അതിന്റെ മൂന്ന് വശത്തുമായി മൂന്ന് കസേരകൾ. ഒരുബഞ്ച്. മേശപ്പുറത്ത് രണ്ട് നോട്ടു പുസ്തകങ്ങൾ—ഭംഗിയായി ബയൻറ് ചെയ്തവ. സുന്ദരമായ ഒരു മഷിക്കുപ്പിസ്റ്റാൻറ്. നാലുപേന. രണ്ടു വലിയ വില പിടിച്ച ഫൗണ്ടൻ പേന. ശാസ്ത്രീയ പുസ്തകങ്ങൾ, അർഥശാസ്ത്ര സംബന്ധമായ പുസ്തകങ്ങൾ എന്നിവ മോടിയിൽ ചിട്ടയോടെ അടുക്കിവച്ചിരുന്നു.

അടുത്തു തന്നെ എപ്പോഴുമുണ്ടാകും, ഹുക്കാ വലിക്കാനുള്ള ഒരു കുഴൽ. ഇടയ്ക്കിടെ ഉച്ചത്തിൽ വേലക്കാരനെ വിളിക്കാൻ വിട്ടുപോകാറില്ല.

ആദ്യമായി ചെയ്ത കാര്യം, കൽക്കത്ത വിട്ടു പോകുന്നതിനു മുമ്പ്, അനാഥരെപ്പോലെ അവിടെയും ഇവിടെയും ആക്കിയിട്ടു പോയിരുന്ന സ്വന്തം സഹോദരന്മാരെ വിളിച്ചു കൊണ്ടു വരിക എന്നതായിരുന്നു. ഇളയ സഹോദരൻ പ്രകാശ് ചന്ദ്രൻ അപ്പോൾ അഗ്രദ്വീപിലായിരുന്നു. അയാൾ വല്യേട്ടന്റെ കൂടെ വന്നു താമസമാക്കി. നടുവിലത്തെ സഹോദരൻ പ്രഭാസ് ചന്ദ്രൻ ജോലി ഉപേക്ഷിച്ച് സന്യാസിയായിപ്പോയിരുന്നു. ആ സമയത്ത് രാമകൃഷ്ണമിഷന്റെ വൃന്ദാവനത്തിലുള്ള സേവാ ആശ്രമം നടപ്പുകാരനായി പ്രവർത്തിച്ചു പോന്നു. കൽക്കത്തയിൽ വരുമ്പോഴൊക്കെ, പൂർവാശ്രമത്തിലെ തന്റെ വല്യേട്ടന്റെ കൂടെ താമസിക്കും. മൂത്ത സഹോദരി അനിലാദേവി, അടുത്ത ഗ്രാമമായ സാമതാബെഢിലായിരുന്നു താമസം. ഭർത്താവും കുട്ടികളുമായി പലപ്പോഴും സഹോദരനെ കാണാൻ വരികയും ചെയ്തിരുന്നു. അവരുടെ കുടുംബം മുഖാന്തിരമാണ് ശരത്ചന്ദ്രൻ താമസിക്കാനുള്ള വ്യവസ്ഥകളെല്ലാം ശരിയായത്. ഏറ്റവും ഇളയ സഹോദരിയായിരുന്നു സുശീല. അവൾ വീട്ടുടമസ്ഥയുടെ കൂടെയായിരുന്നു. എന്നാൽ, കൊച്ചമ്മാവൻ വിപ്രദാസിന്, അതൊട്ടും പിടിച്ചില്ല. അദ്ദേഹം അവളെ തന്റെ കൂടെ കൊണ്ടുപോയി. അവളുടെ വിവാഹവും യഥാകാലം നടത്തി. ആസൻലോൾ എന്ന സ്ഥലത്തുകാരനായ ഒരു കൽക്കരി വ്യാപാരിയുടെ കുടുംബത്തിലാണ് കല്യാണം കഴിച്ചയച്ചത്. ശരത് ബാബു കൽക്കത്ത

യിൽ വന്ന ശേഷം പ്രകാശ് ചന്ദ്രൻ അവളെ കാണാൻ പോയി. ഏതോ കാര്യം കൊണ്ട് സുശീല സഹോദരനോട് കർക്കശമായിട്ടെന്തോ ഒക്കെ സംസാരിച്ചെന്നാണ് കേട്ടത്. പോയ പോലെ അയാൾ മടങ്ങിപ്പോന്നു. കാരണമെന്തായാലും സുശീല ശരത്ചന്ദ്രൻെറ വീട്ടിൽ പോയില്ല. അക്കാര്യമൊഴിച്ചാൽ, തൻെറ കുത്തഴിഞ്ഞ കുടുംബത്തെ വീണ്ടും ഉറപ്പിക്കുന്ന കാര്യത്തിൽ ശരത്ചന്ദ്രൻ ആകുന്നതെല്ലാം ചെയ്തു. കുറച്ചുനാൾ കഴിഞ്ഞ് അനന്തിരവളുടെ വിവാഹം നടന്നു. ഹിന്ദുമര്യാദയനുസരിച്ച് അമ്മാവൻ ചോറുകൊടുക്കുകയെന്നൊരു ചടങ്ങുണ്ട്. ശരത്ചന്ദ്രൻെറ കയ്യിൽ പണമൊന്നുമില്ലായിരുന്നു. തൻെറ പുസ്തക പ്രസിദ്ധീകരണക്കാരന് എഴുതി. "ഈ വെള്ളിയാഴ്ച കഴിഞ്ഞു വരുന്ന വെള്ളിയാഴ്ച എൻെറ സഹോദരിയുടെ മകളുടെ കല്യാണമാണ്. എനിക്ക് വളരെ ചുമതലയുള്ള കാര്യമാണത്. ഇതിനിടയിൽ ഞാൻ താങ്കളോട് ഒരു കാര്യം പറയാൻ വിട്ടുപോയി. നാട്ടിൽ ഞാൻ സമുദായ ഭ്രഷ്ടനാണെന്ന കാര്യം. അതുകൊണ്ട് കല്യാണ വീട്ടിൽ പോകുന്നത് ഉചിതമല്ല. എന്തായാലും എനിക്കതിൽ ക്ലേശമൊന്നുമില്ല. പണം കൊടുക്കാൻ ആഗ്രഹമുണ്ടുതാനും. 'ഞാൻ ചെല്ലാതിരുന്നാൽ കൊള്ളാം' ഇതവരുടെ മനസ്സിലെ ആഗ്രഹമാണ്. എൻെറകയ്യിൽ 400 രൂപയുടെ കുറവുണ്ട്. അത്രയും പണം വേണം."

തൻെറ ചേച്ചിയോട് ശരത്ചന്ദ്രന് അസ്സീമമായ സ്നേഹമാണ് ഉണ്ടായിരുന്നത്. ഈ കത്തിൽ നിന്ന് അത് വ്യക്തവുമാണ്. ശരത് ജാതി ബഹിഷ്കൃതനായിരുന്നു (ജീവിതം മുഴുവൻ ആ നിലയിൽ കഴിഞ്ഞു). അതുകൊണ്ട് വിവാഹാഘോഷച്ചടങ്ങുകളിൽ ഭാഗഭാക്കാകാൻ സാധിച്ചിരുന്നില്ല. ആ നിലയ്ക്ക് വേണമെങ്കിൽ ചോറുകൊടുക്കുകയെന്ന ചുമതലയിൽ നിന്ന് ഒഴിയാമായിരുന്നു. എന്നാൽ, ഇപ്പോൾ അദ്ദേഹത്തിൻെറ മനസ്സിൽ വാണരുളിയിരുന്ന 'വീടും കുടിയുമില്ലാത്ത മനുഷ്യൻ' തൻെറ തല ഏതാണ്ട് താഴ്ത്തിയമട്ടായിരുന്നു. അതു കൊണ്ടാവാം, കുടുംബത്തിലെ ഒരു വ്യക്തിയെന്ന നിലയിൽ വിചാരിക്കപ്പെടണമെന്നുള്ള മോഹം തലപൊക്കാൻ തുടങ്ങിയത്. ആ നിലയിൽ, അപമാനഭാരം പേറിയിരുന്നവനായിട്ടുപോലും, പണം അയച്ചു കൊടുക്കാൻ വിരോധമുണ്ടായില്ല. എങ്കിലും, തന്നെയും കൂടി ജാതിയിലെടുക്കാൻ പ്രത്യേകം ശ്രമമൊന്നും ചെയ്തുമില്ല. അതിനുവേണ്ടി ശ്രമിച്ചവരെ പ്രോത്സാഹിപ്പിച്ചുമില്ല. പലരും ചെന്നു, പല പ്രസ്താവനകളുമായി. എപ്പോഴും ചെല്ലാറുണ്ടായിരുന്നതാണ്. ചിലരുടെ വ്യവസ്ഥ, ഇംഗ്ലീഷ് പള്ളിക്കൂടത്തിനു 500 രൂ. സംഭാവന കൊടുക്കണമെന്നായിരുന്നു. ചിലർ പറഞ്ഞത് കുളത്തിനു ചുറ്റും നല്ല കൽപടവുകൾ കെട്ടിച്ചു കൊടുത്താൽ ജാതിയിൽ കൂട്ടാമെന്നായിരുന്നു. എന്നാൽ എല്ലാ വ്യവസ്ഥകളും അദ്ദേഹം അപ്പാടെ നിരാകരിച്ചു. അതെല്ലാം ഒരുവക കൈക്കൂലി കൊടുക്കലായിരുന്നു.

അഭിമാനിയായ ശരത്ചന്ദ്രന്റെ മനസ്സുമായി ഇണങ്ങാത്ത കാര്യം.

ക്രമേണ, കുടുംബക്കാരോടു മാത്രമല്ല, ചുറ്റുമുള്ള ആളുകളോടും ഇണങ്ങാൻ തുടങ്ങി. പതിവായി സാമാനങ്ങൾ വാങ്ങിയിരുന്ന സേട്ടു മായി പരിചയമായി. പലപ്പോഴും അയാളുമൊരുമിച്ചു ചീട്ടുകളി ച്ചിരുന്നു. പുകവലിച്ചുകൊണ്ടിരിക്കും. വൈകുന്നേരം മുതൽ രാത്രി വളരെ ഇരുട്ടുന്നതുവരെ കളി തുടരും. എഴുന്നേൽക്കാൻ സമ്മതിക്കില്ല. സേട്ടിനോടു പറയും "പുത്തനാളല്ലേ ? ആരോടും പരിചയമില്ല. എവിടെ ഇരിക്കാനാ ? നിങ്ങളുടെ കടയിലല്ലാതെ ?"

സാവധാനത്തിൽ പരിചയ മണ്ഡലം വിപുലമാകാൻ തുടങ്ങി; ആളുകൾ അദ്ദേഹത്തിന്റെ വീട്ടിലേക്കുവരാനും. അവരിൽ കുറെ യധികം പേർ അവിടെത്തന്നെ അങ്ങനെ കൂടിക്കൊള്ളും. ശരത് ചന്ദ്രൻ ബഞ്ചിൽ കിടന്നു, ഹുക്കയും വലിച്ചുകൊണ്ട്. അവരെ കഥ പറഞ്ഞു കേൾപ്പിക്കും. ഒറ്റക്കമ്പി വീണയും മീട്ടി ഭിക്ഷക്കു വരുന്ന വൈഷ്ണവ ഭിക്ഷുക്കളെ ശരത്തിനു വളരെ കാര്യമായിരുന്നു. അവരുടെ പാട്ടുകേട്ടു മതിമറന്നിരുന്നു പോകും. മറ്റു പിച്ചക്കാരെ നോക്കുകപോലും ചെയ്തിരുന്നില്ല. എന്നേ കഴിഞ്ഞതാണ്, ഗോലി കളിക്കാനുള്ള പ്രായമെല്ലാം. എന്നാലും വശം പറയുന്ന ദർശകനായി രിക്കാൻ അപ്പോഴും വലിയ ഉത്സാഹമായിരുന്നു.

അക്കാലത്താണ്, സർവശ്രീ സരോജരഞ്ജൻ വന്ദ്യോപാധ്യായ, അക്ഷയകുമാർ സർക്കാർ എന്നിവരുമായി പരിചയപ്പെട്ടത്. ആ പരിചയം അതിവേഗം സുദൃഢ മൈത്രിയിൽ കലാശിച്ചു. സരോജ് രഞ്ജൻ ഏതോ ഉയർന്ന ഉദ്യോഗസ്ഥനായിരുന്നു. 'അരക്ഷണീയ'ക്ക് മുഖവുര എഴുതിയത് അദ്ദേഹമാണ്. ചരിത്രാധ്യാപകനായ അക്ഷയ സർക്കാർ മുറക്ക് ഡയറി എഴുതുമായിരുന്നു. ആ ഡയറിയിൽ ശരത് ബാബുവിനെപ്പറ്റി വളരെയധികം പരാമർശിച്ചിട്ടുണ്ട്. ശരത് തന്റെ 'ശേഷപ്രശ്ന'ത്തിൽ അധ്യാപകനായ അക്ഷയനെ ചിത്രീകരിച്ചിട്ടു ണ്ടല്ലോ. അങ്ങനെ ആദർശവാദിയായ ഈ കൂട്ടുകാരനെ നിശ്ചയ മായും സ്മരിച്ചിരിക്കും.

അദ്ദേഹത്തിന്റെ സ്വഭാവരീതിയനുസരിച്ച്, വളരെയധിക മൊന്നും എഴുതാൻ കഴിഞ്ഞിരുന്നില്ല. പലരും നിർബന്ധിച്ചു. എല്ലാ വരെയും സന്തോഷിപ്പിക്കാൻ പ്രയാസവുമായിരുന്നു. ആളെ നന്നായറിയുന്നവർക്കും, പരമാരാധകന്മാർക്കും മാത്രമേ എഴുതി ക്കാൻ കഴിഞ്ഞിരുന്നുള്ളു. അവരിൽ പ്രമുഖനായിരുന്നു 'ഭാരത വർഷ'ത്തിന്റെ സുപ്രസിദ്ധ പത്രാധിപരായ റോയ് ബഹാദൂർ ജല ധരസെൻ. 'വൈകുണ്ഠ കാ ബസീയത്ത് നാമാ,' 'അരക്ഷണീയാ' 'ശ്രീകാന്ത', 'നിഷ്കൃതി,' 'സമാജ് ധർമ്മേർ മൂല്യ' എന്നിവ 'ഭാരത വർഷ'ത്തിൽ പ്രസിദ്ധീകരിച്ചു. 'നിഷ്കൃതി'യുടെ ഒരു ഭാഗം 'ഘർ ഭംഗാ' എന്ന പേരിൽ യമുനയിലും വന്നു.

'അരക്ഷണീയ' ഒരു മാർമ്മിക കഥയാണ്. ആദ്യം അത് അവസാ

നിപ്പിച്ചത് നായികയുടെ ആത്മഹത്യയോടു കൂടിയാണ്. അവൾ കാഴ്ചയ്ക്കൊട്ടും മെനയില്ലാത്തവളായിരുന്നു. വെള്ളത്തിൽ മുക്കി കൊന്നു കളയുക — അതുമാത്രമാണ്, അവൾക്ക് തന്റെ മർമ്മാന്ത കമായ വ്യഥയിൽ നിന്നു മോചനത്തിനുള്ള ഏകമാർഗമെന്ന് ലേഖകൻ കരുതിയ പോലെ. പക്ഷേ, ആ അവസാനം വായനക്കാർക്ക് സ്വീകാര്യമായെന്നു തോന്നിയില്ല. കഥാകൃത്തിനും അത് ഇഷ്ടപ്പെട്ടില്ല. വിശേഷിച്ച് പ്രകാശകനായ ഹരിദാസ്ചതോപാധ്യായക്ക് ഒട്ടും തന്നെ പിടിച്ചില്ല. അതിനാൽ പുസ്തകാകാരത്തിൽ വന്നപ്പോൾ 'അരക്ഷണീയ'ക്ക് തന്റെ രക്ഷിതാവിനെ ലഭിച്ചു. ആ അതുലൻ തന്നെയായിരുന്നു, അത്. അയാളെയായിരുന്നല്ലോ രൂപഹീനയായ കല്യാണി മനസാ വരിച്ചിരുന്നത്. ഈ പരിവർത്തനത്തിന് ഒരു വിശദീകരണം നൽകിക്കൊണ്ട് ശരത് പറഞ്ഞു : "സ്ത്രീകളുടെ ഇട യിൽ ആ രോഗം (ആത്മഹത്യ) വളരെ വർധിപ്പിക്കാതിരിക്കുകയാണ് നല്ലത്."

എന്നാൽ, അപ്പോഴും സ്പഷ്ടമാക്കിയൊന്നുമില്ല അതുലൻ ജ്ഞാനദയെ കല്യാണം കഴിച്ചെന്നൊന്നും. അക്കാര്യം കൊണ്ട്, വായനക്കാർ വീണ്ടു വീണ്ടും തിരക്കി. "ഒടുവിൽ എന്തായി, അവർ രണ്ടുപേരുടേയും സ്ഥിതി ? അവർ കല്യാണം കഴിച്ചോ ?"

ഒടുവിൽ രണ്ടു കൂട്ടരും തമ്മിൽ ഒത്തുതീർപ്പായി. കാര്യം ശരത് ബാബുവരെ എത്തി. അദ്ദേഹം ധർമ്മ സങ്കടത്തിലായി. ഹരിദാസി നോടു പറഞ്ഞു "നിങ്ങൾ കാരണമാണ്; ഈ തൊന്തരവൊക്കെ വന്നു കൂടിയത് ! അല്ലെങ്കിൽ ജ്ഞാനദ വെള്ളത്തിൽ മുങ്ങി മരിച്ച തായിരുന്നു. അങ്ങനെയങ്ങു ചത്തിരുന്നെങ്കിൽ പാവം അതുലനും രക്ഷപ്പെടുമായിരുന്നു. ഇപ്പോൾ ഇനി എന്ത് മറുപടി പറയാൻ? എന്നും വരുന്നുണ്ട്, ഇമ്മാതിരി കത്തുകൾ. ശരി! എഴുതി അയക്കൂ! അതിനുശേഷം ശരത്ബാബു പിന്നെ അവരെ കണ്ടുമുട്ടിയില്ല. അതു കൊണ്ട്, അറിയാനും പാടില്ല, പിന്നെ എന്ത് സംഭവിച്ചെന്ന്."

ഒരു കാര്യം പറയാം. ശരത് ബാബു 'അരക്ഷണീയ'യെ രക്ഷിച്ചു. അങ്ങനെ സിദ്ധാന്തപക്ഷത്തെ രക്ഷിച്ചു. എന്നാൽ കലയുടെ കഴു ത്തിൽ കത്തി ഇറക്കുക തന്നെയാണ് ചെയ്തത്. ട്രാജഡിയിലായി രുന്നു, ആ നോവലിന്റെ സാർഥകത്വം.

എന്നിരുന്നാലും, അന്നത്തെ സാമൂഹ്യ വ്യവസ്ഥിതിയിൽ, കുടുംബങ്ങൾക്കുള്ളിൽ നടമാടിക്കൊണ്ടിരുന്ന അക്രമങ്ങൾ, ഉൽ പീഡനങ്ങൾ എന്നിവയുടെ കരളലയിക്കുന്ന ചിത്രം അദ്ദേഹം അതിൽ വരച്ചു കാണിച്ചിട്ടുണ്ട്. ഉയർന്ന ജാതിയിൽപ്പെട്ട ഹൈന്ദവരുടെ യിടയിൽ, വിവാഹ സംബന്ധമായി നിലവിലിരുന്ന നിയമങ്ങളും അനുഷ്ഠാനങ്ങളുമെല്ലാം, ഇക്കാലത്ത് എത്രമാത്രം ദോഷകരമാ ണെന്നും, അവ ജീവിതത്തെ എങ്ങനെ താറുമാറാക്കി, നിഷ്ഠുരവും നൈതികതാഹീനവും ആക്കുന്നുവെന്നും മറ്റുമുള്ള കാര്യങ്ങൾ,

വളരെയധികം സഹൃദയതയോടും സംയമത്തോടുംകൂടി ശരത് ബാബുവിന്റെ വശ്യമായ തൂലിക ചിത്രീകരിച്ചിട്ടുണ്ട്. രൂപഹീനയും പിതൃഹീനയും ധനഹീനയുമായ ജ്ഞാനദ സച്ചരിത്രയാണ്, സഹന ശീലയാണ്. അങ്ങനെയുള്ള ഗുണങ്ങളാൽ അവൾ ഓരോ സഹൃദയ നായ വായനക്കാരന്റെയും മനസ്സിനെ പിടിച്ചു കുലുക്കുന്നു.

വേറൊരു നോവലും എഴുതുന്നുണ്ടായിരുന്നു. അത് പൂർത്തി യാകുമായിരുന്നു. എന്നാൽ, അതിനുമുമ്പെ അദ്ദേഹത്തിന്റെ പ്രിയ പ്പെട്ട പട്ടിയായ ഭേലു അത് നശിപ്പിച്ചു കളഞ്ഞു. ഒരു ദിവസം എഴുതിക്കൊണ്ടിരിക്കുകയായിരുന്നു. അപ്പോൾ, ഒഴിച്ചു കൂടാൻ വയ്യാത്ത ഏതോ ആവശ്യത്തിന് എവിടെയോ പോകേണ്ടിവന്നു. തിടുക്കത്തിൽ, വാതിലിനു കുറ്റി ഇടാൻ മറന്നു പോയി. വന്നു നോക്കുമ്പോഴുണ്ട്, നോവലിന്റെ കൈയെഴുത്ത് പ്രതി കഷണം കഷണമായി മുറിയിൽ ചിന്നിച്ചിതറിക്കിടക്കുന്നു. കണ്ണുകളിൽ കണ്ണു നീർ തളം കെട്ടിനിന്നു. ശരത്ബാബുവിന്റെ അഭിപ്രായത്തിൽ അത് തന്റെ സർവോൽകൃഷ്ട കൃതിയാകുമായിരുന്നു. തികച്ചും ആറു മാസക്കാലം പൂർണ നിഷ്ഠയോടു കൂടി പരിശ്രമിച്ച് എഴുതിത്തീർത്ത കൃതിയായിരുന്നു അത്. അതിന്റെ പേർ 'മാലിനി'യെന്നും. അത് പിന്നീട് എഴുതാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല.

അക്കാലത്ത് ജോഡാസാംകോവിലുള്ള രവീന്ദ്രനാഥന്റെ പൈതൃക ഭവനത്തിൽ 'വിചിത്ര'യുടെ സമ്മേളനം ചേരുക പതിവാ യിരുന്നു. രവീന്ദ്രനാഥ്, അവനീന്ദ്രനാഥ് എന്നിവർക്ക് പുറമെ, മറ്റനേകം സാഹിത്യകാരന്മാരും കലാകാരന്മാരും അതിൽ പങ്കുകൊണ്ടിരുന്നു. ഇടയ്ക്കിടെ ശരത്ചന്ദ്രനും പോയിരുന്നു. അത് സംബന്ധിച്ച് ഒരു വിചിത്രമായ കിംവദന്തി അന്നൊക്കെ പ്രചരിക്കാൻ ഇടയായി. അവിടെ ഓരോ പ്രാവശ്യവും ആരുടെയെങ്കിലും ചെരിപ്പു കാ ണാതെ വരിക, ഒരു പതിവായി. അതിനാൽ എല്ലാവരും പരിഭ്രമിച്ചു. ഇത് ശരത്ബാബുവും കേട്ടു. ഒരു ദിവസം ശരത് ധരിച്ചിരുന്നത് തന്റെ പുതിയ ജോഡി ചെരിപ്പായിരുന്നു. ആരുമറിയാതെ അദ്ദേഹം അതൊരു പത്രത്തിൽ പൊതിഞ്ഞെടുത്തു. കവി സത്യേന്ദ്രനാഥ് ദത്ത് അത് കണ്ടു. മറ്റാരും കേൾക്കാതെ അക്കാര്യം രവീന്ദ്രനാഥന്റെ ശ്രദ്ധയിൽ പെടുത്തി. കുറച്ചുനേരം കഴിഞ്ഞ് രവിബാബു ചോദിച്ചു "ശരത്തേ! നിങ്ങളുടെ കയ്യിലൊരു പൊതിയുണ്ടല്ലോ; എന്താണത്?"

"സർ ! അങ്ങനെയൊരു സാധനം ?"

"എന്ത് സാധനമാണ് ? പുസ്തകമോ മറ്റോ ആണോ?"

"അതെ !"

"ഏത് പുസ്തകമാ ? വല്ല പാദുക പുരാണമോ മറ്റോ ആയി രിക്കും."

ശരത് നിസ്തേജനായി, സ്തംഭിച്ചിരുന്നുപോയി. എന്നാൽ സഭയാകെ പൊട്ടിച്ചിരികൊണ്ടു മുഖരിതമായി.

## 2

ശരത്ചന്ദ്രന്റെ ജീവിതത്തിലെ സുവർണകാലം അങ്ങാഗതമായ പോലെ. അതിവേഗം, അദ്ദേഹത്തിന്റെ കൃതികൾ ബംഗാളിനെ ഒട്ടാകെ വശീകരിച്ചു. ഒന്നിനു പുറകെ ഒന്നായി 'ശ്രീകാന്ത്',[1] (പ്രഥമ പർവം) 'ദേവദാസ്',[2] 'നിഷ്കൃതി'[3] 'ചരിത്രഹീൻ'[4], 'കാശീനാഥ്',[5] എന്നിവ പുസ്തകരൂപത്തിൽ പുറത്ത് വന്നു കൊണ്ടിരുന്നു. 'ഏകാദശവൈരാഗീ,' 'ശ്രീകാന്ത്' (ദ്വിതീയ പർവം) 'ഗൃഹദാഹ്', 'സ്വാമി', 'ദത്താ', 'ആമാർ ആശയ്' ഇവയെല്ലാം എഴുതുകയും, പത്രങ്ങളിൽ പ്രസിദ്ധീകരിക്കുകയും ചെയ്തുകൊണ്ടിരുന്നു. അവരവരുടെ, രുചി ഭേദവും കാഴ്ചപ്പാടും അനുസരിച്ച് വായനക്കാരും, വിമർശകന്മാരും അവയെ പ്രശംസിച്ചു കൊണ്ടിരുന്നു.

എഴുതുമ്പോൾ, അദ്ദേഹം വളരെയധികം ചിന്തിച്ചിരുന്നു. കയ്യെഴുത്ത് പ്രതികൾ അതിനു സാക്ഷ്യം വഹിക്കുന്നുണ്ട്. ഇടയ്ക്കിടെ തിരുത്തലുകൾ മാത്രമല്ല; അവിടെയും ഇവിടെയും അന്യഭാഷയിലുള്ള കുറിപ്പുകളും കണ്ടിരുന്നു. 'ശ്രീകാന്ത'ന്റെ കയ്യെഴുത്ത് പ്രതിയിൽ ഒരിടത്ത് ഹിന്ദിയിലും ഫ്രഞ്ചിലും എന്തോ കുറിച്ചിട്ടുണ്ട്. 'ദേവദാസ്' ചർച്ച ചെയ്യപ്പെട്ടപ്പോൾ ഒരിക്കൽ അദ്ദേഹം തന്നെ പറഞ്ഞിട്ടുണ്ട് "ദേവദാസിന്റെ രചനയിൽ എന്റെ ഹൃദയ പക്ഷത്തിന്റെ യോഗമാണുള്ളതെങ്കിൽ, 'ശ്രീകാന്ത'നിൽ മസ്തിഷ്കപക്ഷത്തിന്റെയാണ് യോഗം."

യൗവന കാലത്ത് സ്വതന്ത്ര മനസ്കനായിരുന്ന ശരത് പ്രൗഢാവസ്ഥയെ പ്രാപിച്ചതോടെ, ആചാരവാദിയായിത്തീർന്നു. അപ്പോൾ തോന്നിയിരിക്കും ആത്മഹത്യയിൽ കൊണ്ടെത്തിച്ച ദേവദാസിന്റെ ഭാവുകതയെ ഇത്ര നിഷ്പന്ദവും മഹത്തരവുമാക്കി, ആദർശ രൂപത്തിൽ പ്രതിഷ്ഠിക്കേണ്ടതില്ലായിരുന്നു എന്ന്. അതുകൊണ്ട്, അത് അപ്പോൾ അത്ര പ്രിയങ്കരമായി തോന്നിയില്ല. എന്നാൽ, 'ദേവദാസ്' എഴുതിക്കൊണ്ടിരുന്ന കാലത്ത് നിശ്ചയമായും ശരത് പ്രേമ പീഡയാൽ വ്യാകുലനായിരുന്നു. ആ വേദനയാകട്ടെ, പക്വതവരാത്ത കിശോര ഹൃദയത്തിന്റെയാണുതാനും. ഒരു പക്ഷേ, പ്രേയസിയും രക്തമാംസനിബദ്ധയായ സ്ത്രീയായിരുന്നില്ലെന്നു വരാം. ഇനി, ആണെങ്കിൽ തന്നെ, അവളുടെ അടുത്ത് എത്താൻ യാതൊരു മാർഗവുമുണ്ടായിരുന്നിരിക്കുകയുമില്ല. യൗവനാരംഭത്തിൽ സാധാരണ കണ്ടു വരുന്നതുപോലെയൊക്കെ അദ്ദേഹത്തെ സംബന്ധിച്ചും സംഭവിച്ചു. എന്നാൽ, പ്രേമ വേദിയിൽ ശരത്ചന്ദ്രൻ സഫലത നേടിയില്ല. ഫലവത്താകാതിരുന്ന ആ പ്രേമം പല തലത്തിലുള്ള സാമൂഹ്യ പ്രത്യാഘാതങ്ങളുടേയും ഇടയ്ക്ക് 'ദേവദാസി'ൽ രൂപം

---

(1) 1917, ഫെബ്രുവരി 12. (2) 1917, ജൂൺ 30 (3) 1917, ജൂലൈ.
(4) 1917, നവംബർ 11. (5) കാശീ നാഥ് 1917, ഡിസംബർ 1.

കൊണ്ടു നിന്നു. അതുകൊണ്ടാണ്, അയാളുടെ ഉച്ഛ്വാസവും തീവ്രമായ വേദനയും മനസ്സിനെ ഇളക്കിമറിക്കുന്നത്. വിയോഗം എത്രമാത്രം അർഥവത്താണ് എന്ന ദൃഷ്ടിയിലൂടെയും വിദ്വാന്മാർ അതിനെ വ്യാഖ്യാനിക്കാൻ ശ്രമിച്ചിട്ടുണ്ട്. സുപ്രസിദ്ധ ഗാന്ധിവാദി ചിന്തകനായ ജൈനേന്ദ്രകുമാർ, ദേവദാസ് അമിത സംയമിയാണെന്നു സമർഥിച്ചു കൊണ്ടെഴുതി ". . . . മനസ്സിന്റെ ആ അവിചലിതമായ ബ്രഹ്മചര്യം ശരീരത്തിന്റെ കുത്സിതമായ എതിർപ്പുണ്ടായിരുന്നിട്ടും, വിശുദ്ധമായിത്തന്നെ നിലകൊണ്ടു. അത് സ്വയം വരിച്ച വിയോഗ ശക്തിയുടെ ബലം കൊണ്ടല്ലേ ? ഞാൻ പറയുന്നത്, ദേവദാസിനു വിയോഗത്തെ, ഒന്നുകൂടി അതിന്റെ സമ്പൂർണതയിൽ സ്വീകരിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ, അയാളെപ്പോലെ യോഗിയായ ഒരു മനുഷ്യൻ, നോവൽ സാഹിത്യത്തിൽ കാണപ്പെടാൻ തന്നെ സാധ്യമാകുമായിരുന്നില്ല എന്നത്രെ. ദേവദാസ് ആ നിലവാരത്തിലെത്തിയില്ല. അതുകൊണ്ടുമാത്രം പെട്ടെന്ന് നമുക്ക് നമ്മുടെ കണ്ണുകളെ വഞ്ചിക്കാൻ കഴിയുമോ ? ഏതൊരു പോയിന്റു വരെ അയാൾ വിയോഗത്തെ സ്വീകരിച്ചുവോ — വളരെയധികം അംശത്തിൽ സ്വീകരിച്ചു — അത്രമാത്രം വിയോഗം അയാൾക്കൊരനുഗ്രഹമായിത്തീർന്നു. അക്കാര്യം കൊണ്ട് ദേവദാസ് ഉയരുകയും ചെയ്തു. അയാൾ പാർവതിയെത്തന്നെ ധ്യാനിച്ചു കൊണ്ടിരുന്നു. എന്നാൽ, വിവാഹിതയായ പാർവതി രാത്രിയുടെ ഏകാന്തതയിൽ, സമ്പൂർണഭാവത്തിൽ, അയാളുടെ മുമ്പിൽ ആത്മാർപ്പണം ചെയ്തുകൊണ്ടു നിന്നു. എന്നിട്ടും കനത്ത അധമാചാരങ്ങളാൽ വലയിതനായിരുന്ന ദേവദാസ് എന്താണ് ചെയ്തത് ? പാർവതിയെ സ്വീകരിച്ചോ ? ഇല്ല. സ്വീകരിച്ചില്ല. ദേവ പ്രതിമ കണക്കെ അവളെ തന്നിൽനിന്ന് അകലെത്തന്നെ നിറുത്തി. അയാൾ തനിക്കുവേണ്ടി ആഗ്രഹിച്ചത്, വിഗ്രഹത്തോടുള്ള ഭക്തിമാത്രമാണ്. വിഗ്രഹത്തെ പ്രാപിക്കാൻ ആഗ്രഹിച്ചില്ല.

പ്രേമത്തിന്റെ ഈ പ്രഗാഢതയാണ്, മനസ്സിനെ സ്പർശിക്കുന്നത്. സാഫല്യമോ വിഫലതയോ അല്ല. ഇങ്ങനെയുമുണ്ട് ഒരു കാര്യം. യഥാർഥ പ്രേമം യോജിപ്പിക്കുക മാത്രമല്ല, വിയോജിപ്പിക്കുകയും ചെയ്യുന്നു."

ഗുരുദേവ് രവീന്ദ്രനാഥ ടാഗോർ 'നിഷ്കൃതി'യെ പ്രശംസിച്ചിട്ടുണ്ട്. എന്നാൽ 'ചരിത്രഹീന'നെ ചൊല്ലി, ആഞ്ഞടിച്ച് ഇരമ്പി ഉയർന്ന കൊടുങ്കാറ്റ് വാസ്തവത്തിൽ അത്ഭുതകരമായിരുന്നു. അത് മുഴുവൻ 'യമുന'യിൽ വന്നു കഴിഞ്ഞിരുന്നില്ല. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കാനും സമയം പിടിച്ചു. ശരത് ബാബു പതുക്കെപ്പതുക്കെ മാത്രമാണ് സാമഗ്രികൾ അയച്ചിരുന്നത്. സുധീരചന്ദ്രസർക്കാർ കയ്യെഴുത്ത് പ്രതി മുഴുവൻ കാണുന്നതിനു മുമ്പു തന്നെ മുദ്രണജോലികൾ ആരംഭിച്ചു കഴിഞ്ഞിരുന്നു. അദ്ദേഹത്തിനറിയാമായിരുന്നു; 'ചരിത്രഹീന'നെ ചൊല്ലി ഉയർന്ന വാദകോലാഹലം വിൽ

പനക്ക് വളരെ സഹായകരമാകുമെന്ന്. എന്നാൽ, മാസങ്ങൾ പലതു കഴിഞ്ഞു. ശരത്ബാബുവിന് സമയത്ത് നോവൽഖണ്ഡം അയക്കാൻ സാധ്യമായില്ല. സർക്കാർ മുറയ്ക്ക് കത്തുകൾ അയച്ചു കൊണ്ടിരുന്നു. മുറുപടിയായി ശരത് പറയും "താമസിച്ചാൽ, നഷ്ടമുണ്ടാകുമെന്ന് എനിക്കറിഞ്ഞുകൂടേ ? മിക്കവാറും മുഴുവൻ തന്നെ രണ്ടാമതും എഴുതേണ്ടിയിരിക്കുകയാണ്. അങ്ങനെ ചെയ്യുമ്പോൾ ഒന്ന് രണ്ടു മാസം വൈകിപ്പോയാൽ അത് നല്ലതു തന്നെ. എന്നാലും അച്ചടി നിന്നുപോകരുത്. അടുത്ത തപാലിൽ കുറച്ച് അയച്ചുതരാം. ചില പ്പോൾ കുറച്ചധികമായെന്നു വരാം. വേറൊരു കാര്യവുമുണ്ട്. രണ്ടാമത് എഴുതുകയല്ലേ. അപ്പോൾ പറഞ്ഞുപോയ കാര്യം തന്നെ പിന്നെയും വന്നു പോകുമോ എന്ന ഭയവുമില്ലാതില്ല. അടിച്ചു തീർന്നതു മുഴുവൻ എനിക്ക് കിട്ടിയിട്ടില്ല. അത് മുഴുവൻ രജിസ്റ്റർ ചെയ്ത് ഇങ്ങോട്ട് അയക്കുക. അപ്പോൾ എന്റെ ജോലി നാലിലൊന്ന് കണ്ടു കുറഞ്ഞു കിട്ടും. ധിറുതികൂട്ടിയാൽ, ഒരു പതിനഞ്ചു ദിവസം കൊണ്ടുതീർക്കാം. പക്ഷേ, അത് ശരിയാകുമോ ? ഏതായാലും എത്രമാത്രം താമസം നേരിട്ടാലും മാഘമാസാവസാനത്തോടെ, അച്ചടിപൂർത്തിയാകും."

മൂന്നു മാസത്തിനുശേഷം വീണ്ടും എഴുതി "മനസ്സിന് ഒരു സന്തോഷവുമില്ല. ഒന്നും ചെയ്യാൻ തോന്നുന്നില്ല. ഇനി, ചെയ്യാമെന്നു വച്ചാൽ, അത് നന്നായിരിക്കുകയുമില്ല. മുമ്പ് എഴുതിക്കഴിഞ്ഞത്, അതായത് പകുതിയായത്, മൂന്നിലൊന്ന്, നാലിലൊന്ന് എന്ന നിലയിൽ എത്തിയ കൃതികൾ പലതുമുണ്ട്. അതൊക്കെ എങ്ങനെ യെങ്കിലും നീട്ടിയും കുറുക്കിയും പൂർത്തിയാക്കുന്നുണ്ട്. 'ചരിത്രഹീന' നെ സംബന്ധിച്ച് അങ്ങനെ ചെയ്യാൻ വിചാരിച്ചില്ല. അതാണ്, ഇതു വരെ ഈരണ്ടധ്യായം എന്ന കണക്കിനു അയക്കുന്നത്. പറ്റിയില്ലെ ങ്കിൽ ഇത്തവണ എന്റെ അടുത്തിരുന്ന് എല്ലാം ശരിയാക്കി എടുക്കൂ. ഞാൻ ഉടനെ തന്നെ കൽക്കത്തയിലേക്ക് വരുന്നുണ്ട്. ഒരു കൊല്ലം അവിടെ ഉണ്ടാകും, ആയുർവേദ ചികിത്സക്കായി. ഏപ്രിൽ മാസം 11—ാം തീയതി പുറപ്പെടുന്നു." അതിനുശേഷവും ഒരു വർഷം പിടിച്ചു ചരിത്രഹീൻ പുറത്തിറങ്ങാൻ. അതിന്റെ പണി ബർമ്മക്ക് പോകുന്നതിനു വളരെ മുമ്പു തന്നെ തുടങ്ങി കഴിഞ്ഞതായിരുന്നു. ഏതാണ്ട് 15 കൊല്ലം തുടർച്ചായി എഴുതി. തീപിടിച്ചപ്പോൾ മുഴുവൻ കത്തിപ്പോകയും ചെയ്തു. പിന്നെ വീണ്ടും എഴുതാൻ തുടങ്ങി, ഓർ മ്മയിൽ നിന്നും. അത് പൂർത്തിയാകാൻ അഞ്ചാറുകൊല്ലം വേണ്ടി വന്നു.

അത് പുറത്തിറങ്ങിയപ്പോൾ ബംഗാളാകെ ഒരു കോലാഹലം പരന്നു! 'ഉപാസനാ' എന്ന മാസിക അതിന്റെ മേൽ ചാടി വീണ്, നിശിത നിരൂപണം ചെയ്തു. അതു കണ്ടാൽ തോന്നുക ധർമ്മം, സമുദായം മുതലായവ താറുമാറായി നിലം പരിശാകാൻ പോകുക യാണോ എന്നത്രെ. 'ചരിത്രഹീന'നിൽ ഏത് പ്രകാരത്തിലുള്ള

സ്ത്രീ കഥാപാത്രങ്ങളെയാണോ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്, അങ്ങനെയുള്ളവർ ഒരിക്കലും സമുദായത്തിൽ വിരളമായിരുന്നില്ല. ശരത്ചന്ദ്രനാകട്ടെ, ദുർവൃത്തന്മാരുടെ നടത്തകളെ, ഒരിക്കലും ധർമ്മസാരന്മാരായ ഹിന്ദുക്കളെപ്പോലെ സംരക്ഷിക്കുകയും ചെയ്തില്ല. എന്നാൽ സമൂഹത്തിലെ അതേ ധർമ്മപരായണന്മാരായ വ്യക്തികൾ, അദ്ദേഹത്തിനെതിരെ പടവാളുയർത്തി. ഒരു ദിവസം ശരത് ബാബു വീട്ടിലെ വരാന്തയിൽ ഇരിക്കുകയായിരുന്നു, പുകവലിച്ചുകൊണ്ട്. അപ്പോൾ രണ്ടു മൂന്ന് ചെറുപ്പക്കാർ അങ്ങോട്ടു കടന്നു ചെന്നു. 'ചരിത്രഹീന'ന്റെ ഒരു പ്രതിയുമുണ്ട് കയ്യിൽ. ശരത് ബാബു പുകക്കുഴൽ വായിൽ നിന്ന് എടുത്ത്കൊണ്ട് ചോദിച്ചു "പറയൂ! എന്താണ് വന്നത് ?"

കോപം കൊണ്ട് കോമരം തുള്ളിനിന്ന ഒരു യുവാവ് പറഞ്ഞു. "അങ്ങയുടെ കൃതിയല്ലേ ഈ 'ചരിത്രഹീൻ'?"

"അതെ."

"ഇങ്ങനെയുള്ള പുസ്തകം എഴുതിയാൽ ഈ സ്ട്രീറ്റിൽ താമസിക്കാൻ പറ്റില്ല. ഇത് മാന്യന്മാർ താമസിക്കുന്ന സ്ഥലമാണ്." മറ്റൊരുവൻ ഒന്നുകൂടി കർക്കശമായി പറഞ്ഞ , "സാവിത്രി, കിരൺമയീ എന്നിങ്ങനെ രണ്ടുപേരെ മാത്രമേ കണ്ടിട്ടുള്ളോ ? അല്ലാതെ, സമൂഹത്തിൽ വേറെ നല്ല കഥാപാത്രങ്ങളെയൊന്നും കണ്ടിട്ടില്ലേ ?"

ശരത്ചന്ദ്രൻ മനസ്സുകൊണ്ടു ചിരിച്ചു. പറഞ്ഞു: "ആദ്യം താങ്കളൊന്നിരിക്കൂ."

അപ്പോൾ മൂന്നാമൻ പറഞ്ഞു : "താങ്കളുടെ ഈ പുസ്തകത്തിന്റെ ഗതി എന്താകുമെന്ന് കാണിക്കാനാണ്, ഞങ്ങൾ വന്നത്."

ആ ചെറുപ്പക്കാരൻ ശരത് ബാബുവിന്റെ കൺമുമ്പിൽ വച്ചു തന്നെ 'ചരിത്രഹീൻ' വലിച്ചുകീറി തീവച്ചു. ദുഃഖനിപീഡിതമായ മനസ്സുമായി അദ്ദേഹം അതെല്ലാം നോക്കിയിരുന്നു. ആ കലിബാധിച്ച ചെറുപ്പക്കാരെ സമാധാനിപ്പിക്കാൻ ശ്രമിച്ചുകൊണ്ട് പറഞ്ഞു "സാവിത്രി മെസ്സിലെ ദാസിയല്ല. അവൾ മെസ്സിന്റെ എല്ലാമാണ്. എല്ലാവരെയും അവൾ സ്നേഹം കൊണ്ട് വശീകരിച്ചു. സതീശനും അവളുടേതായിത്തീർന്നു. എത്ര തവണ, ഏതെല്ലാം പ്രകാരത്തിൽ, അവൻ അവളെ സ്വായത്തമാക്കാൻ ശ്രമിച്ചുനോക്കി ? സാവിത്രിയാകട്ടെ, അയാളെ ദൂരെത്തന്നെ നിറുത്തി. അവൾ അയാളെ എത്രയോ സ്നേഹിച്ചിരുന്നു. എന്നാൽ, തന്റേതാക്കാൻ വേണ്ടി ശ്രമിച്ചില്ല. അവൾ സരോജിനിയുമായി വിവാഹം ചെയ്യിച്ച് അയാളെ ലൗകികനാക്കി വിട്ടു."

അപ്പോൾ ഒരു യുവാവ് കേറിപ്പറഞ്ഞു "ശരി, കിരൺമയിയെപ്പറ്റി എന്താണ് പറയാനുള്ളത് ?"

ശരത് ഉത്തരം പറഞ്ഞു "നോക്കൂ! ഞാനാഗ്രഹിച്ചത് നാരിയുടെ ജീവിതം എത്രയോ വ്യർത്ഥമാണെന്നു കാണിക്കാനാണ്. കിരൺമയിയുടേയും ഹാരാൻ ബാബുവിന്റെയും ഗാർഹസ്ഥ്യ ജീവിതം

എത്ര കരുണാമയമാണ്. ഭർത്തൃസ്നേഹം അവൾക്ക് ലഭിച്ചില്ല. വീട്ടിൽ ഗൃഹനാഥനുണ്ട്. "അമ്മായി അമ്മയുമുണ്ട്. ഭാര്യയെ പഠിപ്പിക്കുന്നതിൽ സന്തോഷം കണ്ടെത്തുന്ന ഒരു ഭർത്താവുമുണ്ട്. അമ്മായി അമ്മ കടുത്ത സ്വാർത്ഥക്കാരിയാണ്. മകൻെറ ഭാര്യയെക്കൊണ്ട് പൊരിഞ്ഞ പണി എടുപ്പിക്കും. പരസ്പരം ചേരാത്ത സ്വഭാവമുള്ള സ്ത്രീപുരുഷന്മാരുടെ, സ്നേഹരഹിതമായ വേഴ്ചയെ, അത് കേവലം ഹിന്ദുസമുദായത്തിൻെറ സാമൂഹ്യ നിയമമാണെന്നുള്ളതു കൊണ്ടു മാത്രം, സ്വീകരിക്കാൻ കിരൺമയി ഒരുക്കമല്ല. അവളുടെ ജീവിതത്തിൻെറ ട്രാജഡി രൂപം കൊള്ളുന്നതും അവിടം മുതലാണ്."

പക്ഷേ, ആ ചെറുപ്പക്കാർ ഒന്നും മനസ്സിലാക്കാൻ വന്നവരായിരുന്നില്ല. അവരുടെ ഉറച്ച ധാരണ, ആ പുസ്തകം സമൂഹത്തെ സംബന്ധിച്ചിടത്തോളം വർജ്യമാണെന്നത്രെ. സാഹിത്യകാരനായ ശരത്ചന്ദ്രനോടു വെറുപ്പുമാത്രമാണ്, അവർക്കുണ്ടായിരുന്നതും. അവർ പോയശേഷം, ആ ചാമ്പൽ കൂമ്പാരവും നോക്കി മൗനമായിരുന്നു. മനസാ പറഞ്ഞുപോയി: "പാവപ്പെട്ട ചെറുപ്പക്കാർ. അവർ അറിയുന്നുണ്ടോ, എന്താ അവർ ചെയ്തുപോയതെന്ന്." 'ചരിത്രഹീൻ' കത്തിയെരിഞ്ഞ ചാമ്പൽ ഒരു പക്ഷേ, അദ്ദേഹത്തെ ആ സ്ഥലങ്ങളിലേക്ക് നയിച്ചിരിക്കാം — എവിടെയാണോ, ഇതിനുമുമ്പ് എത്തിച്ചേരാൻ കഴിയാതെ പോയത് അവിടേക്ക്.

ഈ സംഭവത്തിൻെറ യാഥാർത്ഥ്യം ചോദ്യം ചെയ്യപ്പെടുന്നുണ്ട്. എന്നാൽ, ആരെ സംബന്ധിച്ചാണോ, ഇക്കഥ കെട്ടിച്ചമയ്ക്കപ്പെട്ടത്, ആ മനുഷ്യൻെറ ശക്തിയെപ്പറ്റി സംശയത്തിനവകാശമില്ല. അതിൽ സംസൃഷ്ടമായിട്ടുള്ള ചുറ്റുപാടുകളെപ്പറ്റിയും സംശയിക്കാൻ കാര്യമില്ല. ഓരോ കിംവദന്തിയും ഒരാളുടെ മുഖത്ത് നിന്ന് മറ്റൊരാളുടെ മുഖംവരെ സഞ്ചരിക്കുന്നതിനിടയിൽ തന്നെ, അതിന്മേൽ സങ്കൽപത്തിൻെറ നിറപ്പകിട്ടാർന്ന പുതിയ ചിറകുകൾ മുളച്ചു കഴിഞ്ഞിരിക്കും. തീർച്ച. എന്നാൽ, ഗൃഹസദസ്സുകളിലും സഭാ സമാജങ്ങളിലും, 'ചരിത്രഹീന'നെ ആസ്പദമാക്കി ആരംഭിച്ച വാദ വിവാദങ്ങളും വഴക്കുകളും അനുപമങ്ങളെന്നേ പറയാനുള്ളു. ഏതോ ഒരാൾ ശരത്തിനെ ആക്ഷേപിച്ചു കൊണ്ട് എഴുതി: "സാവിത്രിയെ പോലുള്ള ഒരു സ്ത്രീ ഉണ്ടായിരുന്നെങ്കിൽ നമ്മളും മെസ്സിൽ തന്നെ താമസമാക്കുമായിരുന്നു." ശരത് അതിന് മറുപടിപറഞ്ഞു "സതീശനാകയും വേണം. അല്ലെങ്കിൽ സാധ്യമാവില്ല, സാവിത്രിയുടെ ഹൃദയം കവരാൻ." ചെക്കന് ഇത് മനസ്സിലാക്കാൻ സാധിച്ചില്ലെന്ന് തോന്നുന്നു, സാവിത്രി ദാസികളുടെ കൂട്ടത്തിൽപ്പെട്ടവളല്ലെന്നും. പുരാണങ്ങളിൽ പറയുന്നു ആപത്ത് പിടിപെട്ടപ്പോൾ ലക്ഷ്മിക്ക്പോലും ഒരു ബ്രാഹ്മണ ഭവനത്തിൽ ദാസിയാകേണ്ടി വന്നു എന്ന്. അർജുനൻ ഉത്തരയെ നൃത്ത സംഗീതം പഠിപ്പിച്ചു. അക്കാലത്തെ അദ്ദേഹത്തിൻെറ കഥകൾ കേട്ടാൽ പറയാനൊക്കുമായിരുന്നോ, ഇങ്ങനെയുള്ള ശിഖണ്ഡിയെ കിട്ടിയാൽ ഏത് സ്ത്രീ നൃത്തം പഠിക്കാൻ വെമ്പൽ കൊള്ളുകയില്ല

എന്ന്. എല്ലാ കൂട്ടരുടേയും ഇടയിൽ കണ്ടുവരുന്ന പോലെ വേശ്യാ വർഗത്തിൽപ്പെട്ടവരുടെ ഇടയിലുമുണ്ട്, ഉയർന്ന തരക്കാരും താഴ്ന്ന തരക്കാരും. 'ചരിത്രഹീന'നെ സംബന്ധിച്ച് അതൃപ്തി ഉണ്ടായിരുന്നവർ, അദ്ദേഹത്തിന്റെ കൂട്ടുകാരുടെ ഇടയിലും ഒട്ടും കുറവായിരുന്നില്ല. കുമുദിനീ കാന്തകർ വളരെ ക്ഷുബ്ധരായി പറഞ്ഞു "താങ്കളെന്തിനാണ്, ഇതെല്ലാം സാഹിത്യത്തിൽ വലിച്ച് വച്ചത് ?"

ശരത് പറഞ്ഞു: "ഞാൻ പുതുതായൊന്നും എഴുതിയില്ലല്ലോ. ലോകത്തിൽ ഇതിനുമുമ്പുമുണ്ട് ഇതൊക്കെ."

"ലോകത്തിൽ വേറെയും പല കാര്യങ്ങളുമുണ്ടല്ലോ. പക്ഷേ, അവയൊന്നും പരാമർശിക്കപ്പെടാറില്ലല്ലോ. ഇപ്രകാരം ചിത്രീകരിക്കപ്പെടാറുണ്ടോ ? മനുഷ്യനു ഉപഹാരമാണ് കൊടുക്കാറുള്ളത്. അങ്ങ് എന്തിനാണ് എല്ലാം നശിപ്പിച്ചത് ? ഭാവിതലമുറ ഇതിൽ നിന്ന് എന്താണ് പഠിക്കുക ?"

ഇങ്ങനെ ആരോപണങ്ങളും പ്രത്യാരോപണങ്ങളും മുറയ്ക്ക് നടന്നു. അവസാനമില്ലാത്തവണ്ണം തുടർന്ന അവയ്ക്കെല്ലാം ഉള്ള ശരത്ചന്ദ്രന്റെ മറുപടി ഇത്ര മാത്രമായിരുന്നു "ഞാൻ എഴുതിയത് ദുശ്ചരിത്രനെപ്പറ്റിയാണ്. സദ്വൃത്തന്റെ കഥയല്ല."

വ്യക്തിപരമായ ആക്രമണങ്ങളും ഒട്ടും കുറവായിരുന്നില്ല. ഒരിക്കൽ ഏതോ ഒരു ശരത്ചാറ്റർജി പണം മോഷ്ടിച്ച കഥ പത്രത്തിൽ വന്നു. അപ്പോൾ, ശരത് ബാബുവിന്റെ എതിരാളികൾ പറഞ്ഞു പരത്തി "പണം മോഷ്ടിച്ച ശരത്തും നോവൽ എഴുതുന്ന ശരത്തും രണ്ടും ഒന്നു തന്നെയാണ് !"

ഒരു ഭാഗത്ത് ഇങ്ങനെ ശക്തിമത്തായ എതിർ പ്രചാരണം കൊണ്ടുപിടിച്ചു നടന്നു. മറു ഭാഗത്ത് പലരും അദ്ദേഹത്തിന്റെ അന്തരാത്മാവിലേക്ക് ഇറങ്ങിച്ചെല്ലാൻ ശ്രമിച്ചു. വളരെ നാളുകൾക്കു ശേഷം ധർമ്മനിഷ്ഠനായ ഒരു മനുഷ്യൻ ഒരു സദസ്സിൽ വച്ചു പറഞ്ഞു: "അങ്ങു സംസാരിക്കുമ്പോൾ പറയുന്നത് എന്തു തന്നെയായാലും, അങ്ങയുടെ കൃതികൾ വായിച്ചിട്ട് എനിക്ക് തോന്നുന്നത്, അങ്ങ് സനാതന ധർമ്മത്തിന്റെ യശസ്സിനു യാതൊരു ക്ഷതവും ഏൽപ്പിക്കാൻ ആഗ്രഹിക്കുന്നില്ലെന്നാണ്. 'ചരിത്രഹീൻ' നോവലിലെ ആ പെൺകുട്ടി, സ്റ്റീമറിൽ ഒരു ആൺകുട്ടിയുമൊരുമിച്ചു ഒരേ വിരിപ്പിൽ കഴിയുന്നു. എന്നിട്ടും തന്റെ സൗശീല്യത്തിനു യാതൊരു കോട്ടവും തട്ടാൻ ഇടയാക്കുന്നില്ല. അത് കാണുമ്പോൾ, അങ്ങ് സനാതന ധർമ്മത്തെ ബഹുമാനിക്കുന്നില്ലെന്ന് പറയാൻ സാധിക്കുമോ ?"

ശരത് ബാബു മറുപടി പറഞ്ഞു "അങ്ങേയ്ക്ക് എന്റെ ഉദ്ദേശം വേണ്ട പോലെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. അങ്ങു പറഞ്ഞതു പോലെ ഞാനൊന്നും ചെയ്യുന്നില്ല. കിരൺമയീ തന്റെ സൗശീല്യം നശിപ്പിച്ചു കളഞ്ഞെങ്കിൽ തന്നെ, എനിക്കൊന്നും വരാനില്ല. എന്നാൽ, ആ കഥാപാത്രം മിഥ്യയായി പോകുമായിരുന്നു. ഒരു തരത്തിൽ

പഠിപ്പുള്ളവളും സുശിക്ഷിതയുമായ ഒരു സ്ത്രീ, കേവലം ശാഠ്യത്തിന്റെ പേരിൽ ഏത് കുട്ടിയുടെ കൂടെയാണോ ഒളിച്ചോടിപ്പോയത് അയാൾ വെറുമൊരു മൈനർ മാത്രമായിരുന്നു. അവനെ ഒരു കണക്കിലും അവൾ തനിക്കൊപ്പം കരുതുന്നില്ല. ആ കുട്ടി കാരണം അവൾ തന്റെ ചാരിത്ര്യം നഷ്ടപ്പെടുത്തിയിരുന്നുവെങ്കിൽ, അതിന്റെ ഫലം ആ കഥാപാത്രം തന്നെ നശിച്ചു പോവുക, എന്നത്രെ."

കിരൺമയിയുടെ ചാരിത്ര്യത്തെപ്പറ്റി ചെയ്തിരിക്കുന്ന വ്യാഖ്യാനം, മാനവഹൃദയത്തിന്റെ ഉള്ളുകള്ളികളെ അറിയാവുന്ന ഒരു കലാകാരന്റെ വ്യാഖ്യാനമാണ്. സമുദായ പരിഷ്കർത്താവിന്റെയോ അഥവാ ധർമ്മ ഭീരുവായ ഒരു വ്യക്തിയുടെയോ വ്യാഖ്യാനമല്ല. കിരൺമയിയുടെ സ്വഭാവ ചിത്രീകരണത്തിൽ വിമുഗ്ധനായിത്തീർന്ന ഒരാളായിരുന്നു, പ്രമഥ് ചൗധരി. അദ്ദേഹം എഴുതി "ഇപ്രകാരമുള്ള സൗന്ദര്യാവിഷ്കരണം ഒരു സാധാരണ ലേഖകന് സാധ്യമാവില്ല." ആ പുസ്തകത്തെ സംബന്ധിച്ച് ആളുകൾ വളരെയധികം ചിന്തിതരായിരുന്നു, ഗുരുജനങ്ങൾ തങ്ങളുടെ കുട്ടികളിൽ സദാ നിഷ്കർഷ ഉള്ളവരായിരുന്നു. അവർ പറഞ്ഞുകൊടുത്തിരുന്നു, നിങ്ങൾ, ആ ചരിത്രഹീനന്റെ പുസ്തകങ്ങളൊന്നും വായിക്കരുത്. എന്നാൽ വിരോധം ഏതിനെ കേന്ദ്രീകരിച്ചാണോ എത്ര മാത്രം കൂടുതൽ ഉണ്ടാവുക, അത് വായിക്കാനുള്ള ഉത്സാഹവും അത്രമാത്രം വർധിക്കുക സ്വാഭാവികമാണ്. ഒരു ദിവസം ഒരു അധ്യാപകൻ തന്റെ ക്ലാസ്സിലെ ഒരു വിദ്യാർഥിയുടെ കയ്യിൽ 'ചരിത്രഹീൻ' കണ്ടു. അപ്പോൾ അധ്യാപകൻ ക്രോധാവിഷ്ടനായി, ചോദിച്ചു: "ആങ്ഹാ! അത് ചരിത്രഹീനനാണോ ? നിങ്ങൾ അതു വായിക്കാൻ പാടില്ല."

വിദ്യാർഥി മറുപടി പറഞ്ഞു "സർ, ഇത് എഴുതിയയാൾ വളരെ പ്രസിദ്ധനാണല്ലോ ?"

അധ്യാപകൻ പറഞ്ഞു "ആയിരിക്കും. പക്ഷേ, ഈ പുസ്തകം വളരെ ദുഷിച്ചതാണ്."

വിദ്യാർഥി പിന്നെയും ചോദിച്ചു "സർ, അങ്ങ്, എങ്ങനെയറിഞ്ഞു, ഈ പുസ്തകം ദുഷിച്ചതാണെന്ന്. അങ്ങ്, വായിച്ചിട്ടുണ്ടോ?"

അധ്യാപകൻ മറുപടി പറഞ്ഞു "ഉവ്വ്, ഉവ്വ്, വായിച്ചിട്ടുണ്ട്. എന്റെ മകൻ തലയിണയുടെ മറവിൽ ഒളിച്ചു പിടിച്ചു ഈ പുസ്തകം വായിക്കുന്നതായി കണ്ടു. ഇന്നലെയാണ് കണ്ടത്. അപ്പോൾ ഞാൻ പുസ്തകമെടുത്ത് ഒറ്റയിരുപ്പിനു വായിച്ചു തീർത്തു. എന്താണതിലെ ഉള്ളടക്കമെന്നറിയണമല്ലോ. അതായിരുന്നു എന്റെ ആഗ്രഹം."

വിദ്യാർഥി പറഞ്ഞു "സർ ! അങ്ങനെയെങ്കിൽ ഞാനും ഇതൊന്നു വായിച്ചു നോക്കട്ടെ. ദുഷിച്ചതാണെങ്കിൽ പിന്നെ വായിക്കുന്നില്ല."

ഒരു ദിവസം അവിചാരിതമായി ശരത് ബാബു ഒരു സ്ത്രീയെ കണ്ടു. അവൾ ചരിത്രഹീൻ വായിച്ചതുകാരണം ശരത്ബാബുവിനെ

തൻെറ ഗുരുവും രക്ഷിതാവുമായി കരുതിയിരുന്നു. അദ്ദേഹം കാശിയിൽ പോയിരുന്നു. ഒരു ദിവസം അവിടെയുള്ള പ്രവാസികളായ ബംഗാളികൾ, ശരത്ചന്ദ്രൻെറ ബഹുമാനാർത്ഥം ഒരു സമ്മേളനം വിളിച്ചുകൂട്ടി. മാല, കളഭം, ധൂപം, ദീപം അങ്ങനെ പലതുമുണ്ടായിരുന്നു. തികച്ചും ഹൃദ്യമായ ഒരു സ്വാഗതമായിരുന്നു അത്. മടങ്ങുമ്പോൾ വളരെയാളുകൾ അദ്ദേഹത്തെ വളഞ്ഞു നിന്നു. അവരിൽ രണ്ടു സ്ത്രീകളുമുണ്ടായിരുന്നു. രണ്ടുപേരും വിധവകൾ. ഒരാൾ പ്രൗഢയും മറ്റവൾ യുവതിയും. സമയം നോക്കി ആ യുവതി ശരത് ബാബുവിനെ സമീപിച്ചു. നമസ്കരിച്ചു. പിന്നെ; വളരെ നാളായി പരിചയമുള്ളയാളെയെന്നപോലെ നോക്കാൻ തുടങ്ങി. മധുര സ്വരത്തിൽ അവൾ പറഞ്ഞു:

"അങ്ങാണ് എന്നെ രക്ഷിച്ചത്. അവിടുന്ന് എൻെറ ഗുരുവാണ്. അങ്ങയോടു എനിക്ക് വിശേഷാൽ കടപ്പാടുണ്ട്."

വിസ്മിതനായ ശരത് ചോദിച്ചു "ഞാൻ നിങ്ങളെ രക്ഷിച്ചെന്നോ ? എപ്പോൾ ? എവിടെ വച്ച് ? ഞാൻ നിങ്ങളെ ഇതിനുമുമ്പ് ഒരിക്കലും കണ്ടിട്ടില്ലല്ലോ ?"

വെളുത്ത നിറമുള്ള ആ സ്ത്രീ നല്ല മുഖശ്രീ ഉള്ളവളായിരുന്നു. അവൾ തൻെറ കഥ ശരത് ബാബുവിനെ പറഞ്ഞു കേൾപ്പിച്ചു. അവൾ പറഞ്ഞു "എൻെറ അച്ഛൻ ബംഗാളിനു വെളിയിൽ ഒരു കോളേജ് അധ്യാപകനാണ്. ഞാൻ താമസിച്ചിരുന്നത് എപ്പോഴും അച്ഛൻെറ കൂടെയാണ്. എനിക്ക് രണ്ട് വയസ്സായിരുന്നപ്പോൾ അമ്മ മരിച്ചു. അച്ഛൻ തന്നെയാണ് അന്നുമുതൽ എന്നെ വളർത്തി വലുതാക്കിയത്. പതിനേഴു വയസ്സിൽ വിവാഹിതയായി. എന്നാൽ, ഈ കാശിയിൽ വച്ചുതന്നെ, മൂന്നു ദിവസം നീണ്ടു നിന്ന ഒരു പനി പിടിച്ച് അദ്ദേഹം മരിച്ചു. ഞാൻ പിന്നെയും അച്ഛൻെറ കൂടെയായി താമസം. പഴയതെല്ലാം മറക്കട്ടെ എന്നു കരുതി അദ്ദേഹം വീണ്ടും എന്നെ പഠിക്കാൻ അയച്ചു.

അച്ഛൻെറ ഒരു ശിഷ്യൻ ഞങ്ങളുടെ വീട്ടിൽ താമസിച്ചിരുന്നു. അയാളെ അച്ഛന് വളരെ ഇഷ്ടമായിരുന്നു. അയാളുടെ പക്കലായിരുന്നു അച്ഛൻെറ ഡയറിയും. ക്ലാസ്സിൽ എപ്പോൾ, ഏത് വിഷയത്തെ സംബന്ധിച്ച ലക്ചറാണെന്ന വിവരങ്ങളെല്ലാം, അതിലാണുണ്ടാവുക. അയാൾ തന്നെയായിരുന്നു അച്ഛനു ആവശ്യമുള്ള പുസ്തകങ്ങളും നോട്ടുപുസ്തകങ്ങളുമെല്ലാം തയ്യാറാക്കി വയ്ക്കുന്നത്. ഞാൻ കണക്കും സാഹിത്യവും ചോദിച്ചു മനസ്സിലാക്കിയിരുന്നത് അയാളോടായിരുന്നു.

അങ്ങനെ ഒന്നര വർഷം കഴിഞ്ഞു. കൂടുതൽ അടുത്തു പരിചയിച്ചതു കാരണം ഞങ്ങളിൽ ചില വ്യത്യാസങ്ങൾ കണ്ടു തുടങ്ങി. ആ കുട്ടി അത് മനസ്സിലാക്കിയിരുന്നു. ഒരു ദിവസം അയാൾ അച്ഛനോടു പറഞ്ഞു; എന്നെ പഠിപ്പിക്കാൻ പ്രയാസമാണെന്ന്.

അച്ഛനു കാര്യമെല്ലാം മനസ്സിലായി. എന്നോടു വല്ലാത്ത ദേഷ്യം

തോന്നി. പിന്നെ, എന്നെ കൽക്കത്തയിലുള്ള വരാഹ് നഗരത്തിലേയ്ക്കയച്ചു. എങ്കിലും എന്റെ മനസ്സ് അവിടെത്തന്നെ പറ്റി നിന്നു. കുറച്ചുനാൾ അങ്ങനെ കഴിച്ചു. എങ്ങനെയെന്നറിഞ്ഞില്ല പിന്നെയും ഞങ്ങൾ കത്തിടപാടുകൾ നടത്താൻ തുടങ്ങി. ആ കുട്ടി ഒരു ദിവസം കൽക്കത്തയിൽ വന്നു. അതിനുശേഷം ഞങ്ങൾ രണ്ടുപേരും മുറക്കു കാണാൻ തുടങ്ങി. ഒടുവിൽ ഒരു ദിവസം അതും സംഭവിച്ചു. ഞങ്ങൾ തീരുമാനിച്ചു. "എന്തുവേണമെങ്കിലും വരട്ടെ. എങ്ങോട്ടെങ്കിലും ഒളിച്ചോടിപ്പോകാം, എന്നും ഒന്നായിക്കഴിയുകയും ചെയ്യാം.

ഒളിച്ചോടാനുള്ള ദിവസവും നിശ്ചയിച്ചുറച്ചു. തീരുമാനിച്ചതിങ്ങനെയാണ്. ഞാൻ രാത്രി ഉറങ്ങാതിരിക്കുക. രാത്രി രണ്ടു മണിയാകുമ്പോൾ അയാൾ വണ്ടിയും കൊണ്ടുവരും. താഴെ ഞാൻ കിടക്കുന്ന മുറിയുടെ വാതിൽക്കൽ ഒന്നു മുട്ടും. ഞാൻ എന്നേയ്ക്കുമായി വീടുപേക്ഷിച്ച് അയാളുടെ കൂടെ ചെന്നുകൊള്ളാം." ഒരു ക്ഷണം ആ പെൺ[illegible]ി ഒന്നും മിണ്ടാതെ നിന്നു. പിന്നെയും പറഞ്ഞു. "അന്നത്തെ [illegible] ഞാൻ ഒരിക്കലും മറക്കില്ല. ആ സമയം ഒരു വല്ലാത്ത പാരവശ്യ[illegible] എന്നെ ബാധിച്ചു. ഉത്തേജകമായ ഒരു ചിന്ത എന്നെ കീഴടക്കി. ഏതായാലും രാത്രി മുഴുവൻ ഉറക്കമിളച്ചിരിക്കണമല്ലോ. വൈകുന്നേരം, ഞാൻ എന്റെ അമ്മാവന്റെ മകനോടു പറഞ്ഞു, എനിക്ക് ലൈബ്രറിയിൽ നിന്ന് നല്ല ഒരു പുസ്തകം കൊണ്ടു വന്നു തരണം.

"വായിച്ചുകൊണ്ട് ഉറങ്ങാതെ കഴിയണം. അത് വിചാരിച്ച് ഒരു വലിയ നോവൽ കൊണ്ടു വന്നു തരണമെന്നു പറഞ്ഞു. അയാൾ നോവൽ കൊണ്ടുവന്നു. പേര് 'ചരിത്രഹീൻ'. വായിച്ചപ്പോൾ എന്റെ ഹൃദയം പിടയ്ക്കാൻ തുടങ്ങി. വിചാരിച്ചുപോയി, പ്രകൃതിയുടെ പരിഹാസം എത്ര അത്ഭുതകരമെന്ന് ! ഞാനും ദുർവൃത്തയാകാൻ പോകയാണോ ? ആഹാരം കഴിഞ്ഞ് എല്ലാവരും ഉറങ്ങാൻ പോയി. ഞാൻ പുസ്തകം കയ്യിലെടുത്ത് വാതിൽ അടച്ച് തഴുതിട്ടു. വായിക്കാൻ തു[illegible]ങ്ങി. പുസ്തകം അവസാനിച്ചപ്പോൾ രാത്രി രണ്ടു മണിയായി. അതിനിടയിൽ ഞാൻ നിശ്ചയിച്ചുറച്ചു. എന്റെ കർത്തവ്യം എന്തെന്ന്. 'ചരിത്രഹീന' നിലെ കിരൺമയി എന്നെ രക്ഷിച്ചു. കൃത്യസമയത്തുതന്നെ വാതിൽക്കൽ മുട്ടുന്ന ശബ്ദം കേട്ടു. മനസ്സിലായി, അയാൾ വന്നെന്ന്. ജനാലയ്ക്കരികിൽ ചെന്ന് പ്രാർഥനാസ്വരത്തിൽ ഞാൻ പറഞ്ഞു. 'ക്ഷമിക്കുക എനിക്കുവരാൻ സാധിക്കുകയില്ല.' ആ സമയം നിരാശ നിഴലിട്ടു നിന്ന അയാളുടെ മുഖത്തെ വിളറിയ ശോഭ ഞാൻ കണ്ടു. അയാൾക്കു തോന്നിയിരിക്കാം, ഞാൻ അയാളുടെ കാൽച്ചുവട്ടിൽ നിന്ന് ഭൂമി തട്ടിമാറ്റിയെന്ന്. ഒരു തരത്തിൽ അയാൾ പറഞ്ഞൊപ്പിച്ചു. 'സകല ഏർപ്പാടുകളും ചെയ്തു. ട്രെയിനിനുള്ള ടിക്കറ്റുപോലും വാങ്ങി.'

"ഞാൻ കൈ കൂപ്പിക്കൊണ്ടു പറഞ്ഞു. അനീതി ചെയ്തുപോയി.

എനിക്ക് മാപ്പുതരുക. വരാൻ സാധ്യമല്ല.

ദുഃഖ വിവശനായ അയാൾ അൽപനേരം അവിടെ നിന്നു. പിന്നെ ഒരു നെടുവീർപ്പിട്ടുകൊണ്ടു സ്ഥലം വിട്ടു. പിന്നെ; എന്ത് സംഭവിച്ചു എന്ന് എനിക്കറിഞ്ഞുകൂടാ. ഞാൻ കാശിയിൽ താമസിക്കുകയാണ്, അമ്മൂമ്മയുടെ കൂടെ. ഇവിടെ വന്നിട്ട് ഒരു വർഷമാകുന്നു. ഇന്നു ഞാൻ വിചാരിക്കുകയാണ്, അങ്ങയുടെ ആ കിരൺമയിയാണ് എന്നെ രക്ഷിച്ചതെന്ന്. 'ചരിത്രഹീൻ' വായിച്ചപ്പോൾ, എത്രമാത്രം കൊതിച്ചെന്നോ, അങ്ങയെ കാണാൻ . എന്നാൽ, ഒരിക്കലും വിചാരിച്ചതല്ല; സ്വാമി വിശ്വനാഥൻ ആ ആഗ്രഹം ഇത്ര വേഗം നിറവേറ്റിത്തരുമെന്ന്. ഇന്നെന്റെ ഗതി എന്താകുമായിരുന്നു, അന്ന്, ആ പുസ്തകം വായിച്ചില്ലായിരുന്നെങ്കിൽ! ഞാൻ എങ്ങോട്ടു പോകുമായിരുന്നു ? ഹോ! ആലോചിക്കാൻ പോലും കഴിയുന്നില്ല. അങ്ങ് എന്നെ രക്ഷിച്ചു. ഞാൻ, എന്നും എന്നും കൃതജ്ഞയായിരിക്കും.''

അന്ന്, സത്യത്തിൽ ശരത്ചന്ദ്രന്റെ ഹൃദയം തികച്ചും ഹർഷ ഗദ്ഗദ പൂർണമായി. എത്ര മാത്രം തെറി പിടിക്കേണ്ടിവന്നു, ഈ ഒരു കാര്യത്തിനു വേണ്ടി. ഭർത്സനം, വിദ്രോഹം, കടന്നാക്രമണം എന്നിവകളെല്ലാം ചേർന്ന് അഴിച്ചു വിട്ട ഒരു കൊടുങ്കാറ്റാണ് അദ്ദേഹത്തിന്റെ മേൽ കൂടി ആഞ്ഞടിച്ചുപോയത്. എന്നാൽ, ആ കുട്ടിയുടെ കഥ കേട്ടപ്പോഴുണ്ടായ സാന്ത്വനമോ അസ്സീമം ! അനിർവചനീയം! എന്തുമാകട്ടെ. ഒരു കുട്ടിയെയെങ്കിലും രക്ഷിക്കാൻ കഴിഞ്ഞല്ലോ! ഇങ്ങനെ എത്രയെത്ര കഥകളാണ്, പല വഴികളിൽ നിന്നും പലതരത്തിലും ആ നോവലിനെ കേന്ദ്രീകരിച്ചു പ്രചരിച്ചുകൊണ്ടിരുന്നത്. അവയിൽ ചിലതെല്ലാം സത്യവുമായി പുലവാലായ്മ ബന്ധംപോലും ഇല്ലാത്തതാവാനും മതി. എന്നാൽ, ഒരു കാര്യം സത്യമാണുതാനും. കൊടുങ്കാറ്റ് അടിച്ചുയർന്നു; അതു പ്രബലവുമായിരുന്നു.

അദ്ദേഹം ദേവാനന്ദപുരത്തിൽ താമസിക്കുന്ന കാലം. അന്നാണ് ആദ്യമായി 'ചരിത്രഹീന'ന്റെ സങ്കൽപം തന്നെ മനസ്സിലുദിച്ചത്. സുരബാലയെപ്പോലുള്ള ഒരു നാരിയുമായി സമ്പർക്കത്തിൽ വന്നതും അക്കാലത്താണ്. അവളെ തെറ്റിദ്ധരിച്ചു. അത് കാരണമാണ് ശരത് പുരിയിലേക്ക് ഒളിച്ചോടിപ്പോയത്. അപ്പോൾ വഴിമധ്യേ ഒരു സ്ത്രീയെ കണ്ടുമുട്ടി. ആ സ്ത്രീയെ ആസ്പദമാക്കിയാണ്, സാവിത്രിയെ ചിത്രീകരിച്ചത്. അത് യഥാർഥ കഥയാണ്. സങ്കൽപം അവളെ മെസ്സിലെ ദാസിയാക്കി മാറ്റിയെന്നു മാത്രം. സതീശനുമായി ബന്ധപ്പെടുത്തുകയും ചെയ്തു.

സുരബാലയെ സംബന്ധിച്ച്, അമ്മാവൻ സുരേന്ദ്രനാഥൻ ശരത്ചന്ദ്രനെക്കൊണ്ടു തന്നെ പറയിച്ചിട്ടുണ്ട്. "ഈ സുരബാലയാണ് എന്റെ മനോവൃത്തികൾക്കു ദിശാ നിർദേശം നൽകിയ ഗുരു. ഈ പാത്രത്തിന്റെ ബാഹ്യരൂപ ചിത്രീകരണത്തിൽ എനിക്കൊട്ടും ക്ലേശം

സഹിക്കേണ്ടി വന്നില്ല. പാതിവ്രത്യം, ഭർത്താവിനോടുള്ള ഭക്തി, ആകർഷണം, പ്രേമം എന്നിവയ്ക്കെല്ലാം അനുരൂപമായിരുന്നു, അവളുടെ അവസാനം. സാധു വാദങ്ങൾ എമ്പാടും മാറ്റൊലി ക്കൊണ്ടു . . . . സുരബാല യാത്രയായി ഭർത്തൃപാദങ്ങളിൽ ശിര സ്സും വച്ച്. എന്നാൽ, അവളിൽ നിന്നു ലഭിച്ച സ്വഭാവത്തിൻെറ അടിസ്ഥാനത്തിലാണ് കിരൺമയിയുടെ സ്വഭാവ ചിത്രീകരണം നടത്തിയത്. അതിൽ തെറ്റെന്തെങ്കിലുമുണ്ടെങ്കിൽ അത് എൻെറ മാത്രമാണ്. സുരബാലയിൽ നിന്നു തികച്ചും വ്യത്യസ്തമായിരിക്കാൻ വേണ്ടിയാണ്, ഞാൻ അങ്ങനെ ചെയ്യാൻ നിർബന്ധിതനായതും. കാതലായ കാര്യം, സ്ത്രീജാതിയെ സംബന്ധിച്ച് എന്നിൽ കാണുന്ന ജാഗരൂകതക്കുള്ള മൂലകാരണം, സുരബാലയാണെന്നുള്ളതത്രെ. അവരോടു ഞാനെന്നും ശ്രദ്ധാനതനായിട്ടാണിരുന്നിട്ടുള്ളത്. ഈ സ്വഭാവചിത്രീകരണമാണ് എൻെറ ഗുരുദക്ഷിണ.''

ആ സുരബാല കാരണമാണ്, അദ്ദേഹം ദേവാനന്ദപുരത്തെ അത്രമാത്രം സ്നേഹിച്ചതും. 'ചരിത്രഹീന'നിൽ ആ സ്ഥലത്തെ ശാശ്വതീകരിക്കുക വഴി ജന്മദേശത്തോടുള്ള കടം വീടുകയും ചെയ്തു.

അദ്ദേഹത്തിൻെറ മുത്തച്ഛൻെറ കുടുംബത്തിൽ സുരബാല യെന്ന് പേരായി ആരോ ഉണ്ടായിരുന്നു. ആ പേരു നില നിറുത്താൻ വേണ്ടിയാണ് പ്രസ്തുത പാത്രത്തിനു സുരബാല എന്ന് നാമകരണം ചെയ്തത്. ആ കുടുംബത്തിൽ തന്നെ ഒരു കിരൺ ശശിയുമുണ്ടാ യിരുന്നു. ഒരു പക്ഷേ, ഈ നോവലിനു പിന്നിൽ, ഏതാണ്ടോര തിർത്തിവരെ, അവളും പ്രേരണ ചെലുത്തിയിരിക്കാം. എന്നാൽ, അവളുടെ സ്വഭാവം അങ്ങനെയായിരുന്നവെന്നതിനു തെളിവു കളൊന്നുമില്ലതാനും. പരിചിതമായ പേരുകൾ ഉപയോഗിക്കുക, ശരത്ബാബുവിൻെറ പതിവാണ്. എന്നാൽ, ബാല്യ സഖാവായിരുന്ന രാജുവിൻെറ പ്രതിരൂപം തന്നെയായിരുന്നു, സതീശൻ. അതിൽ സംശയമില്ല. പാട്ടും കൊട്ടുമുള്ളിടങ്ങളിൽ, തിയേറ്റർ കൺസേർട്ടിൻെറ റിഹേഴ്സൽ നടക്കുന്നിടങ്ങളിൽ, ക്രിക്കറ്റ്— ഫുട്ബാൾ കളിക്കുന്നിട ങ്ങളിൽ, സതീശൻ എത്രയോ നാളുകൾ കഴിച്ചിരുന്നു. "എവിടെയാണ് വേണ്ടത് അടിപിടി ലഹള മുതലായവ, നാടകാഭിനയത്തിനു സ്റ്റേജ് എവിടെയാകണം, ആരുടെ വീട്ടിലാണ് മരണമുണ്ടായത്, ആരുടെ ശവമാണ് സംസ്കരിക്കാൻ ശ്മശാനത്തിലേക്കു കൊണ്ടു പോകേ ണ്ടിയിരുന്നത്, ആരാണ് ആപത്തിൽ പെട്ടിരുന്നത്, ആർക്കുവേണ്ടി യാണ് പണമുണ്ടാക്കേണ്ടത്, അതെല്ലാം നിരന്തരം അന്വേഷിച്ചു കൊണ്ടിരിക്കുക, അതിലെല്ലാം മുൻപന്തിയിൽ നിൽക്കുക, ഇവ യെല്ലാം തന്നെ സതീശൻെറ ജോലിയാണ് . . . സതീശൻ ഓടക്കുഴൽ ഊതാൻ തുടങ്ങിയാൽ ഭൂതലത്തിൽ സുഖ നിദ്ര കൊള്ളുന്ന പൂനിലാ വിൻെറ നിദ്രപോലും ഭംഗപ്പെടുമായിരുന്നു.''

പ്രാമാണികമോ അപ്രാമാണികമോ ആയ ഈ കിംവദന്തികളുടെയെല്ലാം ആകെത്തുക ഇത്രമാത്രമാണ്: അദ്ദേഹത്തിൻെറ സൃഷ്ടികൾക്കെല്ലാം മൂലമായിരുന്ന തത്വം സ്വന്തം അഭിജ്ഞതയായിരുന്നു എന്നത്. കുട്ടിക്കാലത്ത് തൂലിക ചലിപ്പിക്കാൻ ശീലിച്ചു തുടങ്ങിയപ്പോൾ, ശരത്ചന്ദ്രൻെറ ഗുരുവായിരുന്ന ഭുതൻ പാംച കൗഡീ ബന്ദോപാധ്യായ കൊടുത്ത ഉപദേശം ഇതാണ്: "എന്തു വേണമെങ്കിലും എഴുതിക്കൊള്ളു. എനിക്ക് സന്തോഷം തന്നെ. എന്നാൽ മൂന്നു കാര്യമാണ് പ്രത്യേകം പറയാനുള്ളത്. ഒന്നാമത് എന്തെഴുതിയാലും അനുഭവത്തെ ആസ്പദമാക്കി എഴുതുക. രണ്ടാമത് ആരെയും കാണിച്ചു കൊണ്ടു നടക്കാതിരിക്കുക; മൂന്നാമത് തൻെറ തൂലിക കൊണ്ടു ആരെയും വ്യക്തിപരമായി നിന്ദിക്കരുത്."

ഇവയെല്ലാം തന്നെ അദ്ദേഹത്തിൻെറ സഹജമായ ഗുണവിശേഷങ്ങളായിരുന്നു. ഗുരുവിൻെറ നിർദേശവും കൂടി ആയപ്പോൾ, തൻെറ വിചാരങ്ങൾ ഒന്നുകൂടി ദൃഢമായി. പക്ഷേ, ഈ അഭിജ്ഞതയുടെ കാര്യത്തിൽ തന്നെ ചിലർ അദ്ദേഹത്തെ കടന്നാക്രമിക്കാൻ മടിച്ചിട്ടില്ല. ഒരു നിരൂപകൻ എഴുതി: "നമ്മുടെ നാട്ടിലെ ഒരു പ്രസിദ്ധനായ നോവലെഴുത്തുകാരൻ, സമുദായ ബഹിഷ്കൃതമാരായ സ്ത്രീകളുടെ മനോരമ്യരൂപങ്ങൾ തൻെറ തൂലികയാൽ വരച്ചു കാട്ടുന്നു. അവരെല്ലാം തന്നെ, അദ്ദേഹത്തിൻെറ വ്യക്തിഗതമായ അഭിജ്ഞതക്ക് പാത്രീഭൂതരായവരാണ് എന്നത്രെ ജനസംസാരം!"

ആക്രമണം ഏൽപ്പിച്ച ദംശനം അതികഠോരമാണ്. എന്നാൽ അതിൽ നിന്ന് തെളിയുന്ന ഒരു വസ്തുതയുണ്ട്. മാനവീയ സ്വഭാവത്തെ ശരത് ശരിക്കും അധ്യയനം ചെയ്തിരുന്നു എന്നതിന് അതൊരു സാക്ഷ്യപത്രമാണെന്നുള്ളതത്രെ അത്. 'കാശീനാഥ' ൻെറ പ്രസിദ്ധീകരണത്തോടുകൂടി ശരത് ബാബുവിൻെറ ഉദാത്തമായ ഒരു രൂപം കൂടി ബന്ധപ്പെട്ടു കിടക്കുന്നുണ്ട്. ആ പുസ്തകത്തിൻെറ അധികാരാവകാശങ്ങൾ തൻെറ പ്രിയ മിത്രമായ പ്രമഥനാഥ ഭട്ടനു വിട്ടുകൊടുത്തു. രോഗബാധിതനായ ശേഷം പ്രമഥനാഥൻ ചത്രപുരത്തേയ്ക്കാണ് പോയത്; ആരോഗ്യം വീണ്ടെടുക്കാൻ. ആദ്യമൊക്കെ ആരോഗ്യ നില മെച്ചപ്പെട്ടു. പിന്നീടു വീണ്ടും അസ്വസ്ഥനായപ്പോൾ ഭുവാളി സാനിട്ടോറിയത്തിലേക്ക് പോകേണ്ടിവന്നു. അവിടെയും ഒരു കഴഞ്ചുപോലും ആരോഗ്യം മെച്ചപ്പെട്ടില്ല. ദിവസംപ്രതി വഷളാകയും ചെയ്തു. അക്കാലത്ത് ഭട്ട സാമ്പത്തികമായും നന്നേ ക്ലേശിച്ചിരുന്നു. ആ വൃത്താന്തം അറിഞ്ഞ ശരത്ചന്ദ്രൻ 'കാശീനാഥ'ൻെറ സർവാവകാശങ്ങളും കൊടുക്കുകയാണുണ്ടായത്. ദാനത്തെ സംബന്ധിച്ച വിവരം അറിഞ്ഞപ്പോൾ ഭട്ടൻ ഹരിദാസിനെഴുതി: "ഇന്നലെ നിങ്ങളുടെ കത്തുകിട്ടിയപ്പോൾ ഞാൻ എത്ര മാത്രം നിസ്തേജനായെന്നു പറഞ്ഞറിയിക്കാൻ പ്രയാസമത്രെ. ജീവിതത്തിൽ, മറ്റുള്ളവരുടെ സഹായത്തിനോ സഹാനുഭൂതിക്കോ വേണ്ടി കൈക്കുമ്പിളും കാട്ടി നിൽക്കാൻ ശീലിച്ചിട്ടുള്ളവനല്ല, ഞാൻ. ആരെന്നെ സഹായി

ക്കണം ? എന്തിന് ? എന്തൊരു യോഗ്യതയുണ്ടെനിക്ക് ? ഇപ്പോൾ തോന്നുന്നു അയോഗ്യതയും ഒരു യോഗ്യത തന്നെയെന്ന്. ശരത് ചന്ദ്രന്റെ പ്രവൃത്തികളെല്ലാം തന്നെ വിചിത്രമാണ്. അതെല്ലാം അയാളുമായി പരിചയപ്പെട്ടകാലം മുതൽ കാണുന്നതാണ്. അയാളുടെ പ്രവൃത്തികൾക്ക് തുല്യം അയാളുടെ പ്രവൃത്തികൾ മാത്രം ! അപ്രത്യാശിതവും അനനുഭൂതവുമായ, ഈ സഹാനുഭൂതിക്ക് ഞാൻ ഒരിക്കലും അർഹനല്ല. അഹോ! ശരത്ചന്ദ്രന്റെ പ്രവൃത്തി ! ഇന്ന് ലോകം എന്റെ മുമ്പിൽ ഒരു പുതുമുഖം ചാർത്തി നിൽക്കുന്നു. ഞാൻ എന്താണ് പറയുക, ശരത്ചന്ദ്രനെപ്പറ്റി ! ദേവനാണയാൾ; ദേവൻ. ജീവിത കാലമത്രയും പരിശ്രമിച്ചിട്ടും, എനിക്കെന്റെ കുടുംബത്തിനു വേണ്ടി ചെയ്യാൻ പറ്റാത്ത കാര്യമാണ് അദ്ദേഹം ഒറ്റയടിക്ക് ചെയ്തത്. നിങ്ങൾക്കെല്ലാവർക്കും എന്റെ കോടികോടി നമസ്കാരം. ഇപ്പോൾ നിങ്ങളെല്ലാം എന്നേക്കാൾ എത്രയോ വളരെ വലിയവരാണ്. നിങ്ങൾ ദാതാവ് . . . . ഞാനോ കേവലം ഭിക്ഷാംദേഹി . . . .''

സ്നേഹിക്കാനുള്ള ശരത് ബാബുവിന്റെ കഴിവ്, അത്ഭുതകരവും അസാധാരണവും ആയിരുന്നു. സ്നേഹിതന്മാർക്കുവേണ്ടി എന്തെങ്കിലും ചെയ്യാൻ സദാ ഉഴറി നിന്നിരുന്നു. കുറച്ചുനാൾ മുമ്പാണ്,(1) ബാല്യകാലതോഴനായ വിഭൂതി ഭൂഷണന് ഒരു സ്വർണപ്പേന അയച്ചു കൊടുത്തത്. ഒരു വാട്ടർമെൻ പേന നിരുപമയ്ക്കും. വിഭൂതി പറഞ്ഞു: ''സ്വർണപ്പേന കൊണ്ട് എങ്ങിനെ എഴുതും ?''

ശരത് പറഞ്ഞു: ''അതുകൊണ്ടു തന്നെ എഴുതണം.'' വിഭൂതി വീണ്ടും എഴുതി ''ഇതൊരാഭരണമാണ്. എഴുതാൻപറ്റില്ല. നിങ്ങൾ എഴുതുന്നമാതിരി ഒരു പേന അയച്ചുതരൂ.''

ഒട്ടും താമസിച്ചില്ല, വിഭൂതിക്ക് അങ്ങനെ തന്നെയുള്ള പേനകിട്ടി. വിഭൂതിക്കുമാത്രമല്ല, സുരേന്ദ്രനമ്മാവൻ, ഗിരീന്ദ്രനമ്മാവൻ, യോഗേശ് മജുംദാർ, സൗരീന്ദ്രനാഥ മുക്കർജി തുടങ്ങിയുള്ള എല്ലാ ബാല്യകാല മിത്രങ്ങൾക്കും കൊടുക്കാൻ പേന ഒരുക്കിവച്ചിരുന്നു. ഇതിലും നല്ലതായി കൊടുക്കാൻ മറ്റൊരു വസ്തു തന്റെ കയ്യിലെന്തുണ്ട് എന്നായിരുന്നു ശരത് ബാബുവിന്റെ വിചാരം.

## 3

'ചരിത്രഹീൻ' പ്രസിദ്ധീകൃതമായതിന്റെ തൊട്ടടുത്ത വർഷം ശരത്ചന്ദ്രന്റെ ഉൽകൃഷ്ടങ്ങളായ മൂന്നു കൃതികൾ വായനക്കാരുടെ കരങ്ങളിലെത്തി : 'സ്വാമി'(2) (ഗൽപസംഗ്രഹ് ഏകാദശ്വൈരാഗീ സഹിത) 'ദത്താ,' (3) ശ്രീകാന്ത്' (ദ്വീതീയപർവം)(4). അദ്ദേഹത്തിന്റെ കൃതികൾ ജനങ്ങളെ ഇളക്കിമറിച്ചു. ശരത് ബാബു സുപ്രസിദ്ധ മനീഷിമാരുടെ സമ്പർക്കത്തിൽ വരാനും തുടങ്ങി. ഏതെങ്കിലും

(1) 1913
(2) 1918, ഫെബ്രുവരി 28.
(3) 1918, ഡിസംബർ 2.
(4) 1918 ഡിസംബർ 28.

വലിയ ആളിന്റെ മുമ്പിൽ പോകുമ്പോൾ എന്തോ ഒരു പാരവശ്യം അനുഭവപ്പെടും പോലെ അദ്ദേഹത്തിനു തോന്നിയിരുന്നു. എന്താണെന്നറിയില്ല. പക്ഷേ, അങ്ങനെയൊരു സ്വഭാവം കടന്നു കൂടി. വലിയവരുടെ ആരുടെയെങ്കിലും വീട്ടിൽ പോകണമെന്നുള്ള പ്രശ്നം വന്നാൽ മതി മനസ്സിൽ സംശയം, സങ്കോചം, സന്തോഷമില്ലായ്മ എന്നിവ നിറയും. അതുകൊണ്ട് പോകാം, പോകാം, എന്നിങ്ങനെ വിചാരിച്ചുകഴിയും. പോകാൻ പറ്റാറില്ല.(1) എന്നാലും സമ്പർക്കം വർധിച്ചു കൊണ്ടിരുന്നു. ഒരു ഭാഗത്ത് രവീന്ദ്രനാഥടാഗോർ, പ്രമഥ്ചൗധരി, അമൃതലാൽബോസ്, ക്ഷീരോദ് പ്രസാദ് വിദ്യാവിനോദ്, സത്യേന്ദ്രനാഥ്ദത്ത് തുടങ്ങിയ സാഹിത്യക മനീഷികളുടെ സമ്പർക്കമാണുണ്ടായിരുന്നത്. മറുഭാഗത്ത് സ്നേഹിതന്മാരാണ്. സൗരീന്ദ്രമോഹൻ മുക്കർജി, ഹേമേന്ദ്രകുമാർ റോയ്, മണിലാൽ ഗാംഗുലി, പവിത്രഗാംഗുലി, അമൽഹോം, ദിലീപ്കുമാർ റോയ് തുടങ്ങിയവർ. ആധുനികന്മാരുടെ സംഘത്തിൽപ്പെട്ടവരായിരുന്നു, സർവശ്രീ ശൈലജാനന്ദമുഖോപാധ്യായ, കാസീനസറുൽ ഇസ്ലാം, അചിന്ത്യകുമാർ സെൻഗുപ്ത, ഹേമേന്ദ്രമിത്ര, നൃപേന്ദ്ര കൃഷ്ണ ചതോപാധ്യായ മുതലായ സാഹിത്യകാരന്മാർ. അവരും ഇടയ്ക്കിടെ വന്ന് സാഹിത്യചർച്ചകൾ നടത്തിയിട്ടുപോകും. സാഹിത്യ മണ്ഡലത്തിനു വെളിയിലുള്ളവരുമായും പരിചയം വർധിക്കാൻ തുടങ്ങി. ബർമ്മയിലെ സ്നേഹിതൻ കുമുദിനീകാന്ത കർ ഒരാപത്തിൽ കുടുങ്ങി. അദ്ദേഹം എഴുതി, "എഴുത്തുകൾ പലർക്കും അയക്കാൻ കഴിയും. ബലറാം അയ്യർ, മോനിമിത്തർ, ഉപേൻമജുംദാർ തുടങ്ങിയവർക്ക്. വേറെ പല ഉദ്യോഗസ്ഥന്മാരുമുണ്ട്. എന്താണ് എഴുതുക? ആർക്കാണ് എഴുതേണ്ടത് ? എല്ലാം ഒന്ന് സമാധാനമായി ആലോചിച്ചു പറയുക."(2)

ഇവിടെയും താമസിക്കുന്ന തെരുവിൽ ഒരു സാഹിത്യ സമാജം ആരംഭിച്ചു. അക്കാലത്ത് വിശ്രുതന്മാരായ സാഹിത്യകാരന്മാരെയാണ് അധ്യക്ഷത വഹിക്കാൻ ക്ഷണിക്കാറുള്ളത്. അതിനുള്ള ഒരു ക്ഷണം സംബന്ധിച്ചാണെന്ന് തോന്നുന്നു, ആദ്യമായി കവിഗുരുവിനു ഒരു കത്ത് എഴുതിയത്. "അങ്ങയുടെ ചരണ കമല രേണുക്കൾ ഈ സമ്മേളന സ്ഥലത്തെ സ്പർശിക്കാൻ വല്ല സാധ്യതയുമുണ്ടോ എന്ന കാര്യം വളരെ നാളത്തെ ആലോചനകൾക്കു ശേഷവും തീരുമാനിക്കാൻ കഴിയാതിരിക്കുകയാണ്. ഇക്കുറി അങ്ങ് സ്വഗൃഹത്തിലെത്തുമ്പോൾ, അനുവാദമുള്ളപക്ഷം, ഞങ്ങൾ നേരിട്ടു വന്ന് അപേക്ഷിക്കാമെന്ന് വിചാരിക്കുന്നു.(3)"

എവിടെയെങ്കിലും ക്യാമ്പടിച്ചു കൂടുന്ന കാര്യത്തിൽ ശരത്ചന്ദ്രൻ പണ്ടും സമർഥനായിരുന്നു. ആ ക്യാമ്പുകളിൽ ബാല്യകാല മിത്ര

(1) 21.9.1916, പ്രമഥ ചൗധരിയുടെ പേർക്ക്.
(2) 25.10.1917.
(3) 1917 ഡിസംബർ

ങ്ങളും പങ്കെടുത്തിരുന്നു. അവരെ സംബന്ധിച്ചിടത്തോളം ഇപ്പോഴും ആ പഴയ വീരബലിന്റെ സ്വഭാവത്തിലുള്ള പരുക്കൻ ഗ്രാമീണൻ തന്നെയായിരുന്നു. അതേ ചിരി, അതേ അസ്ഥിരസ്വഭാവം, അതേ കാര്യഭാരവ്യഗ്രത. പ്രായം അവിടെ ഒരു പ്രശ്നമല്ല. അന്നൊരു ദിവസം വിഭൂതി ഭൂഷൺ ശരത്തിനെ കാണാൻ വന്നു; തന്റെ ഒരു സ്നേഹിതൻ അതുൽചന്ദ്രദത്തുമൊരുമിച്ച്. വാതിൽ തുറന്നപ്പോഴേ അവരെ സ്വാഗതം ചെയ്തത് വികൃതരൂപനായ ഭേലുവാണ്. അപ്പോൾ വിഭൂതി ഭൂഷണനുതോന്നി ശരത്ചന്ദ്രൻ തന്റെ ഏകാന്തതയെ രക്ഷിക്കാൻ വേണ്ടി ഈ യമകിങ്കരനെ വച്ച് വാഴിക്കുകയാണെന്ന്. അവന്റെ ഒച്ചകേട്ടപ്പോൾ, ഉറക്കെ വിളിച്ചു പറഞ്ഞു കൊണ്ടു ശരത് ബാബു വെളിയിൽ വന്നു. വിഭൂതിയെ കണ്ടമാത്രയിൽ കാര്യങ്ങളെല്ലാം അപ്പാടെ മാറി മറിഞ്ഞു. അവർ വന്നത് കുറച്ചു നേരം ഇരുന്നിട്ടുപോകാനാണ്. പക്ഷേ, മടങ്ങിപ്പോകുമ്പോൾ മൂന്നു പകലും മൂന്നു രാത്രിയും കഴിഞ്ഞിരുന്നു! സംസാരിച്ചിരുന്നാൽ, അറിയുകപോലുമില്ല, സുദീർഘമായ സമയം എങ്ങനെ വന്നു; എങ്ങനെ പോയി എന്ന്. ഒന്നിനു പുറകെ ഒന്നായി കഥകൾ. ഒരോ മണിക്കൂറിനും ഇടയിൽ പുകവലി. ഇടയ്ക്കിടെ തിന്നാനും കുടിക്കാനുമുള്ള വസ്തുക്കൾ ലംബോലംബം. സ്നേഹിതന്മാരെ ശ്വാസം മുട്ടിക്കുന്ന സ്വാഗത സൽക്കാര സംരംഭങ്ങൾ! വിശ്രമം എന്തെന്നറിയാത്തതായിരുന്നു, ശരത് ബാബുവിന്റെ സ്നേഹം. വാച്ച് ഒന്നുകിൽ ഗതിമുട്ടി നിൽക്കും. അല്ലെങ്കിൽ വിപരീതമാക്കിവയ്ക്കും. വിഭൂതി ഭൂഷൺ പറഞ്ഞു. "ശരത്ചേട്ടാ! അങ്ങയുടെ ഈ അശ്ലീല ശുനകന്റെ സ്വാഗതം കണ്ടപ്പോൾ തോന്നി, അങ്ങു കാല ഭൈരവന്റെ സാധനയിലോ മറ്റോ ആണെന്ന്. എന്നാൽ, ഇപ്പോൾ മുമ്പിൽ കാണുന്നത് ആ പഴയ നടരാജമൂർത്തി തന്നെ."

ശരത്ബാബു ഒന്നും പറഞ്ഞില്ല. പട്ടിയുടെ മുഖത്ത് മുഖം ചേർത്ത് അതിനെ ഉമ്മവയ്ക്കാൻ തുടങ്ങി. എത്ര അത്ഭുതകരമായ മറുപടി. പരിചയമുള്ളവരും ഇല്ലാത്തവരുമായ എത്രയോ സ്നേഹിതന്മാർ, ആ സദസ്സുകളിൽ അദ്ദേഹത്തിന്റെ മുഖത്ത് നിന്ന് എത്രയോ കഥകളാണ് കേട്ടിട്ടുള്ളത്. ആ സദസ്സുകളിലെ നേരോനുണയോ ആയ കഥകൾ, അദ്ദേഹത്തിന്റെ സാഹിത്യകഥകളെക്കാൾ ഒട്ടും രസം കുറഞ്ഞവ ആയിരുന്നില്ലതാനും.

അക്കാലത്ത് വളരെയധികം മാസികകൾ ബംഗാളിൽ പ്രസിദ്ധീകരിക്കപ്പെട്ടു കൊണ്ടിരുന്നു. അതിൽ ആധുനിക വിഭാഗത്തിലെ പുതിയ സ്വരങ്ങളുടെ പ്രതിനിധിയായിരുന്നു, 'ഭാരതി.' 'സബുജപത്രം' കാവ്യഭാഷയെ പ്രചരിപ്പിക്കുന്ന പത്രമായിരുന്നു. (ശരത്ചന്ദ്രൻ കൂടുതലും ജനപ്രിയനാകാൻ കാരണം സംസാരഭാഷ ഉപയോഗിക്കാനുള്ള കഴിവു തന്നെയായിരുന്നു.) 'സബുജ' പത്രമാകട്ടെ, അതിനെതിരായിരുന്നു. 'പ്രവാസി'ക്ക് രവീന്ദ്രനാഥ ടാഗോറിന്റെ സമായോഗമായിരുന്നു, ഏറ്റവും കൂടുതൽ. 'ഭാരതവർഷ'

ത്തിന്റെ പ്രധാന എഴുത്തുകാരൻ ശരത്ചന്ദ്രനും. 'നാരയണ'നിൽ വിപിൻപാൽ തുടങ്ങിയവരായിരുന്നു, പ്രമുഖലേഖകർ. 'നാരായണ'ന്റെ പത്രാധിപരായിരുന്നു, ബാരിസ്റ്റർ ചിത്ത രഞ്ജൻദാസ്.' അലിപുർ ബോംബ് ഗൂഢാലോചനക്കേസ്സിലെ പ്രതിയായ അരവിന്ദ ഘോഷിനെ രക്ഷിച്ച വക്കീലെന്ന നിലയിൽ വളരെ ഏറെ പ്രസിദ്ധനായിരുന്നു, അദ്ദേഹം. കൂടാതെ ഒരു കവിയുമായിരുന്നു സി. ആർ. ദാസ്. രാഷ്ട്രീയത്തിൽ പങ്കെടുത്ത് പ്രവർത്തിച്ചില്ലായിരുന്നെങ്കിൽ, ഒരു പക്ഷേ, ഭക്തനും രഹസ്യവാദിയുമായ കവിയെന്ന നിലയിൽ വളരെ പ്രസിദ്ധനാകുമായിരുന്നു. 'നാരായൺ' ആരംഭിച്ചത് അദ്ദേഹമായിരുന്നു. 'സബുജ' പത്രത്തിന്റെ എതിരായിരുന്നു നാരായൺ! കാരണം; ബാരിസ്റ്റർദാസ് രവീന്ദ്രനാഥനിലുള്ള പാശ്ചാത്യ പ്രഭാവത്തെ നല്ലതായി കരുതിയിരുന്നില്ല, എന്നതുതന്നെ. രവീന്ദ്രനാഥൻ പാശ്ചാത്യരിൽ നിന്നാണ് എല്ലാം ഉൾക്കൊണ്ടിരുന്നത് എന്നത്രെ ബാരിസ്റ്റർ ദാസിന്റെ അഭിപ്രായം. ബംഗാളി സാഹിത്യം വൈവിധ്യത്തെ ഉൾക്കൊണ്ട് സമൃദ്ധമായി. അതെല്ലാം ടാഗോർ മുഖാന്തരം തന്നെ. സംശയമില്ല. എന്നാൽ, അതേ കാരണം കൊണ്ടു തന്നെ ബംഗാളിന്റെ സ്വന്തം സംസ്കാരവും രാഷ്ട്രീയ ചേതനയും വികസ്വരമായതുമില്ല. ഏത് ചുറ്റുപാടിലും പടിഞ്ഞാറൻ വർണപ്പൊലിമയുടെ ആകർഷണ വലയത്തിനടിമയാകുന്നത് ശോഭനമല്ലല്ലോ.

അതുകൊണ്ടു തന്നെ വ്യക്തമായിരുന്നു, അദ്ദേഹത്തിന്റെ സാഹിത്യ പ്രേരണയുടെ ഉറവിടം കറയറ്റ ദേശ പ്രേമമായിരുന്നു എന്ന്. ദേശബന്ധുവിന്റെ കൃതികളിൽ പഴയ പാരമ്പര്യത്തോടുള്ള കൂറു സ്പഷ്ടമായും നിഴലിച്ചുനിന്നു. അങ്ങനെയദ്ദേഹം ശരത്ചന്ദ്ര പക്ഷപാതിയുമായി. ഒരു ദിവസം ശരത്ചന്ദ്രന് ഒരു കത്തയച്ചു, 'നാരായണ'നുവേണ്ടി എന്തെങ്കിലും എഴുതി അയച്ചു കൊടുക്കാൻ.

ശരത്ചന്ദ്രൻ അദ്ദേഹത്തിനുവേണ്ടി വിശിഷ്ട മാതൃകയിലുള്ള ഒരു കഥ എഴുതി. കഥ അയച്ചുകൊടുത്തു. പേർ ഇട്ടില്ല. അതിനുള്ള അവകാശം ദാസ്മഹാശയനുവിട്ടുകൊടുത്തു. ദാസ് മഹാശയൻ ആ കഥക്ക് നൽകിയപേരാണ് 'സ്വാമി.' വൈഷ്ണവ ആദർശത്തിന്റെ ഊർജ്ജസ്വലമായ പ്രതിരൂപമായിരുന്നു, കഥാ നായകൻ. കഥ പ്രസിദ്ധപ്പെടുത്തിയശേഷം ഒരു ബ്ലാങ്ക് ചെക്കാണ് പാരിശ്രമികമായി ശരത്ചന്ദ്രന് അയച്ചുകൊടുത്തത്. അതോടൊന്നിച്ചയച്ച കത്തിൽ ഇങ്ങനെ എഴുതി. "അങ്ങയെപ്പോലുള്ള ഒരു കഥാ ശിൽപിയുടെ കൃതിക്ക് പണത്തിന്റെ അടിസ്ഥാനത്തിൽ വില നിശ്ചയിക്കുക സാധ്യമല്ല. പാരിശ്രമിക രൂപത്തിൽ ഈ ചെക്ക് അയക്കുകയാണ്. ദയവായി സ്വീകരിക്കുക. ഇഷ്ടമുള്ള തുക എഴുതി വാങ്ങുകയും ചെയ്യാം. അക്കാര്യത്തിൽ യാതൊരു സങ്കോചവും ആവശ്യമില്ല."

ശരത് ബാബുവിന്റെ ഹൃദയം സ്നേഹകാതരമായി. ഒരു ലേഖകനിൽ ഇത്ര കടന്ന വിശ്വാസം പ്രകടിപ്പിക്കുക! വേണമെങ്കിൽ, എന്ത് തുക വേണമെങ്കിലും എഴുതാമായിരുന്നു. രവീന്ദ്രനാഥ ടാഗോർ

കഴിഞ്ഞാൽ, ഏറ്റവും വലിയ എഴുത്തുകാരനും ശരത്ബാബു ആയിരുന്നു. അത്യുച്ചകോടിയിൽ എത്തി നിന്നിരുന്നു, ജനസ്വാധീനവും. ശരത്ബാബുവിനെ നേരിട്ടറിഞ്ഞുകൂടെങ്കിലും കൃതികൾ ആളുകൾക്ക് സുപരിചിതങ്ങളായിരുന്നുതാനും.

അന്ന് ഉത്തരപ്രദേശിൽ താമസിച്ചിരുന്ന ഒരു ബംഗാളി കോൺട്രാക്ടർ ഏതോ കാര്യം പ്രമാണിച്ചു കൽക്കത്തയിൽ വന്നു. തന്റെ ഒരു ബന്ധുക്കാരന്റെ കൂടെയാണ് താമസിച്ചത്! വിദ്യാ സമ്പന്നരുടെ കുടുംബമായിരുന്നു അത്. ആ വീട്ടിലെ ഒരു പെൺകുട്ടി ഒരു ദിവസം അദ്ദേഹത്തോടു പറഞ്ഞു. "അമ്മാവാ; ഒരു കാര്യം ചെയ്യൂ. നമ്മുടെ വീട്ടിലേക്ക് പോരുമ്പോൾ, ആ വഴിത്തിരിവിൽ ഒരു ചുവന്ന വീടു കാണാം. അവിടെ ഇടയ്ക്കിടെ ശരത് ബാബു വരാറുണ്ട്. താങ്കൾ ഒരു തവണ അദ്ദേഹത്തെ ഒന്നു കാണണം."

ആശ്ചര്യപ്പെട്ടുകൊണ്ടു കാരണവർ തിരക്കി "ഏത് ശരത്?"

"ശരത്ബാബു! അദ്ദേഹം തന്നെ. നമ്മുടെ ശരത്ചന്ദ്രൻ."

അപ്പോഴും പിടികിട്ടിയില്ല, കൺട്രാക്ടർ അദ്ദേഹത്തിന്, ആരാടാ നമ്മുടെ ഈ ശരത്ചന്ദ്രനെന്ന്.

കുട്ടിയുടെ അച്ഛൻ പല പ്രകാരത്തിലും ശ്രമിച്ചു നോക്കി, ശരത്ചന്ദ്രനെ പരിചയപ്പെടുത്താൻ. ഒരു ഫലവുമില്ല. ഒടുവിൽ പറഞ്ഞു "ഹൈ! നമ്മുടെ ആ ശരത് ഇല്ലേ ? 'ശ്രീകാന്ത്' എഴുതിയ മനുഷ്യൻ !"

കേൾക്കാത്ത താമസം കോൺട്രാക്ടർ പറഞ്ഞു കഴിഞ്ഞു, "എടേ! ആ തെണ്ടിച്ചെക്കനോ! ഓഹോ! അപ്പോൾ, അയാൾ തന്റെ ശ്രീകാന്തൻ എന്ന പേരു മാറ്റിയെന്നു തോന്നുന്നു ? "

പേരുമാറ്റിയോ അഥവാ മാറ്റിയില്ലേ ? അദ്ദേഹത്തിന്റെ കൃതികൾ സമ്പാദിച്ചിരുന്ന ജനപ്രീതിക്ക് കയ്യും കണക്കുമില്ലായിരുന്നു. എഴുത്തുകാരനെ പലരും കണ്ടിരുന്നില്ല. പക്ഷേ, ഒരു മത്സരം തന്നെയായിരുന്നു, കൃതികൾ വായിക്കുന്ന കാര്യത്തിൽ. വിദ്യാർഥിയാകട്ടെ, ഗൃഹനായികയാകട്ടെ, കൃഷിക്കാരനാകട്ടെ, വ്യാപാരിയാകട്ടെ, അഥവാ ഗുമസ്തൻ! എല്ലാവരും ശരത്ചന്ദ്ര സാഹിത്യം വായിക്കുന്ന കാര്യത്തിൽ ഒരാൾ മറ്റൊരാളെ തോൽപിക്കാൻ ആഗ്രഹിച്ചിരുന്ന പോലെ തോന്നും. വിദ്യാർഥികൾ പരീക്ഷക്ക് പഠിക്കുന്ന പുസ്തകങ്ങളുടെ താഴെ എപ്പോഴും ഒളിച്ചുവച്ചിരിക്കും 'ശ്രീകാന്ത്', 'ചരിത്രഹീൻ', 'ദേവദാസ്' ഇവയെല്ലാം. ഗൃഹലക്ഷ്മിയായ വധുവിന്റെ തലയിണയ്ക്കടിയിൽ കാണും, കൺമഷിയും സിന്ദൂരവും ചാർത്തി 'പള്ളീസമാജവും' 'വിരാജ് ബഹുവും' 'സിന്ദൂർ ഛേ ലയും' എല്ലാം തികച്ചും സ്വാഭാവികമെന്ന പോലെ. എന്തിന് ? വാണിയന്റെ കടയിൽ നിത്യേന രാമായണം വായന നടക്കുന്നിടത്തും കാണാം 'ബഡീദീദി'യും 'പണ്ഡിത് മോശായി'യും 'ശ്രീകാന്ത'നുമൊക്കെ. ഈ ബഹുജന പ്രീതിക്കുള്ള പ്രധാന കാരണം, അദ്ദേഹത്തിന്റെ കഥാപാത്രങ്ങൾ, നിത്യജീവിതത്തിൽ നിന്ന് ഉരുത്തിരിഞ്ഞ് രൂപം കൊണ്ടു

നിന്നതായിരുന്നു എന്നതത്രെ. ഏതെങ്കിലും സുനിശ്ചിതമായ നിയമങ്ങളുടെ ചട്ടക്കൂട്ടിനുള്ളിൽ വാർത്തെടുക്കപ്പെട്ട വയായിരുന്നില്ല അവയൊന്നും. അവരൊടെല്ലാം ശരത് ബാബുവിനു സ്നേഹബന്ധം ഉണ്ടായിരുന്നുതാനും. ഹാർദികമോ ബൗദ്ധികമോ ആയ വ്യക്തിപരബന്ധമായിരുന്നുമില്ല. അതുകൊണ്ടാണ്, ആ കഥാപാത്രങ്ങൾ എല്ലാവർക്കും തങ്ങളുടെ സ്വന്തക്കാരെന്നപോലെ തോന്നിച്ചത്. ചിന്തനംകൊണ്ടുള്ള ദുഃഖം ഇടക്ക് ചാടി വീഴാൻ അനുവദിച്ചിരുന്നുമില്ല. സ്നേഹത്തിന്റെ ഈ അനന്യസ്വരൂപമാണ് കലാകാരന്റെ ചാണക്കല്ല്.

അതുകൊണ്ടത്രെ, വായനക്കാർ അദ്ദേഹത്തിന്റെ കഥാപാത്രങ്ങളിൽ മതിമറന്നു മുഴുകിപ്പോയിരുന്നത്. അവർ ആരുടെയെങ്കിലും കൽപിത സൃഷ്ടിയാണെന്ന വസ്തുത കൂടി മറന്നു. വിദ്യാർഥികൾ സംഘം കൂടി ഇരുന്ന് ശരത് ബാബുവിന്റെ കൃതികൾ വായിക്കും. എന്നാലും, അദ്ദേഹം എവിടെ താമസിക്കുന്നു, എന്ത് ചെയ്യുന്നു എന്നെല്ലാം അറിയുന്നവർ തുലോം വിരളമായിരുന്നു. പലരും ധരിച്ചിരുന്നത്, ശരത് ഒരു ഊരുതെണ്ടിയായിരുന്നുവെന്നത്രെ. ചിലപ്പോൾ ബീഹാറിൽ, ചിലപ്പോൾ കാശിയിൽ, ചിലപ്പോൾ ബർമ്മയിൽ അങ്ങനെ. അത്രമാത്രം പ്രിയനായിരുന്നു, ശരത്ബാബു. എന്നാലും ദാസ്ബാബുവിന്റെ ബ്ലാങ്ക്ചെക്കിൽ ആറു രൂപ മാത്രമേ എഴുതിയുള്ളു. പണത്തിന്റെ വില ആനുകാലികമാണല്ലോ. യഥാർഥ വില ദേശബന്ധുവുമായുള്ള പരിചയത്തെ സംബന്ധിക്കുന്നതാ യിരുന്നു. ഒരു പ്രതിഭ മറ്റൊരു പ്രതിഭയെ വരിക്കുക! അതും കലവറയില്ലാതെ രണ്ടു കയ്യും നീട്ടി തുറന്നു മനസ്സോടെ.

സാവധാനത്തിലെങ്കിലും, ശരത്ചന്ദ്രന്റെ പ്രതിഭയെ സംബന്ധിച്ച കഥകൾ, നാടിന്റെ നാലതിരുകൾക്കപ്പുറം വിദേശങ്ങളിലും എത്തിക്കഴിഞ്ഞിരുന്നു. അക്കാലത്താണ്(1) ലണ്ടനിലെ സുപ്രസിദ്ധ വർത്തമാനപ്പത്രമായ 'ദി ടൈംസി'ന്റെ ലിറ്ററി സപ്ലിമെന്റിൽ അദ്ദേഹത്തിന്റെ രണ്ടു കഥാ സംഗ്രഹങ്ങളായ 'ബിന്ദൂർ ഛേലേ', 'മേജ് ദീദി' എന്നിവകളെ സംബന്ധിച്ച് മണ്ഡനാത്മകമായ വിമർശനം പ്രസിദ്ധപ്പെടുത്തിയതും. സമീക്ഷകൻ അദ്ദേഹത്തെ മോപാസങ്ങിനോടു കിടനിൽക്കുന്നവനായി ചിത്രീകരിച്ചിരുന്നു. നാരീ ചരിത്രം, ശിശുഹൃദയം ഇവ അറിയുന്നവനെന്ന നിലയിൽ ശരത് വിശിഷ്യാ ഖ്യാതനാണെന്നും എഴുതി. വളരെ ആഴത്തിലിറങ്ങിയുള്ള ഒരു കനപ്പെട്ട നിരൂപണമൊന്നുമായിരുന്നില്ല അതെങ്കിൽ തന്നെയും, ആ കഥാശിൽപിയുടെ പ്രതിഭയെ അംഗീകരിക്കുക എന്ന നിലയിൽ, വിമർശകൻ ഒരു നല്ല കാര്യമാണ് ചെയ്തത്.

പല കഥകൾക്കും പുറമെ, 'ദത്താ', 'ശ്രീകാന്ത്' (രണ്ടാംപർവം) എന്നിവയും അക്കാലത്താണ് പുസ്തകരൂപത്തിലിറങ്ങിയത്. 'ദത്താ'

---

(1) 1918 ജൂലൈ.

കാരണമായി സഹിക്കേണ്ടിവന്ന അപമാനവും കുറച്ചൊന്നുമായി രുന്നില്ല. പ്രസ്തുത കൃതിയിൽ ബ്രഹ്മസമാജക്കാരെ പിടിച്ചു ചെറുതായൊന്നു കുടഞ്ഞു വിട്ടിരുന്നു. അതിൻെറ പേരിൽ അവർ പടവാളുയർത്തി. അക്കാലത്ത് വിദ്യാസമ്പന്നമായ ഒരു ബ്രഹ്മ സമാജ കുടുംബക്കാർ ശരത് ബാബുവിനെ വീട്ടിലേക്ക് ക്ഷണിച്ചു. ധർമ്മ സങ്കടത്തിലായി. പോയാൽ എന്തെങ്കിലും അനിഷ്ടകരമായ സംഭവങ്ങളുണ്ടായെന്നുവരാം. പോയില്ലെങ്കിൽ ഭീരുത്വമാകും.

ഒടുവിൽ പോകുകതന്നെ ചെയ്തു. വളരെയധികം ഭാവസിക്ത മായ സ്വാഗതമാണ് അവിടെ ലഭിച്ചത്. ചട്ടവട്ടങ്ങളും ഒട്ടും കുറവായി രുന്നില്ല. മഹിളാമണികൾ വളരെ സ്നേഹാദര പുരസ്സരം ശരത് ബാബുവിനെ വിലപിടിച്ച കസേരയിൽ ഉപവിഷ്ടനാക്കി. പിന്നെ, അതിമനോഹരങ്ങളായ വിശേഷപദങ്ങളാൽ സ്തുതിച്ചു. അത് കഴിഞ്ഞ്, വിഭവസമൃദ്ധമായ സദ്യയുടെ മുറയായിരുന്നു. അപ്പോൾ, അതുവരെ കാണാത്തതെല്ലാം അവിടെ കാണപ്പെട്ടു. ഇടതുവശത്ത് വെള്ളിത്താലത്തിൽ ഒരുക്കിവച്ചിരുന്നു, ശരത് ബാബുവിൻെറ കൃതി യായ 'ദത്താ.' അതിൽ സ്വന്തം പരിപാടി വിജയിക്കാതെ വന്നപ്പോൾ, രാസബിഹാരി തൻെറ മകനെ താഡിക്കുന്ന പേജ് തുറന്നുവച്ചി രുന്നു. പ്രസക്തങ്ങളായ വരികൾ പ്രത്യേകിച്ചും ചുവന്ന പെൻസിൽ കൊണ്ടു അടയാളപ്പെടുത്തി കാണിച്ചിട്ടുമുണ്ട്.

കാര്യമെല്ലാം ശരത് ബാബു മനസ്സിലാക്കി. എന്നാൽ, പുറമെ ഒന്നും അറിയാത്തമട്ടിൽ പെരുമാറി. സുഖമായി ആഹാരം കഴിച്ചു. മനസ്സ് തുറന്ന് വർത്തമാനം പറഞ്ഞ് രസിച്ചു. പോകുകയും ചെയ്തു.

ആ ബ്രഹ്മസമാജക്കാരായ സ്ത്രീകൾ വിചാരിച്ചു കാണും, തങ്ങൾ ശരത്ചന്ദ്രന് കണക്കിനു കൊടുത്തു വിട്ടെന്ന്. പക്ഷേ, വാദ വിവാദങ്ങൾക്ക് അതീതനും, താത്വിക ദൃഷ്ടിയെക്കാൾ, പ്രസാദാത്മ കതക്ക് മുൻതൂക്കം കൊടുക്കുന്നവനുമായ സാഹിത്യകാരനുണ്ടോ, ഈ താഡനങ്ങളെപ്പറ്റി വിചാരിച്ചു വിഷമിക്കുന്നു.

അദ്ദേഹത്തിൻെറ ഓരോ കൃതിയോടും എന്തെങ്കിലും ഒരു ചരിത്രം ബന്ധപ്പെട്ടു കിടക്കുന്നുണ്ടാകും. അതു മിക്കപ്പോഴും അത്ര ഹൃദ്യമൊന്നുമാവില്ലതാനും. 'സാഹിത്യ'ത്തിൻെറ പത്രാധിപർ സമാജപതിയുമായുള്ള ശരത്ചന്ദ്രൻെറ പരിചയം കുറച്ചു പഴക്ക മുള്ളതായിരുന്നു. ഒരു കർക്കശനായ നിരൂപകനെന്ന നിലയിൽ പ്രസിദ്ധനായിരുന്നു, സമാജ്പതി. ചിലപ്പോഴെല്ലാം ശരത് ബാബു വിനെയും ഒന്നു കടാക്ഷിക്കാൻ മറക്കാറില്ല. സാഹിത്യത്തിൻെറ ഒരു ലക്കത്തിൽ അതിനിശിതമായ ഒരു വാക്ശരം ശരത്ബാബുവിനെ ലക്ഷ്യമാക്കി അദ്ദേഹം തൊടുത്തുവിട്ടു. "ഈയിടെ ഒരു പുതിയ എഴുത്തുകാരൻ ആവിർഭവിച്ചിട്ടുണ്ട്. ശരത്ചന്ദ്ര ചതോപാധ്യായ നെന്നാണ് പേര്. ആൾ മനസ്സുകൊണ്ടു വളരെ അലിവുള്ളവനാണ്. അന്ന് കാൺവാലീസ് സ്ട്രീറ്റിൽ തൻെറ നാടൻ പട്ടിക്ക് കട്‌ലറ്റ് വാങ്ങി കൊടുത്തു തീറ്റുകയായിരുന്നു. അടുത്തുതന്നെ നിന്നിരുന്നു ഒരു

യാചകൻ, ഒരു പൈസക്കുവേണ്ടി ഇരന്നുകൊണ്ട്. എന്നാൽ, ദയാലുവായ ശരത്ചന്ദ്രൻ അയാളുടെ നേരെ നോക്കുകപോലും ചെയ്തില്ല.''

ശരത്ബാബുവിന് ഉടനെ തന്നെ പിടികിട്ടി സുഖക്കേടെന്താണെന്ന്. കുറച്ചുനാളായി സാഹിത്യത്തിനുവേണ്ടി ഒന്നും എഴുതാറില്ല. അതാണ് ഈ അരോചക പ്രസ്താവന അഴിച്ചു വിടാൻ കാരണം. അക്കാലത്ത് വസുമതി സാഹിത്യ മന്ദിരത്തിൽ നിന്നു പ്രസിദ്ധീകരിക്കപ്പെട്ട പൂജാവാർഷികമായ 'ആഗമനി'യുടെ പത്രാധിപത്യം വഹിച്ചിരുന്നതും സമാജ്പതി തന്നെയാണ്. അതിൽ ശരത്ബാബു എന്തെങ്കിലും എഴുതണമെന്നും അദ്ദേഹം ആഗ്രഹിച്ചു. പറ്റിയ സമയം. പത്രാധിപരെ സന്തോഷിപ്പിക്കാൻ 'ഛബി' എന്നൊരു കഥ എഴുതി[1] ബർമ്മാക്കാരനായ ഒരു ചിത്രകാരൻെറയും അയാളുടെ സമ്പന്നയായ പ്രേയസിയുടെയും കഥയാണ് അതിലെ ഉള്ളടക്കം. റംഗൂണിൽ വച്ച് ഒരു ബർമ്മീസ് ചിത്രകാരനുമായി പരിചയപ്പെട്ടിരുന്നു. കഥ എഴുതുമ്പോൾ നിശ്ചയമായും അയാളെ ഓർത്തു കാണും. എന്നാൽ, യഥാർഥത്തിൽ ആ കഥക്ക് ആസ്പദമായ വസ്തു തൻെറ കുട്ടിക്കാലത്തെ ഒരു കഥയായ 'കോരേലഗ്രാം'[2] ആണ്. തൻെറ ബാല്യകാല കൃതികളെ ശരത് ബാബു മെച്ചമായി കരുതിയിരുന്നില്ല. അതിനാൽ, കഴിവതും അവയ്ക്കെല്ലാം പുനർജ്ജന്മം കൊടുക്കാൻ ശ്രമിച്ചിട്ടുണ്ട്. ആ 'കോരേലഗ്രാം' ആണ് പുതിയ ജന്മമെടുത്ത 'ഛബി' യായി പ്രത്യക്ഷപ്പെട്ടത്. ആ കഥയുടെ പശ്ചാത്തലം വിദേശീയമായിരുന്നു. ലണ്ടനു സമീപമുള്ള ഒരു ചെറുഗ്രാമത്തിൻെറ പശ്ചാത്തലത്തിലാണ് കഥ എഴുതപ്പെട്ടത്. കഥാപാത്രങ്ങൾ ഇംഗ്ലീഷ്കാരും. അതിൽ നിന്നു വ്യത്യസ്തമായി 'ഛബി' ബർമ്മീസ് അന്തരീക്ഷത്തിൽ എഴുതപ്പെട്ടു. കഥാപാത്രങ്ങൾ ബർമ്മാക്കാർ തന്നെ. ശരത് ലണ്ടനിൽപോയിട്ടില്ല. ബർമ്മയിൽ 13 വർഷം താമസിച്ചതാണ്. അതുകൊണ്ട് പുതിയ കഥ ബർമ്മാക്കാരുടെ ജീവിതത്തെ ആസ്പദമാക്കി എഴുതി.

സൗരീന്ദ്രമോഹൻ മുക്കർജിയും ശരത്തിനോടു കഥ ആവശ്യപ്പെട്ടിരുന്നു. സമാജ്പതിയുടെ രീതിയിലല്ലെന്നുമാത്രം. ശരത് ബാബുവിനോടു പറഞ്ഞു. "നിങ്ങളുടെ പ്രഥമ കൃതിയായ 'ബഡീ ദീദി' 'ഭാരതി'യിലാണ് പ്രസിദ്ധീകരിച്ചത്. അങ്ങനെ ബംഗാളിലെ ജനങ്ങൾ നിങ്ങളെ പരിചയപ്പെട്ടു. ആ നിലക്ക് 'ഭാരതി'ക്ക് നിങ്ങളുടെ മേൽ ഒരധികാരമുണ്ട്. ആ അധികാരമുപയോഗിച്ച് ഞാൻ നിങ്ങളോടു ഒരു കഥ ആവശ്യപ്പെടുന്നു. പണം എത്ര വേണമെങ്കിലും തരാം.''

ശരത് ചിരിച്ചു കൊണ്ടു പറഞ്ഞു "കൊള്ളാം. നിങ്ങളോടു പണം വാങ്ങുകയോ ? കഥ എഴുതിത്തരാം.''

---

(1) പൂജാ വാർഷികപ്പതിപ്പ് 'ആഗമനി'. 1913 ഒക്ടോബർ.

(2) 1893 ജൂലൈ 29 മുതൽ 1900 ആഗസ്റ്റ് 3 വരെ.

'ഭാരതി'ക്ക് വേണ്ടി 'വിലാസി' എന്ന കഥ എഴുതി.[1] ആ കഥയിൽ ശരത് തൻെറ ജീവിതം ചിത്രീകരിക്കാൻ ശ്രമിച്ചിട്ടുണ്ട്. തികച്ചും സത്യമല്ലെങ്കിലും, ആധാരഭൂതമായ സംഭവങ്ങൾ സത്യമാണ്. അതൊരു ഡയറിക്കുറിപ്പിൻെറ രൂപത്തിലാണ് എഴുതിയത്. ഡയറി ഒരു ഗ്രാമീണ ബാലകൻെറയും. കുട്ടിയുടെ പേർ 'നേഡാ.' അത് ശരത്ബാബുവിൻെറ വിളിപ്പേരായിരുന്നു. തൻെറ പേരു കൊടുക്കുക വഴി ലേഖകൻ കഥയുടെ പ്രാമാണികതയും അതുമായി തനിക്കുള്ള ബന്ധവും സ്പഷ്ടമാക്കാൻ ആഗ്രഹിച്ചതായി തോന്നുന്നു. മൃത്യുഞ്ജയൻ യഥാർഥത്തിൽ ഒരു വ്യക്തിയായിരുന്നുവെന്നും അയാൾ തനിക്ക് സുപരിചിതനായിരുന്നുവെന്നുമുള്ള കാര്യം ശരത് മറന്നിരുന്നില്ല. അക്കാലത്ത് സമൂഹത്തിൽ കാണപ്പെട്ടിരുന്ന മമതാ ഹീനവും നിഷ്ഠുരവുമായ അധികാരമോഹവും അദ്ദേഹം ഓർമ്മിച്ചു. മൃത്യുഞ്ജയൻ കായസ്ഥനാണ്. വിലാസി മുസൽമാൻ കന്യകയും. കഥയിൽ അവർ തമ്മിൽ വിവാഹം നടക്കുന്നതായി കാണിച്ചിട്ടുണ്ട്. അതുവഴി ഉറച്ച ഒരു മനസ്സിനെയാണ് വെളിച്ചത്ത് കൊണ്ടുവന്നത്. സാഹിത്യ രൂപത്തിലുള്ള തൻെറ ജീവിത വീക്ഷണം സ്പഷ്ടമാക്കാതിരുന്നെങ്കിൽ അതൊരിക്കലും സാധ്യമാകുമായിരുന്നില്ല. മനുഷ്യൻ ഏകാഗ്രമാനസനായി സാഹിത്യ സൃഷ്ടിയിൽ മുഴുകുമ്പോൾ ഹിന്ദുവുമല്ല, മുസൽമാനുമല്ല, അതായിരുന്നു ശരത് ബാബുവിൻെറ സിദ്ധാന്തം. അപ്പോൾ, അയാൾ എല്ലാവർക്കും പരിചയമുള്ള തൻെറ സ്വന്തം അഹന്താ ബോധത്തിൽ നിന്നു വളരെ ദൂരെ മാറി സഞ്ചരിക്കുന്നു. അല്ലാത്തപക്ഷം അയാളുടെ സാഹിത്യ സാധന തന്നെ വ്യർഥമായിത്തീരുന്നു.

പത്രാധിപന്മാരും പ്രസാധകന്മാരും മാത്രമല്ല, അദ്ദേഹത്തിൻെറ കൃതികൾ ആവശ്യപ്പെട്ടിരുന്നത്. മാർക്കറ്റിലും ശരത് ബാബുവിൻെറ കൃതികൾക്ക് പ്രിയം കൂടിക്കൂടിവന്നു. വസുമതീ സാഹിത്യ മന്ദിരത്തിൻെറ മാനേജർ സതീശ് ചന്ദ്രമുഖോപാധ്യായ ശരത്ചന്ദ്രൻെറ മുമ്പിൽ ഒരു സ്കീം സമർപ്പിച്ചു. അദ്ദേഹത്തിൻെറ എല്ലാ കൃതികളും ഉൾക്കൊള്ളിച്ച് ഗ്രന്ഥാവലീ രൂപത്തിൽ കുറഞ്ഞ വിലയ്ക്കുള്ള ഒരു പ്രസിദ്ധീകരണം അടിച്ചിറക്കുക. ദരിദ്ര ലക്ഷങ്ങളുടെ നാട്ടിൽ, ആഗ്രഹമുണ്ടെങ്കിൽ പോലും, കൂടിയ വിലയ്ക്കുള്ള പുസ്തകങ്ങൾ വാങ്ങാൻ ഓരോ മനുഷ്യനും സാധ്യമാവില്ല. എന്നാൽ പ്രസ്തുത സ്കീമിനു പെട്ടെന്ന് അംഗീകാരം കൊടുക്കാൻ ശരത് ബാബുവിനു കഴിഞ്ഞില്ല. ഗ്രന്ഥാവലി പ്രസിദ്ധീകരിക്കപ്പെട്ടു കഴിഞ്ഞാൽ പ്രത്യേകം പ്രത്യേകം പ്രസിദ്ധീകരിക്കപ്പെടുന്ന പുസ്തകങ്ങളുടെ വിൽപന കുറഞ്ഞു പോകാൻ ഇടയുണ്ടെന്നൊരു ഭയം തോന്നി. പക്ഷേ, ആ തർക്കം അംഗീകരിക്കാൻ പ്രകാശകൻ ഒരുക്കമായില്ല. മാത്രമല്ല അദ്ദേഹം പറഞ്ഞു "ഗ്രന്ഥാവലിയിൽ നിന്ന് മൂന്നു കൊല്ലത്തിലൊരി

(1) 'ഭാരതി' 1325 വൈശാഖ് (1918 ഏപ്രിൽ)

ക്കൽ ഇരുപത്തിയഞ്ചു മുപ്പതിനായിരം രൂപ കിട്ടാൻ സാധ്യതയുണ്ട്." ശരത് ബാബുവിന് പണത്തിനു ആവശ്യവുമുണ്ടായിരുന്നു. ആഹാരത്തിനു വേണ്ടി എപ്പോഴും എഴുതിക്കൊണ്ടിരിക്കുന്ന ഏർപ്പാടു നന്നായി തോന്നിയില്ല. അത്രയും പണം കിട്ടിയാൽ എഴുത്തിൽ നിന്ന് മോചനവും കിട്ടുമല്ലോ. പടിഞ്ഞാറൻ രാജ്യങ്ങളിലൊന്ന് പോകാനും ആഗ്രഹമുണ്ടായിരുന്നു. എന്നാൽ തന്റെ സ്ഥിരം പ്രസിദ്ധീകരണക്കാരനായ ഹരിദാസ് ചതോപാധ്യായക്ക് യാതൊരുവിധ നഷ്ടവും വന്നുകൂടെന്നും ആഗ്രഹിച്ചു.

അനിശ്ചിതത്വത്തിന്റെ ആ നില ഏതാനും മാസങ്ങൾ കൂടി തുടർന്നു. ശരത് ബാബുവിന്റെ ആഗ്രഹം കഴിയുമെങ്കിൽ തന്നെത്താൻ ഗ്രന്ഥാവലി പ്രസിദ്ധീകരിക്കണമെന്നായിരുന്നു. അല്ലെങ്കിൽ മറ്റാരെക്കൊണ്ടെങ്കിലും ചെയ്യിക്കുക. ഒടുവിൽ നിശ്ചയിച്ചു, വസുമതി സാഹിത്യമന്ദിർക്കാർക്കു തന്നെ അനുവാദം കൊടുക്കാൻ. സതീശ് ബാബുവിനെ നിരാശപ്പെടുത്തിയിട്ടു, മറ്റെവിടെ നിന്നെങ്കിലും പ്രസിദ്ധീകരിക്കുന്നത് ഭംഗിയാവില്ലെന്നു തോന്നി. ശരത് ഗ്രന്ഥാവലിയുടെ ആദ്യഭാഗം പുറത്തിറങ്ങി.[1] 'ദത്താ', 'പരിണീതാ', 'ശ്രീകാന്ത്' (പ്രഥമപർവം), 'അരക്ഷണീയാ', 'ഏകാദശ്വൈരാഗി', 'മേഝലീദീദി', 'മുകദമേ കാ പരിണാം' എന്നിവയാണ് അതിൽ സംഗ്രഹിക്കപ്പെട്ടിരുന്നത്. അതിൽ നിന്നും വളരെ പണം കിട്ടി. വായനക്കാരും വർധിച്ചു. പഴയ പുസ്തകങ്ങളുടെ വിൽപനയെ ദോഷമായി ബാധിച്ചുമില്ല. തുടർന്ന്, പല ഭാഗങ്ങളും പ്രസിദ്ധീകരിക്കപ്പെട്ടു.[2] ഒരു കൊല്ലത്തിനകം തന്നെ നാലുഭാഗം മാർക്കറ്റിൽ ഇറങ്ങി. ഓരോ ഭാഗത്തിന്റേയും അയ്യായിരം കോപ്പികൾ വീതം അടിച്ചു. എല്ലാം ഏതാനും മാസങ്ങൾ കൊണ്ട് വിറ്റു തീർന്നു. അന്നു നാട്ടിൽ പണം ധാരാളമുള്ള കാലമായിരുന്നു. ഒന്നാം ലോക മഹായുദ്ധത്തിനു ശേഷം ചണത്തിന്റെ വില കുതിച്ചുകയറി. ബംഗാൾ ചണത്തിനു പ്രസിദ്ധമാണ്. പണപ്പെരുപ്പം ജനങ്ങളുടെ ജീവിത നിലവാരം ഉയർത്തി. ചില്ലുകൊണ്ടുള്ള കുപ്പിവിളക്കിന്റെ സ്ഥാനം ഹരികെയിൻ ലാമ്പു കരസ്ഥമാക്കി. വയ്ക്കോൽ മേഞ്ഞ വീടുകളുടെ മേൽക്കൂരകളിൽ ടിൻഷീറ്റുകൾ സ്ഥാനം പിടിച്ചു. ക്രമേണ ആളുകൾ പുസ്തകങ്ങൾ വാങ്ങാനും തുടങ്ങി. വായനയിലുള്ള അഭിരുചി ബംഗാളിൽ താരതമ്യേന എപ്പോഴും കൂടുതലായിരുന്നുതാനും.

അഭൂതപൂർവമായ ഈ സാഫല്യം മൂലം വസുമതി സാഹിത്യമന്ദിരത്തിന്റെ ഉടമസ്ഥൻ, പുസ്തകങ്ങൾ ഒറ്റയ്ക്കൊറ്റക്ക് പ്രസിദ്ധീകരിക്കാമെന്നു പറഞ്ഞു. എന്നാൽ, ശരത് ബാബു അതിനോടു ഒരു പ്രകാരത്തിലും അനുകൂലിച്ചില്ല. അദ്ദേഹം പറഞ്ഞു "ആദ്യകാല

(1) 1919 ഒക്ടോബർ 20.

(2) രണ്ടാം ഭാഗം 1920 ജനുവരി 20. മൂന്നാം ഭാഗം 1920 ജൂൺ 18. നാലാം ഭാഗം 1920 ഡിസംബർ 25.

ങ്ങളിൽ ഹരിദാസ് എന്നെ സഹായിച്ചിട്ടുണ്ട്. ഇപ്പോൾ, അദ്ദേഹത്തിന്റെ പക്കൽ നിന്ന് ആ പുസ്തകങ്ങൾ തിരിച്ചെടുക്കാൻ ഞാൻ വിചാരിക്കുന്നില്ല. വസുമതിക്കാർ ഗ്രന്ഥാവലി മാത്രം പ്രസിദ്ധീകരിക്കട്ടെ. ഒറ്റയ്ക്കൊറ്റക്കുള്ള പുസ്തകങ്ങൾ ഹരിദാസും.''

പുതിയ പ്രസിദ്ധീകരണക്കാരിൽ നിന്ന് പ്രതിവർഷം എണ്ണായിരം രൂപ വീതം ലഭിക്കാൻ തുടങ്ങി. പ്രതിവർഷം ആറായിരം രൂപ വീതമാണ് പഴയ പ്രസിദ്ധീകരണക്കാർ കൊടുത്തിരുന്നത്. അതും തുടർന്നു കിട്ടി. കുട്ടിക്കാലത്ത് പരീക്ഷക്കുള്ള ഫീസുപോലും ഉണ്ടാക്കാൻ കഴിയാതിരുന്ന ശരത് ബാബു, തന്റെ നല്ല യൗവനകാലമത്രയും ജീവികാ സമ്പാദനത്തിനു മാത്രമായി കളഞ്ഞ ശരത്ബാബു ഇപ്പോൾ പണക്കാരനായി. മൂന്നു കൊല്ലം മുമ്പാണ്, പ്രതിമാസം നൂറുരൂപ വീതം കിട്ടാൻ കൊതിച്ചിരുന്നത്. ഇപ്പോഴാകട്ടെ; പ്രതിമാസ വരുമാനം ആയിരം രൂപയിൽ കവിഞ്ഞു. എന്നിട്ടും ശരത്ചന്ദ്രന്റെ മനസ്സ് ദാരിദ്ര്യത്തെ മറന്നില്ല. പാവങ്ങളുടെ കഷ്ടപ്പാടുകൾ നേരിട്ടു കണ്ടറിഞ്ഞതാണ്. അതിനാൽ ഇത്രയും പണം കയ്യിൽ വന്നിട്ടും അവയൊക്കെ ഒരുമിച്ച് കൂട്ടി ശേഖരിച്ചുവയ്ക്കാൻ ആഗ്രഹിച്ചില്ല. സ്നേഹിതന്മാരെ സഹായിക്കാൻ സദാ തൽപരനായിരുന്നു. ഇപ്പോൾ സമീപസ്ഥരായ പാവങ്ങളിലും ദയാ ദൃഷ്ടി പതിയാൻ തുടങ്ങി. ഒരു ദിവസം പതിവു പോലെ 'ഭാരതവർഷ'ത്തിന്റെ പത്രാധിപർ അവിടെ ചെന്നു, കൃതികളെന്തെങ്കിലും ആവശ്യപ്പെടാൻ. അപ്പോൾ കണ്ടത് വീട്ടിൽ നാലുപാടും മുണ്ടുകളും സാരികളും കൂട്ടിയിട്ടിരിക്കുന്നതാണ്. ഭൃത്യൻ അതെല്ലാം കെട്ടിവയ്ക്കാൻ ശ്രമിക്കുന്നു. ശരത്ചന്ദ്രൻ അവരുടെ ഇടയിൽ ഒരു കസേരയിൽ ഇരുന്നുകൊണ്ട്, ഒരണ, രണ്ടണ, നാലണ എന്നിങ്ങനെയുള്ള തുട്ടുകൾ എണ്ണിക്കൂട്ടാൻ ശ്രമിക്കുകയാണ്. അത്ഭുതത്തോടെ സെൻ ബാബു ചോദിച്ചു. "എന്താണിത് ശരത്?''

ശരത് പറഞ്ഞു "പത്ത് മണിക്കുള്ള വണ്ടിക്ക് ചേച്ചിയുടെ വീട്ടിൽ പോകുകയാണ്.''

സെൻ മഹാശയ് ചോദിച്ചു "അവിടെ വല്ല വ്രതമോ പ്രതിഷ്ഠയോ മറ്റോ ഉണ്ടെന്നു തോന്നുന്നല്ലോ. അതായിരിക്കും ഇത്ര വളരെ തുണിയും ചില്ലറയുമൊക്കെ കൊണ്ടു പോകുന്നത്.''

ശരത് പറഞ്ഞു "ഇല്ല, ചേട്ടാ, ചേച്ചിയുടെയവിടെ വ്രതാദികളൊന്നുമില്ല.''

സെൻ മഹാശയൻ പിന്നെയും ചോദിച്ചു "എന്നാൽ പിന്നെ ഈ സാമാനങ്ങളൊക്കെ എന്തിനാണ് കൊണ്ടു പോകുന്നത് ?'' ശരത് ബാബു വളരെ ദുഃഖിതനായിപറഞ്ഞു "ചേട്ടാ, ചേച്ചിയുടെ ഗ്രാമത്തിലും, ചുറ്റുപാടുമുള്ള ഇടങ്ങളിലും പാവപ്പെട്ടവരുടെ സ്ഥിതി എത്രയോ മോശമാണ്. വിശപ്പടക്കാൻ ആഹാരമില്ല. ഉടുക്കാൻ തുണിയില്ല. ഇതു വല്ലതും . . . .''

അത്രയും പറഞ്ഞു നിറുത്തി. തൊണ്ട ഇടറി. കണ്ണിൽ നിന്ന് അശ്രുകണങ്ങൾ അടർന്നു വീഴാൻ തുടങ്ങി.

ഈ പരദുഃഖകാതരത അദ്ദേഹത്തിന്റെ കൃതികളിലുടനീളം മാറ്റൊലിക്കൊണ്ടു നിൽക്കുന്നതായി കാണാം. ഇത്രമാത്രം ജനപ്രീതി നേടിയതും അതുകൊണ്ടുതന്നെ. ശരത് ബാബുവിന്റെ വായനക്കാർക്കറിയാമായിരുന്നു, ശ്രീകാന്തന്റെ അലഞ്ഞുതിരിയലെല്ലാമുണ്ടായിരുന്നിട്ടും അതികഠിനമായ ദുഃഖങ്ങൾക്കിടയിലൂടെ തന്റെ വഴി കണ്ടു പിടിക്കേണ്ടി വന്നിരുന്നുവെന്ന്. അന്യായം കാണുമ്പോൾ, അദ്ദേഹത്തിന്റെ കോപം തിളച്ചു പതഞ്ഞു പൊന്തുമായിരുന്നു. വിചാരങ്ങൾക്കിടയിലെന്നപോലെ തന്നെ ശരത്ചന്ദ്രന്റെ ജീവിതത്തിലും ദുഃഖം ഇടതടവില്ലാതെ പ്രവഹിച്ചു കൊണ്ടിരുന്നു.

സ്വന്തം ആവശ്യങ്ങൾക്കും പണം ചെലവാക്കിയിരുന്നില്ലെന്നു പറഞ്ഞുകൂടാ. ജീവിതനിലവാരവും ഉയർന്നു കഴിഞ്ഞിരുന്നു. സമൃദ്ധി അതിന്റെ രാജപാതയിൽ കാലൂന്നിനിന്നപ്പോൾ, സൗന്ദര്യതൃഷ്ണയും വർധിച്ചു. കെട്ടിടം പണിയിക്കാൻ വേണ്ടി ചേച്ചിയുടെ ഗ്രാമത്തിനു സമീപം 'പാണിത്രാസിൽ' 1100 രൂപക്ക് ഭൂമിവാങ്ങി. കാലിൽ ഇട്ടിരുന്നത് അന്നത്തെ ഏറ്റവും നല്ല റാക്ഷൂവാണ്.[1] അന്നൊരു ദിവസം അമ്മാവൻ ഉപേന്ദ്രനാഥ ഗാംഗുലി കാണാൻ വന്നു. ചായ, വെടിപറച്ചിൽ, ആഹാരം, വിശ്രമം എല്ലാം പതിവിൻപടി ഭംഗിയായി നടന്നു. എല്ലാം കഴിഞ്ഞപ്പോൾ ശരത്ചന്ദ്രൻ പറഞ്ഞു "ഉപീൻ, ഒന്നിറങ്ങിയിട്ടുവരാം. ഒരു സാധനം വാങ്ങാനുണ്ട്."

ഉപേന്ദ്രനാഥൻ ചോദിച്ചു "എന്തു വാങ്ങാൻ ?"

ശരത് പറഞ്ഞു "ഒരു റാക്ഷൂ വാങ്ങണം. വൈറ്റ്‌വേയിലുള്ള കടയിൽനിന്ന്. അതുവളരെ സുഖമുള്ളതാണെന്നു മാത്രമല്ല, ഉറപ്പുള്ളതുമാണ്." വില 32 രൂപയായിരുന്നു. അതിന്റെ ആകൃതി, ഉപയോഗം എന്നിവയെപ്പറ്റി അതുകൊണ്ട് അനുമാനിക്കാവുന്നതുമാണ്. ഷൂ വാങ്ങാൻ വേണ്ടി മാത്രം അമ്മാവനുമൊരുമിച്ച് കൽക്കത്തയിലേക്കുപോയി. അപ്പോൾ കാലിലുണ്ടായിരുന്നത് ഒരു പൊളിഞ്ഞ ചെരുപ്പാണ്. പറയാൻ പോലും പ്രയാസമാണ്, വാങ്ങിയപ്പോൾ അതിന്റെ നിറം എന്തായിരുന്നിരിക്കുമെന്ന്. ഇപ്പോൾ ചിലയിടം കറുത്തും ചിലയിടം തവിട്ടു നിറത്തിലുമായി കാണപ്പെട്ടു. വലിയ വലിയ വീടുകളിൽ ഇങ്ങനെയുള്ള ചെരുപ്പുകൾ കക്കൂസിൽ പോകാൻ മാത്രമേ ഉപയോഗിക്കൂ. നടക്കുമ്പോൾ, ചെരുപ്പുകളിൽ മാത്രമല്ല, കാലുകളിലും പൊടികൊണ്ടുള്ള ഒരാവരണം ആരോ അണിയിച്ചപോലെ തോന്നും. ഗംഗ കടന്ന് വർത്തമാനം പറഞ്ഞു കൊണ്ട് കടയുടെ മുമ്പിലെത്തി. അമ്മാവൻ പറഞ്ഞു "ശരത്തേ ! നിന്റെ ഈ കാലുകൾ കണ്ടാൽ കടക്കാരൻ വിലയുള്ള റാക്ഷൂ

(1) 1920 ന്റെ ആരംഭകാലം

കാണിക്കുകപോലുമില്ല.''

ശരത് ബാബുവിനു പരിഭ്രമമായി. കാലുവീണ്ടും വീണ്ടും നില ത്തടിച്ചടിച്ചു വൃത്തിയാക്കാൻ ശ്രമിച്ചു. വിശേഷമൊന്നുമുണ്ടായില്ല. ഒടുവിൽ പറഞ്ഞു "പോകാം, അകത്തേക്ക് കടക്കാം. കയ്യിൽ പണ മല്ലേയുള്ളത്. നാലുനോട്ടെടുത്ത് മുഖത്തേയ്ക്കു വലിച്ചെറിഞ്ഞു കൊടുക്കും. പറയും ഇതാ പിടിച്ചോളൂ പണം. കാലു നോക്കിയിട്ടു കാര്യമെന്താണ് ?''

കടക്കുള്ളിൽ കടന്നു. പരിഭ്രമമൊന്നുമുണ്ടായില്ല. വിദേശിക ളുടെ കടയല്ലേ. നാട്ടുകാരുടെ കടയായിരുന്നെങ്കിൽ തീർച്ചയായും പറയുമായിരുന്നു. "ഇന്നു പറ്റില്ല. ഇനി ഒരു ദിവസം വരൂ." അ ന്നൊക്കെ ചൈനാക്കാരുടെ കടകളിലും അങ്ങനെയുള്ള പ്രയാസ ങ്ങളൊക്കെ ഉണ്ടാകാറുണ്ട്. ബംഗാളികൾ അവരുടെ ഭാഷയിൽ നാലു തെറി വിളിച്ചു പറഞ്ഞു, ആശ്വാസംതേടും. എന്നാൽ ഇവിടെ കടക്കാരൻ ശരത് ബാബുവിനെ സ്വാഗതം ചെയ്തതുകണ്ടാൽ റാക്ഷൂധരിച്ചു കൊണ്ടു ചെല്ലുന്നയാളാണെന്നേ തോന്നൂ. ഇംഗ്ലീഷു കാർ കച്ചവടക്കാരല്ലേ. കാലിലെ പൊടി, പൊളിഞ്ഞ ചെരിപ്പ്, അതൊന്നും വെള്ളക്കാരനായ ജോലിക്കാരന് ഒരു പ്രശ്നമേയല്ല. അയാൾ വേഗം ഹാജരായി. എട്ടുപത്ത്ജോഡി ചെരിപ്പുകൾ കക്ഷ ത്തിൽ ഇറുക്കിപ്പിടിച്ചിട്ടുണ്ട്. മുട്ടുകുത്തി ഇരുന്നു, ശരത്ബാബുവിൻെറ മുമ്പിൽ തന്നെ. ഓരോ ജോഡിയും കാലിലിട്ടു പരീക്ഷിച്ചുനോക്കി. ബാബുവിന് ഒന്നും തൃപ്തിയായില്ല. അയാൾ പിന്നെയും കൊണ്ടു വന്നു, മൂന്നു നാലു ജോഡികൾ കൂടി. ഒടുവിൽ ഒരു ജോഡി വളരെ തൃപ്തിയായി തോന്നി. ജോലിക്കാരൻ നാടയെല്ലാം കെട്ടി മുറുക്കി ക്കൊടുത്തു പറഞ്ഞു "അൽപമൊന്നു നടന്നുനോക്കൂ. പറ്റുമെന്നാണ് എനിക്ക് തോന്നുന്നത്.''

അദ്ദേഹം അങ്ങനെ ചെയ്തു പറഞ്ഞു "അത്ഭുതം! കാലിൽ ചെരിപ്പുണ്ടെന്നുപോലും തോന്നുകയില്ല.''

അതുപറഞ്ഞു പേഴ്സിൽ നിന്ന് പത്തിൻെറ നാലു നോട്ടെടുത്തു. അതുവാങ്ങി, കുറച്ചുസമയം കഴിഞ്ഞപ്പോൾ ജോലിക്കാരൻ ക്യാഷ് മെമ്മോയും ബാക്കി ഏഴരരൂപയും കൊണ്ടുവന്നു. അദ്ദേഹം എഴു ന്നേറ്റു. അമ്മാവനോടു പറഞ്ഞു. "പോകാം . . .''

ജോലിക്കാരൻ ചോദിച്ചു "സ്ലിപ്പർ ബോക്സിലാക്കി തരട്ടേ?''

"വേണ്ട. അതിൻെറ ആവശ്യമില്ല.''

അത്രയും പറഞ്ഞു കടയിൽനിന്നിറങ്ങി. പഴയ ചെരിപ്പും പുതിയ ബോക്സും ഉടമസ്ഥനില്ലാതെ അങ്ങോട്ടുമിങ്ങോട്ടും നോക്കി കട യിൽ തന്നെ കിടന്നു. ചെരിപ്പു ബോക്സ് എടുക്കാനുള്ള ബുദ്ധിമുട്ട് ഒഴിവാക്കാൻ വേണ്ടിയാണ്, പഴയ ചെരിപ്പ് ഉപേക്ഷിച്ചതും പുതി യത് ധരിച്ചുകൊണ്ട് ഇറങ്ങിയതും.

ഈ പരിവർത്തനങ്ങളെല്ലാം ചെരിപ്പു വാങ്ങുന്നതിൽമാത്രം ഒതുങ്ങി നിന്നില്ല. അദ്ദേഹത്തിൻെറ ആകൃതി, വസ്ത്രധാരണം

എന്നിവയിലും വ്യതിയാനങ്ങൾ സംഭവിച്ചിരുന്നു. ഇപ്പോൾ പഴയ ഗ്രാമീണനൊന്നുമായിരുന്നില്ല, അണിഞ്ഞൊരുങ്ങുന്ന കാര്യത്തിൽ. മുമ്പു വസ്ത്രധാരണ വിഷയത്തിൽ തികഞ്ഞ അലക്ഷ്യമനോഭാവമാണുണ്ടായിരുന്നത്. പാറിപ്പറക്കുന്ന തലമുടി. ബട്ടനില്ലാത്ത ഉടുപ്പ്. മുഷിഞ്ഞ ഒരു ഘണ്ടാം മുണ്ട് തോളത്ത്. മുളംകാലു കുട. പൊളിഞ്ഞുപാളീസായ ചെരിപ്പു കാലിലും. ഇതായിരുന്നു വേഷം. ഇപ്പോൾ മട്ടാകെമാറി. മുഖത്തൊരു മിനുമിനുപ്പുവന്നിരുന്നു. ഡബിൾ ബ്രസ്റ്റുള്ള മിനുമിനാ തിളങ്ങുന്ന ഷർട്ടും, സർജ്ജ് കോട്ടും. അലക്കി തേച്ച ശാന്തിപുരീദോത്തി. കാലിൽ ചുവന്നകാലുറ. നാടയിട്ടു മുറുക്കിയ ഷൂസ്സ്. കയ്യിൽ വെള്ളികെട്ടിയ വടിയും. സ്വർണഫ്രേം ഉള്ള കണ്ണട, താടിമീശ. പക്ഷേ, ഈ വേഷവും അദ്ദേഹത്തിന്റെ പരുക്കൻ സ്വഭാവത്തെയോ, ശരീര സ്ഥിതിയേയോ ഒട്ടും മെച്ചമാക്കിയില്ല.

ആഹാരത്തിൽ, അൽപം അശ്രദ്ധ കാണിച്ചു പോയാൽ മതി, പനി വരാൻ. എപ്പോഴെന്നില്ല, മറ്റു രോഗങ്ങളുടെ കടന്നാക്രമണവും. ഒരു ദിവസം, വലതുകാൽ മുട്ടിനു താഴെ അൽപം പുകച്ചിലും ചൊറിച്ചിലും തോന്നി. അപ്പോഴേക്കും ആൾ വല്ലാതായിക്കഴിഞ്ഞു. എക്സീമാ പിടിപെട്ടോ എന്നായി ഭയം. ചേർക്കുരുകൊണ്ടു പൊള്ളിയോയെന്നും ശങ്കിച്ചു. ഒരു പിടിയുമില്ല, രോഗമെന്താണെന്ന്. ടിഞ്ചർ, അയിഡിൻ എല്ലാം പുരട്ടിനോക്കി. കൂടുതൽ പുരട്ടിയപ്പോൾ രോഗം വർധിച്ചു. ഡോക്ടർ വന്നു. വളരെ ശകാരിച്ചു. "അങ്ങേയ്ക്ക് അൽപം പോലും സഹിക്കാനാവില്ലേ ? കാസ്റ്റിക്കോ, ആസിഡോ വേസിഡോ എന്തുവേണമെങ്കിലും പുരട്ടുക. ഞാൻ ഇതാപോകുന്നു. എന്റെ പാട്ടിന്."

പിന്നീട് സമാധാനമായി ഔഷധം ഉപയോഗിച്ചു. തിരുമ്മി. ശരത്ബാബു മിണ്ടാതെകിടന്നു. കാലുകൾ രണ്ടും തലയിണയിൽ ഏറ്റിവച്ചു. പ്രസ്തുതസംഭവം വിവരിച്ചു കൊണ്ട് ശരത് തന്റെ ഒരു ശിഷ്യക്ക് സുദീർഘമായ ഒരു കത്ത് എഴുതി. ആ കത്തിൽ ആരോഗ്യത്തെപ്പറ്റി മാത്രമല്ല പരാമർശിച്ചത്. മറ്റു സാമൂഹ്യമായ അനേകം കാര്യങ്ങൾ, ദാമ്പത്യ ജീവിതത്തെ സംബന്ധിക്കുന്ന കാര്യങ്ങൾ എല്ലാം പരാമർശ വിഷയമായി "ആസ്ത്മ രോഗം എന്നെ ഇതുവരെ ബാധിച്ചിട്ടില്ല. വളരെക്കുറച്ചേ ഭക്ഷിക്കാറുള്ളൂ. അതിനാൽ, ആസ്ത്മ രോഗം എത്തിനോക്കാറുപോലുമില്ല. ചിലപ്പോൾ പട്ടിണി കിടന്ന് ചാകേണ്ടിവരുമോ എന്നുപോലും സംശയിച്ചു. അന്ന് വീട്ടിൽ കുറച്ചു സന്ദേശ് പലഹാരമുണ്ടാക്കി. നിർബന്ധം പിടിച്ച് എന്നെ കഴിപ്പിക്കുകയും ചെയ്തു. ഇന്നും, ഓർക്കുമ്പോൾ ഓക്കാനം വരുന്നു. ഞാൻ നമ്പർ വൺ മടിയനാണ്. എന്തെങ്കിലും കിട്ടിയാലുടനെ വായിലിടാറില്ല. ചവക്കേണ്ടിവരുമല്ലോ എന്നു ഭയന്ന്. എന്നെക്കൊണ്ടാകുമോ ഈ അക്രമമെല്ലാം സഹിക്കാൻ. എന്നാൽ, വീട്ടിലുള്ളവർക്കുണ്ടോ അതുവല്ലതും അറിയാവൂ. അവരുടെ

വിചാരം, ഞാൻ മെലിഞ്ഞിരിക്കുന്നത് ഒന്നും കഴിക്കാത്തതു കൊണ്ടെന്നത്രെ. അതു കൊണ്ട് തിന്നണം. നല്ലപോലെ തിന്നണം. അപ്പൊഴേ അവരെപ്പോലെ കൊഴുത്ത് തടിച്ചു ആനത്തടി തിരിയുകയുള്ളു.

"യശശ്ശരീരനായ ഗിരീശ്ബാബു 'ആബൂഹസനി'ൽ ലക്ഷം, വാക്കുകൾ വില പിടിപ്പുള്ള ഒരു കാര്യം പറഞ്ഞിട്ടുണ്ട്. "അബലകൾ വലിയ കൊതിച്ചികളാണ്. ചാകാൻ പോകുമ്പോഴും തിന്നും." പെണ്ണെന്ന ജാതിയെ അദ്ദേഹത്തിനു നന്നായറിയാമായിരുന്നു. ഇന്നേക്ക് ഇരുപതുകൊല്ലം മുമ്പ് തുടങ്ങിയതാണ് ഈ പോര്. തീറ്റക്കാര്യം സംബന്ധിച്ചു തന്നെ. 'അദ്ദേഹം ഒന്നും കഴിച്ചില്ല. ഒന്നും കഴിക്കാതിരുന്നിരുന്നു മെലിഞ്ഞു. എല്ലും തോലും മാത്രം. വീടും അടുക്കളയും ഒക്കെ പിന്നെ എന്തിനാ ? ഞാൻ കണ്ണെത്തുന്നിടത്തേക്കു പോകും. എന്നിട്ടുവല്ല വൈരാഗിയോ മറ്റോ ആകും.' അങ്ങനെ, അങ്ങനെ.

"അപ്പോൾ ഞാൻ പറയും. 'എന്റെ പൊന്നേ! വൈരാഗിണിയാകണമെങ്കിൽ ഒന്നു വേഗമാകട്ടെ. എന്നെ പേടിപ്പിച്ച് പേടിപ്പിച്ചു മുള്ളിൽ കോർക്കാവുന്ന പരുവമായല്ലോ.'

"സത്യം പറഞ്ഞാൽ, എന്റെ വിഷമം ആരും അറിയാറില്ല. ഞാൻ വിചാരിക്കാറുണ്ട്, പരമാർഥത്തിൽ, തിന്നാൻ വേണ്ടി മാത്രം ഇങ്ങനെ നിർബന്ധവും വാശിയുമൊക്കെ പിടിക്കാത്ത സ്ഥലം വല്ലതുമുണ്ടെങ്കിൽ അവിടെയാണ് സുഖമെന്ന്. അതല്ല, നിർബന്ധം തന്നെയെങ്കിൽ, പിന്നെ എനിക്കിഷ്ടം നരകത്തിൽ പോകുന്നതാണ്. ഒരു ഇരുപതുദിവസം മുമ്പ് ഞാൻ പട്ടിയെപ്പറ്റിയുള്ള ഒരു വഴക്കു തീർക്കാൻ പോയി. അപ്പോൾ ഒരു പട്ടിവന്ന് എന്റെ ഉള്ളം കയ്യിൽ തന്നെ ഒരുകടി. ഭാഗ്യംകെട്ട പട്ടി. എത്ര നന്ദികെട്ടവനാ അവൻ! അവനെ ഭേലുവിന്റെ പിടിയിൽ നിന്നു വിടുവിക്കാൻ ചെന്നതാണ് ഞാൻ. ഭയം കൊണ്ട് ആരോടും ഒന്നും മിണ്ടിയില്ല. മുറിവു ഉണങ്ങുകയും ചെയ്തു. എന്നാൽ ഇന്നലെ മുതൽ തുടങ്ങി പിന്നെയും വേദന. ഏതായാലും ഒരു സന്തോഷമേയുള്ളു. വയസ്സനായല്ലോ എന്ന്. എത്രയെത്ര ദുഃഖങ്ങളും ക്ലേശങ്ങളും കഷ്ടപ്പാടുകളും സഹിച്ചാണ് നാൽപതു വയസ്സു വരെ ജീവിച്ചത്. ആർക്കെങ്കിലും അറിയാമോ എന്റെ വംശചരിത്രത്തിൽ നാൽപതുവരെ എത്തിയവർ തന്നെ ആരുമുണ്ടായിട്ടില്ല. കുറഞ്ഞപക്ഷം, അക്കാര്യത്തിലെങ്കിലും, ഞാൻ എന്റെ അച്ഛനേയും അപ്പൂപ്പനേയുമൊക്കെ തോൽപിച്ചല്ലോ. പിന്നെ, എന്തുവേണം.[1]"

ശരത് ഗ്രന്ഥാവലി നാലുഭാഗം പുറത്തിറങ്ങി. കൂടാതെ 'ഛബി'[2] എന്ന പേരിൽ ഒരു കഥാസംഗ്രഹവും പ്രസിദ്ധീകരിക്കപ്പെട്ടു.

---

(1) 1919 ആഗസ്റ്റ് 14. (2) 1920 ജനുവരി 16.

'ഗൃഹദാഹ്,'[1] 'ബാമൻ കീ ബേട്ടി'[2] എന്ന രണ്ടു നോവലുകളും പുസ്തകരൂപത്തിലിറങ്ങി. 'ദേനാപാവന'യും 'ശ്രീകാന്ത'നും തുടർച്ചയായി പ്രസിദ്ധീകരിച്ചു കൊണ്ടിരുന്നു. 'ഛബി' എന്ന കഥാ സംഗ്രഹത്തിൽ 'ഛബി' 'വിലാസി' എന്നീ കഥകൾ കൂടാതെ, 'മുകദമേ കാ പരിണാം' എന്ന കഥയും കൊള്ളിച്ചിട്ടുണ്ട്. താഴ്ന്ന വർഗത്തിൽപ്പെട്ട മുക്കുവ സമുദായ കുടുംബക്കാരുടെ കഥയാണ് അതിൽ വിവരിച്ചിട്ടുള്ളത്. അങ്ങനെയുള്ള കഥകൾ അപൂർവമായേ അദ്ദേഹം എഴുതിയിട്ടുള്ളു.

'ബാമൻ കീ ബേട്ടി', പ്രസിദ്ധപ്പെടുത്തിയത് ശിശിര പബ്ളിഷിംഗ് ഹൗസിൽ നിന്ന് പ്രസിദ്ധീകൃതമായ ആഖ്യായികാ മാലയുടെ കൂടെയാണ്. അത് മാസികകളിലൊന്നും വന്നുമില്ല. എഴുതുന്നതിനുമുമ്പ് അത് സംബന്ധിച്ച് രവീന്ദ്രനാഥനുമായി സംസാരിച്ചിരുന്നു. ഒരിക്കൽ കണ്ടപ്പോൾ, ഗുരുദേവനോടു പറഞ്ഞു "ഞാൻ 'ബാമൻ കീ ബേട്ടി' എന്നൊരു നോവൽ എഴുതുന്നുണ്ട്. അത് സംബന്ധിച്ച് എനിക്ക് വ്യക്തിഗതമായ പല അനുഭവങ്ങളുമുണ്ട്. കുലീനത്വം സമുദായത്തിൽ ഉണ്ടാക്കിവച്ച അനർഥങ്ങളാണ്, എന്റെ പ്രതിപാദ്യ വിഷയം."

രവീന്ദ്രനാഥൻ പറഞ്ഞു "ഇക്കാലത്ത് കുലീനതയെന്നൊന്ന് അവശേഷിച്ചിട്ടില്ല. ആരും നൂറു കല്യാണമൊന്നും കഴിക്കുന്നില്ല. പിന്നെ അതു തന്നെ വീണ്ടു വീണ്ടും ആവർത്തിച്ചിട്ടെന്തുഫലം? എന്നാലും ധൈര്യമുണ്ടെങ്കിൽ എഴുതൂ. പക്ഷേ, മിഥ്യാ സങ്കൽപങ്ങൾ ഒഴിവാക്കണം."

മിഥ്യാ സങ്കൽപത്തിൽ ഒരിക്കലും വിശ്വസിച്ചിരുന്ന ആളല്ല; ശരത്ചന്ദ്രൻ. ചീഞ്ഞ ശവം തോണ്ടി നാറ്റിക്കണമെന്ന് ഉദ്ദേശവും ഇല്ലായിരുന്നു. എന്നാൽ, കുലീന സമ്പ്രദായം ശരത് ബാബുവിനു തികച്ചും അരോചകമായിത്തന്നെ തോന്നിയിരുന്നു. ഒന്നല്ലെങ്കിൽ, മറ്റൊരു തരത്തിൽ ഇന്നും അത് നിലനിന്നുപോരുന്നു. ബ്രാഹ്മണരാണെന്നതു കൊണ്ടുമാത്രം തങ്ങൾക്കെന്തോ മഹത്വമുണ്ടെന്നു വിചാരിക്കുന്നവർ; തങ്ങളുടെ സിരകളിലൂടെ ഒഴുകുന്നത് വിശുദ്ധ രക്തമാണെന്ന് വിചാരിക്കുന്നവർ എല്ലാം തീർച്ചയായും മൂഢസ്വർഗത്തിലാണ്. അദ്ദേഹം നേരിട്ടു കാണുകയും അനുഭവിച്ചറിയുകയും ചെയ്തിട്ടുള്ള കാര്യങ്ങളാണ് എഴുതിയിട്ടുള്ളത്. കുലീനത്വം നല്ലതോ അഥവാ ചീത്തയോ ? അതിന്മേലൊരു വിധിയും എടുത്തിട്ടില്ലതാനും. വൈശ്യനും കായസ്ഥനും തമ്മിൽ വിവാഹം നടത്തണമെന്നൊന്നും ശഠിച്ചിട്ടില്ല. ആരെങ്കിലും ചെയ്താൽ മുടക്കരുതെന്നു മാത്രം. ശരത് ബാബു ചെയ്തത് നല്ലതാകട്ടെ, അഥവാ ചീത്തയാകട്ടെ. കാപട്യമില്ലായിരുന്നു. അതാണ് സത്യം. പലരും വായ്കൊണ്ടുപ

(1) 1920 മാർച്ച് 20. (2) 1920 ഡിസംബർ.

റയും, വിധവാ വിവാഹം നടത്തും എന്ന്. സ്വന്തം മകൾക്കു വൈധവ്യം വന്നാൽ ഉടനെ പറയുകയും ചെയ്യും "പിന്നെ, ഒരു കാര്യം. നാം അങ്ങനെ ചെയ്യില്ല. നമുക്ക് ഇനിയുമുണ്ട്, മൂന്ന് നാലു പെൺകുട്ടികൾകൂടി, കല്യാണം കഴിച്ചയക്കാൻ."

ഇങ്ങനെയുള്ള മിഥ്യാചാരം അദ്ദേഹത്തിനു ഇഷ്ടമായിരുന്നില്ല. അതിനാൽ മിഥ്യാ സങ്കൽപത്തെ ആശ്രയിച്ചു പാത്രസൃഷ്ടി ചെയ്തുമില്ല. പ്രസ്തുത നോവലിനുള്ള പ്രേരണ എവിടുന്നുകിട്ടി ? പല സ്നേഹിതന്മാരോടും അത് സംബന്ധിച്ചു സംസാരിച്ചിട്ടുണ്ട്. പല തരത്തിലാണെന്നു മാത്രം. ഒരാളോടു ഇങ്ങനെ പറഞ്ഞു "പെട്ടെന്നൊരു ദിവസം ഗ്രാമത്തിലൊന്നു ചുറ്റിയാൽ കൊള്ളാമെന്നു തോന്നി. സ്റ്റീമറിൽ കയറി സ്ഥലത്ത് ചെന്നിറങ്ങി. നേരവും വളരെ വൈകി. വിശപ്പും ദാഹവും കൊണ്ടു വല്ലാതെ വലഞ്ഞു വശംകെട്ടു. ഗ്രാമത്തിലെ ഒരു ബനിയാന്റെ കടയിൽ കയറി വിശ്രമിച്ചു. ലഘു ഭക്ഷണവും കഴിച്ചു. അതുകഴിഞ്ഞ്, അവിടെ നിന്ന് കുറച്ചുദൂരെ ഗ്രാമത്തിലുള്ള ഒരു ബ്രാഹ്മണഭവനത്തിലെത്തി. ഗൃഹനാഥ വൃദ്ധയായ ഒരു വിധവയായിരുന്നു. ഉച്ചസമയം. ആഹാരം കഴിക്കാത്ത ഒരതിഥി. അതുകണ്ട്, അവർ പറഞ്ഞു 'കുളിച്ചു ആഹാരം കഴിക്കൂ.' കുളത്തിൽപോയി കുളിച്ചു വന്നു. അപ്പോൾ ആഹാരത്തിനുള്ള ഏർപ്പാടെല്ലാം ചെയ്തു വച്ചിട്ടുണ്ട്. തീപിടിപ്പിക്കാൻ നോക്കി ഇരിക്കുകയാണ്. അവർ ചോദിച്ചു 'അങ്ങ്, ആഹാരം സ്വയം പാകം ചെയ്യുമോ ?'

എനിക്ക് മനസ്സിലായില്ല. കുലീന ബ്രാഹ്മണന്റെ മഠത്തിൽ ആഹാരം തന്നത്താൻ പാകം ചെയ്യണമെന്നു പറയുന്നതിനർഥമെന്താണെന്ന്. തെല്ലൊരു വിസ്മയവും സംശയവുമെല്ലാം ഉണ്ടായി. എങ്കിലും ആഹാരം കഴിച്ചു. യാത്ര പറഞ്ഞുപോയി. മടങ്ങിപ്പോരുമ്പോൾ ആദ്യം കണ്ട ബനിയാൻ പറഞ്ഞു "ഠാക്കൂറേ! ജാതി കളഞ്ഞോ ?"

"അയാളോടു ചോദിച്ചപ്പോൾ മനസ്സിലായി, കുലീന ബ്രാഹ്മണഭവനത്തിലുള്ള ആ സ്ത്രീ നീച ജാതിയിലുള്ള ഒരു ശൂദ്രനെ കല്യാണം കഴിച്ചവളാണെന്ന്. ആ സംഭവമാണ് പുസ്തകം എഴുതാൻ പ്രേരിപ്പിച്ചത്."

മറ്റൊരു സന്ദർഭത്തിൽ, അവിനാൾചന്ദ്ര ഘോഷാലിനോടു പറഞ്ഞു "ഏതൊരു സംഭവത്തെ ആസ്പദമാക്കിയാണോ ഞാൻ 'ബാമിൻ കീ ബേട്ടി' എഴുതിയത്, അതെപ്പറ്റി പറയാൻ വിരോധമൊന്നുമില്ല. അനേകം ആളുകളുടെ പേരുകൾ പറഞ്ഞു നിങ്ങൾ ഉന്നയിച്ച ചോദ്യങ്ങൾക്കുള്ള മറുപടി നിങ്ങൾക്ക് കിട്ടുമെന്നാണെന്റെ വിശ്വാസം. കോലാഘാട്ട് സ്റ്റേഷനിൽ മുറുക്കാൻ വിൽക്കുന്ന ഒരു സ്ത്രീയുണ്ട്. പല സ്ത്രീകളും മുറുക്കാൻ കട നടത്തുന്നവരായുണ്ട്. എന്നാൽ, അവൾ അക്കൂട്ടത്തിലാണെന്നു തോന്നിയില്ല. അതുകൊണ്ട് അവളൊടു സംസാരിക്കാൻ ആഗ്രഹം തോന്നി. സംസാരിച്ചു. അവൾ

ക്കെന്നോടു വിശ്വാസമുണ്ടായിരുന്നു. 'ബാമൻ കീ ബേട്ടി' യിൽ പ്രിയ മുക്കർജിയുടെ അമ്മയെ ചിത്രീകരിച്ചിട്ടുണ്ട്. അവൾ ഒരു കളങ്കം പറ്റിയ സ്ത്രീയാണ്. പ്രസ്തുത കഥക്ക് പിന്നിലുള്ള സ്ത്രീയും അവൾ തന്നെ. ഉയർന്ന ഒരു ഉദ്യോഗസ്ഥനാണ് മകൻ. സ്വന്തക്കാർ ധരിച്ചിരുന്നത് അവൾ ഭ്രാന്തു പിടിച്ചു എങ്ങോ പോയെന്നാണ്. അഥവാ മരിച്ചുപോയിരിക്കാമെന്നും പറയും. പ്രശ്നം ഇവിടം കൊണ്ട് അവസാനിച്ചോ ? ഉയർന്ന ഉദ്യോഗസ്ഥനായ ആ മനുഷ്യൻ വംശ മര്യാദവച്ചു നോക്കുമ്പോൾ മാന്യനല്ലേ ? എന്തു കൊണ്ടല്ല ? എന്ത് ക്ലേശം കൊണ്ടാണ്, അമ്മ വീടുപേക്ഷിച്ചുപോയതും മടങ്ങി വരാത്തതും? അതൊന്നും അയാൾ അറിഞ്ഞിരുന്നേയില്ല.''

അങ്ങനെ, പിന്നെയും പലതും അദ്ദേഹം കണ്ടിട്ടുണ്ടായിരിക്കുമല്ലോ. ആ 'ഇമ്മിണി ഒത്തിരി'യുടെ പരിണാമമാണ് ഈ നോവൽ. ഏതെങ്കിലും ഒറ്റപ്പെട്ട ഒരു സംഭവത്തെ ആസ്പദമാക്കി, പെട്ടെന്ന് എന്തെങ്കിലും ശരത്ചന്ദ്രൻ എഴുതാറില്ല. കണ്ടിട്ടുള്ള സംഭവങ്ങൾ കൊല്ലങ്ങളോളം അദ്ദേഹത്തിൻെറ മസ്തിഷ്കത്തിൽ അനുരണനം ചെയ്തുകൊണ്ടിരിക്കും. 'ഗൃഹദാഹ്' എഴുതാൻ വളരെ വർഷങ്ങൾ വേണ്ടിവന്നു. ആറുകൊല്ലം മുമ്പ് റംഗൂണിൽ നിന്നു തൻെറ ബാല്യ കാല സഖാവായ പ്രമഥനാഥനെഴുതി: "ഒരു നോവൽ, 'ഗൃഹദാഹ്' എന്ന പേരിൽ എഴുതുന്നുണ്ട്.'' പിന്നൊരിക്കൽ ഇങ്ങനെ എഴുതി: "ഈ നോവൽ രവിബാബുവിൻെറ 'ഘരേബാഹിരേ'യിൽ നിന്ന് അണുവിട കുറഞ്ഞതാവില്ല.''

അപ്പോൾ ഹേമേന്ദ്രകുമാർ റോയ് ചോദിച്ചു "നോവൽ എഴുതിക്കഴിഞ്ഞോ?''

"ഇല്ല. എഴുതാൻ ആരംഭിച്ചുപോലുമില്ല.''

"ഇതുവരെ എഴുതാത്ത ഒന്നിനെ 'ഘരേബാഹിരെ'യോടു തുല്യപ്പെടുത്തുന്നതെങ്ങനെ?''

അതിനെ പരാമർശിച്ചു കൊണ്ടു ഹേമേന്ദ്രകുമാർ എഴുതി: "നോവൽ എഴുതാൻ തുടങ്ങിയപ്പോൾ അദ്ദേഹത്തിനു സ്വയം ബോധ്യമായി, 'ഘരേ ബാഹിരേ'ക്കു തുല്യമായില്ല തൻെറ കൃതിയെന്ന്. സത്യം പറയുന്നതിലെന്താണ് ദോഷം. 'ഗൃഹദാഹി'നെ 'ഘരേ ബാഹിരേ'യോടു തുല്യപ്പെടുത്തുന്നതോ പോകട്ടെ, ശരത് ചന്ദ്ര സാഹിത്യത്തിൽപോലും അതിനത്ര ഉയർന്ന സ്ഥാനമൊന്നും കൊടുക്കാനാവില്ല.''

ശരത്ചന്ദ്രൻ തൻെറ മുൻഗാമികളായ ബങ്കിംചന്ദ്രൻ, രവീന്ദ്ര നാഥൻ എന്നീ രണ്ടു പേരോടും കടപ്പെട്ടവനായിരുന്നു എന്ന കാര്യം തർക്കമറ്റ വസ്തുതയാണ്. എന്ത് കാരണം കൊണ്ടായാലും, ഭർത്താവ് ഭാര്യയുടെ കാര്യത്തിൽ ഉദാസീനത കാണിച്ചാൽ ഭാര്യ അപഥ സഞ്ചാരിണിയായിപ്പോകും. അത് സ്വാഭാവികമത്രെ. ബങ്കിം ചന്ദ്രൻെറ നോവലായ 'ചന്ദ്രശേഖറി'ൻെറയും, രവീന്ദ്രനാഥൻെറ 'ഘരേ ബാഹറി'ൻെറയും കഥാവസ്തു ഏതാണ്ടിതു തന്നെയാണ്.

'ഗൃഹദാഹി'ൽ മഹിമ, അചല എന്നിവരുടെ മാധ്യമത്തിലൂടെ ശരത് ചന്ദ്രനും പ്രതിപാദിക്കാൻ ആഗ്രഹിച്ചത് ഇതുതന്നെയാണ്. അദ്ദേഹത്തിന്റെ അനുഭവജ്ഞാനം, രചനാകുശലത എല്ലാം മൗലിക മാണു താനും. 'ഗൃഹദാഹി'ന്റെ ശ്രേഷ്ഠതയെ സംബന്ധിക്കുന്ന പ്രശ്നവും അഭിപ്രായ വ്യത്യാസമുള്ള കാര്യമാണ്. ചരിത്രകാരനായ സുകുമാർ സെൻ ഹേമേന്ദ്രകുമാറിന്റെ അഭിപ്രായത്തോടു യോജിക്കുന്നു. എന്നാൽ, സുരേന്ദ്രനാഥൻ തുടങ്ങിയുള്ള മറ്റനേകം പേരുടെ നോട്ടത്തിൽ, 'ഗൃഹദാഹ്' ശരത് ബാബുവിന്റെ ഗംഭീരമായ ചിന്തനശീലത്തെ വ്യക്തമാക്കുന്നുവെന്നു മാത്രമല്ല, അതിന് അദ്ദേഹത്തിന്റെ സാഹിത്യത്തിൽ ഉയർന്ന സ്ഥാനവുമുണ്ട്. തീർച്ചയായും ഒരു ഉൽക്കൃഷ്ടകൃതിയാണത്. വളരെനാൾ കഴിഞ്ഞ് രമേശ്ചന്ദ്രമജുംദാർ അദ്ദേഹത്തോടു ചോദിച്ചു. "താങ്കൾ സ്വന്തം നോവലുകളിൽ ഏതാണ് നല്ലതായി കണക്കാക്കുന്നത് ?"

ശരത് ഉടനെ പറഞ്ഞു "കലാപരമായ കാഴ്ചപ്പാടിൽ 'ഗൃഹദാഹ്' കുറ്റമറ്റതാണ്."

ഡോക്ടർ മജുംദാർ ആ അഭിപ്രായത്തോടു യോജിച്ചില്ല. ഏതായാലും അത് അദ്ദേഹത്തിന്റെ ശ്രേഷ്ഠകൃതിയാകട്ടെ, അല്ലാതിരിക്കട്ടെ, അതിനാധാരമായിട്ടുള്ളത് 'ഖരേബാഹിരേ' യാവട്ടെ, അഥവാ 'ഗോരാ'യിലെ പരേശ് ബാബുവാകട്ടെ അത് അന്നത്തെ സമൂഹത്തെ, വിശിഷ്യാ ബ്രഹ്മസമാജത്തെ, ഇളക്കി മറിച്ചു എന്ന കാര്യത്തിൽ തെല്ലും സംശയമില്ല. ബ്രഹ്മസമാജക്കാർ ആ പുസ്തകം തങ്ങളുടെ ലൈബ്രറിയിൽ കേറ്റാൻ പോലും സമ്മതിച്ചിരുന്നില്ല. ഒരിക്കൽ, ഒരു സ്നേഹിതൻ ബ്രഹ്മസമാജം വക ഒരു ഗ്രന്ഥശാലയുടെ അധ്യക്ഷനോടു ചോദിച്ചു "ചേട്ടാ! അങ്ങ് ശരത്ചന്ദ്രന്റെ 'ഗൃഹദാഹ്' എന്ന പുസ്തകം വായിച്ചിട്ടുണ്ടോ ?"

അത് കേട്ടപ്പോൾ ആ വൃദ്ധൻ രണ്ട് ചെവിയും വിരലുകൾ കൊണ്ടു പൊത്തിപ്പിടിച്ചു. എന്നിട്ടു പറഞ്ഞു "കഷ്ടം! കഷ്ടം! അതൊരു പുസ്തകമാണോ? കൊള്ളാവുന്ന വല്ല മനുഷ്യരും അത് വായിക്കുമോ?" സ്നേഹിതൻ പിന്നെയും ചോദിച്ചു "ഗൃഹദാഹിന്റെ കാര്യം പോകട്ടെ. താങ്കളുടെ ഗ്രന്ഥശാലയിൽ ശരത് ചന്ദ്രന്റെ മറ്റേതെല്ലാം കൃതികളുണ്ട് ?" വൃദ്ധൻ പറഞ്ഞു "ശരത് ചന്ദ്രന്റെ കൃതികളൊന്നും തന്നെ ലൈബ്രറിയിലില്ല. അവ വായിക്കുന്നതുകൊണ്ട്, ആൺകുട്ടികളായാലും പെൺകുട്ടികളായാലും മാനസികമായി അധപ്പതിച്ചു പോകാൻ ഇടയുണ്ട്. അതുകൊണ്ട് ഞങ്ങൾക്ക് സാധ്യമല്ല, അദ്ദേഹത്തിന്റെ കൃതികൾ വാങ്ങിവയ്ക്കാൻ."

ഒരു ദിവസം ബ്രഹ്മസമാജക്കാരായ അനേകം മഹിളകൾ അദ്ദേഹത്തെ കാണാൻ ചെന്നിരുന്നു. അവരെല്ലാം ശരത്ചന്ദ്രന്റെ പരമ ഭക്തകളുമായിരുന്നു. എന്നാൽ, അചലയുടെ സ്വഭാവചിത്രണം അവരുടെയെല്ലാം ഹൃദയത്തെ വ്രണിതമാക്കി. അവരുടെ ധാരണ, ശരത്ബാബുവിലുള്ള ജാതീയ ഭാവനയാണ് അചലയെ ചിത്രീകരി

ക്കാൻ പ്രേരിപ്പിച്ചതെന്നത്രെ. അങ്ങനെ ബ്രഹ്മസമാജം അപമാനിക്കപ്പെട്ടു. യഥാർഥത്തിൽ, ശരത് ഒരിക്കലും ജാതീയ ചിന്താഗതിയുള്ളവനായിരുന്നില്ല. അവർ പറഞ്ഞതെല്ലാം കേട്ടു. ഒടുവിൽ പറഞ്ഞു. "അടുത്ത പതിപ്പിൽ എല്ലാം ശരിയാക്കാം."

ആ മഹിളമാർ സന്തോഷമായി പിരിഞ്ഞുപോയി. അപ്പോൾ ഒരു സ്നേഹിതൻ ചോദിച്ചു "അങ്ങു തിരുത്തുമോ ?"

ശരത് മറുപടി പറഞ്ഞു "അചലയെ സംബന്ധിച്ച് ആ ജീവൻ തൃഷ്ണാ എന്നെഴുതിയത്, ആ ജീവൻ പിപാസാ എന്നാക്കിമാറ്റും." വെല്ലുവിളിക്കുന്നവൻ, ദുർചരിത്രൻ, നാസ്തികൻ എന്നീ നിലകളിലാണ് ശരത്ചന്ദ്രൻ അപ്പോഴും സമുദായത്തിൽ പ്രസിദ്ധനായിരുന്നത്. എന്നാൽ, അദ്ദേഹം ധർമ്മഭീരുവായ ഒരു മനുഷ്യനായിരുന്നു, എന്നതാണ് വാസ്തവം. അത് സ്വയം അംഗീകരിച്ച വസ്തുതയുമാണ്. "ചിലരെല്ലാം പറയാറുണ്ട്, മ്ലേച്ഛ ഭാവാഭിഭൂതനായ ഞാൻ ശരിയായ ഹിന്ദുവൊന്നുമല്ലെന്ന്. ഹൈന്ദവധർമ്മത്തെ ഞാൻ ഒരിക്കലും അധിക്ഷേപിച്ചിട്ടില്ല. അതിലെ അനുദാരതയെ മാത്രമാണ്, ആക്രമിച്ചിട്ടുള്ളത്. എത്രയോപേർ എന്നെ ഭയപ്പെടുത്തി, വിമർശിച്ചു കളയുമെന്ന്. ഇന്നോളം ആരും ഒന്നും ചെയ്തില്ല. അക്കാലത്ത് ആരോ ഒരാൾ എഴുതി ഞാൻ മനസാ ബ്രഹ്മസമാജക്കാരനാണെന്ന്. പുറമെ മാത്രം ഹിന്ദുവും ! എന്റെ കഴുത്തിൽ ഈ തുളസിമാല ഉണ്ട്, സന്ധ്യാവന്ദനം ചെയ്യാതെ ഞാൻ ജലപാനം കഴിക്കാറില്ല. ആരെങ്കിലും തരുന്ന വെള്ളവും വാങ്ങി കുടിക്കാറില്ല. അതെല്ലാമുണ്ടായിട്ടും അദ്ദേഹം എത്രമാത്രം ചീത്ത വിളിച്ചെന്നോ ? ഞാൻ പുറമെ കപട നാടകം ആടുകയാണെന്നുവരെ പറഞ്ഞു."

സന്ധ്യാവന്ദനം, ആരുടെ കയ്യിലെ വെള്ളവും വാങ്ങിക്കുടിക്കുന്ന കാര്യം, അവയെല്ലാം അതിശയോക്തിയാവാം. എന്നാൽ കഴുത്തിൽ മാല തീർച്ചയായും ധരിച്ചിരുന്നു. അദ്ദേഹത്തിന്റെ ജീവിതരീതികൾ, പലപ്പോഴും തന്റെ കൃതികളിൽ സമുദായത്തെപ്പറ്റി ചെയ്തിട്ടുള്ള കടുത്ത വിമർശനങ്ങൾ എന്നിവയെല്ലാം കാരണം പല കിംവദന്തികളും പ്രചരിച്ചിരുന്നു. ആരംഭത്തിൽ ആളുകൾ ശരത് ചന്ദ്രനെ ബ്രഹ്മ സമാജക്കാരനെന്നാണു ധരിച്ചിരുന്നത്. 'ഗൃഹദാഹ'ത്തിൽ ബ്രഹ്മ സമാജക്കാരുടെ കപടാചരണങ്ങളെ ആക്ഷേപിച്ചു. അപ്പോൾ അവരും എതിരായി.

ശരത്ബാബു വളരെയധികം ജനപ്രീതിയാർജ്ജിച്ച മനുഷ്യനായിരുന്നു. സാധാരണക്കാർ, വിശേഷിച്ചും വിദ്യാർഥികൾ അദ്ദേഹത്തിന്റെ ഗതിവിഗതികളെ പ്രത്യേകം ശ്രദ്ധിച്ചു പോന്നു. അതിനെല്ലാം അർഥം കൽപിക്കാനും ശ്രമിച്ചിരുന്നു. കാശിയിൽ പോയിരുന്നപ്പോൾ, അനേകം വിദ്യാർഥികൾ കാണാൻ ചെന്നു. പല വിഷയങ്ങളെ സംബന്ധിച്ചു വിചാര വിനിമയങ്ങൾ നടത്തി. ഒരു ദിവസം എല്ലാവരുമൊരുമിച്ചു വിശ്വനാഥ ക്ഷേത്രത്തിൽ പോയി. ദീപാരാധന സമയമായിരുന്നു. ഒരു വശത്തേക്ക് മാറി നിന്നു. ദീപാരാധന

കഴിഞ്ഞു. സ്വാമിദർശനം നടത്തിയില്ല. മിണ്ടാതെ വെളിയിലേക്കിറങ്ങി. ഒരു വിദ്യാർഥി ചോദിച്ചു "അങ്ങയുടെ കൃതികൾ വായിച്ചാൽ തോന്നുക, അങ്ങ്, കൺസർവേറ്റീവോ ആർത്തഡാക്സോ അല്ലെന്നാണ്. പിന്നെന്തിനാണ് ക്ഷേത്രത്തിൽ പോയത് ?"

ശരത്ചന്ദ്രൻ പറഞ്ഞു "ഭഗവാനോട് എന്റെ മനസ്സിൽ അത്രക്ക് ഭക്തിയൊന്നുമില്ല. എന്നാൽ, ഞാൻ ഭക്തന്മാരെ വളരെ ഇഷ്ടപ്പെടുന്നു. ഒരു അശിക്ഷിതനായ ഗ്രാമീണന്റെ യഥാർഥ ഭക്തിയിൽ ദേവത്വമുണ്ട്. ഞാൻ അതുകാണാൻ പോയതാണ്. കണ്ടു കൃതകൃത്യനുമായി." പരമധാർമ്മികയും ആചാരനിഷ്ഠയുള്ളവളുമായിരുന്നു, ശരത്ചന്ദ്രന്റെ ഭാര്യ. വളരെയധികം സമയം വ്രതാനുഷ്ഠാനാദികളിൽ ചെലവഴിക്കുമായിരുന്നു. ശരത് ബാബു അതിലൊന്നും തടസ്സം സൃഷ്ടിച്ചില്ല. കഠിനമായ വേനൽക്കാലത്ത്പോലും ഭാര്യയുടെ വിശ്വാസം രക്ഷിക്കാൻ വേണ്ടിമാത്രം കാശിയിൽ താമസിച്ചിട്ടുണ്ട്.

ഇതുതന്നെയായിരുന്നു, ജ്യോതിഷത്തെ സംബന്ധിച്ചുള്ള വിശ്വാസവും. വിശ്വാസമില്ലായിരുന്നു. താൽപര്യമുണ്ടായിരുന്നു താനും. കാശിയിൽവച്ചാണ്. ഒരു പണ്ഡിതൻ ഗ്രഹനില നോക്കി. കഴിഞ്ഞകാല ജീവിതത്തിലെ കാര്യങ്ങൾ സവിസ്തരം പറഞ്ഞു. "ഇത് ഒന്നുകിൽ ഒരു മഹായോഗിയുടെ ഗ്രഹനിലയാണ്, അല്ലെങ്കിൽ രാജ തുല്യനായ ഒരു വ്യക്തിയുടെ. ധർമ്മഭാവത്തിൽ ബൃഹസ്പതി ഇത്ര പൂർണ ബലവാനായി നിലകൊള്ളുന്ന ഒരു ഗ്രഹനില ഞാൻ ഇതിനു മുമ്പെങ്ങും കണ്ടിട്ടില്ല. ആയുസ്സ് നാൽപത്തി എട്ടോ, അഥവാ കൂടിയാൽ 55 ഓ ആയിരിക്കും 48—ൽ മോക്ഷം പ്രാപിക്കാതിരുന്നാൽ, 56—ാം വയസ്സിൽ ശരീരം ഉപേക്ഷിക്കും."

മറ്റൊരു ജ്യോത്സ്യൻ പറഞ്ഞത് അദ്ദേഹം തികച്ചും ധർമ്മപരായണനായ വ്യക്തിയായിരിക്കുമെന്നത്രെ. പരമാർഥത്തിൽ അത് ശരിയുമായിരുന്നു. ശരത്ചന്ദ്രൻ ഒരിക്കലും ഒരു ക്ഷണനേരത്തേയ്ക്കെങ്കിലും, സനാതന ധർമ്മത്തിന്റെ മര്യാദകളെ തന്റെ സാഹിത്യത്തിൽ അധിക്ഷേപിച്ചിരുന്നില്ല. പൂണുനൂലിനെപോലും സമർഥിച്ചിരുന്നു. യാഥാസ്ഥിതികത്വത്തെ എതിർത്തിരുന്നു — ദുരാചാരങ്ങളെ, മൂഢ വിശ്വാസങ്ങളെ, അതുപോലുള്ള മറ്റു പാരമ്പര്യങ്ങളെയും. മതത്തിന്റെ കാതലായ ഭാഗങ്ങളെ ഒരിക്കലും അധിക്ഷേപിച്ചിരുന്നില്ല. സമൂഹത്തിന്റെ വിലക്കുകൾ കാരണം ഒരു സ്ത്രീ സതിയായിരുന്നില്ലെങ്കിൽ തന്നെയും, അസതിയായ ആ സ്ത്രീയെ, സ്ത്രീയേയല്ലെന്ന്, ഒരിക്കലും അദ്ദേഹം വിചാരിച്ചിരുന്നില്ല. സങ്കീർണമായ ആ ഭേദഭാവന ശരത്ചന്ദ്രൻ നിശ്ശേഷം വെടിഞ്ഞിരുന്നു. കാരണം, ആവക കാര്യങ്ങൾ മാനവ ധർമ്മത്തിനു തന്നെ അപമാനകരമായിരുന്നു എന്നത്രെ. ചുറ്റുപാടുകളെക്കൊണ്ടുഗതിമുട്ടി, മനുഷ്യൻ അങ്ങനെ എന്തെങ്കിലും ചെയ്തെന്നുവരാം. അത് ധാർമ്മികവും സാമൂഹ്യ

വുമായ താൽക്കാലിക ദൃഷ്ടിയിൽ ചീത്തയാണെന്നും വരാം. അതു കൊണ്ടൊന്നും ആ മനുഷ്യൻ യഥാർത്ഥത്തിൽ ചീത്തയാകുന്നില്ല. അയാളുടെ മനുഷ്യധർമ്മം, അയാളുടെ ഉജ്ജ്വല ലക്ഷ്യം ഒരിക്കലും കെട്ടടങ്ങുന്നില്ല. ചുറ്റുപാടുകളുടെ സമ്മർദം, ക്ഷണികമായ ബുദ്ധി ശൂന്യത എന്നിവ കാരണം എന്തെങ്കിലും തെറ്റു ചെയ്തുപോവുക, അത് കാരണം അയാളെ അപമാനിക്കുകയോ അഥവാ ശിക്ഷി ക്കുകയോ ചെയ്യുക; അപ്പോൾ മാത്രമാണ്, ആ മനുഷ്യൻ നാശ മടയുന്നത്. മനുഷ്യൻെറ ബാഹ്യരൂപത്തെ അതിക്രമിച്ച് ഉള്ളിൽ കടന്നു നോക്കുമ്പോൾ, അവിടെകാണുന്ന രൂപമാണ് അയാളുടെ യഥാർത്ഥമായ സ്വതന്ത്രരൂപം. ബാഹ്യദൃഷ്ട്യാ പതിതയാണ് ഒരു സ്ത്രീ. ആ പതനം അവളെ സംബന്ധിച്ചിടത്തോളം യാഥാർത്ഥ്യം തന്നെയാകാം. എന്നാലും ഉള്ളിൽ കടന്നു നോക്കുമ്പോൾ, അവളുടെ പരിപൂർണമായ സ്ത്രീത്വം അക്ഷീണമായി നിലകൊള്ളുന്നതു കാണാം. അതും സത്യം തന്നെ. രണ്ടും മനുഷ്യൻെറ രൂപങ്ങൾ തന്നെ. അവ രണ്ടിനേയും തുല്യമായിത്തന്നെ അഭിവ്യക്തമാ ക്കുന്നതു യാതൊന്നാണോ അതത്രെ 'യഥാർത്ഥവാദം.'

**4**

ശരത്ചന്ദ്രൻ ജന സമ്മതിയുടെ ഉത്തുംഗശൃംഗത്തിൽ എത്തി നിന്നകാലം. അപ്പോൾ, അദ്ദേഹത്തിൻെറ ജീവിതത്തിൽ മറ്റൊരു വിപ്ളവം കൂടി സംഭവിച്ചു. നാടാകെ ഒന്നുണർന്നു, മൂരി നിവർന്നു തിരിഞ്ഞു കിടക്കാൻ ശ്രമിച്ചിരുന്ന കാലഘട്ടം. രാഷ്ട്രീയ ചക്രവാള ത്തിൽ, ദ്രുതഗതിയിലാണ് പുതിയ ചുറ്റുപാടുകൾ രൂപം കൊണ്ടിരു ന്നത്. ഒരു കാലത്ത് ബ്രിട്ടീഷ് രാജകോയ്മയോടു വിശ്വാസ പ്രതി ജ്ഞ എടുത്തിരുന്ന കോൺഗ്രസ്സ് അതിൻെറ പുറംചട്ട വലിച്ചൂരി ദൂരെ എറിഞ്ഞു. പ്രഥമ ലോകമഹായുദ്ധം അവസാനിച്ചു. ഭാരതം നൽകിയ ഹാർദിക സഹകരണത്തിനു പകരമായി, രാജാധികാരം പ്രദാനം ചെയ്തത് 'റൗലറ്റ് ആക്ടാ'ണ്. ദക്ഷിണാഫ്രിക്കയിൽ വർണ വിവേചനത്തിനെതിരെ അടരാടിയിരുന്ന, മഹാത്മാഗാന്ധി ഉദ്ഘോഷിച്ചു "റൗലറ്റ് കമ്മീഷൻെറ ശുപാർശകൾക്ക് നിയമ സാ ധുത്വം കൊടുക്കാനുള്ള ബില്ലുകൊണ്ടുവരാനാണ് ഭാവമെങ്കിൽ ഞാൻ സത്യാഗ്രഹം ആരംഭിക്കും." മഹാത്മാഗാന്ധി നാടു മുഴുവൻ സഞ്ചരിച്ചു. അന്ന്, അദ്ദേഹത്തിൻെറ പരിപാടികൾക്ക് അഭൂതപൂർവ മായ സ്വാഗതമാണ് ലഭിച്ചത്. പിന്നൊരിക്കലും ഉണ്ടായില്ല, അതുപോ ലൊരു സ്വാഗതം. എല്ലാവരും വളരെ ഉത്സാഹപൂർവം ആ പ്രക്ഷോ ഭത്തിൽ പങ്കെടുത്തു. 1919 ഏപ്രിൽ മാസത്തിൽ പഞ്ചാബിലുണ്ടായ സംഭവം തികച്ചും അമാനുഷികമായിരുന്നു. അത് കേട്ട മാത്രയിൽ നാടാകെ ഞെട്ടിപ്പോയി. ഏപ്രിൽ പതിമ്മൂന്നാം തീയതി വൈശാഖ പൂർണിമ. അന്ന്, അമൃതസരസ്സിലെ ജാലിയൻവാലാബാഗിൽ ഒരു സമ്മേളനം വിളിച്ചുകൂട്ടിയിരുന്നു. ഇരുപതിനായിരം വരുന്ന സ്ത്രീ

പുരുഷന്മാർ, നേതാവിൻെറ പ്രസംഗം കേൾക്കുകയാണ്. പെട്ടെന്നാണ് ജനറൽ ഡായർ ഒരു വലിയ സൈന്യവുമായി അവിടെ എത്തിയത്. അവർ ജനങ്ങളെ വളഞ്ഞു. വെടിവയ്ക്കുന്നതിനു മുമ്പു പിരിഞ്ഞുപോകാൻ രണ്ടു മിനിട്ടു സമയമാണ് കൊടുത്തത്. വെളിയിലേക്കു പോകാനുള്ള ഏകമാർഗമോ ഒരു ഇടുങ്ങിയ വാതിൽ മാത്രവും. ഓടാൻ ആഗ്രഹിച്ചെങ്കിലും, ആളുകൾക്ക് ഓടാൻ പറ്റിയില്ല. അനേകായിരം പേർ തൽക്ഷണം തോക്കിനിരയായി, കൊല്ലപ്പെട്ടു. അനേകായിരം ക്ഷതവിക്ഷതരായി. അവരെ സാഹായിക്കാനുള്ള എല്ലാ ശ്രമങ്ങളും വിഫലമാക്കപ്പെട്ടു.

നാടിൻെറ ആത്മാഭിമാനത്തിൽ ഏൽപ്പിക്കപ്പെട്ട ദാരുണമായ ഒരാഘാതമായിരുന്നു അത്. ഉഗ്ര വിഷസർപ്പം പോലെ അത് ഭ്രാന്തെടുത്ത് പിടഞ്ഞു. സർക്കാരിൻെറ 'ഏറാൻ' മൂളികൾപോലും ക്രാന്തികാരികളായി മാറി. വിഹ്വലമാനസനായ രവീന്ദ്രനാഥൻ തൻെറ 'സർ' പട്ടം തിരിച്ചു കൊടുത്തു. അക്കാര്യം ശരത്ചന്ദ്രനെ വളരെയധികം സന്തുഷ്ടനാക്കി. പഞ്ചാബിലെ ഇംഗ്ലീഷ് ദിനപത്രമായ ട്രിബ്യൂണലിൻെറ പത്രാധിപർ അമൽഹോമിനു അദ്ദേഹം എഴുതി: "ഭാരതിയുടെ ക്യാമ്പിൽ വച്ച് അന്നു കേട്ടു, നിങ്ങളും വല്ലാത്ത ആപത്തിൽ കുടുങ്ങിയെന്ന്. ഇംഗ്ലീഷുകാരുടെ ഹിംസ്രരൂപം വളരെ സമീപത്തുനിന്ന് നല്ലവണ്ണം നോക്കിക്കണ്ടെന്ന്. അത് ചെറിയ നേട്ടമൊന്നുമല്ലല്ലോ. നമ്മുടെ മോഹം തകരാൻ, അത് വളരെ അത്യാവശ്യമായിരുന്നുതാനും. അവർ എത്ര നിഷ്ഠുരന്മാരും മൃഗങ്ങളുമാകുമെന്നുള്ളത് നാം മനസ്സിലാക്കണമല്ലോ. ചരിത്രത്തിൻെറ ഏടുകളിൽ നിന്ന് ഒരിക്കൽ മനസ്സിലാക്കിയ വസ്തുതയാണിത്. ഇപ്പോൾ പ്രത്യക്ഷത്തിൽ അനുഭവമായെന്നുമാത്രം. പിന്നൊരു പ്രയോജനം നാടിനു നേരിട്ട ഈ ദുഃഖത്തിനിടയിൽ, രവീന്ദ്രനാഥനെ ഒരു പുതിയ രൂപത്തിൽ കണ്ടു എന്നതാണ്. ഇക്കുറി അദ്ദേഹം ഒറ്റക്കുതന്നെ നമ്മുടെ ആത്മാഭിമാനത്തെ രക്ഷിച്ചു. സി. ആർ. ദാസ് എന്നോട് ഒരിക്കൽ പറഞ്ഞു, രവീന്ദ്രനാഥൻ 'നൈറ്റ് ഹുഡ്' സ്വീകരിച്ചപ്പോൾ, അദ്ദേഹം കരഞ്ഞുപോയെന്ന്. ഇത്തവണ അദ്ദേഹത്തെ കാണുമ്പോൾ ചോദിക്കണം, ഇപ്പോൾ നമ്മുടെ ഹൃദയം ഒരു പത്തടിയെങ്കിലും വിജൃംഭിതമായില്ലേയെന്ന്."

ദേശബന്ധു ചിത്തരഞ്ജൻദാസ് സർവാത്മനാ ഈ പ്രക്ഷോഭണത്തിലേക്ക് കുതിച്ചുചാടി. അമൃതസരസ്സിൽ ചേർന്ന കോൺഗ്രസ്സ് സമ്മേളനത്തിൽ അദ്ദേഹം ക്രിയാത്മകമായ പങ്കുവഹിച്ചു. ശരത് ബാബുവിനു ദേശബന്ധുവിനോടു അഗാധമായ സ്നേഹമുണ്ടായിരുന്നു. അതിനാൽ, അചിരേണ അദ്ദേഹവും അങ്ങോട്ടടുത്തു. ജാലിയൻവാലാബാഗിലെ കൂട്ടക്കൊലയെ പ്രതിഷേധിക്കാൻ ഹാവഡയിൽ ഒരു വിശാല സമ്മേളനം വിളിച്ചുകൂട്ടി. ശരത് ബാബു അതിൽ പ്രത്യക്ഷമായിത്തന്നെ പങ്കെടുത്തു. അങ്ങനെ ദേശബന്ധു ദാസുമായുണ്ടായിരുന്ന ബന്ധം സാഹിത്യസീമയെ അതിലംഘിച്ചു

വളർന്നു നിന്നു. ശരത്ചന്ദ്രൻെറ രാഷ്ട്രീയചായ്‌വ് തീവ്രവാദികളുടെ ചേരിയിലേക്കായിരുന്നു. ലോകമാന്യനോട് അദ്ദേഹത്തിനു യഥാർഥമായ ബഹുമാനമുണ്ടായിരുന്നു. 'ഹരിലക്ഷ്മി'യിൽ മധ്യലീബഹു (നടുവിലത്തെ വധു) നാണം കുണുങ്ങി പുഞ്ചിരിതൂകിക്കൊണ്ടു പറയുകയാണ്: "ചേച്ചീ, ഞാൻ തുന്നാൻ ശ്രമിക്കുകയായിരുന്നു; മഹാനായ തിലകൻെറ പടവും നോക്കി, നോക്കി. പക്ഷേ, ഒന്നും പറ്റിയില്ല. അങ്ങനെ പറഞ്ഞിട്ട് അവൾ വിരലുയർത്തി മുൻവശത്തെ ചുമരിൽ തൂക്കിയിരുന്ന, ഭാരതത്തിൻെറ കൗസ്തുഭ രത്നമായ ലോകമാന്യ തിലകൻെറ ചിത്രം ചൂണ്ടിക്കാണിച്ചു കൊടുത്തു." ജൂലൈ മാസം മുപ്പത്തി ഒന്നാം തീയതി അർധരാത്രിക്കു ശേഷമാണ് അദ്ദേഹം അന്തരിച്ചത്. അപ്പോൾ ദുഃഖവിവശനായ ശരത്ചന്ദ്രൻ എഴുതി: 'തിലകൻ കേവലം നമ്മുടെ സഹോദരനോ, സ്നേഹിതനോ, നേതാവോ മാത്രമായിരുന്നില്ല. ഇരുപത്തി രണ്ടു കോടി ജനങ്ങളുടെ മലിന ലലാടവീഥിയിൽ മിന്നിത്തിളങ്ങിയ അന്തസ്സുറ്റ വെള്ളിത്തിലകമായിരുന്നു അദ്ദേഹം. ആ പൊട്ടാണ് ഇന്നു മാഞ്ഞുപോയത്. നാം തികച്ചും അനാഥരായി."

ആദ്യമാദ്യം ബംഗാൾ പൂർണമായും ഗാന്ധിജിയോടു യോജിച്ചിരുന്നില്ല. ദേശബന്ധു നിസ്സഹകരണ സമരത്തിനെതിരായിരുന്നു. എന്നിട്ടും, കൽക്കത്തയിൽ ചേർന്ന കോൺഗ്രസ്സിൻെറ വിശേഷാൽ സമ്മേളനത്തിൽ ഗാന്ധിജിയുടെ പ്രമേയം പാസ്സാക്കപ്പെട്ടു.[1] പഞ്ചാബ് കേസരി ലാലാ ലാജപതറായ് ആയിരുന്നു, സമ്മേളനാധ്യക്ഷൻ. അക്കാലത്തെ അന്തരീക്ഷം തന്നെ അങ്ങനെയുള്ളതായിരുന്നു. ഇന്ത്യാഗവണ്മെൻറ് ഹണ്ടർ കമ്മറ്റി റിപ്പോർട്ടിലെ ഭൂരിപക്ഷാഭിപ്രായത്തെ അംഗീകരിച്ചു കഴിഞ്ഞിരുന്നു. അധികാരികളുടെ കളങ്ക പങ്കിലമായ നടപടികൾക്കു ഇരുട്ടിൻെറ മറപിടിച്ചു കൊടുക്കാനാണ്, അതാഗ്രഹിച്ചത്.

പ്രസ്തുത പ്രമേയത്തിൽ സർക്കാരിൻെറ പേരിൽ പ്രതിജ്ഞാഭംഗക്കുറ്റം ചുമത്തിയിരുന്നു. പ്രമേയം തുടർന്നു "ഈ കോൺഗ്രസ്സിൻെറ അഭിപ്രായം, തെറ്റുകൾ തിരുത്തപ്പെടുന്നതുവരെയും, സ്വരാജ്യം സ്ഥാപിക്കപ്പെടുന്നതുവരെയും, ഭാരതീയരെ സംബന്ധിച്ചു ഗാന്ധിജി നേതൃത്വം കൊടുത്തുനയിക്കുന്ന, ക്രമികവും അഹിംസാത്മകവുമായ നിസ്സഹകരണ പ്രസ്ഥാനത്തെ അംഗീകരിച്ചു നടപ്പിലാക്കുകയല്ലാതെ മറ്റു പോംവഴികളൊന്നും തന്നെ ഇല്ലെന്നാണ്. ഇതുവരെ ജനാഭിപ്രായം രൂപീകരിച്ചവരും, അവരെ പ്രതിനിധീകരിക്കുന്നവരും തന്നെയാണ്, പ്രക്ഷോഭണം ആരംഭിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ, ആളുകൾക്കു കൊടുത്തിട്ടുള്ള ബിരുദങ്ങൾ, ബഹുമതികൾ, തങ്ങളുടെ നിയന്ത്രണത്തിലുള്ള സ്ക്കൂളുകൾ, കോടതികൾ, കൗൺസിലുകൾ എന്നിവകളിലൂടെയാണ് ഗവണ്മെൻറ്

(1) 1920 ഡിസംബർ 4 മുതൽ 9 വരെ.

ശക്തി സംഭരിക്കുന്നത്. കഴിയുന്നത്ര വിപത്തുകൾ ഒഴിവാക്കേണ്ടതും ആവശ്യമാണ്. ലക്ഷ്യപ്രാപ്തിക്കുവേണ്ടി ഒഴിച്ചുകൂടാൻ പാടില്ലാത്തതും, ചുരുങ്ങിയതോതിലുള്ളതുമായ ത്യാഗവും ജനങ്ങളിൽ നിന്നും പ്രതീക്ഷിക്കുന്നതുകൊണ്ടാണ് കോൺഗ്രസ്സ് വളരെ താൽപര്യപൂർവം ഇങ്ങനെ ഉപദേശിക്കുന്നത്.''

ആ ഉപദേശ പ്രകാരം, സർക്കാർ കൊടുത്ത ബിരുദങ്ങൾ, കോടതികൾ, സ്ക്കൂളുകൾ, കോളേജുകൾ, കൗൺസിലുകൾ, സർക്കാർ നടത്തുന്ന ദർബാറുകൾ, വിദേശീയ വസ്തുക്കൾ എന്നിവയെല്ലാം തന്നെ ബഹിഷ്കരിക്കേണ്ടത് ആവശ്യമായിത്തീർന്നു. സ്വദേശി വസ്ത്രങ്ങൾ ഉപയോഗിക്കുക, ചർക്കകൾ പ്രചരിപ്പിക്കുക എന്നിവയും വേണ്ടി വന്നു.

ബംഗാളിലെ വിപിൻചന്ദ്ര പാൽ പ്രമേയത്തിന് ഒരു ഭേദഗതി കൊണ്ടുവന്നു. ദേശബന്ധു പിൻതാങ്ങി. അത് പ്രകാരം ബ്രിട്ടീഷ് പ്രധാനമന്ത്രി ഭാരതീയരുടെ ഒരു പ്രതിനിധി സംഘത്തെ കാണണമെന്ന് ആവശ്യപ്പെട്ടിരുന്നു. പക്ഷേ, ഭേദഗതി അംഗീകരിച്ചില്ല. നിസ്സഹകരണ പ്രമേയത്തിൻെറ വെളിച്ചത്തിൽ ഭാവിതെരഞ്ഞെടുപ്പുകളിൽ വോട്ടറന്മാർ തങ്ങളുടെ വോട്ടു രേഖപ്പെടുത്താൻ വിസമ്മതിക്കണമെന്നു തീരുമാനിച്ചു. ഈ കൗൺസിൽ ബഹിഷ്കരണം തീർച്ചയായും വരാൻ പോകുന്ന അനേകവർഷക്കാലത്തെ ചരിത്രത്തെ കാര്യമായി ബാധിക്കുമെന്നുള്ള കാര്യം സർക്കാരിന് അംഗീകരിക്കേണ്ടിവന്നു. അപ്പോഴും നിസ്സഹകരണ പ്രസ്ഥാനത്തിൻെറ പരിപാടികളെ സംബന്ധിച്ച് അന്തിമതീരുമാനം എടുത്ത് കഴിഞ്ഞിരുന്നില്ല.

മൂന്നുമാസം കഴിഞ്ഞു നാഗപ്പൂരിൽ വച്ച് ഡിസംബർ മാസത്തിൽ കോൺഗ്രസ്സിൻെറ വാർഷിക സമ്മേളനം ചേർന്നു. നിസ്സഹകരണ പ്രമേയം പാസ്സാകണമെന്നു ദേശബന്ധുവിന് ആഗ്രഹമില്ലായിരുന്നു. ആ സമ്മേളനത്തിൽ 250 പ്രതിനിധികളുടെ ഒരു സംഘത്തെ അദ്ദേഹം സ്വന്തം ചെലവിൽ കൊണ്ടുപോയിരുന്നു. അവിടെയും വിജയം ലഭിച്ചത് ഗാന്ധിജിയുടെ വ്യക്തിത്വത്തിനു തന്നെയാണ്. എന്തിന്, അതുവരെ എതിർപക്ഷത്തായിരുന്ന ദേശബന്ധുതന്നെ പ്രമേയം അവതരിപ്പിച്ചു. ലാലാ ലാജ്പത്റോയി പിൻതാങ്ങി. ആ പ്രമേയം വഴി രാഷ്ട്രീയ പ്രസ്ഥാനങ്ങളെ ആഹ്വാനം ചെയ്തു. പൊതു സ്ഥാപനങ്ങളെല്ലാം തന്നെ സർക്കാരുമായി നിസ്സഹകരിക്കണമെന്ന കാര്യത്തിൽ, പ്രത്യേകം ശ്രദ്ധപതിപ്പിക്കണമെന്നും ജനങ്ങളുടെ പൂർണമായ സഹകരണം നേടാൻ ശ്രമിക്കണമെന്നും എടുത്ത് പറഞ്ഞിരുന്നു.

താൻ തൻെറ വക്കാലത്തും ഉപേക്ഷിക്കുകയാണെന്നു ദേശബന്ധു പ്രഖ്യാപിച്ചു. മേലേക്കിടയിലുള്ള വക്കീലായിരുന്നു അദ്ദേഹം. വരുമാനത്തിനും ഐശ്വര്യത്തിനും കണക്കില്ലായിരുന്നു. ആ പ്രഖ്യാ

പനം നാടിനെ ഒന്നു പിടിച്ചു കുലുക്കുക തന്നെ ചെയ്തു. അചിരേണ ദേശബന്ധുവിൻെറ ഭവനം, രാഷ്ട്രീയ കാര്യങ്ങളുടേയും ഉപദേശങ്ങളുടേയും സംഘടനകളുടേയും പ്രചരണങ്ങളുടേയും സിരാകേന്ദ്രമായി രൂപാന്തരപ്പെട്ടു. ശരത്ബാബു, അക്കാലത്ത് താമസി ച്ചിരുന്നത് ബാജേ ശിവപുരിയിലാണ്. അദ്ദേഹം നിസ്സഹകരണ പ്രസ്ഥാനത്തെ സർവാത്മനാ പിന്താങ്ങി. ഹാവഡാ ജില്ലാ കമ്മറ്റിയുടെ അധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടു. കൂടാതെ, ബംഗാൾ കോൺഗ്രസ്സ് കമ്മറ്റിയിലെയും മെമ്പറായി നോമിനേറ്റു ചെയ്യപ്പെടുകയും ചെയ്തു. അങ്ങനെ പ്രക്ഷോഭണ നടത്തിപ്പിനുള്ള ഉത്തരവാദിത്വവും വന്നുചേർന്നു. ആ ചുമതല തുറന്ന മനസ്സോടെ അംഗീകരിച്ചു. മിക്കവാറും എന്നും രാവിലെ കൽക്കത്തയിലെത്തും, ശിവപൂരിൽ നിന്ന്. ദേശബന്ധുവും മറ്റുള്ള പ്രവർത്തകരുമായി, പ്രക്ഷോഭണം സംബന്ധിച്ച കാര്യങ്ങൾ ചർച്ചചെയ്യും. പ്രവർത്തകന്മാരിൽ പ്രമുഖരായിരുന്നു ഡോ. യതീന്ദ്രമോഹൻ ദാസ്ഗുപ്ത, സുഭാഷ്ചന്ദ്ര ബോസ്, ഹേമന്തകുമാർ സർക്കാർ, നിർമ്മൽ ചന്ദ്ര എന്നിവർ. ചന്ദ്ര മഹാശയനുമായി കൂടുതൽ അടുപ്പമുണ്ടായിരുന്നു. രണ്ടുപേരും വാഗ്മികളും സരളഹൃദയരും പുകവലിയുടേയും രവീന്ദ്രനാഥ ടാഗോറിൻെറയും പരമാരാധകന്മാരുമായിരുന്നു.

ശരത്ചന്ദ്രൻ വളരെ സമർഥനായിരുന്നു, ഉപദേശം കൊടുക്കാൻ. എല്ലാവരും വളരെ കുഴഞ്ഞ പ്രശ്നങ്ങളുടെ ഊരാക്കുടുക്കുകളിൽപ്പെട്ടു നട്ടം തിരിയുമ്പോൾ, അദ്ദേഹം ചായയും ചുരുട്ടുമായി അങ്ങനെ കൂടും. ഒടുവിൽ അവരെല്ലാം ക്ഷീണിച്ചു വിവശരാകും. അപ്പോൾ, ശരത്ചന്ദ്രൻ തികഞ്ഞ സ്വാഭാവികതയോടെ, പ്രശ്നപരിഹാരം നിർദേശിച്ച് എല്ലാവരെയും അത്ഭുതപരതന്ത്രരാക്കും. ചിലപ്പോൾ രാത്രി വളരെ ഇരുട്ടും വീട്ടിലേക്ക് മടങ്ങുമ്പോൾ . ക്ഷീണിച്ചു വിവശനായി ടാക്സി പിടിച്ചാണ് വീട്ടിലെത്തുക. അപ്പോൾ എതിരാളികൾ പറയും. "കണ്ടില്ലേ; ശരത് ബാബു കുടിച്ചു നല്ല ഫ്ലാറ്റായിട്ടല്ലേ, വന്നിരിക്കുന്നത്."

നാലഞ്ചു കൊല്ലം കൊണ്ടു സമ്പാദിക്കാൻ കഴിഞ്ഞ ആരാധകന്മാരുടെ എണ്ണം അസംഖ്യമാണ്. എതിരാളികളുടെ എണ്ണവും അതുപോലെ തന്നെ വർധിച്ചു. സ്ഥാനത്തും അസ്ഥാനത്തും ആക്ഷേപശരം തൊടുത്തു വിടാൻ അവർ തെല്ലും മടിച്ചിരുന്നില്ല. അദ്ദേഹത്തിൻെറ നടത്ത തന്നെയായിരുന്നു, അവരുടെ ഏറ്റവും വലിയ ആയുധത്തിനു ലക്ഷ്യമായതും. വിശേഷിച്ചു ഒരു കുടിയനെന്നു വരുത്തിവയ്ക്കുവാൻ. കുറച്ചുകാലം അങ്ങനെ കഴിഞ്ഞു. ഒരു ദിവസം വീട്ടിൽ വച്ചു പൂജിക്കാൻ വേണ്ടി ദേശബന്ധുദാസ് രാധാകൃഷ്ണൻെറ ഒരു പ്രതിമ സമ്മാനിച്ചു.[1]

(1) 1924 ആഗസ്റ്റ് 22. (രാത്രി 12 മണി)

ശരത് ബാബു ഒരിക്കൽ, ദേശബന്ധുവിൻെറ വീട്ടിൽ വെള്ള മാർബിളിൽ തീർത്ത രാധാകൃഷ്ണൻെറ ഒരു പ്രതിമ കണ്ടെന്നും, അതിനെ വളരെ ഏറെ പ്രശംസിച്ചെന്നും കേട്ടിട്ടുണ്ട്. ആ പ്രതിമ തന്നെയാണ്, അദ്ദേഹത്തിനു സമ്മാനിച്ചതും. വളരെ കനത്ത പ്രതിമ യായിരുന്നു. അർധരാത്രി സമയം. പ്രതിമയും കൊണ്ടു വീട്ടിലേക്കു തിരിച്ചു മടങ്ങുമ്പോൾ, രാത്രി വളരെ ഇരുട്ടുക പതിവാണ്. അന്ന്, ശൈലേശ് വിശിയുമുണ്ടായിരുന്നു, കൂടെ. അദ്ദേഹത്തിൻെറ സഹാ യത്തോടെ ആ പ്രതിമ ടാക്സിയിൽ കയറ്റി. അങ്ങനെ തന്നെയാണ് ഇറക്കിയതും. നടക്കുമ്പോൾ ഭാരം കൊണ്ട് കാലുകൾ വേച്ചു പോയിരുന്നു. ആ നിലയിൽ ഏതോ ഒരു മാന്യൻ ശരത് ബാബുവിനെ കാണാൻ ഇടയായി. പ്രതിമ ദൃഷ്ടിയിൽപ്പെട്ടുമില്ല. രാവിലെതന്നെ, തികഞ്ഞ സ്വാഭാവികതയോടെ പ്രചരണവും ആരംഭിച്ചു. “ഇന്നലെ രാത്രി ശരത് ബാബു കുടിച്ചു ലക്കില്ലാതെയാണ് മടങ്ങിവന്നത്. ടാക്സിയിൽ നിന്നു പിടിച്ചാണിറക്കിയത്. നടക്കാൻ പോലും കഴി ഞ്ഞിരുന്നില്ല.”

എഴുത്തുകാരൻെറ ജീവിതം തികച്ചും അയാളുടെ സ്വന്തമാണ്. അതിനെ ആക്ഷേപിച്ചതുകൊണ്ട് എന്താണ് പ്രയോജനം ? ആ ജീവിതത്തെ വിലയിരുത്തേണ്ടത് അയാളുടെ കൃതികളുടെ അടിസ്ഥാ നത്തിലാണ്. രന്ധ്രാന്വേഷണം മനുഷ്യൻെറ സഹജമായ സ്വഭാവ മാണല്ലോ. തിരക്കിപ്പിടിച്ചിട്ടും ഒന്നും പിടികിട്ടിയില്ലെങ്കിൽ, പിന്നെ കെട്ടിച്ചമയ്ക്കാൻ തുടങ്ങുകയായി, സാങ്കൽപിക ദോഷങ്ങൾ. പക്ഷേ, തൻെറ സഹജമായ സ്വഭാവമനുസരിച്ച്, ഇങ്ങനെയുള്ള ആക്ഷേപങ്ങളെ ഒന്നും തന്നെ ശരത് ചന്ദ്രൻ പ്രതിഷേധിച്ചിരുന്നില്ല. ആ ഖ്യാതിയും ഇരുന്നു കൊള്ളട്ടെയെന്നു കരുതി മിണ്ടാതിരിക്കും. എന്തെല്ലാം ഉണ്ടയില്ലാത്ത വെടികളാണ് അദ്ദേഹത്തെ സംബന്ധിച്ചു പ്രചരിച്ചിരുന്നത്. തൊട്ടടുത്ത ബന്ധുക്കളും സ്നേഹിതന്മാരും ധരി ച്ചിരുന്നത്, നിസ്സഹകരണ പ്രക്ഷോഭണത്തിൽ പങ്കെടുക്കുന്നതിനു മുമ്പുവരെ, ശരത് ചന്ദ്രൻ മുഴുകുടിയനായിരുന്നു എന്നാണ്. ഗ്ലാസി ലൊഴിച്ചു കുടിക്കും. കുപ്പിയിൽ നിന്നു അങ്ങനെ തന്നെ കമഴ്ത്തും. പാലും ചേർത്ത് ചോറുണ്ണുന്ന പോലെ ഷാമ്പെയിൽ ചോറിലൊഴിച്ചു കഴിക്കും. വലിയ മാർബിൾ ഉണ്ടയുടെ പ്രമാണത്തിലുള്ള കറപ്പു ഗുളിക മദ്യത്തിൽ ചേർത്ത് കുടിക്കും. വലിയ വലിയ പളുങ്കു പാത്ര ങ്ങളിലോ അഥവാ മാർബിൾ ചഷകങ്ങളിലോ ഒഴിച്ചു കുഴൽ മാർഗ മായി കുടിച്ചും കൊണ്ടേയിരിക്കും. ഇങ്ങനെ പോയിരുന്നു ആരോ പണങ്ങൾ.

ഏതൊരു മനുഷ്യനെപ്പറ്റിയാണോ ഇങ്ങനെയുള്ള സാങ്കൽപിക കഥകൾ കെട്ടിച്ചമച്ചിരുന്നത്, ആ മനുഷ്യനും എത്രയോ വിചിത്രനായ ഒരു മനുഷ്യനായിരുന്നിരിക്കണം ! ഒരു കാര്യമുണ്ട്. ആരും ഒരിക്ക ലും അദ്ദേഹം ഇങ്ങനെയൊക്കെ ചെയ്യുന്നതായി കണ്ടിരുന്നില്ല. അതാണ് അത്ഭുതം. എല്ലാം കേട്ടുകേൾവി മാത്രം! മദ്യപാനം

ചെയ്തിരുന്നുവെന്നതിനു തെളിവുണ്ട്. കുട്ടിക്കാലം മുതൽ തന്നെ. പക്ഷേ, പ്രചരിപ്പിക്കപ്പെടുന്നപോലെ മുഴുക്കുടിയനൊന്നുമായിരുന്നില്ല, ഒരിക്കലും. കൽക്കത്തയിലേക്ക് മടങ്ങുന്നതിനു മുമ്പ് തന്നെ കുടി നിശ്ശേഷം ഉപേക്ഷിച്ചിരുന്നു. ഹിന്ദിയിലെ വിശ്രുത സാഹിത്യകാരനായ ഇലാ ചന്ദ്ര ജോഷി ഒരിക്കൽ അദ്ദേഹത്തെ കാണാൻ പോയിരുന്നു. (1) വർത്തമാനം പറയുന്നതിനിടയിൽ ചോദിച്ചു. "അങ്ങ് ജീവിതത്തിൽ എപ്പോഴെങ്കിലും മദ്യം ഉപയോഗിച്ചിട്ടുണ്ടോ ?"

"പലവട്ടം."

"അങ്ങയുടെ കഥാപാത്രമായ ദേവദാസിൻെറ നിലവാരത്തിൽ മദ്യലഹരിയിൽ മുഴുകിയിട്ടുണ്ടോ ?"

അദ്ദേഹം പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു "ജീവിതത്തിൽ ചെറുതും വലുതുമായ അനേകം തെറ്റുകൾ ഞാൻ ചെയ്തുപോയിട്ടുണ്ട്. എന്നാൽ, എൻെറ ആ വിഡ്ഢിത്തരങ്ങൾ ഇപ്പറഞ്ഞ അതിർത്തിവരെയൊന്നും കൊണ്ടെത്തിച്ചിരുന്നില്ല. ഒരു ലഹരിയെന്ന നിലയിൽ ഒരിക്കലും മദ്യം ഉപയോഗിച്ചിരുന്നില്ല. ഔഷധമെന്ന നിലയിൽ തുടരെ ഉപയോഗിച്ചിട്ടുമുണ്ട്. ഏതെങ്കിലും ശാരീരികമായ രോഗ ശാന്തിക്കുവേണ്ടിയല്ല, എൻെറ സ്വഭാവത്തിൽ കടന്നു കൂടിയിരുന്ന ഒരു കുറവിൻെറ പരിഹാരത്തിനായി മാത്രം. സ്വതേ തന്നെ ഞാൻ അന്തർമുഖ വീക്ഷണത്തോടുകൂടിയവനാണ്. സാമൂഹ്യ ജീവിതത്തെ ബുദ്ധികൊണ്ടു സമഗ്രമായി അംഗീകരിച്ചാൽ തന്നെയും, പ്രായോഗിക തലത്തിൽ സമുദായത്തിൽ നിന്നും സമൂഹത്തിൽ നിന്നും ഓടി ഒളിക്കാനുള്ള ഒരു പ്രവണതയാണ് എന്നിലുള്ളത്. സമൂഹമധ്യത്തിൽ വല്ലാത്ത അസംതൃപ്തി ഉള്ളതായി കാണും. അപ്പോൾ, ചിലപ്പോഴെല്ലാം അൽപം മദ്യം സേവിച്ചു പോകാറുണ്ട്. അത് ഔഷധത്തിൻെറ മാത്രയിൽ തന്നെ. അപ്പോൾ എനിക്ക് സമൂഹത്തിലെ മറ്റു വ്യക്തികളെപ്പോലെ കഴിയാൻ സാധിക്കുന്നു. മാത്രമല്ല, സ്വാഭാവിക രീതിയിൽ അവരുമായി ഇണങ്ങിച്ചേർന്ന് കഴിയാനുള്ള തൻേറടവും സിദ്ധിക്കുന്നു.(2) ഇപ്പോൾ രണ്ടു മൂന്നു മാസമായി ഒരു തുള്ളിപോലും കഴിച്ചിട്ട്."

"താങ്കളുടെ ജീവിതത്തിൽ എപ്പോഴെങ്കിലും ഇങ്ങനെയൊരവസരം വന്നിട്ടുണ്ടോ ? ഏതെങ്കിലുമൊരു കൃതി — കഥയോ നോവലോ എന്തുമാകട്ടെ — വേഗം എഴുതിത്തീർക്കാൻ നിർബന്ധിതനാവുകയും എഴുതാനുള്ള സഹജ പ്രേരണ ഇല്ലാതെ വരികയും ? അപ്പോൾ മദ്യം സേവിച്ചു കൃത്രിമമായ പ്രേരണ സമ്പാദിച്ച് എഴുതാൻ ശ്രമിച്ചിട്ടുണ്ടോ ?"

"ഒരിക്കലുമില്ല. കുടിച്ചു കഴിഞ്ഞാൽ എനിക്ക് എഴുതാനുള്ള പ്രേരണ ഒരിക്കലും ഉണ്ടാകാറില്ല. ആ സ്ഥിതിയിൽ എനിക്ക് അനു

(1) 1922—ൽ.
(2) ഇതുതന്നെ ശ്രീ അമൽഹോം ലേഖകനോട് പറഞ്ഞിട്ടുണ്ട്.

ഭവിക്കാൻ മാത്രമേ കഴിയൂ. പിന്നെ, ഉൽകൃഷ്ടമായ വല്ല ഭാവനകളോ വിചാരങ്ങളോ മനസ്സിലുദിച്ചാൽ, അടുത്ത് കടലാസ്സും പേനയുമുണ്ടെങ്കിൽ തീർച്ചയായും അത് നോട്ടുചെയ്ത് വയ്ക്കും."

ഇങ്ങനെയൊക്കെയാണ് കാര്യങ്ങൾ. എന്നാൽ അപവാദങ്ങൾക്ക് ഒരവസാനവും ഇല്ലായിരുന്നു. അദ്ദേഹം ഗുരുദേവ് രവീന്ദ്രനാഥ് ടാഗോറിന്റെ മുമ്പിൽ വച്ചുപോലും കുടിച്ചിരുന്നുവെന്നും, വേശ്യമാരോടൊപ്പം കൊട്ടിപ്പാടുമായിരുന്നുവെന്നും പറഞ്ഞുപരത്തി. മറ്റൊരു വിചിത്രമായ ശ്രുതിയുമുണ്ട്. ശരത്ചന്ദ്രന്റെ പക്കൽ 'പഞ്ചരത്ന' ഉണ്ടായിരുന്നുപോലും. അതായത് വെള്ളിയിൽ പണിത കുടുക്ക. അതിൽ വെള്ളികൊണ്ടുള്ള കുഴൽ. കുഴലിൽ നാലുതട്ട്. ഒന്നിൽ കഞ്ചാവ്. മറ്റൊന്നിൽ ഭാങ്ങ്. മൂന്നാമത്തേതിൽ കറുപ്പ്. നാലാമത്തതിൽ പുകയിലയും കുടുക്കയിൽ നിറയ്ക്കാറുള്ളത് മദ്യവും.

ഈ ജനശ്രുതികളുടെയെല്ലാം ഉറവിടം മിക്കപ്പോഴും കഥാനായകൻ തന്നെയാകും. നല്ലവണ്ണം കുടിക്കുമെന്നുള്ള കാര്യം ശരത്ബാബു തന്നെ, പലപ്പോഴും പലരോടും പലതരത്തിലും പറഞ്ഞിട്ടുണ്ട്. വളരെ ഗാംഭീര്യത്തോടുകൂടി ! അഥവാ സ്നേഹിതന്മാർ പറയിച്ചിട്ടുണ്ട്. ശരത്ചന്ദ്രന്റെ സുഖസങ്കൽപങ്ങളെപ്പറ്റിപ്പറഞ്ഞാൽ ഒടുക്കമില്ല. വളരെനാൾ മുമ്പ് റംഗൂണിൽ നിന്ന് തന്റെ ഒരു സ്നേഹിതന് എഴുതി: "ഞാൻ ദേവദാസ് എഴുതിയത് കുപ്പിക്കണക്കിനു കുടിച്ചുകൊണ്ടാണ്."

എന്നാൽ അതിനെല്ലാം വളരെ മുമ്പ് മറ്റൊരു കത്തിൽ എഴുതിയിരുന്നു: "ആറുമാസമായിട്ടു മദ്യം തൊടാറില്ല. ശരീരത്തിനു കൂടുതൽ ഉന്മേഷം തോന്നുന്നുണ്ട്. കുടിക്കാതിരുന്നാൽ വേഗം സുഖമാകുമെന്നും." റംഗൂണിൽ മദ്യം ഉപേക്ഷിച്ച ചുറ്റുപാടിനെ പരാമർശിച്ചുകൊണ്ട് ഒരു ദിവസം ഹരിദാസ് ശാസ്ത്രിയോടു പറഞ്ഞു "അറിയാമോ ? ശ്രീരാംപൂരിൽ നിന്ന് എന്നെ കാണാൻ വന്ന പെൺകുട്ടി എത്ര അത്ഭുതകാരിണിയായിരുന്നെന്ന് ?"

ഹരിദാസ് പറഞ്ഞു "ഇല്ല. ഇല്ല."

ശരത് പറഞ്ഞു "അവൾ എന്റെ അടുത്തുവന്നു. എന്നിട്ട് പറഞ്ഞു 'വളരെ ദിവസമായി ആഗ്രഹിക്കുന്നു താങ്കളെ കാണണമെന്ന്. എന്റെ കുടുംബക്കാർ ചോദിച്ചു. 'എടീ! നീയൊരു കൊള്ളാവുന്ന തറവാട്ടിൽ പിറന്നവളല്ലേ. കൊള്ളാം! നീ ശരത്ചന്ദ്രനെ കാണുമോ ? എന്തൊരു ചങ്കൂറ്റമാണ് നിനക്ക്!' അതെല്ലാം പറഞ്ഞു കഴിഞ്ഞിട്ടു അവൾ ചോദിച്ചു. 'സത്യത്തിൽ അങ്ങ് പെൺകുട്ടികൾക്കൊന്നും കാണാൻ കൊള്ളരുതാത്തവനാണോ ?' ഞാൻ ചിരിച്ചുപോയി. മറുപടി പറഞ്ഞു 'പത്തുകൊല്ലം മുമ്പുള്ള ശരത്തിനെപ്പറ്റിയാണ്, ഇങ്ങനെ ചോദിച്ചിരുന്നതെങ്കിൽ ഞാനൊന്നും മിണ്ടില്ലായിരുന്നു. അന്നു വല്ലാതെ കുടിച്ചിരുന്നു. രാപ്പകൽ ലഹരിയിൽ മത്തനായിരിക്കും. എന്നാലും ഒരു കാര്യം പറയാൻ കഴിയും. ഞാൻ ഒരിക്കലും ഒരു സ്ത്രീയെ അപമാനിച്ചിട്ടില്ല. ഇപ്പോൾ ഞാൻ നിന്റെ

വല്യേട്ടനാണ്. തെല്ലും ഭയപ്പെടണ്ട. അടുത്തുവരാം.''

ശാസ്ത്രിജി ചോദിച്ചു ''നല്ല പോലെ കുടിക്കാറുണ്ടായിരുന്നോ?''

''ഉവ്വ്, സഹോദരാ, കുടിക്കാറുണ്ടായിരുന്നു. എന്നാൽ ഒരു ദിവസം അതങ്ങുപേക്ഷിച്ചു.''

''എങ്ങനെ?''

''ശരി. പറയാം. വേറൊരു ചാറ്റർജിയുമുണ്ടായിരുന്നു. ബർമ്മക്കാരനായ മറ്റൊരു സ്നേഹിതനും. ഞങ്ങൾ മൂന്നാളും ഒരുമിച്ചാണ് കുടിക്കാറ്. പെട്ടെന്നൊരിക്കൽ, ആ ബർമ്മാക്കാരനു സുഖക്കേടു പിടിപെട്ടു. ഡോക്ടർ ഉപദേശിച്ചു. ലഹരി തൊട്ടുപോകരുതെന്ന്. അയാൾ അവധി എടുത്ത് വീട്ടിലിരുന്നു ചികിത്സ ആരംഭിച്ചു. ഒരു ദിവസമുണ്ടല്ലോ. രാത്രി ഏതാണ്ട് പതിനൊന്നു മണി സമയമായിക്കാണും. മറ്റേ ചാറ്റർജി എന്റെ വീട്ടിൽ വന്ന് എന്നെ വിളിക്കാൻ തുടങ്ങി. എന്താണെന്ന് ചോദിച്ചപ്പോൾ പറഞ്ഞു, 'കടയെല്ലാം അടച്ചു പോയി. വല്ലാത്ത ദാഹം. കുറച്ചു മദ്യം വേണം !' എന്റെ കയ്യിലുണ്ടായിരുന്നതുകൊടുത്തു. അതുകൊണ്ട് ദാഹം മാറിയില്ല. അയാൾ പറഞ്ഞു. 'വരൂ പോകാം, ബർമ്മാക്കാരന്റെയവിടെ. എനിക്ക് സമ്മതമില്ലായിരുന്നു, പോകാൻ. അയാൾ വിടുമോ ? കൂടെ, പോകേണ്ടി വന്നു. അപ്പോൾ രാത്രി ഒരു മണി കഴിഞ്ഞിരുന്നു. വളരെ നേരം വിളിച്ചു. ഒടുവിൽ ആ സ്നേഹിതന്റെ ഭാര്യ ജനലിൽ കൂടി എത്തി നോക്കിക്കൊണ്ടു പറഞ്ഞു. 'എന്റെ ഭർത്താവിനു സുഖമില്ല. ദയവായി നിങ്ങൾ പോകൂ.'

അപ്പോഴേക്കും ഞങ്ങളുടെ വിളികേട്ട് ആ സ്നേഹിതനും ഉണർന്നു. അദ്ദേഹം തന്റെ ഭാര്യയെ നിർബന്ധിച്ചു, വാതിൽ തുറന്നുകൊടുക്കാൻ. 'നമ്മുടെ വീട്ടിൽ ഒരു കുപ്പി മദ്യമുണ്ടല്ലോ. അതിനി നമുക്കാവശ്യമില്ല. ഞാൻ കുടിക്കുന്നേ ഇല്ലല്ലോ.'

''എനിക്ക് നല്ല ബോധമുണ്ടായിരുന്നു. ഞാൻ അയാളെ അപ്പോഴും നിർബന്ധിച്ചു, മടങ്ങിപ്പോരാൻ. അയാൾ സമ്മതിക്കണ്ടേ ? അകത്ത് കടന്ന് ഞങ്ങൾ ഒരു ചെറിയ മേശയ്ക്കരികിൽ ഇരുന്നു. ബർമ്മാക്കാരന്റെ ഭാര്യയും അവിടെ കാവലിരുന്നു. പകലെല്ലാം പണിയെടുത്ത് അവൾ ക്ഷീണിച്ചിരുന്നു. അതുകൊണ്ടു അവർ വേഗം ഉറങ്ങിപ്പോയി. അതു കണ്ട് ചാറ്റർജി ബർമ്മാക്കാരൻ സുഹൃത്തിനെ ആംഗ്യം കൊണ്ടുവിളിച്ചു, കുടിക്കാൻ വരാൻ. ഭാര്യയുടെ നേരെ നോക്കിയിട്ടു അയാൾ പറഞ്ഞു വേണ്ട. ക്രമേണ ഭാര്യ നല്ല ഉറക്കമായി. ചാറ്റർജി വീണ്ടും നിർബന്ധിച്ചു. ബർമ്മാക്കാരന് നിഷേധിക്കാൻ കഴിഞ്ഞില്ല. ഒരു കവിൾ; രണ്ടു കവിൾ. മൂന്നാമതും കുടിച്ചപ്പോൾ പാത്രം അയാളുടെ കയ്യിൽ നിന്ന് വീണുപോയി. ആങ് . . . . ആ . . . . ങ് എന്ന്, അതിഭയങ്കരമായി നിലവിളിച്ചു കൊണ്ടു ആ പാവം മറിഞ്ഞു വീണു. ഒച്ചകേട്ടു, അദ്ദേഹത്തിന്റെ ഭാര്യയും മക്കളുമെല്ലാം ഞെട്ടി ഉണർന്നു. അപ്പോൾ എന്തു പറയട്ടെ, ആ സ്നേഹിതന്റെ മാറിൽ കിടന്നുരുണ്ടു പിരണ്ടു കൊണ്ട്, ആ സ്ത്രീ

ചെയ്ത കരുണവിലാപം കേട്ടപ്പോൾ ഞങ്ങളുടെ ലഹരിയെല്ലാം പമ്പ കടന്നു. പിന്നെ, രാത്രിമുഴുവൻ പോലീസും പോലീസ് സ്റ്റേഷനുമായികഴിഞ്ഞു. അടുത്ത ദിവസം രാവിലെ അയാളുടെ ശവസംസ്കാരവും കഴിച്ചു. അവിടുന്ന് മടങ്ങിവന്ന ശേഷം ശപഥം ചെയ്തു, ഇനി മദ്യപാനം ചെയ്യില്ലെന്ന്. ചാറ്റർജിയും സത്യം ചെയ്തു. പക്ഷേ, അയാളതു പാലിച്ചില്ല. അപ്പോൾ, ഹരിദാസേ ! ഒരു മാന്യനായ മനുഷ്യൻ, രാത്രിസമയം തൻെറ ഭാര്യയും കുട്ടികളുമായി സ്വന്തം വീട്ടിൽ സുഖമായി കിടന്നുറങ്ങുന്നു. രാത്രി രണ്ടു മണിസമയം. രണ്ടു പേർ അവരുടെ വീട്ടിൽ കടന്നുചെല്ലുന്നു. എന്നിട്ട്, അയാളെ കൊല്ലുന്നു. എത്ര ഭയങ്കരമായ സംഭവം ! എന്നിട്ടും കുടിയനു വെളിവുണ്ടാകുന്നില്ലെങ്കിൽ, പിന്നെ എപ്പോഴാണതുണ്ടാകുക?"

ഇലാചന്ദ്ര ജോഷിയോടു പറഞ്ഞതും ഇതും തമ്മിൽ ശരിക്കും യോജിക്കുന്നില്ല. എന്നാൽ, അതാതിൻെറ സ്ഥാനത്ത് രണ്ടു പ്രസ്താവനകളിലും യഥേഷ്ടം സത്യമുണ്ടുതാനും. ശരത്ചന്ദ്രൻെറ ജീവിതം മുഴുവൻ തന്നെ വിരോധാഭാസങ്ങളെക്കൊണ്ടു നിറഞ്ഞതാണ്. അതിനിടയിൽ നിന്ന്, 'ആ സത്യം' അന്വേഷിച്ചു കണ്ടുപിടിക്കുന്നതും ശ്രമകരമത്രെ. എന്നാൽ, അദ്ദേഹം ചെയ്തതായി പറയപ്പെടുന്ന ഈ പ്രസ്താവനകളെല്ലാം സത്യമോ അസത്യമോ ആകട്ടെ, പലപ്പോഴും മദ്യപാനം ഉപേക്ഷിക്കാൻ ശ്രമിച്ചിരുന്നു എന്നത് സത്യമാണ്. ഭാരതത്തിൽ മടങ്ങിവന്നശേഷം കുടിക്കണമെന്ന ഉദ്ദേശത്തോടുകൂടി ഒരിക്കലും കുടിച്ചിരുന്നില്ല. എന്നാലും, സ്നായു തന്തുക്കളെ ഉത്തേജിപ്പിക്കാൻ വേണ്ടി, വലപ്പോഴും, വല്ലതും അൽപ സ്വൽപം കഴിച്ചിരിക്കാം. അതും ഔഷധരൂപത്തിൽ. തൻെറ മനസ്സിലുള്ള ഹീന ഭാവനയെ അകറ്റി സമൂഹത്തിൽ സ്വസ്ഥനായ ഒരു മനുഷ്യനെപ്പോലെ കഴിയാൻ വേണ്ടിമാത്രം. കൃതികാരൻ തൻെറ കൃതികളിൽ, ഏതെങ്കിലും പ്രകാരത്തിൽ, തനിക്കും തൻെറ ഭാവനകൾക്കും രൂപം കൊടുക്കാറുണ്ട്. ശരത് ബാബുവിൻെറ കൃതികളിലെ പല കഥാപാത്രങ്ങളും മദ്യപാനികളാണ്. എന്നാൽ, മദ്യപാനത്തോടു യഥാർഥ പ്രേമമുള്ള ഒരു വ്യക്തി ദേവദാസ് മാത്രമേയുള്ളൂ താനും. അയാൾ പ്രേമ മാർഗത്തിൽ നിരാശനായ ഒരു വ്യക്തിയത്രെ. ആ നിരാശതാബോധം വിസ്മരിക്കാൻ വേണ്ടി മാത്രമാണ് കുടിച്ചിരുന്നത്. ഒരു വേള, ഇതുപോലെ തന്നെ ശരത്ചന്ദ്രനും കുടിക്കാൻ തുടങ്ങിയതാകാം. പതിനേഴു വയസ്സു പ്രായമുള്ളപ്പോഴാണ് ദേവദാസ് എഴുതാൻ തുടങ്ങിയത്. പ്രേമത്തിൻെറ ഏടാകൂടങ്ങളിൽ കിടന്നു ചുറ്റിത്തിരിയാൻ ഇതിലും പറ്റിയ ഒരു പ്രായം മറ്റൊന്നില്ലല്ലോ? എല്ലാ വശങ്ങളിലൂടെയും ഉപേക്ഷിതനാകുമ്പോൾ, അപമാനിതനാകുമ്പോൾ, മദ്യത്തെ ആശ്രയിക്കുന്നതു സുഖമായി തോന്നാം. ദേവദാസ് ചെയ്തത് അതാണ്. പക്ഷേ, പിന്നീടുള്ള കൃതികളിൽ അങ്ങനെകണ്ടില്ല. 'ചരിത്രഹീന' നിലെ സതീശൻ കുടിക്കുന്നു എന്നത് ശരിയാണ്. എന്നാലും അതുപേക്ഷിക്കാനുള്ള വഴിക്കാണ്, അയാ

ളുടെ പ്രയത്നമെല്ലാം. ഒരു ദിവസം സാവിത്രിയുടെ മുമ്പിൽ സത്യം ചെയ്തു, മദ്യപാനം ചെയ്യില്ലെന്ന്. അവിടുന്ന് രക്ഷപ്പെടാൻ. 'ദേനാ–പാവന'യിൽ കുടിയനായ ഒരു ജമീന്ദാരുണ്ട്, ജീവാനന്ദൻ. ഒരു ദിവസം അയാളും നിറഞ്ഞ മദ്യചഷകം മടക്കിക്കൊടുക്കുന്നുണ്ട്. പിന്നെ, സ്വമേധയാ മദ്യത്തിന്റെ ചായകുടിച്ച് വീട്ടിൽനിന്ന് ഇറങ്ങി തിരിക്കുന്നു. 'പഥേർ—ഭാവി' യിലെ കവി ശശിയും, നവതാരയും ഡോക്ടറും പറഞ്ഞപ്രകാരം കുടിക്കില്ലെന്ന് സത്യം ചെയ്യുന്നു. എന്നാൽ, മദ്യം ദോഷകരമാണെന്നു അംഗീകരിച്ചുകൊണ്ടു തന്നെ, കവികളും ഗുണവാന്മാരായ മറ്റു ചില വ്യക്തികളും അത് കഴിക്കുന്നതിനോട് ശരത് ബാബു യോജിച്ചിരുന്നു. 'പഥേർ—ദാവി'യിലെ ഡോക്ടർ ശരത്തിന്റെ സ്വരത്തിൽതന്നെ പറയുകയാണോ എന്നു തോന്നും, " . . . . പിന്നെപ്പോരെങ്കിൽ, അദ്ദേഹം കവിയാണ്; ഗുണവാനായ ഒരു വ്യക്തിയാണ്. അവരുടെ ജാതിതന്നെ ഒന്നുവേറെയുമാണല്ലോ. അവരുടെ നന്മതിന്മകൾ നമ്മളുടേതുമായി യോജിക്കില്ല. എന്നാൽ ലോകത്തിന്റെ നന്മതിന്മയ്ക്കായുള്ള എല്ലാ കാര്യങ്ങളിലും നിന്ന് അവർക്കു മാപ്പു കൊടുത്ത് ഒഴിവാക്കിയിരിക്കുകയാണെന്നൊന്നും അർഥമാക്കേണ്ടതുമില്ല. അവരുടെ നന്മയുടെ ഫലം നാമെല്ലാവരും ചേർന്ന് അനുഭവിക്കുന്നു. എന്നാൽ തിന്മയുടെ ഫലം അവർ തനിയെ അനുഭവിക്കുകയും ചെയ്യുന്നു."

ആ വിശിഷ്ട വർഗത്തിൽപ്പെട്ടവനായിരുന്നു ശരത് ബാബു. അദ്ദേഹം സർവാത്മനാ ആ പ്രസ്ഥാനത്തിലേക്ക് കടന്നുവന്നു. വരവു പല കാരണങ്ങളാലും മഹത്വപൂർണവുമായിരുന്നു. അദ്ദേഹം സാഹിത്യകാരനായിരുന്നു. സാഹിത്യകാരൻ രാഷ്ട്രീയത്തിന്റെ ചെളിക്കുണ്ടിൽ നിന്നു ഒഴിഞ്ഞുമാറി നിലകൊള്ളുന്നു. ഭാരത സ്വാതന്ത്ര്യത്തിനുവേണ്ടി ഗാന്ധിജി ആരംഭിച്ച പ്രസ്ഥാനം കേവലം ശുഷ്കമായ രാഷ്ട്രീയമല്ലെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. നാടിന്റെ മോചനത്തിനുവേണ്ടിയുള്ള വ്രതമായിരുന്നു അത്. അടിമത്തം സഹിക്കാൻ കഴിയുന്നവൻ സാഹിത്യകാരനല്ല. ശരത്സാഹിത്യത്തിൽ നാടും, നാട്ടുകാരും തമ്മിലുള്ള ആ പ്രേമബന്ധം പരിഷ്കൃത രൂപം പൂണ്ടുനിൽക്കുന്നു. നാടിനോടും നാട്ടുകാരോടുമുള്ള ആ സ്നേഹം കാരണമാണ്, അദ്ദേഹത്തിന് നിസ്സഹകരണ പ്രസ്ഥാനത്തിൽ നിന്നു വിട്ടു നിൽക്കാൻ കഴിയാതെപോയത്. സാഹിത്യ മിത്രങ്ങൾ പറയാറുണ്ട് "അങ്ങു സാഹിത്യകാരനാണ്. അങ്ങയുടെ പ്രവൃത്തി സാഹിത്യ ചർച്ചയാണ്, രാഷ്ട്രീയമല്ല."

ശരത് ഉത്തരം പറഞ്ഞു "അതാണ് നിങ്ങൾക്കുപറ്റിയ തെറ്റ്. രാഷ്ട്രീയത്തിൽ പങ്കുകൊള്ളുക, നാട്ടുകാരുടെ ധർമ്മമാണ്. വിശിഷ്യാ, നമ്മുടെ നാട്ടിലെ ഈ രാഷ്ട്രീയ പ്രസ്ഥാനം നാടിന്റെ വിമോചന പ്രസ്ഥാനമാണ്. സാഹിത്യകാരന്മാർ, സ്വമേധയാ മുമ്പോട്ടു വരണം. എല്ലാവർക്കും മുമ്പിലായി നില കൊള്ളുകയും വേണം. ലോകാഭിപ്രായം തട്ടി ഉണർത്തേണ്ട കനത്ത ചുമതല

ലോകത്തിലെ എല്ലാ രാജ്യങ്ങളിലും സാഹിത്യകാരന്മാരിലാണ് നിക്ഷിപ്തമായിരുന്നിട്ടുള്ളത്. അവർ തന്നെയാണ് യുഗ യുഗാന്ത രങ്ങളായി മാനവ ഹൃദയങ്ങളിൽ മോചനത്തിനുള്ള ആകാംക്ഷ ഉണർത്തിവിട്ടിട്ടുള്ളതും. താങ്കൾ പറയുന്നതു സമ്മതിച്ചാൽ, വക്കീ ലും, ബാരിസ്റ്ററും, ഡോക്ടറും വിദ്യാർഥിയുമെല്ലാം അതേ തർക്കം തന്നെ പുറപ്പെടുവിക്കും. അപ്പോൾ പിന്നെ, ആരാണുള്ളത് രാഷ്ട്രീയ കാര്യങ്ങൾ കൈകാര്യം ചെയ്യാൻ ?''

നാടിൻെറ വിമോചന പ്രസ്ഥാനത്തിൽ ശരത്ബാബു തികച്ചും വിശ്വസിച്ചിരുന്നു. പക്ഷേ, അതിൻെറ കാര്യപരിപാടികളിലെല്ലാം തികഞ്ഞ മതിപ്പോ ആസ്ഥയോ ഉണ്ടായിരുന്നില്ല. വിശേഷിച്ച് ചർക്ക യിൽ അൽപവും വിശ്വാസമുണ്ടായിരുന്നില്ല. പിന്നെയും നൂൽ നൂൽക്കുമായിരുന്നു. ഖദർ ധരിക്കുകയും ചെയ്തിരുന്നു. നാടു തോറും ചർക്കാ സ്ഥാപനത്തിനായി തൻെറ കയ്യിൽ നിന്ന് വളരെ യധികം പണവും ചെലവാക്കി. തനിക്ക് വിശ്വാസമുണ്ടെങ്കിലും ഇല്ലെങ്കിലും, ഖദർധരിക്കുക എന്നത് കോൺഗ്രസ്സിൻെറ നിയമമാക യാൽ, അത് ധരിക്കുക തന്നെ വേണം. അതത്രെ ശരത്ചന്ദ്രൻെറ നിലപാട്. അല്ലാത്തപക്ഷം, അച്ചടക്കം പാലിക്കാൻ സാധിക്കുകയില്ല. അദ്ദേഹം നൂൽ നൂൽക്കുകയും ചെയ്തിരുന്നു. നന്നായി നൂറ്റിരുന്നു. അതിൻെറ മനോഹാരിതയെപ്പറ്റി എന്ത് പറയാൻ! ഒരിക്കൽ ശരത് ബാബു നൂറ്റ നൂലുകൊണ്ടു നെയ്ത വസ്ത്രം കണ്ട് ആഹ്ളാദ ചിത്തനായ ആചാര്യ പ്രഫുല്ലചന്ദ്ര ബോസ് ആ വസ്ത്രവും തല യിലിട്ടു നൃത്തം ചെയ്യുകയുണ്ടായി. ശാസ്ത്രജ്ഞനായ പ്രഫുല്ല ചന്ദ്രൻ സാഹിത്യകാരനായ ശരത്ചന്ദ്രൻെറ വലിയ പ്രശംസകനാ യിരുന്നു. ശരത് ബാബുവിനും അദ്ദേഹത്തെ വളരെ ഏറെ താൽപര്യ മായിരുന്നു. മഹാരഥന്മാരായ ആ രണ്ടു പേരുടേയും പ്രഥമ സന്ദർ ശനം ഒരു അസാധാരണ സംഭവമെന്ന നിലയിൽ പ്രചുര പ്രചാരം നേടിയിട്ടുണ്ട്. ഒരു ദിവസം ഏതോ ഒരു സന്ദർഭത്തിൽ റോയ് മഹാശയൻ തൻെറ വിദ്യാർഥികളുടെ മുമ്പിൽ വച്ച് ശരത്ചന്ദ്രനെ കാണാൻ ആഗ്രഹിച്ചു. ഉടനെ തന്നെ ഒരു വിദ്യാർഥി ശരത് ബാബുവിൻെറയടുത്തെത്തി. ഏതെങ്കിലും ഒരു ദിവസം അദ്ദേഹ ത്തിനു റോയ് മഹാശയനെ കാണാൻ വരാനൊക്കുമോ എന്ന് ചോദിച്ചു. ശരത് ബാബുവിന് സ്വന്തം നിലയിലും വളരെ ഇഷ്ടമുള്ള കാര്യമായിരുന്നു അത്. അതിനാൽ, ഒട്ടും താമസിച്ചില്ല. ഉടനെതന്നെ ആ വിദ്യാർഥിയുടെ കൂടെ ഇറങ്ങിത്തിരിച്ചു.

സയൻസ് കോളേജിൻെറ മുകളിലെ നിലയിലുള്ള ഒരു മുറിയി ലാണ് റോയ് മഹാശയൻ താമസിച്ചിരുന്നത്. ഇരുവരും നേരേ അവിടെ എത്തി. അപ്പോൾ അദ്ദേഹം തൻെറ ചെറിയ കട്ടിലിൽ ഇരുന്ന് എന്തോ ജോലിയിൽ മുഴുകിയിരുന്നപോലെ കാണപ്പെട്ടു. ശരത് ബാബു നോക്കി. കട്ടിലിനു സമീപം രണ്ടു കസേരയുണ്ട്.

രണ്ടും കടലാസ്സുകളും മറ്റും കൊണ്ടു നിറഞ്ഞിരുന്നു. ഇരിക്കാൻ എങ്ങും എള്ളിട സ്ഥലമില്ല. എന്നാൽ കട്ടിലിൽ ഇരിക്കാമെന്ന് കരുതി മുമ്പോട്ടു നീങ്ങി. പെട്ടെന്നു റോയ് അവർകൾ പ്രക്ഷുബ്ധനായി പറഞ്ഞു "എന്താ ഈ കാണിക്കുന്നത് ? എന്താ ഈ കാണിക്കുന്നത് ? കട്ടിലിൽ ഇരുന്നുകൂടാ."

ശരത് അതേപടി നിൽപായി. വിദ്യാർഥിക്ക് ഇതിൽപ്പരമൊരു നാണക്കേടില്ല. വേഗം ഒരു കസേര എടുത്തുകൊണ്ടു വന്നു. ശരത് അതിലിരുന്നു. അപ്പോൾ റോയ് മഹാശയൻ അദ്ദേഹത്തിൻെറ നേരെ നോക്കി. സഹജഭാവത്തിൽ ചോദിച്ചു:

"എന്ത് ചെയ്യുന്നു ഇപ്പോൾ?"

ശരത് പറഞ്ഞു "വല്ലതുമൊക്കെ എഴുതാൻ ശ്രമിക്കുന്നു."

ഉത്സാഹിപ്പിച്ചുകൊണ്ടു പ്രഫുല്ലബാബു പറഞ്ഞു "സുന്ദരമായിരിക്കുന്നു. തുടർച്ചയായി എഴുതുക. പിന്നെ; ഒരു കാര്യം. പ്രസിദ്ധീകരിക്കാനൊന്നും തിടുക്കം കൂട്ടരുത്."

സംഭാഷണത്തിൽ നിന്ന് സുവ്യക്തമായിരുന്നു, റോയ് മഹാശയൻ അദ്ദേഹത്തെ തൻെറ ഏതോ പഴയ ശിഷ്യനെന്നാണ് കരുതിയതെന്ന്. വിനയാന്വിതനായി ശരത് അറിയിച്ചു "അച്ചടിക്കാൻ പറ്റിയതായൊന്നുമില്ല. വെറുതെ ശ്രമിക്കുന്നുവെന്നുമാത്രം."

ആ വിദ്യാർഥിക്ക് കൂടുതൽ സഹിക്കാൻ കഴിഞ്ഞില്ല. അയാൾ പ്രഫുല്ല ബാബുവിൻെറ അടുത്ത് ചെന്നു പറഞ്ഞു "സർ! ഇദ്ദേഹമാണ്, ശരത് ബാബു."

കേട്ട മത്രയിൽ കണ്ണടക്ക് മുകളിലൂടെ ശരത്ചന്ദ്രനെ സൂക്ഷിച്ചൊന്നു നോക്കി. പിന്നെ, എഴുന്നേറ്റു വാതിൽക്കലേക്കുപോയി. തൻെറ പ്രിയപ്പെട്ട ശിഷ്യന്മാരെയെല്ലാം പേരു പറഞ്ഞു വിളിച്ചു. അൽപസമയത്തിനുള്ളിൽ അവിടെ ചെറിയൊരാൾക്കൂട്ടം വന്നുകൂടി. അവരെല്ലാവരുമൊരുമിച്ചു സൈന്യാധിപനെപ്പോലെ, റോയ് മുറിക്കുള്ളിൽ പ്രവേശിച്ചു. ശരത് ബാബുവിൻെറ നേരെ വിരൽ ചൂണ്ടിക്കൊണ്ടു പറഞ്ഞു. "നോക്കൂ ! അവിടെ ആരാ ഇരിക്കുന്നതെന്ന്! ഇദ്ദേഹമാണ്, ശ്രീമാൻ ശരത്ചന്ദ്രചതോപാധ്യായ! അവിടെ നോക്കൂ. അദ്ദേഹത്തിൻെറ കൃതികളെല്ലാമുണ്ട്. ഇപ്പോൾ, താൻ തന്നെ ഇങ്ങു വന്നിരിക്കുകയാണ്. നല്ല പോലെ കണ്ടുകൊള്ളൂ. ചരണധൂളി തൊട്ടു വന്ദിക്കുക."

പിന്നെ, ശരത്ചന്ദ്രൻെറ അടുത്ത് വന്നിരുന്ന്, ആത്മസ്നേഹിതനെപ്പോലെ വർത്തമാനം തുടങ്ങി "താങ്കളുടെ പുസ്തകങ്ങൾ വായിച്ചപ്പോൾ എത്രയോ തവണ നേരിൽ കണ്ടു സാസാരിക്കാൻ ആഗ്രഹിച്ചു. ഇപ്പോഴാണ് ആഗ്രഹം സഫലമായത്."

ആ സംഭാഷണത്തിനിടയിൽ, പരിചയമില്ലാതിരുന്നതു കാരണം ആരംഭത്തിൽ വന്നുപോയ തെറ്റിനു മാപ്പു ചോദിക്കുന്ന കാര്യവും അദ്ദേഹം വിട്ടുപോയി. സ്നേഹമുള്ളിടത്ത് ക്ഷമയുടെ പ്രശ്നം

തന്നെ ഇല്ലല്ലോ.

അദ്ദേഹത്തിന്റെ ജീവിതം പോലെ തന്നെ പുളകോദ്ഗമകാരി യായിരുന്നു, ആ കൂടിക്കാഴ്ചയും. മഹാത്മജിയുമായുള്ള അദ്ദേഹ ത്തിന്റെ പ്രഥമ സന്ദർശനവും ഇതുപോലെ തന്നെ രോമാഞ്ച കാരിയായിരുന്നിരിക്കണം. എന്നാൽ, അത് സംബന്ധിച്ച വിവരണ മൊന്നും ആരും എഴുതിയിട്ടില്ല. വളരെ നാൾ മുമ്പ് റംഗൂണിൽ വച്ച് മഹാത്മജിയെ കണ്ടിരുന്നു. അന്നത്തെ സ്വാഗതോത്സവം സംബ ന്ധിച്ച റിപ്പോർട്ട് എഴുതിയതും ശരത്ചന്ദ്രൻ തന്നെയായിരുന്നു. അത് റംഗൂൺ ഗസറ്റിൽ വന്നിട്ടുണ്ട്. എന്നാൽ, ഭാരതത്തിൽ മഹാത്മജി യുമായുള്ള ശരത്ചന്ദ്രന്റെ കൂടിക്കാഴ്ച സംബന്ധിച്ച വിവരങ്ങൾ കിട്ടുന്നത് ചർക്ക സംബന്ധിച്ച കാര്യത്തിലാണ്. റോയ് മഹാശയനെ പ്പോലെ മഹാത്മജിയും ശരത് ബാബു നൂറ്റ നൂലിനെ പ്രശംസിച്ചു. നിസ്സഹകരണ പ്രക്ഷോഭണത്തിനിടയിൽ അദ്ദേഹം ഒരിക്കൽ കൽക്കത്തയിൽ വന്നിരുന്നു. ഒരു ദിവസം സർവൻറ് ആഫീസ് കാണാൻ പോയി. ദേശബന്ധു ദാസിന്റെ വീട്ടിൽ നിന്നു വേറെ പലരും ഗാന്ധിജിയുടെ കൂടെ പോയി. അക്കാലത്ത് ശ്യാമ സുന്ദർ ചക്രവർത്തിയായിരുന്നു, ബംഗാൾ പ്രവിശ്യാ കോൺഗ്രസ്സ് അധ്യ ക്ഷൻ. അദ്ദേഹവും ഉണ്ടായിരുന്നു. ശരത്ചന്ദ്രനും. ആഫീസിൽ എത്തിയപ്പോൾ മഹാത്മജി എല്ലാവരുമൊരുമിച്ചു നൂൽ നൂൽക്കാൻ ആഗ്രഹിച്ചു. ചർക്കകൾ നിരന്നു. എല്ലാവരും നൂൽക്കാൻ തുടങ്ങി. മഹാത്മജിയുടെ ദൃഷ്ടി വളരെ തീക്ഷ്ണമായിരുന്നു. വേഗം അദ്ദേഹം കണ്ടുപിടിച്ചു, ശരത് ബാബുവിന്റെ നൂൽ വളരെ ഭംഗിയുള്ളതാ ണെന്ന്. നേരേമറിച്ച് ശ്യാമ ബാബുവിന്റെ നൂൽ തടിച്ചതുമായിരുന്നു. ആക്ഷേപസ്വരത്തിൽ പറഞ്ഞു "അല്ലാ ! കണ്ടില്ലേ; ബംഗാൾ പ്രവി ശ്യാ കോൺഗ്രസ്സ് അധ്യക്ഷൻ നൂൽക്കുന്ന നൂല്. വടം പോലിരി ക്കുന്നു, തടിച്ച്."

അത് കേട്ടു എല്ലാവരും ചിരിച്ചു. ശരത്ചന്ദ്രൻ പറഞ്ഞു "ക്ഷേത്ര ത്തിനു വളരെയടുത്ത് നിൽക്കുന്നവർ, ഭഗവാനിൽ നിന്ന് അത്രയും തന്നെ ദൂരെയാണ്."

മഹാത്മജി ചോദിച്ചു "ശരത്ബാബു ! അങ്ങേയ്ക്ക് ചർക്കയിൽ വിശ്വാസമില്ലേ?"

"ഇല്ല. എള്ളോളവും ഇല്ല."

"പക്ഷേ, അങ്ങു മറ്റനേകം ചർക്കാ പ്രേമികളെക്കാൾ വളരെ നല്ല നൂലുനൂൽക്കുന്നുണ്ടല്ലോ."

ശരത് ബാബു പറഞ്ഞു. "ഞാൻ ചർക്കയെയല്ല; അങ്ങയെയാണ് സ്നേഹിക്കുന്നത്. അതുകൊണ്ട് തന്നെയാണ് നൂൽ നൂൽക്കാൻ പഠിച്ചതും !"

മഹാത്മജി ചിരിച്ചു. "നൂൽ നൂൽക്കുന്നതു സ്വരാജ്യ സമ്പാദന ത്തിനു സഹായകരമെന്ന്, അങ്ങ് വിശ്വസിക്കുന്നില്ല ?"

ശരത്ചന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു "ഇല്ല. എനിക്ക് വിശ്വാസമില്ല. എന്റെ നോട്ടത്തിൽ സ്വരാജ്യ പ്രാപ്തിയിൽ പടയാളിയാണ് സഹായകനാകുന്നത്. ചർക്കയല്ല."

അതു കേട്ട് മഹാത്മജി ഉറക്കെ ചിരിച്ചു.

ഒരിക്കൽ ദേശബന്ധു ചിത്തരഞ്ജൻദാസും അദ്ദേഹത്തോടു ചോദിച്ചു അതേ ചോദ്യം തന്നെ. "അങ്ങ് ചർക്കയിൽ വിശ്വസിക്കുന്നുണ്ടോ ?"

ശരത് ബാബു മറുപടിപറഞ്ഞു "അങ്ങ് ഏത് വിശ്വാസത്തിന്റെ കാര്യമാണോ പറയുന്നത്, ആ വിശ്വാസം എനിക്കില്ല." ദേശബന്ധു ചോദിച്ചു "എന്താണ്, വിശ്വസിക്കാത്തത് ?" ശരത് ബാബു പറഞ്ഞു. "വളരെ നാളായി വളരെയധികം നൂൽനൂൽക്കുന്നതു കൊണ്ടാണെന്നുതോന്നുന്നു."

ദേശബന്ധു ക്ഷണനേരം മിണ്ടാതിരുന്നു. പിന്നെ പറഞ്ഞു "ഈ നാട്ടിൽ മുപ്പതുകോടി ജനങ്ങളുണ്ട്. അവരിൽ അഞ്ചുകോടിയെങ്കിലും നൂൽ നൂറ്റാൽ ഏഴുകോടി രൂപക്കുള്ള നൂലുണ്ടാകും."

ശരത് ബാബു പറഞ്ഞു "ഒരു പക്ഷേ, പത്ത്ലക്ഷം പേർ ചേർന്ന് ഒരു വീടു നിർമ്മിച്ചാൽ, ഒന്നര സെക്കൻഡ് മതി, വീടു പൂർത്തിയാകാൻ. പക്ഷേ, അത് നടപ്പുള്ള കാര്യമാണോ ? അങ്ങ് വിശ്വസിക്കുന്നുണ്ടോ ?"

ദേശബന്ധു പറഞ്ഞു "അത് രണ്ടും ഒന്നല്ല. എന്നാലും ഞാൻ വിശ്വസിക്കുകയാണ്. ചർക്കയിൽ നൂൽനൂൽക്കാൻ ആഗ്രഹിക്കുന്നു. പക്ഷേ, പ്രയാസമതല്ല. കൈകൊണ്ടുള്ള ഒരു പണിയിലും എനിക്ക് വേഗത കിട്ടുന്നില്ല."

ശരത് ബാബു പറഞ്ഞു "ഭഗവാൻ അങ്ങയെസഹായിക്കട്ടെ."

വിശ്വാസമുണ്ടെങ്കിലും ഇല്ലെങ്കിലും ചർക്കക്കുവേണ്ടി എന്തു ത്യാഗവും ചെയ്തിരുന്നു. ആഡംബരമെല്ലാം ഉപേക്ഷിച്ചു. സിൽക്കു വസ്ത്രങ്ങളും ത്യജിച്ചു. ശേഷിച്ചത് ഖദർമാത്രം. എണ്ണയിൽപൊരിച്ച പക്കാവടയും, വറുത്ത കടലയ്ക്കയും തിന്നുകൊണ്ട് ഗ്രാമം തോറും അലഞ്ഞു തിരിഞ്ഞു, ചർക്ക പ്രചരിപ്പിക്കാൻ. സ്വയം നൂൽക്കുകയും ചെയ്തു. വീട്ടിലുള്ള മറ്റാളുകളും എന്നല്ല ഭൃത്യന്മാർ പോലും നൂൽ നൂറ്റിരുന്നു. അത്ഭുതപ്പെട്ട് ശരത് ചിലപ്പോൾ ചോദിക്കും "എന്തെടോ ആ ജോലി ചെയ്തില്ലേ ?"

ഉത്തരം: "ചർക്ക തിരിക്കുകയായിരുന്നു."

ശരത് ബാബു എന്തുപറയാനാണ്. നാട് ഉദ്ധരിക്കാനുള്ള പണിയിലല്ലേ, ഏർപ്പെട്ടിരിക്കുന്നത്. എന്നാൽ, അത് അവിടെയെങ്ങും കൊണ്ട് അവസാനിച്ചില്ല. അമ്മാവൻ സുരേന്ദ്രനാഥനും ആ പ്രക്ഷോഭണത്തിലേക്കു എടുത്ത്ചാടി. ഒരു ദിവസം അധ്യാപക ജോലി ഉപേക്ഷിച്ച് ശരത്ചന്ദ്രന്റെ കൂടെ വന്നു താമസമാക്കി. ജോലി ചെയ്യുന്നതോടൊപ്പം ചർക്കയെ സംബന്ധിച്ച് അമ്മാവനും മരുമകനും തമ്മിൽ വലിയ വാഗ്വാദങ്ങളും നടന്നിരുന്നു. ഒരു ദിവസം

ശരത്ബാബു പറഞ്ഞു, "അമ്മാവാ, അങ്ങ് സമൂഹത്തിനു വേണ്ടി ചെയ്തു കൊണ്ടിരുന്ന കാര്യം ചർക്കയെക്കാൾ ശ്രേഷ്ഠമാണ്. ഞാൻ അതെല്ലാം ഉപേക്ഷിച്ച് ചർക്ക തിരിച്ചു കൊണ്ടിരുന്നാൽ ഗുണമുണ്ടാകുമോ?"

സുരേന്ദ്രനാഥൻ പറഞ്ഞു "വളരെ ദോഷമുണ്ടാകും."

"അപ്പോൾ?"

സുരേന്ദ്രനാഥൻ ചോദിച്ചു "അവധി ദിവസങ്ങളിൽ നൂൽനൂറ്റാൽ അതിലെന്താണ് ദോഷം? സർക്കാർ പറയുന്നു. നൂൽ നൂൽക്കുന്നതു തന്നെ അക്രമമാണെന്ന്. നൂൽ നൂൽക്കുന്നവരെ ജയിലിലടയ്ക്കുമെന്നും. അപ്പോൾ, ഞാൻ തീർച്ചയായും നൂൽ നൂൽക്കും. ജയിലിൽ പോകും. എന്റെ നാട്ടിലെ മുത്തശ്ശിമാരും അമ്മമാരും പണ്ടേ നൂൽ നൂൽക്കുന്നവരായിരുന്നു. അതിനെന്ത് കുറ്റം?"

ശരത് പറഞ്ഞു "ഭാരതം സ്വന്തം ആവശ്യത്തിനുള്ള വസ്ത്രം സ്വയം നെയ്തുണ്ടാക്കിയാൽ നല്ലതുതന്നെ, നമുക്ക്. അവർക്കതു ദോഷമാണ്. അതാണല്ലോ ചർക്കയിൽ നൂൽനൂൽക്കുന്നത് അന്യായമാണെന്നു അവർ പറയുന്നത്."

അമ്മാവൻ പറഞ്ഞു "അതല്ലേ, ഞാൻ പറയുന്നത് അവരുടെ ഈ ധാരണ കടുത്ത അനീതിയാണെന്ന്. സ്ക്കൂളിൽ ചർക്ക കറക്കാൻ അനുവദിക്കണം. അല്ലെങ്കിൽ അധ്യാപക ജോലിക്കും തയ്യാറല്ല. അതാണ് ജോലി ഉപേക്ഷിച്ചു പോന്നത്."

ശരത്ചന്ദ്രൻ പറഞ്ഞു "നിങ്ങൾ തെറ്റൊന്നും ചെയ്തില്ല." എന്നാൽ ചർക്കകൊണ്ട് മാത്രം സുരേന്ദ്രനമ്മാവന്റെ കാര്യങ്ങൾ എല്ലാം നടന്നിരുന്നില്ല. ഒരു ദിവസം പറഞ്ഞു. "ശരത്തേ ! ചർക്ക കൊണ്ടു മാത്രം കാര്യമായില്ല. തറിയും വേണം. ശരത് ഉടനെതന്നെ തയ്യാറായി. ഭാഗൽപൂരിൽ ആറേഴുതറികൾ സ്ഥാപിച്ചു. അഡ്വാൻസു കൊടുത്തു ബംഗാളിലെ മികച്ച നെയ്തുകാരെ വരുത്തി. എന്നാൽ, കുറച്ചു ദിവസം കഴിഞ്ഞപ്പൊഴേക്കും, അഡ്വാൻസു തുക പിടിച്ചാലും പിടിച്ചില്ലെങ്കിലും അവരുടെ വീടുകളിൽ നിന്നു എഴുത്തുകൾ വരാൻ തുടങ്ങി. ഒരുത്തന്റെ മകനു സുഖമില്ല. മറ്റൊരുത്തന്റെ ഭാര്യ കിടപ്പാണ്. പിന്നൊരാളുടെ വീട്ടിൽ പണമില്ലാത്തതുകൊണ്ട് ചികിത്സയൊന്നും ചെയ്യുന്നില്ല. അതുകൊണ്ട് പണം അയക്കണം. പണം കൊടുത്തു. പിന്നെയും എഴുത്തിനൊരു കുറവുമില്ല. അത്തവണ എഴുത്തുവന്നു. 'നോക്കാൻ ആരുമില്ലാതെ വിള, വയലിൽ കിടന്നു നശിക്കുന്നു. വേഗം വരണം!'

ചിലർക്ക് വരുന്ന കത്തിൽപറയും "അവൻ കേസ്സ് കൊടുത്തിരിക്കുകയാണ്. കേസ്സു നടത്താൻ വരാതെ പറ്റില്ല. വന്നില്ലെങ്കിൽ എല്ലാം നശിക്കും. എഴുത്തുകളുമായി നെയ്ത്തുകാർ അദ്ദേഹത്തെ സമീപിച്ചു. എന്നാൽ, അവരാരും പിന്നെ മടങ്ങിവന്നില്ല. തൊഴിൽശാലയിൽ ചിതലിന്റെ ഉപദ്രവം വർധിച്ചുവന്നു. നിരാശനായ

സുരേന്ദ്രനമ്മാവൻ പറഞ്ഞു, "പോകട്ടെ, മറ്റുള്ളവരെ ആശ്രയിച്ചു ഈ പണി നടക്കില്ല. ഇതിനേക്കാൾ ഭേദം തീപ്പെട്ടിക്കമ്പനി തുടങ്ങുകയാണ്. നാട്ടിന്റെ ആവശ്യവും നടക്കും. ഒരാദായ മാർഗവുമായി. ഇനി വെളിയിൽ നിന്ന് ആരെയും വിളിക്കില്ല. പഠിച്ച് എല്ലാം തന്നത്താൻ ചെയ്യും. വിശ്വസ്തരായ കുട്ടികളെ ജോലി പരിശീലിപ്പിക്കും !!"

ശരത്ചന്ദ്രൻ പറഞ്ഞു "ഝഗഡൂ മേസ്തരി വിചാരിച്ചാൽ മതി, ചർക്ക ഉണ്ടാക്കിത്തരാൻ. തീപ്പെട്ടി ഉണ്ടാക്കാൻ മിഷ്യൻ വേണം. അതിനെന്തു വിലവരും ?"

സുരേന്ദ്രനമ്മാവൻ പറഞ്ഞു "എഴുനൂറു രൂപ."

ശരത് ചോദിച്ചു. "കുമില്ലയിൽ നിന്നു സ്റ്റീമർവഴി കൊണ്ടുവരാൻ എന്തുവേണ്ടി വരും ?"

സുരേന്ദ്രനമ്മാവൻ പറഞ്ഞു "അതറിഞ്ഞുകൂടാ. എന്നാലും വളരെയധികമൊന്നുമാവില്ല. കെമിക്കൽസ് വാങ്ങാൻ 80 രൂപ വേണ്ടിവരും."

"ശരി. ഞാൻ ആയിരും രൂപ തരാം. അതുതന്നെയാകട്ടെ."

തീപ്പെട്ടിക്കമ്പനി തുടങ്ങി. പണി ശീലിക്കാനായി ഹൈന്ദവ ബാലന്മാരാരും വന്നില്ല. വന്നതു കുറച്ചു മുഹമ്മദീയ ബാലന്മാർ മാത്രമാണ്. അവർ പറഞ്ഞു. "ഞങ്ങൾ പണി പഠിക്കാം. പക്ഷേങ്കി, കൂലി കിട്ടണം!"

വളരെയൊക്കെ പറഞ്ഞശേഷം ദിവസം നാലണ കൂലി നിശ്ചയിച്ചു. പണിയും തിരുതകൃതിയായി ആരംഭിച്ചു. എന്നാൽ പെട്ടെന്നൊരു ദിവസം വെടിമരുന്നിനു തീപിടിച്ചു. ചിലരുടെ കൈപൊള്ളി. ചിലരുടെ കാലുപൊള്ളി. മറ്റു ചിലരുടെ മുഖമാണ് പൊള്ളിയത്. അങ്ങനെ തീപ്പെട്ടിക്കമ്പനിയും അവസാനിച്ചു. ശരത് ബാബു മടങ്ങിപ്പോന്നു.

## 5

ചർക്കയിൽ വിശ്വസിച്ചിരുന്നാലും ഇല്ലെങ്കിലും, തുടക്കത്തിൽ നിസ്സഹകരണത്തിൽ അദ്ദേഹം പൂർണമായി വിശ്വസിച്ചു. ദേശബന്ധുവിന്റെ ഭവനത്തിൽവച്ച് ഒരു ദിവസം ശരത് ബാബു ഗാന്ധിജിയോടു പറഞ്ഞു, "മഹാത്മജീ ! അങ്ങു കണ്ടുപിടിച്ച നിസ്സഹകരണമെന്ന ആയുധം അമോഘമത്രെ. ജനങ്ങൾ സർക്കാരിനോടു സഹകരിക്കാതെ വന്നാൽ, അത് ഒരു ദിവസം കൊണ്ടുതന്നെ അന്ത്യശ്വാസം വലിക്കും. അപ്പോൾ ഒരു വർഷം വേണ്ട ഇരുപത്തിനാലു മണിക്കൂർ മതി, സ്വരാജ്യം കിട്ടാൻ."

ആ പരിപാടിയിൽ തികഞ്ഞ ഉത്സാഹമായിരുന്നു, ശരത്ചന്ദ്രന്. ബിലാത്തി വസ്ത്രങ്ങൾ, മറ്റുവസ്തുക്കൾ, പുസ്തകങ്ങൾ എന്നിവയുടെ ബഹിഷ്കരണത്തോടു പൂർണമായും യോജിച്ചു. രവീന്ദ്രനാഥടാഗോർ 'സർ' പട്ടം മടക്കികൊടുത്തപ്പോൾ ശരത് ബാബു വളരെ സന്തുഷ്ടനായി. എന്നാൽ, കോൺഗ്രസ്സ് ആഹ്വാനം ചെയ്തിട്ടും

'സർ' പ്രഫുല്ലചന്ദ്ര റോയ് അങ്ങനെ ചെയ്യാതിരുന്നതിൽ വളരെ ഖേദവുമുണ്ടായി. പറഞ്ഞു "ചന്ദ്രനിലുമുണ്ടല്ലോ കളങ്കം. അദ്ദേഹം 'സർ' പട്ടം മടക്കിക്കൊടുക്കണം. അദ്ദേഹത്തെപ്പോലെ ഇത്ര വലിയ ഒരു ദേശഭക്തൻ ബിരുദം മടക്കിക്കൊടുക്കാത്തതിലുള്ള ഖേദം എന്റെ മനസ്സിനെ വിട്ടുപോകുന്നില്ല."

ആചാര്യറോയിയോട് അദ്ദേഹത്തിനു വളരെയധികം സ്നേഹമുണ്ടായിരുന്നു. അതിനാൽ ദുഃഖവും അതുപോലെ കൂടുതലുണ്ടായി. ബ്രിട്ടീഷ് വസ്ത്രങ്ങളോടൊപ്പം അവർ കൊടുത്ത ബിരുദങ്ങളും ഉപേക്ഷിച്ചാൽ സ്വാതന്ത്ര്യം എളുപ്പം കിട്ടുമെന്ന് ശരത്ചന്ദ്രൻ വിശ്വസിച്ചു. വിദേശീയ ബഹുമതികൾ വാങ്ങി ധന്യതനേടുന്നവർ വാസ്തവത്തിൽ നിസ്സാരന്മാരാണ്. അവരെ ബഹുമാനിക്കുന്നവരും നാടിന്റെ ശത്രുക്കൾ തന്നെ.

നിസ്സഹകരണക്കാലത്ത് ഒരു വികടമായ സമസ്യ ദേശബന്ധുവിനെ അഭിമുഖീകരിച്ചു. പുരുഷന്മാരോടൊപ്പം സ്ത്രീകളും അതിൽ പങ്കെടുക്കാൻ വെമ്പിനിന്നു. അക്കാര്യം കൊണ്ട് ദേശബന്ധു ചിന്താകുലനായി. വിശിഷ്യ അവരുടെ വ്യവസ്ഥയെ സംബന്ധിച്ച്. ഒടുവിൽ ശരത്ചന്ദ്രനോടു പറഞ്ഞു, "ഈ ചുമതല ഞാൻ താങ്കളെ ഏൽപ്പിക്കുന്നു. അവർക്കു വേണ്ടി സ്വതന്ത്രമായ ഏർപ്പാടുകൾ ചെയ്യണം."

സ്ത്രീകൾ വളരെയൊന്നുമില്ലായിരുന്നു. ശരത്ചന്ദ്രൻ അവർക്ക് വേണ്ടി ഭവാനീ പുരത്തിൽ 'സ്ത്രീകർമ്മമന്ദിർ' എന്നൊരു സ്ഥാപനമുണ്ടാക്കി. അതിന്റെ നടത്തിപ്പിനുള്ള ചുമതലയെല്ലാം ദേശബന്ധുവിന്റെ സഹോദരി ഊർമ്മിളാദേവിയെ ഏൽപ്പിച്ചു. പിന്നെ, സ്ത്രീകളുടെ സംഖ്യ കുറച്ചു കൂടി വർധിച്ചു. എന്നാൽ, ശരത്ചന്ദ്രൻ എണ്ണത്തിൽ വിശ്വസിക്കുന്ന ആളായിരുന്നില്ല. അദ്ദേഹം പറയാറുണ്ട്: "യുഗങ്ങളായി വീടുവിട്ടു വെളിയിലിറങ്ങാത്തവർ, അടുക്കളയും പ്രസവമുറിയുമല്ലാതെ, മറ്റു പ്രവർത്തന കേന്ദ്രമൊന്നുമില്ലാതിരുന്നവർ, അങ്ങനെയുള്ളവരുടെ ഇടയിൽ നിന്ന് ആയിരക്കണക്കിനു സ്വാതന്ത്ര്യ സമര പടയാളികൾ എവിടുന്നുണ്ടാകാൻ ? എന്നാൽ, ചെളിക്കുണ്ടിൽ നിന്നു തന്നെയാണ്, താമര പൊട്ടി വിരിയുന്നത്. അതുപോലെ നാടിന്റെ കെട്ടിനകത്ത് നിന്നു തന്നെ അത് ഒരു ദിവസം പൊട്ടിപ്പുറപ്പെടും."

ആദ്യമായാണ്, ഭാരതീയ വനിതകൾ ഗാന്ധിജിയുടെ ആഹ്വാനം ചെവിക്കൊണ്ട് പുരുഷനുമായി തോളോടു തോൾ ചേർന്ന് പടക്കളത്തിലേക്കിറങ്ങിയത്. രണ്ടു കൂട്ടരും ഒരുമിച്ചു കഴിഞ്ഞാൽ അരോചകങ്ങളായ പലതും സംഭവിക്കില്ലേ ? ആ ഒരു ശങ്കയാണ് പലരെയും വിഷമിപ്പിച്ചത്. ശരത് ബാബു തെളിച്ചുതന്നെ പറഞ്ഞു, "ചൂട്ടിന്റെ ഉദ്ദീപ്തമായ പ്രകാശത്തിൽ ഇരുളറ്റുപോകുമെന്ന് എല്ലാവർക്കുമറിയാം. എന്നാൽ അതിൽ നിന്നു അൽപമൊരു ദുർഗന്ധവും വമിക്കുന്നുണ്ടാകും. അതാരെങ്കിലും കാര്യമാക്കാറുണ്ടോ? വെള്ളപ്പൊക്കം

ഭൂമിയെ ഫലപുഷ്ടമാക്കുന്നു. എന്നാൽ ആ വെള്ളത്തോടൊപ്പം അഴുക്കും അടിഞ്ഞു കൂടുന്നു. അതിൽ വിഷമിക്കാനൊന്നുമില്ല.''

ശിവപൂർ ഇൻസ്റ്റിറ്റ്യൂട്ടിൽ പ്രസംഗിക്കവേ അദ്ദേഹം തുറന്നു പറഞ്ഞു, ''ഏത് പ്രവൃത്തികളിലും പരിപാടികളിലുമാണോ നാട്ടിലെ സ്ത്രീകൾ പങ്കെടുക്കാത്തത്, ഏതൊരു കാര്യത്തിലാണോ അവരുടെ സഹാനുഭൂതി ലഭിക്കാത്തത്, ആ സത്യത്തെ സാക്ഷാൽക്കരിക്കുന്ന തിനാവശ്യമായ, അറിവോ ശിക്ഷണമോ ധൈര്യമോ നാം ഇതുവരെ എവർക്കും കൊടുത്തില്ല. അങ്ങനെയുള്ള അവരെ കേവലം വീടിന്റെ നാലു മതിലിനുള്ളിൽ പ്രതിഷ്ഠിച്ച് ചർക്ക കറക്കാൻ മാത്രം ബാധ്യ സ്ഥരാക്കിയതുകൊണ്ട് വിശേഷ വിധിയായി ഒന്നും തന്നെ നേടി എടുക്കാൻ പോകുന്നില്ല. സത്രീകളെ നാം കേവലം സ്ത്രീകളായി മാത്രം ഇരുന്നു കൊള്ളാൻ വിട്ടു. അവരെ മനുഷ്യരാകാൻ സമ്മതി ച്ചുമില്ല. അതിനുള്ള പ്രായശ്ചിത്തം സ്വരാജ്യം നേടി എടുക്കുന്നതിനു മുമ്പു തന്നെ നമ്മുടെ നാടു ചെയ്യേണ്ടതായിട്ടാണിരിക്കുന്നത്. അതിരു കടന്ന സ്വാർത്ഥം നിമിത്തം ഏത് നാടാണോ ഇതുവരെ അവരുടെ സതീത്വത്തെമാത്രം പെരുപ്പിച്ചു കണ്ടത്, അവരുടെ മനുഷ്യത്വത്തെ പ്പറ്റി തെല്ലും ചിന്തിക്കാതിരുന്നത്, ആ നാട് അതുകൊടുക്കേണ്ട വില നേരത്തെ തന്നെ കൊടുത്തു വീട്ടണം.''

ആ ഒരുപിടി സ്ത്രീകൾ പിക്കറ്റു ചെയ്ത് അറസ്റ്റുവരിച്ചപ്പോൾ, നാടാകെ ഏതോ ഒരു കാട്ടുതീ പടർന്നു പിടിച്ചപോലെ തോന്നി. ആയിരക്കണക്കിനാളുകൾ വാളണ്ടിയർമാരാകാനും അറസ്റ്റു വരി ക്കാനും മുമ്പോട്ടു വന്നു. പ്രക്ഷോഭണത്തിന്റെ ഒരു പ്രധാന ഭാഗ മായിരുന്നു, സർക്കാർ സ്കൂളുകളും കോളേജുകളും വിട്ടിറങ്ങുക എന്നത്. കോൺഗ്രസ്സ് വിദ്യാർത്ഥികളുടെ രക്ഷകർത്താക്കളെ ഉദ്‌ ബോധിപ്പിച്ചു, അവർ തങ്ങളുടെ കുട്ടികളെ സ്കൂളിൽ നിന്നും കോളേ ജുകളിൽ നിന്നും പിൻവലിക്കണമെന്ന്. ആ അപേക്ഷക്ക് നല്ല പിൻ തുണ ലഭിച്ചു. നോക്കി നോക്കി ഇരിക്കെ അനേകം വിദ്യാർത്ഥികൾ സ്കൂളുകളും കോളേജുകളും വിട്ടു വെളിയിൽ വന്നു. ദേശബന്ധു ദാസ് വെല്ലിങ്ടൻ സ്ക്വയറിലുള്ള സർവീസ്മിഷന്റെ വിശാലമായ മാളികയിൽ, 'ഗൗഡീയ സർവ വിദ്യാ അയതൻ' എന്ന പേരിൽ ഒരു വിശ്വ വിദ്യാലയം സ്ഥാപിച്ചു[1]. അതിന്റെ സുഗമമായ നടത്തിപ്പിനു വേണ്ടി 'കൽക്കത്ത വിദ്യാമന്ദിർ' എന്ന പേരിൽ ഒരു രാഷ്ട്രീയ വിദ്യാലയവും സ്ഥാപിച്ചു. ഉദ്ഘാടനകർമ്മം നിർവഹിച്ചത് മഹാത്മ ജിയാണ്. സുഭാഷ്ചന്ദ്ര ബോസായിരുന്നു, പ്രിൻസിപ്പാൾ. ബംഗാളി ഭാഷയുടെ പ്രധാനാധ്യാപകൻ ശരത്ചന്ദ്രനും. മുൻപു ശീലിച്ചു പോന്ന കാര്യങ്ങളിൽ ശരത് നിരതനായി. അപ്പോൾ നാടിന്റെ മോചനത്തിനുവേണ്ടിയുള്ള സമരമാണ് നടന്നിരുന്നത്. ശരത് ബാബു

(1) 1921 ഫെബ്രുവരി 4.

വിന്റെ ദൃഷ്ടിയിൽ ഏറ്റവും വലിയകാര്യം അതായിരുന്നു. സ്കൂളുകളും കോളേജുകളും ബഹിഷ്കരിക്കുന്ന കാര്യത്തിൽ, അദ്ദേഹം വളരെയധികം ഉത്സാഹം പ്രകടിപ്പിച്ചു. അപ്പോൾ സുപ്രസിദ്ധ വിദ്യാഭ്യാസ വിദഗ്ധനായ ആശുതോഷ് മുഖോപാധ്യായയും വിശ്വകവി രവീന്ദ്രനാഥ ടാഗോറും അതിനെ വളരെ ശക്തിയായി എതിർത്തു. 'സർ' ആശുതോഷിനെ എതിർത്തു കൊണ്ട് ദേശബന്ധു ഇങ്ങനെ പറഞ്ഞു: "വിദ്യാഭ്യാസത്തിനു കാത്തിരിക്കാൻ സമയമുണ്ട്. സ്വരാജ്യത്തിന് അത് സാധ്യമല്ല."

ശരത്ചന്ദ്രനും അതേ അഭിപ്രായക്കാരനായിരുന്നു. അതിനാൽ കവി ഗുരുവിനോട് അനന്യമായ ഭക്തി ബഹുമാനങ്ങളുണ്ടായിരുന്നിട്ടു പോലും അദ്ദേഹത്തിനു മൗനം ഭജിക്കാൻ കഴിഞ്ഞില്ല. യൂറോപ്പിൽ നിന്നു മടങ്ങിവന്ന ശേഷം കവിഗുരു 'ശിക്ഷാ കാ മിലൻ' എന്ന ഒരു ഉപന്യാസം ആശ്രമവാസികളുടെ സദസ്സിൽ വായിച്ചു. പിന്നീട് അത് യൂണിവേഴ്സിറ്റി ഇൻസ്റ്റിറ്റ്യൂട്ടിലും വായിച്ചു. അപ്പോൾ ദുഃഖിതനായ ശരത്ബാബുവിനു തന്റെ മനസ്സിലെ വിശ്വാസം ശരിയാണെന്നു തോന്നി. ജീവിതത്തിൽ ആദ്യമായി അദ്ദേഹത്തിനു കവി ഗുരുവിനോട് ഏറ്റുമുട്ടേണ്ടിവന്നു. തന്റെ ഉപന്യാസത്തിൽ കവി ഗുരു സ്പഷ്ടമായ ഭാഷയിൽ മഹാത്മജിയെ എതിർത്തിരുന്നില്ല. എന്നാൽ, അദ്ദേഹത്തിന്റെ ആശയം ഏതാണ്ടിങ്ങനെയായിരുന്നു. "പാശ്ചാത്യമായ ജ്ഞാന വിജ്ഞാനങ്ങളെ ഗാന്ധിജി ആക്ഷേപിക്കുന്നത്, ഇന്നത്തെ ഭാരതീയ പശ്ചാത്തലത്തിൽ നിന്നു നോക്കുമ്പോൾ സദുപദേശമായി കണക്കാക്കാൻ പാടില്ല." ഈ സിദ്ധാന്തത്തെ ഖണ്ഡിച്ചുകൊണ്ട്, ശരത്ചന്ദ്രൻ 'ശിക്ഷാ കാ വിരോധ്" എന്ന തന്റെ സുദീർഘമായ ഉപന്യാസം 'ഗൗഡീയ വിദ്യാ ആയത'നിൽ വായിച്ചു. അതിന്റെ അവസാനത്തിൽ അദ്ദേഹം പറഞ്ഞ വാക്കുകൾ തന്റെ വിചാരധാരയുടെ കാതലായ അംശത്തെ സ്പർശിക്കുന്നവയായിരുന്നു.

"പാശ്ചാത്യ പരിഷ്കാരത്തിന്റെ ആണിക്കല്ലായി നിലകൊള്ളുന്ന തത്വം, സ്റ്റാൻഡേഡ് ഓഫ് ലിവിംഗ് – ജീവിതനിലവാരം ഉയർത്തുക എന്നതത്രെ. അവരുടെ സാമൂഹ്യനീതിയെ എങ്ങനെ വ്യാഖ്യാനിച്ചാലും, അതിന്റെ ലക്ഷ്യം ധനവാനാകുക എന്നാണ്. പാശ്ചാത്യരുടെ സാമൂഹ്യവ്യവസ്ഥിതി, അവരുടെ പരിഷ്കാരം, സാമ്പത്തികശാസ്ത്രം എന്നിവയെ സംബന്ധിച്ച് അൽപമായ പരിചയമെങ്കിലുമുള്ള ഒരാൾ ഇതൊന്നും നിഷേധിക്കുമെന്നു തോന്നുന്നില്ല. ധനവാനായിത്തീരുക എന്നു പറഞ്ഞാൽ അതുകൊണ്ടു അർത്ഥമാക്കുന്നത്, കേവലം ധനം സമ്പാദിക്കുക മാത്രമല്ല; തന്റെ അയൽക്കാരനെ ധനഹീനനാക്കുക എന്നത് അതിന്റെ മറ്റൊരുദ്ദേശവും കൂടിയാണ്. അല്ലെങ്കിൽ ധനവാനാകുക എന്നത് കേവലം നിരർത്ഥകവുമാണ്. അതുകൊണ്ട്, ഒരു മഹാദേശം ധനസമൃദ്ധമാകാൻ ആഗ്രഹിക്കുമ്പോൾ, മറ്റു രാജ്യങ്ങളെ ഏതാണ്ട് അതേ അളവിൽ ദരിദ്രരാക്കി

ത്തീർക്കാതെ ഇരിക്കുകയുമില്ല . . . . അതാണ്; അവരുടെ സംസ്കാരത്തിൻെറ അസ്തിവാരവും. ആ അസ്തിവാരത്തിൽ നിലകൊള്ളുന്ന അവരുടെ ബൃഹത്തായ രാജകൊട്ടാരം അംബരചുംബിയായി പരിലസിക്കുന്നു. അതിനെ ലക്ഷ്യമാക്കിയാണ്, അവരുടെ എല്ലാ ശിക്ഷണങ്ങളും അനുഷ്ഠാനങ്ങളും ചിട്ടപ്പെടുത്തിയിട്ടുള്ളത്. ഇന്ന് നാം പറഞ്ഞതുകൊണ്ട്, അഥവാ നമ്മുടെ ഋഷിമാരുടെ പ്രമാണങ്ങളെ ആദരിച്ച്, അവർ തങ്ങളുടെ സംസ്കാരത്തിൻെറ നാരായവേരിനു തന്നെ കോടാലി വയ്ക്കുമോ ? അനേക കാലം നമ്മളുടെ ഇടയിൽ കഴിഞ്ഞു കൂടിയവരാണവർ. എന്നിട്ടും നമ്മുടെ സംസ്കാരത്തിൻെറ ഒരു ചെറുജ്വാല പോലും അവർ തങ്ങളുടെ ശരീരത്തിലേൽക്കാൻ സമ്മതിച്ചിട്ടില്ല. പക്ഷേ, ഇന്ന് പ്രത്യക്ഷത്തിൽ അവർ ഭാരതത്തിൻെറ ആധിഭൗതികമായ സ്പഷ്ടവസ്തുക്കൾക്ക് പകരം, അതിൻെറ ആധ്യാത്മിക തത്വങ്ങളെ തേടി പുറപ്പെട്ടിരിക്കുകയാണെങ്കിൽ, നാമതിൽ സന്തോഷിക്കണോ അഥവാ ജാഗ്രതപാലിക്കണോ ? ഏതാണ് വേണ്ടത് ? ആലോചിക്കേണ്ടതാണ്. ഇവിടെയാണ് യഥാർഥത്തിൽ, ഭാരതത്തിൻേറയും യൂറോപ്പിൻേറയും ശിക്ഷണത്തിലുള്ള വൈരുധ്യം സ്പഷ്ടമാകുന്നത്. നമ്മുടെ ഋഷിമാരുടെ സൂക്തങ്ങൾ എത്ര ശരിയായിരുന്നാലും, അവരത് സ്വീകരിക്കുകയില്ല. അതവരുടെ സംസ്കാരത്തിനു കടക വിരുദ്ധമാണ്. തങ്ങളുടെ സ്വന്തം സംസ്കാരം ഇക്കൂട്ടർ നമുക്ക് തരുകയുമില്ല. തരുകയാണെങ്കിൽ തന്നെ, അതിൽ ഭിക്ഷയുടെ അംശം എത്രമാത്രമുണ്ടോ, അത്രമാത്രമാണു തരുക. അത് സ്വീകരിക്കാതിരിക്കുകയാണുത്തമം. ബാക്കിയുള്ള ഭാഗം നമ്മുടെ സംസ്കാരത്തിനനുകൂലമല്ലെങ്കിൽ, അത്രയും വ്യർഥമെന്നു മാത്രമല്ല, ചവറുമാണ്. അവരെപ്പോലെ തന്നെ മറ്റുള്ളവരുടെ വായിലെ ഉരുള യഥാസമയം തട്ടിയെടുത്ത് ശാപ്പിടുന്നതാണ്, അങ്ങേയറ്റത്തെ സംസ്കാരമെന്നു നാം വിശ്വസിക്കുന്നില്ലെങ്കിൽ, അവരുടെ ആ സംഹാര മന്ത്രം അതെത്ര തന്നെ സത്യമാണെന്നു തോന്നിയിരുന്നാലും, സ്വീകരിക്കാമെന്നുള്ള മോഹം തോന്നാതിരിക്കുകയാണ് ഭംഗി.

മറ്റൊരുകാര്യം കൂടി പരാമർശിച്ചുകൊണ്ട്, ഞാൻ ഈ ഉപന്യാസം ഉപസംഹരിച്ചുകൊള്ളട്ടെ. ശിക്ഷണം, ശിക്ഷണസമ്പ്രദായം ഇവ രണ്ടും രണ്ടാണ്. ഒന്നല്ല. ഒന്ന് ഉപേക്ഷിക്കുന്നു എന്നു പറഞ്ഞാൽ, അതിനർഥം മറ്റതിനേയും വർജിക്കുന്നു എന്നല്ല. ചിലപ്പോൾ, വിദ്യാലയം ഉപേക്ഷിക്കുന്നതു തന്നെ, വിദ്യാലാഭത്തിനുള്ള വലിയ വഴിയാകാനും മതി. സാധാരണ ദൃഷ്ടിയിൽ അത് വിപരീതമായി തോന്നാമെങ്കിലും, സത്യമായിക്കൂടായ്കയില്ല. എണ്ണ വെള്ളവുമായി ചേരുകയില്ല. പരസ്പര വിരുദ്ധമാണ് രണ്ടു വസ്തുക്കളുടേയും സ്വഭാവം. എന്നാലും എണ്ണ ഒഴിച്ചു വിളക്കുകൊളുത്തുന്ന മനുഷ്യൻ അതിൽ വെള്ളമൊഴിക്കുന്നുവെങ്കിൽ, അത് എണ്ണ പൂർണമായും കത്താൻ വേണ്ടി മാത്രമാണ്. ആ തത്വം ഗ്രഹിച്ചിട്ടില്ലാത്ത

മനുഷ്യർക്ക് അൽപം ക്ഷമ ഉണ്ടായിരുന്നാൽ കൊള്ളാം.''

പ്രസ്തുത ഉപന്യാസത്തിൽ ശരത്ബാബു കവി ഗുരുവിനെ ഹൃദ്യമായി ഒന്നു കടാക്ഷിക്കുകയും ചെയ്തു. "ബംഗാളി സാഹിത്യത്തിൽ 'ഗോരാ' എന്നു പേരുള്ള വളരെ പ്രസിദ്ധമായ ഒരു നോവലുണ്ട്. കവി ഒരിക്കൽ അതൊന്നു വായിച്ചാൽ കാണാം, അങ്ങേയറ്റം ദേശ പ്രേമിയായ അതിന്റെ ഗ്രന്ഥകാരൻ, ഗോരയെക്കൊണ്ട് ഇങ്ങനെ പറയിച്ചിരിക്കുന്നത്. "നിന്ദ പാപമാണ്. മിഥ്യാ നിന്ദ അതിലും പാപമാണ്. തന്റെ ദേശത്തെപ്പറ്റി മിഥ്യാനിന്ദ ചെയ്താൽ അതിനോടു കിടനിൽക്കുന്ന മറ്റൊരു പാപം ലോകത്തിലില്ലതന്നെ.''

മഹാത്മജിയും കവി ഗുരുവിന് ഏതാണ്ടിപ്രകാരമൊരു മറുപടി കൊടുത്തിരുന്നു.

"ഇന്ന് ആളുകൾ ഇംഗ്ലീഷ് പഠിക്കുന്നെങ്കിൽ, അത് കേവലം വ്യാപാരീസഹജമായ ബുദ്ധികൊണ്ടാണ്. കൂടാതെ ഭാവിയിൽ കിട്ടുമെന്നു വിചാരിക്കപ്പെടുന്ന രാഷ്ട്രീയമായ പ്രയോജനവും അതിനു കാരണമാണ്. നമ്മുടെ വിദ്യാർഥികൾ ധരിച്ചിരിക്കുകയാണ് ഇംഗ്ലീഷുപഠിക്കാതെ അവർക്കൊരിക്കലും സർക്കാർ ജോലി കിട്ടുകയില്ലെന്ന്. പെൺകുട്ടികളെ ഇംഗ്ലീഷു പഠിപ്പിക്കുന്നത് നല്ല വരനെ കിട്ടാൻ വേണ്ടി മാത്രമാണ്. എനിക്കു പല ഉദാഹരണങ്ങളും അറിയാം. സ്ത്രീകൾ ഇംഗ്ലീഷ് പഠിക്കുന്നത് ഇംഗ്ലീഷുകാരുമായി ആ ഭാഷ സംസാരിക്കാൻ വേണ്ടി മാത്രമാണ്. എനിക്ക് എത്രയോ ഭർത്താക്കന്മാരെ അറിയാം, അവരുടെ ഭാര്യമാർ അവരോടോ അവരുടെ സ്നേഹിതന്മാരോടോ ഇംഗ്ലീഷു സംസാരിക്കുന്നില്ല എന്നകാരണം കൊണ്ടു ദുഃഖിക്കുന്നവരായി. ഇംഗ്ലീഷ് തങ്ങളുടെ കുടുംബഭാഷയായി സ്വീകരിച്ചിട്ടുള്ള അനേകം വീട്ടുകാരെയും എനിക്ക് പരിചയമുണ്ട്. ഇംഗ്ലീഷ് അറിയാതെ പോയാൽ ഹിന്ദുസ്ഥാനത്തിനു സ്വാതന്ത്ര്യം കിട്ടുകയില്ലെന്നു വിശ്വസിച്ചു പോരുന്ന എത്രയോ ചെറുപ്പക്കാരെ എനിക്കറിയാം. ഈ ദോഷം സമൂഹത്തെ വല്ലാതെ ബാധിച്ചിരിക്കുകയാണ്. വിദ്യാഭ്യാസമെന്നു പറഞ്ഞാൽ, ഇംഗ്ലീഷ്ഭാഷ ശീലിക്കുക എന്നർഥമായിട്ടുണ്ട്. എനിക്കുതോന്നുന്നു ഇതെല്ലാം നമ്മുടെ അടിമത്തത്തിന്റെയും പതനത്തിന്റെയും ലക്ഷണം മാത്രമാണെന്ന്. ഇന്ന് നാട്ടുഭാഷ അവഗണിക്കപ്പെടുന്നതു കാണുമ്പോൾ, അതിലെ പണ്ഡിതന്മാരും എഴുത്തുകാരും ആഹാര സമ്പാദനത്തിനുവേണ്ടി പരക്കം പായുന്നതുകാണുമ്പോൾ, എനിക്ക് സഹിക്കാൻ കഴിയുന്നില്ല. അച്ഛനമ്മമാർ തങ്ങളുടെ കുട്ടികൾക്കും ഭർത്താക്കന്മാർ ഭാര്യമാർക്കും സ്വന്തം ഭാഷ ഉപേക്ഷിച്ചു ഇംഗ്ലീഷിൽ കത്തെഴുതുന്നതു കാണുമ്പോൾ, എനിക്കതു സഹിക്കാനാവില്ല.''

"കവികുലചക്രവർത്തിയെപ്പോലെ തന്നെ ഞാനും വിമുഗ്ധനാണ്, മൈനയുടെ സ്വാതന്ത്ര്യത്തിൽ. ഉന്മുക്തവായു ശ്വസിക്കാൻ എനിക്ക് വളരെ താൽപര്യമുണ്ട്. എന്റെ വീടു നാലു പുറവും

കെട്ടി ഉയർത്തിയ മതിലുകളാൽ ചൂഴപ്പെട്ടതായിരിക്കണമെന്നു എനിക്കാഗ്രഹമില്ല. അതിന്റെ ജനാലകളും വാതിലുകളും അടയ്ക്കപ്പെട്ടു കിടക്കണമെന്നും എന്റെ വീടിനുചുറ്റും ദേശാന്തര സംസ്കാരത്തിന്റെ മന്ദസമീരണൻ വായുവിൽ കുഞ്ഞലകൾ പരത്തിവീശിക്കൊണ്ടിരിക്കണമെന്നും തന്നെയാണ് എന്റെയും ആഗ്രഹം. എന്നാൽ ആ കാറ്റടി ഏറ്റു ഞാൻ നിൽക്കുന്ന ഭൂമിയിൽനിന്ന്, എന്റെ കാലുകൾ വഴുതിമാറിപ്പോകണമെന്നും, ഞാൻ മുഖം കുത്തി കമഴ്ന്നടിച്ചു വീഴണമെന്നും എനിക്കൊട്ടും ആഗ്രഹമില്ല. ഞാൻ മറ്റൊരുവന്റെ വീട്ടിൽ, അതിഥിയായിട്ടോ യാചകനായിട്ടോ അടിമയായിട്ടോ കഴിയാൻ ഒരുക്കമല്ല. വെറും ദുരഭിമാനത്തിനു വശംവദനായി, കേവലം പറയാൻ മാത്രം കൊള്ളാവുന്ന നിരർഥകമായ സാമൂഹ്യ ബഹുമതി കിട്ടുമെന്നു കൊതിച്ച് എന്റെ നാട്ടുകാരായ സഹോദരങ്ങളുടെ തലയിൽ ഇംഗ്ലീഷു ഭാഷയുടെ അനാവശ്യമായ ഭാരം കയറ്റി വയ്ക്കുന്ന ഇന്നത്തെ ഏർപ്പാടിനെ ഞാൻ എതിർക്കുക തന്നെ ചെയ്യും. ഞാൻ ആഗ്രഹിക്കുന്നത്, നമ്മുടെ നാട്ടിലെ ആൺകുട്ടികളും പെൺകുട്ടികളും, സാഹിത്യാഭിരുചിയുള്ള പക്ഷം, വേണമെങ്കിൽ ലോകത്തിലെ മറ്റു ഭാഷകളെപ്പോലെ, ഇംഗ്ലീഷും മതിവരുവോളം പഠിക്കട്ടെ എന്നാണ്. പിന്നെ അവർ ഇംഗ്ലീഷ് പഠിച്ചതുകൊണ്ടുള്ള പ്രയോജനം, ഡോ.ബോസ്, ഡോ.റോയ്, കവിസമ്രാട്ട് എന്നിവരെപ്പോലെ ഹിന്ദുസ്ഥാനത്തിനും ലോകത്തിനൊട്ടാകെയും പ്രദാനം ചെയ്യട്ടെ എന്നും ഞാൻ ആഗ്രഹിക്കുന്നു. പക്ഷേ, ഹിന്ദുസ്ഥാനത്തിലെ ഒരൊറ്റ മനുഷ്യനെങ്കിലും, മാതൃഭാഷയെ മറക്കുന്നത്, അതിനെ കളിയാക്കുന്നത്, അതിനെക്കുറിച്ചു ലജ്ജിക്കുന്നത്, അഥവാ തന്റെ ഉന്നതമായ വിചാരങ്ങൾ, ആ ഭാഷയിൽ പ്രകാശിപ്പിക്കാൻ സാധ്യമല്ല എന്ന് വിചാരിക്കുന്നത്, എനിക്കൊരിക്കലും സഹിക്കാൻ പാടുള്ള കാര്യമല്ല.''

''കവി സമ്രാട്ട് അൽപമൊന്നു സമാധാനമായിരുന്നാൽ അദ്ദേഹത്തിനു ബോധ്യമാകും, വിദേശങ്ങളിൽ താമസിക്കുന്ന നമ്മുടെ സഹോദരന്മാർക്ക് ലജ്ജിച്ചു തലകുനിയ്ക്കേണ്ടിവരികയോ, അഥവാ ദുഃഖിക്കേണ്ടിവരികയോ ചെയ്യുന്ന ഒരു കാര്യവും ഹിന്ദുസ്ഥാനത്തിൽ ഇപ്പോൾ ചെയ്യുന്നില്ലെന്ന്. ഞാൻ വിനീതനായി അദ്ദേഹത്തിന് ഒരു മുന്നറിയിപ്പു കൊടുക്കാൻ ആഗ്രഹിക്കുകയാണ്, ഈ പ്രക്ഷോഭണം സംബന്ധിച്ച് അൽപം ചില വേദനാജനകങ്ങളായ സംഭവങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിൽ, അത് ഈ പ്രസ്ഥാനത്തിന്റെ യഥാർഥ സ്വരൂപത്തെ കാണിക്കുന്നതല്ലെന്ന്. ഡയർ, ഒഡയാർ എന്നിവരെ ആസ്പദമാക്കി ഇംഗ്ലീഷുകാരെ വിലയിരുത്തുന്നത് എത്രമാത്രം തെറ്റാണോ, അത്രതന്നെ തെറ്റാണ് ലണ്ടനിൽവച്ചു കേൾക്കപ്പെട്ട, വിദ്യാർഥികളുടെ അവിവേകത്തിന്റെയോ അഥവാ 'മാലേ ഗാവി' ലെ അധികപ്പറ്റുകളെ സംബന്ധിച്ച കഥകളെയോ ആസ്പദമാക്കി

പ്രക്ഷോഭണത്തെ വിലയിരുത്താൻ ശ്രമിക്കുന്നതും."[1]

കവി പിന്നെയും മൗനം ഭജിച്ചില്ല. 'സത്യ കാ ആഹ്വാൻ' എന്ന മറ്റൊരു ഉപന്യാസം അദ്ദേഹം യൂണിവേഴ്സിറ്റി ഇൻസ്റ്റിറ്റ്യൂട്ടിൽ വായിച്ചു.[2] അതിൽ കവി ഗുരു തെളിച്ചു പൂർണമായും നിസ്സഹകരണത്തേയും ചർക്കയേയും എതിർത്തു. അതിൽ നിന്നു വ്യക്തമായി, കവിയുടേയും ശരത്ചന്ദ്രൻെറയും ചിന്തനത്തിൽ യഥാർഥമായ വ്യത്യാസം എവിടെയെന്ന്. സ്വാതന്ത്ര്യം ലഭിച്ചാൽ എല്ലാം വന്നു ചേരുമെന്നു ശരത് വിശ്വസിച്ചു. പഥേർദാവി യിലെ സവ്യസാചി പറയുന്നതും അതുതന്നെയാണ്. "ഭാരതി! ഞാൻ നാട്ടിൻെറ മംഗളവും നാട്ടിൻെറ അഭിവൃദ്ധിയുമല്ല ആഗ്രഹിക്കുന്നത്. നാടിൻെറ വിമോചനം — അതാണ് ഞാൻ ആഗ്രഹിക്കുന്നത്." കവിമതം അതിനു വിപരീതമാണ് — മനുഷ്യൻ മനസ്സുകൊണ്ടു മുക്തനായാൽ സ്വാതന്ത്ര്യം തന്നെ വരുമെന്ന്.

സ്കൂളുകളും കോളേജുകളും ബഹിഷ്കരിക്കുക മാത്രമല്ല, നിസ്സഹകരണപ്രസ്ഥാനത്തിൻെറ മറ്റു പരിപാടികളും വളരെ ഉത്സാഹപൂർവം നഗരം തോറും ഗ്രാമംതോറും നടത്തപ്പെട്ടിരുന്നു. വിദേശി വസ്ത്രങ്ങളുടെ ഹോളിയിൽ അടിമത്തത്തിൻെറ പരിധാനം തന്നെയാണ് ഭസ്മമായിക്കൊണ്ടിരുന്നത്. വക്കീലന്മാർ തുരുതുരെ വക്കാലത്ത് ഉപേക്ഷിച്ചു കൊണ്ടിരുന്നു. രാഷ്ട്രീയ പഞ്ചായത്തുകൾ സ്ഥാപിക്കപ്പെട്ടു തുടങ്ങി. ശരത്ബാബുവും തൻെറ സാഹിത്യസാധന ഉപേക്ഷിച്ച് ദേശബന്ധുവിൻെറയടുത്തുപോകുമായിരുന്നു. അദ്ദേഹത്തിൻെറ പത്രത്തിൽ പ്രസിദ്ധപ്പെടുത്തേണ്ട സാമഗ്രികളുടെ അടുക്കിലും ചിട്ടയിലും സമ്പാദനത്തിലും മാത്രമല്ല, അവ എഴുതി ഉണ്ടാക്കുന്നതിലും സഹകരിച്ചു. ശരത്ബാബുവിൻെറ അയൽവാസിയായിരുന്ന ഭോലാ നാഥ് റോയിക്ക് സുഭാഷ് ചന്ദ്ര ബോസ് എഴുതിയ ഒരു കത്തിൽ നിന്നു വ്യക്തമാകുന്നത് പ്രസംഗം ശരത്ചന്ദ്രനും അത്ര എളുപ്പമായിരുന്നില്ല എന്നാണ്.[3] "ഞാൻ പലരേയും ആശിപ്പിച്ചു, ശരത് ബാബു വീണ്ടും പ്രസംഗിക്കുമെന്നു പറഞ്ഞ്. ഒരു മീറ്റിംഗ്കൂടി നടന്നില്ലെങ്കിൽ, എൻെറ വാക്കുതെറ്റും. മാനവും പോകും."

ദിവസങ്ങളും ആഴ്ചകളും മാസങ്ങളും അങ്ങനെ കഴിഞ്ഞു കൊണ്ടിരുന്നു. ഒരു പുതിയ ചൈതന്യം നാട്ടിലെങ്ങും അലയടിച്ചുയർന്നു. ഹിന്ദു—മുസൽമാൻ എല്ലാവരും, ഉടൽ രണ്ട് പ്രാണൻ ഒന്ന് എന്ന നിലയിൽ കാണപ്പെട്ടു. 'വന്ദേമാതരം', 'അല്ലാഹോ — അക്ബർ' എന്നിവയുടെ സമ്മിളിത സ്വരഘോഷം ഭാരതാംബയുടെ ഭാഗ്യാകാശ വീഥിയിൽ മുഴങ്ങിക്കേട്ടുകൊണ്ടിരുന്നു. മനുഷ്യൻെറ ആ ഉച്ഛ്വാസം, ആ ഉത്സാഹം, ആ അദമ്യമായ കർമ്മശക്തി, ആ മൃത്യുവിനെ

(1) 'ഇംഗ്ലീഷ് വിദ്യാഭ്യാസവും രവിബാബുവും.' നവജീവൻ 1921 ജൂൺ 13.

(2) 1921 ആഗസ്റ്റ് 29.

(3) പോസ്റ്റ് മുദ്ര 24—12—1922

വെല്ലുവിളിക്കുന്ന ആശാവാദം, ആ സ്നേഹത്തിന്റെ പ്രദീപ്തി, അവയൊന്നും പിന്നീടൊരിക്കലും കാണുകയുണ്ടായില്ല. 'ഒരു കൊല്ലത്തിനകം സ്വരാജ്യം' എന്ന മഹാത്മജിയുടെ മുദ്രാവാക്യം ജീവിതത്തിനൊരു സഞ്ജീവനീമന്ത്രമായി പരിണമിച്ചു. 'തിലക സ്വരാജ്യനിധി'യിലേക്ക് ഒരു കോടി രൂപയെന്ന ആഹ്വാനം ചെവിക്കൊണ്ടു ജനങ്ങൾ പണം നിർലോഭം ദാനം ചെയ്തു. ബംഗാൾ മാത്രം എങ്ങിനെ പിന്നിലാകും ? സ്ത്രീകൾ അവരുടെ ആഭരണങ്ങൾപോലും ഊരി അദ്ദേഹത്തിന്റെ സഞ്ചിയിൽ നിക്ഷേപിച്ചു.

സർക്കാരും വളരെ ചിന്താവ്യാകുലമായി. അടിച്ചമർത്തലാകുന്ന ചക്രത്തിനു ഗതിവേഗം കൂടി. ആളുകളുടെ ഉത്സാഹവും വർധിച്ചു. വർഷാവസാനത്തിൽ യുവരാജാവ് ഭാരതത്തിലേക്കുവരാൻ ഒരുങ്ങിയിരുന്നു. അഖില ഭാരതീയ കോൺഗ്രസ്സ് സമിതി യുവരാജാവിനു സ്വാഗതം നൽകേണ്ടതില്ലെന്ന് തീരുമാനിച്ചു. നാട് ആ തീരുമാനം അംഗീകരിച്ചു. എന്നാൽ ക്രിസ്ത്യാനികളും പാർസികളും എതിരായിരുന്നു. അതിനാൽ ബോംബെയിൽ വലിയ ബഹളമുണ്ടായി. മഹാത്മജി വളരെ വ്യസനിച്ചു. പ്രവർത്തന സമിതി ബംഗാളിനു സിവിൽ ആജ്ഞാ ലംഘനപ്രസ്ഥാനം തുടങ്ങാൻ അനുവാദം കൊടുത്തു, വാക്കിലും പ്രവൃത്തിയിലും അഹിംസ പാലിക്കപ്പെടുമെന്നുള്ള ഉറപ്പിന്മേൽ.

ദേശബന്ധുദാസായിരുന്നു, ബംഗാളിൽ പ്രക്ഷോഭണം നയിച്ചത്. ബസാറുകളിൽ ഖദർ വിൽപനയ്ക്കായി പോയ വാളന്റിയർമാരിൽ, അദ്ദേഹത്തിന്റെ മകനും ഉൾപ്പെട്ടിരുന്നു. അവർ അറസ്റ്റു ചെയ്യപ്പെട്ടു. പിന്നീട്, ദേശബന്ധുവിന്റെ ഭാര്യ വാസന്തീ ദേവിയും സഹോദരി ഊർമ്മിള ദേവിയും നേതൃത്വം ഏറ്റെടുത്തു. ആ സമയത്തായിരുന്നു യുവരാജാവിന്റെ എഴുന്നള്ളത്ത്. അന്ന് ഹർത്താൽ ആചരിക്കാൻ പ്രേരിപ്പിച്ചതുകൊണ്ട് വാസന്തീദേവിയെയും അറസ്റ്റു ചെയ്തു. ബംഗാൾ മുഴുവൻ നവോന്മേഷത്തിന്റെ കൊടുങ്കാറ്റ് അടിച്ചുയർന്നു. അളവറ്റതായിരുന്നു, ശരത്ചന്ദ്രന്റെ ക്ഷോഭം. 'ഭാരതവർഷ'ത്തിന്റെ പത്രാധിപർ ജലധരസെൻ അദ്ദേഹത്തെ വളരെ സ്നേഹിച്ചിരുന്നു. വീണ്ടും വീണ്ടും നിരാശനായിട്ടും പിന്നെയും ലേഖനം ആവശ്യപ്പെടാൻ പോകുന്ന പതിവ് അദ്ദേഹം ഉപേക്ഷിച്ചിരുന്നില്ല. അന്നും പോയി പറഞ്ഞു "വളരെ നാളായി നിങ്ങളെന്തെങ്കിലും എഴുതിയിട്ട്. ഇനിവല്ലതും എഴുതൂ."

ശരത് അപ്പോൾ ഹുക്കാ വലിക്കുകയായിരുന്നു. കുഴൽ മാറ്റിവച്ചിട്ടുപറഞ്ഞു. "എഴുതണോ ? ആർക്കുവേണ്ടി എഴുതണം ? എന്തെഴുതണം ? എന്തിനെഴുതണം ? എഴുതിയിട്ട് എന്തുനേടാൻ ? വാസന്തീദേവി അവരുടെ ഏക പുത്രനുമൊരുമിച്ച്, കൽക്കത്തയിലെ പൊതു നിരത്തിൽവച്ച് എല്ലാവരും കാൺകെ, ഒരു സാർജന്റിനാൽ അറസ്റ്റുചെയ്യപ്പെട്ടു. എന്നിട്ടും ബംഗാളികൾ അന്നുംപോയി ലോഡ് സാഹബിന്റെയവിടെ, വല്ലതും തിന്നാൻ ! ആളുകൾ ഇപ്പോഴും ബി

ലാത്തി വസ്ത്രങ്ങൾ തന്നെ ധരിക്കുന്നു ! ഇപ്പോഴും ആ സർക്കാരിന്റെ ഉദ്യോഗം ഭരിക്കുന്നു ! ഇപ്പോഴും കോടതികളിലും കച്ചേരികളിലും വക്കീലന്മാരും ബാരിസ്റ്ററന്മാരും താണ് തൊഴുത് അപേക്ഷിക്കുന്നു! നാം ദാസന്മാരാണ് ! കാശിനുകൊള്ളാത്തവർ ! കേവലം ക്രീതദാസന്മാർ ! ലജ്ജാകരമാണ്, നമ്മെ സംബന്ധിച്ചിടത്തോളം ഇതെല്ലാം !"

സംഭവചക്രം മിന്നൽവേഗത്തിൽ കറങ്ങിക്കൊണ്ടിരുന്നു. ബംഗാൾ ഗവർണർ ലോർഡ് റോനാൾഡ്ഷേ, ദേശബന്ധുദാസിനെ ക്ഷണിച്ചു, ഒത്തുതീർപ്പു സംഭാഷണങ്ങൾക്കായി. അതുകൊണ്ടു ഫലമൊന്നുമുണ്ടായില്ല. ദേശബന്ധുവിനെ അറസ്റ്റുചെയ്തു. മറ്റനേകം നേതാക്കളും അറസ്റ്റുചെയ്യപ്പെട്ടു. ശരത് അപ്പോഴും വെളിയിൽതന്നെ. ശചിനന്ദൻ ചതോപാധ്യായ എഴുതിയിട്ടുണ്ട് "അറസ്റ്റ് ചെയ്യപ്പെടാനുള്ള പ്രകോപനം മൂർച്ഛിച്ചപ്പോൾ, ഒരു ദിവസം ശരത് ബാബു ഹേമന്തകുമാർ സർക്കാരിനോടു ചോദിച്ചു, ഹേമന്തേ! ജയിലിൽ കറുപ്പുതിന്നാൻ കൊടുക്കുമോ?"

"ഇല്ല, സർ."

"പുകയിലതിന്നാൻ കൊടുക്കുമോ?"

"സർ, അതുമില്ല."

"അപ്പോൾ എനിക്ക് ജയിലിൽപോകാൻ ഒക്കുകയില്ല."

ആ സമയം ദേശബന്ധുവിനെ അറസ്റ്റുചെയ്തിരുന്നില്ല. ഈ സംഭാഷണം കേട്ടു ചിരിച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു "എന്താണ് ഒക്കാത്തത്?"

ശരത് ബാബു പറഞ്ഞു: "ജയിൽ മാന്യന്മാർക്ക് താമസിക്കാനുള്ള സ്ഥലമല്ലെന്നാണ് തോന്നുന്നത്. അവിടെ എനിക്കുപറ്റില്ല. സർക്കാർ വെടിവയ്ക്കട്ടെ. അതിനുമുമ്പിൽ നിന്നുകൊടുക്കാം. പക്ഷേ, ഈ ആട്ടിൻ പറ്റങ്ങളുടെ ഇടയിൽ കിടന്നുകൊണ്ടു രാപകൽ ചങ്ങലയുടെ കണ്ണികളും എണ്ണിയെണ്ണി, മാസങ്ങൾക്ക് പുറകെ മാസങ്ങൾ കഴിച്ചു കൂട്ടാൻ എന്നെക്കൊണ്ടു സാധ്യമാവില്ല."

വാസ്തവത്തിൽ സാധാരണ അറിയപ്പെടുന്ന അർഥത്തിൽ ശരത്ബാബു ജനനേതാവായിരുന്നില്ല. സ്നേഹിതനും ഉപദേശകനുമായിരുന്നു അദ്ദേഹം. ആ സമയം വരെ കോൺഗ്രസ് വാളന്റിയർ ബോർഡ് മാത്രമാണ് നിയമവിരുദ്ധമെന്ന് പ്രഖ്യാപിക്കപ്പെട്ടിരുന്നത്; കോൺഗ്രസ്സിനെയല്ല. ശരത് വാളന്റിയർ കോർ മെമ്പറായിരുന്നില്ല. അതുകൊണ്ട്, അദ്ദേഹത്തെ അറസ്റ്റുചെയ്യേണ്ട പ്രശ്നം തന്നെ ഉദിച്ചില്ല. ശരത് ബാബു സദാ കോൺഗ്രസ്സ് കാര്യങ്ങൾമാത്രം നോക്കിപ്പോന്നു.

അതുവരെ ശരത്ചന്ദ്രൻ താടി വളർത്തിയിരുന്നു. ഒരു ദിവസം പെട്ടെന്ന് സർവന്റ് ആഫീസ്സിൽ ചെന്നപ്പോൾ, അദ്ദേഹത്തിന്റെ ഷേവ്ചെയ്ത മുഖം കണ്ട്, മാനേജർ ശ്രീ ശ്യാമസുന്ദർ ചക്രവർത്തി

അത്ഭുതപ്പെട്ടു. അദ്ദേഹം പറഞ്ഞു. "വന്നാലും ! വന്നാലും ! ഇന്ന് അങ്ങയുടെ താടിയ്ക്കെന്തുപറ്റി ?" ശരത്ബാബു പറഞ്ഞു. "ഈയിടെ ഈ പ്രക്ഷോഭണം സംബന്ധിച്ചു ഏതൊരു കുറ്റത്തിനാണോ ഒരു ഹിന്ദുവിനു ആറുമാസത്തെ ശിക്ഷകൊടുക്കുന്നത്, അതെ കുറ്റത്തിനുതന്നെ, ഒരു മുസൽമാനു കൊടുക്കുന്ന ശിക്ഷ ഇരട്ടിയാണ്. അതുകൊണ്ട് ഞാൻ ഹിന്ദുവായി."

കേട്ടവരെല്ലാം ആർത്തുചിരിച്ചു. പക്ഷേ, ആ വിനോദ പ്രിയതയിൽ നിന്നു വ്യക്തമായ ഒരു കാര്യമുണ്ട്. അത് ജയിൽ യാത്ര തൻെറ ഉപബോധ മനസ്സിൽ സ്ഥലം പിടിച്ചു നിന്നിരുന്നു എന്നതാണ്! യുവരാജാവിൻെറ എഴുന്നള്ളത്തിനു മുമ്പ് ഒരിക്കൽ കൂടി ഒത്തുതീർപ്പാലോചനയുണ്ടായി. അപ്പോൾ ദേശബന്ധു അലീപുർ ജയിലിലായിരുന്നു. പണ്ഡിത മദനമോഹന മാളവ്യയുടെ നേതൃത്വത്തിലുള്ള ഒരു പ്രതിനിധി സംഘം വൈസ്രോയിയെ കണ്ടു. അതിനുശേഷം അലീപുർ ജയിലിലുള്ള ദേശബന്ധുവുമായി ടെലിഫോണിൽ സംസാരിച്ചു. അഹമ്മദാബാദിൽ ഗാന്ധിജിയുടെ അഭിപ്രായവും ആരാഞ്ഞു. എന്നാൽ, തടവുകാരുടെ മോചനം, പിക്കറ്റു ചെയ്യാനുള്ള അവകാശം എന്നിവയെ സംബന്ധിച്ച് ഒത്തുതീർപ്പാകാൻ സാധിച്ചില്ല.

യുവരാജാവ് കൽക്കത്തയിൽ വന്നു.[1] ആ മഹാനഗരം ഒരു ശ്മശാനം പോലെ നിശ്ശബ്ദതയുടെ മൂടുപടത്തിൽ മൂടിപ്പുതച്ചുകിടന്നു. കശാപ്പു കടകൾപോലും ബന്ദാചരിച്ചു. ഹർത്താൽ നയിച്ചത് ദേശബന്ധു നേരിട്ടാണ്. അമ്മാവൻ ഉപേന്ദ്രനാഥനുമൊരുമിച്ച് ശരത്ചന്ദ്രൻ നഗ്നപാദനായി, ഹാവഡാപാലത്തിനു സമീപം, അപാരമായ ജനക്കൂട്ടത്തിൻെറ നടുക്ക് ആളുകളെ നിയന്ത്രിച്ചു കൊണ്ടിരുന്നു. ഇത്ര പരിപൂർണമായ ഒരു ഹർത്താൽ പിന്നൊരിക്കലും ഉണ്ടായിട്ടില്ല. ആ വിജയം യൂറോപ്യന്മാരെ ക്ഷോഭിപ്പിച്ചു. സർക്കാരിൻെറ അടിച്ചമർത്തലും രൂക്ഷമായി. നിസ്സഹകരണ പ്രസ്ഥാനവും ശക്തിയാർജിച്ചു.

അങ്ങനെയുള്ള അന്തരീക്ഷത്തിൽ നാഷണൽ കോൺഗ്രസ്സിൻെറ സമ്മേളനം അഹമ്മദാബാദിൽ ചേർന്നു. ദേശബന്ധുദാസിനെ അധ്യക്ഷനായി തെരഞ്ഞെടുത്തു. അദ്ദേഹം ജയിലിലായിരുന്നതിനാൽ ഹകിം അർജമൽ ഖാൻ ആ സ്ഥാനത്തേക്ക് നാമനിർദേശം ചെയ്യപ്പെട്ടു. ദേശബന്ധുവിൻെറ പ്രസംഗം വായിച്ചത് ഭാരത കോകില സരോജിനീ നായിഡുവായിരുന്നു. ഭാരതീയ രാഷ്ട്രത്തെ വ്യാപക രൂപത്തിൽ സിംഹാവലോകനം ചെയ്തുകൊണ്ട് ദേശബന്ധു തൻെറ പ്രസംഗത്തിൽ ഇങ്ങനെപറഞ്ഞു. "നമ്മുടെ സംസ്കാരം പാശ്ചാത്യ സംസ്കാരത്തെ ആത്മസാൽക്കരിക്കാൻ തുടങ്ങുന്നതിനുമുമ്പ്, അത് സ്വയം ഒന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു."

ഗവൺമെൻറ് ഓഫ് ഇൻഡ്യാ ആക്റ്റിനെ പരാമർശിച്ചുകൊണ്ട്

---

(1) 1921 ഡിസംബർ 24.

അദ്ദേഹം ഉദ്ഘോഷിച്ചു, "ഈ നിയമത്തെ സർക്കാരിനോടു സഹകരിക്കുക എന്ന അടിസ്ഥാനത്തിൽ സ്വീകരിക്കണമെന്നു നിങ്ങളോടു ശുപാർശ ചെയ്യുവാൻ എനിക്കു സാധ്യമല്ല. മാനംവിറ്റു സമാധാനം വാങ്ങാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഈ നിയത്തിന്റെ മുഖവുര ഇങ്ങനെയായിരിക്കുന്നിടത്തോളം കാലം, നമ്മുടെ വീട്ടിലെ വ്യവസ്ഥകൾ, നമ്മുടെ സ്വതന്ത്രമായ വ്യക്തിത്വത്തിന്റെ വികാസം, നമ്മുടെ ഭാഗ്യനിർണയം സ്വയം ചെയ്യാനുള്ള അവകാശം എന്നിവയെല്ലാം അംഗീകരിക്കപ്പെടുന്നതുവരെ, സന്ധിവ്യവസ്ഥകളെപ്പറ്റി ആലോചിക്കാൻപോലും ഞാൻ തയ്യാറല്ല."

പ്രക്ഷോഭണം അവസാനിക്കുന്ന പ്രശ്നമേ ഇല്ലായിരുന്നു. നാട്ടിന്റെ മുക്കിലും മൂലയിലും അഹിംസാത്മക വിപ്ളവത്തിന്റെ തീ കത്തി എരിഞ്ഞുകൊണ്ടിരുന്നു. അപ്പോഴാണ്, പെട്ടെന്ന്, ആ ആപത്ത് വന്നുപെട്ടത്. അതിവേഗം കറങ്ങിക്കൊണ്ടിരുന്ന കാലചക്രം പെട്ടെന്നങ്ങുനിന്നപോലെ.

ഗോരഖ്പൂർ ജില്ലയിലുള്ള ചൗരീചൗരാ ഗ്രാമത്തിൽ,[1] കോൺഗ്രസ്സുകാരുടെ ഒരു ഘോഷയാത്ര നടത്തപ്പെട്ടു. ആ സമയം എങ്ങനെയെന്നറിഞ്ഞില്ല, വലിയ ഒരു ലഹള ഉണ്ടായി. അതിനുശേഷം ക്ഷോഭിച്ച ജനക്കൂട്ടം ഇരുപത്തി ഒന്ന് പോലീസുകാരെയും ഒരു ഇൻസ്പെക്ടറേയും സ്റ്റേഷനിലടച്ചു തീവച്ചു. ആരെയും രക്ഷപ്പെടാൻ അനുവദിച്ചില്ല. എല്ലാവരും വെന്തുമരിച്ചു.

അതിനുമുമ്പു ബോംബെയിലും മദ്രാസിലും ഇമ്മാതിരി ലഹളകൾ ഉണ്ടായിക്കഴിഞ്ഞിരുന്നു. അതിൽ ഏതാണ്ട് 53 പേർ മരണമടഞ്ഞു. 400—ഓളം പേർക്ക് മുറിവുപറ്റി. ഈ ലഹളകൾ നിമിത്തം ഗാന്ധിജി വല്ലാതെ പതറിപ്പോയിരുന്നു. പ്രവർത്തക സമിതിയുടെ ഒരു യോഗം ബാർദോളിയിൽ[2] ചേർന്നു. സമൂഹ സത്യാഗ്രഹം ആരംഭിക്കാനുള്ള പരിപാടി വേണ്ടെന്നുവച്ചു. കേവലം അറസ്റ്റുചെയ്യപ്പെട്ടു ശിക്ഷ വാങ്ങാൻ മാത്രമായി യാതൊന്നും ചെയ്യരുതെന്ന് കോൺഗ്രസ്സുകാരോടു അഭ്യർഥിക്കുകയും ചെയ്തു. ഒരു സൃഷ്ടിപര കാര്യപരിപാടി രൂപീകരിച്ചു. അതുപ്രകാരം ഒരു കോടി മെമ്പറന്മാരെ കോൺഗ്രസ്സിൽ ചേർക്കുക, ചർക്ക പ്രചരിപ്പിക്കുക, ഗ്രാമ പഞ്ചായത്തുകൾ രൂപീകരിക്കുക എന്നീവക കാര്യങ്ങളിൽ ശ്രദ്ധിക്കാൻ തുടങ്ങി.

സൃഷ്ടിപരമായ പരിപാടികളിലൂടെ വീണ്ടും അഹിംസാത്മകമായ അന്തരീക്ഷം സംജാതമാക്കാൻ ഗാന്ധിജി ആഗ്രഹിച്ചു. എന്നാൽ ജയിലിനുള്ളിൽ അടയ്ക്കപ്പെട്ടിരുന്ന വലിയ നേതാക്കന്മാർക്കു തോന്നിയത്, ഗാന്ധിജി പ്രക്ഷോഭണം തണുപ്പിച്ചു കളഞ്ഞു എന്നത്രെ. പണ്ഡിതമോതിലാൽ നെഹ്റു, ലാലാ ലാജപത് റോയി എന്നിവർ ജയിലിൽ നിന്നു സുദീർഘങ്ങളായ കത്തുകൾ എഴുതി. അവർ

(1) 1922 ഫെബ്രുവരി 5. (2) 1922 ഫെബ്രുവരി 11.

പറഞ്ഞു, "ഒരു സ്ഥലത്തെ പാപം കാരണം നാടിനെ മുഴുവൻ ശിക്ഷിക്കാൻ ഗാന്ധിക്ക് അവകാശമില്ല !" അതുതന്നെയായിരുന്നു ദേശബന്ധുദാസിന്റെ അഭിപ്രായവും. ശരത്ചന്ദ്രനും അതിനോടു യോജിച്ചു. ശചിനന്ദനൻ എഴുതിയിട്ടുണ്ട് അദ്ദേഹം മഹാത്മജിയുടെ ഈ തീരുമാനത്തിൽ അഗാധമായി ദുഃഖിച്ചു. ശരത് പറഞ്ഞു, "മഹാത്മജി ഭയങ്കരമായ തെറ്റാണ് ചെയ്തത്. ഈ പരുവത്തിൽ പ്രക്ഷോഭണം നിറുത്തിവയ്ക്കുക എന്നു പറഞ്ഞാൽ അതിനെ അപമൃത്യുവടയാൻ സമ്മതിച്ചുവെന്നാണർഥം. ജനകീയ പ്രക്ഷോഭണം നാടകീയമായ രീതിയിൽ നാശമടഞ്ഞു. അതിനി പുനർജീവിക്കാൻ പോകുന്നില്ല. ഈ പ്രക്ഷോഭണം കൊണ്ട് നിശ്ചയമായും സ്വരാജ്യം കിട്ടുമെന്നാണ് വിചാരിച്ചത്. എന്നാൽ, മഹാത്മജി പ്രക്ഷോഭണം ആരംഭിച്ചു പോലുമില്ല . . . . കുറേ പോലീസുകാർ ഹാലിളകിയ ആളുകളുടെ കയ്യിൽപ്പെട്ടു മരിച്ചു. അതുകൊണ്ടെന്താണ് ? അതുകൊണ്ട് ഭാരത സ്വാതന്ത്ര്യ പ്രക്ഷോഭണം നിറുത്തി വയ്ക്കേണ്ടതുണ്ടോ ? ഇത്ര വലിയ ഒരു നാടിന്റെ മോചനത്തിനു വേണ്ടിയുള്ള പോരാട്ടത്തിൽ രക്തച്ചൊരിച്ചിലുണ്ടാവില്ലേ ? ഉണ്ടാകും. അപ്പോൾ നാലുപാടും രക്തഗംഗ ഒലിച്ചിറങ്ങും. ആ രക്ത പ്രവാഹത്തിന്റെ മധ്യത്തിൽ നിന്ന് പൊട്ടി വിടരും സ്വാതന്ത്ര്യത്തിന്റെ രക്തകമലം. അതുമൂലം എന്തൊരു ക്ഷോഭം ? എന്തൊരു ദുഃഖം ? എന്തൊരനുതാപം . . . .? നോൺവയലൻസ് വളരെ പരിശുദ്ധമായ ചിന്താഗതിയാണ്. പക്ഷേ, സ്വാതന്ത്ര്യ പ്രാപ്തി അതിനേക്കാൾ എത്രയധികം വലുതാണ്. എത്ര നൂറിരട്ടി പരിശുദ്ധമാണ്."

സത്യാഗ്രഹം അവസാനിച്ചപ്പോൾ തോന്നി, തിങ്ങിനിറഞ്ഞു പതഞ്ഞുപൊന്തിയ ഉത്സാഹത്തിന്റെമേൽ മഴത്തുള്ളികൾ വർഷിച്ചെന്ന്. സർക്കാരും അവസരം പാർത്തിരിക്കുകയായിരുന്നു. അവർ ഗാന്ധിജിയെ അറസ്റ്റുചെയ്തു.[1] രാജദ്രോഹക്കുറ്റം ചുമത്തി ആറു കൊല്ലത്തേക്കു തുറുങ്കിലടച്ചു. നാൽപതു കോടി സ്ത്രീ പുരുഷന്മാരുടെ ആ മഹാനേതാവ്, ഭാരതവർഷത്തിന്റെ മുക്കിലും മൂലയിലും തീ ആളിക്കത്തിച്ച ആ നേതാവ്, തന്റെ സ്വന്തം കൈകൊണ്ടു തന്നെ അത് തല്ലിക്കെടുത്തിയിട്ട് യർവാദാജയിലിന്റെ വാതിൽക്കൽ ചെന്നു നിന്നു. വാതിൽ തുറക്കപ്പെട്ടു. ചുവുടുകൾ ഉറപ്പിച്ചുറപ്പിച്ചു വച്ച് ദുർബല ഗാത്രനായ ആ മഹാ മാനവൻ അതിനുള്ളിലേക്കു കടന്നു. വാതിലടഞ്ഞു. സിവിലാജ്ഞാ ലംഘനത്തിന്റെ ഒന്നാമങ്കം അവസാനിച്ചു. തിരശീലയും വീണു.

സത്യാഗ്രഹം മാറ്റിവയ്ക്കപ്പെട്ടതിനാൽ, ശരത്ചന്ദ്രൻ വളരെ അസ്വസ്ഥനായി. എന്നാൽ സർക്കാർ മഹാത്മജിയെ പിടിച്ച് കാരാഗൃഹത്തിലടച്ചപ്പോൾ അദ്ദേഹം ഒരു ലേഖനം എഴുതി. 'മഹാത്മജി' എന്ന തലക്കെട്ടിൽ. ആ ലേഖനത്തിൽനിന്നു ഒരു കാര്യം വ്യക്ത

(1) 1922 മാർച്ച് 13.

മായിരുന്നു. കുറച്ചുനാൾ മുമ്പു മഹാത്മജിയോടു അസന്തുഷ്ടനായിരുന്ന ആ മനുഷ്യൻ, ഇപ്പോൾ അദ്ദേഹത്തിൻെറ ഹൃദയാന്തർഭാഗത്തേക്ക് ചൂഴിഞ്ഞിറങ്ങി സത്യത്തെ അന്വേഷിച്ചു കണ്ടെത്തുകയും സമ്പൂർണ ബഹുമാനത്തോടുകൂടി വെളിയിലേയ്ക്ക് അവതരിപ്പിക്കുകയും ചെയ്തു. ഈ വാക്കുകളിൽ അദ്ദേഹത്തിൻെറ സമസ്ത വേദനയും പുഞ്ജീഭൂതമായ പോലെ തോന്നി.

"അനന്യഭാവ നിരതനായി സത്യനിഷ്ഠനായ ഒരു മനുഷ്യൻ ! മനസാ, വാചാ, കർമ്മണാ ഹിംസയെ വെടിഞ്ഞ ഒരു മനുഷ്യൻ ! സ്വാർഥമെന്ന പേരിൽ പറയപ്പെടത്തക്കതായി എങ്ങും ഒന്നുമില്ലാത്ത ഒരു മനുഷ്യൻ, ആർത്തന്മാർക്കും പീഡിതന്മാർക്കും വേണ്ടി സന്യാസിയായ ഒരു മനുഷ്യൻ ! അല്ലയോ ഭാഗ്യംകെട്ട നാടേ ! നിൻെറ കയ്യിൽ ഇങ്ങനെയുമുണ്ടായിരുന്നല്ലോ ഒരു നിയമം — യാതൊന്നിൻെറ വെളിച്ചത്തിലാണോ അപരാധിയെന്നു മുദ്രകുത്തി, ആ മഹാമാനവനേയും കൽത്തുറുങ്കിലടച്ചത്.(2)

## 6

അന്ന് ജലധരച്ചേട്ടൻ കാണാൻ ചെന്നു. ശരത്ചന്ദ്രൻ എന്തോ മനസ്സുവച്ച് എഴുതുകയായിരുന്നു. മുഖം പ്രസന്നമായിരുന്നു. നേത്രങ്ങൾ ദീപ്തങ്ങളും. തൂലിക അതിവേഗം ചലിച്ചുകൊണ്ടിരുന്നു. അടുത്തുതന്നെയുണ്ട് ഹുക്കാ വലിക്കുന്ന കുഴൽ. എന്നാൽ അതിൽ ശ്രദ്ധിക്കുന്നേയില്ല. കുഴലിലെ തീ കെട്ടടങ്ങിയിരുന്നു. അത് കണ്ടപ്പോൾ സെൻ അവർകൾക്ക് വലിയൊരാനന്ദമാണ് അനുഭവപ്പെട്ടത്. ആഹ്ളാദം കൊണ്ടുനിറഞ്ഞു. കയ്യിലിരുന്ന വടികൊണ്ട് മേശപ്പുറത്തൊന്നു മുട്ടി. ശരത്ചന്ദ്രനെ അത്ഭുതപ്പെടുത്തുമാറ് പറഞ്ഞു, "കൊള്ളാം ! കൊള്ളം ! ബലേഭേഷ് ! ഇത്രയും നാൾ കഴിഞ്ഞ് നിങ്ങൾ പേന എടുത്തല്ലോ!"

മുഖം ഉയർത്തിയിട്ട്, ശരത്ചന്ദ്രൻ പറഞ്ഞു "അതേ ചേട്ടാ,എഴുതുകയാണ്."

ചേട്ടൻ സന്തോഷിച്ചു. അടുത്തു കിടന്ന കസേരയിൽ ഇരുന്നു. ചോദിച്ചു "ഇതെന്താണ് തുടങ്ങിയിരിക്കുന്നത് ?" മൂത്തജ്യേഷ്ഠനെപ്പോലുള്ള ആ മനുഷ്യനെക്കുറിച്ച് ശരത്ചന്ദ്രൻെറ മനസ്സിൽ പ്രയാസം തോന്നി. മ്ലാനമായി ഒന്നു ചിരിച്ചു കൊണ്ടു പറഞ്ഞു. "ചേട്ടാ കഥയോ നോവലോ ഒന്നുമല്ല എഴുതുന്നത്. ദേശബന്ധു ജയിൽ വിമുക്തനായി വന്നിട്ടുണ്ട്.(3) അദ്ദേഹത്തെ പൊതു ജനങ്ങൾ സ്വീകരിച്ചനുമോദിക്കുകയാണ്. അതിനുള്ള ഒരഭിനന്ദന പത്രമാണ് തയ്യാറാക്കുന്നത്."

ക്ഷണത്തിനുള്ളിൽ ജലധരച്ചേട്ടൻെറ മുഖം വാടി. കുറച്ചുനേരം ഒന്നും മിണ്ടിയില്ല. പിന്നെ, പതുക്കെപ്പതുക്കെ പറഞ്ഞു "ഇല്ല, ഞാൻ

---

(2) പരിശിഷ്ടം നോക്കുക. (3) 1922 ജൂൺ.

നിങ്ങളെ മുഷിപ്പിക്കുന്നില്ല. നിങ്ങൾ കൈവിട്ടു പോയി."

സിവിലാജ്ഞാ ലംഘനത്തിനു പുതിയൊരു രൂപം കൊടുക്കണമെന്നു വിചാരിച്ചാണ് ദേശബന്ധു ജയിലിൽ നിന്നുവന്നത്. അദ്ദേഹം കൗൺസിൽ പ്രവേശനത്തിനുള്ള പ്രമേയം അവതരിപ്പിച്ചു. നിസ്സഹകരണ പ്രക്ഷോഭണകാലത്ത് ഇങ്ങനെയൊരു പ്രമേയം കൊണ്ടുവരിക ! എല്ലാവരും അത്ഭുതപ്പെട്ടു. എങ്കിലും ശരത്ചന്ദ്രൻ ദേശബന്ധുവിനെ ഉപേക്ഷിച്ചില്ല. അദ്ദേഹം കൗൺസിലുകളെ അതിനുള്ളിൽ കടന്നു സംഹരിക്കാൻ ആഗ്രഹിച്ചു. അദ്ദേഹം പറഞ്ഞു "ഈ പരിഷ്കരിച്ച പരിഷത്തുകൾ ഉദ്യോഗസ്ഥ മേധാവിത്വത്തിന്റെ ഒരു മുഖാവരണം മാത്രമാണ്. അത് വലിച്ചു ദൂരെ എറിയേണ്ടത് ഈ നമ്മുടെ കടമയത്രെ. ഈ കൗൺസിലുകളെ എല്ലാം കുഴിച്ചുമൂടാൻ കഴിഞ്ഞാൻ അതായിരിക്കും ഏറ്റവും മഹത്തരമായ ബഹിഷ്കരണം. കൗൺസിലുകളിൽ നമുക്ക് ഭൂരിപക്ഷമുണ്ടായാൽ മാത്രമേ അത് സാധ്യമാകയുള്ളു. തെരഞ്ഞെടുപ്പിൽ മത്സരിച്ചാൽ അതിന്റെ ഫലം കൊണ്ട് ഒരു കാര്യം വ്യക്തമാകും. നാം തത്വങ്ങളെ ആസ്പദമാക്കിയാണോ മുന്നേറുന്നത് അഥവാ വെറും സങ്കൽപങ്ങളുടെ അടിസ്ഥാനത്തിലാണോ എന്ന്. തീർച്ചയായും ഭൂരിപക്ഷം നമുക്ക് ലഭിക്കും. എനിക്കു തെല്ലും സംശയമില്ല."

ബംഗാളിൽ ഈ പ്രമേയങ്ങൾ നിശിതമായ എതിർപ്പിനു വിധേയമായി. ദേശബന്ധുവിനു കോൺഗ്രസ്സ് കമ്മിറ്റിയുടെ പ്രസിഡന്റ് സ്ഥാനത്ത്നിന്നു രാജിവയ്ക്കേണ്ടിവന്നു. (1) അങ്ങനെ കോൺഗ്രസ്സ് രണ്ടു ചേരികളിലായിനിന്നു. പരിവർത്തനവാദികളും അപരിവർത്തനവാദികളും. ദേശബന്ധു തന്നെ അധ്യക്ഷത വഹിച്ച ഗയാകോൺഗ്രസ്സിൽ(2) ആ പ്രശ്നം ഉഗ്രരൂപം കൈക്കൊണ്ടുനിന്നു. ശരത്ചന്ദ്രൻ അക്കാലത്തു അഖിലഭാരത കോൺഗ്രസ്സ് കമ്മിറ്റി മെമ്പറായിരുന്നു. സുഖമില്ലാതെ വന്നതിനാൽ ഇടയ്ക്ക് തന്നെ കൽക്കത്തയിലേക്കു മടങ്ങിപ്പോന്നു. എന്നാലും കൗൺസിൽ പ്രവേശന പരിപാടിയെ താങ്ങിക്കൊണ്ട് പറഞ്ഞു "നിസ്സഹകരണ പ്രക്ഷോഭണം പെട്ടെന്നു നിറുത്തി വച്ചതുകൊണ്ടു കനത്ത നിരാശയാണ് നാടിനെ ബാധിച്ചിട്ടുള്ളത്. അതിൽനിന്ന് രക്ഷ പ്രാപിക്കാനുള്ള ഒരൊറ്റ മാർഗം ഇതു മാത്രമാണ്."

നാലു ഭാഗത്തു നിന്നുമുള്ള എതിർപ്പും, അപ്രിയകരങ്ങളായ വിമർശനങ്ങളും, മര്യാദ കെട്ട ആക്രമണങ്ങളും ഉണ്ടായിക്കൊണ്ടിരുന്നിട്ടും, അദ്ദേഹം നിരന്തരം ദേശബന്ധുവിനെ ഉത്സാഹിപ്പിച്ചുകൊണ്ടിരുന്നു. തനിക്കു ബോധ്യമായിക്കഴിഞ്ഞ സത്യത്തെ മുറുകെപ്പിടിച്ചുകൊണ്ട് മുന്നോട്ടു പോകാൻ പ്രേരിപ്പിക്കുകയും ചെയ്തു.

തന്റെ അധ്യക്ഷ പ്രസംഗത്തിൽ, ദേശബന്ധു കൗൺസിൽ പ്രവേശന പ്രമേയം സുസ്പഷ്ടമായ ഭാഷയിൽ നിസ്സങ്കോചം

(1) 1922 ജൂലൈ 14. (2) 1922 ഡിസംബർ 26.

അവതരിപ്പിച്ചു. എങ്കിലും അതു പാസ്സായില്ല. തുടർന്ന്, അധ്യക്ഷ സ്ഥാനം രാജിവയ്ക്കുകയും പണ്ഡിതമോത്തിലാൽ നെഹ്റുവിന്റെ സഹയോഗത്തോടുകൂടി സ്വരാജ് പാർട്ടിക്ക് അടിത്തറപാകുകയും ചെയ്തു.[1] അദ്ദേഹം പ്രഖ്യാപിച്ചു: "ഒരു ദിവസം നാട് എന്റെ പരിപാടി അംഗീകരിക്കുകതന്നെ ചെയ്യും." ദേശബന്ധു നാടു മുഴുവൻ കൊടുങ്കാറ്റുപോലെ ചുറ്റിയടിച്ചു. ആ യാത്രയിൽ സ്വീകരിച്ച പ്രചാരണത്തിന്റെ നിലവാരത്തെ സംബന്ധിച്ച് അഭിപ്രായവ്യത്യാസമുണ്ടായിരുന്നു. രാഷ്ട്രീയമായ ഉദ്വേഗം പലപ്പോഴും മനുഷ്യത്വത്തിന്മേൽ പോറൽ ഏൽപ്പിക്കുമെന്നുള്ളതും നിശ്ചയമാണ്. എങ്കിലും, ഒന്നല്ലെങ്കിൽ മറ്റൊരു രൂപത്തിൽ വേഗം തന്നെ നാട് അദ്ദേഹത്തിന്റെ പരിപാടി അംഗീകരിക്കുകയും ചെയ്തു. കുറേ നാൾ കഴിഞ്ഞ്, ബോംബെയിൽ പ്രവർത്തക സമിതിയുടേയും മഹാസമിതിയുടേയും യോഗം ചേർന്നു.[2] ഏകകണ്ഠമായി ദേശബന്ധു മഹാസമിതിയുടെ അധ്യക്ഷനായി തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ പുരുഷോത്തമദാസ് ടണ്ഡൻ പ്രമേയം അവതരിപ്പിച്ചു. ശ്രീ ജവാഹർലാൽ പിൻതാങ്ങി. അങ്ങനെ ആ പ്രമേയം പാസ്സായി. അതനുസരിച്ച് കോൺഗ്രസ്സുകാർ തങ്ങളുടെ അഭിപ്രായ വ്യത്യാസമെല്ലാം മറക്കണമെന്നും, ഏകീകൃതമായ ഒരു മുന്നണി പടുത്തുയർത്തണമെന്നും ഉൽബോധിപ്പിക്കുകയുണ്ടായി. ഗയാ കോൺഗ്രസ്സ് പ്രമേയ പ്രകാരം മേലിൽ യാതൊരു വിധ പ്രചാരണവും നടത്തേണ്ടതില്ലെന്നും തീരുമാനിച്ചു.

അത് അപ്രിയകരമായ ആ സംഘർഷത്തിന്റെ അവസാനത്തിനുള്ള തുടക്കമായിരുന്നു. കോൺഗ്രസ്സിനുള്ളിൽ അത് വിഷമയമായ ഒരന്തരീക്ഷമാണ് സൃഷ്ടിച്ചിരുന്നത്. ദേശബന്ധുവിന് ഏറ്റവും അധികം എതിർപ്പിനെ നേരിടേണ്ടി വന്നിരുന്നത് സ്വന്തം പ്രവിശ്യയിൽ നിന്നു തന്നെയായിരുന്നു. ബോംബെയിൽ ആൾ ഇൻഡ്യാ കോൺഗ്രസ്സ് കമ്മിറ്റി യോഗം ചേരുന്നതിന് രണ്ടാഴ്ച മുമ്പാണ്, ബാരിസാൽ നഗരത്തിൽ വച്ച് ബംഗാൾ കോൺഗ്രസ്സ് കമ്മിറ്റിയുടെ യോഗം ചേർന്നത്.[3] ശചിനന്ദനൻ രേഖപ്പെടുത്തിയിട്ടുണ്ട്: "ദേശബന്ധു സ്വന്തം ചേരിയിലുള്ളവരെയെല്ലാം ഒരുമിച്ചു കൂട്ടി പൂർണ സന്നാഹത്തോടെ എത്തിച്ചേർന്നിരുന്നു. ശരത്ബാബുവും ഉണ്ടായിരുന്നു. അവരെല്ലാം സാധാരണ മെമ്പറന്മാരോടൊപ്പം ഇരുന്നു. ആരും ദേശബന്ധുവിനെ പ്ലാറ്റ്ഫാറത്തിൽ ഇരിക്കാൻ പോലും ക്ഷണിച്ചില്ല. ശ്രീ ശ്യാമസുന്ദർ ചക്രവർത്തിയായിരുന്നു അധ്യക്ഷൻ. അധ്യക്ഷന്റെ ഒരു റൂളിംഗിനെപ്പറ്റി സംസാരിക്കാൻ ദേശബന്ധു എഴുന്നേറ്റു. ശ്യാമ ബാബു മുഖം തിരിച്ചു പിടിച്ചുകൊണ്ടു പറഞ്ഞു, "ഞാൻ ആ മനുഷ്യൻ പറയുന്നത് കേൾക്കാൻ ആഗ്രഹിക്കുന്നില്ല." ദേശബന്ധുവിന്റെ നേത്രങ്ങളിൽ നിന്ന് ആത്മാഭിമാനത്തിന്റെ തീപ്പൊരി പാറി. അദ്ദേഹം പറഞ്ഞു, "ശ്യാമ ബാബു! ഞാൻ വളരെക്കാലം

(1) 1923 ജനുവരി 1. (2) 1923 മെയ് 25, 27. (3) 1923 മെയ് 13.

ബാരിസ്റ്റർ ആയിരുന്നയാളാണ്. ഒരു ഹൈക്കോടതി ജഡ്ജിപോലും ധൈര്യപ്പെട്ടിട്ടില്ല, ഞാൻ പറയുന്നതു കേൾക്കില്ലെന്നു പറയാൻ. ഇന്നു താങ്കൾ ആ വാക്കുകൾ ഉച്ചരിച്ചു."

ശരത്ചന്ദ്രനും എഴുന്നേറ്റു നിന്നു. അദ്ദേഹം പറയാൻ തുടങ്ങി: "ശ്യാമബാബു! അങ്ങ് ദേശബന്ധുവിനെ അയാൾ എന്നു വിളിച്ചു. 'മഹാനുഭാവ'നെന്ന വാക്കുപോലും പ്രയോഗിച്ചില്ല." ശ്യാമബാബു ക്ഷുബ്ധനായി പറഞ്ഞു. "എനിക്കു നിങ്ങളുടെ മുഖം കാണേണ്ട." ശരത്ചന്ദ്രന് ആ അപമാനം സഹിക്കാൻ കഴിഞ്ഞില്ല. രാഷ്ട്രീയ ക്കാരനു വേണ്ടത് കാണ്ടാമൃഗത്തിന്റെ തൊലിക്കട്ടിയാണ്. ശരത് ബാബുവിനു അതൊട്ടുമില്ലായിരുന്നു. ദേഷ്യം തിളച്ചുമറിഞ്ഞു. അദ്ദേഹം സഭ വിട്ടിറങ്ങിപ്പോയി. മറ്റുള്ളവർ അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നപ്പോൾ, വരാന്തയിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്ന ക്ഷുബ്ധനായ ശരത്ചന്ദ്രനെയാണ് കണ്ടത്. അദ്ദേഹം അലിപൂർ ബോംബു കേസിലെ സുപ്രസിദ്ധ പ്രതിയായ ഉപേന്ദ്രനാഥ ഗംഗോ പാധ്യായന്റെ അടുത്ത് ചെന്നു പറഞ്ഞു, "സഹോദരാ, ഉപീൻ! നിങ്ങൾ ബോംബു പാർട്ടിയുടെ നേതാവായിരുന്നല്ലോ. എനിക്കൊരു ബോംബ് ഉണ്ടാക്കിത്തരാമോ ?"

ഉപേന്ദ്രൻ ചോദിച്ചു: "ബോംബ് ! ബോംബു കൊണ്ട് അങ്ങ് എന്തു ചെയ്യാനാണ് ?"

"അതോ ? ശ്യാമ ചക്രവർത്തിയുടെ തലയിലേക്ക് വലിച്ചെറി യാൻ. അയാൾ എന്നോടു പറഞ്ഞു എനിക്ക് നിങ്ങളെ കാണേണ്ടെന്ന്. അമ്പടാ കിളവാ! വാരേന്ദ്രോ പട്ടരേ ! ബ്രാഹ്മണരിൽ വാരേന്ദ്രുവും, രോഗങ്ങളിൽ . . . . " പിന്നെയും പറയാൻ കൊള്ളരുതാത്തതു പലതും പറഞ്ഞു. മറ്റുള്ളവർക്ക് ചിരിക്കുകയല്ലാതെ വേറൊന്നും കഴിഞ്ഞിരുന്നില്ല. പൊട്ടിച്ചിരികൊണ്ട് ആ മുറി മുഖരിതമായി. ശരത് ചന്ദ്രൻ പൂർവാധികം ക്രോധാവിഷ്ടനായിപറഞ്ഞു, "നിങ്ങളെല്ലാം ചിരിക്കുന്നു. എന്നെ ഇങ്ങനെ അപമാനിച്ചിട്ടും നിങ്ങൾക്കെല്ലാം ചിരി യാണുവരുന്നത്. ഇങ്ങനെയുമുണ്ടോ ഒരു രാഷ്ട്രീയം! മാന്യന്മാരെ അപമാനിക്കാൻ തന്നെ. എനിക്കിനി സാധ്യമല്ല, ഇതിൽ തുടരാൻ. വേണ്ടുവോളം കണ്ടു കഴിഞ്ഞു. മടുത്തു ഇനി മതി."

ദേശബന്ധു സ്നേഹപൂർവം അദ്ദേഹത്തിന്റെ ഒരു കൈ തന്റെ കയ്യിൽ ഗ്രഹിച്ചിട്ടു പറഞ്ഞു, "അങ്ങനെ തന്നെ ചെയ്തു കൊള്ളൂ. താങ്കൾ ഇത് ഉപേക്ഷിച്ചുകൊള്ളൂ. അങ്ങ് സാഹിത്യ കാരനാണ്. കലാകാരനാണ്. അങ്ങയുടെ അനുഭൂതി വളരെയധികം തരളമാണ്. ഇത്രയധികം ദുഃഖവും ഇത്ര വളരെ അപമാനവും അങ്ങേക്കൊണ്ടാവില്ല, സഹിക്കാൻ. അങ്ങ് കോൺഗ്രസ്സും രാഷ്ട്രീ യവും ഉടനടി ഉപേക്ഷിച്ചാലും !"

ശരത് ഒരു കസേരയിൽ ഇരുന്നു. ഹുക്കാ റെഡിയായിരുന്നു. രണ്ടുമൂന്നാവൃത്തി വലിച്ചു. പിന്നെ പറഞ്ഞു, "എങ്ങനെ ഉപേ ക്ഷിക്കും?"

പെട്ടെന്ന്, അദ്ദേഹത്തിന്റെ കണ്ഠം വേദന കൊണ്ടു വിറച്ചു. കണ്ണുകൾ നിറഞ്ഞു. ഹൃദയത്തിന്റെ അടിത്തട്ടിൽ നിന്നൊരു നെടുവീർപ്പുയർന്നു. "അങ്ങയുടെ ഈ നിസ്സഹായാവസ്ഥയിൽ, നാലു വശത്തുനിന്നും പ്രതിബന്ധങ്ങൾ വളഞ്ഞു കൊണ്ടിരിക്കുമ്പോൾ, അതിനിടയിൽ, അങ്ങയെ ഉപേക്ഷിച്ചു ഞാൻ എങ്ങനെ ആത്മരക്ഷ നേടും? എന്റെ ദുഃഖം വളരെ സാധാരണം മാത്രമാണ്. അങ്ങാണെങ്കിലോ, ദുഃഖങ്ങളുടെ ദാവാഗ്നിയിൽപ്പെട്ടു വെന്തു നീറുകയാണ്. ഇല്ല, അങ്ങയെ വിട്ടുകളഞ്ഞിട്ട്, ഓടാൻ സാധ്യമല്ല."

അദ്ദേഹം ഹുക്കാ ആഞ്ഞാഞ്ഞുവലിച്ചു.

അക്കാലത്താണ്, ബംഗളാ സാഹിത്യ പരിഷത്തിന്റെ സ്ഥാനീയ ശാഖ ശരത്ചന്ദ്രനെ ബഹുമാനിച്ചത്. ആ സമ്മേളനത്തിൽ, ദേശബന്ധുദാസ്, സുഭാഷ്ചന്ദ്ര ബോസ്, കിരൺശങ്കർ റോയ് എന്നിവരുമുണ്ടായിരുന്നു. അഭിനന്ദനത്തിനു മറുപടി പറയുമ്പോഴും ശരത് ബാബു നാടിനെ മറന്നില്ല. അദ്ദേഹം പറഞ്ഞു "ഉൽകൃഷ്ടമായ സാഹിത്യമെന്ന് എന്തിനെയാണോ പറയുന്നത്, അതിന്റെ സൃഷ്ടി ഇന്ന്, ഈ രാജ്യത്ത് സാധ്യമല്ല. നാം, രാഷ്ട്രീയവും സാമൂഹ്യവുമായ ഏത് കാഴ്ചപ്പാടിലൂടെ നോക്കിയാലും സ്വതന്ത്രരല്ല. എന്നാണോ, ആ മോചനം ലഭ്യമാകുന്നത്, അന്ന്, അതിന്റെ ആനന്ദത്തിൽ നിന്നും, ആ സാഹിത്യം ഉയിർക്കൊള്ളും."

നാടിന്റെ സ്വാതന്ത്ര്യ ലബ്ധിക്കായുള്ള ശരത്ചന്ദ്രന്റെ അഭിവാഞ്ഛ യഥാർഥമായിരുന്നു. അതുകൊണ്ടത്രെ, ത്രികരണങ്ങളെക്കൊണ്ടും ആ സമരത്തിൽ പങ്കെടുക്കാൻ തയ്യാറായി ദേശബന്ധുവിന്റെ പുറകെ നിലക്കൊണ്ടത്.

അന്തരീക്ഷം വളരെ ഏറെ വിഷമയമായിരുന്നു. സംഘർഷം മുറ്റിനിന്നിരുന്നു. എങ്കിലും ബോംബെയിൽ ചേർന്ന യോഗത്തിൽ വച്ച് മെമ്പറന്മാരെ തന്റെ കാഴ്ചപ്പാടിലേക്ക് കൊണ്ടുവരാൻ ദേശബന്ധുവിനു സാധിച്ചു. അതിനുശേഷം കോൺഗ്രസ്സിന്റെ ഒരു വിശേഷാൽ സമ്മേളനം മൗലാനാ ആസാദിന്റെ അധ്യക്ഷതയിൽ ഡൽഹിയിൽ ചേർന്നു.(1) പല പ്രകാരത്തിലും വളരെയധികം പ്രാധാന്യം അർഹിക്കുന്ന ഒന്നായിരുന്നു അത്. ദിലീപ്കുമാർ റോയ്, സുഭാഷ്ചന്ദ്ര ബോസ് എന്നിവരൊരുമിച്ച്, ശരത്ചന്ദ്രനും അതിൽ പങ്കെടുക്കാൻ ഡൽഹിയിൽ എത്തിയിരുന്നു. ആ സമ്മേളനത്തിൽ വച്ച്, കോൺഗ്രസ്സിന്റെ രണ്ടു ചേരികളും തമ്മിൽ അവസാന ഒത്തുതീർപ്പുണ്ടായി. അടുത്തുവരുന്ന കൗൺസിൽ തെരഞ്ഞെടുപ്പിൽ മത്സരിക്കാനും, തങ്ങളുടെ വോട്ടവകാശം സ്വതന്ത്രമായുപയോഗിക്കാനുമുള്ള അധികാരം എല്ലാവർക്കും കൊടുത്തു. കൗൺസിൽ പ്രവേശനത്തിനെതിരായുള്ള എല്ലാ പ്രചാരണങ്ങളും അവ

(1) 1923 ഡിസംബർ 15.

സാനിപ്പിച്ചു. ദേശബന്ധു ആഗ്രഹിച്ചത്, കൗൺസിലുകളിൽ കടന്ന് പുതിയ പരിഷ്കാരങ്ങൾ അർത്ഥഹീനങ്ങളെന്നു തെളിയി ക്കാനാണ്. അദ്ദേഹം പറഞ്ഞു. "ഒന്നുകിൽ, ഞാൻ നമ്മുടെ ചോര ഊറ്റിക്കുടിച്ചു കൊണ്ടിരിക്കുന്ന, ആ പരിഷ്കാരങ്ങളെ നശിപ്പിക്കാ നായി അവിടെ പോകും അല്ലെങ്കിൽ പിന്നെ, പോവുക തന്നെയില്ല. ഈ ഒത്തുതീർപ്പു പ്രമേയത്തിൽ, അഹിംസാത്മക നിസ്സഹകരണ പ്രസ്ഥാനത്തിൻെറ തത്വങ്ങളെ, ഊന്നി പ്രസ്താവിച്ചിട്ടുള്ളതിൽ എനിക്ക് വളരെ സന്തോഷമുണ്ട്. കൗൺസിലുകളിൽ നാം ന്യൂനപക്ഷ ക്കാരായി പോയാൽ, ഞാൻ ശ്രമിക്കുക ആ സ്ഥാനങ്ങൾ ഒഴിഞ്ഞു കിടക്കാനായിരിക്കും. അങ്ങനെ നാം നിസ്സഹകരണത്തിൻെറ പ്രകാശ സ്തംഭങ്ങളായി പരിലസിക്കുകയും ചെയ്യും."

അതിനുശേഷം ബംഗാൾ കൗൺസിലിലേക്കുള്ള തെരഞ്ഞെടുപ്പു വന്നു. ദേശബന്ധു ശരത്ചന്ദ്രനോടു പറഞ്ഞു "അങ്ങ് ഹാവഡയിൽ നിന്നു മത്സരിക്കൂ."

ശരത്ചന്ദ്രൻ ചിരിച്ചുകൊണ്ടു പറഞ്ഞു. "അങ്ങ് തമാശ പറയുകയാണ്. എന്ത് ? ഞാൻ കൗൺസിൽ തെരഞ്ഞെടുപ്പിൽ മത്സരിക്കണമെന്നോ ?"

"ഉം! എന്തുകൊണ്ടു പാടില്ല."

"ഇല്ല. ഇല്ല. അതെന്തിന് ? ഞാൻ ഒരു സാധാരണ എഴുത്തുകാരനാണ്. തെരഞ്ഞെടുപ്പിൽ നിൽക്കാൻ യോഗ്യനാണോ ? ആളുകളെന്തു പറയും?"

ദേശബന്ധു വിസ്മിതനായി ചോദിച്ചു "ശരത്ബാബു! അങ്ങ് എന്താണീ പറയുന്നത്?"

ശരത്ചന്ദ്രൻ പറഞ്ഞു: "പറയുന്നതു ശരി തന്നെ. വോട്ടിനു വേണ്ടി ഞാനെന്തുചെയ്തു ? ജയിലിൽ പോയില്ല. വക്കാലത്തോ ബാരിസ്റ്ററിയോ ഉപേക്ഷിച്ചില്ല. ഏതെങ്കിലും പ്രകാരത്തിലുള്ള നാടുകടത്തലിനോ ത്യാഗത്തിനോ വിധേയനായില്ല. അങ്ങ് എന്നെ സ്നേഹിക്കുന്നു. അത് നമ്മുടെ രണ്ടു പേരുടേയും വ്യക്തിപരമായ കാര്യം മാത്രമാണ്. അങ്ങ് സ്വയം ഒരു കവിയാണ്. സാഹിത്യകാരനാണ്. ഒരു സാഹിത്യകാരൻ എന്ന നിലയിലാണ് അങ്ങ് എന്നെ സ്നേഹിക്കുന്നതും. സൗഹൃദ ദൃഷ്ട്യാ ഞാൻ അങ്ങെയ്ക്ക് പ്രിയപ്പെട്ടവനാണ്. പക്ഷേ, നാട്ടുകാർക്ക് ഞാനെങ്ങനെ പ്രിയപ്പെട്ടവനാകും ? എൻെറ സാധാരണ സാഹിത്യ സാധനയെ, രാഷ്ട്രീയ മൂലധനമായി ഉപയോഗിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. പിന്നെ കൗൺസിലിലെ ജോലികൾ. ഇംഗ്ലീഷ് പ്രസംഗം കേൾക്കുക, ഇംഗ്ലീഷിൽ പ്രസംഗിക്കുക. ഇത് രണ്ടും എനിക്ക് അരോചകമാണ്. അങ്ങ് എന്നെ വിട്ടേക്കുക. നാട്ടുകാർ തുറന്ന മനസ്സോടെ അംഗീകരിക്കുന്ന ആരെയെങ്കിലും നിറുത്തിയാലും! അല്ലെങ്കിൽ തന്നെ, അങ്ങെക്കുള്ള തൊന്തരവുകൾക്കവസാനമില്ല. വോട്ടറന്മാരുടെ തലയിൽ സ്വന്തം

അഭിപ്രായങ്ങൾ വലിച്ചു വച്ചു കൂടുതൽ തൊന്തരവുകൾക്കിട കൊടുക്കാതിരുന്നാലും.''

കലാകാരനായ ശരത്ചന്ദ്രനല്ലാതെ, മറ്റാർക്കാണ് ഇങ്ങനെ പറയാൻ സാധ്യമാവുക ? അദ്ദേഹം പ്രസിദ്ധിയുടെ കൊടുമുടിയിൽ നിൽക്കുന്ന കാലമായിരുന്നു അത്. ഓരോരുത്തനും ആ പേരു സുപരിചിതവുമാണ്. ഒരു പക്ഷേ, ശരത്ബാബുവിനു അനായാസേന കൗൺസിൽ മെമ്പറും ഹാവഡാ മുൻസിപ്പൽക്കമ്മിറ്റിയുടെ ചെയർമാനും ആകാൻ കഴിയുമായിരുന്നു. എന്നാൽ, തൻെറ ചിരന്തന സുഹൃത്തായ ആലസ്യവും ഒരു ശിൽപിയുടെ വിരക്തമനസ്സും അതു വല്ലതും ചെയ്യാൻ സമ്മതിക്കുമോ ? അതുകൊണ്ട്, ശരിയായ രീതിയിൽ തന്നെ, തൻെറ സാഹിത്യക സാധനയെ രാഷ്ട്രീയ മൂലധനമായി മാറ്റാൻ വിസമ്മതിച്ചു.

കൽക്കത്താ മുൻസിപ്പൽ കോർപ്പറേഷൻ പുനഃസംഘടിപ്പിക്കപ്പെട്ടപ്പോൾ, ദേശബന്ധു ഭൂരിപക്ഷം സീറ്റുകളും എതിരില്ലാതെ തന്നെ കരസ്ഥമാക്കി. അദ്ദേഹം കൽക്കത്തയിലെ പ്രഥമ മേയറായി. എന്നാൽ ശരത്ചന്ദ്രൻ പഴയപടി പുറകിൽ നിന്നതേയുള്ളു. ദാസ്ബാബു ഫോർവേഡ് ദിനപ്പത്രം ആരംഭിച്ചപ്പോൾ, അദ്ദേഹം അതിൻെറ ഷെയറുകൾ വിൽക്കാൻ വേണ്ട സഹായങ്ങൾ ചെയ്തുകൊടുത്തു. വരിസംഖ്യ പിരിക്കാൻ പോകുന്ന കാര്യത്തിൽ തികച്ചും വിമുഖനായിരുന്നു. എന്നാൽ, ഗ്രാമങ്ങൾ പുനഃസംഘടിപ്പിക്കാനായി ദേശബന്ധു മൂന്നു ലക്ഷം രൂപയുടെ 'അപ്പീൽ' പുറപ്പെടുവിച്ചപ്പോൾ, അതിനുവേണ്ടി പടിതോറും ഭിക്ഷാംദേഹിയായി അലഞ്ഞു തിരിഞ്ഞു നടന്നു.

അന്നൊരു ദിവസം രാത്രിയായിപ്പോയി. മഴയും പെയ്യുന്നുണ്ടായിരുന്നു. അപ്പോൾ, ദേശബന്ധുദാസ്, സുഭാഷ് ചന്ദ്രബോസ്, ശരത്ചന്ദ്രൻ എന്നിവർ സിയാലദഹിക്കു സമീപം ഒരു വലിയ മനുഷ്യൻെറ വീടിൻെറ പൂമുഖത്ത് ഇരിക്കുകയായിരുന്നു, പണം കിട്ടുമെന്നുള്ള പ്രതീക്ഷയിൽ. പെട്ടെന്ന് ശരത് ശുണ്ഠി കടിച്ചു കൊണ്ടു പറഞ്ഞു "ഇതെന്താ, അങ്ങയുടെ വീട്ടു കാര്യം വല്ലതുമാണോ ? നാട്ടുകാർ സഹായിക്കാൻ മടി കാണിച്ചാൽ വേണ്ടെന്നു വയ്ക്കണം. അല്ലാതെന്താ?''

ദേശബന്ധുവിൻെറ മനസ്സ് വ്രണിതമായി. അദ്ദേഹം പറഞ്ഞു "അത് ശരിയല്ല, ശരത്ബാബു. തെറ്റു നമ്മുടെ തന്നെയാണ്. നമുക്ക് പണി എടുക്കാൻ അറിഞ്ഞുകൂടാ. നമ്മുടെ കാര്യം ആളുകളെ വേണ്ട പോലെ മനസ്സിലാക്കിക്കൊടുക്കാൻ വശമില്ല. ബംഗാളികൾ ഭാവുകന്മാരാണ്, ലുബ്ധന്മാരല്ല. ഒരു ദിവസം അവർക്ക് ബോധ്യമാകും കാര്യങ്ങൾ. അപ്പോൾ സർവസ്വവും കൊണ്ടുവന്നു കാൽക്കൽ വയ്ക്കും.''

ആചാര്യ പ്രഫുല്ല ചന്ദ്ര റോയിയും ഇങ്ങിനെ ആശാവാദിയായിരുന്നു. ഇതാ ശരത്ബാബുവിൻെറ തന്നെ വാക്കുകളിൽ : "നാരീ

കർമ്മമന്ദിരത്തിലെ രണ്ടു മഹിളകളേയും ശ്രീമാൻ ഡോ. പ്രഫുല്ല ചന്ദ്ര റോയിയേയും കൂട്ടിക്കൊണ്ട്, കാറും കോളും കൊണ്ടു ഘോര മാരിചൊരിയുമ്പോൾ, ഞങ്ങൾ അമതാ ജില്ലയിലേക്കുതിരിച്ചു . . . . പോകാനും വരാനുംവേണ്ടി 50 രൂപാ ചെലവായി. പോലീസിനും ആയിക്കാണും അത്രയുമൊക്കെ. പെട്ടെന്ന് വികസിച്ചുകൊണ്ടിരി ക്കുന്ന പ്രദേശമാണത്. ധാരാളം പണക്കാർ താമസിക്കുന്ന സ്ഥലം. എന്നിട്ടും സ്ഥലത്തെ കൈത്തറികളുടേയും ചർക്കയുടേയും അഭി വൃദ്ധിക്കുവേണ്ടി വരിസംഖ്യ പിരിച്ചപ്പോൾ കിട്ടിയതോ ? വെറും മൂന്നുരൂപാ അഞ്ചണയ്ക്കുള്ള വാക്കാൽ സംഭാവന ! അതുകഴിഞ്ഞു, ആചാര്യറോയ് വളരെ ഏറെ പണിപ്പെട്ട് ഒരു കണ്ടുപിടിത്തം നടത്തി. അവിടത്തുകാരനായ രണ്ടുവക്കീലന്മാർ ബിലാത്തി വസ്ത്രങ്ങൾ വാങ്ങുന്നില്ലെന്ന്. വേറൊരാൾ കൂടി അദ്ദേഹത്തിന്റെ പ്രസംഗം കേട്ടു സന്തോഷിച്ച് വിദേശ വസ്ത്രം വാങ്ങുകയില്ലെന്നു പ്രതിജ്ഞ ചെയ്തുവത്രെ. പ്രഫുല്ലചന്ദ്രൻ, സത്യത്തിൽ വളരെ പ്രഫുല്ലനായി, എന്റെ ചെവിക്കരുകിൽ വന്ന്, ആരും കേൾക്കാതെ പറഞ്ഞു അതെ, ഈ ജില്ല ഉയർച്ചയിലേക്കു കുതിച്ചു കൊണ്ടുനിൽക്കുക യാണ്. തെല്ലൊന്നു പിടിച്ചു നിന്നോളൂ.'' അന്നും ശരത് ഉത്തരം മുട്ടി നിന്നു. ഇന്നു ബംഗാളികളോടുള്ള ദേശബന്ധുവിന്റെ സ്നേഹം കണ്ട് അദ്ദേഹം ഉത്തരം മുട്ടി നിന്നുപോയി. അവർ രണ്ടുപേരെ സംബന്ധിച്ചും ഒരു വിശേഷമുണ്ടായിരുന്നു. ദേശബന്ധുവിന്റെ കൂടെ പലരുമുണ്ടായിരുന്നു. എന്നാൽ, അവരൊക്കെ അദ്ദേഹ ത്തിന്റെ ശിഷ്യന്മാരായിരുന്നു. വളരെ ഭക്തിയും ബഹുമാനവു മുള്ളവർ. പക്ഷേ, സ്നേഹിതന്റെയോ സഖാവിന്റെയോ സൗ ഹാർദം കിട്ടിയിരുന്നത് ശരത്ചന്ദ്രനിൽനിന്നാണ്. അടിയ്ക്കടി, അടി യേറ്റ് അദ്ദേഹം തളരുമ്പോൾ, ശരത്ചന്ദ്രനായിരുന്നു മനസ്സിനും പ്രാണനും ഉന്മേഷം പകർന്നുകൊടുത്തു സന്തോഷിപ്പിച്ചത്. സാമ്പ ത്തിക സഹായം നൽകുന്ന കാര്യത്തിലും ശരത്ബാബു ഒട്ടും പുറ കോട്ടായിരുന്നില്ല. കനത്ത തുകക്കുള്ള ചെക്കുകൾ മിണ്ടാതെ ദേശ ബന്ധുവിന്റെ കയ്യിൽ വച്ചു കൊടുത്തിട്ടുപോകും.

താരകേശ്വരത്തിലെ അന്നത്തെ മഠാധിപതിയായ സതീശ്ഗിരി യ്ക്കെതിരെ മഹാവീരസംഘത്തിലെ സ്വാമിസച്ചിദാനന്ദനും, സ്വാമി വിശ്വാനന്ദനും സത്യാഗ്രഹം നടത്തി.[1] അവർ രണ്ടുപേരും പരി ഷ്കാരവാദികളായിരുന്നു.

മഠാധിപതിയും വളരെ ബലവാനായിരുന്നു. അതിനാൽ സ്വാമി മാർ രണ്ടുപേരും ദേശബന്ധുവിനെ ശരണം പ്രാപിച്ചു. ഒരുദിവസം എന്തുപറ്റിയെന്നോ ? സ്വാമിമാർ രണ്ടുപേരും ഏതോ കാര്യത്തിൽ പരസ്പരം ഇടഞ്ഞു. ദേശബന്ധു വലിയവലിയ ഒത്തുതീർപ്പുക ളെല്ലാം നടപ്പിലാക്കിയിട്ടുള്ള ആളാണ്. എന്നാൽ, ഈ സ്വാമിമാരെ

(1) 1924.

പറഞ്ഞു സമാധാനിപ്പിക്കാൻ കഴിഞ്ഞില്ല. അന്നു, രണ്ടുസ്വാമിമാരും തൊണ്ടപൊട്ടുമാറ് അവരവരുടെ കാര്യങ്ങൾ ഉച്ചത്തിൽ പറഞ്ഞു കൊണ്ടിരുന്നു. യാദൃച്ഛികമായി, ശരത്ചന്ദ്രനുമുണ്ടായിരുന്നു, അവിടെ. ദേശബന്ധുവിന്റെ ദുഃഖത്തിന് അതിരില്ലായിരുന്നു. അദ്ദേഹം പറഞ്ഞു. "ശരത്ബാബു, ഇക്കുറി തീർച്ച. പ്രാണൻ പോയതു തന്നെ."

ശരത്ചന്ദ്രൻ പറഞ്ഞു "അതെ, അതുപോയതുതന്നെ." ഇതു കേട്ട് ദേശബന്ധു വിസ്മിതനായി. ശരത് ബാബു പറഞ്ഞു "മഹാത്മൻ, 'രണ്ടുഭാര്യയെ വച്ചുപുലർത്തുന്ന തണ്ടുതപ്പി'യുടെ പ്രാണൻ അപകടത്തിൽ തന്നെ. അങ്ങാണെങ്കിൽ ഈ രണ്ടു സ്വാമിമാരെയും വച്ചുപൊറുപ്പിക്കാൻ ഇറങ്ങിത്തിരിച്ചിരിക്കുകയാണ്. അപ്പോൾ, പിന്നെ, അങ്ങയുടെ പ്രാണൻ പോയില്ലെങ്കിൽ പിന്നാരുടെ പോകാനാ?"

ഗംഭീരമായ ആ തർക്കം കേട്ടു അവിടെ ഇരുന്നവരെല്ലാം അട്ടഹസിച്ചാർത്തു ചിരിച്ചുപോയി. ആ സ്വാമിമാരും അതിൽ പങ്കു കൊണ്ടു. ഹൃദയം കുളുർക്കെ ചിരിച്ചു. ഒരുപക്ഷേ, അക്കാരണം കൊണ്ടാവാം പിന്നീടു രണ്ടാളും ഒത്തുതീർപ്പാകയും ചെയ്തു.

സത്യത്തിൽ ശരത്ബാബുവിന്റെ പരിഹാസവൃത്തി വളരെ ഉന്മുക്തമായിരുന്നു. പലപ്പോഴും വിഷമംപിടിച്ച അവസരങ്ങളിൽ, അത് അന്തരീക്ഷത്തെ ആകെയങ്ങു ഇളക്കിമറിക്കുമായിരുന്നു. അക്കാലത്ത് അധികംപേരും ധരിച്ചിരുന്നത് പരുക്കൻ ഖദറാണ്. അനിലവരൻ റോയ് ദോത്തിക്കുപുറമെ പരുപരുത്ത ഖദറിന്റെ ഒരു രണ്ടാം മുണ്ടുമാത്രമേ ധരിച്ചിരുന്നുള്ളു. നേരെ വിപരീതമായിരുന്നു, സുഭാഷ്ചന്ദ്രബോസിന്റെ ചേട്ടൻ ശരച്ചന്ദ്രബോസ്. വളരെനേർത്ത ഖദറിഴകളിൽ നെയ്ത ദോത്തിയും കുപ്പായവും ഷാളുമായിരുന്നു അദ്ദേഹത്തിന്റെ വേഷം. ശരത്ബോസ് സ്വതേ വിശാലകായനായിരുന്നുതാനും. ദോത്തി കഷ്ടി കണങ്കാലുവരെ എത്തിനിൽക്കും. പഞ്ചാബിമട്ടിലുള്ള കുപ്പായം അങ്ങിനെ നീണ്ടു കിടക്കും. അതിനുമുകളിൽ ഷാളും. ഒരു ദിവസം ആരോ നേരമ്പോക്കിനു ചോദിച്ചു: "ശരത്ബാബു ! അങ്ങയുടെ ഈ നേരിയ ഖദർ എവിടെ ഉണ്ടാക്കുന്നതാ ?" ശരത്ബാബു തെറ്റിദ്ധരിച്ചു, നേരിയ ഖദർ ധരിക്കുന്നതു കണ്ടു ആക്ഷേപിക്കുകയാണെന്ന്. അൽപമൊന്നു ചൂടായി പറഞ്ഞു "ഭാഗൽപുരത്ത്".

എന്തോ സുഖമല്ലാത്ത ഒന്നുസംഭവിക്കാൻ പോകുന്നപോലെ തോന്നി. അപ്പോഴേക്കും സാഹിത്യകാരൻ ശരത്ചന്ദ്രൻ കയറി മറഞ്ഞു കഴിഞ്ഞു. "എന്റെ പൊന്നേ ! ഞങ്ങളുടെയവിടെയാണെങ്കിൽ എല്ലാവിധ സാമ്പിളുകളുമുണ്ട്. വൈചിത്ര്യം ഉണ്ടായിരിക്കുന്നത് എന്തിനും നല്ലതാണല്ലോ. ദാ ! അനിൽവരൻ റോയിയാണെങ്കിൽ ഖദറിന്റെ 'മദർ ടിഞ്ചറാണ്'. ശരച്ചന്ദ്രബോസോ, റ്റു ഹൻഡ്രഡ് ഡയല്യൂഷനും !"

ഹോമിയോപ്പതിമരുന്നുകളുടെ സിദ്ധാന്തങ്ങളെക്കൊണ്ടുള്ള ആ ഉദാഹരണം അന്തരീക്ഷം കീഴ്മേൽ മറിച്ചു. എല്ലാവരും പൊട്ടിച്ചിരിച്ചു. ശരച്ചന്ദ്രബോസും ആക്ഷേപം ഏൽപിച്ച ആഘാതം മറന്നു ചിരിക്കാൻ തുടങ്ങി.

ചിലപ്പോഴെല്ലാം ഈ പരിഹാസപ്രവണത കുറച്ചു കടുത്തു പോകാറുണ്ട്. ഡൽഹികോൺഗ്രസ്സ് സമ്മേളനത്തിനിടയിൽ, ശരത് ചന്ദ്രൻ മറ്റു കൂട്ടുകാരുമൊരുമിച്ച് പേരുകേട്ട സ്ഥലങ്ങൾ കാണാൻ പോയിരുന്നു. ഒരു ദിവസം അവർ കുത്തബ്മിനാറിന്റെ അടുത്തുള്ള അതിഭയങ്കരമായ ഒരു കിണർ കാണാൻ പോയി. അപ്പോൾ മൂന്ന് ഘട്ടങ്ങളായി അതിൽ ഇറങ്ങുന്ന ഒരു ചെറുപ്പക്കാരൻ പാണ്ട അവരുടെ മുമ്പിൽ വന്നു. സുഭാഷ്ചന്ദ്രൻ അയാൾക്കു ഒരു രൂപ കൊടുത്തു. അയാൾ വേഗം കീഴ്പ്പോട്ടിറങ്ങി. അമ്പമ്പോ ! എന്തു രോമാഞ്ചകരമായ കാഴ്ചയായിരുന്നു അത്. ചെറിയ വീതി കുറഞ്ഞ അരഞ്ഞാണം. കിണറിന്റെ വലിപ്പം പോലെതന്നെ. പിശുക്കന്റെ ധനം പോലുള്ള വെളിച്ചം. കടുകിട അങ്ങോട്ടോ, ഇങ്ങോട്ടോ, പിഴച്ചു പോയാൽ വാരിയെല്ലു തകർന്നു തരിപ്പണമാകും. എന്നാൽ, ആ പാണ്ടയാകട്ടെ, വീണ്ടും വന്നു പണം ചോദിക്കാൻ തുടങ്ങി-പറഞ്ഞു. “ഒരു രൂപ കൂടി തരൂ. ഇനിയും ചാടാം.”

സുഭാഷ്ചന്ദ്രൻ, കിരൺ ശങ്കർ റോയ്, ദിലീപ് കുമാർ റോയ് എല്ലാവരും പറഞ്ഞു വേണ്ടെന്ന്. എന്നാൽ ശരത്ബാബു പെട്ടെന്ന് ഒരു രൂപ എടുത്ത് അവന്റെ കയ്യിൽ കൊടുത്തു. എന്നിട്ടു പറഞ്ഞു “ചാട്.”

ആശ്ചര്യത്തോടെ സുഭാഷ്ചന്ദ്രബോസ് ചോദിച്ചു. “അതെന്തിനാ ? ഇപ്പോൾ കണ്ടുകഴിഞ്ഞതല്ലേയുള്ളു ?” ശരത്ബാബു ചിരിച്ചുകൊണ്ടു പറഞ്ഞു: “ആർക്കറിയാം, ഇത്തവണ അങ്ങോട്ടോ ഇങ്ങോട്ടോ അൽപം മാറി വല്ലടോം മുറിയുകയോ, അഥവാ വീണു മുങ്ങിപ്പോകുകയോ ചെയ്യില്ലെന്ന്. അപ്പോൾ ദുസ്സാഹസക്കാരനായ ഒരു പാണ്ടയെങ്കിലും കുറയുമല്ലോ.”

അവിടെ നിന്ന് അദ്ദേഹം തന്റെ ഇളയസഹോദരനായ പ്രഭാസ് ചന്ദ്രന്റെ (സ്വാമിവേദാനന്ദ) അടുത്തുപോയി, വൃന്ദാവനത്തിൽ. കൂട്ടത്തിൽ സ്നേഹിതന്മാർ പലരുമുണ്ടായിരുന്നു. ഒരു ദിവസം എല്ലാവരും രാധാകുണ്ഡം കാണാൻ പോയി. അവരെ കണ്ടപ്പോൾ, അനേകം പാണ്ടമാർ ഒരുമിച്ചു വന്നുകൂടി. അവർ പൈസ ചോദിക്കാൻ തുടങ്ങി. അർക്കും ഒരുപിടിയുമില്ല, എന്തുകൊടുക്കണമെന്ന്. അപ്പോൾ, ശരത്ബാബു രണ്ടുരൂപ എടുത്ത് അവരുടെ ഇടയിലേക്ക് വലിച്ചെറിഞ്ഞു. എല്ലാവർക്കും ആശ്ചര്യമായി. രണ്ടുരൂപ ! ശരത്ബാബു പറഞ്ഞു. “കണ്ടില്ലേ, അവരെല്ലാം ആ രൂപയുടെമേൽ എങ്ങിനെ ചാടിവീണെന്ന്. ഞാൻ എപ്പോഴും അവരുടെ ഇടയിൽ വഴക്കുണ്ടാക്കുക പതിവാണ്. ആർക്കാണു രൂപയെന്ന് അവർക്കൊ

രിക്കലും തീരുമാനിക്കാൻ സാധ്യമല്ല.

ക്രൂരഹാസ്യപ്രദങ്ങളായ ഈദൃശ സംഭവങ്ങൾ, അദ്ദേഹത്തിന് അമ്മാതിരി തമാശകളോടുള്ള വെറുപ്പിനെയല്ലേ കാണിക്കുന്നത്?

## 7

ശരത്ചന്ദ്രൻ അടിമുതൽമുടിവരെ രാഷ്ട്രീയത്തിൽ മുങ്ങിനിന്ന കാലമായിരുന്നു അത്. സാഹിത്യത്തെ ശ്രദ്ധിച്ചില്ല. കുടുംബത്തെ ശ്രദ്ധിച്ചില്ല. അദ്ദേഹത്തിന്റെ ഭാര്യ, സ്നേഹിതന്മാർ എന്നിവർക്കെല്ലാം അതിൽ വളരെ പ്രയാസമുണ്ടായിരുന്നു. സാഹിത്യസാധനയിൽ മുഴുകിയിരുന്ന ശരത്ചന്ദ്രൻ; ക്യാമ്പടിച്ചുകൂടാൻ വിരുതനായിരുന്ന ശരത്ചന്ദ്രൻ; കാടനായ ഭേലുവിനും പക്ഷികൾക്കും വേണ്ടി എന്തും സഹിക്കാൻ ഒരുക്കമായിരുന്ന ശരത്ചന്ദ്രൻ. ആ മനുഷ്യന് ഇപ്പോൾ എന്തുപറ്റി ? ആ യഥാർഥ ശരത്ചന്ദ്രനെ രാഷ്ട്രീയ രാഹു ഗ്രസിച്ചുനിന്നു. എന്നാൽ അദ്ദേഹം ഒന്നും തന്നെ എഴുതിയിരുന്നില്ലേ ? അങ്ങിനെയും പറഞ്ഞുകൂടാ. ശരത്ഗ്രന്ഥാവലിയുടെ അഞ്ചാം ഭാഗം[1] കൂടാതെ 'നാരീ കാ മൂല്യ'[2] (സന്ദർഭ്) 'ദേനാ പാവനാ'[3] നോവൽ ഇവ അക്കാലത്താണു പ്രസിദ്ധീകരിച്ചത്. 'ശ്രീകാന്ത്' മൂന്നാം പർവം 'പഥേർദാവി' 'നവവിധാൻ' 'ജാഗരൺ' എന്നീ നോവലുകൾ എഴുതാൻ തുടങ്ങിയതും അതേകാലത്തു തന്നെ. അക്കാലത്തു പുറത്തിറങ്ങിയ അദ്ദേഹത്തിന്റെ രണ്ടു പ്രസിദ്ധ കൃതികളായിരുന്നു 'മഹേശും'[4] അഭാഗീ കാ സ്വർഗ[5]വും.

കൂടാതെ അദ്ദേഹത്തിന്റെ ഏതാനും സുപ്രസിദ്ധങ്ങളായ പ്രഭാഷണങ്ങളും ലേഖനങ്ങളും അക്കാലത്താണു പ്രസിദ്ധപ്പെടുത്തിയത്. 'ശ്രീകാന്ത്' പ്രഥമപർവ[6] ത്തിന്റെ ഇംഗ്ലീഷുവിവർത്തനം പ്രസിദ്ധപ്പെടുത്തിയതും അക്കാലത്തുതന്നെ. കെ. സി. സെൻ, തിയോഡോസിയാതോംസൺ എന്നിവരാണു പരിഭാഷകർ. മുഖവുര എഴുതിയത് ഈ. ജെ. തോംസനും. ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി പ്രസ്സിൽ നിന്നാണ് അത് പ്രസിദ്ധീകരിച്ചത്.

'ദേനാപാവനയെ' സംബന്ധിച്ചു രസകരമായ ഒരു കഥയുണ്ട്. പ്രസിദ്ധ നാടകകൃത്തായ ക്ഷീരോദ്പ്രസാദ് വിദ്യാവിനോദ്, 'ബിന്ദോ കാ ലല്ലാ' വായിച്ചപ്പോൾ വല്ലാതെ ക്രുദ്ധനായി. കഥ മുഴുവൻ വായിക്കാതെയാണ് അദ്ദേഹം കോപിച്ചതെന്നു തോന്നുന്നു. യതീന്ദ്രമോഹൻ സിങ് 'സാഹിത്യ കീ സ്വാസ്ഥ്യരക്ഷാ' എന്ന തന്റെ പുസ്തകത്തിൽ, അതിനെ അനീതിയുടെ പ്രചാരകമെന്നു

---

(1) ശരത് ഗ്രന്ഥാവലി 1923 ഫെബ്രുവരി 21.

(2) 'നാരി കാ മൂല്യ.' 1923 ഏപ്രിൽ

(3) 'ദേനാ പാവനാ.' 1923 ആഗസ്റ്റ് 14.

(4) 'മഹേശ്' 1922 ഡിസംബർ.

(5) 'അഭാഗി കാ സ്വർഗ്' 1923. (6) 1922.

വരുത്തിക്കൂട്ടാൻ, അങ്ങേയറ്റം ശ്രമിച്ചിരുന്നു എന്നതാണ് കാരണം. എന്നാൽ പിന്നീട് 'ദത്താ'വായിച്ചപ്പോൾ, അദ്ദേഹം വിമുഗ്ധനായി പ്പോയി. അതിനുശേഷമാണ് 'ദേനാപാവനാ' വായിച്ചത്. "എന്തൊ രുഭാഷ ! എന്തൊരു സ്വാഭാവിക ചിത്രീകരണം!" അദ്ദേഹം മതി മറന്നാനന്ദിച്ചു. നളിനീകാന്ത സർക്കാരിനോടു പറഞ്ഞു "എനിക്കു ശരത് ബാബുവിനെ ഒന്നു കാണാൻ മോഹമുണ്ട്."

"എന്തിന് ?"

"അദ്ദേഹത്തെ നമസ്കരിച്ച് അഭിനന്ദിക്കണം."

പ്രായം കൊണ്ടു വലിയവനായ ആ സാഹിത്യകാരൻ ഇതില ധികം എന്തുപറയാൻ ? സത്യത്തിൽ അദ്ദേഹം ശരത്ചന്ദ്രനെ കണ്ട പ്പോൾ കെട്ടിയങ്ങുപിടിച്ചു. കണ്ടാൽ തോന്നും വിടുകയേയില്ലെന്ന്.

അക്കാലത്തെ ശരത്ചന്ദ്രകൃതികൾ രാഷ്ട്രീയ അനുഭവജ്ഞാനം ഉൾക്കൊണ്ടു നിൽക്കുന്നവയായിരുന്നു. അനുഭവ സമ്പത്തിൻെറ ഒരു വിശാലകോശം തന്നെയായിരുന്നു അദ്ദേഹത്തിൻെറ മസ്തി ഷ്കം. അത് നവംനവങ്ങളായ പ്രേരണകളും ഉദ്ഭാവനകളും പ്രദാനം ചെയ്തു കൊണ്ടിരുന്നു. ദാരിദ്ര്യം, ജമീന്ദാരന്മാരുടെ അക്രമങ്ങൾ, സ്വാതന്ത്ര്യത്തോടുള്ള ഒടുങ്ങാത്ത ആകാംക്ഷ എന്നീ ഭാവങ്ങളെല്ലാം തന്നെ അക്കാലത്തെ കൃതികളിൽ തളിരിട്ടുനിന്നിരുന്നു. 'മഹേൾ' എന്ന കഥ വായിച്ചിട്ട് ശ്രീ അരവിന്ദൻ എഴുതി "വിസ്മയ വിമുഗ്ധ മാക്കുന്ന രചനാ ശൈലി, മാനവ മനസ്സിൽ ഗംഭീരമായ ആവേഗ തരംഗങ്ങളുയർത്താൻ കഴിവുള്ള മഹാകൃതികാരനായ കഥാ ശിൽപി." ആശ്ചര്യം! ആ കഥ, ഡിസ്ട്രിക്ട് ബോർഡിൽ നിന്നു സഹായധനം ലഭിക്കുന്ന, സർക്കാരിൻെറ അഭിപ്രായങ്ങൾ പ്രചരി പ്പിക്കുന്ന, 'പല്ലീശ്രീ' എന്ന മാസികയിലാണ് പ്രസിദ്ധീകൃതമായത്. അത് വായിച്ചപ്പോൾ ഒരു ഹിന്ദു ജമീന്ദാർ ഇങ്ങനെ ആക്ഷേപിച്ചു: "ഡിസ്ട്രിക്റ്റ് ബോർഡിൽ നിന്നു സഹായധനം ലഭിക്കുന്ന ഒരു പത്രത്തിൽ ഇങ്ങനെയുള്ള കഥകൾ പ്രസിദ്ധീകരിച്ചു കൂടാത്തതാണ്. അതുകൊണ്ട് പ്രജകൾ ജമീന്ദാരന്മാർക്കെതിരായി അണിനിരക്കും. എന്നു പറഞ്ഞാൽ നാടു നശിക്കുമെന്നർഥം."

ആ കഥ പ്രസ്തുത മാസികയിൽ എങ്ങനെ വരാൻ ഇടയായി? അതിൻെറ പിന്നിലുമുണ്ടൊരു കഥ. ശരത്ബാബുവിൻെറ അയൽ വാസിയായ അക്ഷയബാബു ഹുഗ്ളി ഗവണ്മെൻറു കോളേജിൽ അധ്യാപകനായിരുന്നു. അദ്ദേഹം 'പല്ലീ ശ്രീ'യുടെ പത്രാധിപരാകാൻ നിർബന്ധിതനായിത്തീർന്നു. ശരത്ബാബുവിനോട് ഒരു കഥ കൊടുക്ക ണമെന്ന്, അപേക്ഷിച്ചിരുന്നു. ആ കഥയാണ് 'മഹേൾ.' ഒരു പക്ഷേ, കഥാകാരൻ ആ സമയം സങ്കൽപിച്ചുപോലും കാണില്ല, ആ കഥ തൻെറ സ്വന്തം കൃതികളിലെന്നല്ല, വിശ്വ സാഹിത്യത്തിലെ തന്നെ ഉൽകൃഷ്ടകൃതിയാകുമെന്ന്. എന്നാൽ ആ പരമാർഥം അക്ഷയ ബാബു തീർച്ചയായും മനസ്സിലാക്കിയിരുന്നു. ഇത്ര മനോഹരമായ ഒരു കഥ അങ്ങനെയൊരു പത്രത്തിൽ പ്രസിദ്ധപ്പെടുത്തണമെന്ന്

അദ്ദേഹം വിചാരിച്ചില്ല. അതിനാൽ 'മഹേശ്' 'പല്ലീശ്രീ'യിൽ വരുന്നതിനോടൊപ്പം തന്നെ, ആ മാസത്തെ 'ബംഗവാണി'യിലും പ്രസിദ്ധീകരിക്കപ്പെടുന്നതിനുവേണ്ട ഏർപ്പാടുകൾ, സ്വന്തനിലയിൽ ചെയ്തിരുന്നു. 'അഭാഗീ കാ സ്വർഗ'ത്തിൽ, ദാരിദ്ര്യം കൊണ്ടു വശംകെട്ട ദൂലേ സമുദായത്തിന്റെ കരളലിയിക്കുന്ന ചിത്രമാണ് ശരത്ബാബു വരച്ചുകാട്ടിയിട്ടുള്ളത്. അവർ ചത്താൽ വിറകുകൊണ്ടു ദഹിപ്പിക്കാൻ നിയമമില്ലായിരുന്നത്രെ. എന്നാൽ, കംഗാളിയുടെ അമ്മയുടെ ഏകമാത്രമായ ആഗ്രഹം ചിതയിൽ എരിഞ്ഞു സ്വർഗാരോഹണം ചെയ്യണമെന്നായിരുന്നു. ആ ആഗ്രഹം നിറവേറിയില്ല. മൺകുഴിയിൽ അമർന്നൊതുങ്ങിത്തന്നെ അവൾക്കു സദ്ഗതി അടയേണ്ടിവന്നു. തങ്ങൾ സ്വന്തം കൈകൊണ്ടു വളർത്തിയ മരംപോലും വെട്ടാൻ അവരെ അനുവദിച്ചിരുന്നില്ല. നീചജാതിയിൽപ്പെട്ട 'ദൂല'കൾ ബ്രാഹ്മണരുടേയും കായസ്ഥന്മാരുടേയും ഒപ്പമാവുകയോ? കൊള്ളാം!

'പഥേർ ദാവി' ശരത്ബാബുവിന്റെ സ്വന്തം രാഷ്ട്രീയ വിശ്വാസത്തിന്റെ പ്രതീകമാണ്. അലഞ്ഞുതിരിഞ്ഞു നടന്ന കാലത്തു അനേകം രാജ്യങ്ങളിൽ പോയിരുന്നു. അവിടത്തെയെല്ലാം അനുഭവകഥകളാണ് അതിലെ ഉള്ളടക്കം. അതെഴുതുന്ന കാലത്ത് ശരത്ചന്ദ്രന്റെ മുമ്പിൽ ബംഗാളിലെ വിപ്ലവ പ്രസ്ഥാനം പച്ചപിടിച്ചു നിന്നിരുന്നു. സുപ്രസിദ്ധ വിപ്ലവ സാഹിത്യകാരനായ മാക്സിം ഗോർക്കിയുടെ 'അമ്മ'യും ശരത്തിനെ സ്വാധീനിച്ചിരുന്നു. ഗോർക്കിയുടെ കൃതികൾ വായിച്ചുകഴിഞ്ഞപ്പോൾ "ജീവിതത്തിൽ അദ്ദേഹത്തിനുള്ളത്ര പിടിപാട് ദസ്തയേവസ്കിക്കുമില്ല, മറ്റാർക്കുമില്ലെന്ന് എനിക്കുതോന്നി." അതായിരുന്നു ശരത്ചന്ദ്രന്റെ വിശ്വാസം.

ആയിടക്ക് പ്രസിദ്ധീകരിക്കപ്പെട്ട ഗോർക്കിയുടെ കഥാ സംഗ്രഹം അദ്ദേഹം വായിച്ചിരുന്നു. ആ കഥകളിലെല്ലാം തന്നെ, ജീവിതത്തോട് ഒരു പുതിയ കാഴ്ചപ്പാടായിരുന്നു കൈക്കൊണ്ടിരുന്നത്. പുതിയ ഭാവധാര, പുതിയ ശൈലി, പുതിയ ടെക്നിക്. ഗോർക്കി മാനവ സമാജത്തിന്റെ പുതിയ സന്ദേശവാഹകനാണ്.

ഇലാചന്ദ്രജോഷി എഴുതിയിട്ടുണ്ട്. "അപ്പോൾ, അദ്ദേഹം പതിതന്മാരായ സ്ത്രീ പുരുഷന്മാരുമായി ബന്ധപ്പെട്ടിരുന്ന കാലം കഴിഞ്ഞുപോയിരുന്നു. തന്റെ രചനാ കാലത്തിന്റെ മൂന്നാമതു ചരണത്തിൽ പ്രവേശിച്ചു നിൽക്കുന്ന കാലഘട്ടം. തീർച്ചയായും 'പഥേർ ദാവി'യിൽ ഗോർക്കിയുടെ പ്രഭാവം കാണാൻ കഴിയും. ഒരളവുവരെ രണ്ടുപേരുടെ ജീവിതത്തിലും സാദൃശ്യമുണ്ട്. ഇരുവരും അലഞ്ഞു തിരിഞ്ഞു നടന്ന് ജീവിതം കഴിച്ചിരുന്നവരാണ്. രണ്ടാളും ജീവിതത്തെ തൊട്ടടുത്തു നിന്നു നോക്കിക്കണ്ടിരുന്നു. വിമോചന പ്രസ്ഥാനത്തിന്റെ കരുത്തേറിയ സമർഥകന്മാരായിരുന്നു അവർ. വ്യക്തിപരമായ നിലയിൽ അസിംഹാ മാർഗ സഞ്ചാരിയായിരുന്നുവെങ്കിലും നാടിന്റെ വിമോചനത്തിനുവേണ്ടി ഹിംസാമാർഗം കൈക്കൊള്ളുന്നവരെ ശരത്ചന്ദ്രൻ മനസാ സ്നേഹിക്കുകയും ചെയ്തിരുന്നു.

രാഷ്ട്രീയമായ അനുഭവജ്ഞാനം അദ്ദേഹത്തിൻെറ അപൂർണ കൃതിയായ 'ജാഗരൺ' പകർന്നുതരുന്നുണ്ട്.[1] 'വസുമതി'യിൽ അതു നിരന്തരം രണ്ടുകൊല്ലം വന്നുകൊണ്ടിരുന്നു. പക്ഷേ, മുഴുവനാക്കാൻ കഴിഞ്ഞില്ല. പൂർത്തിയായിരുന്നെങ്കിൽ വളരെയധികം പ്രാധാന്യമർഹിക്കുന്ന ഒരു പുസ്തകമാകുമായിരുന്നു. അതിലെ പ്രൗഢമായ ഭാഷാശൈലി കൊണ്ടല്ല അത്. അതിൽ വ്യക്തമാക്കിയിട്ടുള്ള രാഷ്ട്രീയ പരാമർശങ്ങൾ ഒരു ദീർഘദർശനത്തിൻെറ രൂപത്തിലുള്ളവയായിരുന്നതു കൊണ്ടത്രെ. മഹാകാല ചക്രവർത്തിയാണ് സാഹിത്യകാരൻ. വരാൻപോകുന്ന കാലത്തെപ്പറ്റിയുള്ള സങ്കൽപം അഥവാ ദീർഘദർശനം അയാൾക്കു അസാധ്യമായ കാര്യമൊന്നുമല്ല. പ്രസ്തുത നോവലിൻെറ ഒരു ഭാഗത്ത് നായികയുടെ അച്ഛൻ — ഒരു ജമീന്ദാർ കൂടിയാണദ്ദേഹം — പറയുന്നു "പ്രജകളുടെ മനോഭാവത്തിൽ വലിയൊരു പരിവർത്തനം വന്നിട്ടുണ്ട്. അത് ശിക്ഷണത്തിൻെറ പരിണാമമാകട്ടെ, അഥവാ യുഗധർമ്മത്തിൻെറയാകട്ടെ, അതുമല്ലെങ്കിൽ ജമീന്ദാരന്മാരുടെ അക്രമത്തിൻെറയാകട്ടെ ഏതായാലും ജനങ്ങൾ ഇപ്പോൾ ആഗ്രഹിക്കുന്നത് ജമീന്ദാരീ സമ്പ്രദായത്തിൻെറ നാശമാണ്. ചിലപ്പോൾ രണ്ടു നാൾ മുമ്പാകാം ചിലപ്പോൾ രണ്ടുനാൾ കഴിഞ്ഞായെന്നും വരാം. ഏതായാലും ജമീന്ദാരീ സമ്പ്രദായം നാശമടയും. തീർച്ച. ജമീന്ദാരിക്കു കെട്ടുകെട്ടേണ്ടിവരും. ഒരു തരത്തിലും നിങ്ങൾക്കതിനെ രക്ഷിക്കാൻ സാധ്യമാവില്ല."

ജമീന്ദാരീ സമ്പ്രദായം അവസാനിക്കുന്നതു സംബന്ധിച്ച് ഇത്ര സ്പഷ്ടമായ ഒരു ദീർഘ ദർശനം ഒരു പക്ഷേ, ഒരു കഥാകാരനും ചെയ്തിട്ടില്ല. എന്തുകൊണ്ടാണ് അദ്ദേഹത്തിന് ആ കൃതി മുഴുവനാക്കാൻ കഴിയാഞ്ഞത് ? ഒരു പക്ഷേ, തൻെറ ചിരന്തന സുഹൃത്തായ മടികാരണമാകാം. അതല്ലെങ്കിൽ ദേശബന്ധുവിൻെറ കാലശേഷം അദ്ദേഹത്തിൻെറ മനസ്സ് രാഷ്ട്രീയത്തിൽ പിടിച്ചു നിൽക്കാതിരുന്നതിനാലാകാം. 'പഥേർദാവി' പൂർത്തിയാക്കിയതും വളരെ പണിപ്പെട്ടാണ്. 'ബംഗവാണി' തുടരെത്തുടരെ നിർബന്ധിച്ചതിൻെറ ഫലമായി, അനേകം വർഷം കൊണ്ടാണതുസാധിച്ചത്.

'നവവിധാൻ'[2] പഴഞ്ചൻ രീതികളെ പ്രതിപാദിക്കുന്ന ഒരു പുസ്തകമാണ്. അതിൽ പുതിയ പാശ്ചാത്യ സംസ്കാരത്തിന്മേൽ പ്രാചീന ഹൈന്ദവരീതികളും (കർമ്മകാണ്ഡത്തിൻെറയല്ല) നയങ്ങളും വിജയക്കൊടിപാറിച്ചിരിക്കുന്നതായിട്ടാണ് കാണിച്ചിട്ടുള്ളത്. അത് ശരത്ബാബുവിനു തന്നെ അറിയാമായിരുന്ന ഒരു കാര്യമായിരുന്നു.

(1) 1923 ഒക്ടോബർ മുതൽ 1925 ഏപ്രിൽ വരെ. ഈ അപൂർണ നോവൽ അദ്ദേഹം മരിച്ചശേഷം നന്ദി മാധവമുക്കർജി പൂർത്തിയാക്കി (അമർ നാഥ് എന്ന പേരിൽ). എന്നാൽ മൂലകൃതികാരൻെറ പ്രതിഭ, കൽപനാശക്തി എന്നിവയുടെ അടുത്തെത്താൻപോലും കഴിഞ്ഞില്ല.

(2) 1922 മാർച്ച്.

ഒരു ദിവസം അസമഞ്ജസ്മുഖോപാധ്യായ അദ്ദേഹത്തോടു ചോദിച്ചു "താങ്കളുടെ പുസ്തകങ്ങളിൽ താങ്കൾ ഏറ്റവും ഇഷ്ടപ്പെടുന്ന പുസ്തകം ഏതാണ് ?"

ശരത്ബാബു വേഗം മറുപടി പറഞ്ഞു: "നവ വിധാൻ."

പിന്നെ, തെല്ലിട മൗനം ഭജിച്ചിട്ടു ചോദിച്ചു,"അത്ഭുതം തോന്നി, ഇല്ലേ ? ആ പുസ്തകം ആരും അത്ര കണക്കാക്കുന്നില്ല. അതാണ് ഞാൻ അനാദൃത പുസ്തകത്തിൻെറ പേരു പറയാൻ കാരണം. നോക്കൂ ! നിങ്ങളും എഴുത്തുകാരനാണല്ലോ. നിങ്ങളുടെ കൃതികളിലും കാണുമല്ലോ നല്ലതും ചീത്തയും സാമാന്യവുമെല്ലാം."

സാമൂഹ്യമാന്യതകളെപ്പറ്റി സംസാരിക്കാൻ പലരും അദ്ദേഹത്തിൻെറ അടുക്കൽ ചെല്ലുക പതിവായിരുന്നു. അവരിൽ ഒരാളായിരുന്നു, ഹിന്ദിയിലെ ഒരു യുവസാഹിത്യകാരനായ ഇലാചന്ദ്ര ജോഷി. ശരത്ചന്ദ്രനോട് ജോഷിക്കു വളരെയധികം മതിപ്പുണ്ടായിരുന്നു. ഒട്ടുവളരെ അന്വേഷിച്ചു പിടിച്ചാണ് ഒരു ദിവസം ശരത്ബാബുവിൻെറ വീട്ടിൽ ഇലാചന്ദ്ര എത്തിച്ചേർന്നത്.[1] അവിടെ ചെന്നപ്പോൾ മധ്യവയസ്കനായ ഒരു മനുഷ്യൻ പല്ലു തേയ്ക്കുന്നതുകണ്ടു. ജോഷി പറഞ്ഞു "ഞാൻ ശരത്ബാബുവിനെ കാണാൻ ആഗ്രഹിക്കുന്നു." അദ്ദേഹം പറഞ്ഞു "പറഞ്ഞോളു, എന്താണ് കാര്യം ? ഞാൻ തന്നെയാണ്."

വളരെ ബഹുമാനപൂർവം കൈകൂപ്പി സങ്കോചം നിറഞ്ഞ സ്വരത്തിൽ ജോഷി പറഞ്ഞു "അങ്ങയുടെ കൃതികൾ വായിച്ചു ഞാൻ വളരെ ഏറെ പ്രഭാവിതനായി. വളരെനാളായി തീവ്രമായ ഒരാഗ്രഹം, അങ്ങയെ നേരിട്ടു കണ്ടാൽ കൊള്ളാമെന്ന്. ഇപ്പോൾ സാധിച്ചു."

പെട്ടെന്ന് ജോഷിയെ ഇടക്കുവച്ചു തടുത്തിട്ട് ആ മനുഷ്യൻ പറഞ്ഞു, "ഓഹോ ! താങ്കൾ നോവലിസ്റ്റായ ശരത്ചാട്ടുജ്ജയെ കാണാനാണ് ആഗ്രഹിക്കുന്നത് അല്ലേ ? ശരി ! അദ്ദേഹം, ദാ ! ആ ഭാഗത്താണു താമസം. അതാ, ആ തെരുവിൻെറ ഇടത്തുഭാഗത്തായി ചുമന്ന നിറത്തിൽ ഒരു കെട്ടിടം കാണുന്നില്ലേ, അവിടെ ഉണ്ടാകും, അദ്ദേഹം." അപ്പോൾ ഈ മനുഷ്യനും തൻെറ പ്രിയപ്പെട്ട ശരത് അല്ല.

നിരാശനായ ജോഷി അങ്ങോട്ടു തിരിച്ചു. പറഞ്ഞുകൊടുത്ത കെട്ടിടത്തിലെത്തി, വരാന്തയിൽ കയറി നിന്നു. മുമ്പിൽ തന്നെ ഒരു ചെറിയ മുറിയുണ്ട്. മൂന്നു നാലു പേർ ഒരു മേശക്കു ചുറ്റുമായി ഇരിക്കുന്നു, ചതുരംഗം കളിയിൽ മുഴുകി. ജോഷി അവിടെ നിന്ന് വിളിച്ചു ചോദിച്ചു. "സുപ്രസിദ്ധ നോവലെഴുത്തുകാരനായ ശരത്ബാബു ഈ വീട്ടിലാണോ താമസിക്കുന്നത് ?"

---

(1) 1922 മാർച്ച്.

ശബ്ദം കേട്ട്, മധ്യവയസ്കനായ ഒരു മനുഷ്യൻ തല ഉയർത്തി ജോഷിയുടെ നേരെ നോക്കി. തലമുടി പകുതിയോളം നരബാധിച്ചിരുന്നു. താടിരോമം അപ്പാടെ നരച്ചിരുന്നില്ല. മുഖത്ത് അങ്ങുമിങ്ങും വെളുത്ത രോമങ്ങളുടെ കുറ്റികൾ കാണാമായിരുന്നു. മുറിക്കയ്യൻ ഉടുപ്പും ദോത്തിയും ധരിച്ച് ചതുരംഗം കളിയിൽ മുഴുകി ഇരിക്കുകയാണ്. അയാൾ ചോദിച്ചു. "എവിടെ നിന്നു വരുന്നു ? വരൂ. ഇരിക്കാം."

ജോഷി അകത്തു കടക്കവേ പറഞ്ഞു: "എനിക്ക് അദ്ദേഹത്തെ കണ്ടിട്ടു കാര്യമുണ്ട്."

"ഇരിക്കൂ ! ഞാൻ തന്നെയാണ് ശരത്ചന്ദ്രൻ."

"സുപ്രസിദ്ധ നോവലെഴുത്തുകാരൻ ശരത്ചന്ദ്രൻ ?"

ഒരിക്കൽ വഞ്ചിതനായതാണ്. അതാണ് വീണ്ടും ഈ പരുക്കൻ ചോദ്യം ആവർത്തിക്കാൻ കാരണം. ശരത്ചന്ദ്രൻ വളരെ ശാലീനമായ ഒരു പുഞ്ചിരിപൊഴിച്ചു.

"അതെ, ഒരു പ്രകാരത്തിൽ വിഖ്യാതൻതന്നെ." അവിടെ ഏകാന്തത ഇല്ലായിരുന്നു. ജോഷിക്കു വല്ലാത്തൊരു സങ്കോചം തോന്നി. അപ്പോൾ, ശരത്ബാബു പറഞ്ഞു. "പോകാം. എന്റെ വീട് അടുത്തുതന്നെയാണ്. അങ്ങോട്ടു പോകാം."

ശരത്ബാബു സ്വന്തം വീട്ടിലെത്തി. അപ്പോൾ ജോഷിയെ കണ്ട് ഭേലു ഭയങ്കരസ്വരത്തിൽ കുരയ്ക്കാൻ തുടങ്ങി. ശരത്ചന്ദ്രൻ സ്നേഹപൂർവം ശകാരിച്ചു. അപ്പോഴേ കുര നിറുത്തിയുള്ളു. അദ്ദേഹം ചെന്നിരുന്ന മുറി വലിപ്പമുള്ളതായിരുന്നു. എന്നാൽ അതിൽ വിശേഷാൽ ഫർണിച്ചറുകളോ മറ്റു സജ്ജീകരണങ്ങളോ ഒന്നും ഉണ്ടായിരുന്നില്ല. കുറച്ചു കസേരകളും ബെഞ്ചും ചുമരിനോടു ചേർത്തു വച്ചിരുന്ന റാക്കുകളുമാണുണ്ടായിരുന്നത്. റാക്കുകളിൽ പുസ്തകങ്ങൾ ഭംഗിയായി അടുക്കി വച്ചിട്ടുണ്ട്. അതൊക്കെയേ അവിടെ ഉണ്ടായിരുന്നുള്ളു. പക്ഷേ, തികച്ചും ഏകാന്തമായിരുന്നു. സുഖം തോന്നി. രണ്ടു പേരും മുഖത്തോടു മുഖം തിരിഞ്ഞ് ഇരുന്നു. അപ്പോൾ ഒരു ഭൃത്യൻ ഹുക്കാ നിറച്ചു കൊണ്ടുവന്നു. ശരത്ചന്ദ്രൻ സുഖമായി അതിൽ നിന്നു 'ഗുഡു ഗുഡാ' ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു, സ്നേഹമയമായ സ്വരത്തിൽ പറഞ്ഞു. "ശരി! ഇനി പറയൂ."

ജോഷി ആദ്യമായാണ് കാണാൻ ചെന്നത്! എങ്കിലും ചോദിക്കാൻ വളരെ ഏറെ കാര്യങ്ങളുണ്ടായിരുന്നു. ശരത്ചന്ദ്രനാണെങ്കിൽ സംഭാഷണ ചതുരനും. ആർക്കറിയാം എന്തെല്ലാം കാര്യങ്ങളാണ് അന്ന് സംസാരിച്ചതെന്ന്. സതീത്വം, സ്ത്രീത്വം, 'ശ്രീകാന്ത്', 'അന്നദാ ദീദീ', നോവലിലെ യാഥാർത്ഥ്യവും ജീവിത യാഥാർത്ഥ്യവും എന്നിങ്ങനെ ഒന്നിനു പുറകെ ഒന്നായി പല കാര്യങ്ങളെ സംബന്ധിച്ചുള്ള ചോദ്യങ്ങൾ ജോഷി ചോദിച്ചു കൊണ്ടിരുന്നു. കലയെപ്പറ്റിയുള്ള തന്റെ അഭിപ്രായം സ്പഷ്ടമാക്കിക്കൊണ്ട് ശരത്ബാബു

പറഞ്ഞു. "നമ്മുടെ നാട്ടിൽ കലയെക്കുറിച്ചു പറയുമ്പോൾ 'കല്യാണം' 'മംഗളം' എന്നീ ഭാവനകൾക്കു വളരെ ഏറെ പ്രാധാന്യം കൽപിക്കപ്പെടുന്നതായികാണുന്നു. അതുകൊണ്ട് ഏതൊരു കലാത്മക സത്യത്തിൻെറ പശ്ചാത്തലത്തിലാണോ, ഈ ഭാവനകൾ ക്കിടയില്ലാത്തത് അവയോട് എൻെറ മനസ്സിൽ അത്ര ബഹുമാനമൊന്നും തോന്നാറില്ല. കലയെ കേവലം ക്രീഡാ കൗതുകത്തിനുള്ള വസ്തുവെന്ന നിലയിൽ ഞാൻ കാണാറില്ല. മനുഷ്യ ജീവൻെറ ചരമ സാധനയാണത് എന്ന രൂപത്തിലത്രെ ഞാനതിനെ വീക്ഷിക്കാറുള്ളത്."

തൻെറ കഴിഞ്ഞകാലജീവിതത്തിലെ പല കഥകളും ശരത് ബാബു പറഞ്ഞു കേൾപ്പിച്ചു. അപ്പോൾ, സ്വാഭാവികമായും രവീന്ദ്രനാഥനും പരാമർശ വിഷയമായി. ജോഷി ചോദിച്ചു "അങ്ങ് അങ്ങയുടെ പല കൃതികളിലും വേശ്യകളേയും, അസതികൾ എന്നു പറയപ്പെടാറുള്ള സ്ത്രീകളേയും നായികമാരായി സ്വീകരിച്ചിട്ടുണ്ട്. അതിൻെറ കാരണം അങ്ങയുടെ വ്യക്തിപരമായ അഭിരുചിയാണോ ? അതോ, ഏതെങ്കിലും ആദർശ നിഷ്ഠമായ ഉദ്ദേശ്യത്താൽ പ്രേരിതനായി സിദ്ധാന്ത പരമായ പക്ഷത്തെ സമർഥിക്കാൻ വേണ്ടി, അങ്ങനെയുള്ള പാത്രങ്ങളെ അവതരിപ്പിച്ചിരിക്കുകയാണോ ?"

ശരത്ബാബു സ്വാഭാവികമായിത്തന്നെ മറുപടി പറഞ്ഞു "രണ്ടു കാര്യങ്ങളുമുണ്ട്. ഞാൻ, വ്യക്തിപരമായ നിലയിൽ അങ്ങനെയുള്ള ആളുകളുമായി വളരെ അടുത്ത് ഇടപഴകിയിട്ടുണ്ട്. അപ്പോഴെല്ലാം വളരെ ഉൽക്കടമായ രീതിയിൽ എനിക്കൊരു കാര്യം അനുഭവപ്പെട്ടിട്ടുണ്ട്. ഈ വേശ്യകൾ സമൂഹത്തിൽ വളരെയധികം ചൂഷണത്തിനു വിധേയരായിട്ടുള്ളവരും, അതുപോലെ തന്നെ വളരെയധികം അക്രമത്തിനിരയായിട്ടുള്ളവരുമാണെന്നതത്രെ അത്. സാമ്പത്തിക ത്തകർച്ചകാരണം ഇവർ വളരെയധികം വൃത്തികെട്ടതും വെറുക്കപ്പെട്ടതുമായ ജീവിതം നയിക്കുന്നു. എന്നാൽ, അറിഞ്ഞും അറിയാതെയും അതിൽ നിന്നു മോചനം കിട്ടാൻ വേണ്ടി, അവർകിടന്നു പെടാപ്പാടു പെടുകയാണ്. അവരുടെ ആ വെപ്രാളം കാണാനുള്ള സൗകര്യം എല്ലാവർക്കും എപ്പോഴും ഉണ്ടായെന്നുവരില്ല. എന്നാൽ എപ്പോഴെങ്കിലും, ആർക്കെങ്കിലും, ഏതെങ്കിലും കാരണവശാൽ, അതിനുള്ള ഒരു അസുലഭാവസരം ലഭിച്ചാൽ അതൊരിക്കലും മറക്കാനും സാധ്യമാവില്ല. അവരുടെ ഹൃദയത്തിൽ കുടികൊള്ളുന്ന ആ കാതലായ പോർവിളിയെ വാക്കുകളുടെ പരിവേഷം ചാർത്തി അവതരിപ്പിക്കാൻ, ഞാൻ വളരെക്കാലം മുമ്പു തന്നെ നിശ്ചയിച്ചിരുന്നു. എൻെറ ആ ദൗത്യത്തിനു പ്രായോഗിക രൂപം കൊടുക്കാൻ, ഞാൻ ആകുന്നതെല്ലാം ചെയ്തിട്ടുമുണ്ട്."

ജോഷി പറഞ്ഞു "ഒരിക്കൽ രവീന്ദ്രനാഥൻ, തൻെറ ഒരു ലേഖനത്തിൽ, അങ്ങയുടെ നേരെ ആക്ഷേപശരം തൊടുത്തുവിട്ടു കൊണ്ട് എഴുതി, കല വിശുദ്ധവും ആനന്ദാത്മകവുമായ സൗന്ദര്യവുമായി

ബന്ധപ്പെട്ടിരിക്കുന്നു. അതിന്റെ ആവാസ സ്ഥാനം ചിത്പൂരിലെ വൃത്തികെട്ട തെരുവുകളിലല്ല. വാണീദേവിയുടെ അകലുഷിതമായ ശ്രീകോവിലത്രെ അത്. അതിനെപ്പറ്റി അങ്ങ് എന്താണ് പറയുന്നത്?"

ശരത്ബാബു പറഞ്ഞു: "ആ ലേഖനത്തിൽ അജ്ഞാതമായ ഏതോകാരണവശാൽ, രവീന്ദ്രനാഥൻ കുരുങ്ങിപ്പോയതാണ്. അല്ലെങ്കിൽ, അദ്ദേഹത്തെപ്പോലെ മഹാനായ ഒരു ദൃഷ്ടാവ്, കലയുടെ ഉദ്ദേശം, വ്യാപ്തി എന്നിവയെപ്പറ്റി അറിവില്ലാത്തവനായിരിക്കുമെന്ന് എനിക്കൊരിക്കലും വിചാരിക്കാൻ സാധ്യമല്ല. ആ ലേഖനത്തിൽ, അദ്ദേഹം, താൻ തന്നെ മുമ്പു പറഞ്ഞിട്ടുള്ള കാര്യങ്ങളെ ഖണ്ഡിച്ചിരിക്കുകയാണ് ചെയ്തിട്ടുള്ളത്. ആനന്ദാത്മകമായ സൗന്ദര്യത്തിന്റെ കവിയായിരുന്നു അദ്ദേഹമെന്നതിൽ സംശയമേയില്ല. ഇപ്പോഴും അങ്ങനെ തന്നെ. എന്നാൽ, അതോടൊപ്പം തന്നെ; ദുഃഖദൈന്യതകളും അഭാവങ്ങളും ശോഷണങ്ങളും അക്രമങ്ങളും കൊണ്ടു പീഡിപ്പിക്കപ്പെടുന്ന കഠോര ജീവിത യാഥാർഥ്യങ്ങളെ സംബന്ധിക്കുന്ന ഭാഗങ്ങളെ അദ്ദേഹം വിട്ടു കളഞ്ഞിട്ടുമില്ല. ഏതൊരു കവിയാണോ തന്റെ ഒരു കവിതയിൽ, വേശ്യമാരെയും അതുപോലുള്ള, പതിതകളായ മറ്റു നാരികളേയും സതീശിരോമണികൾ എന്നു വിശേഷിപ്പിച്ചിട്ടുള്ളത്, 'പതിതാ' എന്ന കവിതയിൽ വേശ്യയുടെ ഹൃദയാന്തർഭാഗത്തു കുടികൊള്ളുന്ന ദേവത്വത്തെ, മാർമ്മികമായ സൗന്ദര്യ ഭാവനയോടെ പ്രസ്ഫുരിപ്പിച്ചിട്ടുള്ളത്, ആ കവി ചിത്പുരത്തിലെ വൃത്തികെട്ട തെരുവുകളുമായി കലയ്ക്ക് യാതൊരു ബന്ധവുമില്ലെന്ന് ഇന്നു പറയാൻ തുടങ്ങിയാൽ, ആ ലേഖനത്തിന്റെ പിന്നിൽ രഹസ്യമയമായ ഏതോ കാരണം ഒളിഞ്ഞു കിടപ്പുണ്ടെന്നു സംശയം തോന്നുന്നതിൽ, അസ്വാഭാവികമായിട്ടൊന്നുമില്ല. ആ കാരണം വ്യക്തിഗതമാകാനും മതി."

ആ വ്യക്തിഗതമായ കാരണമെന്താണ് ? അതാർക്കും വ്യക്തമല്ലതാനും. ഋഷികുമാരൻ തന്റെ പവിത്രമായ ദൃഷ്ടിപാതം കൊണ്ട് പതിതയുടെ ഹൃദയത്തിൽ കുടികൊണ്ടിരുന്ന ദേവതയെ ഉണർത്തുന്നതുപോലെ 'ദേവദാസി'യിലെ ചന്ദ്രമുഖിയുടെ ഹൃദയാന്തർഭാഗത്ത് ഉറങ്ങിക്കിടന്നിരുന്ന ദേവത, ദുശ്ചരിത്രനും എന്നാൽ സരള ഹൃദയനുമായ ദേവദാസിന്റെ നിഷ്കപടമായ ആത്മാവിന്റെ സ്പർശനമേറ്റ് ഉണർന്നെഴുന്നേറ്റു എന്ന കാര്യത്തിൽ സംശയമില്ല തന്നെ. അതാണ് ശരത് സാഹിത്യത്തിന്റെ സവിശേഷത. എന്നാൽ അദ്ദേഹവും കവി ഗുരുവും തമ്മിൽ ഒരു വ്യത്യാസമുണ്ട്. രവീന്ദ്രനാഥൻ ദേവത്വത്തെ തട്ടി ഉണർത്താൻ തപോവനത്തിലെ പവിത്രമായ ചുറ്റുപാടുകളാണ് ഉപയുക്തമെന്നു കരുതുമ്പോൾ, ശരത്ചന്ദ്രൻ ചിത്പുരിലെ വൃത്തികെട്ട തെരുവുകളിലാണ് ദേവത്വത്തെ കണ്ടെത്താൻ ശ്രമിക്കുന്നതെന്നു മാത്രം. ഈ അന്തരം ആഭിജാത്യത്തിന്റെയും വ്രാത്യ സംസ്കാരത്തിന്റെയുമാണ്. ശരത്ചന്ദ്രൻ

അതേ കാരണം കൊണ്ട്, ഒട്ടും തന്നെ ഹീനനാകാതെ മഹാനായി തന്നെ നിലകൊള്ളുന്നു. ആനന്ദാത്മക സൗന്ദര്യത്തിന്റെ കവിയായിരുന്നു രവീന്ദ്രനാഥൻ. അദ്ദേഹം സാഹിത്യമാകുന്ന മാധ്യമത്തിലൂടെ വിശ്വമാനവനെ കണ്ടെത്താൻ ആഗ്രഹിച്ചു. നേരെമറിച്ച് ശരത്, താൻ നിന്ന ഭൂമിയിൽ തന്നെ ഉറച്ചുനിന്നു. അതു കാരണം, സിവിലാജ്ഞാലംഘനം സംബന്ധിച്ച് ഒരു ദിവസം രണ്ടു പേരുടേയും ഇടയ്ക്ക് അഭിപ്രായ വ്യത്യാസമുണ്ടായി. അങ്ങനെയെല്ലാമായിട്ടും ശരത്തിന് തന്റെ ഗുരുദേവനെപ്പറ്റിയുള്ള ബഹുമാനത്തിനു തെല്ലും മങ്ങലേറ്റില്ല. ഗുരുദേവൻ ശരത്ചന്ദ്രനോട് അപ്രസന്നനാണെന്നു മനസ്സിലായപ്പോൾ, അദ്ദേഹത്തിന് ഒരു കത്ത് അയക്കുകയും ചെയ്തു.

"ശ്രീചരണേഷു,

പിള്ളേരു പറഞ്ഞറിഞ്ഞു, അങ്ങ് എന്നോടു വളരെയധികം അസന്തുഷ്ടനാണെന്ന്. ക്ഷോഭം മൂലം ദേഷ്യം കൊണ്ട് അങ്ങയെപ്പറ്റി എന്തെങ്കിലും അബദ്ധം പറഞ്ഞു പോയിരിക്കാം. എന്നാൽ സത്യാസത്യങ്ങളെപ്പറ്റി പരിശോധിക്കാൻ അങ്ങയുടെ അടുത്തു വന്നിരുന്നയാളും, അൽപമായ തെറ്റൊന്നുമല്ല, ചെയ്തത്. ഇംഗ്ലണ്ടിലെ പെരുമാറ്റം സംബന്ധിച്ചായിരിക്കാം അങ്ങ് ക്ഷോഭിച്ചിരിക്കുന്നത്. എല്ലാം പഞ്ചാബിൽ വച്ച് എഴുതിയ ആ എഴുത്തിനെ ചൊല്ലി. അതെഴുതാതിരുന്നെങ്കിൽ ഇതൊന്നും തന്നെ ഉണ്ടാകുമായിരുന്നില്ല. അതെല്ലാം ഞാനപ്പോൾ ശരിയായിട്ടാണോ പറഞ്ഞത് എന്ന് ഓർമ്മയില്ല. സാധാരണ, ഞാൻ കെട്ടിച്ചമച്ചു കള്ളം പറയാറില്ല. എന്നാൽ പറയാറില്ലേ ? ഇല്ലെന്നും പറഞ്ഞു കൂടാ. തീർച്ചയായും ഇത്ര മാത്രമെങ്കിലും പറഞ്ഞു കാണും. ഇത്തവണ ലണ്ടനിൽ നിന്നു മടങ്ങിവന്ന ശേഷം, അങ്ങു വളരെ മാറിപ്പോയെന്നും ബംഗാളികളോടുള്ള അങ്ങയുടെ പഴയ സ്നേഹവും മമത്വവുമെല്ലാം ഇപ്പോഴില്ലെന്നും. ചർക്ക, നിസ്സഹകരണ പ്രസ്ഥാനം എന്നിവകളിൽ അങ്ങേക്ക് ഒട്ടും തന്നെ വിശ്വാസമില്ലെന്നും അങ്ങനെ, അങ്ങനെ. ഒരു ദിവസം കോപിച്ച് അങ്ങയുടെ അടുത്തുനിന്നു ഇറങ്ങിപ്പോന്നു. അതിനു ശേഷം വല്ലവരും കള്ളത്തരങ്ങൾ പറഞ്ഞു പരത്തിയതായിരിക്കാം. ആളുകൾ തെറ്റിദ്ധരിക്കുന്നെങ്കിൽ അങ്ങനെയാകട്ടെ എന്നായിരുന്നു എന്റെ വിചാരവും.

അങ്ങയോടു ഞാൻ വളരെ തെറ്റു ചെയ്തുപോയി. എന്നാൽ ആദ്യത്തെ അപരാധമാകയാൽ പൊറുത്തു മാപ്പു തരണം. അങ്ങയുടെ അടുത്തല്ലാതെ മറ്റൊരു വലിയ മനുഷ്യന്റെയടുത്തും ഞാൻ സ്വമേധയാ പോകാറില്ല. എന്നെ സംബന്ധിച്ചിടത്തോളം അതിനുള്ള വഴി എന്റെ കുറ്റം കൊണ്ടു തന്നെ അടഞ്ഞു പോയിരിക്കുകയാണ്. ആലോചിക്കുമ്പോൾ വിഷമം തോന്നുന്നു.

അങ്ങയുടെ നിരവധി ശിഷ്യന്മാരിലൊരുവനാണ് ഞാനും. ഇത്രനാളും അവരെപ്പോലെ തന്നെ ഞാനും അങ്ങയെ ഒരിക്കലും നിന്ദിച്ചില്ല. എന്നാൽ ഇത്തവണ എന്തോ ഇങ്ങിനെയൊരു ദുർഗതി

വന്നു പിടിപെട്ടു.[1] എന്താണോ എനിക്കറിഞ്ഞു കൂടാ."

മൂന്നു ദിവസം കഴിഞ്ഞു.[2]

"ശ്രീ ചരണേഷു,

ഹീനമായ സ്വാർത്ഥത്തിനുവേണ്ടി അങ്ങ് നാടിന് അമംഗളം ചെയ്യും എന്നു പറഞ്ഞിട്ടുണ്ടെങ്കിൽ അത് വലിയ ഒരാക്ഷേപമാണ്. അങ്ങിനെ പറയുക, പിന്നെ കത്തെഴുതി മാപ്പു ചോദിക്കുക. അതെല്ലാം ഒരു വക കളിയാക്കൽ മാത്രമല്ല; അധിക്ഷേപിക്കുന്ന ഏർപ്പാടുമാണ്. അതിനാൽ, അങ്ങയുടെ കത്തിന്റെ സ്വരം കർക്കശമായി പ്പോയതിൽ ഒട്ടും അത്ഭുതപ്പെടേണ്ടതില്ല. വലിയ കുറ്റം ചെയ്ത കാര്യം അങ്ങയുടെ സവിധത്തിൽ എത്തിച്ചവർ, യാതൊരതിർത്തിയും മാനിച്ചില്ല. ഇനി ഞാനെന്തു പറയാൻ ? എന്റെ നമസ്കാരം സ്വീകരിച്ചാലും."

സ്വന്തം ദൃഷ്ടിയിൽ തന്നെ ശരത്ബാബു തീർച്ചയായും ധനവാനായിക്കഴിഞ്ഞിരുന്നു. എന്നാൽ, അദ്ദേഹം തന്റെ പണം എങ്ങനെയാണ് ചെലവഴിച്ചിരുന്നത് ? അതറിയുന്നവർ ചുരുക്കമായിരുന്നു. അലയൻസ് ബാങ്ക് ഓഫ് ഇൻഡ്യാ — അതായിരുന്ന ശരത്ബാബുവിന്റെ പ്രിയപ്പെട്ട ബാങ്ക്. സമ്പാദ്യമെല്ലാം ബാങ്കിൽ സുരക്ഷിതമായിരുന്നു. അദ്ദേഹം പറഞ്ഞതനുസരിച്ച് അടുത്തുള്ള കൃഷിക്കാരും മറ്റു പരിചയക്കാരും അവിടെ പണം നിക്ഷേപിച്ചു. ഒരു ദിവസം പെട്ടെന്ന് ആ ബാങ്കുപൊളിഞ്ഞു. ശരത്ചന്ദ്രൻ ആകപ്പാടെ കഷ്ടത്തിലായി. വീടുപണി നടന്നു കൊണ്ടിരിക്കുന്ന സമയം. പണി മുഴുവനായിരുന്നില്ല. എന്നാൽ അതിലും കൂടുതൽ പ്രയാസം മറ്റു നിക്ഷേപകരുടെ കാര്യത്തിലായിരുന്നു. അവരുടെ എല്ലാം പോയി. വഴിയാധാരമായി. ആ വിഷമം കണ്ടു സഹിക്കാൻ ശരത് ബാബുവിനു കഴിഞ്ഞില്ല. നിയമപരമായി അദ്ദേഹത്തിനുയാതൊരു ചുമതലയുമില്ലായിരുന്നു. എന്നിരുന്നാലും ബാങ്ക് അവരുടെ പണം കൊടുക്കാതിരുന്നാൽ താൻ തന്നെ കൊടുത്തു വീട്ടുമെന്നു തീരുമാനിച്ചിരുന്നു.

ആ നിശ്ചയം പ്രായോഗികമാക്കാൻ കഠിനപ്രയത്നം തന്നെ ചെയ്യേണ്ടിവരുമായിരുന്നു. എന്നാൽ ഭാഗ്യമെന്നു പറയട്ടെ, ആ ബാങ്കിലെ നിക്ഷേപകരിൽ ഭൂരിഭാഗവും ഇംഗ്ലീഷുകാരായിരുന്നു. അതുകൊണ്ട്, സർക്കാരിന്റെ സഹായ ഹസ്തം ബാങ്കിനു ലഭിച്ചു. അങ്ങനെ അക്കൗണ്ടുള്ളവർക്കെല്ലാം നിക്ഷേപത്തുകയുടെ അമ്പതു ശതമാനം കിട്ടി. എന്നാൽ, ബാക്കികൊടുക്കാൻ വേണ്ടി ശരത്ബാബുവിനു വളരെയധികം ക്ലേശിക്കേണ്ടിവന്നു.

അക്കാലത്താണ്, അദ്ദേഹത്തിന്റെ സ്നേഹിതൻ സത്യേന്ദ്രനാഥ് ദത്ത് പെട്ടെന്നു ദിവംഗതനായത്.[3] രവീന്ദ്രനാഥൻ കഴിഞ്ഞാൽ ബംഗാളിലെ സുപ്രസിദ്ധ കവിയായിരുന്നു, സത്യേന്ദ്രനാഥ്. കവിഗുരുതന്നെ സത്യേന്ദ്രന്റെ ചില കവിതകൾ ഇംഗ്ലീഷിലേക്ക് പരിഭാഷ

---

(1) 1922 മെയ് 9 (2) 1922 മെയ് 12.

(3) 1922

പ്പെടുത്തിയിട്ടുണ്ട്. കവിയുടെ ചരമത്തിൽ അനുശോചനം രേഖപ്പെടുത്താൻ വേണ്ടി, സരസ്വതീ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ആഭിമുഖ്യത്തിൽ, തിയോസഫിക്കൽ ഹാളിൽ ഒരു മീറ്റിംഗ് വിളിച്ചുകൂട്ടി. ശരത്ചന്ദ്രനാണ് ആ മീറ്റിംഗിൽ അധ്യക്ഷതവഹിച്ചത്. പ്രസംഗം സ്വതേ തന്നെ പ്രയാസമായിരുന്നു. എങ്കിലും ഇക്കുറി ഒരു തരത്തിലും രക്ഷപ്പെടാൻ കഴിഞ്ഞില്ല. അധ്യക്ഷ സ്ഥാനം സ്വീകരിക്കേണ്ടിവന്നു. സത്യേന്ദ്രനോട് ഒരു സ്വാഭാവികമായ മമത്വം ശരത് ബാബുവിനുണ്ടായിരുന്നു. അതുമൊരു കാരണമാകാം. എന്നിട്ടും നിശ്ചിത സമയത്ത് എത്തിയില്ല. വളരെ താമസിച്ചപ്പോൾ ഒരു മാന്യവയോവൃദ്ധനായ മനുഷ്യന്റെ അധ്യക്ഷതയിൽ സഭാനടപടികൾ തുടങ്ങി. അപ്പോൾ ശരത്ബാബുവും വന്നുചേർന്നു. തൽക്കാലാധ്യക്ഷൻ ഉടനെ സ്ഥാനം ഉപേക്ഷിച്ചു. വീണ്ടും വീണ്ടും വിലക്കി. പക്ഷേ, ആ മനുഷ്യൻ കൂട്ടാക്കിയില്ല. ശരത്ചന്ദ്രനു ഗത്യന്തരമില്ലാതെ സ്ഥാനം സ്വീകരിക്കേണ്ടിവന്നു. ഓരോരുത്തരായി പ്രാസംഗികന്മാരെല്ലാം പ്രസംഗിച്ചു കഴിഞ്ഞപ്പോൾ അധ്യക്ഷന്റെ മുറയായി. എഴുന്നേറ്റു. മേശമേൽ കൈ രണ്ടും കുത്തി പുറം കുനിച്ചു നിന്നു. പിന്നെ, എന്തോ പിറുപിറുക്കുന്നമട്ടിൽ പറയാൻ തുടങ്ങി. ഒന്നും തിരിച്ചറിയാൻ കഴിഞ്ഞില്ല. കുറച്ചുനേരം കഴിഞ്ഞപ്പോഴാണ് മനസ്സിലായത് തന്റെ ശബ്ദം ആളുകളുടെ അടുത്തുവരെ എത്തുന്നില്ലെന്ന്. അപ്പോൾ സ്വരം ഉയർത്തി പറഞ്ഞു "അതെ, പരമാർത്ഥത്തിൽ, സത്യേന്ദ്രന്റെ അകാലദേഹ വിയോഗം മൂലം ബംഗാളി സാഹിത്യ ലോകത്തിൽ, അഗാധമായ ദുഃഖ സമുദ്രം അലയടിച്ചുയർന്നിരിക്കുകയാണ്. നമ്മളെല്ലാം കുറച്ചുനേരം വളരെ സുഖമായൊന്നു കരഞ്ഞു. നമ്മുടെ കർത്തവ്യം അവസാനിക്കുകയും ചെയ്തു. ശരി. ഇനി എല്ലാവർക്കും വീട്ടിലേക്കുപോകാം."

ശ്രോതാക്കൾ വിസ്മയപ്പെട്ടു നോക്കി ഇരുന്നു. എന്നാൽ ശരത് ബാബു പറഞ്ഞുകൊണ്ടേയിരുന്നു "ഇന്നു നാം ഒരു പുതിയ കണ്ടുപിടിത്തം നടത്തി. സത്യേന്ദ്രൻ എത്ര നല്ല കവിയാണെന്ന്. ഈ സമയം പല സ്ഥലങ്ങളിലും സാഹിത്യ സമ്മേളനങ്ങൾ ചേരുന്നുണ്ട്. പക്ഷേ, അദ്ദേഹം ജീവിച്ചിരുന്ന കാലത്ത് യോഗങ്ങൾ സംഘടിപ്പിച്ചിരുന്നു. അന്നൊരാൾക്കും തോന്നിയില്ല, സത്യേന്ദ്രന് ഏതെങ്കിലും സാഹിത്യ സമ്മേളനത്തിൽ അധ്യക്ഷതവഹിക്കാനുള്ള യോഗ്യതയുണ്ടെന്ന്. വലിയ വലിയ രാജാക്കന്മാർ, മഹാരാജാക്കന്മാർ, അഥവാ ഉയർന്ന ഉദ്യോഗസ്ഥന്മാർ, അവരാരെങ്കിലുമാണ് അധ്യക്ഷതവഹിക്കാറുള്ളത്. സാഹിത്യകാരനോടു ബഹുമാനം സൂചിപ്പിക്കാനൊരു വഴിയുണ്ട്. അത് അദ്ദേഹത്തിന്റെ കൃതികൾ വായിക്കുകയാണ്. നിങ്ങളിൽ ആരെല്ലാം ഇതുവരെ സത്യേന്ദ്രബാബുവിന്റെ പുസ്തകങ്ങൾ വായിച്ചിട്ടുണ്ട് ? അതന്വേഷിച്ചാൽ മതി, അദ്ദേഹത്തിനോടുള്ള ബഹുമാനം എത്രയെന്നു മനസ്സിലാക്കാൻ. പലർക്കും ആ പുസ്തകങ്ങളുടെയെല്ലാം പേരുപോലും നിശ്ചയമു

ണ്ടാവില്ല. പക്ഷേ, കൃതികൾ വായിക്കാതെ അദ്ദേഹം എത്ര വലിയ കവിയായിരുന്നു എന്നറിയാൻ പ്രയാസമാണ്. മന്മഥബാബു സത്യേന്ദ്ര നെപ്പറ്റി സുദീർഘമായി സംസാരിച്ചു. അദ്ദേഹം കൃതികൾ വായിച്ചു കാണും. വേറെ പലരും സംസാരിച്ചു. എല്ലാവരുടെയും പ്രസംഗം വളരെ നന്നായിരുന്നു. നസ്റുൾ പാട്ടുപാടി. അത് വളരെ നന്നായിരുന്നു. നളിനീ ! ഇനി നിങ്ങൾ പാടൂ. നല്ല പോലെ പാടുമല്ലോ . . . "

വളരെ പാടുപെട്ടാണ് ഇത്രയെല്ലാം പറഞ്ഞത്. എന്നാൽ അപ്പോഴും കാര്യങ്ങൾ തുറന്നു പറയാൻ മടിച്ചിരുന്നില്ല. സത്യത്തെപ്പറ്റിയുള്ള ശരത്ചന്ദ്രന്റെ ഈ നിർഭയത്വം, അദ്ദേഹത്തെ നല്ലൊരെഴുത്തുകാരൻ എന്നു മാത്രമല്ല, നല്ല മനുഷ്യൻ കൂടിയാണെന്നു തെളിയിക്കുന്നു.

സ്നേഹിതവർഗത്തിൽപ്പെട്ട മനുഷ്യനായിരുന്നു ശരത്ബാബു. സമ്മേളനങ്ങളോടു വളരെ പ്രതിപത്തിയുണ്ടായിരുന്നു. ബാല്യകാല സഖാവായ വിഭൂതി ഭൂഷൺ ഭട്ടും, എഴുത്തുകാരിയെന്ന നിലയിൽ പ്രസിദ്ധയായിത്തീർന്ന അദ്ദേഹത്തിന്റെ സഹോദരി നിരുപമാ ദേവിയും ബഹരാംപുരിലാണ് താമസിച്ചിരുന്നത്. അവരെ കാണാൻ ഒരിക്കൽ അവിടെപോയി. ചെല്ലുന്നിടത്തെല്ലാം ആളുകൾ ചുറ്റിക്കൂടുമായിരുന്നു. അവിടെയും അദ്ദേഹത്തിന്റെ ബഹുമാനാർത്ഥം ഒരു സമ്മേളനം കൂടാൻ നിശ്ചയിച്ചിരുന്നു. മഹാരാജ്കുമാർ ശ്രീ ചന്ദനന്ദി ആ ബോട്ടു പാർട്ടിയിൽ അദ്ദേഹത്തെ പ്രതീക്ഷിക്കാൻ തുടങ്ങി. എന്നാൽ ഉത്സവത്തിലെ രാജാവിനെ അവിടെയെങ്ങും കണ്ടില്ല. അദ്ദേഹം ആരോടും മിണ്ടാതെ കവിയായ യതീന്ദ്രനാഥനുമൊരുമിച്ചു മൂർശിതാബാദ് കാണാൻ പോയി. അഞ്ചുമണിക്കാണ് സമ്മേളനം. മൂന്നു മണിവരെ ചുറ്റി നടന്നു. ക്ഷീണിച്ചപ്പോൾ ഗംഗയുടെ തീരത്തിരുന്നു. യതീന്ദ്രൻ പറഞ്ഞു "ചേട്ടാ, ഇനി മടങ്ങിപ്പോകണം. മണി മൂന്നുകഴിഞ്ഞു." ശരത്ചന്ദ്രൻ പറഞ്ഞു "മീറ്റിംഗ് അഞ്ചുമണിക്കല്ലേ. നാലാകട്ടെ." നാലടിച്ചു. വർത്തമാനം അവസാനിച്ചില്ല. യതീന്ദ്രൻ പിന്നെയും പറഞ്ഞു "ചേട്ടാ, ഇപ്പോൾ പോകണം അല്ലെങ്കിൽ, അഞ്ചുമണിക്ക് എത്താൻ പ്രയാസമാകും."

ശരത്ചന്ദ്രൻ ചോദിച്ചു,"നീ എത്ര മീറ്റിംഗ് കണ്ടിട്ടുണ്ട്. ഒന്നെങ്കിലും സമയത്തു നടന്നിട്ടുണ്ടോ ? ഇതിക്ക് മീറ്റിംഗ് തന്നെ അതും." അപ്പോൾ ഗംഗയിൽ കൂടി ഒരു ശവം ഒഴുകി വരുന്നതുകണ്ട് പെട്ടെന്ന് ശരത് വിഷണ്ണനായി. കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടിരുന്നു. മനുഷ്യന്റെ ജീവിത ദർശനത്തെപ്പറ്റി സംസാരിക്കാൻ തുടങ്ങി. യതീന്ദ്രന്റെ നോട്ടം വാച്ചിലായിരുന്നു. ശരത്ചന്ദ്രന്റെ ദൃഷ്ടി ആ ശവത്തിൽകൂടി കടന്ന്, ഏത് അദൃശ്യ ലോകത്തിൽ ചെന്നു ഉടക്കിനിന്നോ എന്തോ ? യതീന്ദ്രൻ പറഞ്ഞു "ചേട്ടാ മണി അഞ്ച്."

"അഞ്ചായി. അവിടെ എത്തുമ്പൊഴേക്കും ആറാകും. പിന്നെ, അവിടെ ചെന്നിട്ട് എന്തുചെയ്യാൻ ?"

യതീന്ദ്രൻപറഞ്ഞു "ഉണ്ടാകും. എല്ലാവരും പ്രതീക്ഷിക്കുന്നു ണ്ടാകും." വെറും നിർവികാര ഭാവത്തിൽ ശരത് പറഞ്ഞു "നിന ക്കെന്താ ഭ്രാന്തുണ്ടോ ? മീറ്റിംഗ് അഞ്ചുമണിക്കാണ്. അവർ ആറര മണിവരെ അവിടെ കുത്തി ഇരിക്കുമോ ? വേറെ പണിയൊന്നു മില്ലായിരിക്കണം. എല്ലാവരും പോയിരിക്കും. ഇനി അങ്ങോട്ടു പോ യിട്ടു കാര്യമില്ല. അതിനെക്കാൾ നല്ലത് ഇവിടെ ഇരുന്നു മനസ്സിൽ തോന്നുന്നത് വല്ലതും പറയുകയാണ്."

ഇതു കേവലം ഒറ്റപ്പെട്ട ഒരു സംഭവമല്ല. പലപ്പോഴും പണി ഇതു തന്നെ. ചെല്ലാമെന്നു സമ്മതിക്കും. കൃത്യസമയത്തിനു വീട്ടിൽ നിന്നിറങ്ങി എവിടെയെങ്കിലും കടന്നുകളയും. അന്നൊരു ദിവസം നട്ടുച്ചക്ക് നരേന്ദ്രദേവിന്റെ വീട്ടിലെത്തി. അദ്ദേഹം ചോദിച്ചു "ഇതെ ന്തുപറ്റി. ഈ നട്ടുച്ചനേരത്ത് ?"

"എന്തുപറയാനാ. ഒരു മീറ്റിംഗിൽ പോകുന്ന കാര്യമാണ്. അതു കൊണ്ട് ഒളിച്ചോടിപ്പോന്നു. അവർ ചെന്നു നോക്കിയിട്ടു മടങ്ങി പൊയ്ക്കൊള്ളും."

"പക്ഷേ, എന്തു വിചാരിക്കും ?"

"എന്തുവേണമെങ്കിലും വിചാരിക്കട്ടെ. എനിക്കു സാധ്യമല്ല, പോകാൻ."

"ചെല്ലാമെന്നു സമ്മതിച്ചിട്ടില്ലേ ?"

"സമ്മതം ! എന്റെ ഇഷ്ടപ്രകാരം സമ്മതിച്ചതാ ? അവർ നിർ ബന്ധിച്ചു സമ്മതിപ്പിച്ചു !"

അനേകം കൊല്ലങ്ങൾക്കു ശേഷം, ഹരിപദ സാഹിത്യമന്ദിർ, ബാന്ധാഗാർ, പുളിയാ എന്ന സ്ഥലത്ത് സമ്മേളനത്തിനു പോയിട്ടും ശരത് ശരിയ്ക്കൊന്നും സഹകരിച്ചില്ല. സമ്മേളനം അനേക ദിവസം നീണ്ടു നിന്നു. എന്നാൽ, അദ്ദേഹം ഒന്നോ രണ്ടോ യോഗങ്ങളിൽ പങ്കെടുത്തുകാണും. മാമാ സത്യേന്ദ്രനാഥ ഗാംഗുലിയുടെ അടുത്തി രുന്ന് സമയമെല്ലാം കഴിച്ചുകൂട്ടി.

ഇത് അങ്ങേയറ്റം ഉത്തരവാദിത്വമില്ലായ്മയായിരിക്കാം. പക്ഷേ, സാഹിത്യകാരൻ അങ്ങനെ വല്ല ഉത്തരവാദിത്വവും പേറിക്കൊ ണ്ടാണോ നടക്കുന്നത് ? ശരത് ബാബുവിന് ആ സിദ്ധാന്തത്തിന്റെ മറവിൽ, തന്റെ അലഞ്ഞു തിരിഞ്ഞു നടന്നിരുന്ന ജീവിതത്തിന്റെ ഒരു ഭാഗമായിരുന്ന സ്വാഭാവിക ദൗർബല്യത്തെ ഒളിച്ചു പിടിക്കാനുള്ള അവസരമാണ് ലഭിച്ചിരുന്നത്. പക്ഷേ, ആ ആശയവും ഏകപക്ഷീയ മല്ലേ ? വളരെയധികം ജനപ്രിയനായ സാഹിത്യകാരനായിരുന്നു ശരത്ബാബു. അദ്ദേഹത്തെ തങ്ങളുടെ ഇടയിൽ കാണാൻ എല്ലാവരും ആഗ്രഹിക്കുന്നു. ആ മനുഷ്യന്റെ സൗകര്യാസൗകര്യങ്ങളെപ്പറ്റി ഒന്നും ചിന്തിക്കുകയുമില്ല. അങ്ങനെയുള്ള ചുറ്റുപാടിൽ, രക്ഷപെടാൻ വേണ്ടി, ഉചിതമോ അനുചിതമോ ആയ ഏത് മാർഗം സ്വീകരിച്ചാലും, അത് ആക്ഷേപാർഹമായി കണക്കാക്കാനില്ല. പിന്നെ, ശരത്ബാബു വിന്, സഭാസമിതികളോട് സത്യത്തിൽ ഭയമായിരുന്നുതാനും. പ്രസം

ഗിക്കേണ്ടി വന്നാൽ തന്നെ, വളരെ പതുക്കെ പതുക്കെ മാത്രമേ വല്ലതും പറയുകയുള്ളു. പറഞ്ഞു പറഞ്ഞു ഇരിക്കും. ഇരുന്നു കൊണ്ടാകും പിന്നെയുള്ള പറച്ചിൽ. വീണ്ടും എഴുനേൽക്കും.

8

മുറക്ക് എഴുതിക്കൊണ്ടിരിക്കുക. അത് ശരത്ചന്ദ്രന് സാധ്യമായ കാര്യമായിരുന്നില്ല. എഴുതിയ്ക്കുകയായിരുന്നു എന്നു പറയുന്ന താകും ശരി. മാസികകൾ, പത്രങ്ങൾ എന്നിവയുടെ പത്രാധിപന്മാർ, കൂടെക്കൂടെ വീട്ടിൽചെല്ലും. സത്യാഗ്രഹം ഇരിക്കും. വീണ്ടും വീണ്ടും ചെല്ലും, നിർബന്ധിക്കാൻ. ഭാരതവർഷത്തിന്റെ പത്രാധിപർ വീട്ടിൽ ചെല്ലും. ചെന്നാൽ, ശരത്ബാബുവിന്റെ സേവകൻ ഭോലയെ വിളിച്ചു പറയും. എടാ, ഭോലേ! ചായകൊണ്ടുവാ. അകത്തുചെന്ന് അമ്മയോടു പറ, എനിക്കിന്നു ഇവിടെയാണ് കുളിയും ഊണുമെ ല്ലാമെന്ന്."

അത്രയും പറഞ്ഞു മുണ്ടുമാറും. പിന്നെ, ഒരു തലയിണയും ചാരിക്കിടന്നു ചുരുട്ടുവലിക്കാൻ തുടങ്ങും.

ശരത്ബാബു എല്ലാം കാണും. ചിരിച്ചുകൊണ്ടു ചോദിക്കും "എന്താണ് ചേട്ടാ ഇന്ന് ? എന്താ ഇതിന്റെയൊക്കെ പൊരുള്?"

"കാര്യം, അഞ്ചുമണിക്ക് ചായകുടിച്ചിട്ടു പോകാനുള്ളതാണ്. നിങ്ങളുടെ ഒരു ലേഖനവും കൂടി കയ്യിൽ കൊണ്ടുപോകയും വേണം. അതുകൊണ്ട് സമയം വെറുതെ കളയാതെ വേഗം എഴു താൻ തുടങ്ങു."

'വിചിത്ര'ക്കു ലേഖനത്തിനായി വരും, ശ്രീ തുളസി. അയാൾക്ക് റെയിൽവേ വകുപ്പിലാണ് ജോലി. ഉപേന്ദ്രനാഥൻ സ്റ്റേഷനിൽ ചെന്ന് ലേഖനം വാങ്ങിക്കൊണ്ടുപോകും. അദ്ദേഹം തന്നത്താൻ വന്നിരുന്നത്, ശരത്ബാബു അദ്ദേഹത്തെ കരുതിയെങ്കിലും മടിപിടി ക്കാതിരിക്കാനാണ്.

അവരൊക്കെ അങ്ങനെ ചെയ്തില്ലായിരുന്നെങ്കിൽ, ശരത് ചന്ദ്ര നെ സംബന്ധിച്ചിടത്തോളം എഴുതാൻ സാധ്യമാകുമായിരുന്നില്ല. എത്രയോ കൃതികളാണ് അപൂർണങ്ങളായികിടക്കുന്നത്, അദ്ദേഹ ത്തിന്റെ മടിക്ക് സാക്ഷ്യപത്രംവഹിച്ചുകൊണ്ട്. കാശീ പ്രവാസ കാലത്ത് സാഹിത്യകാരനായ കേദാരനാഥബന്ദോപാധ്യായയെ കണ്ടുമുട്ടി. വളരെ വേഗം ആ സൗഹൃദം പ്രഗാഢമായ സ്നേഹ ത്തിന്റെ രൂപം കൈക്കൊണ്ടു. ആ കേദാരബാബു തന്റെ മാസിക യായ 'പ്രവാസ് ജ്യോതി'യിൽ എഴുതാൻ അദ്ദേഹത്തെ ക്ഷണിച്ചു. പെട്ടെന്ന്, ഒരു നോവൽ വാഗ്ദാനം ചെയ്യുകയും ചെയ്തു. തുടരെ ത്തുടരെ നിർബന്ധിച്ചിട്ടും ഒരു തവണയ്ക്കുള്ളതേ കൊടുക്കാൻ സാധിച്ചുള്ളു. അക്കാലത്ത് അദ്ദേഹം ഒരു കത്ത് എഴുതി. അങ്ങ യോടുള്ള എന്റെ പെരുമാറ്റം വളരെ ആക്ഷേപാർഹമായിപ്പോയി. നിവൃത്തി ഇല്ലാതെ അങ്ങനെ വന്നതാണ്. മേലാൽ ഇതാവർത്തി

ക്കുകയില്ലെന്നു വിചാരിക്കുകയാണ്. ഒന്നാമത്തെ കാര്യം സുഖമില്ലാതെ കിടക്കയെ ശരണം പ്രാപിച്ചു പോയതാണ്. സുഖമായപ്പോൾ രണ്ടാമതൊരുപദ്രവം വന്നു പിടികൂടി. അങ്ങോട്ടുള്ളതു ഈ മാസം അയക്കാമായിരുന്നു. ഭാരതവർഷത്തിനു കൊടുക്കാൻ പറ്റിയില്ല. അതുകൊണ്ട് അങ്ങോട്ടയക്കാനും സാധിച്ചില്ല. അവർക്ക് കൊടുക്കാതെ അങ്ങോട്ടയച്ചാൽ, അതവർക്ക് വലിയ ദുഃഖമുണ്ടാക്കും. മാത്രമല്ല, അപമാനിച്ചതായും കരുതും.

ഈ മാസം മുതൽ എല്ലാം മുറയ്ക്കു വരും. എന്തുചെയ്യാം! എന്നെക്കൊണ്ടു ഇടപാടുള്ളവർക്കെല്ലാം ഇങ്ങനെ വിഷമിക്കേണ്ടി വരുന്നു. ഞാൻ സ്വയം അനീതിചെയ്യുന്നു, എന്നു മാത്രമല്ല; നാലഞ്ചുപേരെ കൂടി വിഷമിപ്പിക്കുകയും ! ഇതെല്ലാം താങ്കൾ സ്വന്തം ഗുണങ്ങൾകൊണ്ടു തന്നെ ക്ഷമിക്കണം . . . . സ്വഭാവം . . . കഴിയുന്നതും വേഗം തവണ അയക്കുന്നുണ്ട്. അക്കാര്യത്തിൽ ഇക്കുറി വിഷമിക്കണ്ട."

പക്ഷേ, അങ്ങനെ നടന്നില്ല. ഒന്നും തന്നെ അയക്കാൻ കഴിഞ്ഞില്ല. ഈ സാധാരണ പറയപ്പെടുന്ന നിവൃത്തിയില്ലായ്മ അദ്ദേഹത്തിൻെറ സ്വഭാവത്തിൻെറ ഒരു ഭാഗമായിത്തീർന്നു. കാരണങ്ങൾ പലതാണ്. ഉണ്ടുതാനും. സെറ്റുചേർന്ന്, വെടിയും പറഞ്ഞു കഴിയുന്ന കൂട്ടർക്ക്, സമയവും നിയമവുമൊക്കെ നിരർഥകമാണ്. ഈ കേദാരബാബുവും ഒരുമിച്ചു, കാശിയിൽ വെടിയും പറഞ്ഞു, അനേക ദിവസങ്ങൾ കഴിച്ചുകൂട്ടിയിരുന്നു. കേദാരനാഥൻ വല്ലാത്ത വിഷമത്തിലായി. അദ്ദേഹത്തെ വെളിയിലേക്കു കൂട്ടിക്കൊണ്ടു പോകണം. വണ്ടിക്കാരനോട് എട്ടുമണിക്കു വരാൻ ശട്ടം കെട്ടി.

അയാൾ വന്നു. പക്ഷേ, ശരത് ചായ കുടിക്കുകയാണ്. ചില ചെറുപ്പക്കാർ കാണാനും വന്നിട്ടുണ്ട്. മണി പന്ത്രണ്ടായി. "ഇനി ഈ ഉച്ചക്കാണോ പോകാൻ സമയം! ശരി! നാലു മണിക്കുവന്നേക്കു. ഇല്ല. ഇല്ല. പേടിക്കണ്ട. കൂലി മുഴുവൻ കിട്ടും." വണ്ടിക്കാരൻ അങ്ങനെ രണ്ടു ദിവസം നടന്നു. രാത്രി പന്ത്രണ്ടു മണിക്ക് കൂലി മുഴുവൻ വാങ്ങിക്കൊണ്ടു പോകുകയും ചെയ്തു. അദ്ദേഹത്തിൻെറ വെളിയിലേക്കുള്ള യാത്ര നടക്കാനുള്ളതായിരുന്നില്ല. നടന്നുമില്ല. അങ്ങനെയുള്ള മനുഷ്യൻ കറ പ്പും കൂടി കഴിച്ചാൽ . . . .! 'മർക്കടസ്യ സുരാപാനം തന്മധ്യേ വൃശ്ചിക ദംശനം' പോലായി.

മറ്റൊരവസരത്തിൽ തൻെറ ചിരപരിചിതമായ ഈ കഴിവുകേടിനു ഒരു വിശദീകരണം നൽകിക്കൊണ്ട്, കവിയായ ഗിരിജാകുമാറിന് ഒരു കത്ത് അയച്ചു. അതിൽ തൻെറ മനസ്സ് ഒന്നു കൂടി സ്പഷ്ടമാക്കി.

"മറ്റാരുടെയെങ്കിലും മുമ്പിൽ എൻെറ ദോഷങ്ങൾക്ക് വിശദീകരണം കൊടുക്കാൻ വഴിയുണ്ടെങ്കിലും, ഇല്ലെങ്കിലും നിങ്ങളുടെ മുമ്പിൽ അതിനുള്ള വഴി തീർച്ചയായുമുണ്ട്. കാരണം, നിങ്ങൾ ഒരു മാസികയുടേയോ, അഥവാ വാരികയുടേയോ പത്രാധിപർ മാത്രമല്ല,

സ്വയം ഒരു കവികൂടി ആണെന്നുള്ളതത്രെ അത്. സ്വഗോത്രക്കാരനും സ്വജാതിക്കാരനുമാണെന്നർത്ഥം. സാഹിത്യ സേവനം കൊണ്ടു ലഭിക്കുന്ന പേറ്റുനോവും സുഖവുമെല്ലാം അറിയാവുന്നയാളാണെന്നു താൽപര്യം. പിന്നെ, സാഹിത്യകാരൻെറ അകവും പുറവും ഒരു ചരടിലൂടെയല്ല, കോർക്കപ്പെട്ടിരിക്കുന്നതെന്ന് നിങ്ങളോടു പറയേണ്ടതില്ലല്ലോ. ഒന്നിൻെറ അടിസ്ഥാനത്തിൽ മറ്റതിനെപ്പറ്റി ചിന്തിക്കാൻ സാധിക്കുകയില്ല. ഇങ്ങനെയും വന്നു കൂടാറുണ്ട്, ഒരു ദുർഗതി. ശരീരം സ്വസ്ഥമായി കാണപ്പെടുന്നുണ്ടാകും. എന്നാൽ മനസ്സു കൊണ്ട് എല്ലാം മുടിഞ്ഞു തേച്ചുകഴുകിയ മട്ടായിരിക്കും. മസ്തിഷ്കമാണെങ്കിൽ ശുദ്ധമേ മരുഭൂമിയും. അതിനെ ഇളക്കുകയും കുലുക്കുകയുമൊക്കെ ചെയ്താൽ, ഭാവത്തിനുപകരം, അഭാവത്തിൻേറതായ ശുഷ്ക രേണുക്കൾ മാത്രമാകും, അതിൽ നിന്നു വരുക. ഈയിടെ ഞാൻ ഏതാണ്ടിങ്ങനെയൊരു ദുരവസ്ഥയിൽപെട്ടിരിക്കുകയാണ്."

വിശദീകരണം പലതരത്തിലും കൊടുക്കാവുന്നതാണ്. കൊടുക്കുകയും ചെയ്തിരുന്നു. എന്നാൽ, സത്യത്തിൽ അദ്ദേഹത്തിനോടു ലേഖനം വാങ്ങാൻ വേണ്ടി പത്രാധിപന്മാർക്ക് അപേക്ഷയാകുന്ന നേരായ മാർഗം വെടിഞ്ഞ് ദുരാഗ്രഹമാകുന്ന കുടിലമാർഗം സ്വീകരിക്കാതെ നിവർത്തി ഇല്ലെന്നു വന്നിരുന്നു, എന്നതത്രെ. അന്നൊരിക്കൽ 'ബിജലി'യുടെ പത്രാധിപർ നളിനീ കാന്തസർക്കാർ, പൂജാ വിശേഷാൽപ്പതിപ്പിനു വേണ്ടി സമയത്തിനു മുമ്പു തന്നെ, വളരെ നേരത്തെ, ഒരു ലേഖനം ആവശ്യപ്പെട്ടു.

ശരത് പറഞ്ഞു "നിങ്ങളുടെ പത്രത്തിൽ ഞാൻ തീർച്ചയായും എഴുതാം."

ആശ്വാസനം കിട്ടിയല്ലോ. നളിനീബാബു കൃതാർഥനായി. ഒരാഴ്ച കഴിഞ്ഞു. വീണ്ടും വന്നു. അതിഥിസൽക്കാരമെല്ലാം മുറപോലെ. ഒരു കുറവുമില്ല. വർത്തമാനവും ധാരമുറിയാതെ പറഞ്ഞു. സന്യാസി സംഘത്തിലെ കഥ, വേശ്യമാരുടെ കൂടെ താമസിച്ച കഥ, യാത്രാ സംഘം, പാട്ട്, കൊട്ട്, നാടകം എന്നിങ്ങനെ കഴിഞ്ഞ കാല ജീവിതത്തിലെ ഏടുകളെല്ലാം മറിച്ചുമറിച്ചു പറഞ്ഞു കേൾപ്പിച്ചു. പോകുമ്പോൾ നളിനി ചോദിച്ചു "ചേട്ടാ! ഓർമ്മ ഉണ്ടല്ലോ, എൻെറ ലേഖനത്തിൻെറ കാര്യം ?" ഉത്തരവും കിട്ടി. "ഉണ്ടേയുണ്ട്. ശരിക്കും ഓർമ്മയുണ്ട്. ങാ ! തനിയ്ക്കൊരെണ്ണം തരാം."

ദിവസങ്ങൾപോയി. മാസങ്ങളും. നളിനി മുറക്കുവരും. ആതിഥ്യം, സ്നേഹം, കഥ പറച്ചിൽ, എല്ലാമുണ്ട്. എന്നാൽ, ലേഖനം എഴുതാൻ കഴിഞ്ഞില്ല. ഒടുവിൽ പേരുകൊടുക്കേണ്ട സമയം വന്നു. അപ്പോഴും അതേ ഉത്സാഹത്തോടു കൂടി ശരത്ബാബു പറഞ്ഞു "തീർച്ചയായും ലേഖനം തരും. പറഞ്ഞിട്ടുണ്ടെങ്കിൽ തരും. പിന്നെ പേരു കൊടുക്കുന്നതിലെന്താ വിരോധം ?"

പേരും പ്രസിദ്ധപ്പെടുത്തി. എന്നിട്ടും ലേഖനമില്ല. ഒടുവിൽ ഒരു ദിവസം ഒരു തീരുമാനമെടുക്കേണ്ടിവന്നു. അന്നു വന്നപ്പോൾ,

നളിനീബാബുവിനു കിട്ടിയത് ഈ കത്താണ്.

"ശ്രീയുത് ബിജലീ സമ്പാദക് !

പരമകല്യാണമയേഷു

"നിങ്ങളുടെ പത്രത്തിൽ നാട്ടിലെ അനേക സമസ്യകളെപ്പറ്റിയുള്ള വിമർശനങ്ങൾ വരാറുണ്ട്. എനിക്കും ഉണ്ടായിട്ടുണ്ട്, കുറേ കാര്യങ്ങളെല്ലാം നേരിൽ കാണാനുള്ള ഭാഗ്യം. ഈ ലക്കത്തിൽ അവയെപ്പറ്റി എന്തെങ്കിലും കുറെ എഴുതാമെന്നാണ്, വിചാരിച്ചിരുന്നത്. പക്ഷേ, അനാരോഗ്യം തീരെ അനുവദിച്ചില്ല. പിന്നെ, ഒരു വിശ്വാസം, ഇതേയുള്ളു. നിങ്ങളുടെ പത്രം നിന്നുപോകാനും പോകുന്നില്ല; ഞാൻ ഉടനെ മരിക്കാനും പോകുന്നില്ല. സുഖം തോന്നിയാലുടനെ എഴുതാൻ ആരംഭിക്കുന്നതാണ്. വാക്കുപാലിക്കാൻ കഴിയാതെ വന്നതിൽ അതിയായ വേദനയുണ്ട്. നിങ്ങൾ ദേഷ്യപ്പെട്ടാൽ പ്രയാസം ഒന്നുകൂടി വർധിക്കുകയേയുള്ളു. അങ്ങനെ ചെയ്യുകയില്ലെന്നു ബോധ്യമുണ്ട്.

നിങ്ങളുടെ

ശ്രീ ശരത്ചന്ദ്രചതോപാധ്യായ."

ആ വർഷത്തെ പൂജാ പതിപ്പിൽ, ഈ എഴുത്താണ് പ്രസിദ്ധീകരിക്കപ്പെട്ടത്. അടുത്ത കൊല്ലത്തെ പൂജാപതിപ്പിനുള്ള അപേക്ഷയുടെ മുറയായി. ആ പഴയകഥകളൊക്കെത്തന്നെ ആവർത്തിക്കപ്പെടാനും തുടങ്ങി. അവസാനം ഒരു ദിവസമങ്ങു നിശ്ചയിച്ചു. അന്ന്, നളിനീബാബു ചെന്നപ്പൊഴെന്താണു കണ്ടത് ? വീട്ടിൽ അതിഥികളുടെ കോലാഹലം! ശരത് ബാബു പറഞ്ഞു "കണ്ടില്ലേ ! തിരക്ക്. ഇതിനിടയിൽ എങ്ങനെ എഴുതാനാ?"

കുറച്ചു സമയം ഒന്നും മിണ്ടാതെ നിന്നു. പിന്നെ പറഞ്ഞു "എനിക്കറിയാമായിരുന്നു, ലേഖനം കിട്ടാൻ പോകുന്നില്ലെന്ന്. എന്നാൽ ഇന്നു, ഞാൻ വന്നതിന്റെ ഉദ്ദേശം വേറെയാ ചേട്ടാ."

"ഉം ! അതെന്താണ് ?"

"ചേട്ടാ, 'ബിജലി'യിൽ നിന്നു കിട്ടുന്നതുകൊണ്ടൊന്നും വയറു പോറ്റാൻ പറ്റുകയില്ല. വേറൊരു വ്യവസായം കൂടിയുണ്ട്. ചെറിയ പിള്ളേരെ പാട്ടുപഠിപ്പിക്കുക. രാമകൃഷ്ണപുരത്തിൽ ഒരു മാന്യന് അങ്ങനെ ഒരാളെ ആവശ്യമുണ്ടെന്നു കേട്ടു. അദ്ദേഹം ഇവിടെ വരാറുള്ള ആളുമാണ്. ചേട്ടൻ, അദ്ദേഹത്തോട് ഒന്നു പറഞ്ഞാൽ കാര്യം പറ്റി ഇരിക്കും."

ശരത്ബാബു ഒരിക്കലും സ്വപ്നത്തിൽപ്പോലും വിചാരിച്ചതല്ല, ലേഖനം കൊടുക്കുന്നതിൽ നിന്ന് ഇത്ര വേഗം മോചനം ലഭിക്കുമെന്ന്. വളരെ സന്തോഷമായി. തന്റെ സഹജമായ സ്വഭാവമനുസരിച്ച് അപ്പോൾ തന്നെ പുറപ്പെടാൻ ഒരുക്കമായി. നളിനീബാബു ഒരു ടാക്സി പിടിച്ചു. പക്ഷേ, ടാക്സി അങ്ങു പോകുകയാണ് പറഞ്ഞ സ്ഥലവും പിന്നിട്ടു മുമ്പോട്ടു തന്നെ. നിൽക്കുന്നമട്ടില്ല. ശരത്ബാബു ചോദിച്ചു "ഇതെങ്ങോട്ടാ യാത്ര ?" നളിനീബാബു

മറുപടിപറഞ്ഞു "ചേട്ടാ; എൻെറ മെസ്സിലെത്തിയിരിക്കുകയാണ്. ഏതായാലും, വന്നല്ലോ. അപ്പോൾ പിന്നെ, എൻെറ താമസ സ്ഥലത്തൊന്നു കേറിയിട്ടുപോകാം. അങ്ങനെയൊരു ഭാഗ്യം കിട്ടിയപ്പോൾ ചായയും മറ്റും കഴിച്ചു കൃതാർഥനാക്കിയാലും!"

മുകളിൽ സർക്കാർ മഹാശയൻ ശരത്ബാബുവിനെ വളരെ ആദരിച്ച് ഒരു മുറിയിലിരുത്തി. ചായയും പലഹാരങ്ങളുമെല്ലാം കൊണ്ടു വരാൻ ഏർപ്പാടു ചെയ്തു. അതെല്ലാം എത്തി. അതോടൊപ്പം തന്നെ, ഒരു പാക്കറ്റ് സിഗററ്റ്, തീപ്പെട്ടി, റൈറ്റിംഗ്പാഡ്, ഫൗണ്ടൻപെൻ എന്നിവയെല്ലാം അദ്ദേഹത്തിൻെറ മുമ്പിൽവന്നു നിരന്നു. ശരത്ബാബു ആശ്ചര്യപ്പെട്ടു പോയി. ചോദിച്ചു "എന്താണിതൊക്കെ?"

സർക്കാർ മഹാശയൻ വളരെ ശാന്തനായി പറഞ്ഞു "ചേട്ടാ, ചായകുടികഴിഞ്ഞു, ദയവായി എൻെറ ആ ലേഖനം ഇങ്ങെഴുതി തന്നേക്കൂ. അതെഴുതിത്തരാതെ ഇവിടെ നിന്നു രക്ഷപെടാൻ പറ്റില്ല. ഈ മുറിയുടെ വാതിൽ പൂട്ടി, ഞാൻ അടുത്തമുറിയിൽ പോയിരിക്കും. എഴുതിത്തീരുമ്പോൾ എന്നെ വിളിക്കൂ. ഞാൻ വന്നു വാതിൽ തുറക്കാം."

ഇതും പറഞ്ഞു, സർക്കാർ വെളിയിലേക്കിറങ്ങി. വാതിലും പൂട്ടി. പോകുമ്പോൾ കണ്ടു വിസ്മയ വിമുഗ്ധനായ ശരത്ചന്ദ്രൻ തൻെറ നേരേ നോക്കിക്കൊണ്ടു നിൽക്കുന്നത്. വെളിയിൽ ഇറങ്ങാൻ മറ്റു മാർഗമൊന്നുമില്ലായിരുന്നു. ചുറ്റും ബഹളവുമായി. ശരത്ചന്ദ്രൻ മുറിയിൽ അടയ്ക്കപ്പെട്ട നിലയിൽ ലേഖനം എഴുതുന്നു എന്ന്. മൂന്നു മണിക്കൂർ കഴിഞ്ഞു. വാതിൽക്കൽ മുട്ടുന്ന ശബ്ദം. ശരത്ചന്ദ്രൻ മുമ്പിൽ നിന്നു വിളിച്ചു "നളിനീ ! വാതിൽ തുറക്കൂ !"

വാതിൽ തുറന്നു. കയ്യിൽ ലേഖനവുമായി ശരത്ചന്ദ്രൻ മുമ്പിൽ നിന്നു. പറഞ്ഞു: "നിനക്കു സലാമുണ്ടേടേ, കുട്ടീ ! ദാ, ഇതാ പിടിച്ചോ നിൻെറ ലേഖനം."

'കതിപയ ദിനോ കീ ഭ്രമൺകഹാനീ' (ഏതാനും നാളത്തെ സഞ്ചാരകഥകൾ) അതായിരുന്നു ലേഖനത്തിൻെറ പേർ. കോൺഗ്രസ്സ് സമ്മേളനത്തിൽ പങ്കെടുക്കാൻ ഡൽഹിയിൽ പോയിരുന്നു. അതിനെ സംബന്ധിച്ച രസകരമായ യാത്രാവിവരണമായിരുന്നു, കഥയുടെ ഉള്ളടക്കം. എന്നാൽ, അത്ഭുതം അതല്ല. അദ്ദേഹത്തിന് തെല്ലും ദേഷ്യം വന്നില്ലെന്നുള്ളതാണ്. പഴയപോലെ ചിരിച്ചു കൊണ്ട് നളിനിയുടെ കൂടെ ശിവപൂരിലേക്കു മടങ്ങിപ്പോയി.

അതെല്ലാം ശരിതന്നെ. അതോടൊപ്പം ഇതും ശരിയല്ലേ ? ദ്രുതഗതിയിൽ എഴുതുക, ഗുമസ്തൻെറ യോഗ്യതയായിരിക്കാം. ലേഖകന് അതുണ്ടാകണമെന്നില്ലല്ലോ.

ശരത്ബാബു ഒരു പുതിയ എഴുത്തുകാരിക്ക് കൊടുത്ത ഉപദേ

ശമായിരുന്നു ഇത്.[1]

## 9

തൻെറ കൃതികൾ കാരണം ശരത്ബാബു വിദ്യാർഥികളുടെ ഇടയിൽ വളരെയധികം പ്രിയങ്കരനായിരുന്നു. എന്നാൽ, യൂണിവേഴ്സിറ്റികളും കോളേജുകളുമായുള്ള ബന്ധം അപ്പോഴും സുദൃഢമായിക്കഴിഞ്ഞിരുന്നില്ല. അന്നൊരുദിവസം[2] പ്രസിഡൻസി കോളേജിലെ വംഗസാഹിത്യ സഭയുടെ സമ്പാദകൻ തീരുമാനിച്ചു, ഇക്കുറി പുതുമയുള്ള കാര്യങ്ങളൊന്നെങ്കിലും ചെയ്തുകാണിക്കണമെന്ന്. എല്ലാവരും ശരത്ഗ്രന്ഥാവലി വായിക്കുന്നുണ്ട്. അപ്പോൾ, ആ ശരത്ചന്ദ്രനെ തന്നെ ഒന്നു വിളിച്ചാലെന്താ.

ശരി. ഒരു ദിവസം രണ്ടു വിദ്യാർഥികൾ ബാജേശിവപുരിൽ ചെന്നു. ഒരുപ്രകാരത്തിൽ ശ്വാന ഭീഷണിയിൽനിന്നു രക്ഷപെട്ട് അകത്തുകടന്നു. അപ്പോൾ കണ്ടത്, ഇടുങ്ങിയ വരാന്തയിൽ, ഒരു ചാരുകസേരയിൽകിടന്നു 'ഗുഡാ ഗുഡാ' ശബ്ദമുണ്ടാക്കി, ഹുക്കാ വലിക്കുന്ന ഒരു മനുഷ്യനെയാണ്. കുപ്പായമൊന്നും ധരിച്ചിട്ടില്ല. ലുങ്കിപോലെ ഒരു സാരി അരയിൽ ചുറ്റിയിട്ടുണ്ട്. പൂണുനൂൽ ഒരു മാലപോലെ കഴുത്തിൽ തൂങ്ങിക്കിടക്കുന്നുണ്ട്. കറുപ്പും വെളു പ്പും കലർന്ന തലമുടി കഴുത്തുവരെ നീണ്ടുകിടക്കുന്നു. രണ്ടുപേരും നമസ്കാരം പറഞ്ഞു. മറുപടിയായി തുളച്ചുകയറുന്ന രണ്ടു കണ്ണുകൾ അവരുടെ നേരേ ഉയർന്നു. പരുക്കൻ സ്വരത്തിലുള്ള ഒരു ചോദ്യവും "എവിടുന്നാ വരുക?"

"പ്രസിഡൻസികോളേജിൽ നിന്ന്."

"എന്താ കാര്യം?"

പാവപ്പെട്ട വിദ്യാർഥികൾ. അവർ ഒട്ടും പ്രതീക്ഷിച്ചതല്ല, ഇത്ര വിരസമായ ഒരു പെരുമാറ്റം. വന്നതിൻെറ ഉദ്ദേശം പറഞ്ഞു. സാഹിത്യ സഭയുടെ അധ്യക്ഷസ്ഥാനത്തേക്കു ക്ഷണിക്കാനാണ്. ശരത്ബാബു കേട്ടമാത്രയിൽ പറഞ്ഞു "സാധ്യമല്ല. ഞാൻ, ഒരു സഭയിലും കിഭയിലും ഒന്നും പോകാറില്ല. അന്ന്, ഒരു പള്ളിക്കൂടത്തിൽ നിന്നു ചിലർ വന്നിരുന്നു. പോയില്ല."

വിദ്യാർഥികൾക്കു കനത്ത പ്രഹരം കിട്ടിയപോലെ തോന്നി. അവർ പറഞ്ഞു "ഞങ്ങൾ പള്ളിക്കൂടത്തിൽ നിന്നൊന്നുമല്ല വരുന്നത്. പ്രസിഡൻസി കോളേജിൽ നിന്നാണ്."

ശരത്ബാബു പറഞ്ഞു "കാര്യം ഒന്നുതന്നെ. അതു ചെറിയ സ്കൂളാണ്. നിങ്ങളുടെ കുറെ വലുതായിരിക്കും. എന്നാൽ . . . അവിടെ വന്നിട്ട് ഞാനെന്തുചെയ്യാൻ ? ബംഗാളിൽ എനിക്ക് വലിയ ബഹുമതിയൊന്നുമില്ല. പിന്നെ, പോരെങ്കിൽ പ്രസംഗിക്കാനൊട്ടു

---

(1) 1928 (ആശാ ലതാസിംഗ്)

(2) 1923. (വാർഷികയോഗം. 1923 ആഗസ്റ്റ് മുപ്പതിലായിരുന്നു.)

വശവുമില്ല. ഒരു കാര്യം ചെയ്യൂ. ജലധരസെനിനെ വിളിച്ചുകൊണ്ടു പോകൂ. അയാൾ സാഹിത്യകാരനുമാണ്, റോയ്ബഹാദൂറും!"

വിദ്യാർഥികൾ പറഞ്ഞു ധരിപ്പിക്കാൻ ശ്രമിച്ചു, അവർക്കു റോയ്ബഹാദൂർമാരിലോ സാമൂഹ്യ ബഹുമതികളിലോ ഒരു കമ്പവുമില്ലെന്നും അദ്ദേഹത്തെ വിചാരിച്ചു മാത്രമാണ്, അവിടെ ചെന്നതെന്നും.

ശരത്ബാബു അല്പം ഗംഭീരഭാവം നടിച്ചു ചോദിച്ചു "നിങ്ങൾ എൻെറ വല്ലപുസ്തകോ കിസ്തകോ വല്ലതും വായിക്കുന്നുണ്ടോ?"

ഉടനെ ഒരു വിദ്യാർഥി പറഞ്ഞു, "അങ്ങ്, അങ്ങയുടെ ഏതു പുസ്തകം വേണമെങ്കിലും എടുത്തുകൊള്ളൂ. എവിടുത്തെ ഏതു ചോദ്യം വേണമെങ്കിലും ചോദിച്ചുകൊള്ളൂ. എല്ലാം കാണാപ്പാഠമാണ്."

ശരത്ബാബു പറഞ്ഞു "ഞാൻ വിചാരിച്ചു, പഠിപ്പുള്ള കുട്ടികളല്ലേ ബംഗാളി പഠിക്കുന്നുണ്ടാവില്ലെന്ന്. കോൺടിനൻറൽ ലിറ്ററേച്ചർ വല്ലതും വായിക്കുന്നുണ്ടാകുമെന്ന്. പഠിപ്പുള്ളവരുടെ ഇടയിൽ ഈയിടെ കാണാറുള്ള ഇടപാടാണത്."

കോൺടിനൻറൽ സാഹിത്യത്തിൻെറ കാലമായിരന്നു അത്. വിദ്യാർത്ഥികൾ പറഞ്ഞു, "അങ്ങു കാര്യങ്ങൾ ശരിയായി അറിയാത്തതുകൊണ്ടാണ്. ചെറുപ്പക്കാരുടെ ഇടയിൽ അങ്ങയെപ്പറ്റി വലിയ മതിപ്പാണ്."

ചെറുപ്പക്കാരുടെ സഹജമായ ആവേശത്തോടെ അവർ എന്തൊക്കെയോ പറഞ്ഞുകൊണ്ടിരുന്നു. അദ്ദേഹം മിണ്ടാതിരുന്നു കേട്ടു. അവർ നിറുത്തിയശേഷവും അദ്ദേഹം കുറച്ചു നേരം ഒന്നും മിണ്ടിയില്ല. എന്നിട്ടു പറഞ്ഞു, "എനിക്കതൊന്നും അറിയാൻ പാടില്ലായിരുന്നു. എൻെറ അടുക്കൽ നിങ്ങളെപ്പോലുള്ള വിദ്യാർഥികൾ എവിടുന്നു വരാൻ ? വലിയവലിയ ആളുകൾ വരുന്നുണ്ട്. അവർ പറയും, അതു ചെയ്യണം ഇതു ചെയ്യരുത്, ബങ്കിംചന്ദ്രൻ പാപത്തിൻെറ നാശവും പുണ്യത്തിൻെറ ജയഗീതവും പാടിയിട്ടുണ്ട്, അതുപോലെ താങ്കളും പാടൂ എന്നൊക്കെ. താങ്കൾ പാപവാസനകളെ ചിത്രീകരിക്കുന്നതു കണ്ടാൽ തോന്നും, അതേതോ വീരപരാക്രമങ്ങളുടെ കഥയാണെന്ന് — എന്നിങ്ങനെ."

അങ്ങിനെയുള്ള മാർഗനിർദേശങ്ങളെല്ലാം അദ്ദേഹത്തിനു തികച്ചും അരോചകമായിരുന്നു. തൻെറ സ്വതന്ത്രമായ വിചാരധാരയിൽ യാതൊരുടക്കും ശരത്ബാബുവിന് ഇഷ്ടമായിരുന്നില്ല. സ്വയം ആരുടേയും ഉപദേശകനാകാനും ആഗ്രഹിച്ചിരുന്നില്ല. അതിനാൽ സഭാ സമാജങ്ങളിൽ പോകാൻ ഇഷ്ടപ്പെട്ടിരുന്നില്ല. എന്നാൽ, അന്ന്, വർത്തമാനത്തിൻെറ ക്രമം ഒന്നു മാറിയാണു കാണപ്പെട്ടത്. കുറച്ചു കഴിഞ്ഞു ശാന്തനായി പറഞ്ഞു "ശരി വരാം. എന്താണ് പറയേണ്ടത് ?"

"അങ്ങയ്ക്ക് ഇഷ്ടമുള്ളത്."

"വലിയ ആൾതിരക്ക് ഉണ്ടാകുമോ ?"

"തിരക്കോ ? എവിടെ ? ഞങ്ങളൊക്കെത്തന്നെ ഉണ്ടാകും."

"നിൽക്കണേ ! തീയതി കുറിച്ചിടാം."

ചുമരിൽ തൂക്കിയിട്ടിരിക്കുന്ന കലണ്ടറിൽ തീയതി നോട്ടുചെയ്തു. പിന്നെ സഹജമായ സ്നേഹഭാവം അവലംബിച്ചു സംസാരിക്കാൻ തുടങ്ങി. തൻെറ കഴിഞ്ഞകാലത്തെ എത്രയോ കഥകളാണ്, ആ രണ്ടു വിദ്യാർഥികളെ പറഞ്ഞു കേൾപ്പിച്ചത്.

അവരിലൊരാൾ ചോദിച്ചു "ആളുകൾ പറയുന്നു 'ശ്രീകാന്ത്' അങ്ങയുടെ സ്വന്തം കഥയാണ്. ശരിയാണോ ?"

ശരത് ചിരിച്ചു ചോദിച്ചു "നിങ്ങൾ എന്തുപറയുന്നു ?"

"ഞങ്ങൾക്കതെങ്ങിനെ അറിയും? ഞങ്ങൾ ചോദിക്കുകയാണ്."

അദ്ദേഹം വീണ്ടും ഗംഭീരനായി, പറഞ്ഞു "നോവലെഴുതാൻ തുടങ്ങിയാൽ, ആരും തലനാരിഴക്കുതെറ്റാതെ സ്വന്തം കഥ എഴുതാറില്ല. അതു പോലെതന്നെ, അവനവനെ നിശ്ശേഷം ഒഴിച്ചു നിർത്തിയാൽ ഒരു സാഹിത്യ സൃഷ്ടിയും സാർഥകമാകയുമില്ല."

വിദ്യാർഥി ചോദിച്ചു "അങ്ങയുടെ സാഹിത്യത്തിൽ പതിതകൾ ധാരാളമുണ്ടല്ലോ. അതിനു വല്ല വിശേഷകാരണവുമുണ്ടോ ?"

പെട്ടെന്ന് ശരത്ബാബു അസ്വസ്ഥനായി കാണപ്പെട്ടു. അദ്ദേഹത്തിൻെറ തീക്ഷ്ണ നേത്രങ്ങളിൽ വിഷാദഭാവം മുറ്റിനിന്നു. ഹുക്കയുടെ കുഴൽ വായിൽ നിന്നെടുത്തു കയ്യിൽ പടിച്ചുകൊണ്ടു പറഞ്ഞു, "വിശേഷിച്ച് എന്താണു കാരണമെന്ന് അറിയാൻ പാടില്ല. എനിക്കു പലരെയും നേരിട്ട് അറിയാം. സ്വന്തം കണ്ണുകൊണ്ടു നോക്കി മനസ്സിലാക്കിയിട്ടുണ്ട്. വലിയ വലിയ ആളുകളിൽ പോലും ഇല്ലാത്ത എന്തോചിലത് അവരിലുണ്ട്. ത്യാഗം, ധർമ്മം, ദയ, മമത, മായ എന്നിങ്ങനെ മനുഷ്യനിൽ നല്ലതായിട്ട് എന്തെല്ലാമുണ്ടോ അതെല്ലാം. അവരിൽ അതിനൊന്നിനും ഒരു കുറവുമില്ല. മാന്യതയുടെ മോഹത്തിൽപ്പെട്ട്, അതെല്ലാം നിഷേധിച്ചാൽ, അതിനേക്കാൾ വലിയൊരു ധർമ്മം പിന്നെന്താണ് ? ഒരു മനുഷ്യനിൽ അടിമുടി കറുപ്പു മാത്രമേയുള്ളു, നല്ലതായിവരാവുന്ന ഒന്നും തന്നെ അവനിൽ ഇല്ല — അങ്ങിനെ സംഭവിക്കില്ല.

അദ്ദേഹം തന്നത്താൻ എവിടെയോ കളഞ്ഞുപോയപോലെ തോന്നി. സംസാരിക്കുന്നതുകേട്ടാൽ ആത്മഗതമാണെന്നേ തോന്നൂ. മുറിയുടെ മൂലയിൽ രുദ്രാക്ഷമാലയും തോക്കും ഒരുമിച്ചു തൂക്കി ഇട്ടിരിക്കുന്നത് കണ്ടു, ആരോ പറയുകയുണ്ടായി, ഈ ആകസ്മികമായ അസംഗതിയിലാണ്, ശരത്ചന്ദ്രൻെറ വ്യക്തിത്വത്തിൻേറയും സാഹിത്യ സാധനയുടേയും രഹസ്യം ഒളിഞ്ഞു കിടക്കുന്നത് എന്ന്.

പിന്നെയും സഹജമായ രീതിയിൽ അദ്ദേഹത്തിനു ആ മീറ്റിംഗിൽ പോകാൻ കഴിഞ്ഞോ ? കൃത്യ സമയം വന്നപ്പോൾ വരില്ലെന്നു തന്നെ പറഞ്ഞു. പിന്നെ, പ്രാർഥനയും അപേക്ഷയും ആവേദന

വും നിവേദനവുമൊക്കെയായി. ഒടുവിൽ വിക്ഷോഭപ്രകടനവും കൂടി ആയപ്പോൾ മാത്രമേ അദ്ദേഹത്തെ കൊണ്ടുപോകാൻ സാധി ച്ചുള്ളൂ. അവിടെ ആളുകളുടെ അമ്പേതിരക്കായിരുന്നു. ഒരു നോക്കു കാണാൻ ആളുകൾ പരക്കം പാഞ്ഞു നടക്കുന്നു. ശരത്ബാബു ഭയന്നുപോയി. "ഇതെന്താണീ കാണിക്കുന്നത് ? ഇത്ര വളരെയാ ളുകൾ?"

ഒടുവിൽ എഴുന്നേറ്റു നിന്നപ്പോൾ, തന്റെ രചനാപ്രക്രിയകളു ടെയും സാഹിത്യസൃഷ്ടിയുടേയും പശ്ചാത്തലം വിശദമായി വിവ രിച്ചുകൊണ്ട്, ചെറുപ്പക്കാരെ തന്റെ അനുയായികളാണെന്ന് അംഗീ കരിച്ചു.

ചെറുപ്പക്കാരായ വിദ്യാർഥികളിൽ അക്കാലത്ത് സ്വദേശഭക്തി, വിപ്ലവാഭിവാഞ്ഛ എന്നീ ഭാവനകൾ നിറഞ്ഞു നിന്നിരുന്നു. ശരത് ചന്ദ്രനിൽ അവർ കണ്ടെത്തിയത് പ്രസിദ്ധനായ ഒരു എഴുത്തു കാരനെ മാത്രമല്ല, തങ്ങൾക്കു വഴികാട്ടിത്തരാൻ പറ്റിയ ഒരു വിപ്ളവ കാരിയെക്കൂടിയാണ്. ചെറുപ്പക്കാർ മാത്രമല്ല, അക്കൊല്ലം കൽക്കത്താ യൂണിവേഴ്സിറ്റിയും, 'ജഗത്താരിണി സ്വർണമെഡൽ' നൽകി അദ്ദേ ഹത്തെ ബഹുമാനിച്ചാദരിച്ചു. അതിനുമുമ്പ് ആ ബഹുമതിക്കർഹ നായിത്തീർന്ന മറ്റൊരു വ്യക്തി രവീന്ദ്രനാഥൻ മാത്രമായിരുന്നു. എഫ്. ഏ വരെ മാത്രമാണ് ശരത് പഠിച്ചിരുന്നത്. എന്നാലും ഒരി ക്കൽ യൂണിവേഴ്സിറ്റി അദ്ദേഹത്തെ ബംഗാളിഭാഷയുടെ ചോദ്യ ക്കടലാസുണ്ടാക്കുന്ന ആളായി നിയമിക്കുകയും ചെയ്തു.

അക്കൊല്ലത്തെ നോബൽ പ്രൈസ് ഏതെങ്കിലും ഒരു ഭാരതീയനു കിട്ടാനിടയുണ്ടെന്ന ഒരു വൃത്താന്തവും യൂറോപ്പിൽ നിന്നു കേട്ടു. ഡോ. സർ മുഹമ്മദ് ഇക്ബാൽ, ശ്രീമതി സരോജിനിനായിഡു എന്നി വരുടെ പേരുകളോടൊപ്പം, ശരത്ചന്ദ്രന്റെ പേരും ആളുകൾ പറ ഞ്ഞുകൊണ്ടിരുന്നു. അക്കാര്യം പരാമർശിച്ചുകൊണ്ട് ശ്രീ ഇലാചന്ദ്ര ജോഷി അദ്ദേഹത്തോട് ചോദിച്ചു "ഇതെല്ലാം കേൾക്കുമ്പോൾ അങ്ങേക്ക് എന്തുതോന്നുന്നു?"

ശരത് ബാബു പറഞ്ഞു "പ്രൈസ് കിട്ടിയാൽ നല്ലതുതന്നെ. ഇനികിട്ടിയില്ലെങ്കിലും എനിക്കതിൽ വിശേഷാൽ ഖേദമൊട്ടില്ലതാനും. ലോകത്തിലെ പ്രതിഭാശാലികളായ എല്ലാ എഴുത്തുകാർക്കും നോബൽപ്രൈസ് കിട്ടുമെന്ന് ഉറപ്പൊന്നുമില്ലല്ലോ. എന്നാലും സമ്മാനം ഏതൊരെഴുത്തുകാരനും പ്രലോഭനകരമാണെന്നുള്ള വസ്തുത അംഗികരിച്ചേ പറ്റൂ."

ജോഷി ചോദിച്ചു "പ്രലോഭനീയം എന്നു പറഞ്ഞാൽ എന്തർ ഥത്തിൽ?"

ശരത്ചന്ദ്രൻ പറഞ്ഞു "ഈ സമ്മാനം കിട്ടുന്നവൻ ലോകമെ ങ്ങും പ്രസിദ്ധനായിത്തീരുന്നു. കവിയാകാട്ടെ, ലേഖകനാകട്ടെ, ഇത്ര വലിയ ഒരു പ്രസിദ്ധിയോടു മോഹം തോന്നാത്തവരായി ആരും

തന്നെ ഉണ്ടാകുമെന്ന് ഞാൻ വിശ്വസിക്കുന്നില്ല. ഞാൻ അത്രവളരെ കാപട്യമൊന്നും ശീലിച്ചിട്ടില്ല, ഇതിലൊന്നും എനിക്കൊരു മോഹമില്ലെന്നു തട്ടിവിടാൻ.''

ബഹുമതി വർധിച്ചുകൊണ്ടിരുന്നു. അതൊടൊപ്പം സഭകളിലും സമിതികളിലും വിളിക്കാൻ ആളുകൾ കൂടുതൽ കൂടുതൽ താൽപര്യം കാണിക്കാൻ തുടങ്ങി. അടുത്തകൊല്ലം വലിയ സാഹിത്യപരിഷത്തിൻെറ നാദിയാശാഖയുടെ വാർഷിക സമ്മേളനത്തിൽ അധ്യക്ഷത വഹിച്ചു.(1) കൃഷ്ണനഗറായിരുന്നു, സമ്മേളന സ്ഥലം. അവിടെ ശ്രീ ലളിതകുമാർ ചാറ്റർജിയുടെ വീട്ടിലാണു താമസിച്ചത്. ചാറ്റർജി മഹാശയൻ ഒരു സുപ്രസിദ്ധ വക്കീലായിരുന്നു. ആശുതോഷ് മുക്കർജിയുടെ ബന്ധുക്കാരനും. കൃഷ്ണപുരമായിരുന്നു നാടകകൃത്തായ ദ്വിജേന്ദ്രലാൽറോയിയുടെ സ്ഥലവും. അങ്ങിനെ ദിലീപകുമാറും ലളിതബാബുവിൻെറ സ്നേഹിതനായി. അദ്ദേഹം കാരണമാണ് ശരത്ബാബു ആ സമ്മേളനത്തിൽ അധ്യക്ഷത വഹിക്കാൻ തയ്യാറായത്. സമ്മതിച്ചെങ്കിലും വരുമെന്ന് അവരാരും പ്രതീക്ഷിച്ചിരുന്നില്ല. എന്നാലും കൃത്യസമയത്തു സ്വീകരിക്കാൻ വേണ്ടി വേണ്ടപ്പെട്ടവർ സ്റ്റേഷനിൽ എത്തിയിരുന്നു. പട്ടണത്തിലെ പ്രമുഖന്മാരായ പലരുമുണ്ടായിരുന്നു അക്കൂട്ടത്തിൽ.

വണ്ടിവന്നു. യാത്രക്കാർ ഇറങ്ങി. എന്നാൽ ഒരു കമ്പാർട്ടുമെൻറിൻെറ വാതിൽക്കലും ശരത്ബാബുവിനെ കണ്ടില്ല. അകത്തുകടന്നു നോക്കിയപ്പോൾ ഒരു സെക്കൻഡ്ക്ലാസ്സ് കമ്പാർട്ടുമെൻറിൽ ശാന്തനായിരുന്നു ഗുഡു ഗുഡു വലിക്കുകയാണ്. ഭൃത്യനും നിൽക്കുന്നുണ്ട് മുമ്പിൽതന്നെ. അതുവരെ ചിന്താവിവശരായിരുന്നവരെല്ലാം പ്രസന്നരായി. വളരെ ബഹുമാനപൂർവം താഴെകൊണ്ടുവന്ന്, വേണ്ടമാതിരി സ്വാഗതസൽക്കാരങ്ങളെല്ലാം ചെയ്തു. ലളിതബാബുവിൻെറ വീട്ടിലും അനേകം പേർ എത്തിയിരുന്നു. ശരത്ബാബു പകൽ മുഴുവൻ ഹുക്കാവലിച്ചും ചായകുടിച്ചും കഴിച്ചുകൂട്ടി. കഥകൾ പറഞ്ഞു കേൾപ്പിച്ചു എല്ലാവരെയും ചിരിപ്പിക്കുകയും ചെയ്തു. സകലരെയും നിരന്തരം വ്യാപൃതരാക്കാൻ അദ്ദേഹത്തിനു സാധിച്ചു. അടുത്ത ദിവസവും അതേപരിപാടികൾ അഭംഗുരം നടന്നു. അധ്യക്ഷപ്രസംഗം അദ്ദേഹം എഴുതി തയ്യാറാക്കിയിട്ടുണ്ടോ എന്നറിയാൻ ലളിതബാബു ആഗ്രഹിച്ചു. ഇല്ലെന്നറിഞ്ഞു. അദ്ദേഹം ദിലീപ് കുമാറിനോടു പറഞ്ഞു "അറിയാമല്ലോ, ഇദ്ദേഹം നെർവസ്നസ് ഉള്ള മനുഷ്യനാണെന്ന്. ആൾക്കൂട്ടം കാണുമ്പോൾ വിരണ്ടുപോകും. അധ്യക്ഷ പ്രസംഗം എഴുതിത്തയ്യാറാക്കണം അതിനുവേണ്ടതു ചെയ്യേണ്ടതു നിൻെറ ചുമതലയാണ്.''

---

(1) 1914 ഡിസംബർ 26.

കച്ചേരിയിൽ നിന്നു ലളിതബാബു മൂന്നു മണിക്കു മടങ്ങിവന്നു. അപ്പോഴും ശരത്ബാബുവിൻെറ കച്ചേരി പിരിഞ്ഞിട്ടില്ല. രണ്ടുമണിക്കൂറേയുള്ളു. സമ്മേളനം ആരംഭിക്കാൻ. ഓർമ്മിപ്പിച്ചു. ശരത്ബാബു പേനയും കടലാസുമായി മുറിയിൽ കടന്നു. ലളിതബാബു ചിന്താവിവശനായി. ഇത്രകുറച്ചു സമയം കൊണ്ട് വല്ലതും എഴുതാൻ പറ്റുമോ? എന്നാൽ, നാലരമണിയായപ്പോൾ ശരത്ബാബു പ്രസംഗം എഴുതിത്തീർത്തുകഴിഞ്ഞു. കൃത്യ സയത്തുതന്നെ അവർ കൃഷ്ണനഗർ കോളേജിലെ സമ്മേളന ഹാളിൽ എത്തിച്ചേർന്നു. സ്ഥലത്തെ മാന്യരെക്കൊണ്ടു സമ്മേളന ഹാൾ തിങ്ങി നിറഞ്ഞിരുന്നു. ചെറുപ്പക്കാർ വിശിഷ്യാ ഉത്തേജിതരായി കാണപ്പെട്ടു. അധ്യക്ഷൻ പ്രസംഗിക്കാൻ തുടങ്ങിയപ്പോൾ പെട്ടെന്ന് സഭാഭവനം നിശ്ശബ്ദമായി. ശരത്ബാബുവിൻെറ അധ്യക്ഷ പ്രസംഗം എല്ലാവരെയും രസിപ്പിച്ചു. ഇത്ര കുറച്ചു സമയത്തിനുള്ളിൽ, ഇത്ര വളരെ മനോഹരവും സംക്ഷിപ്തവും, സാരഗർഭവുമായ പ്രസംഗം എഴുതിത്തയ്യാറാക്കിയല്ലോ.[1]

ആ സമ്മേളനത്തിൽ ദിലീപകുമാർ 'ശരത്സാഹിത്യത്തിൽ ആശാവാദം' എന്ന തൻെറ പ്രബന്ധം അവതരിപ്പിച്ചു. നിരുപമ ദേവിയുടെ ഈ പാട്ടും പാടി — 'ബാഹിരേർ ന ഓ തുമി, ആമാദേരി, ആമാദേരി ഏകജന.'

സമ്മേളനം കഴിഞ്ഞു. അടുത്തത് സദ്യയുടെ ഇനമായിരുന്നു. മൽമൽ വിരിച്ച ആസനത്തിൽ അധ്യക്ഷനെ ഇരുത്തി. പിന്നെ, എല്ലാവരും ദിലീപ്കുമാറിനെ പ്രശംസിക്കാൻ തുടങ്ങി. ചിലർ പാട്ടിനെ പ്രശംസിച്ചു. ചിലർ അഭിനന്ദനത്തെപ്പറ്റി. മറ്റുചിലർ ആവർത്തനത്തെപ്പറ്റിയും. അപ്പോൾ ശരത്ചന്ദ്രൻ ഇടക്കുകയറി പറഞ്ഞു "നിൽക്കു ! മൺടുവിൻെറ പാട്ട് അപാരം ! ആവർത്തനം അപാരം ! ഉച്ഛ്വാസം അപാരം ! എല്ലാം അപാരം ! എന്നാൽ ഏറ്റവും അധികം അപാരമായിട്ടൊരു കാര്യമുണ്ട്. അതാർക്കും അറിഞ്ഞുകൂടാ. എനിക്കറിയാം."

എല്ലാവരും അത്ഭുതപ്പെട്ട് അദ്ദേഹത്തിൻെറ നേരെ നോക്കാൻ തുടങ്ങി. ശരത്ബാബു അതേ ഗാംഭീര്യത്തോടെ പറഞ്ഞു "ഏറ്റവും അപാരമായ വസ്തുവുണ്ടല്ലോ, അതാണ്, ഇദ്ദേഹത്തിൻെറ ഉദരം (തില്ലി). സാധുഭാഷയിൽ അതിനെ കരളെന്നും പറയും. വൃന്ദാവനം, ഡൽഹി, ആഗ്രാ തുടങ്ങി എല്ലായിടത്തും ഞങ്ങൾ ഒരുമിച്ചു താമസിച്ചിട്ടുണ്ട്. ഞാൻ എന്തുകഴിച്ചാലും എനിക്കതു അജീർണമുണ്ടാക്കിത്തീർക്കും. ഇദ്ദേഹം എന്തുകഴിച്ചാലും അതുശക്തിയായി മാറുകയും ചെയ്യും. ഇത്ര ഇത്ര മുഴുത്ത ബലൂൺപോലുള്ള പൊറോട്ടാ, ഒരു ഇഷ്ടികയുടെ അത്ര വലിപ്പം വരുന്ന പാൽക്കട്ടി . . . കുന്നുപോലെ

(1) സാഹിത്യവും നീതിയും എന്ന പേരിൽ ഇത് 'സുദേശ് ഔർ സാഹിത്യ'ത്തിൽ ചേർത്തിട്ടുണ്ട്.

വിളമ്പിക്കൂട്ടുന്ന ബിരിയാണി, കോഹതാ, കോർമാ, പൊരിച്ച ഇറച്ചി, എന്നുവേണ്ട, എന്തൊക്കെ ? എന്റെ പൊന്നേ, ദൈവത്തിനറിയാം അതെല്ലാം എങ്ങോട്ടാ ഒതുങ്ങുന്നതെന്ന്. എന്നാൽ, കേട്ടുകേൾവി പോലുമൊട്ടില്ലതാനും, ഇദ്ദേഹത്തിനു ഒന്നുകൊണ്ടെങ്കിലും ഒരു ദഹനക്കേട് പിടിച്ചതായിട്ട്. അതാപറഞ്ഞത് ഇദ്ദേഹത്തിന്റെഏറ്റവും വലിയ സിദ്ധി, പാട്ടല്ല, എഴുത്തല്ല, ആവർത്തനമല്ല, ഇദ്ദേഹത്തിന്റെ ഉദരമാണെന്ന്.''

ഒരു ദിവസം ദിലീപ്കുമാർ റോയിതന്നെ ശരത്ചന്ദ്രനെ ഉസ്താദ് അബ്ദുൽ കരീമിന്റെ പാട്ടു കേൾക്കാൻ ക്ഷണിച്ചു. വിളിക്കാൻ ചെന്നപ്പോൾ അദ്ദേഹം വളരെ ഗംഭീരനായി ചോദിച്ചു, "വരാം ഒരു വ്യവസ്ഥയുണ്ട്. അതിനുറപ്പു തരാമെങ്കിൽ !''

"എന്തുറപ്പ്?''

"നിറുത്തുമോ എന്ന്.''

അതുകേട്ടു ദിലീപ്കുമാർ പൊട്ടിച്ചിരിച്ചുപോയി. ശരത് ഒരുകാലത്തു നല്ല ഒരു പാട്ടുകാരനായിരുന്നു. പക്ഷേ, ശാസ്ത്രീയ സംഗീതത്തോട് അത്ര പ്രതിപത്തിയൊന്നുമില്ലായിരുന്നതാനും. വിശേഷിച്ച് ഉസ്താദ്മാരോട്. ഒരു ദിവസം ഏതോ സ്നേഹിതന്റെ നിർബന്ധപ്രകാരം പാട്ടുകേൾക്കാൻ പോയി. നല്ല ഉറച്ച രാഗാലാപം. ആലോചിക്കുമ്പോൾ, ഉസ്താദ് ഒരേ വാക്യം തന്നെ വീണ്ടും വീണ്ടും ആവർത്തിക്കുമായിരുന്നു. "സൈയാം തു കഹാം ഗൈയാ, ആരേ മോരേ സൈയാം തു കഹാം ഗൈയാ രേ !''

വളരെ നേരം അത് കേട്ടുകൊണ്ടിരുന്നു. എന്നാൽ ക്ഷമ ഉണ്ടായില്ല, അവസാനംവരെ മിണ്ടാതിരിക്കാൻ. ഹുക്കയുടെ 'ഗുഡുഗുഡു' വായിൽനിന്നു മാറ്റി, ഉറക്കെവിളിച്ചുപറഞ്ഞു "അരേ തേരാ സൈയാം കാശി മിത്തർ കെ ഘർ ഗൈയാം (എടേ, തന്റെ സഖാവ് കാശിക്കു പോയി, സ്നേഹിതന്റെയവിടെ) ഒന്നു പറ പിന്നെ എന്തുണ്ടായെന്ന്.''

ദിലീപ്കുമാറിനോട് അദ്ദേഹം പറഞ്ഞത് പ്രസ്തുത സംഭവവുമായി ബന്ധപ്പെട്ട കാര്യമാണ്. എവിടെ പോയാലും, എവിടെ ഇരുന്നാലും ചിരി അങ്ങനെ ചെന്താമരപോലെ പൊട്ടിവിരിഞ്ഞു നിൽക്കും.

സംഗീതത്തിൽ നിറുത്തുന്ന കാര്യം പറഞ്ഞല്ലോ. എന്നാൽ ഹാസ്യപരിഹാസങ്ങളുടെ കാര്യത്തിൽ 'വിരാമ'മെന്നൊന്ന് അദ്ദേഹത്തിനും അറിയാൻ പാടില്ലായിരുന്നു. അന്ന്, 'ഭാരതവർഷ'ത്തിന്റെ ആപ്പീസിൽ ജോലിക്കാർമാത്രമേ ഉണ്ടായിരുന്നുള്ളു. അധികാരികളാരുമില്ല. അപ്പോഴാണ് ശരത്ബാബുവിന്റെ വരവ്. കറപ്പു തിന്നാനുള്ള സമയമായിരുന്നു. അദ്ദേഹം കറ പ്പിന്റെ ഗുളിക വായിലിട്ടു. ജോലിക്കാർ നോക്കാൻ തുടങ്ങി. ശരത്ബാബു പറഞ്ഞു "നിങ്ങൾക്കും തിന്നണോ ? എന്നെപ്പോലുള്ള എഴുത്തുകാരനാകണോ ? എന്നാൽ തീർച്ചയായും തിന്നണം.'' പലതരത്തിലും പറഞ്ഞു പ്രലോഭിപ്പിച്ച്

കുറേശ്ശെ എല്ലാവരേയും തീറ്റി. പിന്നെ, ഹരിദാസിനെഴുതി, അദ്ദേഹത്തിൻെറ ജോലിക്കാരെല്ലാം എഴുത്തുകാരാകാൻ മോഹിച്ച് കറുപ്പ് തിന്ന് ലഹരി പടിച്ചിരിക്കുകയാണെന്ന്. അവർക്ക് പലഹാരത്തിനുള്ള ഏർപ്പാടു ചെയ്തുകൊടുക്കാതിരുന്നാൽ കൈയ്ക്ക് വിലങ്ങു വീഴാൻ ഇടയുണ്ടെന്നും.

ഹരിദാസിന് കാര്യം മനസ്സിലായി. പത്തു രൂപയും അയച്ചു കൊടുത്തു.

ശരത്ചന്ദ്രൻെറ സ്നേഹിതന്മാരെ വളരെ വിഷമിപ്പിച്ചിരുന്ന ഒരുകാര്യമുണ്ടായിരുന്നു. ഒരു കാര്യവും ഇല്ലാതെ സ്നേഹിതന്മാരെ ശുൺഠി പിടിപ്പിക്കുന്ന സ്വഭാവമായിരുന്നു അത്. പച്ചക്കള്ളം ആരെപ്പറ്റി വേണമെങ്കിലും പറഞ്ഞു പരത്തുമായിരുന്നു. അല്ലെങ്കിൽ വിഷമിപ്പിക്കാൻവേണ്ടി അതും ഇതും പറയും. കവിഗുരു രവീന്ദ്രനാഥനെപ്പോലും ഒഴിവാക്കിയിരുന്നില്ല. അന്നു 'രസചക്ര'ത്തിൻെറ യോഗം നടന്നുകൊണ്ടിരുന്നു. വളരെ ഗാംഭീര്യം അവലംബിച്ചുകൊണ്ടു ശരത് ബാബു പറഞ്ഞു. "എടെ, താൻ അറിഞ്ഞില്ലേ, ഈയിടെ രാമാനന്ദ ചാറ്റർജിയും ഗുരുദേവുമായി മിണ്ടാട്ടം പോലുമില്ല."

"ഉള്ളതാ ? എന്താ കാര്യം ?"

"രാമാനന്ദൻ യൂറോപ്പിൽ പോയിരുന്നല്ലോ. താടികണ്ട് ആളുകൾ തെറ്റിദ്ധരിച്ച്, രവീന്ദ്രനാഥനാണെന്നു വിചാരിച്ചു. കവി ഗുരു അത് അറിയാൻ ഇടയായി. അദ്ദേഹം രാമാനന്ദചാറ്റർജിയോടു പറഞ്ഞു, താടി എടുപ്പിക്കണമെന്ന്. ചാറ്റർജി സമ്മതിച്ചില്ല. കൊള്ളാം ! എത്ര നാളത്തെ പരിശ്രമം കൊണ്ടു വളർത്തി എടുത്ത താടിയാ. ചുമ്മാ അങ്ങുകളയാൻ പറ്റുമോ ? താടി എടുപ്പിക്കാൻ വിഷമമാണെങ്കിൽ മൈലാഞ്ചിതേച്ചു പിടിപ്പിച്ചുകൊണ്ടു നടക്കണമെന്നായി കവി ഗുരു. അതു കേട്ടപ്പോൾ രാമാനന്ദബാബുവിനു ദേഷ്യമാണു വന്നത്. അദ്ദേഹം ചോദിച്ചു, ഞാനെന്താ മുസൽമാനോ മറ്റോ ആണോ ? അത്രതന്നെ. പിന്നെ മിണ്ടിയിട്ടില്ല."

ശരത് ബാബുവിൻെറ ഈ തിരുവാഴിത്താൻ സ്വഭാവത്തെപ്പറ്റി 'രസ ചക്ര'ത്തിലെ മിക്ക മെമ്പറന്മാർക്കും അറിയാമായിരുന്നു. പരിഹാസം കേട്ട് എല്ലാവരും ചിരിച്ചു. പക്ഷേ, അദ്ദേഹത്തെ അറിയാൻ പാടില്ലാത്തവർ തെറ്റായ ധാരണ വച്ചുപുലർത്തുകയും ചെയ്തിരുന്നു. എതിരാളികൾക്കു മുതലെടുക്കാനുള്ള ഒരു വഴിയും. എന്നാൽ, അദ്ദേഹത്തിനൊരു കൂസലുമില്ലായിരുന്നുതാനും. സ്നേഹിതന്മാർ തർക്കിക്കും. ശരത്ബാബു ചിരിക്കും. അതെല്ലാം വെറുമൊരു രസത്തിനുവേണ്ടിയാണു ചെയ്തിരുന്നതും. സൂക്ഷ്മ ദൃഷ്ടികൾക്കു കാണാം, കണ്ണുകളിൽ നിറഞ്ഞു നിൽക്കുന്ന കുസൃതിത്തരങ്ങൾ. അതിനാൽ, സത്യം അറിയുമ്പോൾ ബന്ധപ്പെട്ട വ്യക്തിപോലും ചിരിച്ചുപോകും. എന്നാൽ എല്ലാവരും അത്ര സഹൃദയരല്ലല്ലോ, അതെല്ലാം മനസ്സിലാക്കാൻ. മനുഷ്യൻ വലിയവനാകുമ്പൊഴും, തനി

ക്കുള്ള ദൗർബല്യങ്ങളോടുകൂടിത്തന്നെയാണ് വലുതാകുന്നത്. അവയുമായുള്ള ബന്ധം അറ്റുപോവില്ല. എത്രചുരുക്കമാണ്, ഈ പരമാർഥം മനസ്സിലാക്കുന്നവർ.

അക്കൊല്ലാം തന്നെ മുംശീഗഞ്ജിൽവച്ചു വംഗീയ സാഹിത്യ സമ്മേളനത്തിൻെറ യോഗം ചേർന്നു.[1] സാഹിത്യ വിഭാഗത്തിൻെറ അധ്യക്ഷൻ ശരത്ചന്ദ്രനായിരുന്നു. ആ സമയം ഡാക്കായിലും പോയിരുന്നു.[2] അവിടെ തൻെറ പ്രിയപ്പെട്ട സ്നേഹിതനും നോവലെഴുത്തുകാരനുമായ ചാരുചന്ദ്ര ബന്ദോപാധ്യായൻെറ കൂടെയാണ് താമസിച്ചത്. സ്ഥലത്തെ ഡെപ്യൂട്ടി മജിസ്ട്രേട്ട് സുരേൾചന്ദ്രഘടക് ഒരു സാഹിത്യകാരനായിരുന്നു. അദ്ദേഹം ശരത്ചന്ദ്രനെ തൻെറ സ്ഥലത്തേക്ക് കൂട്ടിക്കൊണ്ടു പോകാൻ ആഗ്രഹിച്ചു. ഡാക്കാ യൂണിവേഴ്സിറ്റിയിലെ ചരിത്രാധ്യാപകൻ രമേൾചന്ദ്രമജുംദാർ ശരത്ബാബുവിനെ ക്ഷണിച്ചു, മുംശീഗഞ്ജിലുള്ള അദ്ദേഹത്തിൻെറ വീട്ടിൽ താമസിക്കാൻ. എന്നാൽ ശരത്ബാബു എല്ലാവരോടും പറഞ്ഞ മറുപടി ഇതാണ്. "ഞാൻ എൻെറ വീടു വിട്ട് എങ്ങും താമസിക്കാൻ ആഗ്രഹിക്കുന്നില്ല."

"ഇവിടെയാണോ അങ്ങയുടെ വീട്?"

"അതെ, ചാരു എൻെറ ബാല്യകാലതോഴനാണ്. അയാളുടെ വീട് എൻെറ വീടുതന്നെ. അയാളുടെ ഭാര്യ എൻെറ കാര്യം അന്വേഷിക്കുന്നതുപോലെ നിങ്ങളാരും ചെയ്യില്ല."

ആരുടെ വീട്ടിലും പോയി താമസിച്ചില്ല. എന്നാൽ, ചരണധൂളി സ്പർശനത്തിനുവേണ്ടിയുള്ള നിരന്തരമായ ക്ഷണങ്ങൾ നിരസിക്കാൻ കഴിഞ്ഞില്ല. മജുംദാർ മഹാശയൻെറ വീട്ടിലെ സദസ്സിൽവച്ച് എത്രയെത്ര കഥകളാണ് പറഞ്ഞത്. എത്ര കപ്പു ചായയാണ് കുടിച്ചത്. എത്രമാത്രം പുകയിലയാണ് വലിച്ചുതീർത്തത്. അതിൻെറയൊന്നും ഒരു കണക്കുമില്ല, ആരുടെ കയ്യിലും. സുരേഷ്ചന്ദ്രൻെറ വീട്ടിലേക്ക് ക്ഷണിച്ചിരുന്ന അതേ രാത്രിയിൽ തന്നെ, അപൂർവ ചന്ദ്രകുമാറിൻെറ വീട്ടിലും പോകേണ്ടിയിരുന്നു. സംഭാഷണത്തിൽമാത്രം സമ്പന്നനായ ശരത്ബാബു അതെല്ലാം എങ്ങനെ ഓർക്കും ? വളരെ നേരം കാത്തിരുന്ന ശേഷം രാത്രി പതിനൊന്നുമണിക്ക് കുമാർ അദ്ദേഹത്തെ കൂട്ടിക്കൊണ്ടു പോകാൻ ചെന്നു. ശരത്ബാബു പറഞ്ഞു "ആളുകൾക്ക് എന്നോടു സംസാരിക്കാൻ സുഖം തോന്നുന്നുണ്ടെങ്കിൽ പിന്നെ ഞാനെന്തിനാണ് പിശുക്കു പിടിക്കുന്നത്?"

അപൂർവചന്ദ്രൻെറ വീട്ടിൽ നിന്നു മടങ്ങുമ്പോൾ രാത്രി രണ്ടരമണിയായി. അപ്പോൾ ചാരുബാബു പറഞ്ഞു "ശരത്, സമയത്തിൻെറ കാര്യത്തിൽ അൽപം ശ്രദ്ധിക്കണം കേട്ടോ."

(1) 1925 ഏപ്രിൽ 10,11.
(2) 'വിശ്വ ഭാരതി സമ്മിളിനി' അദ്ദേഹത്തെ അഭിനന്ദിച്ചു.

ഉടനെ തന്നെ ശരത് മറുപടിപറഞ്ഞു "ചാരു! മനുഷ്യൻ മണിയുടെ അടിമയാകുന്നത് എനിക്കൊരിക്കലും ഇഷ്ടമല്ല. നിനക്ക് അടിമത്തത്തോടു വെറുപ്പല്ലേ ? പിന്നെയും എന്നോടു പറയുന്നതു മണിയുടെ അടിമയായിരിക്കാനാണ്."

അലഞ്ഞുതിരിഞ്ഞു നടക്കുന്ന ജീവിതത്തിൽ നിന്നും ശരത് ചന്ദ്രന് മോചനം ലഭിച്ചിരുന്നു. എന്നാൽ അദ്ദേഹത്തിൻെറ ജീവിതത്തിൽ അത് തൻെറ മുദ്രപതിച്ചാണ് പോയത്. അതിൻെറ പ്രഭാവത്തിൽ നിന്നു മുക്തനാകാൻ ഒരിക്കലും ശരത്തിനു സാധിച്ചില്ല. പരിഷ്കൃതസമാജക്കാർ എന്നു പറയപ്പെടുന്ന കൂട്ടരുടെ ദൃഷ്ടിയിൽ ഒരു നല്ല മാന്യനായ മനുഷ്യനാകാൻ, അദ്ദേഹത്തിന് ഒരിക്കലും കഴിഞ്ഞിരുന്നില്ല. വംഗസാഹിത്യത്തിലെ മഹാനായ നോവൽ സാഹിത്യകാരൻ എന്ന നിലയിൽ ബഹുമാനിച്ചാദരിക്കപ്പെട്ടിരുന്ന അക്കാലത്തു പോലും, അഭിജാതവർഗത്തിൽപ്പെട്ട ഒരുവനാണ് താനെന്ന നിലയിൽ സ്വയം മറ്റുള്ളവരുടെ മുമ്പിൽ പരിചയപ്പെടുത്താൻ ഒരിക്കലും അദ്ദേഹം ശ്രമിച്ചിരുന്നില്ല. പറഞ്ഞിട്ടുള്ളത് ഇത്രമാത്രമാണ്: "ഞാൻ വളരെ വിദ്യാഭ്യാസമുള്ളവനൊന്നുമല്ല. എനിക്ക് വളരെ കൂടുതൽ അറിവുമില്ല. എന്നെ ആളുകൾ അധ്യയനം ചെയ്യാൻ ആഗ്രഹിക്കുന്നുവെങ്കിൽ അതിനുള്ള കാരണം ഇതാണ് — ഞാൻ എൻെറ സ്വന്തം കണ്ണുകൾ കൊണ്ടു കണ്ടതും, സ്വയമേവ എൻെറ മനസ്സു കൊണ്ട് അനുഭവിച്ചറിഞ്ഞതുമായ കാര്യങ്ങളാണ് എൻെറ പുസ്തകങ്ങളിൽ ചിത്രീകരിച്ചിട്ടുള്ളത്." അഭിജാതവർഗത്തെ എതിർക്കുന്ന കാര്യത്തിൽ സദാ ബദ്ധകങ്കണനായിരുന്നു ശരത്ചന്ദ്രൻ. ഏതാനും വർഷങ്ങൾക്കു മുമ്പാണ്, പ്രമഥചൗധരി തൻെറ ഒരു പുസ്തകം ശരത് ചന്ദ്രനു സമർപ്പിച്ചു.[1] അപ്പോഴും പറഞ്ഞത് ഇതാണ്: "എന്നെപ്പോലെ ദുശ്ചരിത്രനായ ഒരു മനുഷ്യനു പുസ്തകം സമർപ്പിക്കുക എന്ന കുറ്റം ചെയ്ത ചൗധരിയെ സമാജം വെറുതെ വിടുമെന്നു തോന്നുന്നില്ല. പ്രമഥനാണെങ്കിൽ പേരെടുത്ത പണ്ഡിതനും സമുദായത്തിൻെറ ചൗധരിയുമാണ്. ഞാനോ കേവലമൊരു ശരത്ചാട്ടുജ്ജേ!"

എന്നാൽ പ്രസ്തുത സമ്മേളനത്തിൽ ആധ്യക്ഷം വഹിച്ചു കൊണ്ട് ശരത്ബാബു ചെയ്ത പ്രസംഗം വളരെയധികം ഗംഭീരവും മഹത്തരവുമായിരുന്നു. അതിൽ താൻ സ്വീകരിച്ചിട്ടുള്ള സാഹിത്യപരമായ മാന്യതകളേയും തൻെറ വിഷയത്തെയും വിശകലനം ചെയ്തിരുന്നു. സാഹിത്യത്തിൽ കലയും ദുർന്നീതിയും എന്നാൽ എന്താണർഥം ? അതിനു വിശദമായ വ്യാഖ്യാനം നൽകിക്കൊണ്ട് ഇങ്ങനെ പറഞ്ഞു "സാഹിത്യത്തിൻെറ സുശിക്ഷണവും നീതിയും ലാഭാലാഭങ്ങളും ഉൾക്കൊള്ളുന്ന ഭാഗം മാത്രമാണ് ഞാൻ ഇതുവരെ വ്യക്തമാക്കാൻ ശ്രമിച്ചിട്ടുള്ളത്. എന്നാൽ അതിലെല്ലാം വലുതായ,

---

(1) 1919 ആഹുതി കഥാസംഗ്രഹം

അതിൻെറ ആനന്ദം, അതിൻെറ സൗന്ദര്യം എന്നിവയെപ്പറ്റി നിരൂപണം ചെയ്യാനുള്ള അവസരം പല കാരണങ്ങളാലും എനിക്കു കിട്ടിയിട്ടില്ല. ഒരു കാര്യം മാത്രം ഞാൻ പറഞ്ഞു വയ്ക്കാൻ ആഗ്രഹിക്കുന്നു. ആനന്ദവും സൗന്ദര്യവും കേവലം ബാഹ്യമായ വസ്തുക്കൾ മാത്രമല്ല. കേവലം സൃഷ്ടിയിലുള്ള തെറ്റുമാത്രമാണവ. അതു ഗ്രഹിക്കാനുള്ള കഴിവ് നന്നല്ല എന്നു പറഞ്ഞാൽ അതൊരിക്കലും ശരിയാവില്ല. ഇന്ന്, ഇത് ഒരു പക്ഷേ, അസുന്ദരവും ആനന്ദഹീനവുമൊക്കെയായി തോന്നിയേക്കാം. എന്നാൽ, അത് ഇതിൻെറ അവസാനവാക്കല്ല. ആധുനിക സാഹിത്യത്തെ സംബന്ധിച്ചിടത്തോളം ഈ സത്യം ഓർത്തിരിക്കേണ്ടതാണ്.

എൻെറ പ്രസംഗം ഉപസംഹരിക്കുന്നതിനു മുമ്പ്, ഒരു കാര്യം കൂടി പറഞ്ഞുകൊള്ളട്ടെ. ഇംഗ്ലീഷിൽ ഐഡിയലിസ്റ്റിക് (ആദർശവാദി) റിയലിസ്റ്റിക്ക് (യഥാർഥവാദി) എന്നിങ്ങനെ രണ്ടു വാക്കുകളുണ്ട്. ഈയിടെയായി ഉന്നയിക്കപ്പെട്ടു കാണുന്ന ഒരു വലിയ ആരോപണം ആധുനികവംഗ സാഹിത്യം വളരെയധികം യഥാർഥവാദിയായിപ്പോയി എന്നുള്ളതാണ്. എനിക്കുപറയാനുള്ളത് ഇതാണ്. ഒന്നിനെ ഒറ്റപ്പെടുത്തിക്കൊണ്ടു മറ്റൊന്നുണ്ടാവില്ല. കുറഞ്ഞപക്ഷം, നോവലെന്നുപറയുന്ന സാഹിത്യരൂപം തീർച്ചയായും ഉണ്ടാവില്ല. പിന്നെ, ആർക്ക്, ഏത്വശത്തേക്ക്, എത്ര ചായ്വുണ്ട് എന്നകാര്യം, സാഹിത്യപരമായകഴിവ്, അഭിരുചി എന്നിവയെ ആശ്രയിച്ചിരിക്കുന്നു. പിന്നെയും ഉണ്ടാകാവുന്ന ഒരു പരാതി ഇതാണ്. പഴയ കാലത്തെപ്പോലെ, രാജാക്കന്മാരുടേയും സാമന്തന്മാരുടേയും പ്രഭുക്കന്മാരുടേയും ജമീന്ദാരന്മാരുടേയും ദുഃഖ ദ്വന്ദ്വഹീനമായ ജീവിത കഥകളെ ഉപജീവിച്ച് രചന നടത്താൻ ആധുനിക സാഹിത്യകാരനു സന്തോഷമുണ്ടാവില്ല. അതുകൊണ്ട് അയാളുടെ മനസ്സ് നിറയുകയുമില്ല. അയാൾ കുറച്ചു താഴ്ന്ന നിലവാരത്തിലേക്കിറങ്ങിയിരിക്കുകയാണ്. അതിൽ ദുഃഖിക്കാനൊന്നുമില്ല. എന്നാൽ, ശപിക്കപ്പെട്ട എല്ലാ ദുഃഖങ്ങളുടേയും ഉറവിടമായ ഈ നാട്ടിൽ, തൻെറ സ്വന്തമായ അഭിമാനത്തെ ഉപേക്ഷിച്ചിട്ട്, റഷ്യൻ സാഹിത്യത്തിൽ സംഭവിച്ചതുപോലെ, എഴുത്തുകാർ സമൂഹത്തിൻെറ താഴേക്കിടയിലേക്കിറങ്ങിച്ചെന്ന്, അവരുടെ ദുഃഖങ്ങളുടേയും വേദനകളുടേയും നടുവിൽ നില ഉറപ്പിക്കുമ്പോൾ മാത്രമേ ഈ സാഹിത്യ സാധന, സ്വദേശത്തെ മാത്രമല്ല, വിശ്വ സാഹിത്യത്തിൽകൂടി തനതായ സ്ഥാനം കരസ്ഥമാക്കുകയുള്ളു."

ശരത്തിനെ ബഹുമാനിച്ചാദരിച്ച് അഭിനന്ദിക്കാനുള്ള പരിപാടികൾ ഒരിക്കൽ തുടങ്ങിയത് അഭംഗുരം തുടർന്നുപോന്നു. അദ്ദേഹത്തിന് മഹത്തായ പല ഗുണങ്ങളുമുണ്ടായിരുന്നു. എന്നാൽ ഭയം അദ്ദേഹത്തിന്നില്ലായിരുന്നു. ദൗർബല്യങ്ങളും ഒട്ടും തന്നെ കുറവായിരുന്നില്ലല്ലോ. അവ, നല്ല കാര്യങ്ങളെ തടസ്സപ്പെടുത്തിയാലോ ? ആ ചിന്ത അടിസ്ഥാനരഹിതമാണ്. നിയതി അദ്ദേഹത്തിനുവേണ്ടി

ഒരുക്കിവച്ച മാർഗം മറ്റൊന്നായിരുന്നു. ആ വഴിയേ തന്നെ നിരന്തരം തെറ്റുകളും കുറ്റങ്ങളും ഏറ്റമുട്ടലുകളുമായി ശരത്ബാബു മുന്നേറിക്കൊണ്ടേയിരുന്നു. കഠോര ദാരിദ്ര്യത്തിൽ നിന്നുയർന്നുവന്നവനായിരുന്നു, ശരത്ചന്ദ്രൻ. വിദ്യാഭ്യാസവും കുറച്ചുമാത്രമേ ലഭിച്ചിരുന്നുള്ളു. എന്നാൽ ജീവിതമാകുന്ന മഹാപാഠശാലയിൽ നിന്നു സമ്പാദിച്ച അനുഭവമാകുന്ന പാഠങ്ങൾ, മനുഷ്യരെ ശരിക്കും മനസ്സിലാക്കാനുള്ള കഴിവു സമ്പാദിച്ചുകൊടുത്തു, പെരുമാറ്റം അപ്പോഴും പരുക്കൻമട്ടിലുള്ളതായിരുന്നെങ്കിലും. ഈ പരുക്കൻ സ്വഭാവം അദ്ദേഹത്തെ പലപ്പോഴും ആപത്തിൽ കുടുക്കിയിട്ടുണ്ട്. എന്നാൽ ബുദ്ധിയുടെ ബാലൻസ് ഒരിക്കലും തെറ്റിപ്പോയിരുന്നില്ല. ശരത്ചന്ദ്രൻ മനുഷ്യനെ മനസ്സിലാക്കിയിരുന്നു. എന്നാൽ അതിലും കൂടുതലായിരുന്നു അവനോടുള്ള സ്നേഹം.

## 10

ഏതെങ്കിലുമൊരു മാസിക അഥവാ പത്രം എഡിറ്റുചെയ്താൽ കൊള്ളാമെന്നുള്ള മോഹം, ഏതെങ്കിലും രൂപത്തിൽ നിരന്തരം അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു. ബാല്യകാലത്തും ആ കളികളിച്ച് നോക്കിയതാണ്. എന്നാൽ, ആ രംഗത്ത് 'യമുന'യിൽ നിന്ന് ലഭ്യമായതിൽ കൂടുതൽ വിജയം ഒരിക്കലും കിട്ടിയിരുന്നില്ല. തൻെറ സ്നേഹിതൻ നിർമ്മൽ ചന്ദ്ര 'ചന്ദ്ര'നുമൊരുമിച്ച്, ഒരിക്കൽ 'രൂപ ഔർ രംഗി' ൻെറ സമ്പാദക ജോലിയും ചെയ്യാമെന്നേറ്റതാണ്. തൻെറ ഒരു കത്തിൽ അദ്ദേഹം എഴുതിയിരുന്നു "ഇന്ന് കത്ത് അയച്ചിട്ടുണ്ട്. അതിലെ വ്യവസ്ഥകൾക്കെല്ലാം ഒരുക്കമൊണെങ്കിൽ സമ്പാദകൻെറ ചുമതല ഏറ്റെടുക്കാം-ലോകത്തിൽ ബഹുഭൂരിപക്ഷം ആളുകളെ സംബന്ധിച്ചും സംഭവിക്കാവുന്നതെല്ലാം എന്നെ സംബന്ധിച്ചും സംഭവിക്കാം. ലോകത്തിൽ ബുദ്ധിമാന്മാരുണ്ട്, വിഡ്ഢികളുമുണ്ട്. രണ്ടുകൂട്ടരുമുണ്ടെന്നർഥം. ഒരു പക്ഷക്കാർ ജയിക്കുന്നു. ഞാൻ അഞ്ചാറായിരം രൂപയുടെ ജാമ്യക്കാരനാണല്ലോ ! 'ഭാരതലക്ഷ്മി'യിൽ ചേർന്നാൽ അത് വീട്ടാമെന്നു വിചാരിച്ചു. അവർ എനിക്ക് നാലിലൊരുപങ്കുതരും. ഇനി ഇപ്പോൾ പ്രായോഗികബുദ്ധിയുള്ള മനുഷ്യർ ചെയ്യുന്നപോലെ ഞാനും ചെയ്തു നോക്കാം. എന്നുവച്ചാൽ, വഞ്ചിതനാകാതിരിക്കാമെന്നർഥം. ദസറ കഴിഞ്ഞ് ഇക്കാര്യങ്ങളെല്ലാം വിശദമായി തീരുമാനിക്കാം. എന്നാൽ, അതിനിടയിൽ, പരിചയമുള്ളവരും ഇല്ലാത്തവരുമായ അനവധി സാഹിത്യകാരന്മാർ എഴുതുകയാണ്, ലേഖനങ്ങൾ എഴുതി അയക്കാമെങ്കിൽ പണം മുൻകൂർ അയക്കാമെന്ന്. കഷ്ടം! അത്രയും ശക്തി ഉണ്ടായിരുന്നെങ്കിൽ! എന്നാൽ, ആ ശക്തിയാണ് ഇപ്പോൾ അങ്ങേയറ്റം ആവശ്യമായി നിൽക്കുന്നതും . . . . ."

എന്നാൽ, ആ ശക്തി, ഒരുപക്ഷേ, പിന്നൊരിക്കലും കിട്ടിയില്ലെന്നു തോന്നുന്നു. തൻെറ പണംകൊണ്ട് പലപ്പോഴും പലരെയും

സഹായിച്ചുകൊണ്ടിരുന്നു. വളരെ മാന്യ കുടുംബത്തിലുള്ള വയോവൃദ്ധയായ ഒരു ബംഗാളി സ്ത്രീ കാശിയിൽ താമസിച്ചിരുന്നു. ബാല വിധവയായിരുന്നു അവർ. വിദ്യാസമ്പന്നയും. നന്നായിട്ടാഹാരം പാകംചെയ്യാനും അതുകഴിപ്പിക്കാനും അറിയാമായിരുന്നു. എന്നാൽ, വയസ്സുകാലത്തു കണ്ണു തീരെ കാണാൻ വയ്യാതായി. ഒരു ദിവസം അവർ ശരത്ബാബുവിനെ മകനെ എന്ന് വിളിച്ചു. അക്കാലം മുതൽ തന്റെ സ്നേഹിതൻ ഹരിദാസ് ശാസ്ത്രി മുഖാന്തിരം അവരെ മുറക്കു സഹായിച്ചു കൊണ്ടിരുന്നു. പേര് വെളിപ്പെടുത്തിയിരുന്നുമില്ല. വൃദ്ധയുടെ വിചാരം, ഹരിദാസാണ് പണം തരുന്നതെന്നായിരുന്നു. രഹസ്യമായി സഹായിക്കുക ശരത്ബാബുവിന്റെ സ്വഭാവമായിരുന്നു. കുറച്ചുദൂരത്തെവിടെയോ ഒരു വിധവ താമസിച്ചിരുന്നു. പലഹാര വിൽപനക്കാരി. മക്കളൊന്നുമില്ലാത്തവൾ. ആരും അറിയാതെ അവളെ സഹായിക്കാൻ വേണ്ടി എന്നും 'മൂഢി' വാങ്ങാൻ വീട്ടിൽ ഏർപ്പാടു ചെയ്തു. വളരെ ഇഷ്ടവുമായിരുന്നു. ചൂടുള്ള മൂഢി.

ഇളയ സഹോദരൻ പ്രകാശ് ശരത്ബാബുവിന്റെ കൂടെയായിരുന്നു താമസം. വളരെ ആഘോഷപൂർവം അയാളുടെ വിവാഹമെല്ലാം നടത്തി. കന്യകയുടെ അച്ഛൻ നല്ല നിലയിലുള്ള ആളായിരുന്നു. എന്നാലും ദാനം, സ്ത്രീധനം ഇവയിലൊന്നും ശ്രദ്ധിച്ചില്ല. ശരത്ചന്ദ്രന്റെ ഭാര്യ സഹജമായ ഔദാര്യത്തോടു കൂടി തന്റെ ആഭരണങ്ങളെല്ലാം അനിയത്തിക്കുകൊടുത്തു. ആ സഹോദരന് ജോലിയൊന്നും ഉണ്ടായിരുന്നില്ല. അതിനുപറ്റിയ ശിക്ഷണമോ അനുകൂലമായ ചുറ്റുപാടുകളോ ഒന്നും ഉണ്ടായിരുന്നില്ല. ഇല്ലവല്ലായ്മയുടെ ഇടയിലൂടെ അയാൾ വളർന്നു. ജമീന്ദാരന്മാരുടെ നാടകക്കമ്പനികളിൽ സ്ത്രീവേഷം കെട്ടിനടന്നു. അങ്ങനെ വലുതായി. അവിടെ പഠിച്ചത് കുടിക്കാൻ മാത്രമായിരുന്നു. ജീവിതകാലമത്രയും ശരത്ബാബു ആ സഹോദരനേയും അയാളുടെ കുടുംബത്തേയും സംരക്ഷിച്ചു. അങ്ങനെയുള്ള മാനവീയ കാരുണ്യം കൊണ്ടു നിറഞ്ഞവനായിരു ന്നിട്ടും, അനീതി പ്രചരിപ്പിക്കുന്നവൻ എന്ന രൂപത്തിലുള്ള പ്രസിദ്ധി ഒട്ടും തന്നെ കുറവായിരുന്നില്ല. "ശരത്ബാബു കുടിച്ചുതീർക്കുന്ന മദ്യത്തിനവസാനമില്ല. ആശ്ചര്യം !" എന്നത്രെ ആളുകൾ പറയാറ്. വേറെയും, സങ്കൽപിക്കാവുന്നതും അല്ലാത്തതുമായ എത്രയോ ദോഷങ്ങളാണ്, ആരോപിക്കപ്പെട്ടിരുന്നത്. മറിച്ച്, അദ്ദേഹത്തെ അധ്യക്ഷനായി കിട്ടിയതുകൊണ്ട് എത്രയോ സമ്മേളനങ്ങളാണ് ധന്യമായിത്തീർന്നത്. എത്രയെത്ര സഭകളാണ് അഭിനന്ദന പത്രങ്ങൾ സമർപ്പിച്ചത്. മുഖത്തുനോക്കി ശകാരവർഷം ചെയ്യുന്നവരുടെ എണ്ണവും വിരളമായിരുന്നില്ല. ചിലപ്പോൾ പരോക്ഷരൂപത്തിലാണെങ്കിൽ ചിലപ്പോൾ അപരോക്ഷരൂപത്തിലായിരിക്കും പ്രാസംഗകന്മാർ ശരത്ബാബുവിനെ ലക്ഷ്യമാക്കി കണ്ടതും കേട്ടതും എല്ലാം വിളിച്ചുപറയുന്നത്.

ചിത്തപുരത്തിൽ ഒരു ഗ്രന്ഥശാല സ്ഥാപിക്കാൻ തീരുമാനിച്ചു. അന്നത്തെ സമ്മേളനത്തിൽ അധ്യക്ഷതവഹിക്കാനായി ക്ഷണിച്ചിരുന്നത് ശരത്ബാബുവിനെയായിരുന്നു. ആ സഭയിൽ പ്രസംഗിക്കവെ ഒരു മാന്യൻ ഇങ്ങനെ പറഞ്ഞു "ഞങ്ങൾ വളരെയധികം ഉത്സാഹപൂർവം ഗ്രന്ഥശാല സ്ഥാപിക്കുന്ന കാര്യത്തിൽ ശ്രദ്ധിച്ചിട്ടുണ്ട്. എങ്കിലും, ചിലപ്പോൾ വിചാരിച്ചുപോകാറുണ്ട്, എന്താണിതുകൊണ്ടൊരു ഫലമെന്ന്. വായിക്കാൻ കൊള്ളാവുന്ന നല്ല പുസ്തകങ്ങൾ വല്ലതും പുറത്തിറങ്ങുന്നുണ്ടോ ? ആരെങ്കിലും എഴുതുന്നുണ്ടോ ? സാഹിത്യത്തിൽ ഇപ്പോൾ നീതിയുമില്ല സുരുചിയുമില്ല. എങ്ങും, അഴുക്കും വൃത്തികേടും കുന്നുകൂടി കുമിഞ്ഞുകിടക്കുകയാണ്. ഈ വൃത്തികേടുകൾക്കെല്ലാം വിശേഷിച്ചും ഉത്തരവാദിയായ മനുഷ്യനാണ് നമ്മുടെ ഇന്നത്തെ അധ്യക്ഷൻ."

ശരത്ബാബു അധ്യക്ഷസ്ഥാനത്തിരുന്ന് ആ ശകാരവർഷമെല്ലാം മിണ്ടാതെ സഹിച്ചുകൊണ്ടിരുന്നു. തനിക്കു പ്രസംഗിക്കാനുള്ള അവസരം വന്നപ്പോൾ ഇത്രമാത്രം പറഞ്ഞു "നോക്കൂ! നല്ല പുസ്തകങ്ങളൊന്നും പുറത്തുവരുന്നില്ലെങ്കിൽ നിങ്ങളെല്ലാവരും ചേർന്ന് ഒരു കാര്യം ചെയ്യുക. ഈ ഗ്രന്ഥശാല അങ്ങടച്ചുപൂട്ടുക. എന്നിട്ട് ഒരു ഭജനസംഘം രൂപീകരിക്കൂ. ഗ്രന്ഥശാലകൾ സ്ഥാപിച്ച് ആളുകളുടെ ഇടയിൽ അഴുക്കും വൃത്തികേടുകളും പരത്താതെ, ഭജനസംഘം സ്ഥാപിച്ച്, തെരുവുതോറും ഭജനപ്പാട്ടുകളും കീർത്തനങ്ങളും പാടിക്കൊണ്ടു നടക്കുക. അതൊരു സൽക്കർമ്മവുമായിരിക്കും !!"

ഒരു മജിസ്ട്രേട്ടുണ്ടായിരുന്നു. യതീന്ദ്രമോഹൻസിങ്ങ്. അദ്ദേഹം ഒരു പുസ്തകം എഴുതി. പേര് 'സാഹിത്യ കീ സ്വാസ്ഥ്യ രക്ഷ.' അതിൽ ശരത്ബാബുവിൻെറ മേൽ അതിനിശിതമായ ആക്രമണം നടത്തിയിരുന്നു. ആ പുസ്തകവും തീക്ഷ്ണമായ എതിർപ്പിന് ഇരയായി. ഒരുദിവസം അതങ്ങനെ അവസാനിക്കുകയും ചെയ്തു. ഒരിക്കൽ, അദ്ദേഹം ശരത്ബാബുവിനെ കാണാൻ ഇടയായി. അനീതിയ്ക്കാസ്പദമായ സാഹിത്യത്തെപ്പറ്റി പരാമർശിക്കപ്പെട്ടപ്പോൾ, ശരത്ബാബു പറഞ്ഞു "എനിക്കുനല്ല ഉറപ്പുണ്ട്, അങ്ങുവളരെ സദ്വൃത്തനായ ആളാണെന്ന്. ഒരിക്കലും വേശ്യയുടെ അടുക്കൽ പോയിട്ടുണ്ടായിരിക്കുകയുമില്ല." അതുകേട്ട് മജിസ്ട്രേട്ടദ്ദേഹം വിയർത്തു വിളറിപ്പോയി. ഉണ്ടെന്നോ ഇല്ലെന്നോ മറുപടി പറയാൻ കഴിഞ്ഞില്ല. അപ്പോൾ ശരത്ബാബു പറഞ്ഞു, "അനുഭവം ഒട്ടും ഇല്ലാത്ത നിലയ്ക്ക് പിന്നെ അങ്ങയോട് എന്തു സംസാരിക്കാൻ ?"

ജീവിതകാലമത്രയും അനീതിയുടെ പ്രചാരകനെന്ന നിലയിൽ പ്രസിദ്ധനായിരുന്ന പോലെ തന്നെ, അലഞ്ഞുതിരിഞ്ഞു നടക്കുന്ന ജീവിതത്തോടുള്ള മോഹവും കെട്ടടങ്ങിയിരുന്നില്ല. എല്ലാകൊല്ലവും ജഗദ്ധാത്രീപൂജക്കാലത്ത് ഭാഗൽപൂരിലുള്ള മാമാവാഡിയിൽ പോകുക പതിവായിരുന്നു. ബർമ്മയിൽ നിന്നു മടങ്ങിവന്ന ശേഷം

അമ്മാവന്മാരുടെ കുടുംബത്തോടുള്ള ബന്ധം, വിശേഷിച്ച് കുട്ടിക്കാലത്തെ തൻെറ സഹപാഠിയായിരുന്ന മണിയമ്മാവനുമായുള്ള ബന്ധം, മെച്ചപ്പെടുത്താൻ വളരെ ശ്രമിച്ചു. ഒരു ദിവസം അമ്മാവൻെറ മകളുടെ കല്യാണം സംബന്ധിച്ച് കൽക്കത്തയിൽ പോയി. അപ്പോൾ സുരേന്ദ്രൻ ശരത്ബാബുവിനെ ഉപദേശിച്ചു "നീ ഈ സമയത്ത് ഒരു സമ്മാനം അയച്ചുകൊടുക്കണം." ശരത്ബാബു പറഞ്ഞു "മണിയമ്മാവൻ സ്വീകരിക്കുകയില്ല."

സുരേന്ദ്രൻ പറഞ്ഞു "നീ അയച്ചോളൂ. പിന്നത്തെക്കാര്യം ഞങ്ങൾ നോക്കിക്കൊള്ളാം!!"

ശരത്ബാബു അങ്ങനെതന്നെ ചെയ്തു. വിചാരിച്ചപോലെ തന്നെ, അതുകണ്ടപ്പോൾ മണിയമ്മാവൻ ഉടനെ തന്നെപറഞ്ഞു "ഇല്ല. ഇത് സ്വീകരിക്കാൻ സാധ്യമല്ല. മടക്കി അയക്കണം !!"

മാമി പറഞ്ഞു "സംഭാവനയാണ്. മടക്കി അയക്കാൻ സാധ്യമല്ല. സ്വീകരിക്കുകതന്നെ വേണം."

"ഇല്ല. ഇല്ല !!" മണിയമ്മാവൻ പിന്നെയും ക്രോധാവിഷ്ടനായി. അപ്പോൾ സുരേന്ദ്രൻ ചെന്നു പറഞ്ഞു.

"ശരത് വന്നിട്ടുണ്ട്."

"എവിടെ ?"

മുമ്പോട്ടു കടന്നുചെന്ന് ശരത് മണിയമ്മാവൻെറ കാലുപിടിച്ചു പറഞ്ഞു "എനിക്കു മാപ്പു തരണം."

ക്ഷണത്തിനുള്ളിൽ അമ്മാവൻെറ ദേഷ്യവും ക്രോധവും അഭിമാനവുമെല്ലാം പറന്നുപോയി. തൊണ്ട ഇടറി. കണ്ണുകൾ നിറഞ്ഞു. ഒരു വിധം ഇത്രയും പറഞ്ഞൊപ്പിച്ചു.

"കല്യാണത്തിനു വരണം. കേട്ടോ!!"

മാമാവാടിയുടെ വാതിൽ ശരത്ബാബുവിനെ സംബന്ധിച്ചിടത്തോളം തുറക്കപ്പെട്ടു. മണിയമ്മാവൻെറ മരണശേഷവും അവിടെ പോകുക പതിവായിരുന്നു.[1] കഴിയുന്നത്ര പഴയ കാലത്തെപ്പോലെ ജീവിക്കാൻ ശ്രമിച്ചിരുന്ന കാലമായിരുന്നു അത്. ചായ, പുകയില, കളി, ചിരി മുതലായവയെല്ലാം മുറപോലെ നടന്നു. പകൽ ആഹാരം കഴിക്കുമ്പോൾ നാലുമണിയാകും. രാത്രി ഒരു മണിയും. വന്നുകഴിഞ്ഞാൽ വീട്ടിലെ ചിട്ടയെല്ലാം കുഴച്ചുമറിക്കും. അദ്ദേഹത്തിൻെറ പ്രകൃതമായിരുന്നു അത്. കുട്ടികളോട് വളരെ വാത്സല്യമാണ്. വന്നാലുടൻ ഗംഗാതീരത്തേക്കു പോകും. കളിപ്പാട്ടങ്ങളുടെ ഒരു കൂമ്പാരം തന്നെ വാങ്ങിക്കൊണ്ടുവരും. എന്നിട്ട് കുട്ടികളുടെ മുമ്പിൽ വിതറി ഇടും. അതു കഴിയുമ്പോൾ വരും പലഹാരക്കാരൻ "എടെ, ഇതുകൊണ്ടെന്താകാനാ ? കൊണ്ടുവാ കുറേക്കൂടി. ചായ കുറച്ചു കൂടി. പുകയിലയും." അതുതന്നെ അങ്ങനെ പറഞ്ഞുകൊണ്ടിരിക്കും.

---

(1) 1921.

പൂജക്കാലത്തു നാടകമുണ്ടാകും. അത്തവണ തീരുമാനിച്ചത് ചന്ദ്രഗുപ്തനാടകം അഭിനയിക്കാനാണ്. വേഗം ഗിരീന്ദ്രനാഥനെ വിളിച്ചുപറഞ്ഞു. "ഇക്കുറി ചന്ദ്രഗുപ്ത നാടകത്തിലെ ഒരു രംഗം അഭിനയിക്കാൻ വിചാരിക്കുകയാണ്. നീ ചാണക്യന്റെ ഭാഗം എടുക്കണം. പ്രഫുല്ലൻ കാത്യായനനാകട്ടെ. ശചി ഭിക്ഷുവും, ദേവി പ്രോംപ്ടറും."

അങ്ങനെതന്നെ നടന്നു. ശരത്ബാബുവിന് പിച്ചക്കാരന്റെ പാട്ടുകേൾക്കാൻ കഴിഞ്ഞില്ല. കരഞ്ഞുകൊണ്ടു എഴുന്നേറ്റു തന്റെ മുറിയിലേക്കുപോയി. അവിടെ ഇരുട്ടത്ത് ഇരുന്ന് അഭിനയം കണ്ടു.

അതുപോലെ തന്നെ കീർത്തനവും ഉണ്ടായി. അദ്ദേഹം കിടന്നു കൊണ്ടു കേട്ടു. ഇടക്ക് പെട്ടെന്നു വിളിച്ചു പറയും "രാസബിഹാരി, ഓ കുഞ്ജാര ബന്ധുടി പാടൂ."

അത് വളരെ ഇഷ്ടപ്പെട്ട ഗീതമായിരുന്നു. പക്ഷേ, മുഴുവൻ കേൾക്കാൻ ഒക്കുമായിരുന്നില്ല. ഇടക്കുവച്ചു തന്നെ കരഞ്ഞുപോകും. എഴുന്നേറ്റു ഓടുകയും ചെയ്യും.

ബോലി ഓ കുഞ്ജാരബന്ധു

തോമായ രാധാനാഥ ആർ ബോലബോ നാ ഹെ;

ഓ കുഞ്ജാര ബന്ധു.

രാസ്ബിഹാരീദാസ് തുളസി മാലയും ഉണ്ടാക്കും. ഒരു ദിവസം ശരത്ബാബുപറഞ്ഞു "ഒരെണ്ണം എനിക്കും തരൂ."

സുരേന്ദ്രനാഥൻ ചോദിച്ചു. "നീ ഇടുമോ ?"

"ഉവ്വ്. വളരെ ആഗ്രഹമുണ്ട്."

രാസ്ബിഹാരി അന്നുവളരെ ബുദ്ധിമുട്ടി മാല ഉണ്ടാക്കി. ശരത് ബാബു കഴുത്തിൽ ധരിച്ചു. വളരെ തൃപ്തനായി. പക്ഷേ അന്നുപഴയ ആ ചുറ്റിത്തിരിഞ്ഞു നടന്ന കാലം ഓർമ്മവന്നപോലെ, പറഞ്ഞു, "ഇത്തവണ ഭാഗൽപൂരിൽ നിന്നു സ്റ്റീമർ വഴി കൽക്കത്തക്കു പോകാം. ചുറ്റിക്കറങ്ങലുമായി."

സുരേന്ദ്രനാഥനും ഗിരീന്ദ്രനാഥനുമൊരുമിച്ചുപുറപ്പെട്ടു. കൂടെ, ഭൃത്യന്മാരും വളരെയധികം സാമാനങ്ങളും. രണ്ടുമൂന്നു കുതിര വണ്ടിയിൽപോലും കയറുമായിരുന്നില്ല. സ്റ്റീമർ കടവിലെത്തി. വളരെനേരം കഴിഞ്ഞു. കപ്പലൊന്നും കാണാനില്ല. പിന്നെ, തീരുമാനിച്ചു. ആദ്യം വരുന്ന കപ്പലിൽ കയറി പോകാം എങ്ങോട്ടായാലും. പടിഞ്ഞാറു നിന്നായാൽ കിഴക്കോട്ടു പോകാം. കിഴക്കുനിന്നാണെങ്കിൽ പടിഞ്ഞാറോട്ടും.

അമ്മാവൻ ചോദിച്ചു "പടിഞ്ഞാട്ട് എവിടെ പോകാൻ ?" ശരത് പറഞ്ഞു "'എവിടെയെങ്കിലും. രവീന്ദ്രനാഥൻ ഗാഞ്ജിപൂർ വരെ പോയിവന്നല്ലോ."

ഭാഗ്യം കൊണ്ട് ആദ്യം വന്നതു കൽക്കത്തയ്ക്കുള്ള കപ്പലായിരുന്നു. പക്ഷേ, വഴി കുറച്ചു വളഞ്ഞതായിരുന്നു. മുമ്പോട്ടുപോയി

പത്മാനദിവഴി ഗുവാലന്തോവിലെത്തണം. അവിടുന്നു സുന്ദര വന ത്തിൽക്കൂടി, ഡയമണ്ട് ഹാർബർവഴി ഖിദിർപുരത്തിൽഎത്തിച്ചേരും.

ശരത്ബാബു ഒന്നാം ക്ലാസ്സ് ടിക്കറ്റെടുത്തു. കൂട്ടുകാരുമായി ക്യാബിനുള്ളിൽ എത്തി. ഭൃത്യനോടുപറഞ്ഞു. 'ഗുഡുഗുഡീ' തയ്യാ റാക്കാൻ. തൊട്ടടുത്തായിരുന്നു, കപ്പിത്താന്റെ ക്യാബിൻ. ഹുക്ക യുടെ ശബ്ദം കേട്ടപ്പോൾ, അയാൾ ഒരു ജോലിക്കാരനെ അയച്ചു. അയാൾ പറഞ്ഞു "ഇവിടെ പുകവലിപാടില്ല. നിറുത്തണം." ശരത് ബാബു അയാളെ ശ്രദ്ധിച്ചേയില്ല. കപ്പിത്താൻ തന്നെ വന്നു, പറഞ്ഞു "താങ്കൾ പുകവലി മതിയാക്കണം."

"എന്തുകൊണ്ട് ?"

"അതൊരു കാടത്തമാണ്. നല്ലതായി തോന്നുന്നില്ല."

"പക്ഷേ, എനിക്കിതുവളരെ നല്ലതായി തോന്നുന്നു. കൂടുതൽ പരിഷ്കൃതമാണെന്നും."

"ഇതിന്റെ കർണഭേദിയായ ശബ്ദം കേട്ടു യാത്രക്കാർ കോപിക്കും."

"സ്റ്റീമറിന്റെ ചൂളം വിളി അവർക്ക് വളരെ രസമായിരിക്കും. ഒഴിച്ചുകൂടാൻ വയ്യാത്തതായതുകൊണ്ടല്ലേ, അവരതു സഹിക്കു ന്നത്?"

"ഗുഡു ഗുഡു" വലിക്കുന്നത് ഒഴിച്ചു കൂടാൻ പാടില്ലാത്തതാ ണോ ?"

"ഒരു പക്ഷേ, താങ്കൾ പുകവലിക്കുന്ന കൂട്ടത്തിലല്ലായിരിക്കും?"

"ചുരുട്ടോ സിഗററ്റോ വലിക്കുന്നതിൽ വിരോധമില്ല."

"താങ്കൾക്കില്ലായിരിക്കാം. മറ്റാർക്കെങ്കിലും വിരോധം ഉണ്ടായി ക്കൂടേ ?"

"ഒരു യൂറോപ്യനും വിരോധമുണ്ടാവില്ല."

"ഇത് യൂറോപ്പ് അല്ലല്ലോ."

ആ വാക്സമരം അവസാനിച്ചില്ല. ഒടുവിൽ ഇത്രയും പറഞ്ഞിട്ടു കപ്പിത്താനു പോകേണ്ടിവന്നു. "ഏതെങ്കിലും യൂറോപ്യനു വിരോധ മുണ്ടായാൽ താങ്കൾക്ക് മതിയാക്കേണ്ടിവരും. അത് എന്റെ അപേ ക്ഷയാണ്."

ശരത്ബാബു മറുപടി ഒന്നും പറഞ്ഞില്ല. അങ്ങനെ തന്നെ വലിച്ചു കൊണ്ടിരുന്നു.

കപ്പൽ പോയിപ്പോയി കഹാൻ ഗ്രാമത്തിലെത്തി. പണ്ടൊക്കെ അവിടെ എപ്പോഴും വഴക്കുണ്ടാകാറുണ്ട്. ഇപ്പോൾ പേരേ ബാക്കി യുള്ളു. കപ്പൽ കുറച്ചുനേരം അവിടെ നിന്നു. ശരത്ബാബു ഇറങ്ങി. ഒരു ഭാഗത്തേക്കുപോയി. കപ്പൽ വിടാനുള്ള സമയമായി. എന്നാൽ, ആളെകാണാനില്ല. അമ്മാവന്മാർ രണ്ടുപേരും അങ്ങോട്ടും ഇങ്ങോട്ടും അന്വേഷിക്കാൻ ഓടി. അപ്പോൾ, ഘാട്ടിന്റെ അടുത്തുതന്നെയുള്ള കടയുടെ മുമ്പിൽ മൈതാനത്തിൽ ശരത് ഇരിക്കുന്നത് കണ്ടു. നാലുപാടും പത്തിരുപതുപട്ടികളും. അവ തൈരും മലരും നക്കിത്തി

ന്നുന്നു ! പന്ത്രണ്ടു പതിമൂന്നുവയസ്സുള്ള ഒരു കുട്ടി സാധനങ്ങളും പിടിച്ചുകൊണ്ടു നിൽക്കുന്നു. സുരേന്ദ്രനാഥൻ ചോദിച്ചു "എന്താ ഇത് ? കപ്പൽ വിടാറായി."

"എനിക്കറിയാം. ചൂളംവിളിച്ചില്ലല്ലോ."

അതും പറഞ്ഞു എഴുന്നേറ്റു. കടക്കാരന്റെ കണക്കുതീർത്തു. അയാൾ ബാക്കികൊടുക്കാൻ ഭാവിച്ചപ്പോൾ, ഹിന്ദിയിൽ പറഞ്ഞു "വേണ്ട. അത് നിങ്ങളുടെ ലാഭമാണ്."

പാവം കടക്കാരൻ അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കിക്കൊണ്ടിരുന്നു. കപ്പലിൽ മടങ്ങിവന്നപ്പോൾ പറഞ്ഞു "താഴെ ഇറങ്ങിയപ്പോൾ ഒരു കൂട്ടം പട്ടികൾവന്ന് എന്നെ വളഞ്ഞു. കണ്ടപ്പോൾ തോന്നി, വളരെ നാളായിക്കാണും, അവറ്റകളെന്തെങ്കിലും കഴിച്ചിട്ടെന്ന്. വല്ലതും കൊടുക്കണമെന്നു തോന്നി. അവിടെ കിട്ടിയത് തൈരും അവിലും മാത്രമാണ്. അതുകൊടുത്തു. അതാണ് ഇത്ര വൈകിയത്."

അടുത്ത ദിവസം സന്ധ്യയായപ്പോൾ മറ്റൊരു ഗ്രാമത്തിലെത്തി. അവിടെ പാല്, മത്സ്യം, പച്ചക്കറി എല്ലാം കിട്ടുമായിരുന്നു. ആളുകൾ വാങ്ങാൻ ഇറങ്ങി. വിൽപനക്കാർ അവിടെ എത്തിയിരുന്നു. കപ്പൽ വീണ്ടും യാത്ര തുടർന്നു. അപ്പോൾ, ഒരാൾ സ്റ്റീമറിനോടൊപ്പം ഓടിക്കൊണ്ട്, കരയോടു ചേർന്നുവരുന്നതായി കണ്ടു. വീണ്ടും വീണ്ടും കപ്പലിലേക്കു നോക്കും. കൈകൂപ്പും. തൊഴും. പിന്നെയും ഓടും. പെട്ടെന്ന് ശരത്ബാബുവിന്റെ ദൃഷ്ടി അയാളിൽപതിച്ചു. അദ്ദേഹം കപ്പിത്താനോടു അപേക്ഷിച്ചു "കപ്പലൊന്നു നിറുത്തിയാലും !" കപ്പിത്താൻ പറഞ്ഞു "ബാബുജീ! അങ്ങനെ ദയകാണിക്കാൻ തുടങ്ങിയാൽ പത്തുദിവസം കഴിഞ്ഞാലും ഗുവാലന്ദോവിൽ എത്താൻ സാധിക്കുക ഇല്ല."

പിന്നെയും ശരത്ബാബു അപേക്ഷിച്ചു. അപ്പോൾ കപ്പൽ കരയ്ക്കടുത്തു. ആ മനുഷ്യൻ കരഞ്ഞു വിളിച്ചുകൊണ്ടു കപ്പലിൽകയറി. കയറിയ ഉടനെ ബോധം കെട്ടുവീണുപോയി. ആസന്നമരണയായ മകളെ കാണാൻ പോകുകയായിരുന്നു അയാൾ.

യാത്ര വലുതായിരുന്നു. ഇങ്ങനെയുള്ള അനുഭവങ്ങളും ധാരാളമുണ്ടായി. അടുത്ത ദിവസം നേരം പുലർന്നു. അപ്പോൾ അടുത്തെവിടെയോ നിന്ന് കോലാഹല ശബ്ദം കേൾക്കാൻ തുടങ്ങി. പത്തുമണിയായി. കപ്പൽ ആ ഗ്രാമത്തിലെത്തി. പ്രേംതലി എന്നാണ് ഗ്രാമത്തിന്റെ പേർ. അവിടെ വലിയ വൈഷ്ണവമേള കൂടാറുണ്ട്. ചുറ്റുപാടുമുള്ള അനേകം വൈഷ്ണവർ ഉത്സവത്തിനു വന്നുചേരും. എന്നാൽ കപ്പൽ അവിടെ അരമണിക്കൂർ മാത്രമേ നിൽക്കുമായിരുന്നുള്ളു. "ഇത്രവലിയ ഉത്സവം നടക്കയല്ലേ. ഒരു ദിവസമെങ്കിലും താമസിച്ചുകൂടേ ?"

കപ്പിത്താൻ കൈകൾ കൂപ്പിക്കൊണ്ടുപറഞ്ഞു "ക്ഷമിക്കണം അരമണിക്കൂറിലധികം താമസിക്കാൻ പറ്റില്ല."

ശരത്ബാബു അമ്മാവനോടുപറഞ്ഞു "അരമണിക്കൂറുകൊണ്ട് ഒന്നും പറ്റുകയില്ല. കപ്പൽവിട്ടുപോകുന്നെങ്കിൽ പോകട്ടെ. പ്രേമതല്ലി യിലെ ഉത്സവം കാണാതെ ഞാൻ മുമ്പോട്ടില്ല.'' അദ്ദേഹം സാമാന ങ്ങളെല്ലാം എടുത്ത് എല്ലാവരുമായി കരക്കിറങ്ങി. എങ്ങോട്ടു പോകും? ശരത്ബാബു സ്ഥലം അന്വേഷിക്കാൻ ഇറങ്ങിത്തിരിച്ചു. അന്വേഷിച്ച പ്പോൾ, അടുത്തുതന്നെ ജമീന്ദാരുടെ കച്ചേരിയുണ്ടെന്നു മനസ്സിലായി. അവിടെ പോയി താമസിക്കാം. ജമീന്ദാരുടെ ഭൃത്യനുമുണ്ടായിരുന്നു കൂടെ. പതുക്കെപ്പതുക്കെ എല്ലാവരും അവിടെ എത്തി. നോക്കിയ പ്പോൾ നാലുപാടും വൈഷ്ണവ സ്ത്രീകളും പുരുഷന്മാരും സ്ഥലം പിടിച്ചിരിക്കുകയാണ്. ഇവരുടെ സാമാനങ്ങൾ കണ്ട്, അവരെല്ലാം അമ്പരന്നുപോയി. ഒടുവിൽ ശരത്ബാബുവും വന്നു. അപ്പോൾ വലിയ ഒരു ഹാഹാരവം നാലുപാടും പരന്നു. അവർ ശരത്തിന്റെ താടിയും മീശയും കണ്ടു തെറ്റിദ്ധരിച്ചു, മുസൽമാനാണെന്ന്. ശീൽ ക്കാര ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു വിളിച്ചു കൂവാൻ തുടങ്ങി. "ഓടിക്കോ! ഓടിക്കോ! എന്റെ ശ്യാമസുന്ദരാ! രാധികാ രമണാ! എല്ലാം നശിച്ചു വെണ്ണീറായല്ലോ! ആഹാരം പാകം ചെയ്യുകയായി രുന്നു! ഇന്ന് ഞങ്ങളും ജന്മവും പാഴായിപ്പോയല്ലോ. ഭ്രഷ്ട! രാധേ! രാധേ! എന്താണീ കാണിച്ചത്? മദനമോഹനാ! കൃഷ്ണാ!"

ക്ഷണനേരം ശരത്ബാബു വിവർണ്ണനായി നോക്കി നിന്നു. പി ന്നെ പറഞ്ഞു "ഹേ! ഒന്നു കേൾക്കൂ ! നിങ്ങളെല്ലാവരും കേൾക്കൂ ! ഞാൻ ബ്രാഹ്മണനാണ്, ബ്രാഹ്മണൻ! പേടിക്കണ്ട. കണ്ടില്ലേ; പൂണുനൂൽ ധരിച്ചിരിക്കുന്നത്!''

ബുദ്ധിമാനെന്നു തോന്നിക്കുന്ന ഒരു വൈഷ്ണവൻ പറഞ്ഞു.

"ഈയിടെ അവരും പൂണുനൂൽ ധരിക്കുന്നതായി കേൾക്കു ന്നുണ്ട്." അതുകേട്ട്, ശരത്ബാബുവും അമ്മാവന്മാരും പൊട്ടിച്ചിരിച്ചു. ശരത് വരാന്തയിലെത്തി. വൈഷ്ണവരും വൈഷ്ണവിമാരും 'ശ്യാമസുന്ദരാ! രാധികാരമണാ!' എന്നാർത്തു വിളിച്ചു കരഞ്ഞു കൊണ്ട്, അവിടം വിട്ടോടിപ്പോയി. അപ്പോൾ ശരത്ബാബു സുഖമായി ചതുരംഗപ്പലകമേൽ ഇരുന്നുകൊണ്ടു പറഞ്ഞു "കൊള്ളാം! നന്നാ യി. ആ സൊല്ല ഒഴിഞ്ഞല്ലോ."

കുറച്ചുനേരം വിശ്രമിച്ചു. പിന്നെ ഉത്സവം കാണാൻ ഇറങ്ങി. മണിക്കൂറുകൾക്കുപുറകെ മണിക്കൂറുകൾ കടന്നുപോയി. ശര ത്തിനെ കാണാനില്ല. അപ്പോൾ, അമ്മാവന്മാർ രണ്ടു പേരും അന്വേ ഷിച്ചു പുറപ്പെട്ടു. അങ്ങനെ നടക്കുമ്പോൾ കണ്ടു. ഒരു വിശാല വൃക്ഷത്തിന്റെ ചുവട്ടിൽ, ആളുകളുടെ ഒരു വലിയ കൂട്ടം. ആൾക്കൂട്ട ത്തിന്റെ നടുക്ക് കറുത്ത നിറമുള്ള ഒരു ഭക്തൻ വെളുത്ത നിറമുള്ള ഒരുത്തിയുടെ കൂടെ നൃത്ത സംഗീതത്തിൽ ലയിച്ചിരിക്കുകയാണ്. ശരത് അതിൽ മുഴുകി മതിമറന്നു നിൽക്കുന്നു. അമ്മാവൻ ചോദിച്ചു "അടിച്ചു നനച്ചു കുളിച്ച് ആഹാരം വല്ലതും കഴിക്കണ്ടേ ?"

ഉത്തരം: "അതെല്ലാം എന്നും ഉള്ളതല്ലേ. ഒന്നു കേൾക്കൂ ! എന്തൊരു ഭക്തിയാണവരുടെ ! ആഹാ ! അത്രയും ഭക്തിയും തന്മയതയും എനിക്കു കിട്ടിയിരുന്നുവെങ്കിൽ !"

മാമാപറഞ്ഞു "എന്നാൽ, അങ്ങുകൂടിക്കൊള്ളായിരുന്നില്ലേ അവരുടെ സംഘത്തിൽ !"

"അയ്യ, ഇപ്പോൾ അങ്ങനെ ചെയ്യാൻ പറ്റുമായിരുന്നെങ്കിൽ!" പഴയജീവിതത്തെപ്പറ്റി ഓർത്തപ്പോൾ ഒരു നെടുവീർപ്പുയർന്നു. ഒരു പ്രകാരത്തിൽ അമ്മാവന്മാർ മരുമകനെ അവിടുന്നു പിടിച്ചുകൊണ്ടുപോന്നു. ശരത് പറഞ്ഞു "ഇന്നിവിടെ കഴിയേണ്ടിവരും. ഇവിടുത്തെ വൈഷ്ണവീഗ്രഹണച്ചടങ്ങ് വളരെ രസകരമാണെന്നു കേൾക്കുന്നു. കുറച്ചുപണം അടച്ചാൽ, ആർക്കുവേണമെങ്കിലും കിട്ടും ഒരു വൈഷ്ണവിയെ. നിവർത്തിപ്പിടിച്ച ഒരു വിരിപ്പിൻെറ മറയിൽ വൈഷ്ണവിമാരുടെ ഒരു സംഘം നിലകൊള്ളുന്നു. അവരുടെ കാൽവിരലുകൾ മാത്രമേ വെളിയിൽ കാണപ്പെടുകയുള്ളു. ആർ ഏത് വൈഷ്ണവിയുടെ വിരൽ സ്പർശിക്കുന്നോ അവളൊരുമിച്ച് അയാൾക്ക് ഒരു കൊല്ലം കഴിയാം."

കഥ രസകരമായിരുന്നു. എന്നാൽ വിശ്വാസയോഗ്യമായിരുന്നില്ല. അതുകൊണ്ട്, വളരെ അന്വേഷിച്ചപ്പോൾ, ആ ഏർപ്പാട് ഇപ്പോൾ ഇല്ലെന്നുമനസ്സിലായി. മറ്റൊരുകാര്യവും മനസ്സിലായി. രാത്രിയായാൽ അവിടെ ഒരു വക വലിയ കൊതുകുണ്ടെന്ന്. അമ്പമ്പോ! മലേറിയാ കൊതുക് ! അപ്പോൾ പറ്റില്ല, ഇവിടെ താമസിക്കാൻ. ഇനി എന്തു ചെയ്യും? ഇപ്പോൾ കപ്പലൊന്നുമില്ല. ഒരു തോണിയാത്രയാകട്ടെ! നല്ല രസമായിരിക്കും.

അമ്മാവൻ ചോദിച്ചു "ശരി! എങ്ങോട്ടാണു പോവുക ?"

"എങ്ങോട്ടെങ്കിലും ! ചെല്ലുന്നിടത്തുചെല്ലട്ടെ. തീർച്ചയായും രാജശാഹിയി എത്താൻ പ്രയാസമില്ല."

ഒരു വള്ളം ഏർപ്പാടു ചെയ്തു. എന്നാൽ ഭാഗ്യം! വഴിയിൽ വച്ചുതന്നെ ഗുവാൻ ബന്ദിയിലേക്കുള്ള ഒരു കപ്പൽകിട്ടി. എല്ലാവരും അതിൽകയറി. പകൽമുഴുവൻ ഓടിനടന്നതുകാരണം നല്ല ഉറക്കം വന്നു. അടുത്തദിവസം കപ്പൽ ഒരു കടവിലടുത്തു. അവിടത്തെ ജമീന്ദാരെ ശരത്ബാബുവിനു പരിചയമായിരുന്നു. ശരത്പറഞ്ഞു. "പോകാം. നമുക്ക് അവിടെപ്പോയി ചായ കുടിക്കാം." വളരെ അന്വേഷിച്ചാണ് വീടു കണ്ടുപിടിച്ചത്. കഷ്ടകാലത്തിന്, ജമീന്ദാർ ഉറക്കമായിരുന്നു. എത്രപറഞ്ഞിട്ടും ഭൃത്യൻ അദ്ദേഹത്തെ ഉണർത്താൻ തയ്യാറായില്ല. അപ്പോൾ കപ്പലിൻെറ ചൂളം വിളികേട്ടു. ഓടി. അവർകയറി. കപ്പലും വിട്ടു. രണ്ടും ഒപ്പമായിരുന്നു. ചായകുടിക്കാതെപറ്റില്ലല്ലോ. ഭൃത്യനെ വിളിച്ചു പറഞ്ഞു. "വൈകുണ്ഠാ, എഴുന്നേറ്റു ചായ ഉണ്ടാക്കൂ."

എന്നാൽ, വൈകുണ്ഠനെവിടെ, വിളികേൾക്കാൻ ! അയാൾ പത്മയുടെ കരയിൽ കിടന്നോടുകയാണ്. വളരെ പണിപ്പെട്ട് ഒരു

വഞ്ചി വഴി കപ്പലിൽ കയറ്റി. അയാൾ പറഞ്ഞു "പുതിയ പാൽ വാങ്ങാൻ ഗ്രാമത്തിൽ പോയതാണ്."

പിന്നെ, എങ്ങനെ ദേഷ്യപ്പെടാൻ ! എന്നാലും കപ്പിത്താനു ദേഷ്യം വന്നു. ശരത്പറഞ്ഞു "കളയൂ! പോകട്ടെ. ആ, പോയി ചായ ഉണ്ടാക്ക്."

"സർ! അയാൾക്കു ചൂളംവിളി കേൾക്കാൻ ഇടയുണ്ടായില്ല. അൽപം രസികനാ പുള്ളി!" അങ്ങനെ പല അനുഭവങ്ങളും സമ്പാദിച്ചു, ഒടുവിൽ ഒരു ദിവസം ഗുവാലന്ദോവിലെത്തി. ശരത്ബാബു പ്രഖ്യാപിച്ചു. "ശരി! കപ്പൽ യാത്ര ഇവിടെ വരെ മാത്രം. ഇനി ഇവിടെ നിന്നു ട്രെയിൻമാർഗം നേരെ കൽക്കത്തക്കുപോകാം."

അപ്പോൾ വണ്ടിയൊന്നുമില്ലല്ലോ എന്നു കരുതി അമ്മാവന്മാർ ബസ്സാർ കാണാൻ പോയി. അരമണിക്കൂർ കഴിഞ്ഞുമടങ്ങിവന്നു. ശരത് ചന്ദ്രനുമില്ല, ഭൃത്യന്മാരുമില്ല. ആരുമില്ല. സാമാനങ്ങളും കണ്ടില്ല. സ്റ്റേഷനിൽപോയി. അവിടെയും കണ്ടില്ല. പിന്നെ കടവിൽപോയി. ഒരു കപ്പൽ ജോലിക്കാരനോടു ചോദിച്ചു, ബാബുജി എവിടെ പോയെന്ന്.

പുറകിൽ മറ്റൊരു കപ്പലുണ്ടായിരുന്നു. കപ്പൽ ജോലിക്കാരൻ അങ്ങോട്ടു ചൂണ്ടിക്കാണിച്ചു കൊണ്ടുപറഞ്ഞു "അവിടെ." അമ്മാവന്മാർ നോക്കുമ്പൊഴുണ്ട്, കമ്പിയിൽ പിടിച്ചു നിന്നുകൊണ്ടു ശരത് ചന്ദ്രൻ ചിരിക്കുന്നു. അടുത്തുചെന്നപ്പോൾ പറഞ്ഞു "ആദ്യത്തെ കപ്പൽ വിടാൻ ഒരു ദിവസം താമസിക്കും. ഇത് ഇപ്പോൾ വിടും. ഡയമണ്ടുഹാർബറിൽകൂടിയാണു യാത്ര. അഞ്ചാറുദിവസം പിടിക്കും. മനോഹരമായ വനങ്ങളും മറ്റും കണ്ടുകൊണ്ടുപോകാം. ആ കാട്ടിൽ റോയൽ ബംഗാൾ ടൈഗറുണ്ട്. ആറ്റിൽ വലിയ വലിയ മുതലകളും ചീങ്കണ്ണികളുമെല്ലാമുണ്ട്. മനോഹരമായ മഹാ വൃക്ഷങ്ങൾ; അവയിൽ നാനാ പ്രകാരത്തിലുള്ള പക്ഷികൾ; അതി ഭയങ്കരമായ പെരുമ്പാമ്പ് എല്ലാം കാണാം."

ശരത്ബാബുവിന്റെ ഉള്ളിൽ കുടികൊണ്ടിരുന്ന സഞ്ചാര കുതുകിയായ പഴയ ശരത്ചന്ദ്രൻ അതിമനോഹരമായ ഭാഷയിൽ അതെല്ലാം വർണിച്ചു പറഞ്ഞുകേൾപ്പിച്ചപ്പോൾ അമ്മാവന്മാർക്കും തോന്നി, തീവണ്ടിയാത്ര ഉപേക്ഷിച്ചു കപ്പലിൽ തന്നെ പോകാമെന്ന്. കപ്പൽ ദ്രുത ഗതിയിൽ യാത്ര തുടർന്നു. റോയൽ ബംഗാൾ ടൈഗർ, മുതല, ചീങ്കണ്ണി എല്ലാത്തിനെയും കാണാമെന്നുള്ള പ്രതീക്ഷയിൽ ദിവസങ്ങൾ കടന്നുപോയി. എന്നാൽ, ഒരു കാട്ടുമാക്കാന്റെ വാലു പോലും കാണാൻ കഴിഞ്ഞില്ലെന്നുള്ളതാണ് ഭാഗ്യം !

അങ്ങനെ യാത്ര ചെയ്തു ചെയ്തു ഒരു ദിവസം കപ്പൽ ഡയമണ്ട് ഹാർബറിൽ എത്തിയപ്പോൾ പ്രാണൻ തിരിച്ചുകിട്ടിയപോലെ തോന്നി. സുന്ദരവനത്തിലെ അസുലഭ സൗന്ദര്യത്തിനു കുറച്ചധികം വില കൊടുക്കേണ്ടിവന്നു. എന്തിന്? അമ്മാവൻ ഒറ്റക്കമ്പി വീണ വായിക്കുന്നതുകേട്ട് ശരത്ചന്ദ്രൻ വല്ലാതെ ചഞ്ചലഹൃദയനായി.

പറഞ്ഞു "ഞാൻ അപേക്ഷിക്കുകയാണ്, അതൊന്നു നിറുത്തൂ. അല്ലെങ്കിൽ കപ്പലിൽനിന്നു ചാടി ആത്മഹത്യചെയ്തുകളയും."

ഡയമണ്ടു ഹാർബർ കഴിഞ്ഞു, ഖിദിർപുരിൽ എത്താൻ വലിയ താമസം ഉണ്ടായില്ല. പക്ഷേ, അതിനിടയിലാണ് മറ്റൊരു വിപത്ത്! ഗിരീൻ അമ്മാവന്റെ സൂട്ട്കേസ്സിൽനിന്ന് ഉണ്ടായിരുന്ന പണം മുഴു വൻ ആരോ തട്ടിയെടുത്തു കടന്നു കളഞ്ഞിരുന്നു. ശരത്ബാബു പറഞ്ഞു "ശരി, വരേണ്ടതുവന്നു. നാമെല്ലാവരും ഒരുമിച്ചു സുഖിച്ചു. നഷ്ടം വന്നതും ഒരുമിച്ചുതന്നെ സഹിക്കാം." ഖിദിർപുരിലെത്തി. യാത്രക്കാർ സാമാനങ്ങളെല്ലാം കെട്ടി ഒതുക്കിവയ്ക്കാൻ തുടങ്ങി. അമ്മാവന്മാർ നോക്കിയപ്പോൾ ശരത്ചന്ദ്രന്റെ പൊടിപോലുമില്ല, അവിടെയെങ്ങും. വൈകുണ്ഠൻ പറഞ്ഞു "ബാബു ട്രെയിനിൽ പോയി. "

സാമാനങ്ങളെല്ലാമായി അമ്മാവന്മാർ വീട്ടിലെത്തി. അപ്പോൾ ശരത്ചന്ദ്രൻ ചാരുകസേരയിൽ കിടന്നു 'ഗുഡു ഗുഡു' വലിക്കുക യാണ്. ചിരകാല സുഹൃത്തായ ഭേലു യജമാനന്റെ മുഖത്തേക്കു നോക്കി ഇരിക്കുന്നുണ്ട്. വീട്ടിൽ നിന്നെങ്ങും പോയിരുന്ന മട്ടു പോലുമില്ല, ശരത്ചന്ദ്രനെ കണ്ടാൽ.

അമ്മാവൻ പറഞ്ഞു "ഇത്രവേഗം ഇങ്ങുപോന്നു. ഒന്നു പറ ഞ്ഞിട്ടു പോന്നെങ്കിൽ!"

ശരത് ശാന്തനായി പറഞ്ഞു "ചോദിച്ചാൽ നിങ്ങൾ സമ്മതിക്കു മോ പോരാൻ ! ശരി ! ഇനി വിശ്രമിക്കൂ. കുളിച്ച് ആഹാരമെല്ലാം കഴിക്കൂ !"

## 11

രാഷ്ട്രീയമണ്ഡലം ആ സമയത്തു താരതമ്യേന ശാന്തമായിരുന്നു. സിവിലാജ്ഞാ ലംഘനക്കാലത്തുണ്ടായിരുന്ന ഉത്സാഹമൊന്നും എങ്ങും കാണാനില്ലായിരുന്നു. ഗ്രാമങ്ങളെ സംഘടിപ്പിക്കുക, വരി സംഖ്യ പിരിക്കുക എന്നീവക കാര്യങ്ങളിൽ വ്യാപൃതനായിരുന്നു ദേശബന്ധുദാസ്. അദ്ദേഹത്തിന്റെ യശസ്സും സ്വാധീനവും നിരന്തരം വർധിക്കുക തന്നെ ചെയ്തു. ഹിന്ദുക്കളും മുസൽമാൻമാരും തമ്മിൽ സ്നേഹവും സൽഭാവനയും ഉണ്ടാകാൻ വേണ്ടി ബംഗാൾ ഒത്തു തീർപ്പ് എന്നൊരു വ്യവസ്ഥ ഉണ്ടാക്കി. ദേശബന്ധുവായിരുന്നു അതിനുകാരണക്കാരൻ. അദ്ദേഹത്തെപ്പറ്റി ശരത്ബാബുവിനു അഗാ ധമായ സ്നേഹവും ബഹുമാനവുമാണുണ്ടായിരുന്നത്. എന്നാൽ ആ ഒത്തു തീർപ്പിനോട് നൂറുശതമാനവും യോജിക്കാൻ കഴിഞ്ഞില്ല. സമയം കിട്ടിയപ്പോൾ ഒരു ദിവസം ദേശബന്ധു ശരത്ബാബുവിനോടു ചോദിച്ചു.

"താങ്കൾ ഹിന്ദു മുസ്ലീം ഐക്യത്തിൽ വിശ്വസിക്കുന്നുണ്ടോ?"

ശരത് പറഞ്ഞു "ഇല്ല."

ദേശബന്ധു ചോദിച്ചു, "താങ്കളുടെ മുസ്ലീം പ്രേമം വളരെ

പ്രസിദ്ധമാണല്ലോ ?''

ശരത് പറഞ്ഞു, "മനുഷ്യൻെറ യാതൊരു നല്ല ആഗ്രഹവും ഗോപ്യമായിരിക്കുകയില്ല. എൻെറ ആ കീർത്തിയും ഇത്രവളരെ വലിയ ഒരു മനുഷ്യൻെറ ചെവിയിലെത്തിയല്ലോ. പക്ഷേ, എന്നെപ്പറ്റിയുള്ള സ്തുതി കേൾക്കുമ്പോൾ എനിക്കെപ്പൊഴും നാണം തോന്നിപ്പോകാറുണ്ട്.''

ദേശബന്ധു ചോദിച്ചു, "താങ്കൾ തന്നെ പറയൂ. അതല്ലാതെ മറ്റെന്തു പോംവഴിയാണുള്ളത്. ഇതിനിടയിൽ തന്നെ അവരുടെ സംഖ്യ അമ്പതുലക്ഷം കണ്ടുവർധിച്ചു. പത്തുകൊല്ലം കഴിഞ്ഞാലെന്താ സ്ഥിതി ?''

ശരത്ബാബു പറഞ്ഞു,"ശരിയായ രീതിയിൽ പറഞ്ഞാൽ ഇതു മുസ്ലീം സ്നേഹത്തിൻെറ ലക്ഷണമല്ല. അതായത് പത്തുകൊല്ലം കഴിഞ്ഞാൽ എന്തായിരിക്കും . . . . അതുവിചാരിക്കുമ്പോൾ തന്നെ അങ്ങയുടെ മുഖം വിവർണമാകുന്നു. അപ്പോൾ പിന്നെ, നമ്മൾ തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല. അത് എന്തുമാകട്ടെ. ഞാൻ സംഖ്യയെമാത്രം അത്ര കാര്യമായി കണക്കാക്കുന്നില്ല. അങ്ങനെയാണെങ്കിൽ, സംഖ്യക്കാണുവലിപ്പമെങ്കിൽ, നാലുകോടി വരുന്ന ഇംഗ്ലീഷുകാർ, നൂറ്റി അമ്പതുകോടിയോളം വരുന്ന ജനങ്ങളുടെ തലയിൽക്കൂടി ചവിട്ടി ലോകത്തിലിങ്ങനെ വിലസുകയില്ലായിരുന്നു. ശൂദ്രൻ, മാലോ, നടൻ, രാജവംശീ, പൗഘ എന്നിങ്ങനെയുള്ള ജാതിക്കാരുണ്ടല്ലോ. അവരെ ഒന്നു സംഘടിപ്പിക്കാൻ ശ്രമിക്കൂ. നാട്ടിൽ പത്താളുകളുടെ ഇടയിൽ, അക്കൂട്ടർക്കും ഒരു മര്യാദ അനുസരിച്ചു ജീവിക്കാനുള്ള ഏർപ്പാടുകൾ ചെയ്ത്, അവരെയൊന്ന് മനുഷ്യരാക്കാൻ ശ്രമിക്കൂ. എന്തൊരന്യായമാണ്, എത്ര നിഷ്ഠുരമായ സാമൂഹ്യ അനീതിയാണ്, സ്ത്രീ ജാതിയോടു തലമുറയായി ചെയ്തുപോരുന്നത്. അതിനെന്തെങ്കിലും പ്രതിവിധി ചെയ്യുക. പിന്നെ, അവിടത്തെ സംഖ്യയെ ചൊല്ലി അങ്ങേക്കു വിഷമിക്കേണ്ടിവരില്ല."

എന്തുമാകട്ടെ, ഒത്തുതീർപ്പു കാരണം ദേശബന്ധുവിൻെറ കീർത്തി വളരെ വർധിച്ചു. മഹാത്മജിയുമായും അദ്ദേഹം യോജിപ്പിലെത്തി. ദേശബന്ധു തൻെറ സമയം മുഴുവൻ ഗ്രാമങ്ങളിൽ തന്നെ കഴിച്ചുകൂട്ടി സൃഷ്ടിപരമായ കാര്യങ്ങളിൽ സദാ മുഴുകി. ശരത് ബാബുവും ഉണ്ടായിരുന്നു, കൂടെത്തന്നെ. എന്നാൽ, ദേശബന്ധുവിൻെറ ആരോഗ്യനില മോശമായിരുന്നു. പരിഷത്തിൽ കരിനിയമത്തെപ്പറ്റി ചർച്ചചെയ്യപ്പെട്ട ദിവസം സ്ട്രെച്ചറിൽ കിടത്തിയാണ്, അവിടെ കൊണ്ടുപോയത്. അതുകഴിഞ്ഞ് പൂർണ വിശ്രമാർഥം പാട്നയിൽ പോകണമെന്ന് ഡോക്ടർമാർ ഉപദേശിച്ചു. പോകുന്നതിനു മുമ്പ് ശരത്ബാബു കാണാൻ ചെന്നിരുന്നു. കണ്ടയുടനെ അടുത്തു ചെന്നിരിക്കാൻ ആംഗ്യം കാണിച്ചു. ദേശബന്ധു പറഞ്ഞു,"ശരത്ബാബു, ഇത് അവസാനത്തെയാണ്." ശരത്ബാബുപറഞ്ഞു,"സ്വരാജ്യം സ്വന്തം കണ്ണുകൊണ്ടു കണ്ടിട്ടേ പോകൂ എന്ന് അങ്ങു പറഞ്ഞിട്ടുണ്ടല്ലോ."

അല്പനേരം ഒന്നും മിണ്ടിയില്ല. പിന്നെ ദേശബന്ധു പറഞ്ഞു. "അതിനുള്ള സമയം കിട്ടിയില്ല."

ശരത്ബാബു പറഞ്ഞു, "അങ്ങു ജയിലിലായിരുന്നപ്പോൾ ചിലർ ജയിലിന്റെ ചുമരിനെ വന്ദിക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. അവർ പറഞ്ഞു, 'ഞങ്ങളുടെ ദേശബന്ധു ജയിലിലാണ്. നേരിട്ടു കാണാൻ മാർഗമൊന്നുമില്ല. അതുകൊണ്ട് ഞങ്ങൾ ജയിലിന്റെ ചുമരിനെ നമസ്കരിക്കുന്നു!' അവരെല്ലാം ഇപ്പോൾ അങ്ങയെ എങ്ങനെ ഉപേക്ഷിക്കും ?"

ദേശബന്ധുവിന്റെ കണ്ണുകൾ നിറഞ്ഞു. അൽപം സമയമെടുത്തു സമാധാനപ്പെടാൻ. അതുകഴിഞ്ഞ്, അക്കാര്യം സംസാരിച്ചില്ല. മറ്റു കാര്യങ്ങൾ പറയാൻ തുടങ്ങി. ഏതാണ്ടു ഇരുപതു മിനിട്ടു കഴിഞ്ഞു. ഡോക്ടർ ദാസ് ഗുപ്ത വീട്ടിന്റെ മൂലയിൽവച്ചിരുന്ന ശരത്ബാബുവിന്റെ വണ്ണമുള്ള വടി എടുത്തു, അദ്ദേഹത്തിന്റെ കയ്യിൽ പിടിപ്പിച്ചു. അതുകണ്ടപ്പോൾ ദേശബന്ധുവിനു ചിരിവന്നു. ചോദിച്ചു, "ഉദ്ദേശം മനസ്സിലായോ ശരത്ബാബു; ഇക്കൂട്ടർ നമ്മെ അൽപം സംസാരിക്കാൻപോലും സമ്മതിക്കുന്നില്ല."

ദേശബന്ധു പാട്നയിലേക്കുപോയി. ആരോഗ്യനില അല്പം ഭേദപ്പെട്ടു. അപ്പോൾ നിയമസഭയുടെ സമ്മേളനക്കാലം വന്നു. വീണ്ടും കൽക്കത്തക്കു മടങ്ങി. രാഷ്ട്രീയകൊലപാതകങ്ങൾക്കും ഹിംസകൾക്കും ദേശബന്ധു എതിരായിരുന്നു. തന്റെ അഭിപ്രായത്തെ സാധൂകരിച്ചുകൊണ്ട് ഒരു പ്രസ്താവന പുറപ്പെടുവിച്ചു. അത് ബ്രിട്ടീഷ് ഗവൺമെൻറിനെ വളരെ സന്തോഷിപ്പിച്ചു. അവർ പിന്നെയും സന്ധിയാലോചനകൾ തുടങ്ങാൻ ആഗ്രഹിച്ചു. ബ്രിട്ടീഷ് ഗവൺമെൻറിന് മനസ്സുമാറ്റം ഉണ്ടാകുന്നതായി ദേശബന്ധു വിശ്വസിച്ചു. എന്നാൽ, അദ്ദേഹത്തിന്റെ കൂട്ടുകാരും ശിഷ്യന്മാരും അക്കാര്യത്തിൽ അസംതൃപ്തരായിരുന്നു. അവർ കുറ്റപ്പെടുത്തി. ദാസ് ബാബു പ്രോവിൻഷ്യൽ ഓട്ടോണമി അംഗീകരിച്ചു ഗവർണറാകാൻ ആഗ്രഹിക്കുകയാണെന്നുപോലും അവർ പറഞ്ഞു. ആ കഷ്ടകാലത്തും ശരത്ചന്ദ്രൻ അദ്ദേഹത്തിന്റെ കൂടെ നിന്നു. ഒരു ദിവസം പറഞ്ഞു "ശരത്ബാബു, ഒത്തുതീർപ്പാകാൻ പഠിച്ചിട്ടില്ലാത്തവർ ഈ ലോകത്തിൽ ഒന്നുംതന്നെ പഠിച്ചവരല്ല. യാഥാസ്ഥിതിക വർഗക്കാരുടെ ഗവൺമെൻറ് ഈ ലോകത്തിൽ വച്ച് ഏറ്റവും നിഷ്ഠുരമായ ഗവൺമെൻറാണ്. സൂര്യനുകീഴിൽ ഇവർക്കുചെയ്യാൻ പാടില്ലാത്ത യാതൊരനാചാരവുമില്ല. അതുപോലെ തന്നെ ഒത്തുതീർപ്പു മുതലായവ ചെയ്യിക്കാനും അതിനെ വീണ്ടും താറുമാറാക്കാനും ഇവരെപ്പോലൊരു മിത്രവുമില്ല."

ആ വിശ്വാസവും അപമാനത്തിനു കാരണമായി. അദ്ദേഹത്തിന്റെ ആരോഗ്യനില പിന്നെയും വഷളായി. പാട്നയിൽകൂടി ഡാർജിലിംഗിൽ പോകാൻ തീരുമാനിച്ചു. അപ്പോൾ കാണാൻവേണ്ടി

ശരത്ബാബു സ്റ്റേഷനിൽ ചെന്നിരുന്നു.[1] ശചിനന്ദനൻ എഴുതിയിട്ടുണ്ട് — തൻെറ ആ സ്നേഹിതൻെറ മുമ്പിൽ, സ്വന്തം ഹൃദയവ്യഥ വ്യക്തമാക്കിക്കൊണ്ട് ദാസ്ബാബു പറഞ്ഞു."ശരത്ബാബൂ! ഞാൻ മോഡറേറ്റായിരിക്കുകയാണ്, ഞാൻ ഗവർണർ ആകാൻ ആഗ്രഹിക്കുന്നു! ഇതാണ്, അവസാനകാലത്ത് ബംഗാളിനു എന്നെപ്പറ്റിയുള്ള ധാരണ."

ശരത്ബാബു ദേശബന്ധുവിൻെറ ദുർബലങ്ങളായ കരങ്ങൾ തൻെറ കയ്യിൽ ഗ്രഹിച്ചു കൊണ്ടു മിണ്ടാതെനിന്നു. ഒടുവിൽ, സാവകാശത്തിൽ, തൻെറ ആത്മാവിനുള്ള സർവശക്തിയും അങ്ങോട്ടു പകർന്നുകൊണ്ടുപറഞ്ഞു,"അങ്ങു ദുഃഖിക്കാതിരുന്നാലും! ഇങ്ങനെ ദുഃഖിച്ചു ഭാവിയിൽ നാടിനു പശ്ചാത്തപിക്കാനുള്ള മാർഗമെങ്കിലും ഇല്ലാതാക്കാതിരുന്നാലും. നാടിനെ മുഴുവൻ വിചാരിച്ച്, സമൂഹത്തെ മുഴുവൻ വിചാരിച്ച്, ഈ ദുഃഖം മനസ്സിൽതന്നെ ഒതുക്കിയാലും. ഒന്നു വിചാരിച്ചുനോക്കൂ. സീതാദേവിക്കുപോലും അഗ്നിപരീക്ഷ കൊടുക്കേണ്ടിവന്നു. അസാധാരണക്കാരായ മനുഷ്യർക്കു നിസ്സാരന്മാരുടെ നിസ്സാരതയെ സഹിക്കാൻ കഴിഞ്ഞില്ലെങ്കിൽ, പിന്നെ, അൽപന്മാരുടെ അൽപത്വം എങ്ങനെ ദൂരീകൃതമാകും. ഈ ദുഃഖഭാരം അങ്ങു ചുമക്കേണ്ടതില്ല. അത് ഞങ്ങൾക്കെല്ലാവർക്കുമായി ഇരുന്നുകൊള്ളട്ടെ !"

പക്ഷേ, ദേശബന്ധുവിൻെറ മനസ്സു തകർന്നു കഴിഞ്ഞിരുന്നു. ഇടറിയ സ്വരത്തിൽ അദ്ദേഹം ഇത്രമാത്രം പറഞ്ഞു. "അമ്മേ ! ഇനിയും കരുത്തില്ല, സഹിക്കാൻ! ഇക്കുറി ഇവനെയങ്ങു സ്വീകരിച്ചുകൊള്ളണേ!"

ശരത്ചന്ദ്രൻ അവിടെത്തന്നെ ഇരുന്നു. അദ്ദേഹത്തിൻെറ കരങ്ങളിലെ പത്തുവിരലുകളും തൻെറ കയ്യിലെ പത്തുവിരലുകളോടു ചേർത്തു പിടിച്ച്, മൂകമായ ഭാഷയിൽ, സമസ്തബഹുമാനവും വിശ്വാസവും സമവേദനയും അങ്ങോട്ടു മെല്ലെമെല്ലെ പകർന്നുകൊണ്ടേയിരുന്നു. ഏതാനും ക്ഷണങ്ങൾക്കുശേഷം പറഞ്ഞു,"അങ്ങ് ആരോഗ്യം വീണ്ടെടുത്ത് ഡാർജിലിങ്ങിൽ നിന്നു മടങ്ങിവരും. എല്ലാം ശരിയാകും. അങ്ങു സർവത്യാഗിയാണ്, അസ്ഖലിതനാണ്, അഗ്നിശുദ്ധനാണ്. അങ്ങു തന്നെയാണ് നാടിൻെറ നേതാവ്. നാട് അങ്ങയുടേയുമാണ് ! വഴിയേ പോകുന്ന ദുശ്ശകുനം പിടിച്ചവനെല്ലാം അതിലെന്തുകാര്യം !" ദേശബന്ധു സുഖം പ്രാപിച്ചില്ല. ഏതാനും നാളുകൾക്കുശേഷം ഡാർജിലിങ്ങിൽവച്ച് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു.[2] നാടുമുഴുവൻ ഒന്നാകെ കരഞ്ഞു. ബംഗാളിൽ കൊടുങ്കാറ്റു തന്നെ അടിച്ചുയർന്നു. അദ്ദേഹത്തിൻെറ കടുത്തശത്രുവായിരുന്ന ശ്യാമസുന്ദർ ചക്രവർത്തി വളരെ ഹൃദയാവർജകമായ

---

(1) 1925 മെയ് 11. (2) 1925 ജൂൺ 16.

വാക്കുകളിൽ എഴുതി, "പ്രിയപ്പെട്ട ബംഗാളേ കേഴുക! നിന്റെ പക്കൽ അശ്രുകണങ്ങളുണ്ടെങ്കിൽ ഇന്നു അതത്രയും ഒഴുകട്ടെ !" ശ്മശാനഘട്ടത്തിൽ ചേർന്ന അനുശോചന സമ്മേളനത്തിലെ ഒരേ യൊരു പ്രാസംഗികൻ മഹാത്മജിമാത്രമായിരുന്നു. അദ്ദേഹംപോലും വിങ്ങിപ്പൊട്ടിക്കരഞ്ഞുപോയി !

സീമാതീതമായിരുന്നു, ശരത്ചന്ദ്രന്റെ ദുഃഖം. ചാരുകസേരയിൽ കിടന്ന് ഏങ്ങലടിച്ചു നിശ്ശബ്ദമായി കരഞ്ഞുകൊണ്ടിരുന്നു. ശോക ഭാരം താങ്ങാനാവാതെ, കരഞ്ഞുകൊണ്ടുപറഞ്ഞു, "എല്ലാം അവ സാനിച്ചു. നമ്മൾതന്നെയാണ് അദ്ദേഹത്തെ കൊന്നത്. ആർക്കെങ്കി ലും താങ്ങാനാകുമോ ? ഇത്രമാത്രം കടുത്ത ആഘാതം!"

ശ്മശാനഭൂമിയിൽ കേറിപ്പരന്ന ജനസമുദ്രം കണ്ടപ്പോൾ പറഞ്ഞു "ഇത്രയും ആളുകൾ ദേശബന്ധു ജീവിച്ചിരുന്നകാലത്ത് അനുകൂല മായിരുന്നെങ്കിൽ, അദ്ദേഹം അകാലചരമം പ്രാപിക്കുമായിരുന്നില്ല." ശരിതന്നെയാണ്. കവി ഗോവിന്ദദാസൻ പറഞ്ഞത് "എന്റെ സഹോ ദരന്മാരായ ബംഗാളികളേ, ഞാൻ മരിച്ചുകഴിയുമ്പോൾ എന്റെ പട്ടടയിൽ നിങ്ങൾ മഠം പണിയിക്കും."

ശരത്ചന്ദ്രന്റെ നില അതേരീതിയിൽ വളരെ നാൾ തുടർന്നു. ചിലപ്പോൾ ആവേശപൂർണനായി ചാടി എഴുനേൽക്കും. എന്നിട്ടു അതേ ആവേശത്തോടെ പറയും "പ്രഭോ! ഞങ്ങളുടെ അപരാധം പൊറുക്കണേ ! ഞങ്ങൾ, അങ്ങയിൽ വിശ്വസിക്കുന്നു. ഞങ്ങൾ അങ്ങയെ ഇഷ്ടപ്പെടുന്നു. ഞങ്ങൾ, അങ്ങയുടെ മാത്രമാണ് . . . . അദ്ദേഹം നമ്മോടുപകരം വീട്ടി. നാം അദ്ദേഹത്തെ കരയിച്ചു. അദ്ദേ ഹം നമ്മളെയും കരയിച്ചു. പലിശയും മുതലുമെല്ലാം ഒറ്റയടിക്കു വസൂലാക്കി. ശരിയാണ്. നമുക്കു പറ്റിയ ആളല്ലായിരുന്നു അദ്ദേ ഹം." ശരത്ചന്ദ്രൻ ദേശബന്ധുവിനെപ്പറ്റി ഹൃദയസ്പൃക്കായ ഒരു സംസ്മരണാത്മകലേഖനം എഴുതി. വളരെ ദൂരെ മാണ്ഡലെ ജയി ലിൽകിടന്നു അദ്ദേഹത്തിന്റെ പരമശിഷ്യനായ സുഭാഷ്ചന്ദ്രബോസ് ആ ലേഖനം മൂന്നാവർത്തി വായിച്ചു. ഒരു ദീർഘമായ കത്തിൽ ഇങ്ങിനെ എഴുതി "മനുഷ്യസ്വഭാവത്തെ തിരിച്ചറിയാൻ കഴിവുള്ള അങ്ങയുടെ ദൃഷ്ടി അത്ഭുതകരമത്രെ. ദേശബന്ധുവുമായുള്ള അങ്ങയുടെ ഗാഢമായ സമ്പർക്കം, ആത്മീയത, ചെറിയ ചെറിയ സംഭവങ്ങളുടെ വിശ്ലേഷണാത്മകങ്ങളായ വിവരങ്ങൾ എന്നിവയി ലൂടെ, രസവും സത്യസന്ധവുമായി കാര്യങ്ങൾ ആവിഷ്കരിക്കാ നുള്ള അസാമാന്യമായ പാടവം അങ്ങേക്കുണ്ട്. അങ്ങ് എത്ര മനോ ഹരമായ ലേഖനമാണ് എഴുതിയത്."

ദേശബന്ധുവും ശരത്ചന്ദ്രനുമായുള്ള ബന്ധം വാസ്തവത്തിൽ അപൂർവമായിരുന്നു. ദേശബന്ധുവിന് അദ്ദേഹത്തോടുണ്ടായിരുന്ന മതിപ്പും അഗാധമായിരുന്നു. പലപ്പോഴും കാര്യാലോചനയ്ക്കായി ദേശബന്ധു ശരത്ബാബുവിന്റെ വീട്ടിൽ പോകാറുണ്ടായിരുന്നു. ഒരിക്കൽ ഒരു മീറ്റിംഗിനു ശേഷം വണ്ടിയിൽ വച്ചു ദേശബന്ധു

ചോദിച്ചു "വീണ്ടും ബാരിസ്റ്റർ വേല ചെയ്തു നാടിനുവേണ്ടി പണം സമ്പാദിക്കാൻ എന്നെ പലരും ഉപദേശിക്കുന്നുണ്ട്. എന്താണു താങ്കളുടെ അഭിപ്രായം?"

"ഇല്ല, പണത്തിനുവേണ്ടിയുള്ള പ്രവൃത്തി കൾക്കു ഒരവ സാനമുണ്ട്. എന്നാൽ, ഈ ആദർശത്തിന് അവസാന മില്ലതാനും. അങ്ങയുടെ ത്യാഗം എന്നും ഞങ്ങളുടെ സാമൂഹ്യസമ്പത്തായി പരി ലസിക്കട്ടെ ! അതു ഞങ്ങൾക്ക് അനേക ലക്ഷം രൂപയിലും വില പ്പെട്ടതത്രെ." അത്ഭുതകരമായ സാദൃശ്യമാണു അവരി രുവ രുടേയും വിചാരധാരകളിൽ കണ്ടിരുന്നത്. അതുകൊണ്ടാണ്, രണ്ടുപേരും പരസ്പരം സ്നേഹിച്ചിരുന്നതും. "സമാനേ സമാനേ ഹോയ് പ്രണയേർ വിനിമയ."

## 12

ദേശബന്ധുവിന്റെ മരണശേഷം ശരത്ബാബുവിന്റെ മനസ്സ് രാഷ്ട്രീയത്തിൽ അത്ര പിടിച്ചു നിന്നില്ല. നിരന്തരം പ്രവർത്തിച്ചു കൊണ്ടിരുന്നെങ്കിലും മനസ്സു സാഹിത്യരംഗത്തേക്കുതന്നെ മടങ്ങി പ്പോരാൻ ഉഴറിനിന്നു. അവിടെയും പഴയപോലുള്ള ആവേശമൊന്നു മില്ലായിരുന്നു എഴുതാൻ. അദ്ദേഹം അപ്പോൾ തന്റെ രചനാകാല ത്തിന്റെ മൂന്നാമതു ഘട്ടത്തിലേക്കു കടന്നിരുന്നു. അദമ്യമായ ഭാവു കതയിൽ വിങ്ങിയപോലെ. ശാസ്ത്രീയ വിശ്ലേഷണം, ജീവിത ത്തിന്റെ വ്യാപകമായ ക്യാൻവാസ് എന്നിവയെ ചിത്രീകരിക്കാനുള്ള ശ്രമം ആരംഭിച്ചിരുന്നു. അക്കാലത്തു വളരെ കുറച്ചു കൃതികൾ മാത്രമേ വെളിയിൽ വന്നിരുന്നുള്ളു. രണ്ടു നാലു കഥകളും, ഏതാനും ലേഖനങ്ങളും. ലേഖനങ്ങളിൽ വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്, 'വർത്തമാന ഹിന്ദുമുസ്ളീം സമസ്യ'. കഥകളിൽ 'ഹരി ലക്ഷ്മി'യും[1]. 'നവവിധാൻ'[2],'പഥേർദാവി' ഇവരണ്ടും അപ്പോഴും തുടർച്ചയായി വന്നുകൊണ്ടിരുന്നു.

രോമഹർഷകമായ ഒരു കഥയാണ്, 'പഥേർദാവി' എഴുതാൻ ഇടയായതിനുപന്നിലുള്ളത്. ഏതാണ്ട് മൂന്നുകൊല്ലം മുമ്പാണ്[3], ശ്രീ ആശുതോഷ് മുക്കർജിയുടെ മകൻ ശരത്ബാബുവിന്റെ അടുത്തു ചെന്നിരുന്നു! 'വംഗവാണി'യുടെ പ്രകാശകനായിരുന്ന മുക്കർജി, ശരത്ചന്ദ്രന്റെ കൃതികൾ തന്റെ മാസികയിൽ പ്രസിദ്ധീകരിക്കാൻ ആഗ്രഹിച്ചു. അതിനുവേണ്ടി ശ്യാമപ്രസാദ് മുക്കർജി, രമാ പ്രസാദ് മുക്കർജി, മാനേജർ കുമുദചന്ദ്ര റോയ്ചൗധരി എന്നിവർ നിരന്തരം ആറുമാസക്കാലം ശിവപുരത്തിൽ വന്നും പോയുമിരുന്നു. എങ്കിലും

(1) ഇതേ പേരിലുള്ള കഥാസംഗ്രഹത്തിൽ ഇത് 13.3.1936 ൽ പുസ്തക രൂപത്തിലിറങ്ങി. ബാക്കി രണ്ടു കഥകൾ 'മഹേശ്', 'അഭാഗീ കാ സ്വർഗ്' എന്നിവയും.

(2) 1924 ൽ പുസ്തക രൂപത്തിൽ പ്രസിദ്ധീകരിച്ചു.

(3) 1923 ജനുവരി.

അവർക്കൊരു കൃതിയും കിട്ടിയില്ല. ഒരു ദിവസം രമാബാബു വെളിയിലെ മുറിയിൽ ഇരിക്കുകയായിരുന്നു. ആകസ്മികമായി അവിടെ മേശപ്പുറത്തു കിടന്ന കടലാസുകൾ തിരിച്ചുംമറിച്ചും നോക്കിക്കൊണ്ടിരുന്നു. അപ്പോൾ 'പഥേർദാവി'യുടെ ചില ഭാഗങ്ങൾ കാണാൻ ഇടയായി. ആകെ ഏഴെട്ടു പേജുകളുണ്ടായിരുന്നു. അപ്പോൾ അദ്ദേഹത്തിൻെറ സന്തോഷം എത്രയെന്നു പറയാൻ! പറഞ്ഞു "ഇതാ ഒരു ലേഖനം."

ശരത്ബാബു അങ്ങോട്ട് നോക്കിയിട്ടു പറഞ്ഞു "അതൊരു ഭയങ്കരമായ കൃതിയാണ് !"

"ഞാൻ ഇതു പ്രസിദ്ധീകരിക്കും. താങ്കൾ ഇതു മുഴുവനാക്കിയിട്ടുണ്ടോ?'

ശരത്ബാബു പറഞ്ഞു "ഞാൻ വിചാരിച്ചു, പ്രസിദ്ധീകരിക്കാൻ ആരും ഉണ്ടാവില്ലെന്ന്. അതുകൊണ്ടു പിന്നെ എഴുതിയില്ല. നിങ്ങൾ പ്രസിദ്ധീകരിക്കുമെങ്കിൽ എഴുതാം."

അന്നു കിട്ടിയ പേജുകൾ ആദ്യലക്കത്തിൽ ചേർത്തു.[1] ശരത്ചന്ദ്രൻെറ ആ കൃതി വളരെയധികം വിപ്ലവകരമായിരുന്നു. ഗവൺമെൻറിൻെറ ദൃഷ്ടിയിൽനിന്നു രക്ഷപ്പെട്ടില്ല. 'വംഗവാണി'യിൽ പറത്തുവന്നുകൊണ്ടിരുന്ന മുറയ്ക്ക് സർക്കാർ അതിൻെറ പരിഭാഷ ചെയ്യിച്ചുകൊണ്ടിരുന്നു. ശ്രീ താരകാനാഥ് സാധുവായിരുന്നു, അന്നു പബ്ളിക്ക് പ്രോസിക്യൂട്ടർ. അദ്ദേഹം ഒരു സാഹിത്യകാരനുമായിരുന്നു. ശരത്ചന്ദ്രനോട് വളരെയധികം ബഹുമാനമുള്ള മനുഷ്യൻ. പോരെങ്കിൽ രമാപ്രസാദ് മുക്കർജിയുടെ സ്നേഹിതനും. അതുകൊണ്ട് യഥാസമയം മുറക്ക് അറിവ് കൊടുത്തുകൊണ്ടിരുന്നു.

മൊത്തം 24 തവണകളിലായി ആ നോവൽ പ്രസിദ്ധീകരിച്ചു. ശരത്ബാബു വളരെയധികം സുഖിമാനും അനിശ്ചിതസ്വഭാവക്കാരനുമായിരുന്നു. അതിനാൽ, കാര്യമായി നിർബന്ധിച്ചു കൊണ്ടിരുന്നിട്ടും മൂന്നുകൊല്ലവും മൂന്നു മാസവും വേണ്ടിവന്നു പൂർത്തിയാക്കാൻ. ഓരോ ലക്കത്തിലേക്കുമുള്ള സാമഗ്രി കിട്ടാൻ കുമുദ ബാബുവിനു മാത്രമല്ല, ശ്യാമപ്രസാദ്മുക്കർജിക്കും രമാപ്രസാദ് മുക്കർജിക്കും പത്തും പതിനഞ്ചും തവണ നടക്കേണ്ടിവന്നിട്ടുണ്ട്. പിന്നീടാണ് ഉമാപ്രസാദ് മുക്കർജിയുമായി പരിചയപ്പെട്ടത്. എന്നാലും ശരത്ചന്ദ്രന് കൂടുതൽ സ്നേഹം അദ്ദേഹത്തോടായിരുന്നു. ചെന്നു കൂടിയാൽ പിന്നെ വർത്തമാനംതന്നെയാണ്. അദ്ദേഹത്തിനും പല പ്രാവശ്യവും വെറും കയ്യോടെ പോകേണ്ടിവന്നിട്ടുണ്ട്.

പ്രസിദ്ധീകരണക്കാർക്ക് അറിയാമായിരുന്നു, സർക്കാർ 'പഥേർദാവി' പുസ്തകരൂപത്തിൽ വെളിയിലിറങ്ങാൻ സമ്മതിക്കില്ലെന്ന്. അതുകൊണ്ട് അവർ ഒരു കളികളിച്ചുനോക്കി. അവസാനത്തെ

(1) 1923 ഫെബ്രുവരി.

തവണയിലും 'തുടരും' എന്നെഴുതി. പോലീസ് വിചാരിച്ചു നോവൽ പൂർത്തിയായില്ലെന്ന്. അതിനിടയിൽ പുസ്തകം പറത്തിറങ്ങുകയും ചെയ്തു.

ആദ്യം ആ പുസ്തകം എം. സി. സർക്കാർ ആൻഡ് സൺസിൻെറ ഉടമസ്ഥൻ സുധീർ ചന്ദ്ര സർക്കാരാണു പ്രസിദ്ധീകരിക്കാൻ ആഗ്രഹിച്ചത്. അദ്ദേഹം ശരത്ബാബുവിനു ആയിരം രൂപ അഡ്വാൻസ് കൊടുത്തു. പക്ഷേ, നോവൽ മുഴുവൻ വായിച്ചപ്പോൾ സുധീർ ചന്ദ്രൻ പേടിച്ചുപോയി. വക്കീലുമായി ആലോചിച്ചു. പരിശോധിച്ച ശേഷം വക്കീൽ പറഞ്ഞു "ഇത് അങ്ങിനെതന്നെ പ്രസിദ്ധീകരിച്ചാൽ രാജദ്രോഹക്കുറ്റത്തിനു തീർച്ചയായും കേസ് ചാർജുചെയ്യും."

സുധീർചന്ദ്രൻ ശരത്ബാബുവിൻെറ അടുത്തു ചെന്നു പറഞ്ഞു "എൻെറ വക്കീലിൻെറ ഉപദേശം ഈ നോവൽ അങ്ങിനെതന്നെ പ്രസിദ്ധീകരിച്ചാൽ ഞങ്ങൾ കുഴപ്പത്തിൽ ചാടുമെന്നാണ്. അദ്ദേഹം കയ്യെഴുത്തുപ്രതിയിൽ പലയിടത്തും അടയാളപ്പെടുത്തിയിട്ടുണ്ട്. അങ്ങ് അവയൊന്നുമാറ്റുകയണെങ്കിൽ നന്നായിരിക്കും."

കേട്ടമാത്രയിൽ ശരത്ബാബു പറഞ്ഞു, "ഞാൻ ഒരു വാക്കു പോലും മാറ്റില്ല. ഒരുകോമപോലും മാറ്റുകയില്ല. ഇഷ്ടമുണ്ടെങ്കിൽ അടിക്കൂ. അല്ലെങ്കിൽ ഉപേക്ഷിക്കൂ."

"അപ്പോൾ എനിക്കതടിക്കാൻ സാധ്യമല്ല."

"ശരി വേണ്ട. നിങ്ങളുടെ പണം മടക്കി തന്നേക്കാം."

അദ്ദേഹം പോയിക്കഴിഞ്ഞപ്പോൾ രമാബാബു പറഞ്ഞു "മറ്റാരും തയ്യാറില്ലെങ്കിൽ ഞാൻ ഇത് അച്ചടിക്കാം."

ശരത്ബാബു പറഞ്ഞു "ശരി നിങ്ങൾ തന്നെ അടിക്കൂ."

പ്രസിദ്ധീകരിക്കുന്ന കാര്യം ശരിയായപ്പോൾ പ്രസ്സുകാർ അച്ചടിക്കാൻ വിരോധം പറഞ്ഞു. ഒടുവിൽ വളരെ പരിശ്രമിച്ചതിൻെറ ഫലമായി കാട്ടൻ പ്രസ്സിൽ അച്ചടിക്കാൻ ഏർപ്പാടുചെയ്തു. അപ്പോഴത്തെ അഡ്വക്കേറ്റ് ജനറൽ ശ്രീ ബി. എൻ. മിത്ര സർക്കാരിനെ രാജദ്രോഹക്കേസ് ഫയൽ ചെയ്യാൻ ഉപദേശിച്ചു. ഇവിടെ പ്രകാശകൻെറ സ്ഥാനത്ത് ആരുടെ പേരു വയ്ക്കണമെന്നതായിരുന്നു പ്രശ്നം. പ്രസ്സിൽ കോപ്പി എത്തുന്നതുവരെ കിശോരമോഹൻ ഭട്ടാചാര്യയുടെ പേരുവയ്ക്കാമെന്നാണ് വിചാരിച്ചത്. അപ്പോൾ ഉമാപ്രസാദ്മുക്കർജി പറഞ്ഞു രാജദ്രോഹത്തിനുകേസ്സെടുത്താൽ പാവപ്പെട്ട സാധുമനുഷ്യൻ തുലയും. അതുകൊണ്ട് കേസ്സിൻെറ ചെലവെല്ലാം നാംതന്നെ വഹിക്കാം. പേരും നമ്മുടെതന്നെ വയ്ക്കാം."

സർക്കാരിന് കേസ് നടത്താൻ വളരെ ഉത്സാഹമായിരുന്നു. അപ്പോൾ പബ്ളിക് പ്രോസിക്യൂട്ടർ താരകനാഥ്സാധു പറഞ്ഞു "കേസ്സ് ഫയൽ ചെയ്യുന്നതിനുമുമ്പു നന്നായിട്ടൊന്നാലോചിക്കണം. ഈ പുസ്തകത്തിൻെറ ഗ്രന്ഥകർത്താവ് ബംഗാളിലെ ജനങ്ങളുടെ കണ്ണിലുണ്ണിയായ പ്രസിദ്ധ കഥാശിൽപി ശരത്ചന്ദ്രനാണ്. പ്രസിദ്ധീ

കരിക്കുന്നത്, സ്വനാമധന്യനായ ആശുതോഷ്മുക്കർജിയുടെ ഇളയ മകനായ ഉമാപ്രസാദ് മുക്കർജിയും.''

സർക്കാരിന് പെട്ടെന്നൊരു തീരുമാനം എടുക്കാൻ കഴിഞ്ഞില്ല. ശരത്ബാബു വളരെ പ്രിയനാണ്. ആശുതോഷ് മുക്കർജി വളരെ ആദരിക്കപ്പെടുന്ന വ്യക്തിയുമാണ്. അവരുടെമേൽ കേസ്സ് എടുത്താൽ വിപ്ളവമുണ്ടാകാൻ ഇടയുണ്ട്. അപ്പോൾ പുസ്തകം ഒന്നുകൂടി ജനപ്രീതി നേടും.

അങ്ങിനെയുള്ള ആലോചനയിൽതന്നെ മാസങ്ങൾ കഴിഞ്ഞു. അപ്പോഴാണറിഞ്ഞത് പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടുകഴിഞ്ഞെന്ന്.[1] ആദ്യപതിപ്പിൽ 3000 കോപ്പി അടിച്ചു. അതിൽ ആയിരം അടിച്ചിറക്കിയ അന്നുതന്നെ വിറ്റു. ബാക്കി 2000 കോപ്പി വിറ്റഴിക്കാനും താമസമൊന്നും നേരിട്ടില്ല. ഒടുവിൽ സർക്കാർ തീരുമാനിച്ചത്, കേസ് ഫയൽചെയ്യുന്നതിനേക്കാൾ ഭേദം പുസ്തകം ജപ്തിചെയ്യുന്നതാണെന്നത്രെ. അതും ഏതാണ്ടിരുപതു ദിവസങ്ങൾ കഴിഞ്ഞപ്പോൾ. ആ സമയം പുസ്തകത്തിൻെറ ഒരു പ്രതിപോലും മിച്ചമില്ലായിരുന്നു. പരിശോധനക്കുള്ള വാറൻറുമായി പോലീസ് ഉദ്യോഗസ്ഥന്മാർ 'വംഗവാണി'യുടെ ആപ്പീസ്സിൽ വന്നു. അവിടെ അവർക്കൊന്നും കിട്ടിയില്ല. അധികാരികൾ ചോദിച്ചു, "ഒരു പുസ്തകം പോലും പ്രസ്സിൽ ഇല്ലാതെ വരുമോ ?''

രമാബാബു പറഞ്ഞു "പരിശോധിച്ചുനോക്കാമല്ലോ.''

അധികാരികൾ പറഞ്ഞു "ഇല്ല ഞങ്ങൾ പരിശോധിക്കുന്നില്ല. നിങ്ങളെ ഞങ്ങൾക്കു വിശ്വാസമാണ്. പക്ഷേ, ഒരു കോപ്പി എങ്ങിനെയെങ്കിലും ഞങ്ങൾക്കു തരണം. പുതിയതായി അടിക്കുന്ന ഓരോ പുസ്തകത്തിൻെറയും മൂന്നു പ്രതികൾ രജിസ്റ്റർ ചെയ്യാൻ അയയ്ക്കണമെന്നു താങ്കൾക്കറിവുള്ളതാണല്ലോ.''

"അതറിയാം. മുപ്പതുദിവസത്തിനകം അയക്കണം. താങ്കൾ വന്നതു ഇരുപതു ദിവസത്തിനുള്ളിലാണല്ലോ.''

"എങ്ങിനെയായാലും ഒരു പ്രതി ഞങ്ങൾക്കു തന്നേ പറ്റു.''

രമാബാബു പലരെയും അവിടെയും ഇവിടെയും ഓടിച്ചു. ഒടുവിൽ വളരെ പ്രയാസപ്പെട്ട് ഒരു കോപ്പി ഇളയസഹോദരിയുടെ വീട്ടിൽനിന്നു കിട്ടി. അതുംകൊണ്ടു പോലീസുകാർ പോയി. പല പുസ്തക വ്യാപാരികളും കുറേപുസ്തകങ്ങൾ ഒളിച്ചുവച്ചിരുന്നു. പിന്നീട് ഒരു കോപ്പിക്കു അമ്പതുരൂപാവരെ കിട്ടി. ആവശ്യക്കാർ വളരെ വർധിച്ചിരുന്നു. ഒരു കോപ്പിക്ക് 100 രൂപാവരെ കൊടുക്കാനും ഒരുക്കമായിരുന്നത്രെ. എന്നാലും രണ്ടാമതൊരു പതിപ്പുകൂടി അടിക്കുകയെന്ന പ്രശ്നംതന്നെ ഉണ്ടായില്ല.

വിപ്ളവകാരികളുടെ ഇടയിലും വളരെയധികം സ്വാധീനം ചെലുത്തിയ ഒരു പുസ്തകമായിരുന്നു അത്. അങ്ങിനെയുള്ള ചുറ്റു

---

(1) 1926 ആഗസ്റ്റ് 31.

പാടിൽനിന്ന്, മുതലെടുക്കാനുള്ള ശ്രമത്തിന്റെ ഭാഗമായി വളരെ മോശമായ കടലാസ്സിൽ പുസ്തകം വ്യാജമായി അച്ചടിക്കുകയും ചെയ്തു. ആദ്യന്തം അശുദ്ധമായിരുന്നു അത്. മാർക്കറ്റിലെങ്ങും അതു വന്നതുപോലുമില്ല. വിപ്ലവക്കാരുടെ ഇടയിൽ മാത്രം വിതരണം ചെയ്യപ്പെട്ടു. ശരത്ചന്ദ്രൻ 'പഥേർദാവി'യുടെ രണ്ടാം ഭാഗവും എഴുതാൻ ആഗ്രഹിച്ചിരുന്നു. 'ഭാരതി' ഭാരതത്തിൽ മടങ്ങിയെത്തി ജോലിചെയ്യുമെന്നു കാണിക്കാൻ. എന്നാൽ,അതുസാധ്യമായില്ല. 'വംഗവാണി'യിൽ ആ പുസ്തകം വന്നുകൊണ്ടിരുന്നപ്പോൾ അതിന്റെ എല്ലാ ലക്കങ്ങളും ചേർത്ത് ഒരു ഫയൽ ഉണ്ടാക്കിയിരുന്നു. ആ ഫയൽ ശരത്ബാബുവിന്റെ കയ്യിൽകൊടുത്തുകൊണ്ടു ഉമാബാബു പറഞ്ഞു "താങ്കൾ സ്വന്തം കൈപ്പടയിൽ ഇതിൽ എന്തെങ്കിലും എഴുതിയാലും."

വളരെ കുണ്ഠിത സ്വരത്തിൽ ശരത്ബാബു പറഞ്ഞു "ഇനി ഞാൻ എന്ത് എഴുതാൻ ? ഞാൻ എഴുതാം. സർക്കാർ ജപ്തിചെയ്യും. സ്വാതന്ത്ര്യമില്ലാത്ത നാട്ടിൽ സാഹിത്യസാധനയുടെ ഫലം ദുഃഖം മാത്രമാണ്." പിന്നെയും തടിച്ച ഫൗണ്ടൻപെൻ കയ്യിലെടുത്തു ആലോചിക്കാൻ തുടങ്ങി. അൽപനേരം കഴിഞ്ഞുപറഞ്ഞു "ഇല്ല, ഒന്നും എഴുതാൻ സാധ്യമല്ല."

പിന്നെ സാവകാശത്തിൽ അദ്ദേഹത്തിന്റെ പേന ചലിക്കാൻ തുടങ്ങി. അതിന്റെ ആദ്യത്തെപേജിൽ നടുക്കായി ഉമാപ്രസാദിന്റെ പേർ എഴുതി. താഴെ തന്റെ ജനനസമയത്തെ ഗ്രഹനില അടയാളപ്പെടുത്തി ജനനത്തീയതി, സമയം, എല്ലാം എഴുതി. പിന്നെ, 'മൃത്യു' എന്ന് എഴുതിയിട്ട്, ശേഷമുള്ളഭാഗം വെറുതെവിട്ടു. അതു കഴിഞ്ഞ് പേജിന്റെ മുകളിൽ തലതിരിച്ചു ഒരു വരി എഴുതി — ഒന്നും എഴുതാൻ കഴിഞ്ഞില്ല. ശരത് 19 ജ്യേഷ്ഠമാസം. 1333. 'പഥേർദാവി' യുടെ രണ്ടാംഭാഗം പൂർത്തിയാക്കാൻ എനിക്കു കഴിയാതെ വന്നാൽ എന്റെ നാട്ടിലുള്ള മറ്റാരെങ്കിലും അതുചെയ്യും. അതാണ്, എന്റെ അഭിലാഷം — ശരത്.

ബുക്കിന്റെ അവസാന പേജിൽ എഴുതി

ജേ ഫൂൽ നാ ഫുടിതേ ഝരില് ധരണീതേ

ജേ നദീ മരുപഥേ ഹാരാൾ ധാരാ, ജാനി ഹെ ജാനി

താഓ ഹയനി ഹാരാ

അസ്ഫുടസ്വരത്തിൽ ഈ വരികൾ ചൊല്ലിക്കൊണ്ട് പുസ്തകം ഉമാബാബുവിന്റെ കയ്യിൽകൊടുത്തു. അദ്ദേഹത്തിന് ഒന്നും എഴുതാൻ കഴിഞ്ഞില്ല. എന്നാൽ, അദ്ദേഹം കുറിച്ചിട്ട ഈ വാക്കുകൾ, ഒട്ടുംതന്നെ പ്രാധാന്യം കുറഞ്ഞവയായിരുന്നില്ല. ആ സമയത്തെ മനോഭാവം, ചിന്താസരണി എന്നിവയെ അതു വ്യക്തമാക്കുന്നു; അടിമത്തം വരുത്തിവച്ച ദുഃഖം അദ്ദേഹത്തിൽ കുടികൊണ്ടിരുന്ന സാഹിത്യകാരനെ എങ്ങിനെ കാർന്നുതിന്നുകൊണ്ടിരുന്നു എന്നും.

ആ പുസ്തകം എഴുതിക്കൊണ്ടിരുന്നപ്പോൾ, ശരത്ബാബു ഉമാ പ്രസാദുമായി വളരെ ഗംഭീരമായ കാര്യങ്ങളെപ്പറ്റി സംസാരിക്കാറുണ്ടായിരുന്നു. പ്രകാശകൻ ജയിലിൽ പോകാനുള്ള സാധ്യത ഒട്ടും കുറവല്ലായിരുന്നു. ശരത്ബാബു ഒരു ദിവസം അദ്ദേഹത്തോടു ചോദിച്ചു "ജയിലിൽ പോകേണ്ടിവന്നാൽ എന്തുചെയ്യും?'" ഉമാ ബാബു മറുപടി പറഞ്ഞു "ജയിൽശിക്ഷ പ്രസിദ്ധീകരണക്കാരനു മാത്രമായിട്ടാവില്ല. എഴുത്തുകാരനുമുണ്ടാകും. രണ്ടാൾക്കും ഒരുമിച്ചു തന്നെ അവിടെ കഴിയാം. അങ്ങുമൊരുമിച്ചു ജയിലിൽ കഴിയുക, എന്നെ സംബന്ധിച്ചിടത്തോളം സൗഭാഗ്യകരമത്രേ."

ശരത്ചന്ദ്രൻ വളരെ ഗംഭീരനായി പറഞ്ഞു "ഒരു കാര്യം ചെയ്താൽമതി. എനിക്ക് എൻെറ ഹുക്കാകൂടി കൊണ്ടുപോകാൻ സാധിക്കണം. അത്രേയുള്ളു."

രണ്ടാളും പൊട്ടിച്ചിരിച്ചു. എന്നാൽ, ആർക്കും ജയിലിൽ പോകേണ്ടിവന്നില്ല. പുസ്തകം മാത്രം കണ്ടുകെട്ടി. ആ പുസ്തകം എഴുതാൻ ശരത്ബാബു ഉപയോഗിച്ച കടലാസ് ഭംഗിയുള്ളതും വരയിട്ടതുമായിരുന്നു. അതിൽ അദ്ദേഹത്തിൻെറ മോണോഗ്രാമും അടയാളപ്പെടുത്തിയിരുന്നു. പൊതിഞ്ഞ നാളികേരത്തിൻെറ ഒരു ചിത്രം. അതിൻെറ മധ്യത്തിലായി എഴുതി 'ശരത്'. ആ നോവലെഴുതിയ പേനയും വളരെ വിലപിടിച്ചതായിരുന്നു. 'വംഗവാണി' യുടെ ഉടമസ്ഥർ വിശേഷവിധിയായി അവ രണ്ടും വരുത്തിക്കൊടുത്തിരുന്നു. ശരത്ബാബു എപ്പോഴും, ഭംഗിയുള്ളകടലാസിൽ, ഭംഗിയുള്ള, വിലപിടിച്ച പേനകൊണ്ടു, ചെറിയചെറിയ മുത്തു മണികൾ പോലുള്ള, മനോഹരമായ വടിവൊത്ത അക്ഷരങ്ങളിലാണ് എഴുതാറ്. ഒരു മനുഷ്യൻ അദ്ദേഹത്തോടു ചോദിച്ചു "ശരത്ബാബു! അങ്ങ് ഇത്ര വിലപിടിച്ച പേനയും കടലാസ്സും ഉപയോഗിക്കുന്നത് എന്താണ് ?" അദ്ദേഹം ഉടനെതന്നെ മറുപടി പറഞ്ഞു "അംബ, സരസ്വതിദേവി, ഇത്രമാത്രം പ്രതിഭാശക്തി തന്നു എന്നെ അനുഗ്രഹിച്ചപ്പോൾ ഞാനതു പൊട്ടക്കടലാസ്സിൽ പൊട്ടപ്പേനകൊണ്ട് എഴുതി നഷ്ടമാക്കണോ?"

ആ പുസ്തകം പ്രസിദ്ധീകൃതമായതിൻെറ തലേരാത്രി, ശരത് ചന്ദ്രൻ മുക്കർജിമാരുടെ വീട്ടിലാണു താമസിച്ചത്. രാത്രി മുഴുവൻ ഉറക്കമിളച്ചിരുന്നു. ഉമാപ്രസാദിനോടു പലകാര്യങ്ങളും സംസാരിച്ചുകൊണ്ടിരുന്നു. നേരം വെളുത്തു പുസ്തകം അടിച്ചു പ്രസ്സിൽനിന്നു വരുന്നതിനുമുമ്പ് ഉമാപ്രസാദ് ശരത്ബാബു എഴുതിയ കയ്യെഴുത്തു കോപ്പി മുഴുവനും കൊണ്ടുവന്നു. അദ്ദേഹത്തിനു വളരെ ആശ്ചര്യമായി! "ഇത്രയും നിങ്ങൾ സൂക്ഷിച്ചു വച്ചിരിക്കുന്നോ ? നിങ്ങൾ ഇത്രയും ചെയ്തല്ലോ. കൊണ്ടുവരൂ. ഞാൻ നിങ്ങൾക്കുവേണ്ടി അതിന്മേൽ എന്തെങ്കിലും എഴുതിത്തരാം."

കയ്യെഴുത്തുപ്രതി കയ്യിലെടുത്ത് അദ്ദേഹം സുന്ദരമായ അക്ഷരങ്ങളിൽ എഴുതി. "ബിജു! എൻെറ കയ്പടയിൽ എഴുതിയപുസ്തകം

ഇതല്ലാതെ മറ്റൊന്നുമില്ല. ഇതു നിങ്ങളുടെ കയ്യിൽതന്നെ ഇരിക്കും. അതുകൊണ്ടു ഞാൻ നിശ്ചിന്തനുമാണ് — ദാദാ.

ഭാദ്രമാസം 1333

ആഗസ്റ്റ് 1926."

ആ കയ്യെഴുത്തുകോപ്പിയുടെ മുകളിൽ 'പഥേർദാവി' എന്ന് എഴുതിയിട്ടുണ്ട്. ഒടുവിൽ എഴുതി ശ്രീ ശരത്ചന്ദ്രചതോപാധ്യായ സാമതാബെഡ് 10 ചൈത്ര് 1333 (24 മാർച്ച് 1926).

'പഥേർദാവി' കണ്ടുകെട്ടിയ കാലത്തുതന്നെ, റവറൻറ് ജെ. ടി. സെൻഡർലാൻഡ് എഴുതിയ 'ഇൻഡ്യ ഇൻ ബോണ്ടേജ്' എന്ന പുസ്തകവും കണ്ടുകെട്ടിയിരുന്നു. അത് പ്രസിദ്ധീകരിച്ചത് 'മോഡേൺ റിവ്യൂ'വിൻെറ മാനേജർ, സ്വനാമധന്യനായ രാമാനന്ദ ചതോപാധ്യായ ആയിരുന്നു. അദ്ദേഹം പുസ്തകം കണ്ടുകെട്ടിയതിനെതിരെ കേസ് ഫയൽചെയ്തു. തനിക്കും അങ്ങിനെ ചെയ്തു കൂടേയെന്നു ശരത്ബാബു വിചാരിച്ചു. പക്ഷേ, അദ്ദേഹത്തിൻെറ പ്രിയപ്പെട്ട സ്നേഹിതനായ നിർമ്മൽചന്ദ്രൻ പറഞ്ഞു "ഞാൻ അങ്ങയെ ഉപദേശിക്കുകയില്ല, അങ്ങിനെ ചെയ്യാൻ."

നിർമ്മലചന്ദ്രനറിയാമായിരുന്നു, കോടതിയുടെമേൽ സർക്കാരിനു സ്വാധീനമുണ്ടാകുമെന്ന്. ഒരിക്കലും സർക്കാർ തോൽക്കാൻ അതു സമ്മതിക്കുകയില്ല. അദ്ദേഹം പറഞ്ഞതു യാഥാർഥ്യമായിത്തീർന്നു. രാമാനന്ദബാബു കേസ്സിൽ തോറ്റു. ശരത്ബാബുവും തോൽക്കുമായിരുന്നു. തോൽക്കുക സ്വാഭാവികമാണ്. കാരണം, ആ പുസ്തകംകൊണ്ട് സർക്കാരിനു വളരെയധികം വിഷമിക്കേണ്ടിവന്നു. അക്കൊല്ലത്തെ സർക്കാർ ഗസറ്റിൽ പഥേർദാവിയെപ്പറ്റി എഴുതിയിട്ടുണ്ട്. "ഈ പുസ്തകത്തിലെ ഓരോ പേജിലും രാജദ്രോഹം ശക്തിയായി പ്രചരിപ്പിച്ചിട്ടുണ്ട്."

പോലീസ്കമ്മിഷണർ ശരത്ബാബുവിനോടു പറഞ്ഞു "ശരത്ബാബു! അറിയാമോ, 'പഥേർദാവി' എഴുതുക വഴി അങ്ങ് ഞങ്ങൾക്കു എത്രമാത്രം തലവേദനയാണ് ഉണ്ടാക്കിവച്ചതെന്ന് ? ഞങ്ങൾ എവിടെ ഏതുവിപ്ളവകാരിയെ പിടികൂടിയാലും അയാളുടെ കയ്യിൽ രണ്ടുപുസ്തകങ്ങൾ ഉണ്ടായിരിക്കും. ഒന്നു 'ഗീത', മറ്റൊന്നു 'പഥേർദാവി'. അങ്ങയുടെ 'പഥേർദാവി' വിപ്ളവകാരികളെ ഭ്രാന്തു പിടിപ്പിച്ചിരിക്കുകയാണ്."

'പഥേർദാവി' ക്രാന്തികാരികളെ മാത്രമല്ല, ബംഗാളിനെ ആകമാനം ഭ്രാന്തുപിടിപ്പിച്ചു. അതിനുണ്ടായിരുന്ന ജനസ്വാധീനത്തെപ്പറ്റി സങ്കൽപ്പിക്കാൻപോലും സാധ്യമായിരുന്നില്ല. ശരത്ബാബുവിൻെറ ഉത്സാഹവും അതിരറ്റതായിരുന്നു. സർക്കാരിനെതിരെ കേസ്സു കൊടുക്കാൻ സാധിച്ചില്ലെങ്കിലും, സർക്കാർ നടപടികൾക്കെതിരെ ജനകീയ പ്രക്ഷോഭണം സംഘടിപ്പിക്കാൻ കഴിയുമായിരുന്നു. എന്നാൽ, അതിനു രവീന്ദ്രനാഥ ടാഗോറിൻെറ സഹായം അനുപേക്ഷണീയമായിരുന്നു. അദ്ദേഹം ഗുരുദേവന് ഒരു കത്ത് അയച്ചു.

ഗുരുദേവ് മറുപടി അയച്ചു. "പുസ്തകത്തിൻെറ ഒരു പ്രതി അയച്ചു തരൂ. വായിച്ചിട്ടേ എന്തെങ്കിലും പറയാനാവൂ."

ശരത്ചന്ദ്രൻ ഉടനെതന്നെ പുസ്തകം അയച്ചുകൊടുത്തു. അത് വായിച്ചശേഷം തൻെറ അഭിപ്രായം വ്യക്തമാക്കിക്കൊണ്ടു രവീന്ദ്രനാഥൻ സുദീർഘമായ ഒരു കത്ത് അയച്ചു.

"കല്യാണേഷു,

നിങ്ങളുടെ 'പഥേർദാവി' വായിച്ചു. പുസ്തകം ഉത്തേജന ജനകമാണ്. അതായത് വായനക്കാരുടെ മനസ്സിൽ ഇംഗ്ലീഷു ഭരണത്തിനെതിരെ അസംതൃപ്തി ഉണ്ടാക്കുമെന്ന്. എഴുത്തുകാരൻെറ കർത്തവ്യം കണക്കാക്കുമ്പോൾ, അതു ദോഷമാവില്ല. എന്തുകൊണ്ടെന്നാൽ എഴുത്തുകാരൻെറ ദൃഷ്ടിയിൽ ഇംഗ്ളീഷ്ഭരണം ദൂഷിതമാണ്. അയാൾക്കു മിണ്ടാതിരിക്കാൻ സാധ്യമല്ല. എന്നാൽ, മിണ്ടാതിരിക്കാത്തതുകൊണ്ടു വന്നുചേരുന്ന ആപത്തും അയാൾക്കു സ്വീകരിക്കേണ്ടിവരും. ഇംഗ്ളീഷ്ഭരണം മാപ്പുതരുന്നു. ആ അവകാശത്തിൽനിന്നു മുതലെടുത്തുകൊണ്ട്, അതിനെത്തന്നെ നിന്ദിക്കുക, അതിലെന്താണൊരു പൗരുഷം ! ഞാൻ അനേകം രാജ്യങ്ങളിൽ സഞ്ചരിച്ചിട്ടുണ്ട്. പലതും മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. അതിൽനിന്നൊക്കെ കാണാൻകഴിയുന്നത്, ഇംഗ്ളീഷുകാരുടെ ഭരണമല്ലാതെ, സ്വദേശികളായാലും കൊള്ളാം വിദേശികളായാലും കൊള്ളാം, പ്രജകളുടെ വാചകമോ, വ്യാവഹാരികമോ ആയ വിരോധത്തെ ഇത്രയും ക്ഷമയോടെ സഹിക്കുന്ന, മറ്റൊരു ഭരണകൂടവുമില്ല എന്നുള്ളതത്രെ.

,"നാം നമ്മുടെ ബലത്തെ ആശ്രയിച്ചല്ലാതെ, മറ്റുള്ളവരുടെ സഹിഷ്ണുതയെ ചൂഷണംചെയ്ത്, വിദേശീയഭരണത്തെ സംബന്ധിച്ച് ഇഷ്ടംപോലെ പെരുമാറാൻ ധൈര്യപ്പെട്ടാൽ, അതു പൗരുഷത്തിൻെറനേരെ ഇളിച്ചുകാണിക്കുന്ന പ്രവൃത്തിയാകാനേയിടയുള്ളു. അതിൽ ഇംഗ്ളീഷ് ഭരണത്തോടാണ്, ബഹുമാനം സ്ഫുരിക്കുക; തന്നോടല്ല. രാജശക്തിയിൽ മൃഗീയമായ ബലമുണ്ട്. കർത്തവ്യം എന്നനിലയിൽ അതിനെതിരെ നിൽക്കേണ്ടിവന്നാൽ തന്നെയും, എതിർപക്ഷത്തിനു സദാചാരപരമായ ബലമുണ്ടായിരിക്കണം. അതായത് ആഘാതങ്ങൾ സഹിക്കാനുള്ള ബലമുണ്ടായിരിക്കണമെന്നർഥം. നാം ഇംഗ്ളീഷ് ഭരണത്തിൽനിന്നുമാത്രം ആ സദാചാരപരമായ ബലം പ്രതീക്ഷിക്കുന്നു. നമ്മിൽ നിന്നില്ലതാനും. അതിൽനിന്നു സിദ്ധമാകുന്നത്, നാം വായ്കൊണ്ട് എന്തുതന്നെ പറഞ്ഞിരുന്നാലും, അറിയാതെതന്നെ ഇംഗ്ളീഷുകാരെ ബഹുമാനിക്കുന്നു എന്നത്രെ. എന്നാൽ, ആ ബഹുമാനം നാം പ്രായോഗികമാക്കി കാണിക്കുന്നത് ഇങ്ങിനെയാണ്. ഇംഗ്ളിഷുകാരെ ശകാരിക്കുക. അവരിൽ നിന്നു ശിക്ഷയൊന്നും പ്രതീക്ഷിക്കാതെയുമിരിക്കുക. നിങ്ങളെ ഒന്നും പറയാതെ നിങ്ങളുടെ പുസ്തകംമാത്രം കണ്ടുകെട്ടി

യതു ബലവാന്റെ ദൃഷ്ടിയിലൂടെ നോക്കുമ്പോൾ ക്ഷമിക്കുന്നതിനു തുല്യമാണ്. പ്രാച്യമോ, പ്രതീച്യമോ ആയ ഒരു വിദേശീയ ഭരണ കൂടവും അങ്ങിനെ ചെയ്യുകയില്ല. ഭാരതീയരായ നമ്മുടെ കയ്യിൽ ഭരണാധികാരമുണ്ടായിരുന്നുവെങ്കിൽ, നാം എന്തുചെയ്യുമായിരുന്നു എന്നത് നമുക്കു നമ്മുടെ ജമീന്ദാരന്മാരുടേയും ഇടപ്രഭുക്കന്മാരു ടെയും ചെയ്തികളിൽനിന്ന് അനുമാനിക്കാവുന്നതേയുള്ളു.

"എന്നാൽ, ഇതുകൊണ്ട്, എഴുതണ്ട എന്ന് അർഥമാക്കേണ്ടതില്ല. അങ്ങിനെ ഞാൻ പറയുന്നില്ല. ഞാൻ പറയുന്നത് ശിക്ഷ സ്വീകരിച്ചു കൊണ്ടുതന്നെ തൂലിക ചലിപ്പിക്കേണ്ടിവരുമെന്നാണ്. ഭരണകൂട വുമായി എതിർപ്പുണ്ടായിട്ടുള്ള നാടുകളിലെല്ലാംതന്നെ, അങ്ങനെ യാണ് സംഭവിച്ചിട്ടുള്ളത്. രാജശക്തിയെ എതിർത്തുകൊണ്ടു സുഖ മായിരിക്കാൻ സാധ്യമല്ല. അക്കാര്യം സംശയലേശമെന്യേ മനസ്സിലാ ക്കണം. പിന്നെ വേണം അതിനായിട്ടിറങ്ങി പുറപ്പെടാൻ. നിങ്ങൾ അവരുടെ ഭരണത്തിനെതിരായി പത്രങ്ങളിൽ മാത്രം ശബ്ദമുയർ ത്തിയാൽ അതു താൽക്കാലികം മാത്രമാവുകയേയുള്ളു. എന്നാൽ, താങ്കളേപ്പോലുള്ള ഒരു എഴുത്തുകാരൻ കഥാരൂപത്തിൽ അതെഴുതു മ്പോൾ, അതിന്റെ പ്രഭാവം ചിരസ്ഥായിയായിരിക്കുകയും ചെയ്യും. അതിന്റെ പ്രചരണസീമ ദേശകാലങ്ങളിൽ ഒതുങ്ങിനിൽക്കുകയുമില്ല. അപരിപക്വാവസ്ഥയിലുള്ള കുട്ടികളിലും വയസ്സായ ആളുകളിലും അത് അതിന്റെ അക്ഷുണ്ണമായ പ്രഭാവത്തെചെയ്യും. അങ്ങിനെ യുള്ള ചുറ്റുപാടിൽ ഇംഗ്ളീഷ് ഭരണകൂടം നിങ്ങളുടെ പുസ്തക ത്തിന്റെ പ്രചരണം തടയാതിരുന്നാൽ, അതിന്റെയർഥം സാഹി ത്യത്തിൽ നിങ്ങൾക്കുള്ള ശക്തിയും, നാട്ടിൽ നിങ്ങൾക്കുള്ള ബഹു മതിയും എത്രയെന്ന് അവർക്കൊരു വിവരവുമില്ലെന്ന് മാത്രമാണ്. ശക്തിയിന്മേൽ കടന്നാക്രമിക്കുമ്പോൾ, പ്രത്യാക്രമണം സഹിക്കാൻ തയ്യാറായിരിക്കേണ്ടതുണ്ട്. അതിലാണ്, ആഘാതത്തിന്റെ മൂല്യവും. ആഘാതത്തിന്റെ ഗാംഭീര്യത്തെക്കുറിച്ചു വിലപിക്കുന്നത്, അതിന്റെ മൂല്യത്തെത്തന്നെ നശിപ്പിക്കുന്നതിനു തുല്യമാണ്.

27 മാഘമാസം 1333 (10 ഫെബ്രുവരി 1927)

നിങ്ങളുടെ

രവീന്ദ്രനാഥടാഗോർ."

എഴുത്തിലെ ഭാഷ വളരെ യുക്തിയുക്തമാണെങ്കിലും, പരോ ക്ഷമായി, അദ്ദേഹം ശരത്ചന്ദ്രനെ പ്രശംസിച്ചിട്ടുണ്ടെങ്കിലും, രണ്ടു പേരുടേയും ചിന്താരീതിയുടെ സമ്പ്രദായത്തിലുള്ള വ്യത്യാസം അതു വേണ്ടത്ര വ്യക്തമാക്കുന്നുണ്ട്. അതു വായിച്ചപ്പോൾ ശരത്ബാബു വിനു തോന്നിയ മനപ്രയാസത്തിന് അവസാനമില്ലായിരുന്നു. ചോദ്യം ചെയ്യാനുള്ള അവകാശം അദ്ദേഹം യാതൊരു കാരണവശാലും ഉപേക്ഷിക്കാൻ ഒരുക്കമായിരുന്നില്ല. വീണ്ടും വീണ്ടും വിചാരിച്ചു പോയി, രവീന്ദ്രനാഥൻ 'പഥേർദാവി' വായിച്ചിട്ട് ഇംഗ്ലീഷുകാരുടെ

സഹിഷ്ണുതയെ പ്രശംസിക്കയാണല്ലോ ചെയ്തതെന്ന്. "എന്റെ പുസ്തകം വായിച്ചിട്ടു പറഞ്ഞ അഭിപ്രായം, അതു ഇംഗ്ലീഷുകാരെ വെല്ലുവിളിക്കാൻ പ്രേരിപ്പിക്കുന്നതിനു ഇടയുണ്ടെന്നാണ്. നമ്മുടെ നാട്ടിലെ കവിയുടെ മുമ്പിൽ അവർ ഇത്ര വലിയവരാണെങ്കിൽ പിന്നെ സ്വാതന്ത്ര്യ സമരം തന്നെ എന്തിനാണ് ? അങ്ങനെയാണെങ്കിൽ പിന്നെ വേണ്ടത്, ഇംഗ്ലീഷുകാരെ തോളിലേറ്റി ആനന്ദനൃത്തം ചവിട്ടി, നാടാകെ കൊണ്ടു നടക്കുകയാണ്. അയ്യോ! ഹേ കവീ! നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ! നിങ്ങൾ ഞങ്ങളുടെ എത്ര വലിയ ആശയുടേയും, അഭിമാനത്തിന്റേയും പ്രതീകമാണെന്ന്! എങ്കിൽ തീർച്ചയായും ഇങ്ങനെ പറയുമായിരുന്നില്ല. കവിയുടെ ദൃഷ്ടിയിൽ എന്റെ 'പഥേർദാവി' എത്ര അപമാനത്തിനുപാത്രമായി. ഞാനതു സ്വപ്നേപി വിചാരിച്ചതല്ല. ഏതൊരു മനോഭാവത്തോടുകൂടിയാണ് ഞാൻ, ഈ പുസ്തകം എഴുതിയതെന്ന്, ആരെയും ബോധ്യമാക്കാൻ വളരെ പ്രയാസമാണ്."

അങ്ങനെ ഉത്തേജിതനായ ശരത്ചന്ദ്രൻ ആ എഴുത്തിനു മറുപടിയായി കവിയ്ക്കൊരു മറുപടിക്കത്തെഴുതി. അതിന്റെ ഓരോ വാക്കിൽ നിന്നും ആക്രോശം പൊട്ടി അടർന്നു വീണിരുന്നു. സംയമം കൈവിട്ടുപോയപോലെ. അദ്ദേഹം ഉടനെ തന്നെ ആ കത്തു അയക്കാതിരുന്നതു നന്നായി. ഒരു പക്ഷേ, മനസാ തോന്നിയിരിക്കണം, ഈ എഴുത്തു എഴുതുക വഴി താനൊരു തെറ്റുചെയ്തു പോയെന്ന്. എഴുതി:

"ശ്രീ ചരണേഷു,

അങ്ങയുടെ എഴുത്തുകിട്ടി. വളരെ നല്ലത്. അങ്ങനെ തന്നെയാകട്ടെ. പുസ്തകം ഞാനെഴുതിയതാണ്. അതുകൊണ്ട് എനിക്കു ദുഃഖമുണ്ട്. എന്നാൽ, വിശേഷിച്ചൊന്നുമില്ല. അങ്ങു യാതൊന്നാണോ കർത്തവ്യമെന്നും ഉചിതമെന്നും ധരിച്ചത്, അതിനെതിരായി എനിക്കൊരഭിപ്രായവുമില്ല. ആരോപണവുമില്ല. എന്നാൽ, അങ്ങയുടെ കത്തിൽ മറ്റു ചില കാര്യങ്ങൾ കടന്നുകൂടിയിട്ടുണ്ട്. ആ അഭിമതത്തെ സംബന്ധിച്ച്, എന്റെ മനസ്സിൽ ഒന്നു രണ്ടു പ്രശ്നങ്ങളുണ്ട്. അൽപം ചിലതുപറയാനുമുണ്ട്. മറുപടി പറയുന്നതും അങ്ങയുടെ മാന്യതയെ കരുതിയാണ്– അങ്ങു എഴുതി, ഇംഗ്ളീഷു ഭരണത്തോടു വായനക്കാരുടെ മനസ്സിൽ അതൃപ്തി ഉണ്ടായെന്ന്. അത് ഉണ്ടാകണമല്ലോ. ഞാൻ അത് ഏതെങ്കിലും കള്ള പ്രചരണങ്ങൾ വഴിചെയ്യാൻ ശ്രമിച്ചിരുന്നുവെങ്കിൽ ഒരെഴുത്തുകാരനെന്ന നിലയിൽ, എനിക്കു നാണവും കുറ്റബോധവും തോന്നുമായിരുന്നു. എന്നാൽ മനഃപൂർവം ഞാൻ അങ്ങിനെ ചെയ്തില്ല. അതു ചെയ്തിരുന്നെങ്കിൽ, രാഷ്ട്രീയക്കാരുടെ തൊഴിലാകുമായിരുന്നു. ഒരു കൃതിയാകുകയില്ല. പല കാരണങ്ങളാലും ബംഗാളിയിൽ ഇമ്മാതിരി പുസ്തകങ്ങൾ ആരും രചിച്ചിട്ടില്ല. ഞാനതെഴുതി അച്ചടിപ്പിച്ചു. പരിണാമമെല്ലാം മനസ്സിലാക്കിക്കൊണ്ടുതന്നെ.

വെറും സാധാരണ കാരണം പറഞ്ഞു, ഭാരതത്തിലെവിടെയും ആളുകളെ വിചാരണ കൂടാതെയും, അന്യായമായും, ന്യായത്തിൻെറ നാടകം അഭിനയിച്ചു ജയിലിലടയ്ക്കുകയും, നാടുകടത്തുകയും ചെയ്യുമ്പോൾ, എന്നെ മാത്രം ഒഴിവാക്കും; അഥവാ അധികാരികൾ എനിക്കു മാപ്പുതരും എന്നുള്ള വ്യാമോഹമൊന്നും എനിക്കില്ലായിരുന്നു. ഇപ്പോഴുമില്ല. വംഗദേശത്തുകാരനായ എഴുത്തുകാരൻ എന്ന നിലയിൽ, പുസ്തകത്തിൽ വെറും മിഥ്യയെ ആശ്രയിച്ചിട്ടില്ലെങ്കിൽ, അതു കൊണ്ടു മാത്രം രാജകോപത്തിനു പാത്രമാകേണ്ടി വരികയാണെങ്കിൽ, അങ്ങനെയാകട്ടെ. അതു മുഖം കുനിച്ചുകൊണ്ടായാലും കരഞ്ഞുകൊണ്ടായാലും സഹിച്ചേ പറ്റൂ. അതുകൊണ്ടും, പ്രതിവാദം ചെയ്യുന്നതുകൊണ്ടുള്ള പ്രയോജനം അവസാനിച്ചു പോകുമോ?

തടവുകാർക്ക് ജയിലിൽ പാലും വെണ്ണയുമൊന്നും കിട്ടുകയില്ല. എഴുത്ത് എഴുതി പത്രങ്ങളിൽ ബഹളം കൂട്ടാൻ എനിക്ക് ലജ്ജയുമുണ്ട്. എന്നാൽ, പരുക്കൻ അരിക്കുപകരം, ജയിൽ അധികാരികൾ പുല്ലാണ് ഏർപ്പാടു ചെയ്തുതരുന്നതെങ്കിലും, ഒരു വേള ലാത്തികൊണ്ടുള്ള അടി ഏൽക്കുമ്പോൾ അത് ചവച്ചു പോയേക്കാമെങ്കിലും, പുല്ലു തൊണ്ടയിൽ കുരുങ്ങി അടയുന്നതുവരെ, അതു തികച്ചും അന്യായമാണെന്നു പറഞ്ഞു എതിർക്കുന്നത് ഞാൻ എൻെറ ധർമ്മമായി തന്നെ കരുതും.

പുസ്തകം എഴുതിയതു ഞാൻ ഒറ്റയ്ക്കാണ്. അതിനാൽ ഉത്തരവാദിത്വവും ഞാൻ ഒറ്റയ്ക്കുതന്നെ വഹിക്കുന്നു. പക്ഷേ, കാതലായ കാര്യം, എന്തു പറയുന്നത് ഉചിതമാണെന്നു ഞാൻ ധരിച്ചോ അതു പറഞ്ഞോ അഥവാ ഇല്ലയോ എന്നുള്ളതത്രെ. ഇംഗ്ലീഷു ഭരണകൂടത്തിൻെറ ക്ഷമാശീലത്തെ ഞാൻ ആശ്രയിക്കുന്നൊന്നുമില്ല. എൻെറ സാഹിത്യസേവനം മുഴുവൻ ഇതാണ്. എനിക്കു ശരിയെന്ന തോന്നുന്നത് ഞാൻ എഴുതുന്നു.

എനിക്കിതാണ് ചോദിക്കാനുള്ളത്. ഇംഗ്ലീഷ് ഭരണകൂടം അതിൻെറ ശക്തികൊണ്ടു ആ പുസ്തകം ജപ്തിചെയ്തു. അതു ഉചിതമാകുമെങ്കിൽ പരാധീനരായ ഭാരതീയർ പ്രതിവാദം ചെയ്യുന്നതും ഉചിതം തന്നെയല്ലേ ? ഞാൻ ശിക്ഷയെ ഭയന്നാണ് പ്രതിവാദത്തിനു ഒരുങ്ങുന്നതെന്നും, ആ പ്രതിവാദത്തിൻെറ മറവിൽ എനിക്കു ഒളിക്കാമെന്നാണ് എൻെറ വിചാരമെന്നും അങ്ങു ധരിച്ചു. അത് എന്നോടു കാണിച്ച അനീതിയായിപ്പോയി.

യഥാർഥം മറിച്ചാണ്. നാട്ടുകർ എതിർത്തില്ലെങ്കിലും, എനിക്കു എതിർക്കേണ്ടിവരും. അതൊന്നും ബഹളം കൂട്ടിയാവില്ല. മറ്റൊരു പുസ്തകം എഴുതുകവഴി.

ഈ പുസ്തകം പ്രചരിപ്പിക്കുന്നത് നാടിന് അമംഗളകരമാകുമെന്ന് അങ്ങ് എന്നോടു പറഞ്ഞിരുന്നെങ്കിൽ, എനിക്കതു സമാധാ

നമാകുമായിരുന്നു. മനുഷ്യൻ തെറ്റു ചെയ്യാറുണ്ട്. ഞാനും ഒരു തെറ്റു ചെയ്തുപോയി എന്നു കരുതാമായിരുന്നു. ഒരു വിരുദ്ധ മനോഭാവം വച്ചു കൊണ്ട് അങ്ങേക്ക് ഈ കത്ത് എഴുതുകയില്ല. മനസ്സിൽ തോന്നിയത് അങ്ങനെ തന്നെ പകർത്തി. അത്രമാത്രം. സത്യത്തിൽ ഞാൻ വഴിതേടി ചുറ്റിത്തിരിയുകയാണ്. അതുകൊണ്ടു എല്ലാം ഉപേക്ഷിച്ചു, നിർവാസിതനായി. അതിൽ എത്രമാത്രം ധനവും ശക്തിയും സമയവും നഷ്ടമായിയെന്ന് ആരോടെങ്കിലും പറഞ്ഞിട്ടെന്തുഫലം ? അങ്ങയുടെ അനേക ഭക്തന്മാരിൽ ഈയുള്ളവനും ഒരുവനത്രെ. അതിനാൽ, വർത്തമാനം കൊണ്ടോ, അഥവാ പ്രവൃത്തികൊണ്ടോ, അങ്ങേക്കു തെല്ലെങ്കിലും ബുദ്ധിമുട്ടുണ്ടാക്കുന്ന കാര്യത്തെപ്പറ്റി എനിക്കാലോചിക്കാൻ പോലും വയ്യ.

ഇതി. 2. ഫാൽഗുൻ 1333

സേവകൻ

ശ്രീ ശരത്ചന്ദ്രചതോപാധ്യായ.''

ഈ കത്ത് എഴുതുന്നതിനു മുമ്പു ഒരു കത്ത് ഉമാ പ്രസാദ് മുക്കർജിക്കും ശരത്ബാബു എഴുതിയിരുന്നു. അതിൽ തൻെറ മനോവ്യഥ മറച്ചുവച്ചിരുന്നില്ല. കത്തുവായിച്ചപ്പോൾ ഉമാ ബാബു സാമതാബെഡിൽ എത്തി. അദ്ദേഹം കത്തുവായിച്ചു. എന്നിട്ട് അത് ഗുരുദേവന് അയക്കേണ്ടതില്ലെന്നു തീരുമാനിച്ചു. എഴുത്ത് തൻെറ കയ്യിൽ സൂക്ഷിച്ചു. രണ്ടു ദിവസം കഴിഞ്ഞു ശാന്തനായപ്പോൾ ശരത്ചന്ദ്രനും സമ്മതിച്ചു. ''ഈ വാദവിവാദം അനാവശ്യമാണ്. എൻെറ കത്തു അയക്കേണ്ട ആവശ്യമില്ല.'' കത്തുകളുടെ കാര്യം ആരോടും പറയരുതെന്നും ഉമാബാബുവിനോടു പറഞ്ഞു. എന്നാൽ ശരത്ചന്ദ്രൻ തന്നെ മൗനഭംഗം ചെയ്തു. അനേകം സഭകളിൽ, കത്തുകളിൽ, അക്കാര്യം പരാമർശിക്കപ്പെട്ടു. ശ്രീമതി രാധാറാണീദേവിക്ക് എഴുതി. ''നിങ്ങളോടും ഒരു കാര്യം പറയാം. ആരോടും പറയരുത്. 'പഥേർ ദാവി' ജപ്തിചെയ്തപ്പോൾ രവിബാബുവിൻെറ അടുത്തുപോയി പറഞ്ഞു, അങ്ങ് പ്രതിഷേധിച്ചാൽ ഫലമുണ്ടെന്ന്. ലോകത്തിലുള്ള ആളുകൾക്കറിയാൻ കഴിയും, സാഹിത്യകാരന്മാരോടും ഗവണ്മെൻറ് എങ്ങനെ പെരുമാറുന്നു എന്ന്. എൻെറ പുസ്തകം തീർച്ചയായും ജീവിക്കില്ല. ഇംഗ്ലീഷുകാർ അങ്ങനെയുള്ളവരല്ല. എന്നാൽ ലോകത്തിലുള്ളവർ അറിയുകയെങ്കിലും ചെയ്യുമല്ലോ. ഒരു പുസ്തകം കൊടുത്തിട്ടുപോന്നു. അദ്ദേഹം മറുപടിയിൽ എഴുതി: താൻ ലോകത്തിലെല്ലാം സഞ്ചരിച്ചുനോക്കിയിട്ടുണ്ട്; ഇംഗ്ലീഷുകാരുടെ ഭരണകൂടം പോലെ സഹിഷ്ണുതയും ക്ഷമാശീലവുമുള്ള മറ്റൊരു ഭരണകൂടം കണ്ടിട്ടില്ല; നിങ്ങളുടെ പുസ്തകം വായിച്ചാൽ ഇംഗ്ലീഷുകാരോടു വിരോധം തോന്നിപ്പോകും; പുസ്തകം ജപ്തിചെയ്ത വഴി നിങ്ങളോടൊന്നും പറഞ്ഞില്ല; എങ്കിലും മിക്കവാറും നിങ്ങൾക്കു മാപ്പുതന്നു എന്നു തന്നെ പറയാം. ആ ക്ഷമയെ ചൂഷണം ചെയ്ത് ഗവണ്മെൻറി

നെ നിന്ദിക്കുന്നത് സാഹസത്തെ അപഹസിക്കുകയാകും എന്നി ങ്ങനെ.

"വിചാരിക്കാൻ കഴിയുമോ ? തെറ്റൊന്നും ചെയ്യാതെ, ആർക്കെ ങ്കിലും ആരോടെങ്കിലും, ഇത്രയും രോഷമുണ്ടാകാൻ വഴിയുണ്ടോ? ആ കത്തു പ്രസിദ്ധീകരിക്കാൻ പറഞ്ഞുതന്നതാണ്. പക്ഷേ, ഞാൻ അങ്ങനെ ചെയ്തില്ല. കവിയുടെ ഇത്രവലിയ 'സർട്ടിഫിക്കറ്റ്' സ്റ്റേ റ്റ്സ്മാൻ തുടങ്ങിയുള്ള എല്ലാ ഇംഗ്ലീഷു പത്രങ്ങളും പ്രസിദ്ധപ്പെ ടുത്തും. അങ്ങനെ, യാതൊരു തെറ്റും ചെയ്യാതെ, ജയിലിൽ അടയ്ക്ക പ്പെട്ടിരിക്കുന്ന നമ്മുടെ നാട്ടിലെ കുട്ടികൾക്കു വേണ്ടി ചെയ്യപ്പെടുന്ന പ്രക്ഷോഭണങ്ങളെല്ലാം വിഫലമാകയും ചെയ്യും."

ആ സമയത്താണ് ബംഗാൾ ലൈബ്രറി അസോസിയേഷൻെറ പ്രഥമസമ്മേളനം നടത്താൻ നിശ്ചയിച്ചിരുന്നത്. നടത്തിപ്പുകാരിലൊ രാളായിരുന്നു, അവിനാശ്ചന്ദ്രഘോഷാൽ. അദ്ദേഹം ശരത്ചന്ദ്രൻെറ പരമ ഭക്തനുമായിരുന്നു. ആ നിലയിൽ അദ്ദേഹത്തെ ക്ഷണിക്കാൻ ചെന്നു. എന്നാൽ, ശരത്ബാബുവിൻെറ മനസ്സിനേയും ബുദ്ധിയേയും 'പഥേർദാവി' ആവേശിച്ചിരിക്കുകയായിരുന്നു. വർത്തമാനം പറ യവെ പെട്ടെന്ന് ഉദാസീനനായിത്തീർന്നു. പറഞ്ഞു "ബംഗാളിലെ എല്ലാ ഗ്രന്ഥശാലകളേയും സംബന്ധിക്കുന്ന കാര്യമാണല്ലോ നിങ്ങളു ടേത്. ഒരു കാര്യം ചെയ്യൂ. നിങ്ങൾക്കുതന്നെ ചെയ്യാവുന്ന കാര്യം. 'പഥേർ ദാവി'യുടെ വിമോചനാർഥം മീറ്റിംഗിൽ ഒരു പ്രമേയം പാസ്സാക്കുക. പ്രത്യക്ഷത്തിൽ സഭയിൽ നിന്നുള്ള പ്രതിഷേധം കൊണ്ടു പ്രയോജനമുണ്ടാകാം. സർക്കാരും തല അൽപം താഴ് ത്തും. എൻെറ മറ്റേതെങ്കിലും അഞ്ചു പുസ്തകങ്ങൾ ജപ്തി ചെയ്തി രുന്നെങ്കിലും എനിക്കിത്രയും പ്രയാസമില്ലായിരുന്നു."

അദ്ദേഹം പറഞ്ഞപോലെ ചെയ്തു. മാത്രമല്ല, പ്രവിശ്യയിലെ മറ്റനേകം പ്രസിദ്ധരായ ആളുകൾ ഈ നിഷേധാജ്ഞയെ മുൻ നിറുത്തി, തീവ്രമായ ഭാഷയിൽ സർക്കാരിനെ ആക്ഷേപിച്ചു. അതു കൊണ്ടൊന്നും ഒരു ഫലവും ഉണ്ടായില്ല. ഒരു ദിവസം ഒരുദ്യോഗ സ്ഥൻ അദ്ദേഹത്തെ വിളിച്ചുപറഞ്ഞു "നിങ്ങൾ 'പഥേർദാവി' പോലു ള്ള ഒരു പുസ്തകം സർക്കാരിൻെറ പക്ഷത്തുനിന്നു എഴുതൂ. ധാരാളം പണംകിട്ടും."

ശരത്ബാബുവിൻെറ മറുപടി ഇതായിരുന്നു "സാഹബ്! പമ്പരം കറക്കിയും പട്ടംപറപ്പിച്ചും ഞാൻ കുട്ടിക്കാലം കഴിച്ചുകൂട്ടി. കഞ്ചാവു വലിച്ചും മറ്റും ചെറുപ്പവും കഴിച്ചുകൂട്ടി. പിന്നെ, റംഗൂണിൽപോയി ഉദ്യോഗം നോക്കി. ഇനി ഇപ്പോൾ 'നാലധ്യായം' എഴുതാനുള്ള പ്രായമല്ല. ക്ഷമിക്കുക."

ഈ സംഭവം തന്നെ അനേക മുഖങ്ങളിൽ പ്രചരിപ്പിക്കപ്പെ ട്ടിട്ടുണ്ട്. ഒരു പക്ഷേ, അദ്ദേഹം പറഞ്ഞുകാണും "എൻെറ ജീവിത ത്തിലെ മൂന്നധ്യായങ്ങൾ കഴിഞ്ഞു. കുട്ടിക്കാലത്ത് 'ദേവദാസ്' ആയിരുന്നു. ചെറുപ്പകാലത്ത് 'ജീവാനന്ദൻ', പ്രൗഢാവസ്ഥയിൽ

'ആശുബാബു.' ഇനി നാലാമതൊരധ്യായം കൂടിചേർക്കാൻ മോഹ മില്ല.''

ഒരു വേള പ്രസ്തുത സംഭവം ഒട്ടുംതന്നെ ശരിയല്ലെന്നും വരാം. അദ്ദേഹത്തിന്റെ ജീവിതത്തെപ്പറ്റി ധാരാളം കിംവദന്തികൾ പ്രചരിച്ചിരുന്നല്ലോ. അതുപോലെ ഒന്നിതും. ശരത്ചന്ദ്രൻ കവിഗുരു വിനോടു എത്രതന്നെ അതൃപ്തനായിരുന്നാലും, അദ്ദേഹത്തിന്റെ കൃതികളെ അപഹസിച്ചുകൊണ്ട് ഇത്ര വളരെ പറയാൻ മുതിരുമാ യിരുന്നില്ല. അതും പരദേശിയുടെ മുമ്പിൽ വച്ച്. 'ചാർ അധ്യായ്', രവിബാബുവിന്റെ സുപ്രസിദ്ധമായ ഒരു നോവലാണ്.

'പഥേർ ദാവി'യുമായി ബന്ധപ്പെട്ട മറ്റനേകം കഥകളുമുണ്ട്. അതുകാരണം ജയിലിൽ പോകേണ്ടിവരുമെന്നുള്ള തോന്നൽ വളരെ നാൾ മനസ്സിനെ പീഡിപ്പിച്ചിരുന്നു. ഒരു ദിവസം സ്ഥിതി ഗുരുതര മായി. ഏതു സമയവും പിടിക്കപ്പെടാമെന്നുള്ള നിലയിലെത്തി. ജയി ലിൽ കറപ്പുതിന്നാൻ സൗകര്യമുണ്ടാവില്ലെന്നറിയാമായിരുന്നു. അതു കൊണ്ട് മേലാൽ കറപ്പു തിന്നുകയില്ലെന്ന് ഒരു ദിവസം നിശ്ചയിച്ചു.

പനിപിടിപെട്ടു. മൂന്നാഴ്ചവരെ നിന്നു. കുറയുന്ന മട്ടുകണ്ടില്ല. ഡോക്ടർ ചിന്താകുലനായി. ഒടുവിൽ കാരണമന്വേഷിച്ചപ്പോളാണ് മനസ്സിലായത് കറപ്പു തീറ്റി നിറുത്തിയെന്ന്. കടലയ്ക്കാ പ്രമാണം കറുപ്പു ദിവസവും തിന്നാറുള്ള ഒരു മനുഷ്യൻ പെട്ടെന്ന്, അതങ്ങു പേക്ഷിക്കുക. അത്ഭുതമെന്നല്ലാതെ എന്തുപറയാൻ ? ഡോക്ടർ ചോദിച്ചു

"എന്നുമുതലാണ് കറപ്പു തീറ്റി നിറുത്തിയത്?''

ഭാര്യയാണ് മറുപടി പറഞ്ഞത് "ഏതാണ്ടു ഒരു മാസമായി.''

ഡോക്ടർ പറഞ്ഞു "ഞങ്ങളുടെ ശാസ്ത്രത്തിൽ ഇതിനെ 'ഓപ്പിയം ഫീവർ' എന്നാണു പറയുന്നത്. മരുന്നിനോടുകൂടി സാവ കാശത്തിൽ കറുപ്പിന്റെ മാത്ര കൂട്ടിക്കൂട്ടി ഉപയോഗിക്കണം. അപ്പോ ഴേ പനിവിടുകയുള്ളു. കറപ്പു ഉപേക്ഷിക്കാനും ഒരു വിധിയുണ്ട്. അങ്ങു ശരിക്കും ഉപേക്ഷിക്കണമെന്നാഗ്രഹിക്കുന്നുവെങ്കിൽ, ആ നിയമം പാലിക്കുക. പക്ഷേ, ശരത്ബാബുവിനു സാധ്യമായിരുന്നില്ല, ആ നിയമം പാലിക്കാൻ. പിനിവിട്ടു. കറപ്പുവിട്ടില്ല. ഒരിക്കൽ ബർമ്മ യിൽ വച്ച് അങ്ങനെ ചെയ്തുനോക്കിയതാണ്, ദേശബന്ധുവുമാ യുള്ള സഹവാസവും പ്രസിദ്ധിയും വർധിച്ചപ്പോൾ. ഒരു പക്ഷേ, തന്റെ പഴയ ജീവിത രീതിയോർത്തു ഗ്ലാനി തോന്നിയിരിക്കാം. ഒരു ദിവസം വളരെ സങ്കടപ്പെട്ടു കൊണ്ടു അമ്മാവനോടുപറഞ്ഞു "നോക്കൂ! ഈ ലഹരി ശീലിച്ചത് എത്ര വലിയ അബദ്ധമായിപ്പോയി. കറപ്പുതിന്നാതിരുന്നകാലത്ത് ഈ ലോകത്തിലുള്ളതെല്ലാം സ്വച്ഛ സുന്ദരമായി കാണപ്പെട്ടിരുന്നു. ലഹരി ശീലിക്കാതിരുന്നെങ്കിൽ ഇതി നേക്കാൾ വലിയ എഴുത്തുകാരനാകാൻ കഴിയുമായിരുന്നു.''

അതിനു നേരെ എതിരായും പലപ്പോഴും പറഞ്ഞിട്ടുണ്ട്. ഒരിക്കൽ ഒരാൾ അദ്ദേഹത്തോടു ചോദിക്കുകയും ചെയ്തു "ചേട്ടാ! അന്നൊ

രിക്കൽ, ഇക്കാര്യം പറഞ്ഞത് അങ്ങനെയാണ്; ഇന്നു ഇങ്ങനെയും അതെന്താ ?"

ശരത്ബാബു അൽപം കടുപ്പിച്ചുപറഞ്ഞു "കാര്യം എന്നെ സംബന്ധിച്ചതല്ലേ. എങ്ങനെ പറയണമെന്നു തീരുമാനിക്കേണ്ടതും ഞാനാണ്."

അങ്ങനെയുള്ള അവസരങ്ങളിൽ അദ്ദേഹത്തിന്റെ പരിഹാസ വൃത്തി വളരെയധികം ഗംഭീരമാകുമായിരുന്നു. ഒരു കാര്യമുണ്ട്. സാഹിത്യകാരൻ എപ്പോഴും വിനോദം പറയത്തക്ക നിലയിലായിരിക്കുകയില്ല. വായനക്കാരുടെ ഇടയിൽ വളരെ ജനസമ്മതനായിക്കഴിഞ്ഞാൽ, പലപ്പോഴും ഗംഭീരമായ പ്രശ്നങ്ങൾ കൈകാര്യം ചെയ്യേണ്ടിവരും. 'പഥേർദാവി'യുടെ രചനാരീതി, പ്രേരണ എന്നിവയെ സംബന്ധിച്ച്, എത്രയോ ചോദ്യങ്ങൾ അദ്ദേഹത്തോടു ചോദിക്കപ്പെട്ടിരുന്നു. "അങ്ങേക്ക് ഈ നോവൽ എഴുതാനുള്ള പ്രേരണ എവിടുന്നാണു കിട്ടിയത് ?" "ആരാണ്, ഇതിലെ നായകൻ ?" "ഏത് വിപ്ളവകാരിയെ മനസ്സിൽ കണ്ടുകൊണ്ടാണ് അങ്ങു സവ്യസാചിയെ സൃഷ്ടിച്ചത് ?" "ഭാരതി ആരാണ് ?" അങ്ങനെ അങ്ങനെ.

ഈ ചോദ്യങ്ങളെല്ലാം തന്നെ നിരർഥകങ്ങളാണ്. ലേഖകന്റെ അനുഭൂതിയുടെ അർഥം അയാൾ എപ്പോഴും ആരെയെങ്കിലും മനസ്സിൽ കണ്ടുകൊണ്ടാണ് പാത്രസൃഷ്ടി ചെയ്യുന്നതെന്നാവണമെന്നില്ല. അക്കാലത്ത് രാഷ്ട്രീയ തടവുകാരും വിപ്ളവകാരിക ളുമായി വളരെയടുത്തു പെരുമാറാൻ ഇടയുണ്ടായിരുന്നു. വളരെ മുമ്പു പെനാങ്കിൽ വച്ചു ഒരു വിപ്ളവകാരിയെ കണ്ടുമുട്ടിയതായി പറയപ്പെടുന്നുണ്ട്. ഒരു പക്ഷേ, അയാളുടെ സാമൂഹ്യഗുണങ്ങൾ കണ്ടിട്ടു സവ്യസാചിയെ ചിത്രീകരിച്ചതാവാം. ഏതെങ്കിലും ഒരു വ്യക്തിയെ മാത്രം അതിൽ കണ്ടെത്താൻ ശ്രമിക്കുന്നത് വ്യർഥമാണ്.

'പഥേർ ദാവി'യിൽ റംഗൂണിലെ പല സ്ഥലങ്ങളെപ്പറ്റിയും പല സ്ഥലത്തുകാരെപ്പറ്റിയും വർണിച്ചിട്ടുണ്ട്. അതെല്ലാം യഥാർഥം തന്നെയാണ്. ചന്ദൻനഗറിലെ വിമർശന സഭയിൽവച്ചു ശരത്ബാബു തന്നെ ഇത് സമ്മതിച്ചിട്ടുള്ളതാണ്. ദ്വീപസമൂഹങ്ങളിൽ, സുമാത്രാ, ജാവാ, ബോർണിയോ എന്നിവിടങ്ങളിലാണ് ചുറ്റിനടന്നിട്ടുള്ളത്. അവിടുള്ള ആളുകളിലധികവും നല്ലവരല്ല. തസ്കരന്മാരാണ്. ബർമ്മയിൽ കോകീൻ കള്ളക്കച്ചവടം നടത്തുന്ന ചില സംഘക്കാരുടെ വർത്തമാനം അദ്ദേഹത്തിനു കേൾക്കാൻ ഇടയായിട്ടുണ്ട്. അതിന്റെ നേതൃത്വം വഹിച്ചിരുന്നത് ഒരു സ്ത്രീയായിരുന്നു. അവളായിരുന്നു സുമിത്രയുടെ സൃഷ്ടിക്കു പ്രേരണ നൽകിയത്. അങ്ങനെയുള്ള അനുഭവങ്ങളുടെ ആകെത്തുകയാണ് 'പഥേർദാവി.' വീട്ടിൽ ഇരുന്നു, ചാരുകസേരയിൽ കിടന്നു സുഖിച്ചുകൊണ്ടു സാഹിത്യസൃഷ്ടി നടത്താൻ സാധ്യമാവില്ല. വെറും അനുകരണം സാധ്യമാകാം. ആരോ ബങ്കിംചന്ദ്രന്റെ 'ആനന്ദമഠ'വുമായി 'പഥേർ ദാവി'യെ താരതമ്യപ്പെടുത്തിക്കൊണ്ടു പറയുകയുണ്ടായി. "ആനന്ദമഠത്തിൽ ആദർശ

വിദ്രോഹമില്ല. വിപ്ളവമില്ല. അരാജകതയുമില്ല. അത് സ്വദേശ പൂജയെപ്പറ്റിയുള്ള ഒരു ശാസ്ത്രമാണ്. എന്നാൽ, അതിൽ അന്യ ജാതിക്കാരെപ്പറ്റി വിദ്വേഷഭാവമുണ്ട്. 'പഥേർ ദാവി'യിൽ മാർഗ നിർദേശമില്ല. അത് വഴിയിൽ തന്നെ അവസാനിച്ചുപോകുന്നു. ശരത് എന്തായാലും കലാകാരനായിരുന്നു. സങ്കൽപത്തിൽ കൂടി യുള്ള ആദർശ സൃഷ്ടിയൊന്നും അവിടെ ഇല്ല. യഥാർഥത്തിനു രൂപം കൊടുത്ത ആളായിരുന്നു അദ്ദേഹം."

'ആനന്ദമഠ'ത്തിൽ കാണപ്പെടുന്ന പരജാതി വിദ്വേഷം മനഃപൂർവ മല്ലെന്നുള്ളതും ഒരു സത്യമല്ലേ. ആ വിദ്വേഷം ഭരണാധികാരിയുടെ നേർക്കാണ്. ഭരണാധികാരി അന്യദേശക്കാരനായിപ്പോയി എന്നതു കേവലം യാദൃച്ഛികവുമത്രെ. കൂടാതെ 'പഥേർ ദാവി'യിൽ ചിത്രീ കരിക്കപ്പെട്ടിട്ടുള്ള ക്രാന്തികാരിയുടെ രൂപം സജീവമാണെങ്കിൽ തന്നെയും അപൂർണമെന്നത്രെ പലരുടേയും മതം. കലാപരമായ ദൃഷ്ടിയിലും അതിൽ അദ്ദേഹത്തിന്റെ മറ്റു പല കൃതികളേയും അപേക്ഷിച്ചു താഴ്ന്ന സ്ഥാനമേയുള്ളു. ശരത്സാഹിത്യത്തിന്റെ സവിശേഷതയാണ്, മനോവേഗങ്ങളുടെ ഘാത പ്രതിഘാതം. അത് ഇതിലെവിടെയാണ് കാണപ്പെടുന്നത് ? 'ചരിത്രഹീന'നിലെ സാവിത്രി യിൽ കാണപ്പെടുന്ന ആ സംയമവും എവിടെ ? ഡോക്ടറും മറ്റു ചില അപ്രധാന പാത്രങ്ങളും ഇതിൽ മുന്തിനിൽക്കുന്നുവെന്നു പറയാം. 'പഥേർ ദാവി' യിൽ, രാഷ്ട്രീയ ജീവിതത്തിലെ ഉപേക്ഷിക്കപ്പെട്ടു കിടന്ന ഒരു ഭാഗത്തിന്, സജീവരൂപം പ്രദാനം ചെയ്യുന്ന കാര്യത്തിൽ കൊടുക്കപ്പെട്ടിട്ടുള്ളിടത്തോളം മഹത്വം, വാസ്തവത്തിൽ അതിന്റെ കലാത്മകതയിലോ, അഥവാ പാത്രസൃഷ്ടി സംബന്ധിച്ച കാര്യങ്ങളി ലോ, കൊടുത്തിട്ടുണ്ടെന്നു പറയാൻ പ്രയാസമാണ്. പരിശ്രമം പ്രായേണ ആയാസകരം തന്നെയാണല്ലോ. ആ ആയാസകരത്വം തന്നെയാണ്, അതിന്റെ ദൗർബല്യവും. എന്നാലും, അതിന്റെ എല്ലാവിധ ദൗർബല്യങ്ങളുടെ മധ്യത്തിലും, 'പഥേർ ദാവി'യിലെ സവ്യസാചിയുടെ നിർമ്മലമായ സ്വഭാവ വിശേഷം ഭാരതീയ ജന മാനസത്തെ എപ്പോഴും ആകർഷിക്കുകയും പ്രഭാവിതമാക്കിക്കൊ ണ്ടിരിക്കുകയും ചെയ്യും.

## 13

വീടുപണി നടന്നുകൊണ്ടിരുന്ന കാലത്താണ് 'പഥേർ ദാവി' എഴുതിക്കൊണ്ടിരുന്നത്. ശരത്ബാബു അവിടെപ്പോയി താമസിക്കാ നും തുടങ്ങിയിരുന്നു.[1] അങ്ങോട്ടുമാറുന്നതിനു മുമ്പുള്ള ഒരു കൊല്ലം ശിവപൂർ ട്രാംഡിപ്പോയുടെ സമീപത്തുള്ള കാളീകുമാർ മുക്കർജി ലെയിനിലാണ് താമസിച്ചിരുന്നത്.

ആ കെട്ടിടം ശരത്ബാബു തന്റെ ചേച്ചിയുടെ ഗ്രാമമായ

(1) 1926 ഫെബ്രുവരി

ഗോവിന്ദപുരത്തിനടുത്ത് സാമതാബെഡിൽ, രൂപനാരായൺ നദിയുടെ കരയിലാണ് പണികഴിപ്പിച്ചത്. പ്രശസ്തമായ സ്ഥലമായിരുന്നു. അടുത്തുതന്നെ രണ്ടു ജലാശയങ്ങളും ഒരു തോട്ടവും. അവയും അദ്ദേഹം തന്നെ ഉണ്ടാക്കിച്ചവയാണ്. തൻെറ സൗകര്യമനുസരിച്ചുള്ള എല്ലാ ഏർപ്പാടുകളും ചെയ്തിരുന്നു. അതുകൊണ്ടാണ്, അക്കാലത്തായിട്ടുപോലും പതിനേഴായിരം രൂപ ചെലവായത്.

ഗ്രാമത്തിൻെറ പേരു സാമതാ എന്നായിരുന്നു. കെട്ടിടം നദിക്കരയിൽ, ഒരു വളപ്പുപോലുള്ള സ്ഥലത്തായിരുന്നതിനാൽ, സാമതാബെഡ് എന്നുപേരിട്ടു. ട്രെയിൻ മാർഗം ദേവുൽഗടി സ്റ്റേഷനിലിറങ്ങണം. അവിടെ നിന്നു ഗ്രാമത്തിലേക്കു പല്ലക്കു യാത്രയും വേണം. വർഷകാലത്ത് വഴിയാകെ ജലപ്രളയമാണ്. അപ്പോഴുള്ള അസൗകര്യത്തിനു കണക്കില്ല. എന്നാൽ പ്രകൃതി സൗന്ദര്യത്തിൻെറ മുമ്പിൽ അവയെല്ലാം വിസ്മൃതമായിപ്പോകും. നാലുപാടും പരന്നു കിടക്കുന്ന, പച്ചപ്പരവതാനി വിരിച്ച നെൽപ്പാടങ്ങൾ. കാവൽക്കാരെപ്പോലെ നിരന്നു നിൽക്കുന്ന വാഴകൾ. തലപ്പത്തു ചെണ്ടു വിരിച്ചു നിൽക്കുന്ന ഈന്തൽമരങ്ങൾ. നിറഞ്ഞു കവിഞ്ഞൊഴുകുന്ന നദി. അതിവേഗം പാഞ്ഞൊഴുകുന്ന വെള്ളത്തിൻെറ സംഘർഷണം കാരണം പമ്പരം പോലെ കറങ്ങിത്തിരിഞ്ഞുപോകുന്ന ഫേനപിണ്ഡങ്ങൾ. എല്ലാം ആകർഷകങ്ങൾ തന്നെയാണ്. വഴി നീളെ ധാരാളം തോടുകളുമുണ്ട്. മുളങ്കമ്പു പാലങ്ങൾ വഴിവേണം മറുകര കടക്കാൻ. വഴിയുടെ അസൗകര്യങ്ങളെല്ലാം ഉണ്ടായിരുന്നാൽ തന്നെയും രൂപനാരായൺ സ്വയം ഒരു നിയന്ത്രണമായി നിലകൊണ്ടു, കലാഭിരുചിയുള്ള ശരത്ചന്ദ്രനു വിശേഷിച്ചും. ചെറുപ്പകാലത്ത് ചേച്ചിയുടെ വീട്ടിൽ പോകാറുണ്ടായിരിക്കണം. ബർമ്മായാത്രക്ക് മുമ്പു തീർച്ചയായും പോയിരുന്നു. അമ്മാവൻ ഗിരീന്ദ്രനാഥനു എഴുതി, "ഒരു തവണയെങ്കിലും തീർച്ചയായും വരൂ. ചേച്ചിക്കു വലിയ സന്തോഷമായിരിക്കും. വലിയ വീടാണ്. രൂപനാരായണനെ അഭിമുഖീകരിച്ചു സ്ഥിതി ചെയ്യുന്നു. നായാട്ടിനുള്ള ഏർപ്പാടുകളുമെല്ലാം ഉണ്ടെന്നു കേൾക്കുന്നു. താൽപര്യമുള്ള പക്ഷം തീർച്ചയായും വരുക. റെയിൽവേസ്റ്റേഷൻ കാണാം. അതു വളരെ ഭവ്യമാണ്. അതിലും ശ്രേഷ്ഠമാണ് രൂപനാരായണനിൽ പണിതിട്ടുള്ള പാലം. പിന്നെ വഞ്ചി കളിക്കാം. എന്തുപറയുന്നു . . . .!"

ശരീരത്തിൻെറയും മനസ്സിൻെറയും ആരോഗ്യനില മെച്ചപ്പെടുത്താൻ ശേഷിച്ച ജീവിതത്തിലെ ഏതാനും വർഷങ്ങൾ, ഗ്രാമത്തിൽ തന്നെ കഴിച്ചുകൂട്ടാൻ തീരുമാനിച്ചു. കഴിഞ്ഞ ഏതാനും നാളുകളായി പലതരത്തിലുള്ള ആഘാതങ്ങളും ഏൽക്കേണ്ടി വന്നിരുന്നു. അനേകം പ്രിയപ്പെട്ട ആളുകളുടെ വിയോഗം മനസ്സിനെ ക്ഷതപ്പെടുത്തി. ദേശബന്ധുവിൻെറ മരണം ശരത്ബാബുവിൻെറ ജീവിതത്തെ ആകപ്പാടെ താറുമാറാക്കിയെന്നു പറയാം. അതിനു മുമ്പു തന്നെ പോയി, തൻെറ ചിരകാല സുഹൃത്തായിരുന്ന, പട്ടി

ഭേലുവും. ഭേലുവിനെ കൂടാതുള്ള ശരത്ബാബുവിൻെറ ജീവിതം എത്രമാത്രം അപൂർണമായിരുന്നു എന്ന വസ്തുത, അദ്ദേഹവുമായി ഇടപഴകാൻ ഭാഗ്യം സിദ്ധിച്ചവർക്ക് മാത്രമേ അറിയാൻ കഴിഞ്ഞിരുന്നുള്ളു. ആ പട്ടി കാരണം അദ്ദേഹത്തിനു വളരെയധികം ക്ലേശം സഹിക്കേണ്ടിവന്നിരുന്നു. എന്നാലും അതിനെ ഹൃദയംഗമമായി സ്നേഹിച്ചു. ഭേലുവിനെപ്പോലെ ശാന്തനും മര്യാദക്കാരനുമായ ഒരു പട്ടി വേറെയില്ലെന്നു തന്നെയാണ് സ്വാഭാവികമായും ശരത് ബാബു വിശ്വസിച്ചത്. ഇലാചന്ദ്ര ജോഷിയോടു ഒരിക്കൽ പറഞ്ഞു "പട്ടി സ്നേഹത്തിലും ദേഷ്യം പ്രകടിപ്പിച്ചുകൊണ്ടു കുരക്കുന്നു. പട്ടിയെ സ്നേഹിച്ചിട്ടുള്ളവർക്കു മാത്രമേ ഈ പരമാർഥം അറിയാൻ കഴിയുകയുള്ളു, അവൻെറ സ്നേഹം ലഭിച്ചിട്ടുള്ളവർക്കും. പട്ടി മനുഷ്യനെ, മനുഷ്യനെക്കാൾ നന്നായിട്ടറിയുന്നു. എൻെറ ഈ വാക്കുകൾ നിങ്ങളുടെ ഓർമ്മയിൽ ഇരിക്കട്ടെ."

ഭേലു ആരെയെങ്കിലും കടിച്ചെന്നിരിക്കട്ടെ. അതും സ്നേഹം കൊണ്ടാണെന്നത്രെ ശരത്ചന്ദ്രൻെറ വിശ്വാസം. പട്ടിയോടുള്ള ഈ ബഹുമാനം കാരണം അദ്ദേഹത്തിനു പലപ്പോഴും കോടതി കയറേണ്ടിവന്നിട്ടുണ്ട്. പീഡിതന്മാർക്ക് പണം കൊടുക്കേണ്ടിവന്നിട്ടുണ്ട്. അതിൻെറ വായിൽ നിന്നൊലിച്ചു കൊണ്ടിരുന്ന ലാവാ പരീക്ഷണ വിധേയമാക്കേണ്ടിവന്നിട്ടുണ്ട്. എന്നാലും ഒരിക്കലും അതിനെ അനാദരിക്കാൻ കഴിഞ്ഞിട്ടില്ല. വളരെ സ്നേഹിച്ചു ബഹുമാനിച്ച് അടുത്ത് ഇരുത്തുമായിരുന്നു. അന്നൊരുദിവസം മാന്യയായ ഒരു മഹിള അദ്ദേഹത്തിനു വേണ്ടി ഒരു തട്ടം നിറയെ 'സന്ദേശ്'കൊടുത്തയച്ചു, ഉപഹാരമായിട്ട്. കൂടെ ഒരു കത്തുമുണ്ടായിരുന്നു. "അങ്ങ് ഇത് സ്വീകരിച്ചാൽ ഞാൻ കൃതാർഥയായി." ഭേലു തട്ടം കണ്ട മാത്രയിൽ അതിനു വലംവയ്ക്കാൻ തുടങ്ങി. സ്നേഹപൂർവം ഒരെണ്ണം അവനു തിന്നാൻ കൊടുത്തു. അവൻ പിന്നെയും കൊതിച്ചു. പിന്നെയും കൊടുത്തു. അങ്ങനെ അവൻ ആഗ്രഹിച്ചുകൊണ്ടിരുന്നു. ശരത് ബാബു പാത്രം ഒഴിയും വരെ കൊടുത്തു. കവി നരേന്ദ്രദേവ് അവിടെ ഉണ്ടായിരുന്നു. അതുകണ്ട് അദ്ദേഹം ചോദിച്ചു "എന്താണ് അങ്ങ് ചെയ്തത് ? ആ സ്ത്രീ ബഹുമാനപൂർവം കൊടുത്തയച്ച പലഹാരമത്രയും പട്ടിയെ തീറ്റി. അവരിതറിഞ്ഞാൽ എത്ര ദുഃഖിക്കും? ആലോചിച്ചു നോക്കൂ."

ശരത്ബാബു മറുപടി പറഞ്ഞു "അതാണല്ലോ നിങ്ങൾക്കുള്ള ദോഷം. ഒരു കാര്യവും ആഴത്തിലേക്കിറങ്ങിനോക്കി മനസ്സിലാക്കാൻ ശ്രമിക്കുകയില്ല. ഇള എന്തിനാണ് എനിക്ക് 'സന്ദേശ്' അയച്ചത്. ഞാൻ തിന്നും, തൃപ്തനാകും എന്നു കരുതി. അല്ലേ? ആലോചിച്ചു നോക്കൂ. ഞാൻ തന്നെത്താൻ തിന്നാതെ ഭേലുവിനു കൊടുത്തു തീറ്റി. അതു തിന്നിട്ട്, അവനുണ്ടായ സംതൃപ്തി, അതു തിന്നാൽ എനിക്കുണ്ടാകുമായിരുന്നോ ? എൻെറ അഭിപ്രായത്തിൽ ഇളയുടെ അർഘ്യദാനം പൂർണമായും സാർഥകമായത് ഇപ്പോഴാണ്."

അങ്ങിനെ പല കഥകളും പ്രചരിച്ചിട്ടുണ്ട്, ഭേലുവിനെ ചുറ്റിപ്പറ്റി. ചിലപ്പോൾ അവയിൽ സത്യത്തിൻെറ അംശം കുറവായിരിക്കാം. ഒരു മുഖത്തു നിന്നു മറ്റൊന്നിൽ വന്നും പോയുമിരിക്കുമ്പോൾ സങ്കൽപം അതിനു നിറം കൊടുത്തെന്നുവരാം. എന്നാൽ ബാക്കി ഭാഗം അവിശ്വസിക്കുന്നത് വിഢ്ഢിത്തരമാണ്.

ഒരു കാര്യം സത്യമാണ്. ആരെങ്കിലും അദ്ദേഹത്തെ കാണാൻ ചെന്നാൽ, വിളിച്ചാൽ, ആദ്യം കുരച്ചു കൊണ്ടു അയാളെ സ്വാഗതം ചെയ്യാൻ എത്തുന്നത് ഭേലുവെന്ന പട്ടിയായിരുന്നു. ആഗന്തുകൻ പരിഭ്രമിക്കുകയും ചെയ്യും, അതിൻെറ രൂപവും സ്വരവും കൊണ്ട്. അപ്പോൾ ശരത്ബാബു സ്നേഹപൂർവം വിളിക്കും "എടാ, ഭേലൂ!" അതു തികച്ചും മാന്യനെപ്പോലെ യജമാനൻെറയടുത്തു ചെന്നിരിക്കും.

ഒരു ദിവസം ഒരു നവാഗതൻ ചോദിച്ചു: "ഈ പട്ടി കടിക്കുമോ ?"

ശരത്ബാബു മറുചോദ്യമാണ് ചോദിച്ചത്: "ഈ പട്ടി നിങ്ങളെ കടിച്ചോ ?"

ആക്ഷേപത്തിൻെറ സൂചനപോലും അദ്ദേഹത്തെ ഉദ്വിഗ്നനാക്കിയിരുന്നു. എന്നാൽ, ചിലപ്പോൾ, ആ ഭേലു കാരണം ചില അത്ഭുത രംഗങ്ങളും ഉണ്ടാകാറുണ്ടായിരുന്നു. ഒരു ദിവസം വീട്ടുടമ, വാടക വാങ്ങാൻ വന്നു. അയാൾക്കു പണം കൊടുത്തു. ശരത് ബാബു വേഗം ആഹാരം കഴിക്കാൻ പോയി. ആഹാരം കഴിച്ചു മടങ്ങിവന്നു. അപ്പോൾ കണ്ട കാഴ്ച ! വീട്ടുടമസ്ഥൻ ഒരു മൂലക്കു നിൽക്കുന്നുണ്ട്, കിടുകിടാ വിറച്ചുകൊണ്ട്. വാടകപ്പണം കയ്യിൽ പിടിച്ച പടി ഇരിക്കുന്നു. മുമ്പിൽ തന്നെയിരിക്കുന്നു, ഭേലു കണ്ണെടുക്കാതെ അയാളെത്തന്നെ നോക്കിക്കൊണ്ട്.

ശരത്ബാബുവിനു വളരെ പ്രയാസം തോന്നി. ഭേലുവിനെ തൻെറ അടുത്തേക്കു വിളിച്ചു. വീട്ടുടമയോടു മാപ്പുചോദിച്ചു കൊണ്ടു പറഞ്ഞു "കഷ്ടം! കഷ്ടം! അങ്ങേക്ക് ഇങ്ങനെ ഇവിടെ നിൽക്കേണ്ടിവന്നല്ലോ! ആഹാരമോ കുളിയോ ഒന്നും നടന്നില്ല. വലിയ കഷ്ടമായിപ്പോയി. എനിക്കറിയാൻ പാടില്ലായിരുന്നു."

എന്നാലും ഭേലുവിനെ ഒരക്ഷരം പറഞ്ഞില്ല. അയൽക്കാരൻ വല്ലപ്പോഴും ആ പട്ടിയെ ഒന്നു ശകാരിച്ചു പോയാൽ, തീർന്നു അവൻെറ കഥ. ഹുക്കാ വലിച്ചു കൊണ്ടിരിക്കുകയാണെങ്കിൽ പോലും, അതും കൊണ്ടു ചാടി ഇറങ്ങും. പിന്നെ ഇടതടവില്ലാതെ അങ്ങു തുടങ്ങും പ്രസംഗം. ആ പ്രസംഗത്തിൽ ഉപയോഗിക്കുന്ന പ്രാകൃത ഭാഷ കേൾക്കുമ്പോൾ, അയൽക്കാരനു തലയും കുമ്പിട്ടു പോകാനല്ലാതെ മറ്റൊരു വഴിയും തോന്നുമായിരുന്നില്ല.

അദ്ദേഹം ഭേലുവിനു ചായ കൊടുത്തിരുന്നു. ചായക്കപ്പിൽ പട്ടിരോമം കിടന്നാലും, യജമാനനു വിരോധമൊന്നുമില്ലായിരുന്നു താനും. മറ്റാരെങ്കിലും വിരോധം പറഞ്ഞാൽ, അത് ഇഷ്ടവുമല്ല. ഈ അസംഗതവും അസീമവുമായ സ്നേഹം കാരണം സ്നേഹിത

ന്മാർ ആ പട്ടിയെ ആക്ഷേപ സ്വരത്തിൽ ശരത്ബാബുവിൻെറ മകനെന്നു പറഞ്ഞു വിളിച്ചിരുന്നു. ലീലാറാണിക്ക് അദ്ദേഹം തന്നെ എഴുതുകയും ചെയ്തിരുന്നു. "ഇപ്പോൾ എൻെറ മകനാണ്, എൻെറ ഭേലു പട്ടി. അവനെ എല്ലാവർക്കും അറിയാം. ശരത്ബാബുവിനു ആ പട്ടിയെ പ്രാണനേക്കാൾ ഇഷ്ടമാണെന്നും അറിയാം." അങ്ങനെ, അദ്ദേഹത്തിൻെറ സ്നേഹത്തിന് അവകാശിയായിരുന്ന ആ പട്ടി, ഒരു ദിവസം പെട്ടെന്നു രോഗിയായി. അതിനെ ബേലിയാഘാട്ടിലെ ആസ്പത്രിയിലാക്കിയിട്ടുപോന്നു. ശരത്ബാബുവിനു ഡാക്കായിൽ പോകണമായിരുന്നു. മടങ്ങിവന്നപ്പോൾ, പട്ടിയെ വീട്ടിൽ കൊണ്ടുവന്നു. കുറച്ചു സുഖം കിട്ടിയതായിരുന്നു. വീട്ടിൽ വന്നപ്പോൾ വീണ്ടും രോഗം വർധിച്ചു. ഡോക്ടർ നോക്കിയിട്ടു പറഞ്ഞു. 'അക്യൂട്ട് ഗ്യാസ്ട്രോയിറ്റിസ്' കേസ്സാണെന്ന്.

ഔഷധമൊന്നും ഫലിച്ചില്ല. അവസാനദിവസം സത്യത്തിൽ അതിനു വലിയ വിഷമം നേരിട്ടു. ആദ്യദിവസം ശരത്ബാബു സ്പൂൺ കൊണ്ടു മരുന്നുകൊടുക്കാൻ ശ്രമിച്ചു. മരുന്ന് ഇറങ്ങിയില്ല. ദേഷ്യപ്പെട്ടു, അദ്ദേഹത്തിൻെറ കയ്ക്ക് കടിച്ചു. പിന്നെ, രാത്രി മുഴുവൻ യജമാനൻെറ പിടലിക്കുസമീപം തൻെറ വായും പിടിച്ചു, ആ പട്ടികരഞ്ഞുകൊണ്ടിരുന്നു. നേരം വെളുത്തു. ആ കരച്ചിലും നിലച്ചു. ശരത്ബാബുവിൻെറ ഏകാന്തജീവിതത്തിലെ ഇരുപത്തിനാലു മണിക്കൂറിലേയും കൂട്ടുകാരൻ; പ്രവാസകാലത്തെ ബന്ധു. ഈ ലോകത്തിൽ അവൻ കേവലം അദ്ദേഹത്തെ മാത്രമാണ്, മനസ്സിലാക്കിയിരുന്നത്. ആ പട്ടി ശരത്ബാബുവിനെ കടിച്ചു. എല്ലാവരും പേടിച്ചുപോയി. പക്ഷേ, അദ്ദേഹത്തിൻെറ മനസ്സിൽ രവി ബാബുവിൻെറ കവിതയാണ് തെളിഞ്ഞു നിന്നത്. 'നിൻെറ സ്നേഹത്തിൽ ആഘാതമുണ്ട്. അവഹേളനയില്ലതാനും.'

ഭേലു യജമാനൻെറ ദേഹത്തിൽ മുറിവേൽപിച്ചു. എന്നാൽ മനസ്സിൽ നിന്ദ തെല്ലുമില്ലായിരുന്നു. അക്കാര്യം തികഞ്ഞ വിശ്വാസത്തോടെ എല്ലാവരോടും പറഞ്ഞു. എന്നാൽ, ഇത്രയും ദുഃഖം അതിനുമുമ്പൊരിക്കലും അദ്ദേഹത്തിനുണ്ടായിട്ടില്ല. വെറും കുട്ടികളെപ്പോലെ കരഞ്ഞു. സ്വന്തം കൈകൊണ്ട് അവൻെറ സമാധിപണിതു, അയൽപക്കത്തുകാരൻെറ തോട്ടത്തിൽ. ആ പട്ടിയുടെ മരണം ഒരു ബുക്കിൽ ഇങ്ങനെ രേഖപ്പെടുത്തി. "ഭേലു ശരീരത്യാഗം ചെയ്തു. ദിവസം 10 വൈശാഖ് വ്യാഴാഴ്ച 1332. രാവിലെ, ആറുമണി. 23 ഏപ്രിൽ 1925. സമാധിസമയം 9.30. ബാജേ ശിവപൂർ ഹാവഡാ. "രാത്രിർ ദിനേർ സംഗീ ആമാർ പരമസ്നേഹർ ബന്ധു."

അദ്ദേഹത്തിൻെറ കുളിയും ഊണും മുടങ്ങി. സമാധിക്കരികിൽ പോയി കരഞ്ഞുകൊണ്ടിരിക്കും. ഭാര്യ സമാധാനം പറഞ്ഞുതോറ്റു. ശരത്ബാബു ശാന്തനായില്ല. വിവരമറിഞ്ഞു 'ഭാരതവർഷ'ത്തിൻെറ പത്രാധിപർ ജലധരസെൻ കാണാൻ ചെന്നു. അദ്ദേഹത്തെ കെട്ടിപ്പി

ടിച്ചു കരഞ്ഞു കൊണ്ടുപറഞ്ഞു. "ചേട്ടാ, എന്റെ ഭേലു, കടന്നു കളഞ്ഞു. എന്നെ കളിപ്പിച്ചു."

അക്കാലത്ത് ആരു കാണാൻ ചെന്നാലും അവരുടെ മുമ്പിൽ വളരെ ദുഃഖപരവശനാകുമായിരുന്നു. തന്റെ ഏറ്റവും പ്രിയപ്പെട്ട വ്യക്തി മരിച്ചപോലെ. പ്രിയസ്നേഹിതനായ ചാരു ചന്ദ്രബന്ദോപാധ്യായന് എഴുതി "എന്റെ കൂട്ടുകാരൻ, ഇരുപത്തിനാലു മണിക്കൂറിലേയും സന്തത സഹചാരിയായ തോഴൻ വിട്ടുപിരിഞ്ഞു. ലോകത്തിൽ ഇത്രവളരെ ദുഃഖമുണ്ടാകുന്ന കാര്യത്തെപ്പറ്റി ശരിയായി ധരിച്ചിരുന്നില്ല. ഒരു പക്ഷേ, അതുകൊണ്ടാവാം, എനിക്കവന്റെ ആവശ്യവും ഉണ്ടായിരുന്നത്. ചാരു, ഒരു കാര്യം കൂടി മനസ്സിലാക്കാൻ കഴിഞ്ഞു. ഈ ലോകത്തിൽ ഓബ്ജക്റ്റീവായിട്ടൊന്നുമില്ല. എല്ലാം സബ്ജക്റ്റീവ് തന്നെ. അല്ലെങ്കിൽ അവനൊരു പട്ടി. അല്ലാതെന്താ? രാജാവായ ഭരതന്റെ കഥ മിഥ്യയൊന്നുമല്ല." മാമാ സുരേന്ദ്രനോടു പറഞ്ഞു "ജീവിതത്തിൽ എത്ര ദുഃഖങ്ങളും ദുരിതങ്ങളും വന്നു. അതെല്ലാം ഭേലു മാറ്റിയിരുന്നു. ദുഃഖ സമയങ്ങളിൽ അവൻ കാരണം എന്റെ സമയം സുഖമയമായി കഴിഞ്ഞു കൂടി."

എത്ര ഏകാത്മ ഭാവമായിരുന്നു അവരുടെ ഇടയ്ക്ക്. ഒന്ന് മൃഗം. മറ്റൊന്ന് അനുകമ്പയാർന്ന മനുഷ്യൻ !

ഈ കഥ ഒരു തെറ്റിദ്ധാരണക്ക് ഇടനൽകുന്നുണ്ട്. അദ്ദേഹം തന്റെ പട്ടിയെ മാത്രമേ ഇങ്ങനെ സ്നേഹിച്ചിരുന്നുള്ളുവെന്ന്. അത് ശരിയല്ല. പ്രാണിമിത്രത്തോടു ശരത്ബാബുവിനു സ്നേഹമുണ്ടായിരുന്നു. പട്ടികളോട് അൽപം കൂടുതലുണ്ടായിരുന്നു എന്ന് മാത്രം. തന്റെ ഡ്രൈവറോടു പ്രത്യേകം പറഞ്ഞിരുന്നു "നോക്കൂ! നിങ്ങൾ ഒരു മനുഷ്യന്റെ മേൽ വണ്ടികയറ്റിയാൽ ഞാനൊന്നും പറഞ്ഞില്ലെന്നുവരാം. എന്നാൽ ഏതെങ്കിലും പട്ടിയെ വണ്ടിമുട്ടിച്ചു കൊന്നാൽ നിങ്ങളുടെ ജോലി പോയതുതന്നെ."

പുതിയവീട്ടിൽ വന്നശേഷവും ഈ ആഘാതപരമ്പരകളുടെ കണ്ണി അറ്റുപോയിരുന്നില്ല. ഒമ്പതുമാസം പോലും കഴിഞ്ഞില്ല. അപ്പോൾ പിന്നെയും ശക്തിയായ ഒരു ആഘാതം സഹിക്കേണ്ടി വന്നു. ഏതാണ്ട് പതിനഞ്ചുകൊല്ലം മുമ്പാണ്, ഇളയ സഹോദരൻ പ്രഭാസ്ചന്ദ്രൻ സന്യാസിയായത്. രണ്ടുകൊല്ലം മായാവതി അദ്വൈതാശ്രമത്തിൽ താമസിച്ചു. അതിനുശേഷം അനേകവർഷക്കാലം വൃന്ദാവനത്തിലുള്ള രാമകൃഷ്ണമിഷൻ സേവാശ്രമത്തിന്റെ മേൽനോട്ടം വഹിച്ചുകൊണ്ടു കഴിഞ്ഞു. കുറച്ചുനാൾ മുമ്പു മിഷന്റെ കാര്യം സംബന്ധിച്ചു ബർമ്മക്കുപോയി. ജ്യേഷ്ഠനെപ്പോലെ തന്നെ അനുജന്റെയും ആരോഗ്യനില മോശമായിരുന്നു. ബർമ്മയിൽ നിന്നു മടങ്ങിവന്നു, കൽക്കത്തയിൽ താമസിച്ചു. സാധാരണ പതിവു പോലെ, പൂർവാശ്രമത്തിലെ തന്റെ ജ്യേഷ്ഠനായ ശരത്ബാബുവിന്റെ കൂടെയാണ് താമസിച്ചത്. അവിടെവച്ചു പെട്ടെന്നു പനിപിടിപെട്ടു. കുറച്ചുമാസം മുമ്പാണ് സുഖമായി പോയത്. തുടർച്ചയായ

രോഗ ബാധകാരണം ശരീരം തീരെ ദുർബലമായിരുന്നു. പലപ്പോഴും പറയാറുണ്ട്, ഇനി ഈ ശരീരം ഉപേക്ഷിക്കുകയാണ് വേണ്ടതെന്ന്. ഒരു പക്ഷേ, ആവശ്യത്തിന്റേതായ ആ സമയം വന്നുകാണും. വന്നതിന്റെ പിറ്റേദിവസം തന്നെ വളരെ വിവശനായി. വീടും കിടക്കയും ഉപേക്ഷിച്ചു വെളിയിലേക്കിറങ്ങിവന്നു. പ്രഭാസ് തന്റെ ശിരസ് ശരത്ബാബുവിന്റെ ഹൃദയത്തോടു ചേർത്തുപിടിച്ചു. ശരീര ത്യാഗവും ചെയ്തു.[1] മരണസമയം ശരത്ബാബു, അനിലാ ദേവി, ഹിരണ്മയീദേവി, പ്രകാശ് ചന്ദ്രൻ എന്നീ പൂർവാശ്രമത്തിലെ സ്വജന ങ്ങൾ മാത്രമേ സമീപത്തുണ്ടായിരുന്നുള്ളു.

വീട്ടിലെ പക്ഷിമൃഗാദികളുടെ വിയോഗം പോലും ശരത്ബാബു വിന് അസഹ്യമായിരുന്നു. ഭ്രാതൃവിയോഗം ആ മനുഷ്യനെ വല്ലാതെ വ്യാകുലനാക്കി. അപ്പോൾ എഴുതിയ ഒരു കത്തിൽ നിന്ന്, ആ ദുഃഖ ത്തിന്റെ ആഴം എത്രയെന്ന് അനുമാനിക്കാവുന്നതാണ്. "ഞാനിത്ര ദുർബലനാണെന്നു അറിഞ്ഞിരുന്നില്ല. ഈ ദുഃഖം ഞാൻ എങ്ങനെ സഹിക്കും ?"

തന്റെ സഹോദരന്റെ സമാധി, വീട്ടിനു സമീപം നദിയുടെ കരയിൽ തന്നെ പണിയിച്ചു. സാമതാബെഡിൽ താമസിച്ചിരുന്ന കാലമത്രയും സന്ധ്യക്കു പതിവായി അവിടെ വിളക്കു വയ്ക്കുമായി രുന്നു. മാത്രമല്ല, ശരത്ബാബു എഴുതി എഴുതി ചിലപ്പോൾ എഴുന്നേറ്റു നിൽക്കും. പിന്നെ, സമാധിയുടെ അടുത്തുപോയി നിൽക്കും. ശ്രാദ്ധ ദിവസം ആണ്ടുതോറും കീർത്തനം, സദ്യ എന്നിവ നടത്തിയിരുന്നു.

സന്യാസിയായ ശേഷം പ്രഭാസ് ചന്ദ്രൻ സ്വാമി വേദാനന്ദൻ എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. അദ്ദേഹം ദേഹത്യാഗം ചെയ്ത വിവരമറിഞ്ഞു വെല്ലൂർ മഠത്തിലെ ഒരു സ്വാമി ശരത് ബാബുവിനെ കാണാൻ വന്നു. പറഞ്ഞു "അങ്ങ് സ്വാമി വേദാനന്ദന്റെ ഭൗതിക ശരീരം ഞങ്ങളെ ഏൽപ്പിക്കാതിരുന്നതെന്താണ്? തന്നത്താൻ സംസ്ക രിച്ചതെന്താണ് ? അദ്ദേഹത്തിന്റെ സമാധിയും വെല്ലൂർ മഠത്തിലായി രുന്നു പണിയേണ്ടിയിരുന്നത്. ഇവിടെ പണിയിച്ചതെന്താണ് ?"

സ്വാമിജി പറഞ്ഞിരുന്നത് ശരിയാണ്. സന്യാസിയായ ശേഷം പൂർവാശ്രമത്തിലെ ആളുകളുമായി സംബന്ധമൊന്നുമില്ലെന്ന്. എ ന്നാൽ അപ്പോൾ ആ സ്വാമിജിയുടെ വാക്കുകൾ കേട്ടപ്പോൾ ശരത് ബാബുവിനു മുഷിച്ചിൽ തോന്നി. "അദ്ദേഹം എന്റെ സഹോദരനായി രുന്നല്ലോ. അക്കാര്യം അങ്ങെന്താ മറന്നുപോയോ ? അങ്ങയേക്കാൾ എനിക്കാണ്, അദ്ദേഹത്തിന്റെ മേൽ കൂടുതൽ അധികാരമുണ്ടാ യിരുന്നത്. അങ്ങ്, അദ്ദേഹത്തിന്റെ ആരാണ് ?"

ശരത്ചന്ദ്രൻ നിയമങ്ങളും ചട്ടങ്ങളും ഒന്നും മാനിച്ചിരുന്നില്ല. ആദിശങ്കരനായിരുന്നു മാതൃക. അദ്ദേഹം തന്റെ അമ്മയുടെ ശവ

(1) 1926 ഒക്ടോബർ 27 ബുധനാഴ്ച.

സംസ്കാരം സ്വയം നിർവഹിച്ചു. അതുപോലെ ശരത്ബാബുവും ജഡതുല്യമായ നിയമങ്ങളുടെ മേൽ പ്രഹരം ഏൽപ്പിച്ചു. വളരെയധികം വാദപ്രതിവാദങ്ങൾ നടത്തി. എന്നാലും വെല്ലൂർ മഠത്തിലെ സ്വാമി തൃപ്തനായില്ല. അപ്പോൾ പെട്ടെന്നു ശരത്ചന്ദ്രൻ പറഞ്ഞു "ശരി. അതിരിക്കട്ടെ. ഇവിടെ വേറൊരു സ്വാമിജിയുണ്ട്. അദ്ദേഹത്തെ കൊണ്ടുപോകാം."

സ്വാമിജി അത്ഭുതപ്പെട്ടു. എന്തെങ്കിലും പറയാൻ തുടങ്ങും മുമ്പ് ശരത്ബാബു ഉറക്കെ വിളിച്ചു "സ്വാമിജീ! സ്വാമിജീ!"

പെട്ടെന്നു തടിച്ചു കൊഴുത്ത ഒരാട് ഓടിവന്നു. ശരത്ചന്ദ്രൻ അതിന്റെ നേരെ നോക്കിയിട്ടു പറഞ്ഞു "വെല്ലൂർ മഠത്തിലെ ഈ സ്വാമികൾ നിന്നെ കൊണ്ടു പോകാൻ വന്നിരിക്കുകയാണ്. ഇദ്ദേഹം പറയുന്നു, ഒരു സ്വാമിയും ഗൃഹസ്ഥന്റെ വീട്ടിൽ താമസിച്ചു കൂടെന്ന്. നിനക്കു വേണമെങ്കിൽ ഇദ്ദേഹത്തിന്റെ കൂടെ പോകാം."

വീണ്ടും സ്വാമിജിയുടെ നേരെ തിരിഞ്ഞു പറഞ്ഞു "ഇവനെ ഒരു കാവിവസ്ത്രം ധരിപ്പിച്ചാൽ മതി. താങ്കളുടെ സംഘത്തിൽ ചേർന്നുകൊള്ളും."

സ്വാഭാവികമായും പ്രതീക്ഷിക്കാവുന്നപോലെ സ്വാമിജി, ആ ആക്ഷേപം കൊണ്ടു വളരെ ഏറെ കോപിച്ചു. പിന്നെ, അഗ്നിപോലെ ജ്വലിച്ചു കൊണ്ട് അവിടെ നിന്നു ഇറങ്ങിപ്പോകയും ചെയ്തു.

ഈ കഥയും ഒരു കെട്ടുകഥയാകാനാണെളുപ്പം. ഇനി, സത്യമായാൽതന്നെ, അതിൽ അസ്വാഭാവികമായൊന്നുമില്ലതാനും. ഏതാനും വർഷങ്ങൾക്കുശേഷം(1), സ്വാമി വിവേകാനന്ദന്റെ ജന്മോത്സവം പ്രമാണിച്ച് ശ്രീ സുഭാഷ് ചന്ദ്ര ബോസിന്റെ അധ്യക്ഷതയിൽ, വെല്ലൂർ മഠത്തിൽവച്ച് ഒരു സമ്മേളനം ചേർന്നു. അതിലും, ശരത്ചന്ദ്രൻ മഠക്കാരുടെ കാര്യപരിപാടികളെ വിമർശിച്ചുകൊണ്ടു പറഞ്ഞു "താങ്കൾ, രാമകൃഷ്ണപരമഹംസന്റെയും സ്വാമി വിവേകാനന്ദന്റെയും ആദർശങ്ങൾക്കനുരൂപമായല്ല, പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്."

ആ സംഭവത്തിൽ സത്യത്തിന്റെ അംശം എന്തെങ്കിലുമുണ്ടാകാൻ ഇടയുണ്ടെന്നുവേണം ഇതിൽ നിന്നും അനുമാനിക്കാൻ. എന്നാലും അദ്ദേഹം അധാർമ്മികനോ അഥവാ നാസ്തികനോ ആയിരുന്നു എന്നു പറയുന്നത് ശരിയാവില്ല. യൗവനത്തിന്റെ വേലിയേറ്റത്തിൽ പലപ്പോഴും മതം, ഈശ്വരൻ എന്നിവയെ കടന്നാക്രമിച്ചിരുന്നുവെന്നത് ശരി തന്നെ. എന്നാൽ, ആ ആക്രമണം ആന്തരികമായ വിശ്വാസത്തിന്റെ പരിണതഫലമായിരുന്നില്ല. അധിക്ഷേപിക്കാൻ ആഗ്രഹിച്ചത് അന്ധവിശ്വാസങ്ങളേയും സങ്കീർണതകളേയുമാണ്. ദൈവികമായ അത്ഭുതസിദ്ധികൾ, കാപട്യപൂർണമായ കർമ്മ കാണ്ഡ

(1) 1932

ങ്ങൾ എന്നിവയിലൊന്നും അദ്ദേഹം വിശ്വസിച്ചിരുന്നില്ല. സർവവ്യാപിയും സർവശക്തനുമായ ഒരീശ്വരനിൽ യഥാർഥമായ ആസ്ഥ ഉണ്ടായിരുന്നുതാനും. ആയുസ്സ് വർധിച്ചു വന്നതോടൊപ്പം യഥാർഥമായ മതത്തിലുള്ള വിശ്വാസം നിരന്തരം പുഷ്ടമായിക്കൊണ്ടിരുന്നു. സമ്പൂർണ ശരത്ചന്ദ്ര സാഹിത്യം അതിനു തെളിവാണ്. ദേശബന്ധു ദാസ് സമ്മാനിച്ച രാധാകൃഷ്ണമൂർത്തിക്കുവേണ്ടി നിത്യപൂജക്കുള്ള ഏർപ്പാടുകൾ ചെയ്തിരുന്നു. ഒരു പണ്ഡിതജിയാണ്, വിശേഷിച്ചു അക്കാര്യങ്ങളെല്ലാം നോക്കിയിരുന്നത്. പണ്ഡിതജി വരാതിരിക്കുന്ന ദിവസങ്ങളിൽ തന്നത്താൻ പൂജാദികൾ നടത്തുമായിരുന്നു. പറയാറുമുണ്ട്, "ദേശബന്ധു പൂജാകാര്യങ്ങളെല്ലാം എന്നെ ഭരമേൽപിച്ചാണു പോയത്. അതുകൊണ്ടു യഥാവിധി യഥാശക്തിചെയ്യുക തന്നെ വേണം."

അദ്ദേഹം പൂണുനൂൽ ധരിച്ചിരുന്നു. കഴുത്തിൽ തുളസിമാലയും. ഒരു ദിവസം പറഞ്ഞു "എന്റെ കഴുത്തിൽ തുളസിമാല കാണുമ്പോൾ ആശ്ചര്യമുണ്ടാകുന്നു. ദുരാചാരപരമായ സാഹിത്യ സൃഷ്ടി നടത്തുന്ന ഒരുവൻ തുളസിമാല ധരിക്കുമോ ? അതാർക്കും ചിന്തിക്കാൻപോലും കഴിയുകയില്ല."

പൂണുനൂൽ ധരിക്കുകമാത്രമല്ല, സ്നേഹിതന്മാരുടെ കഴുത്തിൽ അതുകാണാനും ശരത്ബാബു ആഗ്രഹിച്ചിരുന്നു. കൽക്കത്തയിലുള്ള തന്റെ അയൽക്കാരനും അധ്യാപകനുമായിരുന്ന നിർമ്മലചന്ദ്ര ഭട്ടാചാര്യ ഉപവീതം ഉപേക്ഷിച്ചു. ഒരു ദിവസം പൂണുനൂലില്ലാതെ കണ്ടപ്പോൾ ശരത്ചന്ദ്രൻ ചോദിച്ചു: "എന്തുപറ്റി നിങ്ങളുടെ പൂണുനൂലിന് ?" നിർമ്മലചന്ദ്രൻ പറഞ്ഞു "ഞാൻ അത് ഉപേക്ഷിച്ചു." കേട്ടപ്പോൾ ശരത്ചന്ദ്രൻ ദുഃഖിതനായി, പറഞ്ഞു "യജ്ഞോപവീതം ധരിക്കാതിരുന്നാൽ പിതൃക്കൾ അപമാനിതരാകും."

വൈഷ്ണവ ധാർമ്മിക ഗ്രന്ഥങ്ങൾ ശരത്ബാബു വായിച്ചിരുന്നു. ജീവിതത്തിലെ അനേകം വിരോധാഭാസങ്ങളെപ്പോലെ, ശരത്ചന്ദ്രന്റെ ധാർമ്മികമായ വിശ്വാസത്തെപ്പറ്റിയും കിംവദന്തികൾ പ്രചരിച്ചിരുന്നു. അവയെല്ലാം കേവലം സാധാരണങ്ങളെന്നു തോന്നപ്പെട്ടിരുന്ന വിരോധാഭാസങ്ങളെ പൂർവാധികം ജടിലങ്ങളാക്കാൻ മാത്രമേ സഹായിച്ചിരുന്നുള്ളു. മനുഷ്യന്റെ ഇന്നത്തെ വിശ്വാസം നാളെ മാറാവുന്നതാണ്. അതിൽ അസംഭവ്യമായൊന്നുമില്ല. വെറുക്കാനും ഒന്നുമില്ല. ദേശബന്ധുവുമായി സമ്പർക്കത്തിൽ വന്നശേഷം ശരത്ബാബുവിന്റെ ധാർമ്മികവീക്ഷണത്തിൽ വ്യതിയാനം വന്നിരുന്നു. അതു സംഭവ്യമെന്നു മാത്രമല്ല, നിശ്ചയമായും സംഭവിക്കാവുന്നതുമത്രെ.

സംഘർഷത്തിന്റെയും പ്രസിദ്ധിയുടെയും ആയിരുന്ന ആ ദിവസങ്ങളിൽ, അദ്ദേഹത്തിന്റെ സ്വഭാവത്തിനു പരിവർത്തനം സംഭവിച്ചിട്ടുണ്ട്. എന്നാൽ, മനുഷ്യനായ ശരത്ചന്ദ്രനെ മാനവീയമായ കരുണ ഒരിക്കലും വെടിഞ്ഞിരുന്നില്ല. സർവോത്തമമായ സൗന്ദര്യമെ

ന്നപോലെ തന്നെ സർവോത്തമമായ കരുണയും ഈശ്വരൻ തന്നെ യല്ലേ ?

## 14

ഗ്രാമത്തിലേക്കു മാറിയശേഷം ശരത്ബാബുവിന്റെ ജീവിതം ആകെത്തന്നെ ഒന്നു വ്യത്യാസപ്പെട്ടു. മാറിയ ആ ജീവിതത്തെപ്പറ്റി പല കത്തുകളിലും പരാമർശിക്കപ്പെട്ടിട്ടുണ്ട്. "രൂപ നാരായണന്റെ കരയിൽ വീടുപണിതു ചാരുകസേരയിൽ ചടഞ്ഞുകൂടിയിരിക്കുക യാണ്."

മറ്റൊരു കത്തിൽ എഴുതി. "അതിനുശേഷം ഞാൻ കൽക്കത്ത യിൽ പോയില്ല. ഇവിടുത്തെ സീമിതമായ ചുറ്റുപാടുകളിൽ ദിവസ ങ്ങൾ അങ്ങനെ ഇങ്ങനെ കഴിഞ്ഞുകൂടുന്നു. എന്നാൽ ഒരു ദിവസം പട്ടണത്തിന്റെ മുഖമൊന്നു കണ്ടിട്ടുവന്നാൽ പിന്നെ, ആറേഴു ദിവസം വേണ്ടിവരും, നേരേയാകാൻ. പോരെങ്കിൽ വർഷകാലത്തു മഴയിലും ചെളിയിലും വഴി നടക്കാനും പ്രയാസം. അത്രമാത്രം കരുത്തുമില്ല. ശ്രമവുമില്ല. കുറച്ചുനാൾ മുമ്പു രാത്രി ഇരുട്ടത്തു കോണിപ്പടികൾ ഒന്നാണെന്നു കരുതി ഇറങ്ങി. സംഭവിക്കേണ്ടതു സംഭവിച്ചു. പുറമെ നോക്കിയാൽ ഒന്നും കാണാനില്ല. എന്നാൽ പുറത്തും അരക്കെട്ടിലുമുള്ള വേദന ഇപ്പൊഴും മാറിയിട്ടില്ല. എല്ലാ വരും പറയുന്നുണ്ട്, എഴുതാൻ. പക്ഷേ, എന്താണ് എഴുതുക ? ഒരു പിടിയുമില്ല. എല്ലാം ഒരു വക നിരർഥകമായോ അനാവശ്യ മായോ തോന്നുന്നു. മറ്റു ഗ്രന്ഥകാരന്മാരെപ്പോലെ, ഒരിക്കൽകൂടി, തന്റെ മനസ്സിൽ, പഴയകാലത്തെ സാഹിത്യ സേവയുടെ മധ്യത്തി ലേക്കു തന്നെ വലിച്ചിഴക്കാനുള്ള ആഗ്രഹം തോന്നിയിരുന്നെങ്കിൽ ഒരു പക്ഷേ, പിന്നെയും എത്രയെത്ര 'ബിന്ദോ കാ ലല്ല'യും 'ചരിത്ര ഹീന'ന്മാരും എഴുതപ്പെടാൻ കഴിയുമായിരുന്നു. എന്തുചെയ്യാൻ, ഇനി ഈ ജീവിതത്തിൽ അതൊക്കെ സംഭവിക്കുമെന്നുതോന്നുന്നില്ല. എപ്പോഴും ഒരു തോന്നൽ ! എന്തുവേണം എഴുതിയിട്ടെന്ന് ? ആളു കൾക്ക് ആനന്ദം ലഭിക്കുമോ ? ലഭിച്ചില്ലെങ്കിൽ വേണ്ട. ആദ്യം എന്തെ ങ്കിലും നേടാനുള്ള അധികാരം സമ്പാദിക്കണം. അപ്പോൾ, 'ബിന്ദോ കാ ലല്ല'യും 'രാമേർ സുമതി'യും പോലുള്ള കൃതികൾ എഴുതുന്ന വരെല്ലാം സ്വയം ധാരാളം ഉണ്ടായിക്കൊള്ളും. എനിക്കിപ്പോൾ കൈനോട്ടം പഠിക്കാൻ ആഗ്രഹം തോന്നുന്നു."

'ബിന്ദോ കാ ലല്ല'യും 'ചരിത്രഹീനനും' എഴുതാനുള്ള സ്ഥിതി യിലായിരുന്നില്ലെങ്കിലും ഗ്രാമീണരുടെ ജീവിതരീതി പഠിക്കാനുള്ള ഒരു സുവർണാവസരമായിരുന്നു, അത്. ബർമ്മയിൽ താമസിച്ചിരുന്ന കാലത്ത് ശോഷിതവർഗത്തിൽപ്പെട്ട, അയൽക്കാരെ സഹായിക്കാൻ, എപ്പോഴും തയ്യാറായിരുന്ന പോലെ ഇവിടെയും അങ്ങനെയുള്ള അവസരങ്ങളൊന്നും പാഴാക്കിയിരുന്നില്ല. പ്രായം അധികരിച്ചിരുന്നു. നല്ല പേരും സമ്പാദിച്ചു കഴിഞ്ഞു. സമൃദ്ധിശാലിയായ ഒരു വ്യക്തി

ക്ക് കിട്ടാവുന്ന എല്ലാ സൗകര്യങ്ങളും സുലഭങ്ങളായിരുന്നു. എന്നാലും മനസ്സുകൊണ്ടു റംഗൂൺ പ്രവാസകാലത്തെ ശരത് തന്നെയായിട്ടാണ് കഴിഞ്ഞത്. അടുത്ത ആർക്കെങ്കിലും എന്തെങ്കിലും പ്രയാസം നേരിട്ടാൽ ഉടൻ ഓടി എത്തിയിരുന്നു, 'ബാമൻ കീ ബേട്ടി' യിലെ ഡോക്ടർ പ്രിയനാഥനെ പോലെ. അന്ന് മനോജ്ബാബു കാണാൻ ചെന്നിരുന്നു. അപ്പോൾ കണ്ടത് എന്താണ്? വരാന്ത മുഴുവൻ ഗ്രാമത്തിലുള്ള സ്ത്രീപുരുഷന്മാരെക്കൊണ്ടു നിറഞ്ഞിരി ക്കുകയാണ്. എല്ലാവരുടേയും നടുവിലായി അവരുടെ ചേട്ടൻ ശരത് ചന്ദ്രതാക്കൂർ ചാരുകസേരയിൽ ഇരിക്കുന്നുമുണ്ട്. ഓരോരുത്തരോടും വീട്ടുകാര്യങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്നു. പെട്ടെന്ന് ഒരു സ്ത്രീയോടു ചോദിച്ചു "ഛബിയുടെ അമ്മേ! നിങ്ങളുടെ മകൾക്ക് എങ്ങനെ ഇരിക്കുന്നു ?" "സുഖമുണ്ട്. താക്കൂർ ചേട്ടാ. അങ്ങയുടെ മരുന്ന്, സാക്ഷാൽ ധന്വന്തരിമൂർത്തി തന്നെയാണ്." അപ്പോൾ ശരത്ബാബു പറഞ്ഞു "നിങ്ങൾ തീരെ ശ്രദ്ധയില്ലാതെ കുട്ടിയെ ആറ്റിലെറിഞ്ഞു. ഒഴുകി ഒഴുകി അത് ഇവിടെവന്നു തടഞ്ഞു നിന്നു. കാക്കയും കഴുകനും തക്കംനോക്കിക്കൊണ്ടിരുന്നു, മാംസം കൊത്തി വലിക്കാൻ. എനിക്കു പ്രയാസമാണ്, അതൊക്കെ കാണാൻ. പിന്നെ, ആറ്റിലിറങ്ങി ഒഴുക്കിന്റെ നടുവിലേക്കിറക്കി വിട്ടു."

കിഴവിയായ അമ്മ വസ്ത്രം കൊണ്ടു കണ്ണുപൊത്തി. ആ ആളുകളൊന്നും കുലീനരല്ല. എട്ടുവയസ്സുള്ളപ്പോൾ കഴിഞ്ഞതാണ്, ഛബിയുടെ കല്യാണം. ഭർത്താവിന് അപ്പൂപ്പന്റെ പ്രായമുണ്ടായിരുന്നു. പെട്ടെന്നുതന്നെ മരിച്ചു. പിന്നെ ശേഷിച്ചത് പാവപ്പെട്ട അമ്മയും അനാരോഗ്യവതിയായ മകളും മാത്രം. വല്ല ചെറുപ്പക്കാരനെയും പിഴപ്പിച്ചെങ്കിലോ എന്നു കരുതി ഗ്രാമത്തിൽ നിന്ന് ഇറക്കിവിട്ടു. പാവം! താക്കൂർ ചേട്ടന്റെ കാരുണ്യം കൊണ്ടാണ് കഴിഞ്ഞു പോന്നത്. ഛബിക്ക് ഒരു കുട്ടി ഉണ്ടായിരുന്നു. അത് ഇന്നലെ ചത്തു. ആ ശവം കിഴവി ശ്രദ്ധയില്ലാതെ ആറ്റിലേക്ക് വലിച്ചെറിഞ്ഞു.

ഇങ്ങനെയുള്ള കഥകൾ ധാരാളമുണ്ട്. ഒരു ദിവസം ഒരുത്തനു കോളറ പിടിപെട്ടെന്നു കേട്ടു. ആരും അയാളുടെ അടുത്തെങ്ങും പോയില്ല. ഒറ്റക്കു വയ്ക്കോൽ പുരയുടെ കീഴെ കിടന്നു ദീന സ്വരം പുറപ്പെടുവിച്ചുകൊണ്ടിരുന്നു. റംഗൂണിൽ പ്ലേഗ്ബാധിച്ച എത്ര പേർക്കാണ് ശരത് മരുന്നു കൊടുത്തിട്ടുള്ളത്. എത്രയോ പേർ ശരത് ചന്ദ്രന്റെ മടിയിൽകിടന്നു മരിച്ചിട്ടുണ്ട്. 'ഗൃഹദാഹ'ിലെ സുരേഷിനെപ്പോലെ. മൃത്യുഭയം അദ്ദേഹത്തിന്റെ മനസ്സിനെ ഒരിക്കലും കീഴ്പ്പെടുത്തിയില്ല. ഉടനെ ഓടി എത്തി, ആ മനുഷ്യന്റെ അടുക്കൽ. മരുന്നു കൊടുത്തു. ഡോക്ടർ പ്രിയനാഥന്റെ ഹോമിയോ ബോക്സ് അപ്പോഴും കൈവശമുണ്ട്. അയാളെപ്പോലെ തന്നെ, രോഗിയേയും അന്വേഷിച്ചു ശരത്ബാബു ഓടി നടന്നിരുന്നു.

മാത്രമല്ല, അവർക്കെല്ലാം വേണ്ട പഥ്യം ഏർപ്പാടു ചെയ്യുന്ന

കാര്യവും സ്വന്തം ചുമതലയിലായിരുന്നു. പലതരത്തിലുള്ള മത്സ്യങ്ങൾ, കൽക്കണ്ടം, ആപ്പിൾ തുടങ്ങിയുള്ള പഴങ്ങൾ, എല്ലാം വാങ്ങി കൊടുത്തയച്ചിരുന്നു. തൻെറ മരുന്നുകൾ ഫലിക്കാതെ വന്നാൽ, പാണിത്രാസിലെ, സ്ഥലം ഡോക്ടറായ രമേൾചന്ദ്രമുഖോപാധ്യായയെ വിളിപ്പിക്കും. അതും പോരാതെ വന്നാൽ ഹാവഡയിൽ നിന്നു ഡോ. ഗോപീകൃഷ്ണ ചക്രവർത്തിയെ വരുത്തുകയും ചെയ്തിരുന്നു. അവരുടെ ഫീസും താൻ തന്നെയാണ് കൊടുത്തിരുന്നത്. നേരിട്ടല്ലെന്നു മാത്രം. രോഗികളെക്കൊണ്ടാണ് കൊടുപ്പിക്കുക.

അദ്ദേഹത്തിൻെറ ശ്രദ്ധ കേവലം ആരോഗ്യപരമായ കാര്യങ്ങളിൽ മാത്രം ഒതുങ്ങിനിന്നിരുന്നില്ല. ബാലികമാരുടെ വിദ്യാഭ്യാസത്തിനായി ഒരു സ്ക്കുൾ സ്ഥാപിച്ചു. വഴി, കടവ് ഇവയെല്ലാം ഉണ്ടാക്കിച്ചു. കുട്ടികളോടുള്ള വാത്സല്യം അതിരറ്റതായിരുന്നു. എന്തെല്ലാമൊക്കെയാണ് അവർക്ക് വാങ്ങിക്കൊടുത്തിരുന്നത്. ആരംഭത്തിൽ ഒരു ഗ്രാമക്കാരും അദ്ദേഹത്തെ ഇഷ്ടപ്പെട്ടിരുന്നില്ല. എന്നാൽ ക്രമേണ അദ്ദേഹം അവരുടെ സുഖദുഃഖങ്ങളിൽ ലയിച്ച് ഒന്നായിത്തീർന്നപ്പോൾ എല്ലാവർക്കും പ്രിയങ്കരനായിത്തീർന്നു. കേസ്സുകളിലും മറ്റും, വഞ്ചകരായ ജമീന്ദാരന്മാർക്കെതിരെ നാട്ടുകാരുടെ പക്ഷം പിടിക്കുന്നതിൽ ഒട്ടും തന്നെ വൈമുഖ്യം കാണിച്ചിരുന്നില്ല. സകല ജോലികളും ഉപേക്ഷിച്ചു അന്യായത്തെ എതിർക്കാൻ സദാ ബദ്ധകങ്കണനായിരുന്നു. അങ്ങനെ ഗ്രാമീണരുടെ സ്വന്തക്കാരനായിത്തീർന്നു.

രൂപനാരായൺ നദിയുടെ കരയിലായിരുന്നു വീട്. അതിനാൽ വെള്ളപ്പൊക്കം, വരൾച്ച എന്നിവകൊണ്ടുള്ള ഉപദ്രവങ്ങൾ സാധാരണയായിരുന്നു. ബംഗാളിനെ സംബന്ധിച്ചിടത്തോളം വർഷകാലത്തിൻെറ അർത്ഥം ശരിക്കും മനസ്സിലാകണമെങ്കിൽ ഒന്നൊന്നരക്കൊല്ലം ഗ്രാമങ്ങളിൽ തന്നെ കഴിയണം. അക്കൊല്ലത്തെ വെള്ളപ്പൊക്കം വളരെ ശക്തമായിരുന്നു. ചിറകൾപോലും പൊട്ടി ഒലിച്ചു പോയി. എമ്പാടും വെള്ളം, വെള്ളംമാത്രം. മണ്ണു കിളച്ചു അവിടെയും ഇവിടെയുമുള്ള കുഴികൾ നികത്താൻ തന്നെ പത്തുപതിനഞ്ചു ദിവസം വേണ്ടിവന്നു. ഒരു ദിവസം വെള്ളം പെരുകി, ചിറകൾ മുറിഞ്ഞു വയലുകളിൽ കടക്കാൻ തുടങ്ങിയെന്നറിഞ്ഞു. വിള രക്ഷിക്കുകയെന്നതായിരുന്നു പ്രശ്നം. എങ്ങനെയും ചിറകെട്ടണം. എന്നാൽ എല്ലാ ഗ്രാമക്കാരും പെട്ടെന്ന് അതിനു ഒരുക്കമായില്ല. ഒടുവിൽ ശരത്ബാബു സാമ ദാന ഭേദ ദണ്ഡങ്ങൾ വഴി ഒരു വിധത്തിൽ എല്ലാവരെയും പറഞ്ഞു സമ്മതിപ്പിച്ചു. അവർ മുള മുറിക്കാനും മണ്ണെടുക്കാനും തുടങ്ങി. അടുത്തെങ്ങും മണ്ണില്ലായിരുന്നു. അതു കൊണ്ടു ശ്മശാനത്തിൻെറ ഉയർന്ന തട്ടിൽ നിന്നു മണ്ണ് എടുക്കാൻ തുടങ്ങി. കിളച്ചു ചെന്നപ്പോൾ കുഴിയിൽ ഒരു കുട്ടിയുടെ ശവം കണ്ടു. പെട്ടെന്നു കുട്ടിക്കാലത്തെ കാര്യം കൺമുമ്പിൽ വന്നു. രാജു വുമൊരുമിച്ച് ഉടയക്കാരില്ലാത്ത എത്ര ശവങ്ങൾ മറവുചെയ്തിട്ടുണ്ട്. വളരെ

ആദരവോടെ കുട്ടിയുടെ ശവം ഒരു ഭാഗത്തേക്കുമാറ്റിവച്ചു. ചിറയുടെ പണിതീർന്നപ്പോൾ ഒരു വലിയ കുഴി എടുത്ത് അതിൽ കുട്ടിയുടെ ശവം സംസ്കരിച്ചു.

പട്ടണംവിട്ടു ദൂരെയാണ് ശരത്ബാബു താമസിച്ചിരുന്നത്. എന്നാലും സ്നേഹിതന്മാർ നിരന്തരം വന്നും പോയുമിരുന്നു. നേരം വെളുക്കുമ്പോൾ വന്നുചേരും. പകൽ മുഴുവൻ അവിടെ കഴിയും. മടങ്ങുമ്പോൾ വൈകുന്നേരമാകും. വരുന്നവരിൽ, സ്നേഹിതന്മാർ, ബന്ധുക്കാർ, ആരാധകർ എന്നിങ്ങനെ എല്ലാ തരക്കാരും ഉണ്ടാകും. ശിവപുരിയിലെപ്പോലെ ചിലർ വരുന്നതു ലേഖനങ്ങൾ ആവശ്യപ്പെടാനാകും. ചിലർ മീറ്റിംഗിൽ ആധ്യക്ഷം വഹിക്കണമെന്നുള്ള അപേക്ഷയുമായിട്ടാകും വരുക. ചിലർ സമ്പാദകനായിരിക്കണമെന്ന പ്രാർഥനയുമായിട്ടും. അദ്ദേഹത്തിന് അവയൊന്നും തന്നെ ഇഷ്ടമായിരുന്നില്ല. എന്നാൽ, ആളുകൾ വരുന്നത് ഇഷ്ടമായിരുന്നുതാനും. സ്വയം പട്ടണത്തിൽ പോയി ക്ഷണിച്ചിട്ടുപോരും, ഗ്രാമത്തിൽവന്നു തോട്ടവും കുളത്തിലെ മത്സ്യങ്ങളുമെല്ലാം കണ്ടിട്ടുപോകാൻ. എല്ലാവർക്കും മൃഷ്ടാന്നഭോജനവും കൊടുക്കും. അദ്ദേഹത്തിൻെറ വീട്ടിലെ പശുവിൻെറ മധുരമുള്ള പാല് എല്ലാവർക്കും ഇഷ്ടമായിരുന്നു. വരുന്നവർക്കെല്ലാം വലിയ ആറു 'ബതാൾ' വീതം കൊടുക്കും. ഒരു സ്നേഹിതൻ ചോദിച്ചു "ഇതെന്തിനാ ബതാൾ?"

മറുപടി പറയും "അതു സഹോദരാ, ഗ്രാമത്തിലെ മര്യാദയാണ്. അടുത്തെങ്ങും മാർക്കറ്റില്ല, എപ്പോഴും പലഹാരങ്ങൾ വാങ്ങാൻ. അതുകൊണ്ട് ബതാൾ ഉണ്ടാക്കിവയ്ക്കും. അദ്ദേഹം പറയും നല്ല പോലെ വല്ലതും തിന്നണം. എന്നാലേ ആളുകൾ വരികയുള്ളു." പിന്നെ, കഥ, കഥതന്നെ. നേരം വെളുക്കുംവരെ. അകത്തുനിന്നു വിളിച്ചുപറയും, "അപ്പോഴേ, നേരം വെളുക്കാറായല്ലോ. ഇനി എപ്പോഴാ ഉറങ്ങുക?" മറുപടിപറയും, "കുറച്ചുകഴിയട്ടെന്നേ. ഇവരൊക്കെ എപ്പോഴും വരുമോ?" മണിക്കൂറുകൾ പറന്നുപോകും, ഒന്നിനു പുറകെ ഒന്നായി. ജോലികൾ മുടങ്ങിയാൽ മുടങ്ങട്ടെ. ഇരുന്നേ പറ്റൂ. എത്ര കഥകളാണ് പറഞ്ഞിരുന്നത്. തന്നെപ്പറ്റി. തൻെറ ചുറ്റുപാടുമുള്ളവയെപ്പറ്റി. ചിലർ ഇടയ്ക്കു പറയും "താങ്കളുടെ കഥകൾ ഞങ്ങൾ ശ്രദ്ധിച്ചു കേൾക്കുന്നുണ്ട്. പക്ഷേ, വിശ്വസിക്കുന്നൊന്നുമില്ല. എല്ലാം വെറും പച്ചക്കള്ളം. വെറും മൂടില്ലാത്ത സഞ്ചി. അങ്ങുവെറുതെ തട്ടിക്കൂട്ടിപ്പടച്ചുവിടുന്നതാണ്." അദ്ദേഹം മറുപടിപറയും "ജീവിതം മുഴുവൻ ഇങ്ങനെ കഴിച്ചുകൂട്ടുകയായിരുന്നു, മൂടില്ലാത്ത സഞ്ചിയുമായി. നിങ്ങളെല്ലാം കോളേജിലും സ്കൂളിലുമായി എത്ര നാളാ കഴിഞ്ഞത്. അന്നൊക്കെ ഞാനങ്ങനെ മൂടില്ലാത്ത സഞ്ചികൊടുത്തും പുകയില വലിച്ചും കഴിച്ചു കൂട്ടുകയല്ലായിരുന്നോ? അതു കഴിഞ്ഞ് ജീവിതം മുഴുവൻ വെറും കള്ളക്കഥകൾ എഴുതിത്തള്ളി ഇത്രയും സ്നേഹം സമ്പാദിച്ചു."

പിന്നെ പറയും "ഞാൻ ഇല്ലാത്തതൊന്നും എഴുതിയിട്ടില്ല. എത്ര മനുഷ്യരുമായി ഇടപഴകിയിട്ടുണ്ട്, എത്രപേരെ കണ്ടിട്ടുണ്ട്. എഴുതുമ്പോൾ അവരൊക്കെത്തന്നെയാണ്, എന്റെ മനസ്സിൽരൂപം കൊണ്ടുനിറഞ്ഞു നിൽക്കുന്നത്. അപ്പോൾ, എനിക്കു എന്നെത്തന്നെ നിയന്ത്രിക്കാനാവില്ല."

പറഞ്ഞുപറഞ്ഞു വിവശനായിവരാന്തയിൽ ലാത്താൻ തുടങ്ങും. ഉത്തേജിതനാകുമ്പോൾ, നെറ്റിയിലേക്കു വീണു കിടക്കുന്ന തലമുടി വിരലുകളിൽ ചുറ്റാൻ തുടങ്ങും. ഒന്നിനു പുറകെ ഒന്നായി സിഗററ്റു പുകച്ചുതള്ളും. നിറുത്താതെ പറയുകയും ചെയ്യും. ആളുകൾ ഒന്നിനുപുറകെ ഒന്നായി ചോദ്യങ്ങൾ ചോദിച്ച് അദ്ദേഹത്തെ വിഷമിപ്പിക്കും. അദ്ദേഹം മൃദുവായി പുഞ്ചിരിതൂകിക്കൊണ്ടേയിരിക്കും. ചിലർ ചോദിക്കും, "അങ്ങു കിരൺമയിയെ ഭ്രന്തിയാക്കാഞ്ഞതെന്താണ് ?" ചിലർ മറുപടി ആവശ്യപ്പെടും "അങ്ങു പിന്നെ അന്നദാദീദിയെപ്പറ്റി അന്വേഷിക്കാതിരുന്നതെന്താ ? ഇന്ദ്രനാഥനെ എവിടെക്കൊണ്ടുപോയി നാടുകടത്തിവിടും ? അങ്ങയുടെ 'ശേഷ പ്രശ്ന'ത്തിന്റെ ഉത്തരമെന്താണ് ?"

എന്നാൽ, ഒരു ദിവസം ഇങ്ങനെ വന്ന ഒരാളുമായി അസംഭവ്യമായ ഒരു കാര്യവും സംഭവിച്ചുപോയി. പത്തുമണിയായിക്കാണും. വെളിയിലെ വരാന്തയിൽ ചാരുകസേരയിൽ കിടന്ന് ശരത് ഏതോ പുസ്തകം വായിച്ചുകൊണ്ടിരുന്നു. അപ്പോൾ ആരോ നടന്നു വരുന്ന ശബ്ദം കേട്ടു. പുസ്തകമൊന്നു മാറ്റി, വന്നയാളിനെയൊന്നു നോക്കി. പിന്നെ പഴയ പോലെ വായനയിൽ മുഴുകി.

ആഗന്തുകൻ മറ്റാരുമായിരുന്നില്ല. ചിരപരിചിതനായ മാമാ ഉപേന്ദ്രനാഥനായിരുന്നു. അക്കാലത്ത് 'വിചിത്ര' (1) എന്നൊരു മാസിക പ്രസിദ്ധീകരിക്കാനുള്ള പരിപാടിയായിരുന്നു അദ്ദേഹത്തിന്. അത് ഉപേന്ദ്രനാഥന്റെ ബന്ധുവായ യോഗീന്ദ്രനാഥമുക്കർജിയുടെ ഒരു ചിരകാല സ്വപ്നമായിരുന്നു. അത് നടന്നുകാണുന്നതിനുമുമ്പ് അദ്ദേഹം ചരമഗതിയെ പ്രാപിച്ചു. അപ്പോൾ അതിന്റെ ചുമതല മകൻ ഏറ്റെടുത്തു. എഡിറ്റർ സ്ഥാനത്ത് അവരോധിക്കപ്പെട്ടത് ഉപന്ദ്രനാഥനായിരുന്നു. സ്വാഭാവികമായും, അദ്ദേഹം രവീന്ദ്രനാഥനേയും ശരത്ചന്ദ്രനേയും അതിൽ എഴുതാൻ ക്ഷണിച്ചു. വീണ്ടും വീണ്ടും കത്തുകൾ അയച്ചിട്ടു ശരത്ചന്ദ്രൻ മറുപടി ഒന്നും അയച്ചില്ല. വളരെ ആശ്ചര്യം തോന്നി. ഒടുവിൽ കാണാൻ പാണിത്രാസിൽ ചെന്നു. ആശ്ചര്യം! പരമാശ്ചര്യം! ശരത് കണ്ടിട്ടും കണ്ടില്ലെന്നു ഭാവിച്ചുകളഞ്ഞു. ആ പെരുമാറ്റം അരോചകമായിത്തോന്നി. എന്നാലും ഒരു കസേരയിൽ ഇരുന്നു. ചോദിച്ചു "എങ്ങനെയുണ്ട് ശരത്തേ !"

"അങ്ങനെയൊക്കെ തന്നെ." പുസ്തകത്തിൽ മുഖം മറച്ചു

(1) ആഷാഢം 1333 (1927 ജൂൺ 16.) ൽ ആദ്യലക്കം വെളിയിൽ വന്നു.

പിടിച്ചുകൊണ്ടു ശരത് മറുപടി പറഞ്ഞു.

ഉപേന്ദ്രനാഥൻ പറഞ്ഞു "അതൊക്കെ എനിക്കു കാണാമല്ലോ. ചോദിക്കുന്നതു എങ്ങനെ ഇരിക്കുന്നു എന്നാണ്. എന്റെ എഴുത്തിനുമറുപടി അയക്കാതിരുന്നതെന്താണ്?"

ശരത്ചന്ദ്രൻ അതേമട്ടിൽ പറഞ്ഞു : "എന്തു മറുപടി അയയ്ക്കാൻ ?" ഉപേന്ദ്രനാഥന് വീണ്ടും ആശ്ചര്യമായി. എന്നാലും ചിരിച്ചു കൊണ്ടുതന്നെ പറഞ്ഞു "ഇങ്ങനെ എഴുതാമായിരുന്നു. നിങ്ങളുടെ എഴുത്തുകിട്ടി. സന്തോഷമുണ്ട്. നോവൽ എഴുതാൻ തുടങ്ങിയിട്ടുണ്ട്. ഒരു ലക്കത്തിനുള്ളതാകുമ്പോൾ അയച്ചുതരാം." ശരത് ബാബു സാവകാശത്തിൽ പുസ്തകം മടക്കി മേശപ്പുറത്തുവച്ചു. നിവർന്നിരുന്നു. പിന്നെ, അമ്മാവന്റെ നേരെ തീക്ഷ്ണമായി നോക്കിക്കൊണ്ടു പറഞ്ഞു "ആ കൽക്കരിക്കാരന്റെ മകന്റെ പത്രത്തിൽ ഞാൻ നോവലെഴുതണമെന്നാണോ പറയുന്നത്?"

അകാരണമായ ആ ക്രോധത്തിനെതിരെ ഉപേന്ദ്രനാഥന്റെ അഭിമാനം വിജൃംഭിതമായി. അതുപോലെ തന്നെ തീവ്ര ദൃഷ്ടിയോടെ നോക്കിക്കൊണ്ടു ചോദിച്ചു : "ആരാണ്, കൽക്കരിക്കാരൻ? ജോഗീൻ മുകുജ്ജുവോ! അയാളുടെ മകൻ എന്റെ ജാമാതാവാണ്. അതറിയാമോ?"

ശരത് പറഞ്ഞു "അറിയാമെങ്കിലും അറിയാൻ പാടില്ലെങ്കിലും ഞാൻ എഴുതുകയില്ല, അയാളുടെ പത്രത്തിൽ."

"ആ കൽക്കരിക്കാരൻ ഇപ്പോൾ ഈ ലോകത്തിൽ ഇല്ലെന്നറിയാമോ?" ശരത് മറുപടിയൊന്നും പറഞ്ഞില്ല. ഉപേന്ദ്രനാഥന്റെ മനസ്സ് അഭിമാനവും പാരുഷ്യവും കൊണ്ടു നിറഞ്ഞു. മനസ്സിൽ പറഞ്ഞു "നോക്കട്ടെ. നിന്നെകൂടാതെ തന്നെ പത്രം നടത്താൻ ഒക്കുമോ എന്ന്. സ്നേഹം മുറ്റിനിൽക്കുന്നിടത്ത് ആശിച്ചു പോവുക അസംഗതമൊന്നുമല്ല. നീ എന്റെ ചാർച്ചക്കാരനല്ലായിരുന്നെങ്കിൽ; ബന്ധുവല്ലായിരുന്നെങ്കിൽ, രണ്ടുപേരുടെയും ഇടയിൽ സ്നേഹത്തിന്റെ ഉറച്ച സഹജമായ ബന്ധമൊന്നില്ലായിരുന്നെങ്കിൽ, വാദപ്രതിവാദവും വഴക്കുമെല്ലാം ആകാമായിരുന്നു. വഴക്കു തീർക്കുകയും ചെയ്യാമായിരുന്നു."

മനസ്സിൽ പിന്നെയും എന്തൊക്കെയോ വിചാരങ്ങൾ മുളപൊട്ടിനിന്നു. എന്നാൽ അദ്ദേഹം ഒന്നും പറഞ്ഞില്ല. എഴുന്നേറ്റുനിന്നു. ശരത്ബാബു തന്നെ ചോദിച്ചു "എങ്ങോട്ടു പോകുന്നു?"

ഉപേന്ദ്രനാഥൻ പറഞ്ഞു "എന്റെ വീട്ടിൽ പോകുന്നു."

ശരത്ബാബു പറഞ്ഞു "ആഹാരം കഴിച്ചിട്ടു പോകണം."

ഉപേന്ദ്രനാഥൻ ആക്ഷേപ സ്വരത്തിൽ ചിരിച്ചു "ഈ പുസ്തകക്കാരന്റെ വീട്ടിൽ നിന്ന് ആഹാരം കഴിക്കാൻ പറയുകയാണോ ?"

തീർച്ചയായും ആ വാക്കുകൾ ശരത്ബാബുവിനു പിടിച്ചു കാണില്ല. എന്നാലും പറഞ്ഞു "വളരെ ദൂരെ നിന്നു വരികയല്ലേ; ദൂരെ പോകുകയും വേണം. ഏതായാലും ചായയും പലഹാരവു

മെങ്കിലും കഴിച്ചിട്ടുപോകുക.''

എന്നാൽ തനിക്കു ലഭിച്ച സ്വാഗതത്തിൻെറ വെളിച്ചത്തിൽ നോക്കുമ്പോൾ ഉപേന്ദ്രനാഥൻ നില്ക്കാൻ സാധ്യതയില്ലായിരുന്നു. നിന്നില്ല. ശരത്ചന്ദ്രൻ വീണ്ടും വീണ്ടും ചോദിച്ചു "നിനക്കു ദേഷ്യ മാണോ ഉപേന്ദ്രാ?"

ഉപേന്ദ്രനാഥൻ പറഞ്ഞു "അതെ, അതു കാരണമില്ലാതല്ലല്ലോ."

"അന്യായമാണ് കാണിക്കുന്നത്."

ഉപേന്ദ്രനാഥൻ പ്രതിവചിച്ചു "ഞാൻ അന്യായമൊന്നും ചെയ്തില്ല. എന്നോടാണ്, അന്യായം കാണിച്ചത്. ഇനി വല്ലപ്പോഴും അതെപ്പറ്റി ചിന്തിക്കാം.''

ശരത് പറഞ്ഞു "അങ്ങനെയാണെങ്കിൽ ഭാവിയിലേക്ക് നോക്കിക്കൊണ്ടിരിക്കേണ്ടിവരും.''

ഉപേന്ദ്രനാഥൻ മടങ്ങിപ്പോയി. ആ സംഭവത്തിൽ തെറ്റ് ആരുടെ പക്ഷത്താണ്. അതുസംബന്ധിച്ച ചർച്ചകൾ ഇപ്പോൾ അസ്ഥാനത്താണ്. ഒരു കാര്യം വ്യക്തമാണ്. ഉറച്ചുനിൽക്കണമെന്നു തോന്നിയാൽ അതും ശരത്ചന്ദ്രന് അറിയാമായിരുന്നു. ഈ സ്വഭാവം കാരണം പലപ്പോഴും ഗ്രാമീണരുടെ കേസ്സുകളിലും ചെന്നു പെട്ടിട്ടുണ്ട്. മുമ്പത്തെ ജമീന്ദാർ ഗോവിന്ദപൂരിലുള്ള കുറച്ചു ഭൂമി ഭഗവാൻ ശിവൻെറ പേരിൽ ഒഴിച്ചു വച്ചിരുന്നു. താഴ്ന്ന സ്ഥലമായിരുന്നതിനാൽ അവിടെ വെള്ളം കയറിനിറയുക പതിവായിരുന്നു. അപ്പോഴത്തെ ജമീന്ദാർ അതിൽനിന്നു മുതലെടുക്കാൻ തീരുമാനിച്ചു. വെള്ളം കയറിയ ആ സ്ഥലം മീൻ പിടിക്കാൻ കുത്തകക്കുകൊടുത്തു. അതുവരെ ഗ്രാമീണരാണ് മീൻ പിടിച്ചു പോന്നത്. കുത്തകകാരണം അവരുടെ ആ അവകാശം നഷ്ടപ്പെട്ടു.

അതായിരുന്നു വഴക്കിൻെറ തുടക്കം. എന്നാൽ വേഗം അത് ഏറ്റുമുട്ടലിലും അടിപിടി ലഹളയിലും ചെന്നെത്തി. കോൺട്രാക്റ്റർ പരാതിയുമായി ജമീന്ദാരെ സമീപിച്ചു. ജമീന്ദാർ കോപിച്ചു. വേഗം കോടതിയിൽ പോയി. ഇരുപത്തഞ്ചു പേരെ പ്രതികളാക്കി കേസ്സ് ഫയൽചെയ്തു. അതിൽ ശരത്ബാബുവിൻെറ ചേച്ചിയുടെ ഒരു അനിയനു (ദേവരൻ) മുണ്ടായിരുന്നു. അദ്ദേഹം ഒരു സ്കൂൾ ഹെഡ്മാസ്റ്ററായിരുന്നു. ആ മനുഷ്യനുൾപ്പെടെ, കേസ്സിൽ പ്രതികളാക്കപ്പെട്ടിരുന്ന പലരും സംഭവ സ്ഥലത്ത് ഉണ്ടായിരുന്നു പോലുമില്ല.

ആ സംഭവം ശരത്ബാബു അറിഞ്ഞു. ആരോടും ഒന്നും പറഞ്ഞില്ല. നേരെ, ജമീന്ദാരുടെയടുത്തുചെന്നു പറഞ്ഞു. സമാധാനിപ്പിക്കാൻ ശ്രമിച്ചു. പക്ഷേ, ജമീന്ദാർ മതാന്ധനായിരുന്നു. രൂക്ഷനായി പറഞ്ഞു "എനിക്കാരുടെയും ഉപദേശമൊന്നും കേൾക്കണ്ട. എൻെറ മനസ്സിൽ ശരിയെന്നുതോന്നുന്നത് ഞാൻ ചെയ്യും. ഗോവിന്ദപുരക്കാരെ ഒരു നല്ല പാഠം പഠിപ്പിക്കുക തന്നെ ചെയ്യും. ഞാൻ കേട്ടു, താങ്കളാണ് അവരുടെ ഉപദേശകനെന്ന്. ഇരുന്നോട്ടെ. എനിക്കു ഭയമൊന്നുമില്ല.''

ഒടുവിൽ സ്വാഭാവികമായും സംഭവിക്കാവുന്നതു തന്നെ സംഭവിച്ചു. രണ്ടുഭാഗത്തു നിന്നും സിവിളും ക്രിമിനലും കേസ്സുകൾ നടക്കാൻ തുടങ്ങി. ശിവപൂജ പ്രമാണിച്ച് അവിടെ ഒരു ഉത്സവം നടത്താറുണ്ടായിരുന്നു. ഇത്തവണ ഗ്രാമീണർ തീരുമാനിച്ചു, കുത്തക പിടിച്ചവരെ യാതൊരു കാരണവശാലും ഉത്സവത്തിൽ പങ്കെടുക്കാൻ സമ്മതിക്കില്ല. അതുകാരണമായി വീണ്ടും വഴക്കുവർധിച്ചു. ജമീന്ദാരുടെ കയ്യിൽ പണം മാത്രമല്ല ഉണ്ടായിരുന്നത്. അയാൾ യൂണിയൻ ബോർഡിന്റെ പ്രസിഡന്റുമായിരുന്നു. പോലീസ് ഉദ്യോഗസ്ഥന്മാരെ നല്ല പരിചയവുമാണ്. അതിനാൽ സമാധാന ഭംഗമുണ്ടാകാൻ ഇടയുണ്ടെന്ന നിലയിൽ അവിടെ 144 പ്രഖ്യാപിപ്പിക്കാൻ കഴിഞ്ഞു. ഗ്രാമീണർ നോക്കുന്നിടത്തെല്ലാം പോലീസുകാർ കാണപ്പെട്ടു.

മതപരമായ കാര്യത്തിൽ പോലീസുകാരുടെ ഇടപെടൽ ഗ്രാമീണരെ ക്ഷോഭിപ്പിച്ചു. രണ്ടു കക്ഷികളും ഇളകിവശായി. അപ്പോൾ മാന്യന്മാരായ പലരും ശരത്ബാബുവിനെ സമീപിച്ചു. അദ്ദേഹത്തിനു ദേഷ്യംവന്നു. ഒരുറച്ചതീരുമാനമെടുത്തു. ഡിസ്ട്രിക്റ്റ് മജിസ്ട്രേട്ടിനെ കാണാൻ തന്നെ തീരുമാനിച്ചു. എല്ലാവരോടും സമാധാനമായിരിക്കാൻ പറഞ്ഞു. മജിസ്ട്രേട്ടിനെ കണ്ടു വിവരമെല്ലാം ധരിപ്പിച്ചു. ബംഗാളിലെ അജയ്യകഥാ ശിൽപിയായ ശരത്ചന്ദ്രൻ അക്കാര്യത്തിൽ ഇത്രമാത്രം താൽപര്യം പ്രകടിപ്പിക്കുന്നതു കണ്ടപ്പോൾ, മജിസ്ട്രേട്ടിനു വളരെ പ്രയാസം തോന്നി. അദ്ദേഹം പോലീസ് മേധാവിയെ വിളിച്ചു. എല്ലാം പറഞ്ഞു മനസ്സിലാക്കിയിട്ടു പറഞ്ഞു "അങ്ങ്, ഇൻസ്പെക്ടരോട് പോലീസുകാരെയും കൊണ്ട് അവിടുന്നു പോകാൻ ആവശ്യപ്പെടുന്നതായി ഒരു കത്ത് എഴുതി ശരത്ബാബുവിന്റെ കയ്യിൽ കൊടുക്കുക. ഉത്സവസംബന്ധമായ ഏർപ്പാടുകളെല്ലാം അദ്ദേഹം നേരിട്ടു നോക്കിക്കൊള്ളും."

അവിടെ ഇൻസ്പെക്ടർ മുകളിലേയ്ക്കെഴുതി കൂടുതൽ പോലീസുകാരെ അയക്കാൻ ഏർപ്പാടു ചെയ്തിരുന്നു. അവിചാരിതമെന്നു പറയാം, പോലീസിലെ പുതിയ ഉദ്യോഗസ്ഥനായ ഭുവനേശ്വർ ബാബുവും ശരത്ബാബുവും ട്രെയിനിലെ ഒരു കംപാർട്ട്മെന്റിലാണ്, ഗോവിന്ദപുരത്തേക്കു പുറപ്പെട്ടത്. ഭുവനേശ്വർ ശരത് ബാബുവിന്റെ വലിയ ആരാധകനുമായിരുന്നു. എന്നാൽ, നേരിട്ടു കണ്ടു പരിചയമുണ്ടായിരുന്നില്ല. ഒരു സ്നേഹിതന്റെ സഹായ ത്തോടെ ആ കംപാർട്ട്മെന്റിൽ വച്ചുതന്നെ, അദ്ദേഹവുമായുള്ള ആദ്യത്തെ കൂടിക്കാഴ്ച നടന്നു. വഴക്കുസംബന്ധിച്ച കാര്യവും പരാ മർശന വിഷയമായി എന്നു പറയേണ്ടതില്ലല്ലോ. ശരത്ബാബു കാര്യ മെല്ലാം ഭുവനേശ്വരനെ പറഞ്ഞുകേൾപ്പിച്ചു.

ഗ്രാമത്തിലെത്തി രണ്ടാളും ഒരുമിച്ചാണ് സംഭവസ്ഥലത്തേക്കു പോയത്. ശരത്ബാബു അൽപം മുമ്പേ നടന്നു. ആളുകൾ ആദ്യം കണ്ടത് അദ്ദേഹത്തെയാണ്. അവർ ഇൻസ്പെക്ടറെ വിവരം ധരിപ്പിച്ചു, വരുന്നുണ്ടെന്ന്.

ഇൻസ്പെക്ടർ ദേഷ്യപ്പെട്ടുകൊണ്ടു പറഞ്ഞു "പോട്ടെ. പോകാൻ പറ ശരത്ബാബുവിനോട്. രണ്ടുമൂന്നു പുസ്തകം വല്ലതും എഴുതിയെന്നു വച്ച്, ഇവിടെ വലിയെ ആളൊന്നുമാകണ്ട. അതൊന്നും നടപ്പില്ല. അപമാനിതനായി പോകേണ്ടിവരും."

അപ്പോഴേക്കും ഭുവനേശ്വരബാബുവും എത്തിക്കഴിഞ്ഞു. അപ്പോൾ, ഇൻസ്പെക്ടറുടെ ശൗര്യമെല്ലാം പമ്പകടന്നു. കിടു കിടാ വിറച്ചു. കാര്യമെല്ലാം ഭുവനേശ്വരൻ അറിഞ്ഞിരുന്നല്ലോ. ദേഷ്യപ്പെട്ടു, ഇൻസ്പെക്ടറോടു പറഞ്ഞു "ഇന്നത്തെ ബംഗാളിലെ ഏറ്റവും വലിയ നോവലെഴുത്തുകാരനോട് അൽപം ശാലീനമായി പെരുമാറാൻ പോലും നിങ്ങൾക്കു കഴിഞ്ഞില്ല. ജമീന്ദാരുടെ പക്കൽ നിന്നു കൈക്കൂലി വാങ്ങിത്തിന്, നിങ്ങൾ ഈ വേണ്ടതനങ്ങളെല്ലാം ഉണ്ടാക്കി. ശരി. ഇവിടെ നിന്നും, ഇനി ഈ നിമിഷം കടന്നു പൊയ്ക്കൊള്ളുക. പാണിത്രാസ് ഹൈസ്കൂളിൽ വന്ന് എന്നെ കാണണം."

പേടിച്ചു വിറച്ച് ഇൻസ്പെക്ടർ സ്ഥലംവിട്ടു. ഉത്സവം പൊടിപൂരമായി നടന്നു. ശരത്ബാബുവിൻെറ ഉപദേശപ്രകാരം ഗ്രാമീണർ കുത്തകക്കാരെയും ഉത്സവത്തിൽ പങ്കുകൊള്ളാൻ സമ്മതിച്ചു. ഭഗവാൻ ശിവനായി സമർപ്പിക്കപ്പെട്ടിരുന്ന ഭൂമി വീണ്ടും ശിവനായിത്തന്നെ വിട്ടുകൊടുത്തു. എന്നാൽ കാര്യം അതിനു മുമ്പു തന്നെ ഹൈക്കോടതിയിൽ എത്തിയിരുന്നു. പലവട്ടം തോറ്റുകഴിഞ്ഞപ്പോൾ, ഒടുവിൽ ജമീന്ദാരുടെ തലയിൽ വെളിച്ചം വീണു. അയാൾ ശരത്ബാബുവിൻെറ വീട്ടിൽ ചെന്ന്, ആ വഴക്കുതീർത്തു.

ഉത്സവം സംബന്ധിച്ച ആ സംഭവത്തിനുശേഷം ഒരു ദിവസം, ഒരു മാന്യദേഹം ഭാര്യാ സമേതനായി ശരത്ബാബുവിനെ കാണാൻ ചെന്നു. ചെന്നയുടനെ രണ്ടുപേരും അദ്ദേഹത്തിൻെറ കാൽതൊട്ടു വന്ദിച്ചു. വളരെ ചോദിച്ചപ്പോൾ പറഞ്ഞു "ഞാൻ ആ ഇൻസ്പെക്ടറാണ്. അന്ന്, അങ്ങയോടു മര്യാദകേടായി പെരുമാറിയ മനുഷ്യൻ. എനിക്കു മാപ്പുതന്നാലും!"

ശരത്ബാബു പറഞ്ഞു "സഹോദരാ, അക്കാര്യം അന്ന് അവിടെ അവസാനിച്ചു. എനിക്ക് യാതൊരു പരാതിയുമില്ല."

ഇൻസ്പെക്റ്റർ അറിയിച്ചു "എൻെറ ജോലി വെള്ളത്തിലായിരിക്കുകയാണ്. ജോലി പോയാൽ എൻെറ കുട്ടികൾ പട്ടിണി കിടന്നുമരിക്കും. ജമീന്ദാരോടു കോഴവാങ്ങിയെന്ന കുറ്റം ആരോപിച്ചു ഭുവനേശ്വരബാബു എന്നെ സസ്പെൻഡു ചെയ്തിരിക്കുകയാണ്. അങ്ങ് എന്നെ രക്ഷിക്കണം."

ശരത്ബാബു ചോദിച്ചു "എനിക്കെന്തു ചെയ്യാൻ കഴിയും; പറയൂ."

"അങ്ങ്, ദയവായി ഭുവനേശ്വരബാബുവിന് ഒരു കത്തെഴുതുക. എനിക്കു മാപ്പു തന്നതായി . . . . . . പിന്നെ, അദ്ദേഹവും ക്ഷമിക്കണമെന്ന്."

ഒരക്ഷരം പോലും വിരോധം പറയാതെ അദ്ദേഹം ഇൻസ്പെക്ടർ പറഞ്ഞപോലെ ഒരു കത്ത് എഴുതിക്കൊടുത്തു. പിന്നെ, അവർ ആഹാരം കഴിച്ചശേഷമേ അവിടെ നിന്നു പോകാൻ അനുവദിച്ചുള്ളു. എപ്പോഴും ഇമ്മാതിരി പ്രശ്നങ്ങളൊന്നും ഉണ്ടാകാറില്ല. സ്നേഹിതന്മാരും ബന്ധുക്കളും എപ്പോഴും വന്നെത്താറുമില്ല. ഗ്രാമത്തിൽ ഏതെങ്കിലും പ്രകാരത്തിലുള്ള ഉത്സവപരിപാടികളൊന്നുമില്ലെങ്കിൽ, ഗ്രാമാന്തരീക്ഷം ഉറങ്ങിയമട്ടാകും. അപ്പോൾ അദ്ദേഹത്തിന്റെ ക്ഷീണിച്ച മനസ്സും ശരീരവും സന്ധ്യയാകുമ്പോൾ റേഡിയോ സംഗീതം കേൾക്കാൻ ഉഴറിയിരുന്നു. ചിങ്ങമാസക്കാലത്തെ കനത്ത മേഘ പാളികൾ നാലുപാടും വലംവച്ചു വളഞ്ഞുനിൽക്കും. ചെളിനിറഞ്ഞ് ആൾ സഞ്ചാരമില്ലാത്ത, ഉൾനാടൻ പ്രദേശത്തെ ഗ്രാമീണ നടപ്പാതകൾ ദുർഗമമായിത്തീരും. നിബിഡമായ അന്ധകാരം നെഞ്ചിനൊരു കനത്ത ഭാരം പോലെ തൂങ്ങിനിൽക്കും. ആ സമയം റേഡിയോ തരംഗങ്ങളിൽകൂടി ഒഴുകിവരുന്ന സംഗീതധാര, കർണങ്ങളിൽ പതിക്കുമ്പോൾ, ദൂരെ എവിടെയോ സംഗീത സദസ്സിൽ പങ്കെടുക്കുന്ന ഹൃദ്യമായ അനുഭൂതിയാണുണ്ടാവുക. പിന്നെ, ഒരു നാൾ വർഷമെല്ലാം കഴിഞ്ഞ്, ആകാശത്തിലെ ചെറുമേഘ ശകലങ്ങളുടെ ഇടയിലൂടെ ചന്ദ്രന്റെ നിലാവൊളി എത്തിനോക്കാൻ തുടങ്ങും. വർഷ കാലത്തെ മഴമൂലം നിറഞ്ഞു വിതുമ്പി നിൽക്കുന്ന നദീജലപ്പരപ്പിൽ മാലിന്യം പോലെ നിലാവൊളി പരന്നു നിൽക്കും. അപ്പോൾ, ശരത് ബാബു, ആ ഏകാന്തമായ ആറ്റുകരയിൽ, ചാരുകസേരയിൽ, കണ്ണു പൂട്ടിക്കിടക്കും. ക്രമേണ തോന്നും, പുകവലിയിൽ നിന്നുയരുന്ന ധൂമപടലങ്ങളിൽ കലർന്ന് റേഡിയോവിൽനിന്ന് ഉതിർന്നു വീണുകൊണ്ടിരുന്ന ഓടക്കുഴലിന്റെ സാന്ദ്രമധുരനാദം ഏതോ മായികമായ വല തുന്നിപ്പിടിപ്പിക്കുകയാണ് എന്ന് !

## 15

താമസം ഗ്രാമത്തിലായിരുന്നെങ്കിലും പട്ടണം വിട്ടുപോയിരുന്നില്ല. മിക്കവാറും വന്നും പോയുമിരുന്നു. ആരോഗ്യം അത്രനന്നായിരുന്നില്ല. അതുകൊണ്ട് പലപ്പോഴും വളരെനാൾ അവിടെ കഴിയേണ്ടിവന്നിരുന്നു. ഭാര്യ എപ്പോഴും നിർബന്ധിച്ചുകൊണ്ടിരുന്നു, പട്ടണത്തിലൊരു വീടുണ്ടാക്കാൻ. അതിനാൽ അക്കാലഘട്ടത്തിലും, അതിനുശേഷവും മൗലികമായ സൃഷ്ടി എന്ന നിലയിൽ ഒന്നും വിശേഷിച്ച് എഴുതാൻ കഴിഞ്ഞിരുന്നില്ല. പഴയ ആ ഉത്സാഹം പിന്നെ മടങ്ങിവന്നുമില്ല. 'ഭാരതവർഷ'ത്തിന്റെ സമ്പാദകനായ ജലധരസെന്നും അത്ര എളുപ്പമൊന്നും അവിടെ ചെന്നുപറ്റാൻ സാധിച്ചിരുന്നില്ല, ശിവപൂരിലെപ്പോലെ. എഴുത്തുകളൊന്നും ശരത്ബാബുവിനെ അത്ര ശല്യപ്പെടുത്തിയിരുന്നില്ല. അതുകൊണ്ട് അക്കാലത്ത് ഏതാനും ചെറുതും വലുതുമായ കഥകൾ കൂടാതെ മൂന്നു നോവൽ മാത്രമേ പൂർത്തിയാക്കാൻ സാധിച്ചിരുന്നുള്ളു. 'ശ്രീകാന്ത്' മൂന്നാമ

ത്തെയും[1]നാലാമത്തെയും പർവം[2], പിന്നെ ശേഷപ്രശ്നവും[3].

മറ്റുകൃതികളെപ്പോലെതന്നെ, ശേഷ പ്രശ്നവും മുറതെറ്റാതെ എഴുതാൻ കഴിഞ്ഞില്ല. ഏതാണ്ടു നാലു കൊല്ലക്കാലം അതുവല്ലപ്പോഴുമൊക്കെയായി കുറേശ്ശെ പുറത്തുവന്നുകൊണ്ടിരുന്നു. വളരെ കർക്കശമായ ഒരു ഡിമാൻഡുവന്നപ്പോൾ അദ്ദേഹം എഴുതി:

"എഴുതുന്ന രീതിയിലുള്ള എന്റെ ഈ തെറ്റ് ഏതാണ്ടു പതിനഞ്ചുകൊല്ലമായി താങ്കൾ കണ്ടുപോരുകയാണ്. ഇങ്ങനെയൊക്കെത്തന്നെ ഒരു ദിവസം ഈ പുസ്തകവും മുഴുവനാകും[4].

വേറെ രണ്ടു പുതിയ നോവലുകൾ അക്കാലത്തു തുടങ്ങിവച്ചു. 'വിപ്രദാസും', 'ശേഷേർപരിചയ'വും. അതിൽ 'ശേഷേർപരിചയ്' ഒരു ഉൽക്കൃഷ്ടകൃതിയായിരുന്നു. ഭാഗ്യദോഷം കൊണ്ടു 'ജാഗരൺ' പോലെതന്നെ അതും മുഴുവനായില്ല. അക്കാലത്തെ രണ്ട് ഉപന്യാസങ്ങൾ വളരെ പ്രസിദ്ധിയാർജിച്ചവയാണ് — 'സാഹിത്യ കീ രീതി ഔർ നീതി'യും[5], 'തരുണോം കാ വിദ്രോഹ്'[6]ഉം, 'ഷോഡശി'[7], 'രമാ' [8] എന്നു രണ്ടു നാടകങ്ങളും അക്കാലത്തുതന്നെ എഴുതിത്തീർന്നിരുന്നു. 'ദേനാ—പാവനാ' 'പള്ളീസമാജ്' എന്നിവയെ ആസ്പദമാക്കിയുള്ളവയാണ് ആ നാടകങ്ങൾ.

അക്കാലത്താണ്, അദ്ദേഹത്തിന്റെ സുപ്രസിദ്ധകഥയായ 'ബിന്ദോ കാ ലല്ലാ' ഇംഗ്ലീഷിൽ വിവർത്തനം ചെയ്തതും മോഡേൺ റിവ്യൂവിൽ പ്രസിദ്ധീകരിച്ചതും. ഡോ. കനായിഗാംഗുലി ഉത്താലിബീ ഭാഷയിൽ 'ശ്രീകാന്ത്' പ്രഥമ ഭാഗം തർജിമചെയ്തു. ശ്രീ രാമാനന്ദ ചതോപാദ്ധ്യായയുടെ മകൻ ശ്രീ അശോകനാണ് 'ബിന്ദോ കാ ലല്ലാ' തർജിമ ചെയ്തത്. അദ്ദേഹം ശരത്ബാബുവിന്റെയടുക്കൽ പോകാറുണ്ടായിരുന്നു. ഒരു ദിവസം നല്ല തർജിമകളെപ്പറ്റി സംസാരിച്ചുകൊണ്ടിരിക്കവെ, ശരത്ബാബു ചോദിച്ചു, "പ്രാധാന്യമർഹിക്കുന്ന വ്യത്യാസങ്ങളൊന്നും വരുത്താതെ, എന്റെ ഏതെങ്കിലും കൃതി തർജിമ ചെയ്യാൻ നിങ്ങൾക്കു കഴിയുമോ?" അശോക ചതോപാദ്ധ്യായ തയ്യാറായി. അങ്ങനെയാണ്; 'ബിന്ദോ കാ ലല്ലാ'യുടെ തർജിമ മോഡേൻ റിവ്യൂവിൽ വന്നത്[9].

അക്കാലത്തെ കൃതികളിൽ 'ശേഷപ്രശ്ന' പല കാരണങ്ങളാലും വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണ്. ദിലീപ്കുമാറിന് എഴുതിയ ഒരു കത്തിൽ അദ്ദേഹം ആ നോവലിന്റെ പശ്ചാത്തലത്തെപ്പറ്റി പരാമർശിച്ചിട്ടുണ്ട്. "മണ്ടൂ! 'ശേഷപ്രശ്ന്' വായിച്ചിട്ട് നിങ്ങൾക്കു

(1) 1927 ഏപ്രിൽ 18. (2) 1933 മാർച്ച്. (3) 1933 മെയ്.
(4) 1926 ഡിസംബർ 30 (5) 1929 ഏപ്രിൽ 18.
(6) 1927 ആഗസ്റ്റ് 13. (7) 1928 ആഗസ്റ്റ് 4
(8) ബംഗവാണി 1334 ആശ്വിൻ. (1927 ഒക്ടോബർ ഡിസംബർ)
(9) 1927 ഫെബ്രുവരി — ജൂൺ

വളരെ സന്തോഷമായി എന്നറിഞ്ഞപ്പോൾ എനിക്കതിയായ ആനന്ദമുണ്ടായി. സന്തോഷിക്കുക, നിങ്ങളുടെ നിയമമല്ലല്ലോ, അതാണ്.. പ്രവർത്തക സംഘം ഇക്കൊല്ലം അക്ഷയത്രിതീയക്ക് എന്നെ വിളിച്ചില്ല. അദ്ദേഹം നിർബന്ധിച്ചിരുന്നതാണ്, ഈ പുസ്തകത്തിന്റെ അവസാനഭാഗത്ത് ആശ്രമത്തിന്റെ ജയഗീതം പാടണമെന്ന്. എനിക്കതുസാധിച്ചില്ലെന്നുള്ളതു സ്പഷ്ടമാണല്ലോ. ആധുനിക സാഹിത്യം എങ്ങനെയുള്ളതായിരിക്കണമെന്നുള്ളതിനു ചില സൂചനകൾ, 'ശേഷ പ്രശ്ന'ത്തിൽ കൊടുക്കാൻ ശ്രമിച്ചിട്ടുണ്ട് ! ഉറക്കെ ഗർജിക്കും. കുറെ വൃത്തികെട്ട കാര്യങ്ങൾ എഴുതും ! ഈ മനോഭാവം അധുനാധുന സാഹിത്യത്തിന്റെ കേന്ദ്രീയധാരയൊന്നുമല്ല. അതിന്റെ ചില സാമ്പിളുകൾ മാത്രം കൊടുത്തിട്ടുണ്ട്. വയസ്സായി. ശക്തി, സാമർഥ്യം ഇവയെല്ലാം അസ്തമനോന്മുഖമായി. ഇനി, ഇതിന്റെയൊക്കെ ചുമതല നിങ്ങൾക്കൊക്കെത്തന്നെ . . . . ശരി ഒന്നു ചോദിക്കട്ടെ. ശ്രീ അരവിന്ദൻ ബംഗാളി വായിക്കുമോ ? 'ശേഷപ്രശ്നം' കൊടുത്താൽ ദേഷ്യപ്പെടുമോ ? ഈവകയൊക്കെ വായിക്കാനുള്ള സമയമൊന്നും അദ്ദേഹത്തിനുണ്ടാവുകയില്ല. വായിക്കാൻ പറഞ്ഞാൽ, അപമാനമായി കരുതുമോ ? പ്രവർത്തകസംഘം കോപിച്ചിരിക്കുകയാണ്. അതാണ് ഭയം. അല്ലെങ്കിൽ അദ്ദേഹത്തെപ്പോലുള്ള ഗംഭീരന്മാരായ പണ്ഡിതന്മാരുടെ അഭിപ്രായം അറിഞ്ഞാൽ, ഞാൻ എന്റെ കൃതികളുടെ ഒഴുക്ക് മറ്റു വല്ല വഴിക്കും തിരിച്ചുവിടുമായിരുന്നു. നോവൽ ഒരു മാധ്യമമാണ്. അതുവഴി മനുഷ്യനെ ഒട്ടുവളരെ കാര്യങ്ങൾ കേൾക്കാൻ ബാധ്യസ്ഥനാക്കാവുന്നതാണ്. അക്കാര്യം ശ്രീ അരവിന്ദൻ അംഗീകരിക്കുന്നില്ലേ ? ലഘുസാഹിത്യം അഥവാ രോചക സാഹിത്യത്തിനോട് അദ്ദേഹം ഉദാസീനനാണോ ?. . . ." അതു പ്രസിദ്ധീകൃതമായപ്പോൾ തന്നെ നാലു വശത്തുനിന്നും അദ്ദേഹം ശക്തിയായ ആക്രമണത്തിനു വിധേയനായി. ചിലർ പറഞ്ഞു "ശരത്ചന്ദ്രൻ വിഡ്ഢിയാണ്." ചിലർ ചോദിച്ചു 'ശേഷപ്രശ്ന'ത്തിൽ യഥാർഥത്തിൽ, പ്രശ്നം വല്ലതുമുണ്ടോ ? ചിലരുടെ അഭിപ്രായത്തിൽ അത് 'ശേഷേർ കവിത'യുടെ അനുകരണമാണെങ്കിൽ, മറ്റു ചിലരുടെ അഭിപ്രായത്തിൽ 'ശേഷേർ കവിത'യുടെ വ്യംഗ്യോക്തിയാണ്. പിന്നൊരു നിരൂപകൻ എഴുതി "ഇത് 'ഗോരാ' സാഹബിന്റെ സന്താനമാണ്. അതിനാൽ കമലന്റെ ചിത്രീകരണം ഗോരയുടെ അനുകരണമല്ലാതെ മറ്റൊന്നുമല്ല."

ഇങ്ങനെയുള്ള കൃതികൾ പുറത്തുവന്നുകൊണ്ടിരുന്നാൽ ഹിന്ദുസമുദായം അന്ത്യശ്വാസം വലിക്കുമെന്നഭിപ്രായപ്പെട്ടവരും വിരളമായിരുന്നില്ല. പത്രങ്ങളിൽ എതിരായ ലേഖനങ്ങൾ മാത്രമല്ല, കാർട്ടൂണുകളുംവന്നു. ആക്രമണങ്ങളുടെ ഒരു വെള്ളപ്പൊക്കം തന്നെയുണ്ടായി. എന്നാൽ ബംഗാളി സ്ത്രീകൾ 'ശേഷപ്രശ്ന'ത്തെ മനസാ അംഗീകരിച്ചു.

സുമന്ദഭവനിലെ ശ്രീമതിസെൻ 'ശേഷ പ്രശ്ന'ത്തിൻെറ നിരൂപണങ്ങളെ ആസ്പദമാക്കി ഒരു വിസ്തൃതമായ കത്ത് എഴുതി അയച്ചു. അവർ ശരത്ബാബുവിൻെറ പ്രശംസകയായിരുന്നു. അദ്ദേഹത്തെപ്പറ്റി ചെയ്ത നിശിത നിരൂപണങ്ങൾ കണ്ട് അവർ കുണ്ഠിതയായി. അവരുടെ എഴുത്തിന് വിശദമായ മറുപടിപറഞ്ഞുകൊണ്ടു ശരത് ബാബു എഴുതി "അതെ, 'ശേഷപ്രശ്ന'ത്തെ ലക്ഷ്യമാക്കിയുള്ള പ്രക്ഷോഭണങ്ങളുടെ നിര, എൻെറ കാതിലും വന്നലച്ചു. ചുരുങ്ങിയ പക്ഷം, വളരെയധികം തീവ്രവും കർക്കശവുമായിട്ടുള്ളത് എൻെറ കണ്ണുകളിൽ പെടാതെ വിട്ടുപോകരുതെന്ന കാര്യത്തിൽ, എൻെറ വളരെ ശുഭചിന്തകന്മാരായ ആളുകൾക്കു പ്രത്യേകം താൽപര്യമുണ്ടെന്നു തോന്നുന്നു. അങ്ങനെയുള്ള ലേഖനങ്ങളെല്ലാം ക്ലേശപൂർവം തെരഞ്ഞെടുത്ത്, ചുവപ്പും നീലയും പച്ചയും ഊതയുമായ പല നിറങ്ങളിലുള്ള പെൻസിലുകൾ കൊണ്ട് അടയാളപ്പെടുത്തി, തപാൽവഴി, അതിനുള്ള ചാർജ്കൊടുത്ത്, വളരെ ശ്രദ്ധാപൂർവം അയച്ചുതന്നിട്ടുണ്ട്. പിന്നീട്, പ്രത്യേകം കത്തെഴുതി എനിക്കുകിട്ടിയോ എന്ന വിവരം അന്വേഷിച്ചിട്ടുമുണ്ട്. അവരുടെ അപേക്ഷയും, ദേഷ്യവും സഹാനുഭൂതിയുമെല്ലാം ഹൃദയസ്പർശിതന്നെയാണ്.

"നിങ്ങൾ പത്രമൊന്നും അയച്ചില്ല. പക്ഷേ, ദേഷ്യം കുറച്ചൊന്നുമല്ല വന്നത്. ഈ വിമർശകൻെറ സ്വഭാവം, അഭിരുചി, കുടുംബബന്ധങ്ങൾ എന്നിവയെല്ലാം അയാളുടെ കടാക്ഷത്തിനു ലക്ഷ്യമായിട്ടുണ്ട്. ഒരിക്കലെങ്കിലും അയാൾ ഒന്നാലോചിച്ചു നോക്കിയില്ല, കഠിനവാക്കുകൾ പറയുക മാത്രമല്ല ലോകത്തിൽ പ്രയാസമുള്ള കാര്യമെന്ന്. ഒരു മനുഷ്യനെ അപമാനിക്കുമ്പോൾ വളരെയധികം ക്ഷതപ്പെടുന്നത് അപമാനിക്കുന്നവൻെറ സ്വന്തം മര്യാദതന്നെയാണ്. ജീവിതത്തിൽ അക്കാര്യം മറന്നുപോകുന്നവർ വാസ്തവത്തിൽ ഒരു വലിയ കാര്യം തന്നെയാണ് മറക്കുന്നത്. പോരെങ്കിൽ, 'പഥേർ ദാബി' 'ശേഷപ്രശ്ന' ഇവ ചിലർക്ക് പിടിച്ചില്ലെന്നു വരാമല്ലോ. ലോകത്തിലുള്ള എല്ലാ പുസ്തകങ്ങളും എല്ലാവർക്കും വേണ്ടിയല്ലല്ലോ. അവ എല്ലാവർക്കും ഇഷ്ടമായിക്കൊള്ളണം, എല്ലാവരും അതു വാഴ്ത്തിസ്തുതിക്കണം എന്നെല്ലാം അനുശാസിക്കുന്ന ചട്ടങ്ങളും നിയമങ്ങളുമൊന്നുമില്ലല്ലോ. പിന്നെ, കാര്യം പറയുന്നരീതി. അതത്ര നന്നായില്ല. ഞാനും സമ്മതിക്കുന്നു. ഭാഷ കാരണമില്ലാതെ, രൂഢവും ഹിംസ്രവുമൊക്കെയായി കാടുകയറി. എന്നാൽ, അതു രചനാ ശൈലിക്കുള്ള ഒരു വലിയ സിദ്ധിയാണ്. മനസ്സിൽ ക്ഷോഭവും ഉത്തേജനവും ഉണ്ടാകാൻ മതിയായ കാരണമുണ്ടായിരുന്നാൽ തന്നെയും, നല്ല മനുഷ്യർ ഒരിക്കലും ഒതുക്കമില്ലാത്ത ഭാഷ പ്രയോഗിച്ചു കൂടാത്തതാണ്. അക്കാര്യം വളരെ പ്രയാസപ്പെട്ടു തന്നെ മനസ്സിലാക്കേണ്ടതുണ്ട്. നിങ്ങളുടെ കത്തിൽ, നിങ്ങൾ ആ തെറ്റ് അവരേക്കാൾ കൂടുതൽ ചെയ്തതായി കാണുന്നു. അത്രയും ആത്മാപമാനം മറ്റൊന്നില്ല. ഭാവം കൊണ്ടും, രീതികൊണ്ടും മനസ്സിലാകുന്ന

മറ്റൊരുകാര്യം, നിങ്ങൾ കോളേജ് വിട്ടിറങ്ങിയിട്ട് അധികനാൾ കഴിഞ്ഞിരിക്കാനിടയില്ലെന്നത്രെ. നിങ്ങളുടെ കൂട്ടുകാരി കളുടെ മനോഭാവവും ഏതാണ്ടിങ്ങനെയാണെന്ന്, നിങ്ങൾ എഴുതിയിട്ടുണ്ട്. അങ്ങനെയെങ്കിൽ അതും കഷ്ടം തന്നെ. എന്റെ ഈ ലേഖനം നിങ്ങളുടെ കയ്യിൽ കിട്ടിയാൽ അവരെയും കാണിക്കുക. ശീലമാണ്, സ്ത്രീകളുടെ ഏറ്റവും വലിയ ഭൂഷണം. തന്റെ ആ സമ്പത്ത്, ആർക്കു വേണ്ടിയും യാതൊരു കാര്യത്തിനുവേണ്ടിയും ഉപേക്ഷിച്ചു കൂടാ.

"ഞാൻ ഇതിനെല്ലാം മറുപടി പറയാത്തതെന്താണെന്നത്രെ നിങ്ങൾക്ക് അറിയാൻ ആഗ്രഹം. 'എനിക്കുതോന്നിയില്ല' എന്നാണതിനുത്തരം. അതെന്റെ ജോലി അല്ലെന്നുള്ളത്, അതിനുകാരണവും. ആത്മരക്ഷയുടെ പേരിൽ മനുഷ്യനെ അപമാനിക്കുന്നത് എനിക്കിഷ്ടമല്ല. കാണുന്നില്ലേ, ആളുകൾ പറയുന്നത്, ഞാൻ പതിതകളായ സ്ത്രീകളെ ന്യായീകരിക്കുന്നവനാണെന്ന്. ഞാൻ ന്യായീകരിക്കുന്നൊന്നുമില്ല. വെറുതെ അവരെ അപമാനിക്കാൻ എനിക്കിഷ്ടമില്ല. അവരും മനുഷ്യരാണെന്നാണ് ഞാൻ പറയുന്നത്. പരാതിപ്പെടാനുള്ള അധികാരം അവർക്കുമുണ്ട്. മഹാകാലത്തിന്റെ ദർബാറിൽ ഒരു ദിവസം അതും ആലോചനാ വിഷയമാകും. അഥവാ, സംസ്കാര വിശേഷങ്ങളാൽ കാഴ്ചപ്പാടു നഷ്ടപ്പെട്ട ആളുകൾ അത് സ്വീകരിക്കാൻ ആഗ്രഹിക്കുന്നില്ല. എന്നാൽ, ഇത് എന്റെ വ്യക്തിപരമായ കാര്യങ്ങൾ മാത്രമാണ്. ഞാൻ ഒന്നും പറയുകയില്ല. നിങ്ങൾ സങ്കോചത്തോടെ ഉന്നയിച്ചിരിക്കുന്ന ഒരു ചോദ്യമുണ്ട് — 'പലരും പറയുന്നു 'ശേഷപ്രശ്ന'ത്തിൽ താങ്കൾ ഒരു പ്രത്യേക വാദവിശേഷത്തെ പ്രചരിപ്പിക്കാൻ ആഗ്രഹിക്കുന്നു എന്ന്. അത് സത്യമാണോ ?'

"സത്യമാണോ അല്ലയോ, എന്നൊന്നും ഞാൻ പറയില്ല. എന്നാൽ, 'പ്രചരിപ്പിച്ചു. മോശമായിപ്പോയി' എന്നു പറഞ്ഞ് ഒച്ചപ്പാടുണ്ടാക്കിയതുകൊണ്ടു മാത്രം, നാണിച്ചു തല താഴ്ത്തുന്നവരും; 'ഇല്ല, ഇല്ല ' എന്നു പറഞ്ഞ് ഉച്ചത്തിൽ എതിർവാദം നടത്തുന്നവരും ഉണ്ടല്ലോ. അക്കൂട്ടത്തിലൊന്നും ഞാനില്ല. ഇനി, നേരേമറിച്ച്, ഞാൻ തന്നെ ചോദിക്കുകയാണെന്നു വിചാരിക്കൂ — കൊള്ളാം. ഇതിൽ ഇത്ര വലരെ അപരാധമെന്താണ്? അപ്പോൾ എനിക്കു തോന്നുന്നത്, വാദിക്കും പ്രതിക്കും ഒന്നും സുനിശ്ചിതമായ മറുപടിയൊന്നും തരാൻ സാധ്യമല്ലെന്നാണ് . . . . ലോകത്തിലെ ചിരസ്മരണീയമായ കാവ്യം, അഥവാ സാഹിത്യം യാതൊന്നാണോ, അതിലും, ഏതെങ്കിലും രൂപത്തിൽ, ഇതൊക്കെ അൽപസ്വൽപം അവരോടു പറയാൻ സാധ്യമല്ല. രാമായണത്തിലുണ്ട്, മഹാഭാരതത്തിലുണ്ട്; കാളിദാസ കാവ്യകൃതികളിലുണ്ട്, ബങ്കിമിന്റെ 'ആനന്ദമഠ'ത്തിലും 'ദേവീചൗധരാണി'യിലുമുണ്ട്. ഇബ്സനിലും, മേടർ ലിങ്കിലും, ടോൾസ്റ്റോയിയിലുമൊക്കെ കാണുന്നുണ്ട് . . . . പക്ഷേ, അതുകൊണ്ടെന്താ? 'കല കലയ്ക്കുവേണ്ടി' എന്ന മുദ്രാവാക്യം ഇവിടെ വന്നത് പടിഞ്ഞാറു നിന്നാണ്. അതെല്ലാം, അവരുടെ നഖാഗ്രത്തിലുണ്ടുതാനും. അവർ

പറയുകയാണ്, കഥയുടെ കഥാത്മകത്വം തന്നെ മണ്ണാങ്കട്ടയാണെന്ന്. കാരണം, അതിൽ മനോരഞ്ജനമെന്നൊന്നുണ്ടായില്ല പോലും. കൊള്ളാം. സഹോദരാ, ആരുടെ മനോരഞ്ജനം? എന്റെ ഗ്രാമത്തിലെ തലവനാരാണ്, ഞാനും കാരണവരും !

"നിങ്ങൾ വളരെയൊക്കെ എഴുതിക്കൂട്ടിയല്ലോ, ചിത്തരഞ്ജൻ എന്ന വാക്കിനെ പിടിച്ച്. എന്നാൽ, ഒരു തവണയെങ്കിലും ഒന്നാലോചിച്ചുനോക്കാൻ കൂട്ടാക്കിയില്ല അതിൽ രണ്ടു വാക്കുകളുണ്ടെന്ന കാര്യം. 'രഞ്ജനം' മാത്രമല്ല, 'ചിത്തം' എന്നൊരു വസ്തുകൂടിയുണ്ട്. അതാകട്ടെ, മാറുകയും ചെയ്യുന്നു. ചിത്തപുരത്തിലെ ആഫീസുമുറിയിൽ ഗുലേബക്കാവലിക്ക് ഇടമുണ്ട്. അവിടെ അത് ചിത്തരഞ്ജനം അവകാശപ്പെടുകയും ചെയ്യുന്നു. പക്ഷെ, ആ അവകാശത്തിന്റെ പേരിൽ, ബർനാഡ്ഷായെ ചീത്തവിളിക്കാനുള്ള അധികാരമൊന്നും ലഭ്യമാകണമെന്നില്ല.

"അവസാനമായി നിങ്ങളോട് ഒരു കാര്യം പറഞ്ഞു കൊള്ളട്ടെ. സാമൂഹ്യ സംസ്കാരം സംബന്ധിച്ച ദുർനീതികളുമായി എനിക്കു ബന്ധമൊന്നുമില്ല. അതുകൊണ്ട്, ഈ പുസ്തകത്തിൽ മനുഷ്യന്റെ ദുഃഖങ്ങളേയും വേദനകളേയും പറ്റി വിവരിച്ചിട്ടുണ്ട്. സമസ്യകളും കണ്ടേക്കാം. സമാധാനം കൊടുത്തിട്ടുമില്ല. അത് മറ്റുള്ളവരുടെ ജോലിയാണ്. ഞാൻ ഒരു കഥ എഴുത്തുകാരൻ മാത്രമാണ്. അല്ലാതെ, മറ്റൊന്നുമല്ല."

രാധാറാണീദേവിയ്ക്കെഴുതി "ശേഷപ്രശ്നം നിങ്ങൾക്കു വളരെ ഇഷ്ടപ്പെട്ടു എന്നറിയുന്നതിൽ സന്തോഷമുണ്ട്. ഈ പുസ്തകം ഇഷ്ടപ്പെടുന്നവർ ഒരു വേള, ബംഗാളിലെങ്ങും കാണില്ലെന്നാണ് വിചാരിച്ചത്. കുറെ ചീത്ത കേൾക്കുക മാത്രമായിരിക്കും തലവിധിയെന്നു ചിന്തിച്ചു. പക്ഷെ, ഇപ്പോൾ തോന്നുന്നു, അത്ര വളരെ ഭയപ്പെടാൻ കാര്യമില്ലായിരുന്നു എന്ന്. മണലാരണ്യത്തിലും ഇടയ്ക്കിടെ പച്ചപ്പടർപ്പുകൾ കാണാൻ ഇടയുണ്ടല്ലോ. അനേകം കത്തുകൾ വായിച്ചു. ഒരു സ്ത്രീ എഴുതിയിരിക്കുന്നത്, തന്റെ കയ്യിൽ വേണ്ടത്ര പണം ഉണ്ടായിരുന്നെങ്കിൽ, ഈ പുസ്തകം വിലയൊന്നും വാങ്ങാതെ ബൈബിൾപോലെ വിതരണം ചെയ്യുമായിരുന്നു എന്നാണ്. ഒരു വശത്തിങ്ങനെ. ഇനി മറുവശത്ത് ? ഇപ്പോൾ എല്ലാം ഒളിഞ്ഞുകിടക്കുന്നതേയുള്ളു. തുടങ്ങിക്കഴിഞ്ഞെങ്കിലേ അറിയാനൊക്കുകയുള്ളു, അത്യാധുനിക സാഹിത്യത്തിന്റെ രൂപം എന്തായിരിക്കണം? അതെപ്പറ്റി ഒരു ചെറിയ സൂചന അതിലുണ്ട്. വാർദ്ധകഗ്രസ്ഥനായി. ശക്തിയും സാമർത്ഥ്യവുമെല്ലാം അസ്തമനോന്മുഖമായിക്കഴിഞ്ഞു എന്നതിനുള്ള സൂചന രാപ്പകൽ ഞാൻ എന്നിൽ തന്നെ അനുഭവിച്ചറിയുന്നുണ്ട്. ഇപ്പോൾ ശക്തിസമ്പന്നന്മാരായ പുതിയ സാഹിത്യകാരന്മാരെ ഉദ്ദേശിച്ചാണ്, ഇത്രയെല്ലാം പറഞ്ഞതു തന്നെ. ഇനി എല്ലാം അവരുടെ കാര്യം. പൂവിടട്ടെ, കായ്ക്കട്ടെ.

ശോഭയും ഐശ്വര്യസമ്പത്തുമെല്ലാം വളർത്തിക്കൊണ്ടു വരാനുള്ള ഭാരം അവർക്കുള്ളതാണ്. ഭാഷയിൽ എനിക്കെപ്പോഴും പരിമിതമായ അധികാരം മാത്രമേ ഉണ്ടായിരുന്നിട്ടുള്ളൂ. ശബ്ദസമ്പത്തെല്ലാം എത്ര സാധാരണമാണെന്ന കാര്യം, മറ്റാർക്കും അത്രതന്നെ അറിഞ്ഞുകൂടെങ്കിലും, നിങ്ങൾക്കെല്ലാം അറിവുള്ളതാണല്ലോ. ഒപ്പം തന്നെ പറയാനുള്ള പല കാര്യങ്ങൾ ഇനിയും ഇരിക്കുകയാണ്. സമയം പൊയ്പ്പോയെങ്കിലോ എന്നു കരുതി 'ശേഷപ്രശ്ന'ത്തിൽ ചിലതെല്ലാം പറയാൻ ശ്രമിച്ചു നോക്കി."

ഭൂപേന്ദ്ര കിശോർ രക്ഷിതറോയിക്ക് എഴുതി "സന്തോഷം തോന്നി. 'ശേഷപ്രശ്ന'മെന്ന നോവൽ നിങ്ങൾക്കു വളരെ പിടിച്ചെന്നറിഞ്ഞപ്പോൾ. അതിൽ, അനേകം സാമൂഹ്യപ്രശ്നങ്ങളെപ്പറ്റി നിരൂപണം ചെയ്തിട്ടുണ്ട്. സമാധാനം കണ്ടെത്തേണ്ട ചുമതലയെല്ലാം നിങ്ങളുടെയാണ്. ഭാവിയിലെ കഠോരമായ ചുമതലകളെപ്പറ്റിയുള്ള തോന്നലായിരിക്കാം, ഒരു പക്ഷേ, ആനന്ദം തരാൻ കാരണം. ഞാൻ വിചാരിച്ചത്, ഈ പുസ്തകം പലരെയും നിരാശരാക്കുമെന്നായിരുന്നു. അവർക്കൊരു തരത്തിലുള്ള ആനന്ദവും കിട്ടുകയില്ലെന്നും. ഒന്നാമത് കഥാംശം വളരെ കുറവാണ്. വളരെ വേഗം സമയം കഴിക്കാനോ, ഉറക്കഗുളിക കഴിക്കും പോലെ, നിശ്ചിന്തനായി, പാതി കൂമ്പിയ കണ്ണുകളെക്കൊണ്ട്, ആനന്ദംനുകർന്നാസ്വദിക്കാനോ കഴിയാതെ പോയിട്ടുണ്ടാകും. ഇത് രസിക്കുന്ന പ്രശ്നമേയില്ല. പിന്നെയും, കുറച്ചാളുകളെങ്കിലും മനസ്സിലാക്കുമല്ലോ എന്നു കരുതിയാണ്, എഴുതിയത്. എന്റെ ആവശ്യം അതുകൊണ്ടു നടക്കുകയും ചെയ്യും എല്ലാ രസങ്ങളും എല്ലാവർക്കും പറ്റിയതല്ലല്ലോ. ഓരോന്നിനും അധികാരി ഓരോരുത്തരാണ്. അത് എനിക്കറിയാം.

"പിന്നൊരു കാര്യം ഓർമ്മയിൽ വന്നത് അത്യാധുനിക സാഹിത്യത്തെ സംബന്ധിച്ചാണ്. ആ വഴിയ്ക്കൊരു സൂചനയും കൊടുത്തു വയ്ക്കാമെന്നുകരുതി. വയസ്സനായിക്കഴിഞ്ഞില്ലേ. എഴുതാനുള്ള ശക്തിയും ഗതപ്രായമായി. പിന്നെയും വിചാരിച്ചു വരാൻ പോകുന്ന 'നാളെ'യിലെ നിങ്ങൾക്കെല്ലാം, വൃത്തികേടാക്കാതെ തന്നെ, നല്ല സാഹിത്യ രചന സാധ്യമാണെന്നു തോന്നാനും, ഒരു വഴിയായല്ലോ എന്ന്. കേവലം കോമളപേലവമായ രസാനുഭൂതി മാത്രമല്ല, ബുദ്ധിക്കു പൗഷ്ടികമായ ആഹാരം വല്ലതും എത്തിച്ചുകൊടുക്കുന്നതും ആധുനിക സാഹിത്യത്തിന്റെ ഒരു വലിയ ജോലിയാണ്. ഇതിനുശേഷം, നിങ്ങളും എഴുതുമ്പോൾ, വളരെയധികം വായിക്കണം. ചിന്തിക്കുകയും വേണം. കേവലം മനോരഞ്ജനമാകുന്ന ലഘുഭാരം ഏറ്റിക്കൊടുത്തു രക്ഷപ്പെടാൻ പറ്റില്ല."

ഇവരെല്ലാം തന്നെ, ശരത്ബാബുവിന്റെ ആരാധകരും സ്തുതിപാഠകന്മാരുമായിരുന്നു. അവർക്ക് ആ കൃതി ഇഷ്ടമായി. അതിൽ ആശ്ചര്യത്തിനു വകയൊന്നുമില്ല. എന്നാൽ, പ്രസിദ്ധ വിപ്ളവ

കാരിയായ മാനവേന്ദ്രറോയിയും ഈ പുസ്തകം ജയിലിൽവച്ചു വായിച്ചു. അദ്ദേഹം അതുകൊണ്ടു വളരെ പ്രഭാവിതനായി എന്നതു തീർച്ചയായും അത്ഭുതകരമായ വസ്തുതയത്രെ. അദ്ദേഹം എഴുതി:— "ശേഷപ്രശ്നത്തെ ഇക്കാലത്ത് സിംക്ളയർ ലീവിസിൻെറ പുസ്തകവുമായി താരതമ്യപ്പെടുത്തിക്കൂടാ. എന്നാൽ, അനതോലെ ഫ്രാൻസ്, ജോലാ, ഇബ്സൺ എന്നിവരുമായി ശരിക്കും താരതമ്യപ്പെടുത്താവുന്നതുമാണ്. ഇതുവരെ ഇത് ഒരു വിദേശീയ ഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെട്ടിട്ടില്ല. ഈ പുസ്തകത്തിലെ കേന്ദ്രബിന്ദു ഒരു പെൺകുട്ടിയാണ്. അവൾ വാസ്തവത്തിൽ ഒരു 'ദായോന്നിസസു'മാണ്. യുഗയുഗങ്ങളായി ആദരിക്കപ്പെട്ടുപോരുന്ന മൂർത്തി കളേയും ആചാരങ്ങളേയും പരമ്പരകളേയും അവൾ എങ്ങനെ ചവുട്ടി താഴ്ത്തുന്നു! രവീന്ദ്രനാഥൻ, ഗാന്ധിജി എന്നിവരെ ധാർമ്മിക ദൃഷ്ട്യാ അനുകരിക്കുന്ന യുവഭാരതത്തിന്, എങ്ങനെ മാതൃകാ പാഠം പ്രദാനം ചെയ്യുന്നു! അതൊക്കെ എന്തായാലും, ആരെങ്കിലും ശരത്ബാബുവിൻെറ 'ദായോനിസീയ'യായ, ഈ പെൺകുട്ടിയെ പാശ്ചാത്യർക്ക് പരിചയപ്പെടുത്തിക്കൊടുത്താൽ, അയാൾ വീണ്ടും ഒരു ഭാരതീയന് നോബൽ പ്രൈസ് കൊടുപ്പിക്കാനുള്ള വഴി തുറന്നു കൊടുക്കുകയാകും ചെയ്യുക. വിശ്വസിച്ചു കൊള്ളു, ശരത് ബാബു രവിബാബുവിനെക്കാൾ, നോബൽ പ്രൈസ് വാങ്ങാൻ, ഒട്ടും കുറഞ്ഞ അവകാശിയൊന്നുമല്ലെന്ന്. വ്യക്തിപരമായി പറഞ്ഞാൽ ഞാൻ 'ശേഷപ്രശ്ന'ത്തെ ഗീതാഞ്ജലിയേക്കാൾ ഉൽകൃഷ്ടമായി കാണുന്നു. ഉച്ച സാഹിത്യത്തെ വില ഇരുത്താനുള്ള എൻെറ യോഗ്യത സംശയാസ്പദമാണെന്ന് വന്നേക്കാം. എന്നാൽ അത് രുചിഭേദത്തെ സംബന്ധിക്കുന്ന കാര്യം മാത്രമാണ്. 'ശേഷപ്രശ്നം' ഭാരതീയ പുനരുജ്ജീവനത്തിൻെറ ഒരു നാഴികക്കല്ലാണ്. അത്, ബംഗാളിലെ റോമാൻസ്വാദം, രഹസ്യവാദം എന്നിവയുടെ ഭാവാവിലതയാൽ ഗ്രസിക്കപ്പെട്ട അന്തരീക്ഷത്തെ അകറ്റി ദൂരെയാക്കിയിട്ടുണ്ട്. ശരത്ബാബുവിൻെറ മറ്റുകൃതികളിലെ സ്ത്രീകഥാപാത്രങ്ങൾ പിറുപിറുക്കാറുണ്ട്. ചിലപ്പോൾ വിപ്ളവമാർഗത്തിലേക്കിറങ്ങുകയും ചെയ്യും. എന്നാൽ, ഒടുവിൽ സന്തോഷമായി തല കുനിച്ചു കൊടുക്കുകയാണ് പതിവ്. അദ്ദേഹത്തിൻെറ മുമ്പിൽ രണ്ടു വഴികളാണുണ്ടായിരുന്നത്. ഒന്ന് നിഷ്ഠുരമായ പ്രതികരണത്തിൻെറ മാർഗം സ്വീകരിച്ചു, തൻെറ ആദ്യകഥാപാത്രങ്ങളുടെ കഴുത്ത് ഞെരിച്ചു കൊല്ലുകയാണ്. ഇവിടെ അങ്ങനെയല്ല. രണ്ടാമത്തെ മാർഗം തന്നെ സ്വീകരിച്ചു. അദ്ദേഹം ക്രമേണ മുമ്പോട്ട് തന്നെപോയി. ഒടുവിൽ 'ദായോനിസിയ'യായ കന്യകയ്ക്കുജന്മം കൊടുക്കുക തന്നെ ചെയ്തു. അവളുടെ കയ്യിൽ വിദ്രോഹത്തിൻെറയല്ല, ക്രാന്തിയുടെ കൊടിയാണുള്ളത്. അതെ; ഈ കൃതിയും ആദർശവാദിതന്നെ. നാടിൻെറ ഇന്നത്തെ നിലയിൽ അങ്ങനെ സംഭവിച്ചുപോവുക, അനിവാര്യവുമത്രെ. എന്നാൽ, ഈ ആദർശവാദം കല കലയ്ക്കു

വേണ്ടി എന്ന വീക്ഷണത്തിൻെറ സന്തതിയാണ്. ആ വീക്ഷണം ആദർശവാദത്തിൻെറ നികൃഷ്ടതമരൂപവുമാണ്."

കമലം, ശരത്ചന്ദ്രൻെറ നാരീകഥാപാത്രങ്ങളുടെ ക്രമാഗതമായ വികാസത്തിൻെറ ചരമപരിണാമമാണെന്നുള്ള റോയ്മഹാശയൻെറ അഭിപ്രായം ശരിതന്നെയാണ്. എല്ലാവിധ ബന്ധനങ്ങളിൽ നിന്നും വിമുക്തയായ ഭാരതീയ നാരിയുടെ പ്രതീകമാണവൾ. ആ നാരി ഇപ്പോഴും മാനസികസൃഷ്ടി മാത്രമാണെങ്കിലും, മജ്ജാമാംസ നിബദ്ധമല്ലെങ്കിലും, ആ പാത്രത്തിൻെറ മാധ്യമത്തിലൂടെ, ശരത് ബാബു നവയുഗത്തിൻെറ നിഴലാട്ടത്തിലേക്കു വിരൽ ചൂണ്ടിയിട്ടുണ്ട്. ആ ഒരു പ്രഭാവം ഉണ്ടാക്കാൻ വേണ്ടിയാണ് 'ശേഷപ്രശ്നം' എഴുതിയതും. ചന്ദന നഗറിലെ സമ്മേളനത്തിൽ തെളിച്ചു തന്നെ പറഞ്ഞു: "ഞാൻ പറയുന്നു, പഴയ വസ്തുക്കളെ ചൊല്ലി അഭിമാനം കൊണ്ടതുകൊണ്ടൊന്നും കാര്യമായില്ല. പുതിയവ നിർമ്മിക്കുക. ജാതിയെ സംബന്ധിച്ചും അതുതന്നെ. ജാതി ഇല്ലെന്നുവച്ച് എന്തുവരാനാണ്, എന്തുപോകാനാണ് ? ഇങ്ങനെയുള്ള പല കുട്ടികളെയും കാണുന്നുണ്ട്. വംശപരിചയം പറയാൻ അവരുടെ പക്കൽ ഒന്നും തന്നെ ഇല്ല. അവർ വലുതായി, സ്വന്തം ശക്തികൊണ്ട്. എൻെറ അഭിപ്രായവും അതുതന്നെയാണ്. എൻെറ ഒരു പുസ്തകമുണ്ട്, പൂർത്തിയാകാതെ — 'ശേഷപ്രശ്നം.' അതിൽ ഇതിനെപ്പറ്റി പരാമർശിച്ചിട്ടുണ്ട്. ഇന്നു കാണുന്ന പലതിനേയും കുറിച്ച്, അതിൻെറ വിഭിന്ന വശങ്ങളെപ്പറ്റി പരാമർശിച്ചു പോയിട്ടുണ്ട്. പുസ്തകം ഇതുവരെ തീർന്നില്ല. രണ്ടു നാലുദിവസത്തിനകം പൂർത്തിയാകുമെന്നു തോന്നുന്നു !!"

മറ്റൊരു സ്ഥലത്ത് അദ്ദേഹം എഴുതിയിട്ടുണ്ട്: "അവസാനം വരെ പോകുമ്പോൾ 'ശേഷപ്രശ്ന'ത്തിൽ, ഒരു പക്ഷേ, ഞാൻ പലരെയും ദുഃഖിപ്പിച്ചേക്കാം. എന്നാലും ശരിയായിട്ടുള്ള കാര്യം പറയാതെ വയ്യ. വരുന്നത് വരുമ്പോൾ കാണാം."

വയോവൃദ്ധന്മാരും പഴയ വിചാരക്കാരുമായ ആളുകൾ മാത്രമല്ല, 'ശേഷപ്രശ്ന'ത്തെ എതിർത്തത് ! പുതിയ എഴുത്തുകാരും അതിനെ നിശിതമായി വിമർശിച്ചിട്ടുണ്ട്. അന്നദാശങ്കർ റോയിയും പ്രബോധ്കുമാർ സാന്യാലും ശരത്ബാബുവിൻെറ വലിയ സ്തുതിപാഠകന്മാരായിരുന്നു. എന്നാൽ, 'ശേഷപ്രശ്നം' അവരെ നിരാശരാക്കി. പ്രബോധകുമാർ സുദേശത്തിൽ എഴുതി: "ആധുനിക വിചാരം എന്താണ് ? ബുദ്ധി എന്താണ് ? അതൊന്നും ശരത്ബാബുവിന് നിശ്ചയമില്ല. പുരോഗതിയേയും വിമോചനത്തേയും പറ്റിയുള്ള അദ്ദേഹത്തിൻെറ സമർഥനമെല്ലാം കേവലം പൊളിയാണ് !"

മറ്റുചിലർ പറഞ്ഞു, അത് തർക്കങ്ങളെക്കൊണ്ടു നെയ്തെടുത്ത ഒരു വലയാണെന്ന്. കഥാംശം പേരിനു മാത്രം. പാത്രങ്ങൾ നിരവധിയും. എന്നാൽ അവയെല്ലാം രക്തവും മാംസവും ഇല്ലാത്തവയാണ്. അതിൽ സാഹിത്യമില്ല. രസസൗന്ദര്യമില്ല. ഭാവസൗഷ്ഠവവും

ഇല്ല. ഉള്ളതോ, കേവലം വികൃതമായ ലൈംഗികഭാവ സംസ്കാരം മാത്രം. സകലതും എഴുത്തുകാരൻ നേരിട്ടുപറയാൻ ആഗ്രഹിക്കുന്നു. കഥാപാത്രങ്ങളുടെ ആത്മാവിൻെറ വിളി ഇതിൽ എവിടെയാണ് കേൾക്കപ്പെടുന്നത്, 'ചരിത്ര ഹീൻ' മുതലായവയിലെപ്പോലെ ?

ഈ കടുത്ത വിമർശനങ്ങൾ കാരണം പുതിയ എഴുത്തുകാരുമായുള്ള അദ്ദേഹത്തിൻെറ ബന്ധം തെല്ലൊന്നകന്നുപോയി. എന്നാൽ, ഈ ആരോപണങ്ങളിലൊന്നും യാതൊരു കഴമ്പുമില്ലായിരുന്നു എന്ന കാര്യത്തിൽ സംശയമേയില്ല. 'ശേഷപ്രശ്ന'ത്തിൻെറ ഏറ്റവും വലിയ ദൗർബല്യം അത് വിചാര ബഹുളമായ ഒരു സായാസ ലേഖനമാണെന്നുള്ളതത്രെ. സഹജമല്ല. എന്നാൽ, താർക്കികനുണ്ടോ അടങ്ങി ഇരിക്കൂ. തൻെറ സ്വരം ഒന്നുകൂടി ഉയർത്തി അയാൾക്കു പറയാം. "മഹാശയ! ഇതെല്ലാം അദ്ദേഹത്തിൻെറ സാഹിത്യത്തെ മുഴുവൻ മുമ്പിൽ കണ്ടുകൊണ്ടു താരതമ്യപ്പെടുത്തി പറയുന്നതാണ്. കേവലം 'ശേഷപ്രശ്ന'മെന്നൊരൊറ്റ കൃതി മാത്രമാണ് രചിച്ചിരുന്നതെന്നു വിചാരിക്കുക. അപ്പോഴും ഇങ്ങനെയൊക്കെ വിമർശിക്കുമായിരുന്നോ ? അപ്പോൾ ശരത്ബാബു ഒരു വിപ്ളവകാരിയായ ലേഖകൻ എന്ന നിലയിൽ രായ്ക്കുരാമാനം പ്രസിദ്ധനായിത്തീരുക ഇല്ലായിരുന്നോ ?"

തർക്കത്തിനുണ്ടോ അവസാനം ? എന്നാൽ എല്ലാം പറഞ്ഞശേഷവും ഒരു കാര്യം സമ്മതിക്കേണ്ടതായിത്തന്നെവരും. അദ്ദേഹത്തിൻെറ വികാസം, അദ്ദേഹത്തിൻെറ യോഗ്യത, എന്നിവയെ ആസ്പദമാക്കിവേണം 'ശേഷപ്രശ്ന'ത്തെ വില ഇരുത്താനെന്ന്. ശരത്ബാബു തൻെറ സ്നേഹിതൻ കുമുദിനീ കാന്തകാരനോടു പറഞ്ഞു: "പത്തു കൊല്ലം കഴിയുമ്പോൾ ബംഗാളിലെ ഓരോ വീട്ടിലും കമലത്തെപ്പോലുള്ള സ്ത്രീകൾ ജന്മമെടുക്കും."

ശേഷപ്രശ്നം ഒരു ക്രാന്തികാരിയായ രചനയാണോ, അഥവാ അല്ലേ ? അത് വിവാദാസ്പദമായ കാര്യമാണ്. എന്നാൽ, ആശ്ചര്യം അതല്ല. ഒരു വശത്തുകൂടി ശരത്ബാബു, ഇമ്മാതിരി വിവാദ ഗ്രസ്തമായ കൃതികൾ എഴുതുന്നു. മറുവശത്ത് ഏതാണ്ട്, അതേ കാലഘട്ടത്തിൽ തന്നെ, യാഥാസ്ഥിതികവാദിയായ വിചാരധാരകളെ പിൻതാങ്ങുന്ന പുസ്തകങ്ങളും എഴുതുന്നു. 'ശേഷപ്രശ്നം' പ്രസിദ്ധീകരിക്കുന്നതിനു മുമ്പായി ഒരു നോവൽ എഴുതാൻ തുടങ്ങിയിരുന്നു; 'വിപ്രദാസ്.' 'ശേഷപ്രശ്ന'ത്തിൽ പ്രാചീന ആചാര വിചാരങ്ങളെ എത്രമാത്രം എതിർത്തിട്ടുണ്ടോ, 'വിപ്രദാസ്' അത്രയും തന്നെ ആചാര സംസ്കാര നിഷ്ഠവുമാണ്. ഒരേ കാലയളവിൽ, ഒരു ലേഖകൻ തന്നെ, ഇങ്ങനെ പരസ്പരം ഏറ്റുമുട്ടുന്ന വിചാരധാരകൾക്കു പ്രാധാന്യമുള്ള കൃതികൾ രചിക്കുകയെന്നത് പലർക്കും മനസ്സിലാക്കാൻ പ്രയാസമുള്ള കാര്യമാണ്. 'ശേഷപ്രശ്ന'ത്തിലെ സംഹാര മൂലകമായ നീതിയെ അദ്ദേഹത്തിൻെറ ജീവിതാനുഭൂതി

യുടെ പരമോച്ചബിന്ദുവായി കണക്കാക്കുകയെന്ന തെറ്റ് ആളുകൾ ചെയ്യാതിരിക്കുകയാണ് നല്ലതെന്നു തോന്നുന്നു. അതുകൊണ്ടാവാം, അതിനോടൊപ്പം 'വിപ്രദാസ്'നെപ്പോലുള്ള സമൂഹനിഷ്ഠമായ നോവൽ രചിച്ചതും. പ്രത്യക്ഷത്തിൽ ശരത്ചന്ദ്രൻ ഒരു ശാസ്ത്രജ്ഞനെപ്പോലെ, സമൂഹത്തിലെ തെറ്റുകളും കുറ്റങ്ങളും നോക്കിക്കണ്ടിരുന്നു. സമൂഹസംസ്കാര ദൃഷ്ട്യാ ആയിരുന്നില്ലതാനും. അതുകൊണ്ട്, ഒരു പ്രത്യേക വിശേഷത്തോടു പക്ഷപാതം ഉള്ളതായി തോന്നുന്നില്ല. അങ്ങനെയൊട്ടാഗ്രഹിച്ചിരുന്നുമില്ല. ശരത് ചന്ദ്രൻ അന്യായത്തെ എതിർക്കുന്നവൻ മാത്രമായിരുന്നു. വളരെ കൊല്ലം മുമ്പ് 'ചരിത്രഹീൻ' രചിച്ചപ്പോൾ, അതിനെപ്പറ്റി തന്റെയൊരു സ്നേഹിതന് എഴുതിയിരുന്നു.[1] "ആളുകൾ ഇഷ്ടമുള്ളപോലെ എന്നെപ്പറ്റി വിചാരിച്ചുകൊള്ളട്ടെ. എന്നാൽ 'യമുന'യുടെ സമ്പാദകൻ വിശ്വസിക്കുന്നത്, 'ചരിത്രഹീൻ' മുഖാന്തിരം അദ്ദേഹത്തിന്റെ പത്രത്തിനു അഭിവൃദ്ധി ഉണ്ടാകുമെന്നാണ്. സാന്മാർഗികമോ അസാന്മാർഗികമോ എന്തുമാകട്ടെ, ആളുകൾ ഉത്സാഹപൂർവം വായിക്കും. അപ്പോൾ അവർക്ക് ഇഷ്ടമെന്തോ അതു ചെയ്യട്ടെ. എന്നാൽ, 'രാമേർസുമതി'പോലെ ലളിതവും വ്യക്തവുമായ കഥയും അതോടൊപ്പം തന്നെ എഴുതി. 'ചരിത്രഹീൻ'ന്റെ പ്രഭാവത്തെ അൽപമൊന്നു ലഘൂകരിക്കാനുള്ള ശ്രമവും ചെയ്യേണ്ടതുണ്ട് . . . ." അപ്പോൾ തോന്നുന്നു; 'ശേഷ പ്രശ്നം' സൃഷ്ടിച്ചുവിട്ട പ്രഭാവത്തെ മയപ്പെടുത്താൻ വേണ്ടിയാണ് 'വിപ്രദാസ്' എഴുതിയതെന്ന്. തന്റെ സ്വന്തം അമ്മാവന്റെ പേരായിരുന്നു വിപ്രദാസ്. ശരത്ബാബു വിപ്രദാസിനെ യഥാതഥം ചിത്രീകരിക്കാൻ ശ്രമിച്ചു. ആ അമ്മാവൻ ധർമ്മപരായണനും ആചാരനിഷ്ഠനും ഗുരുക്കന്മാരിലും ദേവതമാരിലും ഭക്തിയുള്ളവനും മൂന്നു നേരം സന്ധ്യാവന്ദനം ചെയ്യുന്നവനും ധ്യാനപൂജാദികൾ കഴിക്കാതെ വെള്ളം പോലും കുടിക്കാത്തവനുമായിരുന്നു. ദൈവ പൂജയ്ക്ക് അർഹമായ വസ്തുക്കൾ മാത്രമേ കഴിച്ചിരുന്നുള്ളൂ. നിഷിദ്ധ വസ്തുക്കൾ കഴിച്ചിരുന്നില്ല. ധർമ്മമെന്നു പറഞ്ഞാൽ, സനാതനഹിന്ദുധർമ്മം. അതായിരുന്നു, അദ്ദേഹം കൽപിച്ചിരുന്ന അർഥം. യാത്രയെന്നു പറഞ്ഞാൽ തീർഥയാത്രയും. സംസ്കൃതഭാഷയിലും സാഹിത്യത്തിലും തീവ്രമായ അഭിരുചി ഉണ്ടായിരുന്നു. കോളേജിൽ ചേർക്കുന്നതിനു മുമ്പുതന്നെ സംസ്കൃതത്തിലെ ജടില വ്യാകരണ നിയമങ്ങൾ ഹൃദിസ്ഥമാക്കിയി രുന്നു. ധർമ്മനിഷ്ഠനായ ആ അമ്മാവന് തന്റെ പുസ്തകങ്ങൾ കൊടുക്കാൻ തന്നെ ശരത്ചന്ദ്രനു ഭയമായിരുന്നു. ജഗദ്ധാത്രീ പൂജാകാലത്ത് ആണ്ടുതോറും ഭാഗൽപുരത്തു പോകാറുണ്ടായി രുന്നു. അന്നൊരിക്കൽ പോയപ്പോൾ, പെട്ടെന്ന് അമ്മാവൻ വിപ്ര ദാസിനെ കാണാൻ ഇടയായി. നമസ്കരിക്കാൻ വേണ്ടി മുമ്പോട്ടു ചെന്നു.

(1) പ്രമഥനാഥ് ഭട്ട്. പൈൽമുദ്ര 1913 മെയ് 24.

അപ്പോൾ അമ്മാവൻ പുറകോട്ടു മാറി പറഞ്ഞു: "മതി മതി, ഇരിക്കട്ടെ. വേണ്ടുവോളമായി. ഇപ്പോൾ ഇനി നമസ്കരിക്കേണ്ട ആവശ്യമൊന്നുമില്ല."

അതുകണ്ട് അവിടെ നിന്നവരെല്ലാം അത്ഭുതപ്പെട്ടുപോയി. അമ്മാവൻ പോയിക്കഴിഞ്ഞപ്പോൾ ശരത്ബാബു അവരോടുപറഞ്ഞു "കുറച്ചുനാൾ മുമ്പ്, അമ്മാവൻ എന്റെ പുസ്തകങ്ങൾ കൊടുക്കണമെന്നാവശ്യപ്പെട്ടു. എന്നാൽ നീതിവാഗീശനായ അമ്മാവന് 'ചരിത്ര ഹീൻ'പോലുള്ള പുസ്തകം എങ്ങനെ കൊടുക്കും ? അതിന്റെ ദേഷ്യമാണ്. നമസ്കാരം പോലും സ്വീകരിച്ചില്ല."

'വിപ്രദാസി'നെപ്പറ്റി പല പ്രവാദങ്ങളും പ്രചരിച്ചിരുന്നു. അധികാരികൾ പറഞ്ഞ പ്രകാരം എഴുതിയ പുസ്തകമെന്നായിരുന്നു, അതിലൊന്ന്. അതു സത്യമാകാൻ ഇടയില്ല. ശരത്ബാബു എന്തു വേണമെങ്കിലും ചെയ്യുമായിരുന്നു. പക്ഷേ, ക്ഷുദ്രമായ കാര്യമൊന്നും ഒരിക്കലും ചെയ്തിരുന്നില്ല. കലാകാരൻ ഒരാളുടെ ആജ്ഞയനുസരിച്ച് എഴുതുക. അതിൽപരം ചെറിയ പ്രവൃത്തി എന്താണ്? സാരമില്ല. അതെല്ലാം പോകട്ടെ. കലാപരമായ ദൃഷ്ടിയിലും ആ പുസ്തകത്തെപ്പറ്റി അഭിപ്രായവ്യത്യാസമുണ്ട്. സ്വദേശിയുടെ, 'ടങ്കാരനാദ'ത്തോടുകൂടിയാണ്, ആരംഭം. എന്നാൽ, അതെല്ലാം അചിരേണ, സനാതന വിധി നിഷേധങ്ങളിലും, അപരിപക്വമായ റൊമാൻസിന്റെ മണലാരണ്യത്തിലും ചെന്നു വിലയം പ്രാപിക്കുക യാണ് ചെയ്തത്. ആ നോവലെഴുതുമ്പോൾ അദ്ദേഹത്തിന്റെ മുമ്പിൽ അമ്മാവൻ വിപ്രദാസ് മാത്രമല്ല, ബന്ധത്തിലുള്ള മറ്റൊരമ്മാവനായ മണീന്ദ്രനാഥനും,മുത്തച്ഛൻ കേദാരനാഥനും എല്ലാം രൂപംകൊണ്ടു നിന്നിരുന്നു എന്നാണു തോന്നുന്നത്. ആരോടോ പറയുകയും ചെയ്തിരുന്നു, 'വിപ്രദാസി'ൽ ഞാൻ മണി അമ്മാവനോടുള്ള കടം വീട്ടിയെന്ന്. മുത്തച്ഛൻ കേദാരനാഥനും കടുത്ത ആദർശവാദിയും, ഹൈന്ദവധർമ്മത്തിനോടു ഏകാന്ത നിഷ്ഠമായ അനുരക്തിയും ആസ്ഥയും ഉള്ളവനുമായിരുന്നു.

'വിചിത്ര'യിൽ വരുന്നതിനുമുമ്പ് അതിന്റെ ഏതാനും അംശം 'വേണു'വിൽ വന്നിരുന്നു. ചെറുപ്പക്കാരുടെ പത്രമായിരുന്നു വേണു. അതിന്റെ പത്രാധിപരായ ഭുവനേന്ദ്രകിശോർ രക്ഷിതറോയ് ശരത്തിനു വളരെ പ്രിയപ്പെട്ട ആളായിരുന്നു. വിപ്ളവസംഘക്കാരുടെ പിന്തുണയുള്ള പത്രമായിരുന്നു അത്. ആ പത്രം പലപ്പോഴും സർക്കാരിന്റെ കോപത്തിനു പാത്രമായിട്ടുമുണ്ട്. അതുകൊണ്ട് അത് നിന്നുപോയി. അപ്പോൾ, 'വിപ്രദാസി'ന്റെ പ്രസിദ്ധീകരണവും മുടങ്ങി. വേണുവിൽ മേലാൽ 'വിപ്രദാസ്' പ്രസിദ്ധീകരിച്ചു കൂടെന്ന് പോലീസിന്റെ ഭീഷണിയുമുണ്ടായിരുന്നു.[1]

---

(1) 1932.

ശരത്ബാബുവിന് ആ പത്രത്തിൽ നിന്നു പണമൊന്നും കിട്ടിയിരുന്നില്ല. അതിനെപ്പറ്റി ചോദിച്ചാൽ ഇങ്ങനെ പറയും: "വേണുവിൻെറ ആളുകൾ സ്വദേശസ്നേഹികളാണ്. അതാണെൻെറ ഫീസ്. അവർ പാവങ്ങളാണ്. എനിക്കെന്തുതരാൻ? ഞാനാണ് വല്ലതും കൊടുക്കേണ്ടത്. ലേഖനം മാത്രമല്ല, പണവും."

ആ നിലയിൽ ഇങ്ങനെ വിചാരിക്കുന്നത് ഒരിക്കലും അസംഗതമാവില്ല– 'വിപ്രദാസ്' വേണുവിൽ തന്നെ പ്രസിദ്ധീകരിക്കപ്പെട്ടിരുന്നുവെങ്കിൽ, സാംസ്കാരിക നിഷ്ഠയുടെ ജയഘോഷങ്ങളിൽ അത് അവസാനിക്കുമായിരുന്നില്ലെന്ന്. ശരത്ചന്ദ്രനിലും അക്കാലത്ത് സർക്കാരിൻെറ കോപദൃഷ്ടി പതിഞ്ഞിരുന്നു. റിവാൾവർ, റൈഫിൾ എല്ലാം കണ്ടുകെട്ടി. എന്നാൽ, ഒരിക്കലും ശരത് അക്കാര്യങ്ങളെ ആക്ഷേപിച്ചിരുന്നില്ല. 'വേണു'വിൽ പ്രക്ഷോഭണത്തെ സംബന്ധിച്ചു കഥകൾ വന്നിരുന്നു. ആ കഥകളുടെ ഒരു സംഗ്രഹവും പ്രസിദ്ധീകരിച്ചു. അതിന് ആമുഖം എഴുതിയത് ശരത്ചന്ദ്രനാണ്.[1] പ്രതീക്ഷിച്ചപോലെ അതു വേഗം ജപ്തിചെയ്യുകയും ചെയ്തു. പക്ഷേ, അതിനുമുമ്പു തന്നെ പുസ്തകം മുഴുവൻ വിറ്റുതീർന്നിരുന്നു.

ആ രണ്ടു നോവലുകളും എഴുതിക്കൊണ്ടിരുന്ന സയത്തുതന്നെ, ശരത്ചന്ദ്രൻ രണ്ടു കഥകളും എഴുതി 'സതി'യും 'അനുരാധ'യും. പൂർണകൃതിയെന്ന നിലയിൽ 'അനുരാധ' അവസാനകൃതിയാണെന്നു പറയാം. അത് പ്രസിദ്ധീകരിച്ച സമയം[2] അത്യാധുനികന്മാരായ സാഹിത്യകാരന്മാർ, ദേഹസമർപ്പണപരമായ പ്രേമത്തിൻെറ ഒരു വെള്ളപ്പൊക്കം തന്നെ സൃഷ്ടിച്ചുവിട്ട കാലമായിരുന്നു. പ്രസ്തുതകഥ, ആ പ്രവണതയ്ക്കെതിരെയുള്ള നിഗൂഢമായ ഒരു പ്രതിവാദമാണ്. ശരത്ബാബു അത് അംഗീകരിച്ചില്ലെങ്കിലും അതിൻെറ രചനാ പ്രക്രിയയെപ്പറ്റി പരാമർശിച്ചുകൊണ്ട് അദ്ദേഹം എഴുതിയിട്ടുണ്ട്. "ഞാൻ ആരോടെങ്കിലും എതിർവാദം ചെയ്യാൻവേണ്ടിയല്ല, അനുരാധ എഴുതിയത്. അതിൽ നായിക അനുരാധയാണ്. അവൾ നായകൻെറ ഹൃദയം കവരുന്നുമുണ്ട്. മാതൃഭൂമിക്കുവേണ്ടിയുള്ള സേവാപരായണത, സ്വഭാവമാധുര്യം എന്നീ ഗുണങ്ങൾ കാരണം, നായകൻെറ ഹൃദയം അനുരാഗ ദീപ്തിയാൽ പ്രദീപ്തമാകുന്നു. അത് മിഥ്യയല്ല. അതാണ്, പ്രേമം. കഥാശിൽപിക്ക്, നാരീസ്വഭാവത്തിൻെറ വിഭിന്നരീതിയിലുള്ള രസധാര ആസ്വദിക്കാൻ കഴിയണം. നാരിയുടെ വിഭിന്നരൂപങ്ങളെ മനസ്സിലാക്കാൻ കഴിയണം. അല്ലാതെ, അവളുടെ ശരീരം മാത്രമാണ് സർവസ്വവും എന്നു ധരിച്ചു, സാഹിത്യസൃഷ്ടി ചെയ്താൽ, അതൊരിക്കലും സാർഥകമാവില്ല.

(1) 1929 ഡിസംബർ

(2) 1934. അക്കൊല്ലം 'സതി ഔർ പരേശ്' സംഗ്രഹത്തിൽ 'അനുരാധ' പ്രസിദ്ധീകരിക്കപ്പെട്ടു. 1934 മാർച്ച് 18 ൽ. 'പരേശ്' പൂജാ വാർഷികിയിൽ വന്നു. ഭാദ്ര, 1332.

പ്രേമത്തിൽ, ശരീരത്തിനു യാതൊരു സ്ഥാനവും ഇല്ലെന്നല്ല. ഉണ്ട്. എന്നാൽ, അതിനുള്ള സ്ഥാനം, വൃക്ഷത്തിനുവേരുപോലെയാണ്. മണ്ണിനു താഴെ."

'സതി' എന്ന കഥ, 'അനുരാധ' എഴുതുന്നതിന് അനേക വർഷം മുമ്പ് എഴുതിയതാണ്.[1] വ്യംഗ്യാത്മകമാണ് അതിന്റെ സ്വരം. 'ഏകനിഷ്ഠമായ പ്രേമം, സതീത്വം ഇവ രണ്ടും ശരിക്കും ഒരു വസ്തുവല്ല' ഇക്കാര്യം സാഹിത്യത്തിൽ സ്ഥാനം പ്രാപിക്കുന്നില്ലെങ്കിൽ, പിന്നെ സത്യം എവിടെച്ചെന്നു രക്ഷപ്പെടും? ശരത്ചന്ദ്രന്റെ ആ സിദ്ധാന്തമാണ് 'സതി' എന്ന കഥയിൽ മൂർത്തരൂപം പൂണ്ടു നിൽക്കുന്നത്. ആ കഥ എഴുതാൻ ഇടയായതു സംബന്ധിച്ച് ഒരു ചരിത്രമുണ്ട്. ശിവപൂരിലുള്ള വീട്ടിൽ താമസിക്കുന്ന കാലത്ത്, അദ്ദേഹത്തിന്റെ പക്കൽ ഒരു വലിയ ഡെസ്ക് ഉണ്ടായിരുന്നു. പല അപൂർണകൃതികളും അതിൽ സ്ഥാനം പിടിച്ചിരുന്നു. ശരത്ബാബു ഉമാ പ്രസാദ്മുക്കർജിയോടു പറഞ്ഞു, "അതെല്ലാം എടുത്ത് എന്റെയടുത്തുവയ്ക്കുക." ഉമാബാബു അങ്ങനെ ചെയ്തു. അതിൽ അപൂർണങ്ങളായ പല കൃതികളുമുണ്ടായിരുന്നു. വീണ്ടും വീണ്ടും വാക്കു കൊടുത്തിട്ടും ശരത്ബാബുവിന് ഒന്നും എഴുതാൻ പറ്റിയി രുന്നില്ല. ഉമാ പ്രസാദ് അതിൽ നിന്ന് ഏറ്റവും കൂടുതൽ അപൂർണമായ ഒരു കഥ എടുത്തിട്ടു പറഞ്ഞു: "അങ്ങ്, ഈ കഥ ഒന്നു മുഴുവനാക്കിയാലും !"

ആ അപൂർണകഥ വായിച്ചു വായിച്ച്, അദ്ദേഹം സ്വയം ശൂന്യതയിലേക്കു വലിച്ചെറിയപ്പെട്ടപോലെ ഇരുന്നുപോയി| സമാധിസ്ഥനായ മട്ടിൽ. കുറച്ചുനേരം കഴിഞ്ഞു. ഒരു നെടുവീർപ്പിട്ടു കൊണ്ടു പറഞ്ഞു. "ഇത് എന്റെ കയ്യിൽ ഇരിക്കട്ടെ; വല്ലതും ചെയ്യാമോ എന്നു നോക്കാം."

ആ കഥ മുഴുവനാക്കപ്പെട്ടപ്പോൾ, ആ, അപൂർണകൃതിയുമായി അതിനുയാതൊരു ബന്ധവുമില്ലാത്തപോലെ തോന്നി.

ശ്രീകാന്ത് (ചതുർഥപർവം)[2] വിപ്രദാസ് പ്രസിദ്ധീകരിക്കുന്നതിനുമുമ്പു തന്നെ പൂർണമായതാണ്. ദിലീപ്കുമാർ റോയി അതിനെ മുക്തകണ്ഠം സ്തുതിച്ചു കൊണ്ട് ഒരു ലേഖനം എഴുതി. അതുവായിച്ചപ്പോൾ ശരത്ബാബു പറഞ്ഞു : . . . . 'ശ്രീകാന്ത്' (ചതുർഥപർവം) നിങ്ങൾക്ക് ഇത്രമാത്രം നന്നായി തോന്നിയെന്നറിഞ്ഞപ്പോൾ, എനിക്കുണ്ടായ സന്തോഷം എത്രയെന്നു പറയാൻ പ്രയാസമാണ്. അതിനുകാരണമുണ്ട്. ഞാൻ ആ പുസ്തകം, വളരെയധികം പരിശ്രമിച്ച്, ഹൃദയാലുക്കളായ വായനക്കാർക്ക് ഇഷ്ടമാകണമെന്നു കരുതി മനസ്സുവച്ചു എഴുതിയതാണ്. നിങ്ങളെപ്പോലുള്ള ഒരു വായന

(1) 1927 ജൂൺ.

(2) 1933 മാർച്ച് 13.

ക്കാരനെ 'ശ്രീകാന്ത'നു കിട്ടിയത് ഭാഗ്യം തന്നെ. എന്നെ സംബന്ധിച്ചിടത്തോളം പരമാനന്ദപ്രദമായ കാര്യവും അതുതന്നെ. ഇനി, മറ്റൊരു വായനക്കാരൻ വേണ്ട. ഉണ്ടായില്ലെങ്കിൽ തന്നെ, ദുഃഖമൊട്ടില്ലതാനും."— അതു തന്നെയാണ്, അദ്ദേഹം സർവശ്രേഷ്ഠമായി കരുതിയിരുന്ന കൃത്യവും. അഭിപ്രായ വ്യത്യാസമുണ്ടാകാം. എന്നാലും, ശരത്ബാബുവിൻെറ സഹജമായ വിശ്വാസം അതായിരുന്നു. അതിനെപ്പറ്റി ആരെങ്കിലും സംശയം പ്രകടിപ്പിച്ചാൽ പറയും, "അക്കാര്യം നീ വലുതാകുമ്പോൾ മനസ്സിലാകും." ദിലീപകുമാറിന് എഴുതി:[1] "മറ്റൊന്നും നന്നായില്ലെങ്കിലും, ചുരുങ്ങിയപക്ഷം അസംഗതമായിട്ടുള്ള ഉച്ഛൃംഖലതയുടെ രൂപമൊന്നും പ്രകടിപ്പിച്ചില്ലല്ലോ . . . ."

'ശ്രീകാന്ത്' ചതുർഥപർവം രചിച്ചതു സംബന്ധിച്ചുള്ള കഥയും വളരെ വിചിത്രമാണ്. അതിനുവേണ്ടി ആരെങ്കിലും പ്രേരിപ്പിച്ചില്ലായിരുന്നെങ്കിൽ, അതെഴുതുകതന്നെ ഇല്ലായിരുന്നു. അത് തുടർച്ചയായി 'വിചിത്ര'യിൽ പ്രസിദ്ധീകരിച്ചു. പത്രാധിപരായിരുന്ന അമ്മാവൻ ഉപേന്ദ്രനാഥൻ അനേകവർഷം മുമ്പ് ശരത്ചന്ദ്രനോട് ഒരു നോവൽ ആവശ്യപ്പെട്ടു ചെന്നതാണ്. അന്ന്, നിരാശനായി മടങ്ങേണ്ടിവന്നു. ആ മനോ മാലിന്യത്തിനു പിന്നിൽ ഒരു ചരിത്രമുണ്ട്. ഹാവഡാ ഡിസ്ട്രിക്റ്റ് കോൺഗ്രസ്സ് കമ്മിറ്റിയുടെ പ്രസിഡൻെറന്ന നിലയിൽ, അവിടുത്തെ മുൻസിപ്പൽ കമ്മിറ്റിയുടെ തെരഞ്ഞെടുപ്പിൽ, അദ്ദേഹവും ഒരു കക്ഷിയായിരുന്നു. ആ സമയം ശരത്ബാബു പിന്തുണ നൽകിയിരുന്ന കക്ഷിയ്ക്കെതിരെനിത്യധനമുക്കർജി എന്നൊരു മാന്യനുണ്ടായിരുന്നു. ആ നിത്യധനൻെറ പരമ സ്നേഹിതനായിരുന്നു, യോഗീന്ദ്രനാഥമുക്കർജി. ഉപേന്ദ്രനാഥൻെറ ബന്ധുക്കാരനുമായിരുന്നു അദ്ദേഹം. അങ്ങനെ, അനായാസമായി ഈ ബന്ധുക്കാർ രണ്ടുചേരികളിലായി മാറി. അങ്ങനെയുള്ള കാലങ്ങൾ ഏഷണിക്കാർക്ക് നല്ല സമയമാണല്ലോ. അക്കൂട്ടത്തിൽ യോഗീന്ദ്രനാഥനോടു കടപ്പാടുള്ള ഒരാളുമുണ്ടായിരുന്നു. അയാൾ, എന്നും ശരത്ബാബുവിൻെറ വീട്ടിൽചെല്ലും, ഏഷണിപറയാൻ. അയാൾ പറയുംഃ "ഞാൻ എന്നും വൈകുന്നേരം യോഗീന്ദ്രനാഥൻെറ വീട്ടിലാണ് ആഹാരം കഴിക്കുന്നത്. അപ്പോൾ അദ്ദേഹത്തിൻെറ മകൻെറ ഭാര്യ ബാബുവിനെ വളരെ അധിക്ഷേപിച്ചു സംസാരിക്കാറുണ്ട്."

ആ പുത്രവധു ഉപേന്ദ്രനാഥൻെറ മകളായിരുന്നു. ശരത് ബാബുവിൻെറ അമ്മാവൻെറ മകൾ. വീണ്ടും വീണ്ടും ആ കഥകേട്ടു കേട്ട് ശരത്ചന്ദ്രൻെറ മനസ്സിൽ യോഗീന്ദ്രനാഥൻെറ കുടുംബത്തോട് അസുഖംതോന്നി. അങ്ങനെവരാൻ പാടില്ലാത്തതായിരുന്നു. എന്നാൽ, ശരത്ബാബുവിനോട് അമ്മാവന്മാരുടെപെരുമാറ്റം സുഖകരമായിരുന്നില്ല. സുരേന്ദ്രനാഥൻ മാത്രമേ മിത്രമായിരുന്നുള്ളു.

1. 1933 മെയ് 19.

ഒരേ മണ്ഡലത്തിലുള്ളവരായിരുന്നതിനാൽ ഉപേന്ദ്രനാഥനേയും കാണാറുണ്ടായിരുന്നു. എന്നാൽ, അത്ര അടുപ്പമൊന്നുമില്ലായിരുന്നു താനും. ആ നിലയിൽ, ഉപേന്ദ്രനാഥൻെറ മകൾ തന്നെ ആക്ഷേപിക്കുമെന്നു് വിചാരിക്കാൻ വിഷമം തോന്നിയില്ല.

അഞ്ചുവർഷം കഴിഞ്ഞാണ്, പെട്ടെന്നൊരിക്കൽ, ആ രഹസ്യം, വെളിയിലായത്[1]. ശരത്ബാബുവിനോട് ഏഷണിപറയാറുണ്ടായിരുന്ന മനുഷ്യൻ യോഗീന്ദ്രനാഥൻെറ വീട്ടിൽ ആഹാരം കഴിക്കാൻ പോയിരുന്നില്ലെന്ന്. അയാൾ പറഞ്ഞതെല്ലാം തന്നെ പച്ചക്കള്ളമായിരുന്നു. അതറിഞ്ഞപ്പോൾ ശരത്ചന്ദ്രനു വല്ലാത്ത വിഷമമായി. ഉപേന്ദ്രനാഥനെ കാണാൻ തിടുക്കവുമായി. ഒരു ദിവസം പെട്ടെന്ന് ഉപേന്ദ്രനാഥനു ഫോൺ ചെയ്തു. സന്ധ്യക്ക് ഏഴരമണിസമയം ആഫീസ് അടച്ചുകഴിഞ്ഞിരുന്നു. ഉപേന്ദ്രനാഥനും മാനേജർ സുശീലകുമാരനും മാത്രമേ അവിടെ ഉണ്ടായിരുന്നുള്ളു. ടെലിഫോൺ ബെല്ലു ശബ്ദിച്ചു. റസീവർഎടുത്ത്, ഉപേന്ദ്രനാഥൻ പറഞ്ഞു: 'ഹലോ'

അവിടുന്നുള്ള ശബ്ദം: "ഉപീൻ ആണോ?"

പരിചിതമായ സ്വരം. അഞ്ചാറുകൊല്ലം കഴിഞ്ഞു കേൾക്കുകയാണ്. ഉപേന്ദ്രനാഥൻ പറഞ്ഞു: "ഞാനാണ്, സംസാരിക്കുന്നത്. എങ്ങനെയുണ്ട്, ശരത്?"

"അങ്ങനെയൊക്കെ കഴിയുന്നു. നിങ്ങളുടെ പത്രത്തിൻെറ നില എങ്ങനെയുണ്ട്? വളരെ മോശമാണോ?"

"ഏതുവിധത്തിലുള്ള കാര്യമാണ് ചോദിക്കുന്നത്?"

"സാമ്പത്തിക ദൃഷ്ട്യാ?"

"ഇപ്പോൾ അൽപം കഷ്ടിയാണ്. വളരെ മോശമാണോ എന്തോ? പെട്ടെന്നു പറയാൻ പ്രയാസമാണ്. എന്നാലും അത്ര മെച്ചമൊന്നുമല്ല."

"എൻെറ ലേഖനം കിട്ടിയാൽ സൗകര്യമായിരിക്കുമോ?"

"ആകണമല്ലോ."

"വേണമെന്നുണ്ടോ?"

ശരത്ചന്ദ്രൻെറ വായിൽനിന്നുതന്നെ, ആ വാക്കുകൾ കേട്ടപ്പോൾ ഉപേന്ദ്രനാഥൻെറ ഹൃദയം ഉല്ലാസവും അഭിമാനവും കൊണ്ടു നിറഞ്ഞു. ശരത്തിൻെറ പേരു കേട്ടപ്പോൾ സുശീലനും ഉത്സാഹം തോന്നി. ഉപേന്ദ്രനാഥൻ പറഞ്ഞു: "ശരത് പറയുന്നു, ലേഖനം തരാമെന്ന്. എന്താ, നിങ്ങൾ സ്വീകരിക്കുമോ?" അതു കേട്ടപ്പോൾ അയാളുടെ മുഖം സന്തോഷം കൊണ്ടുവികസിച്ചു. പറഞ്ഞു: "ചോദിക്കാൻ വല്ലതുമുണ്ടോ? നിശ്ചയമായും സ്വീകരിക്കും !"

രണ്ടുപേർക്കും അറിയാവുന്ന കാര്യമാണ്. ശരത്ചന്ദ്രൻെറ ലേഖനം 'വിചിത്ര'യെ കൂടുതൽ ജനപ്രീതികരമാക്കുമെന്ന്. വായന

---

1. 1931 ഡിസംബർ.

ക്കാർക്കും വരിക്കാർക്കും ഒരു പോലെ പ്രിയനാണ് ശരത്. അതിനാൽ, വ്യക്തിപരമായ മാനാപമാനങ്ങളുടെ പ്രശ്നമേ ഇല്ല. ഉപേന്ദ്രനാഥൻ പറഞ്ഞു: "വേണമോ വേണ്ടയോ എന്നു ചോദിക്കുന്നത് എന്തിനാണു ശരത്തേ ! വേണ്ടിയിട്ടുതന്നെയാണല്ലോ, ഞാൻ അന്നു വന്നിരുന്നത്. നീയല്ലേ മടക്കിവിട്ടത്."

ആ പരാതിക്കും അഭിമാനത്തിനുമൊന്നും മറുപടിപറയാതെ ശരത് ചോദിച്ചു: "ആഫീസ്സിൽ എപ്പോൾ വരെയുണ്ടാകും?"

"എന്താ, വരുന്നോ?"

"അതെ, ഒരു പത്തിരുപതുമിനിട്ടിനകം അങ്ങെത്തിയേക്കാം."

എന്നാൽ എട്ടുമിനിട്ടുപോലും കഴിഞ്ഞില്ല, ശരത്ബാബു ചിരിച്ചുകൊണ്ട് ഉപേന്ദ്രനാഥൻെറ മുറിയിൽ പ്രവേശിച്ചു. പിന്നെ, വർത്തമാനമായി. അവരുടെ ഇടയിൽ ഒരിക്കലും ഒരു വഴക്കും ഉണ്ടായിരുന്നില്ലെന്നേ തോന്നൂ. ആരും പഴയതൊന്നും സൂചിപ്പിച്ചുമില്ല. അതുകൊണ്ട്, പരാതിയോ വിശദീകരണമോ, ക്ഷമായാചനമോ ഒന്നും തന്നെ വേണ്ടിവന്നില്ല. അതും ഇതും പറഞ്ഞ് രണ്ടും മൂന്നും മിനിട്ട് കഴിഞ്ഞു. പിന്നെ, കാര്യത്തിലേക്കുകടന്നു. ശരത് ചോദിച്ചു. "എന്നിൽ നിന്ന് എന്താണ് പ്രതീക്ഷിക്കുന്നത്?"

ഉപേന്ദ്രനാഥൻ പറഞ്ഞു: "തീർച്ചയായും ഒരു നോവൽ!"

ശരത്ബാബു പറഞ്ഞു: "നോവൽ തന്നെ. തീർച്ച. എന്തായിരിക്കണം വിഷയം?"

ഉപേന്ദ്രനാഥൻ അതിനിടയിൽ മനസ്സുകൊണ്ട് ഒരു തീരുമാനം എടുത്തുകഴിഞ്ഞിരുന്നു. പെട്ടെന്നു പറഞ്ഞു: "ശ്രീകാന്ത്, നാലാം പർവം."

വിസ്മയ സ്വരത്തിൽ ശരത് ചോദിച്ചു. "എന്തുവേണമെന്ന്? ശ്രീകാന്ത് നാലാംപർവമോ? മൂന്നു പർവം കഴിഞ്ഞു. ഇനി നാലാമതു പർവം വായിക്കാനുള്ള ക്ഷമ ഉണ്ടാകുമോ വായനക്കാർക്ക് ?"

ഉപേന്ദ്രനാഥൻപറഞ്ഞു: "തീർച്ചയായും. 'ശ്രീകാന്ത'ൻെറ മൂന്നാമത്തെ പർവം അവസാനിക്കുമ്പോൾ, രാജലക്ഷ്മിയുടെ കഥയിൽ തിരശ്ശീല വലിച്ചിടുകയാണല്ലോ ചെയ്തത്, കാശീ ധാമത്തിൽവച്ച് സദ്ഗുരുവിൻെറ കരങ്ങളിൽ അവളെ സമർപ്പിച്ചശേഷം. പിന്നെ, ഇപ്പോൾ രാംഗാമാട്ടിയിൽ നിന്ന് രാജലക്ഷ്മിയെയും ശ്രീകാന്തനെയും തിരിയെ കൊണ്ടുവന്ന്, കഥ പിന്നെയും തുടങ്ങിയാൽ, വായനക്കാരുടെ ക്ഷമയറ്റുപോകുമെന്നു പറയാൻ പറ്റുമെന്നു തോന്നുന്നില്ല. എന്നാൽ, ഒരു കാര്യമുണ്ട്. അഭയയുടെ ഉൽക്കടമായ നിയന്ത്രണം തള്ളിക്കളയാൻ പറ്റാഞ്ഞിട്ടാണല്ലോ ശ്രീകാന്തൻ വളരെ താൽപര്യപൂർവം റംഗൂണിലേക്ക് തിരിക്കാൻ തയ്യാറായത്. ആ അഭയയെ നീ, അങ്ങനെ തന്നെ അങ്ങു വിട്ടുകളഞ്ഞില്ലേ, തളിരിട്ടു പൂവണിഞ്ഞു വികസിക്കാൻ ഇടം കൊടുക്കാതെ? ആ നിലയിലും അഭയയെ പരിചയപ്പെടുത്തിയ രീതി ഓർക്കുമ്പോൾ അവൾ തളിർത്തു പൂത്തു

കായിടുന്ന കഥ കൂടി എഴുതിയാൽ അതൊരപൂർവ സംഭവമാകും. തീർച്ച. വിചിത്രയുടെ വായനക്കാർ മാത്രമല്ല; ഗൗഡജനങ്ങളും അത് കൊണ്ട് സന്തോഷിക്കും.''

സുശീലനും ആ അഭിപ്രായത്തോടു യോജിച്ചു. ശരത് സമ്മതിച്ചു. വിചിത്രയുടെ അടുത്ത ലക്കത്തിൽ തന്നെ പരസ്യവും വന്നു.

"മാഘമാസത്തിലെ ലക്കം മുതൽ 'വിചിത്ര'യിൽ 'ശ്രീകാന്ത്' നാലാംപർവം കഥ തുടർച്ചയായി പ്രസിദ്ധീകരിക്കുന്നതാണ്. അതിൽ അഭയയുടെ സുഗന്ധം കൊണ്ടു സുരഭിലമായ 'ശ്രീകാന്ത'ന്റെ വായനക്കാരുടെ മനസ്സ് ആനന്ദനൃത്തം ചെയ്യും."

വിജ്ഞാപനം ചെയ്തപോലെ തന്നെ 'ശ്രീകാന്ത'ന്റെ നാലാം ഭാഗം വിചിത്രയിൽ വരാൻ തുടങ്ങി. എന്നാൽ തുടക്കം മുതൽ തന്നെ അഭയയെ സംബന്ധിച്ച വിവരങ്ങളൊന്നും കാണപ്പെട്ടില്ല. കഥ ആരംഭിച്ചു. കവി ഗൗഹർ, വൈഷ്ണവി കമലലത എന്നിവരെ കേന്ദ്രീകരിച്ചുകൊണ്ട് ശരത്ചന്ദ്രന്റെ മനസ്സൊന്നുമാറി. അഭയയുടെ കഥ എന്നെന്നേക്കുമായി അപൂർണമായിവിട്ടു. ഒരു പക്ഷേ, ആ കഥാപാത്രങ്ങൾ രണ്ടും പൂർണമായും സങ്കൽപസൃഷ്ടികളായിരുന്നില്ലെന്നുള്ളതാവാം കാരണം. രണ്ടുപേരോടും നേരിട്ടു പരിചയമുണ്ടായിരുന്നിരിക്കാം. അഭിജ്ഞത സൃഷ്ടിച്ച ആ മോഹം കൊണ്ടാകാം അഭയ വരെ എത്താനുള്ള മാർഗം അടച്ചുകളഞ്ഞതും. അഭയയുടെ പാത്ര ചിത്രീകരണവും സാങ്കൽപികമല്ല. ബർമ്മയിൽ വച്ച് മേസ്ട്രിയുടെ ഒരു സ്ത്രീയെ പരിചയമുണ്ടായിരുന്നു. ഭർത്താവിനാൽ അസഹനീയമാംവിധം ഉപദ്രവിക്കപ്പെട്ടിട്ടും, അയാൾ ജീവിച്ചിരുന്നിടത്തോളം കാലം അവൾ തന്റെ കാമുകന്റെയടുത്തുപോയില്ല. ഭർത്താവു മരിച്ച ശേഷമേ അവർ തമ്മിൽ ചേർന്നുള്ളു. അൽപം ചില വ്യതിയാനങ്ങളോടുകൂടി ആ സംഭവത്തെ ആധാരമാക്കി അഭയക്കു ജന്മം നൽകി. എന്നാൽ, ആ അൽപമായ വ്യതിയാനം മഹത്വത്തിന്റെ ദൃഷ്ടിയിൽ എത്രയോ വലുതാണ്! അവൾ അക്രമിയായ ഭർത്താവു ജീവിച്ചിരിക്കെത്തന്നെ, അയാളെ ഉപേക്ഷിക്കാൻ ധൈര്യപ്പെട്ടു. മേസ്ത്രിയുടെ അക്രമങ്ങൾ സ്വന്തം കണ്ണുകൊണ്ടു കണ്ട ശരത്ബാബുവിനു തോന്നി, അങ്ങനെയുള്ള ഒരു ഭർത്താവിനെ ഒരു ഭാര്യ ഉപേക്ഷിച്ചാൽ, അത് പാപമൊന്നുമല്ലെന്ന്.

ശരത്ചന്ദ്രന്റെ സാഹിത്യസൃഷ്ടികളിൽ, നാം അദ്ദേഹത്തിന്റെ ജീവിതത്തിൽ കടന്നുവന്നിട്ടുള്ള യഥാർഥ വ്യക്തികളെ കണ്ടെത്താൻ ശ്രമിക്കുന്നു. അന്വേഷിച്ചാൽ കുറേയൊക്കെ കണ്ടെന്നും വരാം. സാഹിത്യത്തിൽ വന്നപ്പോൾ, മേസ്ട്രിയുടെ ഭാര്യ അഭയയായിത്തീർന്നു. മറ്റുള്ളവരെ സംബന്ധിച്ച് അങ്ങനെ തന്നെ സംഭവിച്ചു. എന്നാൽ, ശ്രീകാന്തൻ ശരത്തായിട്ടും ശരത്തല്ല. എഴുത്തുകാരന്റെ ഐന്ദ്രജാലികമായ തൂലികാ സ്പർശമേറ്റ് അത്ഭുതകരമായ പരിവർത്തനമാണ് സംഭവിച്ചത്. ഒന്നു മറ്റൊന്നായി മാറി. അഭയയെ കേന്ദ്രീകരിച്ച് അഞ്ചാമത്തെ പർവം എഴുതണമെന്നുള്ള വിചാരം

പിന്നെയും ഉണ്ടായിരുന്നു. ദിലീപകുമാറിന് എഴുതി:[1] "ശ്രീകാന്തന്റെ അഞ്ചാം പർവവും കൂടി എഴുതി അവസാനിപ്പിച്ചുകളയാം . . . . അഭയ മുതലായവരെ ബന്ധിപ്പിച്ചുകൊണ്ട്. നാലാമത്തെ പർവം അത്ര നന്നായില്ലെന്നാണ് നിങ്ങളുടെയെല്ലാം അഭിപ്രായമെങ്കിൽ, പിന്നെ രഥം അവിടെത്തന്നെ നിൽക്കട്ടെ !"

ദിലീപ്കുമാർ നാലാംപർവത്തെ പ്രശംസിച്ചു. എങ്കിലും സഹജമായ അലസതകൊണ്ട് രഥം അതിന്റെ ഗതി തുടർന്നില്ല.

അക്കാലത്ത് അദ്ദേഹത്തിന്റെ ലേഖനങ്ങളുടെ സംഗ്രഹം[2] പ്രസിദ്ധീകരിക്കപ്പെട്ടു. 'സുദേശ് ഔർ സാഹിത്യ' എന്ന പേരിൽ. കഴിഞ്ഞ അനേക വർഷങ്ങളിൽ ചെയ്ത പ്രസംഗങ്ങളുടേയും എഴുതിയ ലേഖനങ്ങളുടേയും സംഗ്രഹമായിരുന്നു, അത്. അതിനു രണ്ടു ഭാഗമുണ്ടായിരുന്നു. രാഷ്ട്രീയ ലേഖനങ്ങളായിരുന്നു, 'സുദേശ' വിഭാഗത്തിൽപെട്ടവ. സാഹിത്യമായി ബന്ധപ്പെട്ടവ 'സാഹിത്യ' വിഭാഗത്തിലും. അതിന്റെ സർവാധികാരവും ആര്യ പബ്ളിഷിംഗ് കമ്പനിയുടെ, അവകാശാധികാരിയായ ശ്രീ അശ്വനീകുമാർവർമ്മനാണ് കൊടുത്തിരുന്നത്. അതുകൊണ്ടാണ്, അക്കാര്യം വിശേഷ വിധിയായി ഉല്ലേഖനം ചെയ്യപ്പെടുന്നത്. അശ്വിനീകുമാർ സ്വാതന്ത്ര്യ സമരത്തിലെ ഒരു സേനാനിയായിരുന്നു. ജയിൽ വിമുക്തനായിവന്നതാണ്. അക്കാലത്ത് അദ്ദേഹത്തിന്റെ സ്ഥാപനം സാമ്പത്തികമായ പ്രതിസന്ധിയിൽ കൂടി കടന്നു പോരുകയായിരുന്നു. മൂലധനക്കുറവു കാരണം എഴുത്തുകാർക്കു പണം കൊടുത്ത് അവരുടെ പുസ്തകങ്ങൾ വാങ്ങാൻ കഴിഞ്ഞിരുന്നില്ല. ആ നിലയിൽ സഹായമാകട്ടെ എന്നു കരുതിയാണ് അങ്ങനെ ചെയ്തത് . 'സുദേശ് ഔർ സാഹിത്യ' കൂടാതെ, 'തരുണോം കാ വിദ്രോഹ്' എന്ന പുസ്തകം പ്രസിദ്ധീകരിക്കാനുള്ള അധികാരവും ആ സ്ഥാപനത്തിനു തന്നെ കൊടുത്തു. ആ സംഗ്രഹത്തിൽ 'സത്യ ഔർ മിഥ്യ' എന്ന ഉപന്യാസവും ചേർത്തിട്ടുണ്ട്.[3]

ഈ ഉപന്യാസങ്ങളിൽ നിന്ന് സ്വാഭാവികമായും സംസിദ്ധമാകുന്ന ഒരു കാര്യമുണ്ട്. അദ്ദേഹത്തിന്, സുസ്പഷ്ടമായ ഒരു ദർശനം — സിദ്ധാന്തം — ഇല്ലായിരുന്നെങ്കിലും, ചിന്തനശീലത്തിന്റെ അഭാവം ഒട്ടും തന്നെ ഇല്ലായിരുന്നു എന്നുള്ളതാണത്. തനിക്കു പറയാനുള്ളത് ഉപന്യാസ രൂപത്തിൽ പറയാൻ അദ്ദേഹത്തിനു വശമായിരുന്നു. ശരത്ചന്ദ്രന്റെ മരണശേഷം പ്രസിദ്ധപ്പെടുത്തിയ അമ്മാതിരി കൃതികളുമുണ്ട്. അവയിൽ 'ക്ഷുദ്രേർ ഗൗരവ്'[4] പോലുള്ള രമ്യങ്ങളായ കൃതികളും, 'ആമാർ ആശയ'[5]പോലുള്ള രൂപ

1. 1933 മെയ് 19. 2. 1932. 3. 1932 ആഗസ്റ്റ് 23.
4. യമുനാമാഘ് 1320 (1914 ജനുവരി)
5. 'ഭാരതവർഷ' ജ്യേഷ്ഠ മെയ്—ജൂൺ 1917.

കഥകളും ഉണ്ടായിരുന്നു. മാധുര്യമണ്ഡിതങ്ങളായ അമ്മാതിരി കൃതികൾ അദ്ദേഹത്തിന്റെ കവി ഹൃദയത്തിലേക്ക് വെളിച്ചം പകരുന്നവയാണ്.

## 16

കുട്ടിക്കാലത്തു ശരത്ചന്ദ്രൻ അനേകം നാടകങ്ങളിൽ അഭിനയിച്ചു പേർ സമ്പാദിച്ചിരുന്നു. അന്ന്, ആളുകൾക്കു നാടകം കാണാൻ വളരെ ഉത്സാഹമുള്ള കാലമായിരുന്നു. എന്നാൽ, നല്ല വീട്ടിലെ കുട്ടികൾ രംഗത്തുവരുന്നത് ആർക്കും സ്വീകാര്യമായിരുന്നില്ല. ശരത്ചന്ദ്രൻ ജന്മനാ 'വിദ്രോഹി'യായിരുന്നു. അതുകൊണ്ട് എപ്പോഴും അഭിനയത്തിൽ താൽപര്യം കാണിച്ചുപോന്നു. കൽക്കത്തയിൽവച്ചും, പിന്നീടു ബർമ്മയിലായിരുന്നപ്പോഴും ആ ഉത്സാഹം ഏതെങ്കിലുമൊരു പ്രകാരത്തിൽ അണയാതെനിന്നു.

റംഗൂണിൽവച്ച് അദ്ദേഹം 'വിലാമംഗൽ തിയേറ്റേഴ്സ്' സ്ഥാപിക്കാൻ ശ്രമിച്ചു. എന്നാൽ, ഗായികയായ വിധുബാലയുടെ അകാല നിര്യാണം മൂലം ആ തിയേറ്റർ ഭ്രൂണാവസ്ഥയിൽ തന്നെ അലസിപ്പോയെന്നുപറയാം.[1] അഭിനയത്തിൽ വളരെ താൽപര്യമുള്ള ആളായിരുന്നതുകൊണ്ട് അദ്ദേഹത്തെപ്പോലുള്ള ഒരു കലാകാരന്റെ മനസ്സിൽ, നാടകം എഴുതിയാൽ കൊള്ളാമെന്നുള്ള ആഗ്രഹം തോന്നുക, സ്വാഭാവികം മാത്രമായിരുന്നു. അപ്രസിദ്ധിയുടെ ഇരുൾമറ നീക്കി വെളിയിൽ വന്ന കാലത്ത്, തന്റെ പരമസ്നേഹിതനായ പ്രമഥനാഥ ഭട്ടിന് ഒരു കത്ത് അയച്ചു: "ഞാനും ഒരു നാടകം എഴുതിയാൽ കൊള്ളാമെന്നു വിചാരിക്കുന്നു. നല്ലതാണെങ്കിൽ ഏതെങ്കിലും തിയേറ്ററിൽ അഭിനയിക്കാമല്ലോ."[2] എന്നാൽ അത് കേവലമൊരു പ്രസ്താവനമാത്രമായി ഇരുന്നേയുള്ളു എന്നു തോന്നുന്നു. നാടകം എഴുതാൻ പറ്റിയില്ല. പിന്നെ, ക്രമേണ മനസ്സ് അവിടെ നിന്നു വിടുകയും ചെയ്തു. പിന്നെയും പതിനഞ്ചു വർഷങ്ങളോളം കഴിഞ്ഞു. അപ്പോൾ ശരത്ചന്ദ്രന്റെ ചില പ്രശംസകന്മാർ, അദ്ദേഹത്തിന്റെ നോവലുകളെ ആസ്പദമാക്കി നാടകം എഴുതുന്ന കാര്യം പറയുക ഉണ്ടായി. ചിലർ അതിനായി പരിശ്രമിക്കുകയും ചെയ്തു. അപ്പോൾ ശരത്ബാബുവിന്റെ ദൃഷ്ടി വീണ്ടും അങ്ങോട്ടുതിരിഞ്ഞു. ശ്രീ അക്ഷയചന്ദ്രസർക്കാരിനു അത് സംബന്ധിച്ച് ഒരുകത്തെഴുതി: "എന്റെ നോവലുകൾ നാടകരൂപത്തിൽ അഭിനയിക്കപ്പെടുന്നതിന് സാധാരണഗതിയിലുള്ള വ്യവസ്ഥ ഇത്ര മാത്രമാണ് — ആ നാടകം അച്ചടിക്കാൻ പാടില്ല; ഏതെങ്കിലും വ്യാപാരിയോ തിയേറ്റർ ഉടമയോ അതുകൊണ്ടു പണം ഉണ്ടാക്കാൻപാടില്ല. ഇത്രയും കാര്യം ഒഴിവാക്കിയാൽ, പിന്നെ, ആരെങ്കിലും അഭിനയിക്കുന്നതിലോ അതിന്റെ

1. ജൂലായ് 1907, ശരത് പ്രതിഭാ. സതീശ് ചന്ദ്രദാസ്
2. 1913 ഏപ്രിൽ 8

ടിക്കറ്റു വിൽക്കുന്നതിലോ എനിക്കു യാതൊരു തടസവുമില്ല."[1]

ഏതോ ഒരു മാന്യൻ 'ദത്ത' എന്ന നോവലിനെ അടിസ്ഥാനമാക്കി ഒരു നാടകം തയ്യാറാക്കി. ശരത്ബാബു തന്നെ, അതിൽ വേണ്ട തിരുത്തലുകൾ ചെയ്തുകൊടുത്ത്, 'വിജയ'എന്ന് പേരുമിട്ടു. നാടകമാക്കാൻ വേണ്ടി നോവലിന്റെ കഥാരൂപത്തിനു ഒരു പുതിയ രൂപം കൊടുക്കേണ്ടതുണ്ടെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. അക്കാര്യം അദ്ദേഹത്തിനല്ലാതെ മറ്റൊരാൾക്കും ചെയ്യാൻ സാധിക്കുമായിരുന്നില്ല.

എന്നാൽ, ആ നാടകം അത്ര എളുപ്പത്തിൽ എഴുതാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ പ്രസിദ്ധീകരണക്കാരായ ഹരിദാസ്ചതോപാദ്ധ്യായ പറഞ്ഞുമടുത്തപ്പോൾ, മറ്റാരെക്കൊണ്ടെങ്കിലും എഴുതിക്കാമെന്നു വിചാരിച്ചു. ശരത്ബാബു പറഞ്ഞു: "അങ്ങ്, മറ്റൊരാളെക്കൊണ്ട് അത് എഴുതിക്കാൻ വിചാരിക്കുന്നു. അയാൾ എന്നെക്കാൾ വേഗം അതു ചെയ്യുമോ? പല അസൗകര്യങ്ങളുമുണ്ടാകും അയാൾക്ക്. ഇടയ്ക്ക് ലേഖകന്റെ സഹായമില്ലാതെ അതെല്ലാം ദൂരീകരിക്കാൻ പ്രയാസമാകും. അഭിനയ ദൃഷ്ട്യാ നോക്കുമ്പോഴും അതത്ര നന്നായിരിക്കുമെന്നു തോന്നുന്നില്ല. ഞാൻ തന്നെ എഴുതിയതായതുകൊണ്ട്, എന്നെ സംബന്ധിച്ചിടത്തോളം ആവക ബുദ്ധിമുട്ടുകളൊന്നുമുണ്ടാവില്ല. 'വിജയ' എന്ന പേരിൽ എനിക്കൊരു നാടകം പ്രസിദ്ധീകരിക്കുകയും ചെയ്യാം. മറ്റൊരാളാണ് എഴുതിയതെങ്കിൽ അതു സാധ്യമാകുകയുമില്ല."

"ആദ്യത്തെ അങ്കം നോക്കാൻ വേണ്ടി പ്രബോധ് ഗുഹ് കൊണ്ടുപോയിരുന്നു. അത് തിരികെ കൊടുത്തില്ല. കോപ്പി ഉണ്ടായിരുന്നു. അത് അഭിനയയോഗ്യമാക്കി എഴുതാൻ തുടങ്ങിയതാണ്. അപ്പോൾ വന്നു ഒരു തടസ്സം. താമസം നേരിടുന്നതുകൊണ്ടു (വിജയ ശരിയാകുമെന്നുള്ള പ്രതീക്ഷയിൽ) വളരെ നഷ്ടമുണ്ടാകാൻ ഇടയുണ്ട്. നടന്മാർക്ക് വെറുതെ ശമ്പളം കൊടുക്കേണ്ടിവരുന്നു. ഈ സ്ഥിതിയിൽ എന്തുചെയ്യണം. ഒരു നിശ്ചയവുമില്ല. ഒരു പ്രകാരത്തിൽ പുസ്തകം മുഴുവൻ റെഡിയാക്കി. അൽപം ചില മാറ്റിമറിക്കലുകളെല്ലാം ചെയ്തു. കുറച്ചുകൂടി എഴുതിച്ചേർത്ത് കോപ്പി എടുപ്പിക്കാനേയുള്ളു. ഇതിനിടയിൽ സുഖമായാൽ തീർച്ചയായും ചെയ്യാം. കുറച്ചുദിവസം മുമ്പ് അങ്ങ് ഈ തീരുമാനമെടുത്തിരുന്നെങ്കിൽ ഒരു പ്രയാസവും ഉണ്ടാവില്ലായിരുന്നു .... പുനശ്ച: നോക്കാൻ വേണ്ടി ആദ്യഭാഗം തുളുവിന്റെ കയ്യിൽ കൊടുത്തയക്കുന്നു. അത് നോക്കിയിട്ടു ബാക്കി ഭാഗം എഴുതിക്കാമെന്ന് അങ്ങേക്കുതോന്നുകയാണെങ്കിൽ വിവരം അറിയിക്കുക."

ശരത്ബാബുവിനു നാടകം എഴുതാൻ കഴിഞ്ഞില്ല. തന്റെ കഴിവുകേട് അംഗീകരിച്ചിരുന്നെങ്കിൽ തന്നെയും തനിക്കെഴുതാൻ

---

1. 1928 ജനുവരി 21.

കഴിയുമെന്നായിരുന്നു വിശ്വാസം. ആ വിശ്വാസം പശുപതി ചതോപാധ്യായന് എഴുതിയ ഒരു കത്തിൽ വ്യക്തമാക്കിയിട്ടുണ്ട്:

"ഒരു പക്ഷേ, നാടകം എഴുതാൻ എനിക്കു കഴിഞ്ഞേക്കും. കാരണം, നാടകത്തിലെ ഏറ്റവും പ്രാധാന്യമർഹിക്കുന്ന വസ്തു സംഭാഷണമാണല്ലോ. അതെഴുതാൻ ഞാൻ ശീലിച്ചിട്ടുണ്ട്. കാര്യം എങ്ങനെപറയണം, എത്ര ലളിതമായിപറഞ്ഞാലാണ്, അത് മനസ്സിൽ ചെന്നു ശക്തിയായി പതിയുന്നത് — എന്നിങ്ങനെയുള്ള കാര്യങ്ങൾ അറിഞ്ഞുകൂടെന്നുമില്ല. പിന്നെ, പാത്രചിത്രീകരണം, സംഭവാവിഷ്കരണം മുതലായവയെപ്പറ്റിയാണെങ്കിൽ, അതും എനിക്കു ചെയ്യാൻ കഴിയുമെന്നാണ്, എന്റെ വിശ്വാസം. നാടകത്തിൽ, സംഭവങ്ങൾ, അഥവാ സിറ്റുവേഷൻസ് ആവിഷ്കരിക്കേണ്ടിവരുന്നു, പാത്രസൃഷ്ടിക്കുവേണ്ടിത്തന്നെ. പാത്രസൃഷ്ടി രണ്ടുവിധത്തിലാകാം. ഒന്ന്, പ്രത്യക്ഷം; അതായത് സ്ത്രീ പാത്രങ്ങളോ പുരുഷ പാത്രങ്ങളോ ആരായിരുന്നാലും, അവരെ സംഭവ പരമ്പരകളുടെ സഹായത്തോടുകൂടി, കാഴ്ചക്കാരുടെ മുമ്പിൽ അവതരിപ്പിക്കുക. പിന്നൊന്ന്, സ്വഭാവ വികസനമാണ്. അതായത് സംഭവ പരമ്പരകൾ വഴിയായി അവരുടെ സ്വഭാവത്തിൽ വ്യതിയാനം വരുന്നതായി കാണിക്കുക; അത് നന്മയിലേക്കുമാകാം, തിന്മയിലേക്കുമാകാം. ഒരു മനുഷ്യൻ ഇരുപതുവർഷം മുമ്പ്, വിത്സൻ ഹോട്ടലിൽ ആഹാരം കഴിച്ചിരുന്നതാണെന്ന് കള്ളം പറഞ്ഞിരുന്നെന്നും, കൂടാതെ മറ്റു പല ചീത്ത പ്രവൃത്തികളും ചെയ്തിരുന്നുവെന്നും വിചാരിക്കുക. ഇന്നയാൾ ധർമ്മ നിഷ്ഠനായ വൈഷ്ണവനാണ്. ബങ്കിംചന്ദ്രന്റെ വാക്കുകളിൽ പറഞ്ഞാൽ, ഇലയിൽ മത്സ്യക്കറിയുടെ ചാറുവീണാൽ കൈകൊണ്ടു തുടച്ചുകളയുന്നവൻ ! എന്നാൽ അതയാളുടെ നാട്യം മാത്രമാകരുത്. യഥാർത്ഥമായ ആന്തരികപരിവർത്തനമാകണം. ഏതാനും സംഭവങ്ങൾകാരണമോ അല്ലെങ്കിൽ പത്ത് പന്ത്രണ്ടു നല്ല മനുഷ്യരുടെ സംസർഗം കൊണ്ടോ, അയാൾ യഥാർത്ഥത്തിൽ മാറിപ്പോയതാകാം. അപ്പോൾ അയാൾ ഇരുപതുവർഷം മുമ്പു എന്തായിരുന്നോ, അതും സത്യമാണ്. ഇന്നു എന്തായോ അതും സത്യമാണ്. നാടകത്തിൽ അവയെല്ലാം യഥാർഥമാണെന്നു തോന്നത്തക്ക വിധം, രചനാ പ്രക്രിയകളിലൂടെ, വായനക്കാരുടേയോ അഥവാ കാഴ്ചക്കാരുടേയോ മുമ്പിൽ അവതരിപ്പിച്ചുകൊടുക്കണം. ഈ പരിവർത്തനങ്ങൾക്കെല്ലാം കാരണം എന്താണെന്ന്, എത്രനോക്കിയിട്ടും നാടകത്തിലെങ്ങും കാണുന്നില്ലല്ലോ എന്നവർക്കു തോന്നാൻ ഇടയാകരുത്. കാര്യം അൽപം ബുദ്ധിമുട്ടുള്ളതാണ്.

"പിന്നെ, ഒരു കാര്യം, നോവൽ പോലെ നാടകം വലിച്ചു നീട്ടപ്പെടാവുന്നതല്ലെന്നുള്ളതത്രെ. ഒരു നിശ്ചിതസമയ പരിധിയിൽ നിന്ന് അത് മുമ്പോട്ടു പോകാൻ അനുവദിച്ചുകൂടാ. ഒന്നിനു ശേഷം മറ്റൊരു സംഭവം അണിയിച്ചൊരുക്കി നാടകത്തെ രംഗങ്ങളിലും

അങ്കങ്ങളിലുമായി വിഭജിക്കണം. അതും ശ്രമിച്ചു നോക്കിയാൽ ദുസ്സാദ്ധ്യമാവുകയില്ല." എന്നിരുന്നാലും, താൻ നാടകം എഴുതാത്തതെന്താണ് എന്ന കാര്യത്തെ പരാമർശിച്ചുകൊണ്ട്, ആ എഴുത്തിൽ തന്നെ എഴുതുകയാണ്: "പിന്നെ, വിചാരിക്കുകയാണ്, നാടകം എഴുതിയിട്ട് എന്തുവേണമെന്ന്. നാടകം എഴുതിയാൽ ആരുണ്ട് വേദിയിൽ അവതരിപ്പിക്കാൻ? ശിക്ഷിതരും വിവരമുള്ളവരുമായ നടീനടന്മാർ എവിടെ ഇരിക്കുന്നു? 'നാടകത്തിൽ നായികയാകാൻ പറ്റും' എന്നു തോന്നുന്ന ഒരു നടിയെയും കാണുന്നില്ല. അങ്ങനെയുള്ള പല കാരണങ്ങളാലും സാഹിത്യത്തിൻെറ ഈ രംഗത്തേക്ക് കാലുകുത്താൻ തോന്നുന്നില്ല. ഇന്നത്തെ നാടക വേദിക്കുള്ള ഈ കുറവും, എന്നെങ്കിലും പരിഹരിക്കപ്പെടുമെന്നു വിശ്വസിക്കുന്നു. പക്ഷെ, നമുക്ക് അതൊന്നും കാണാൻ പറ്റിയെന്നുവരില്ല. യഥാർത്ഥത്തിലുള്ള ഒരു പ്രേരണ ഉദിച്ചാൽ, ഒരു പക്ഷേ, വല്ലപ്പോഴും എഴുതിയെന്നുംവരാം. കൂടുതൽ പ്രതീക്ഷയൊന്നുമില്ല.(1)'

അദ്ദേഹം പറഞ്ഞു: "തിയേറ്റർ കേവലം ആനന്ദത്തിനു മാത്രമല്ല. ലോക ശിക്ഷണവും അതിൻെറ പ്രയോജനമാണ്. നാട്ടിലെ നാടക കൃതികൾ, ശാന്തിയുടേയും സമാധാനത്തിൻേറയും പേരിൽ, സർക്കാർ അത് ഉടനടി ജപ്തി ചെയ്തിട്ടുമുണ്ട്. അതുകൊണ്ട്, സത്യം പുലർത്താൻ കഴിയാത്ത നമ്മുടെ നാടക വേദി, ഇന്ന് നാട്ടിൻെറ മുമ്പിൽ ലജ്ജിതവും വ്യർത്ഥവും അർത്ഥഹീനവുമായിട്ടുണ്ട്."

ഒരു പക്ഷേ അതുകൊണ്ടായിരിക്കാം, നാടകരചനയിൽ ശ്രദ്ധിക്കാതിരുന്നതും. 'ദത്താ', 'പള്ളീസമാജ്', 'ദേനാ—പാവനാ' എന്നീ മൂന്നു നോവലുകളുടെ നാടകരൂപമാണ് തയാറാക്കിയത്. 'ഷോഡശി' 'ദേനാ—പാവന'യുടെ രൂപാന്തരമാണ്. അതിൻെറ പ്രാക്‌രൂപം തയ്യാറാക്കിയത് കവി ശിവരാമചക്രവർത്തിയാണ്. അവസാനരൂപം കൊടുത്തതു ശരത്ബാബുവും. 'ഭാരതി'യിൽ അത് അദ്ദേഹത്തിൻെറ പേരിലാണ് പ്രസിദ്ധപ്പെടുത്തിയത്. പ്രതിഫലമായി മുന്നൂറു രൂപ കിട്ടി. അതിൽ നിന്നു നൂറുരൂപാ ശിവരാമചക്രവർത്തിക്ക് കൊടുത്തു.

നാട്യമന്ദിരത്തിൻെറ വേദിയിൽ 'ഷോഡശി'യുടെ സൂത്രധാരകർമ്മം നിർവഹിച്ചത് അന്നത്തെ സുപ്രസിദ്ധ നിർദേശകനായ ശിശിർഭാദുരിയാണ്.(2) പ്രധാന പാത്രങ്ങളുടെ റോളിൽ ജീവാനന്ദൻെറ വേഷത്തിൽ രംഗത്തു വന്നത് ശിശിർഭാദുരി തന്നെയായിരുന്നു. ഷോഡശിയായി അഭിനയിച്ചത് അഭിനേത്രി ചാരുബാലയും. റായ് സാഹബിൻെറ ഭാഗം യോഗേശ്ബാബുവും, സാഗർസർദാറിൻെറ ഭാഗം മനോരഞ്ജൻ ഭട്ടാചാര്യയും അഭിനയിച്ചു. ശിശിരൻെറയും ചാരുവിൻെറയും അഭിനയം ശരത്ചന്ദ്രന് വളരെ ഇഷ്ടമായി. സ്നേഹിതന്മാരോട് അദ്ദേഹം അതേപ്പറ്റി വീണ്ടും വീണ്ടും പ്രശംസിച്ചു

(1) 1934 ഡിസംബർ

(2) 1927 ആഗസ്റ്റ് 6.

പറഞ്ഞു. എന്നാൽ, തന്റെ ആഗ്രഹത്തിനു വിപരീതമായി ശിശിർ ബാബു പറഞ്ഞതനുസരിച്ചു നാടകം ദുഃഖാന്തമാക്കേണ്ടി വന്നതിൽ ശരത്ബാബുവിന് എപ്പോഴും ഖേദമുണ്ടായിരുന്നു. നോവലിൽ കഥ സുഖാന്തമാണ്. നാടകത്തിൽ ജീവാനന്ദനെ കൊല്ലാനുള്ള സാംഗത്യം അദ്ദേഹത്തിന് ഒരിക്കലും സ്വീകരിക്കാൻ കഴിഞ്ഞില്ല. ഷോഡശിയുടെ സന്ദേശം അയാൾ ജീവിച്ചിരുന്നാൽ, അർഥവത്താകുമായിരുന്ന പോലെ, മറിച്ചായാൽ ആകുമായിരുന്നില്ല. അത് സംബന്ധിച്ച് ശിശി രന് ഒരു കത്തെഴുതാനും ആരംഭിച്ചതാണ്. എന്നാൽ, അത് പൂർത്തി യാക്കിയില്ല. തിയേറ്ററിൽ എല്ലാവരും ഒരേ അഭിപ്രായക്കാരാണെന്നു മനസ്സിലാക്കിയപ്പോൾ അവർക്കാവശ്യം കുറഞ്ഞ വിലയ്ക്കുള്ള ഡ്രമാറ്റിക് ഇഫക്റ്റാണെന്ന് തോന്നി.

മറ്റൊരു കാരണം കൊണ്ടും ആ നാടകം സുപ്രധാനമാണ്. കവി ഗുരുവായ രവീന്ദ്രനാഥനുമായി പല തവണ മുഷിയേണ്ടിവന്നു. അതിനുള്ള പല കാരണങ്ങളിലൊന്ന് ഈ നാടകമാണ്. നാടകത്തിൽ പാട്ടുകൾ ആവശ്യമാണ്. 'ഷോഡശി'ക്കുവേണ്ടി ഗീതങ്ങൾ എഴുതി ക്കൊടുക്കണമെന്ന് അദ്ദേഹം കവിഗുരുവിനോട് അപേക്ഷിച്ചു. ജോലിത്തിരക്കു കാരണം അദ്ദേഹത്തിന് എഴുതാൻ സാധിച്ചില്ല. പ്രയാസമാണെന്നു പറഞ്ഞു. ശരത്ബാബുവിനു കാരണം സ്വീകാര്യ മായി തോന്നിയില്ല. വളരെനാൾ മുമ്പുതന്നെ, രവീന്ദ്രനാഥൻ മനഃ പൂർവം തന്നെ അവഗണിക്കുകയാണെന്ന വിചാരം മനസ്സിന്റെ മൂലയിൽ കയറിപ്പറ്റിയിരുന്നു. എന്നാലും, മാനാഭിമാന പ്രശ്നമൊന്നും കണക്കിലെടുക്കാതെ ഷോഡശി[1] പ്രസിദ്ധീകരിച്ചപ്പോൾ അതിന്റെ അഭിപ്രായം എഴുതി അയക്കണമെന്നാഗ്രഹിക്കുകയും ചെയ്തു. നാടകം വായിച്ചിട്ടു കവിഗുരു എഴുതിഃ "നിങ്ങളുടെ 'ഷോഡശി'" കിട്ടി. ബംഗാളി സാഹിത്യത്തിൽ നാടകമെന്നു പറയപ്പെടാവുന്ന നാടകം ഇല്ല. നാടകം എഴുതാനുള്ള കഴിവ് എനിക്കുണ്ടായിരുന്നെങ്കിൽ ഒന്നു ശ്രമിച്ചു നോക്കാമായിരുന്നു. സാഹിത്യത്തിന്റെ ഒരു പ്രമുഖ മായ അംശമാണ്, നാടകം. നിങ്ങൾക്കു നാടകം എഴുതാനുള്ള കഴി വുണ്ടെന്നാണ് എന്റെ വിശ്വാസം. ആഭ്യന്തരമായ പ്രകൃതി; ബാഹ്യ മായ ആകൃതി. ഇവ രണ്ടും ഒത്തുചേർന്ന് ഇണങ്ങണം. അപ്പോഴാണ് സ്വഭാവ ചിത്രണം സുന്ദരമാകുന്നത്. ഞാൻ വിശ്വസിക്കുകയാണ്, നിങ്ങളുടെ തൂലിക വേണ്ട പ്രകാരം ചലിക്കുകയും രൂപഭാവതാള ലയങ്ങൾ ചിട്ടപ്പെടുത്തി ഒപ്പിക്കാൻ കഴികയും ചെയ്താൽ, നിങ്ങൾക്കു വളരെയൊക്കെ ചെയ്യാൻ കഴിയുമെന്ന്. കാരണം, നിങ്ങളിൽ നോക്കിക്കാണുന്നതിനുള്ള ശക്തിയുണ്ടെന്നുള്ളതുതന്നെ. പോരെ ങ്കിൽ, ചിന്താശീലമായ മനസ്സുമുണ്ട്. അതുകൂടാതെ നാട്ടിലെ ലോക സ്വഭാവത്തെ സംബന്ധിച്ചുള്ള നിങ്ങളുടെ അനുഭവജ്ഞാന മണ്ഡലം

(1) 1927 ആഗസ്റ്റ് 13.

വളരെ വിപുലവുമാണ്. എന്നാൽ, നിങ്ങൾക്കു വർത്തമാന കാല ത്തിൻെറ അവകാശവാദവും, ജനസമൂഹത്തിൻെറ അഭിരുചിയും മറക്കാൻ കഴിയാതെ പോയാൽ, ആ ശക്തിക്ക് അതൊരു തടസ്സ മാകും. യഥാർഥത്തിൽ യാതൊന്നാണോ വലിയ സാഹിത്യം, അ തിൻെറ പരിപ്രേക്ഷ്യം ദൂരവ്യാപകമാണ്. അതുമായി ഇണങ്ങി താളലയങ്ങൾ ഒപ്പിച്ചു പോകാൻ കഴിയുന്ന സാഹിത്യം മാത്രമേ നില നിൽക്കുകയുള്ളു. ചുറ്റുപാടുമുള്ള ജന സമൂഹത്തിൻെറ ശബ്ദം, ഒരു ചുമരായി രൂപം കൊണ്ട്, സങ്കീർണമായ പരിവേഷത്തിനുള്ളിൽ അതിനെ തടഞ്ഞുവയ്ക്കുമ്പോൾ, അത് കുണ്ഠിതവും അസത്യ വുമായിത്തീരുന്നു.

'ഷോഡശി'യിൽ നിങ്ങൾ ആഗ്രഹിച്ചു കാണുന്നത് വർത്തമാന കാലത്തെ, സന്തോഷിപ്പിക്കാനാണ്. അതിനുള്ള വിലയും കിട്ടി. അതോടെ, തൻെറ ശക്തിയുടെ അന്തസ്സത്തയ്ക്ക് ക്ഷതമേൽപിക്കു കയും ചെയ്തു. നിങ്ങൾ സൃഷ്ടിച്ച ഷോഡശി കാലത്തിൻെറ ഒരാ വശ്യമാണ്. മനസ്സിൻെറ സൃഷ്ടി. അത് അകത്തെ സത്യവുമല്ല; വെളിയിലെ സത്യവുമല്ല. ഞാൻ പറയുന്നില്ല, അങ്ങനെയുള്ള ഭൈ രവി ജന്മമെടുക്കുകയില്ലെന്ന്. സംഭവിച്ചാൽ തന്നെ, ഏതു ഭാഷ യുടേയും ഏത് അച്ചിൻേറയും ഇടയ്ക്കാണോ അത് രൂപം കൊള്ളു ന്നത്, അത് ഇന്നത്തെ പത്രങ്ങൾ വായിക്കുന്നവരുടെ മുഖ ത്തു കാണുന്ന രൂപമാവില്ല. നമ്മുടെ ഗ്രാമത്തിലെ യഥാർഥ ഭൈര വിക്ക് ആത്മപ്രകാശനം കൈക്കൊള്ളാൻ കഴിയുന്ന കഥ ഏതോ, അതല്ല ഇത്. സ്രഷ്ടാവെന്ന നിലയിൽ, നിങ്ങളുടെ കർത്തവ്യം, ആ ഭൈ രവിയെ ഒരു ഏകാന്തസത്യമാക്കിത്തീർക്കുക എന്നതായിരുന്നു. ലോകരഞ്ജനം ലാക്കാക്കി, വർത്തമാനകാലത്തിലെ കേവലം നാടോ ടിയായ ഭാവുകതയാൽ നിറഞ്ഞ ഒരു കഥ എഴുതേണ്ടിയിരുന്നില്ല. എനിക്കറിയാം. എൻെറ അഭിപ്രായം കേൾക്കുമ്പോൾ നിങ്ങൾക്കു ദേഷ്യംവരുമെന്ന്. എന്നാൽ, നിങ്ങളുടെ പ്രതിഭയോട് എനിക്ക് വളരെ ബഹുമാനമുണ്ട്. അതാണ് സരളഹൃദയത്തോടെ എൻെറ അഭിപ്രായം പറയുന്നത്. അല്ലെങ്കിൽ ഇത് ആവശ്യമില്ലായിരുന്നു. നിങ്ങൾ വലിയ സാഹിത്യ സാധകനാണ്. ഇന്ദ്രൻ കേവലം സാമാന്യ മായ പ്രലോഭനം കൊണ്ട് നിങ്ങളുടെ തപോഭംഗം വരുത്തിയാൽ, നഷ്ടം സാഹിത്യത്തിനാണ്. ഇന്നത്തെ ലോകത്തിൽ നിന്നു വില വാങ്ങി നിങ്ങൾക്ക് സന്തോഷിക്കാം. പക്ഷേ, കാലം അനന്തമാണല്ലോ. അതിനുള്ള സംഭാവന എന്താണ്?''

ഗുരുദേവൻെറ ആ ധാരണയോട് യോജിക്കാൻ, ശരത്ബാബു വിനു സാധിച്ചില്ല. തൻെറ മനോഭാവങ്ങൾക്ക് രൂപം നൽകിക്കൊണ്ട്, അദ്ദേഹം ദീർഘമായ ഒരു കത്തെഴുതി. ആ കത്തിൽ ആവേശമില്ലാ യിരുന്നു. തിളച്ചുമറിയലുമില്ലായിരുന്നു. എന്നാൽ, ഗുരുദേവൻെറ അഭിപ്രായം അദ്ദേഹത്തിന് ഇഷ്ടമായിരുന്നില്ല എന്ന കാര്യം സ്പ ഷ്ടവുമായിരുന്നു. അദ്ദേഹം എഴുതി, “ഷോഡശിക്കാസ്പദമായ

വസ്തു എന്റെ ഒരു നോവലാണ്. നോവലിൽ വളരെ കാര്യങ്ങൾ അടങ്ങിയിരുന്നു. സ്വഭാവചിത്രീകരണത്തിനായി വളരെ ഏറെ കാര്യങ്ങൾ ഉൾക്കൊള്ളിക്കാൻ സാധിച്ചു. എന്നാൽ, നാടകത്തിൽ അതൊന്നും സാധ്യമാവില്ല. വിസ്താര ദൃഷ്ട്യാ നാടകം സീമിതമാണ്. വ്യാപ്തിയിലും അങ്ങനെ തന്നെ. അക്കാര്യം എഴുതുമ്പോൾ സദാ തോന്നിയിരുന്നതാണ്. അത് ശരിയായില്ല. പിന്നെ, ഇതിനാധാരം നോവലാണല്ലോ. അപ്പോൾ, എങ്ങനെയായാൽ ശരിയാകും? അതും ചിന്തിക്കാൻ പറ്റിയില്ല. നോവലിൽ നിന്നു നാടകമുണ്ടാക്കാൻ പോയാൽ, ഇങ്ങനെയൊക്കെയാകുമെന്നുതോന്നുന്നു. ഒരു ഭാഗത്തുകൂടി ജോലി എളുപ്പമാകുമ്പോൾ, മറുഭാഗത്ത് അബദ്ധങ്ങൾ കുന്നുകൂടുന്നു. അങ്ങനെയാണ് സംഭവിച്ചത്.

"വേറൊരുകാരണമുണ്ട്. ഈ ജീവിതത്തിൽ പല അവസ്ഥകളിലൂടെയാണല്ലോ കടന്നു പോരുന്നത്. അപ്പോൾ പലതും ദൃഷ്ടിയിൽപ്പെടുന്നു. താങ്കൾ പറയുന്നു, അതു ലോകസ്വഭാവത്തെ സംബന്ധിച്ചുള്ള അനുഭവജ്ഞാനമാണെന്ന്. വളരെയധികം കാണുകയോ കേൾക്കുകയോ ചെയ്യുന്നത് സാഹിത്യത്തിനു നല്ലതോ ചീത്തയോ എന്ന കാര്യത്തിൽ എനിക്കു സംശയമുണ്ട്. അഭിജ്ഞത ശക്തി പ്രദാനം ചെയ്യുക മാത്രമല്ല, അതിനെ നശിപ്പിക്കുകയും ചെയ്യുന്നു. ലൗകികസത്യം സാഹിത്യത്തിലെ സത്യമായില്ലെന്നുവരാം. ഈ പുസ്തകം അതിനൊരുദാഹരണമാണെന്നുതോന്നുന്നു. എനിക്കു വളരെ അടുത്തറിയാവുന്ന ഒരു സംഭവത്തെ ആസ്പദമാക്കി എഴുതിയിട്ടുള്ളതാണീ കഥ. ആ അറിവുതന്നെ എനിക്കാപത്തായിത്തീർന്നു. എഴുതിപ്പോകുമ്പോൾ വാദപ്രതിവാദങ്ങൾ സ്വയം ഉന്നയിക്കപ്പെടുന്നു. അത് എന്റെ ഭാവനയുടെ സുഖം, ഗതി എന്നിവയ്ക്ക് തടസ്സം സൃഷ്ടിച്ചു എന്നു മാത്രമല്ല, അതിനെ വികൃതവുമാക്കി. യാഥാർഥ്യവും സങ്കൽപവും കൂടിക്കുഴഞ്ഞാൽ ഇങ്ങനെയൊക്കെ സംഭവിക്കുമെന്നു തോന്നുന്നു. ലോകത്തിൽ, അവിചാരിതമായി സംഭവിക്കുന്നത്, അഥവാ യഥാർഥത്തിൽ സംഭവിക്കുന്നത് എന്താണോ, അതിനെ, അതേ രൂപത്തിൽ പകർത്തിയാൽ, അത് ചരിത്രവസ്തുവാകും. സാഹിത്യമാവില്ല. സത്യത്തിന്റെയും സങ്കൽപത്തിന്റെയും സങ്കര വസ്തുവിൽ നിന്നാണ് 'ഷോഡശി' ജന്മമെടുത്തത്. ആ സൂത്രം സാധാരണക്കാരിൽ നിന്ന് നല്ല വില ഈടാക്കാൻ സഹായിച്ചു. പക്ഷേ, അങ്ങയുടെ കയ്യിൽ നിന്നൊന്നും കിട്ടിയതുമില്ല.

"എനിക്കു ശരിക്കും മനസ്സിലായില്ല, അങ്ങ് എന്താണ് പറഞ്ഞതെന്ന്. പരിപ്രേക്ഷ്യത്തെപ്പറ്റി ഉല്ലേഖനം ചെയ്തു. സൗന്ദര്യ ചിത്രീകരണവേളയിൽ, കുറച്ചു ദൂരെനിന്നു നോക്കുമ്പോൾ വലിയതു ചെറുതായും, ഉരുണ്ട വസ്തു പരന്നതായും, കുറിയ വസ്തു നീളമുള്ളതായും, നേരായ വസ്തു വളഞ്ഞതായും കാണപ്പെടുന്നു. എത്ര ദൂരെ, ഏത് സ്ഥാനത്തുനിന്നു നോക്കുമ്പോൾ, വസ്തുവിന്റെ ആകാരത്തിലും പ്രകാരത്തിലും, എങ്ങനെ, എത്രമാത്രം പരിവർത്തന

മുണ്ടാകുമെന്നുള്ളതിനു നിശ്ചിതമായ നിയമമുണ്ട്. ക്യാമറപോലുള്ള യന്ത്രത്തിന് ആ നിയമത്തെ ഒഴിവാക്കാൻ സാധ്യമല്ല. എന്നാൽ, സാഹിത്യത്തെ സംബന്ധിച്ചിടത്തോളം അങ്ങനെ നിശ്ചിതമായ നിയമമൊന്നുമില്ല. അവയെല്ലാം ലേഖകൻെറ അഭിരുചി, വിചാര ബുദ്ധി എന്നിവയെ ആശ്രയിച്ചിരിക്കുന്ന കാര്യങ്ങളാണ്. താൻ എവിടെ എത്ര ദൂരെ നിൽക്കണം എന്നുള്ളതിന് ഒരു നിർദേശം കിട്ടാൻ വഴിയൊന്നുമില്ല. അതുകൊണ്ട്, മൂർത്തിയുടെ പരിപ്രേക്ഷിതവും സാഹിത്യത്തിൻെറ പരിപ്രേക്ഷിതവും കഥയുടെ ദൃഷ്ടിയിൽ ഒന്നായിരുന്നാൽ തന്നെയും, കാര്യത്തിൻെറ ദൃഷ്ടിയിൽ ഒന്നല്ല. കൂടാതെ, സാഹിത്യത്തിൽ വർത്തമാനകാലം എത്രവലിയ സത്യമാണോ, ഭാവി, ശരിക്കും അത്രയും വലിയ സത്യമല്ല. സ്ത്രീ പുരുഷന്മാരുടെ ഏകനിഷ്ഠമായ പ്രേമത്തെ അവലംബിച്ച്, ഇത്രയും കാലം എത്രയേറെ കാവ്യങ്ങൾ എഴുതപ്പെട്ടു; മനുഷ്യന് എത്രമാത്രം സംതൃപ്തി ഉണ്ടായി? കണ്ണുകളിൽ നിന്ന് എത്രമാത്രം ജലമാണ് വാർന്നൊഴുകിയത്. അതെല്ലാം തന്നെ, ഒരു ദിവസം ഹാസ്യരസത്തിനു കൊഴുപ്പു കൂട്ടാനുള്ള ഒരു വ്യാപാരമായിത്തീരാം. ഒടുവിൽ ഇതും സംഭവിക്കാൻ പാടില്ലാത്തതാവണമെന്നില്ല. എന്നാലും, ഇപ്പോൾ സങ്കൽപത്തിൽ പോലും അതിനെ അംഗീകരിക്കാൻ സാധ്യമല്ല. രാമായണത്തിൽ, രാമരാവണ യുദ്ധ വർണനയ്ക്കായി വളരെയധികം സ്ഥലം എടുത്തിട്ടുണ്ട്. രാക്ഷസന്മാരും കുരങ്ങന്മാരും പരസ്പരം എങ്ങനെ ഏറ്റുമുട്ടി; ആർ ഏത് അസ്ത്രം പ്രയോഗിച്ചു; അതിനെപ്പറ്റി എത്ര പേജുകളിലാണ് പറഞ്ഞിട്ടുള്ളത്, എത്ര വർണന കളാണ് ചെയ്തിട്ടുള്ളത്. ആരുടെ കൈ അറ്റുവീണു, ആരുടെയാണ് കാല് അറ്റുപോയത്; ആരുടെ കഴുത്ത് അറ്റുവീണു എന്നിവയൊന്നും തന്നെ വിട്ടുപോയിട്ടില്ല. യുദ്ധ ഭൂമിയിൽ ഈ വിവരണം, ചെറുതല്ല. തുച്ഛവുമല്ല. ഒരു പക്ഷേ, അക്കാലത്തെ ജനസമൂഹം കവിയിൽ നിന്ന് ഇതൊക്കെ പ്രതീക്ഷിച്ചിരിക്കാം. അതുകൊണ്ട്,ആളുകൾക്കും, അകൃത്രിമമായ ആനന്ദാനുഭൂതിയുമുണ്ടായിരുന്നിരിക്കാം. എന്നാൽ, ഇന്ന്, ഇത്രയും കാലത്തിനുശേഷം, യുദ്ധ ഭൂമിയിൽ യുദ്ധാർഥികളായ യോദ്ധാക്കളുടെ യുദ്ധകൗശലം, തീരെ തുച്ഛമായിപ്പോയിട്ടുണ്ട്. സാഹിത്യത്തിലെ സുദൂരവും വിസ്തൃതവുമായ പരിപ്രേക്ഷിതം കൊണ്ട്, ഒരു പക്ഷേ, അങ്ങ് അപ്രകാരമുള്ള വല്ല കാര്യ ങ്ങളുമായിരിക്കാം സൂചിപ്പിച്ചിട്ടുള്ളത്.

"ഞാൻ ഇതിനു മുമ്പു നാടകം എഴുതിയിട്ടില്ല. ഇപ്പോൾ തോന്നുന്നുണ്ട്, ഒന്നു രണ്ടെണ്ണം എഴുതിയാൽ കൊള്ളാമെന്ന്. തടസ്സങ്ങളും ധാരാളമുണ്ട്. വായനക്കാരുടെ സമൂഹം എൻെറ നോവലുകളെപ്പറ്റി വിമർശിച്ചിട്ടുണ്ട്. അതിൻെറ മണ്ഡലം വളരെ വ്യാപ്തമാണ്. എന്നാൽ, നാടക നിരൂപകന്മാർ ആരാണ്? അതറിയാനും വയ്യ. തിയേറ്ററിനെ സംബന്ധിച്ചവരാണോ? അതോ വിഡ്ഢികളായ കാഴ്ചക്കാരാണോ?

ഏതാണാവോ, അതിൻെറ ഹൈക്കോടതി. ആരറിഞ്ഞു? രാമായണ ത്തിൽ നിന്നോ, മഹാഭാരതത്തിൽ നിന്നോ, ചിര പ്രതിഷ്ഠ ലഭിച്ചിട്ടുള്ള ടാട് സാഹബിൻെറ രാജസ്ഥാനിൽ നിന്നോ, എവിടുന്ന് കഥാവസ്തു തിരഞ്ഞെടുത്തു നാടകം എഴുതിയാൽ, പരീക്ഷയിൽ ജയിക്കാൻ പറ്റും? ഏതായാലും അങ്ങയുടെ കയ്യിൽ നിന്നു കിട്ടുന്നത് അടി മാത്രമായിരിക്കും. അങ്ങ്, എൻെറ കഴിവിനെപ്പറ്റി പരാമർശിച്ചു കൊണ്ട് എഴുതി: നിങ്ങൾക്ക് വർത്തമാനകാലത്തിൻെറ അവകാശ വാദത്തെയോ, ആൾക്കൂട്ടത്തിൻെറ അഭിരുചിയെയോ മറക്കാൻ പറ്റാതെ വന്നാൽ, അത് നിങ്ങളുടെ ശക്തിക്ക് തടസ്സമായിവരുന്ന താണ്. അങ്ങു ബഹുകാര്യവ്യഗ്രനാണ്. അങ്ങയുടെ അടുത്തുവന്ന് ഇക്കാര്യം ശരിക്കും മനസ്സിലാക്കിയാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്. കാരണം, വർത്തമാനകാലവും ഒരു വലിയ വസ്തുതയാണെന്നു ള്ളതു തന്നെ. അതിൻെറ അവകാശവാദം അംഗീകരിക്കാതെവ ന്നാൽ അതിനുള്ള ശിക്ഷ കിട്ടും . . . .”

ഇതിനു മറുപടിയായി രവീന്ദ്രനാഥ ടാഗോർ എഴുതി: “നിങ്ങൾ പ്രതിഭാ സമ്പന്നനാണ്. അതാണ്, ഞാൻ നിങ്ങളിൽ നിന്ന് എന്തെങ്കി ലും വേണമെന്ന് ആവശ്യപ്പെടുന്നത്. ആ ആവശ്യം സാഹിത്യ ത്തിൻെറ ആവശ്യവുമാണ്. പല കാര്യങ്ങളിലും (ഓരോ കാലഘട്ട ത്തിലും) വർത്തമാനകാലത്തെ സംബന്ധിക്കുന്ന അനുഭവം (ഭോഗം) അപ്പോൾ തന്നെ അവസാനിക്കുന്നു. എന്നാൽ, ഓരോ ജാതി വിശേ ഷവും ആഗ്രഹിക്കുന്നത് സാഹിത്യത്തിൽ ചിരകാല സമ്പത്തിൻെറ സൃഷ്ടി ഉണ്ടാകണമെന്നാണ്. ആ സമ്പത്തു സൃഷ്ടിച്ചു കൊടുക്കാൻ കഴിവുറ്റവൻ, വർത്തമാനകാലത്തിൻെറ യാതൊരു പ്രലോഭനത്തി നും വശംവദനായിക്കൂടാ. അവൻെറ തപസ്സിനു ഭംഗം നേരിടാനും പാടില്ല. അതാണ്, ഞങ്ങളുടെ ഹാർദ്ദികമായ ആഗ്രഹം. വർത്തമാന കാലഘട്ടത്തിൻെറ ആവശ്യങ്ങൾ സാധിച്ചു കൊടുക്കാൻ വേണ്ടി മാത്രം വന്നിട്ടുള്ളവർ വളരെയധികമുണ്ട്. അവർക്കു പോകുമ്പോൾ കൈനിറയെ കിട്ടുകയും ചെയ്യും. അവരുടെ സദസ്സുകളാണെങ്കിൽ, വെറും താൽക്കാലിക ഉത്സവത്തിൻെറ ആവശ്യത്തിലേക്കുണ്ടാക്കി യിട്ടുള്ള സദസ്സുകളാണ് — വെറും മുളവാരികൾ കൊണ്ടു നിർമ്മിച്ചവ. നിങ്ങൾ അങ്ങനെയുള്ളിടത്തു കാലെടുത്തു കുത്തിയാൽ, നശിച്ചു പോകുന്നത് നിങ്ങളുടെ ‘ജാതി’യാണ്. വർത്തമാനകാലവും ഒരു വലിയ വസ്തുതയാണെന്നു നിങ്ങൾ എഴുതിക്കണ്ടു. അനുപസ്ഥിത മായ കാലത്തിലും അപ്രവേശാധികാരമുള്ളിടത്ത് അത് വലുതു തന്നെ. വർത്തമാനകാലത്തിൻെറ വലിയൊരംശം ക്ഷണിക ജീവി കളുടെ വകയാണ്. ആധുനിക ഡെമോക്രസിയുടേതായ കാലഘട്ട ത്തിൽ, സാഹിത്യത്തിൻെറ ഡർബാറിൽ, അവർ തങ്ങളുടെ ആവശ്യ ങ്ങൾ തൊണ്ണപൊട്ടുമാറുച്ചത്തിൽ വിളിച്ചുപറഞ്ഞു നിരത്തി വയ്ക്കു കയാണ്. ഈ കാലഘട്ടത്തിൽ, ആ ആവശ്യങ്ങളുടെ നേരേ കണ്ണ ടച്ചുകൊണ്ട്, രക്ഷപ്പെട്ട് ഇറങ്ങിപ്പോരുന്ന കാര്യം ഒരു വല്ലാത്ത

സമസ്യയായിത്തീർന്നിട്ടുണ്ട്. പഴയ കാലങ്ങളിൽ ഈ പ്രശ്നം അത്ര കടുത്തതൊന്നുമായിരുന്നില്ല. ഇക്കാലത്തെ, രാജ്യതന്ത്രത്തിന്റെയും, സാമൂഹ്യശാസ്ത്രത്തിന്റെയും, അർഥ ശാസ്ത്രത്തിന്റെയും പ്രചലിത മുദ്രാവാക്യങ്ങൾ, നിരന്തരം വായിൽ നിന്നുവായിലേക്കു പകർന്നും, ധ്വനിതവും പ്രതിധ്വനിതവുമായിക്കൊണ്ടിരിക്കുന്നു. നിങ്ങളെപ്പോലുള്ള സാഹിത്യകാരന്മാർ, അങ്ങനെയുള്ള ആളുകളോടു പറയേണ്ടത് 'നിങ്ങളുടെ മുദ്രാവാക്യങ്ങളല്ല, എന്റെ മുദ്രാവാക്യം' എന്നാണ്. അൽഹൈറത് ദാശുറായിന്റെ കാലത്ത്, കാലഘട്ടം ദാശുറായിനു കൈനിറയെ സമ്മാനം കൊടുത്തു. എന്നാൽ, ആ കാലം ഒപ്പുവച്ചു കൊടുത്ത ചെക്കുണ്ടല്ലോ, ആ ചെക്ക് ആധുനിക കാലത്തെ ബാങ്കുകളിലൊന്നും മാറിക്കിട്ടാൻ സാധ്യതയില്ല. എന്നാൽ മറുവശത്തു മേമൻസിങ്ങിന്റെ ഗാഥാ കാവ്യത്തിന്റേയും ലോക സാഹിത്യത്തിന്റേയും അവധി ഇപ്പോഴും തീർന്നിട്ടുമില്ല. അതും പഠിപ്പില്ലാത്ത ആളുകളുടെ പ്രാകൃത ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ളതാണ്. എന്നാലും അതിലെ ഭാഷ ഏതു കാലത്തേയും ഭാഷയാണ്. ഞാൻ വായിച്ചിട്ടുള്ള നിങ്ങളുടെ കഥകളിലെല്ലാം തന്നെ, നിങ്ങൾ — ആ ചിരകാല സത്യത്തിന് അനായാസമായി തന്നെ മൂർത്ത രൂപം കൊടുത്തിട്ടുണ്ട്. ആൾക്കൂട്ടത്തിന്റെ ഭാഷയ്ക്ക് നിങ്ങളുടെ ഭാഷ യിൽ കടന്നുകയറി, സത്യത്തിന്റെ ചിത്രീകരണത്തിൽ അതിന്റെ മുദ്രയൊന്നും പതിച്ചു പോകാൻ കഴിഞ്ഞിട്ടില്ല. അക്കാലത്ത് നിങ്ങൾ ജനക്കൂട്ടത്തിൽ നിന്നു ദൂരെയായിരുന്നു. എന്നാൽ, ഇപ്പോൾ നിങ്ങൾ എഴുതി വിടുന്നത് വായിക്കുമ്പോൾ, ഞാൻ പുതിയൊരു കണ്ടു പിടുത്തം നടത്തിപ്പോയെങ്കിലോ, എന്നു ഭയപ്പെട്ടുപോകയാണ്. നിങ്ങളുടെ തൂലികയിൽ, നിങ്ങളുടെ അറിവോടു കൂടിയോ, അതോ അറിയാതെയോ, ആൾക്കൂട്ടത്തിന്റെ ഭാരം കേറിപ്പറ്റിയിരിക്കുകയാണെന്നു തോന്നുന്നു. അതു വലിയ ഒരു ദോഷമാണ്. എനിക്കത് എന്റെ കണ്ണു കൊണ്ടുകാണാൻ വിഷമവുമാണ്.

"നിങ്ങളുടെ നാടകത്തിന്റെ പരിപ്രേക്ഷിതത്തെപ്പറ്റി ഞാൻ പറയുകയുണ്ടായല്ലോ. അതു നാടകത്തിന്റെ കഥാ വസ്തുവിനെ സംബന്ധിച്ചാണ്. പറയാൻ ആഗ്രഹിച്ചവ, അതതിന്റെ പരിതഃസ്ഥിതികളോടു ചേർത്തുയോജിപ്പിച്ചു പറഞ്ഞിരുന്നുവെങ്കിൽ, അത് ഭാഷയിലായാലും ഘടനയിലായാലും മറ്റൊരു രൂപത്തിൽ പ്രത്യക്ഷപ്പെടുമായിരുന്നു. കാതലായ ഭാഗം നില നിൽക്കുകയും രൂപം മാറുകയും ചെയ്യുമായിരുന്നു. കലയിൽ വിഷയവുമായി രൂപത്തിനു സാമഞ്ജസ്യമുണ്ടാകണം. അപ്പൊഴേ അത് സത്യമാകയുള്ളൂ. ഞാൻ നിങ്ങളുടെ നാടകത്തിനെപ്പറ്റി പറഞ്ഞ അഭിപ്രായം നിങ്ങൾക്ക് അസംഗതമായിത്തോന്നിയെങ്കിൽ, അത് മനസ്സിൽ വച്ചേക്കണ്ട, ഉടനെ തന്നെ കളഞ്ഞേക്കുക. നിങ്ങളുടെ സൃഷ്ടിയുടെ ആ ദർശനം നിങ്ങളുടെ മനസ്സിലാണ്. നിങ്ങൾ അതിനോടു നീതി പുലർത്തിയിട്ടുണ്ടെങ്കിൽ പിന്നൊന്നും പറയാനില്ല. എന്നാൽ ജനക്കൂട്ടത്തിന്റെ

നിരർത്ഥകമായ പ്രലോഭനത്തിൽപ്പെട്ട്, തൂലിക വികൃതമായിപ്പോയിട്ടുണ്ടെങ്കിൽ, അക്കാര്യം ചിന്തനീയവുമാണ്.

"ഏതാനും നാളായി ഞാൻ കൽക്കത്തയിലുണ്ട്. എന്നെങ്കിലും കാണാൻ പറ്റുമെങ്കിൽ മുഖത്തോടു മുഖം സംസാരിക്കുകയും ചെയ്യാം.[1]"

ശരത്ചന്ദ്രൻ നാടകകൃത്തായിരുന്നില്ല. എന്നാൽ, അദ്ദേഹത്തിന്റെ നോവലുകളുടെ നാടകരൂപാന്തരങ്ങൾ, ബംഗാളിലെ നാടകവേദിയെ, അതിന്റെ കഷ്ടകാലത്ത് സഹായിച്ചു. ദൂരദർശി യായ രവീന്ദ്രനാഥൻ അദ്ദേഹത്തിന്റെ കഴിവിനെ വെറുതെ പ്രശംസിച്ചതല്ല. കൃതികളുടെ ജനപ്രിയത്വം, കഥയിൽ നാടകീയവസ്തുക്കൾക്കുള്ള പ്രാധാന്യം, കുടുംബ സംബന്ധിയായ അന്തരീക്ഷം, കഥാപാത്രങ്ങളുടെ ആത്മീയത, സാമൂഹ്യദുരാചാരങ്ങളുടെ മേൽ ഏൽപ്പിക്കപ്പെടുന്ന ആഘാതം, യഥാർഥ വാദിയായ അന്തർദൃഷ്ടി, പ്രസാദഗുണം, പ്രാഞ്ജലവും സരളവും ഹൃദയസ്പർശിയുമായ ഭാഷ; എന്നിങ്ങനെയുള്ള എത്രയോ ഗുണങ്ങളാണ് ആ ശക്തിയുടെ ആധാര സ്തംഭങ്ങളായിരുന്നത്! എന്നാൽ ഒരു അവഗുണവും ഉണ്ടായിരുന്നു. ഹൃദയ പക്ഷത്തിനുള്ള അസാധാരണമായ മുൻ തൂക്കം. എന്നുപറഞ്ഞാൽ, ഭാവപ്രവണതയുടെ അതിപ്രസരം. അതു കാരണം ആത്യന്തികമായ പരിണാമം, ന്യായയുക്തമാകാൻ കഴി യാതെ പോയിരുന്നു. 'ഷോഡശി' അദ്ദേഹത്തിന്റെ നാടകങ്ങളിൽ സർവശ്രേഷ്ഠമാണ്. അതിന്റെ നിർമ്മാണചാതുര്യം ദോഷഹീനമാണ്. കഥ മധുരവുമാണ്. എന്നാൽ മറ്റു നാടകങ്ങൾ അത്ര തന്നെ പറ്റിയില്ല.

വളരെ മുമ്പുതന്നെ ഭൂപേന്ദ്രനാഥ ബന്ദോപാധ്യായ 'വിരാജ ബഹു'വിന്റെ നാടകരൂപാന്തരം തയ്യാറാക്കിയിരുന്നു. സ്റ്റാർ തിയേറ്റർകാരുടെ വേദിയിൽ അത് അരങ്ങേറുകയും ചെയ്തു.[2] എന്നാൽ അതുമായി ശരത്ബാബുബന്ധപ്പെട്ടിരുന്നില്ല. അതുപോലെ ദേവ നാരായണൻ ഗുപ്ത 'രാമേർ സുമതി'യുടെ നാടക രൂപാന്തരം എഴുതി. അതും നന്നായിരുന്നു. 'പള്ളീസമാജ'ത്തെ രൂപാന്തരപ്പെടുത്തിയത്, അതിന്റെ പ്രകാശകനായ ഹരിദാസ് ചതോപാധ്യായനായിരുന്നു. ആർട്ടതിയേറ്റർ മുഖാന്തിരം അതും സ്റ്റാർ നാടകവേദിയിൽ അവതരിപ്പിക്കപ്പെട്ടു.[3] പിന്നീട് അതിന്റെ ഒരു പരിവർത്തിതരൂപം 'രമ' എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടു.[4] ശരത്ബാബു അതിനുവേണ്ടി കുറച്ചധികം മിനക്കെട്ടു. ശിശിർ ഭാദുരി, ആ പരിഷ്കരിച്ചരൂപം നാട്യ മന്ദിരത്തിൽ അവതരിപ്പിച്ചു. അതു വളരെ സഫലമാകയും ചെയ്തു.

---

(1) 1928 മാർച്ച് 11. (2) 1928 ആഗസ്റ്റ്
(3) 1928 ആഗസ്റ്റ് (4) 1928 ആഗസ്റ്റ് 4.

'ആന്ധാരേ ആലോ' അദ്ദേഹത്തിൻെറ വളരെ സാധാരണ കോടിയിൽപ്പെട്ട ഒരു കഥയാണ്. അതിനെ ആസ്പദമാക്കി അനേകം കൊല്ലം മുമ്പ് (1) ഒരു (മൂക) സംസാരിക്കാത്ത സിനിമ പിടിച്ചിരുന്നു. സംസാരിക്കുന്ന സിനിമകൾ അപ്പോൾ പ്രചാരത്തിലായിരുന്നില്ല. ആ പടം പിടിച്ചകാലത്ത് ശരത്ബാബു അതിൽ താൽപര്യം കാണിച്ചിരുന്നു. ആ ഫിലിമിനെപ്പറ്റി വളരെ ഏറെ പരാമർശങ്ങളുണ്ടായി. വളരെയാളുകൾ ഗദ്ഗദകണ്ഠരായി അതിനെ പ്രശംസിച്ചു. ഹിന്ദി സാഹിത്യകാരനായ ശ്രീ ഇലാ ചന്ദ്രജോഷിയും ആ പടം കാണുകയുണ്ടായി. അദ്ദേഹം ശരത്ചന്ദ്രനെ കാണാൻ ചെന്നപ്പോൾ ചോദിച്ചു: "നിങ്ങളുടെ അഭിപ്രായമെന്താണ്, പടത്തെപ്പറ്റി? ഉള്ളതുപറയണം." വളരെ സങ്കോചത്തോടുകൂടി ജോഷിസാവകാശത്തിൽ പറഞ്ഞു. "ഏതെങ്കിലും ഒരു സാഹിത്യകകഥയുടെ സ്പിരിട്ട്, അതേ ഭംഗിയിൽ ഫിലിമിലേക്ക് പകർത്തുന്ന കല വളരെ പ്രയാസമുള്ള ഒന്നാണ്. ഒരു വിദേശീയ ഫിലിമും അതിൽ ഇതുവരെ സഫലമായിട്ടില്ല. അതിനാൽ, ഉയർന്ന നിലവാരം പുലർത്തുന്ന സാഹിത്യകലയുടെ അളവു കോലുകൊണ്ട് അതിനെ അളക്കുന്നത് യുക്തമല്ല. അങ്ങനെ ചെയ്യുന്ന പക്ഷം 'ആന്ധാരേ ആലോ' വിനെ സംബന്ധിച്ച് വളരെ നിരാശയ്ക്കാണിടയുള്ളത്. എന്നാൽ എൻെറ പരാതി മറ്റൊരു കാര്യം കൊണ്ടാണ്."

ഉത്സാഹത്തോടെ ശരത്ചന്ദ്രൻ ചോദിച്ചു: "എന്താണത്?"

"ഫിലിം നിർമ്മാതാവ് അങ്ങയുടെ ഈ കഥ ഫിലിമിനു പറ്റിയതാണെന്നു വിചാരിക്കാൻ കാരണമെന്താണ്? സാഹിത്യദൃഷ്ട്യാ ഇതിനേക്കാൾ എത്രയോ നല്ല കഥകളുണ്ട്, അങ്ങയുടെ. സിനിമയ്ക്ക് പടം പിടിക്കാനാണെങ്കിലും അവ കൂടുതൽ പറ്റിയതാകുമായിരുന്നു."

"അപ്പോൾ, 'ആന്ധാരേ ആലോ' സാഹിത്യപരമായ ദൃഷ്ടിയിലും നിങ്ങൾക്കു പിടിച്ചില്ല?"

"കൊള്ളാം. പക്ഷേ, അതിൽ അങ്ങയുടെ കലയുടെ കറയറ്റ രൂപം കാണുന്നില്ല. കഥയിലാണെങ്കിൽ, അവാസ്തവികത, കൃത്രിമത, അപരിപക്വത എന്നിവയുടെ സ്പഷ്ടമായ അടയാളങ്ങൾ കാണാനുണ്ടുതാനും. ഈ കഥ അങ്ങയുടെ ആരംഭകാലത്തെ പ്രയത്നങ്ങളിൽപ്പെട്ടതാണെന്നു തോന്നുന്നു."

"അല്ല; ആ ധാരണ തികച്ചും തെറ്റാണ്. എൻെറ വിചാരങ്ങൾ പരിപക്വതയെ പ്രാപിച്ചകാലത്താണ്, ഞാൻ ഈ കഥ എഴുതിയത്. എഴുതാനുള്ള എൻെറ കഴിവ് തീർത്തും വികസിച്ചു കഴിഞ്ഞിരുന്നു."

സഹജമായ ആശ്ചര്യത്തോടുകൂടി ജോഷിജി പറഞ്ഞു: "അങ്ങനെയാണല്ലേ? ഞാൻ വിചാരിച്ചു, ദേവദാസിനുമുമ്പ്, എഴുതിയതാകുമെന്ന്."

(1) 1923.

"പക്ഷേ, നിങ്ങൾ ഇതു പറഞ്ഞില്ലല്ലോ. നിങ്ങൾക്കതിൽ, അപരിപക്വതയും കൃത്രിമതയും കാണാൻ കഴിഞ്ഞത് എവിടെയെന്ന് ?"

ജോഷിജി വളരെ വിസ്തരിച്ചുതന്നെ കഥയെപ്പറ്റി സംസാരിച്ചു. അതു മനോവൈജ്ഞാനികമല്ല, അവാസ്തവികമാണ്, എന്നൊക്കെ സമർഥിക്കാൻ ശ്രമിച്ചു. കുറച്ചുനേരം ശരത്ബാബു ഗംഭീരമായി ചിന്തയിൽ മുഴുകി. പിന്നെ, ചോദിച്ചു: "ആഖ്യായികയിലെ സത്യം ജീവിതസത്യത്തിനനുരൂപമായിക്കൊള്ളണമെന്നു നിങ്ങൾ വിചാരിക്കാൻ കാരണമെന്താണ്? അപ്പോൾ, നോവൽ ജീവിതത്തിന്റെ ഒരു ഫോട്ടോ മാത്രമായിരിക്കണമെന്നാണോ നിങ്ങൾ ശഠിക്കുന്നത്? 'സംഭവിക്കാവുന്ന സത്യം'. അങ്ങനെയുമൊന്നുണ്ടല്ലോ. അതിനുള്ള പഴുത് കഥയിലായാലും നോവലിലായാലും ഉണ്ടായേ പറ്റൂ. പിന്നെ, ഏതെങ്കിലും പ്രത്യേക ആദർശം അവതരിപ്പിക്കാൻ വേണ്ടി, യാഥാർഥ്യത്തെ വളച്ചൊടിക്കേണ്ടിവന്നാൽ തന്നെയും, അതിൽ അനൗചിത്യമുണ്ടെന്നു ഞാൻ സമ്മതിക്കില്ല."

ജോഷിജി പറഞ്ഞു: "ആദർശത്തെ ഞാൻ എതിർക്കുന്നില്ല. കഥയോ നോവലോ ജീവിതത്തിന്റെ ഫോട്ടോ ആയിരിക്കണമെന്നും എനിക്കു പക്ഷമില്ല. എന്നാൽ, യാഥാർഥ്യത്തെ ആധാരമാക്കി പ്രതിഷ്ഠിക്കപ്പെടാത്ത ആദർശത്തിന് ഇന്നത്തെ ജീവിതത്തിൽ എന്തെങ്കിലും വില ഉണ്ടെന്നു സമ്മതിക്കാനും ഞാൻ ഒരുക്കമല്ല. അതുകൊണ്ടാണ്, റഷ്യയിലെ ആദർശവാദികളായ കലാകാരന്മാർ, യഥാർഥത്തെ അതിന്റെ സൂക്ഷ്മരൂപത്തിൽ അംഗീകരിച്ചിട്ടുള്ളത്. ആദർശവാദിയായിരുന്നിട്ടുകൂടി ടോൾസ്റ്റോയ് പ്രത്യക്ഷജീവിത ത്തിന്റെ യാഥാർഥ്യത്തെ, യഥാർഥവാദിയായ വീക്ഷണകോണത്തെ, അംഗീകരിച്ചത്. ജോലായുടെ നിലവാരത്തിലുള്ള പ്രകൃതവാദികളായ കലാകാരന്മാർക്ക് ഞാൻ വിശേഷ വിധിയായ മഹത്വമൊന്നും കൽപിക്കുന്നില്ല. അഴുകിയതും നല്ലതുമായ ജീവിതത്തിന്റെ എല്ലാ വശങ്ങളേയും കാണുന്നമട്ടിൽ ചിത്രീകരിച്ചാൽ, തങ്ങളുടെ കർത്തവ്യം പൂർത്തിയായെന്നു വിചാരിക്കുന്നവരാണവർ. ആ ചിത്രീകരണം ഏതെങ്കിലും ഒരാദർശം സ്ഥാപിക്കുന്നതിനുള്ള സാധനമായിട്ടല്ല, സ്വയം സാധ്യമായിട്ടു തന്നെയാണ്, അവർ അവതരിപ്പിക്കുന്നത്. എന്നാൽ, ആദർശം സ്ഥാപിക്കുന്നതിനു ജീവിത യാഥാർഥ്യം പൂർണമായും ആവശ്യമാണ്. അതിൽ ഞാൻ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്നു."

ശരത്ബാബുവിനു യോജിക്കാൻ കഴിഞ്ഞില്ല. വളരെ ശാന്തഭാവത്തിൽ അദ്ദേഹം പറഞ്ഞു: "നിങ്ങളുടെ ദൃഢവിശ്വാസത്തെ മുറിച്ചു തള്ളാനുള്ള ഒരു പ്രവണത ഇപ്പോൾ എന്നിലില്ല. പറ്റിയ ഒരു തർക്കവും തോന്നുന്നില്ല. എന്നാൽ, ഞാൻ ഇത്രമാത്രം പറയാൻ ആഗ്രഹിക്കുന്നു. യഥാർഥവാദികളായ എഴുത്തുകാരുടെ ടെക്നിക്കുകൾ ഞാൻ ഒരിക്കലും സ്വീകരിക്കില്ല. അത് എന്റെ പ്രകൃതിക്കു പറ്റിയതുമല്ല. മാത്രമല്ല, അത് ഞാൻ ആഗ്രഹിക്കുന്ന ജീവിത ചിത്രീ

കരണത്തിനും ആദർശസ്ഥാപനത്തിനും ഉപയുക്തവുമല്ല."

ആ അനിഷ്ടകരമായ പ്രകരണം ജോഷിജി പിന്നെ തുടർന്നില്ല. ശരിയുമല്ലായിരുന്നു. എന്നാൽ, അത് അദ്ദേഹത്തിന്റെ പരാതിയെ സംബന്ധിച്ചിടത്തോളം ശരിയുമായിരുന്നു. കഥയിൽ ഒരു വേശ്യയുടെ ഹൃദയ പരിവർത്തനം ചിത്രീകരിച്ചിട്ടുണ്ട്, തികച്ചും ആകസ്മികവും അവാസ്തവവുമായി തോന്നുമാറ്. ചെറിയ കഥയിൽ പരസ്പര വിരുദ്ധങ്ങളായ ഭാവങ്ങൾ നാമ്പെടുക്കുന്നതായി കാണിച്ചിട്ടുണ്ട്. അതും അങ്ങേയറ്റം നാടകീയമാകണം. വിസ്തൃത വിശ്ലേഷണത്തിന്റെ അഭാവത്തിൽ, അത് സ്വാഭാവികമായില്ല. അതിലെ കഥാവസ്തു നോവലിനാണ് കൂടുതൽ അനുയോജ്യമെന്നു പറയാവുന്നതാണ്. ചെറിയകഥകൾ താരതമ്യേന കുറവായിട്ടേ ശരത് ബാബു എഴുതിയിട്ടുള്ളു. നോവൽ തന്നെയായിരുന്നു, അദ്ദേഹത്തിന്റെ പ്രതിഭയ്ക്കുപറ്റിയ മണ്ഡലം.

ഊമചലച്ചിത്രങ്ങളുടെ അക്കാലത്ത് 'ആന്ധാരേ ആലോ' മാത്രമല്ല 'ചന്ദ്രനാഥ്', 'ദേവദാസ്', 'ശ്രീകാന്ത്', 'ചരിത്രഹീൻ', 'സ്വാമി' എന്നിവയെ ആസ്പദമാക്കിയും ചിത്രങ്ങൾ പിടിക്കപ്പെട്ടു. തന്റെ ചില കഥകളെ അടിസ്ഥാനമാക്കി സിനിമാ പടങ്ങൾ നിർമ്മിക്കാനുള്ള അവകാശം പതിനഞ്ചു വർഷക്കാലത്തെ അവധിക്കു മണ്ഡൽ തിയേറ്റർകാർക്കു കൊടുത്തിരുന്നു എന്നു തോന്നുന്നു.[1]

## 17

ശരത്സാഹിത്യത്തിന്റെ നട്ടെല്ലുതന്നെ, സ്ത്രീയെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ വീക്ഷണമായിരുന്നുവെന്നു പറയാം. തന്റെ ആ കാഴ്ചപ്പാടിനെ അദ്ദേഹം പലപ്പോഴും സ്പഷ്ടമാക്കിയിട്ടുണ്ട്. പ്രസിദ്ധനായിക്കഴിഞ്ഞപ്പോൾ ശരത്ബാബുവിനു പല സമ്മേളനങ്ങളിലും സംബന്ധിക്കേണ്ടിവന്നിരുന്നു. മിക്കവാറും അവിടെയെല്ലാം അദ്ദേഹത്തെ അഭിമുഖീകരിച്ചിരുന്ന പ്രശ്നവും അതുതന്നെ. രാജനാരായണൻ ബസു സ്മാരക പാഠശാലയുടെ രണ്ടാമതു വാർഷിക സമ്മേളനത്തിൽ, അധ്യക്ഷത വഹിക്കാനായി മേദിനീപുരത്തിൽ പോയിരുന്നു.[2] അവിടെ അദ്ദേഹത്തിന്റെ ബഹുമാനാർഥം ചേർന്ന ഒരു യോഗത്തിൽ ആരോ ചോദിച്ചു: "അപ്പോൾ, ശരത്ബാബു, സതീത്വം തന്നെയാണല്ലോ സ്ത്രീത്വം. അങ്ങ് അതു രണ്ടും രണ്ടായി വേർതിരിച്ചു കാണിച്ചതെന്താണ്?"

ശരത്ചന്ദ്രൻ പറഞ്ഞു: "ഈ ചോദ്യത്തിനുത്തരം പറയാൻ താങ്കളെ ഒരു കഥ കേൾപ്പിക്കേണ്ടിയിരിക്കുന്നു. എന്റെ കുട്ടിക്കാലത്തെ സംഭവമാണ്. ഞങ്ങളുടെ ഗ്രാമത്തിൽ ഒരു ബാല വിധവയുണ്ടായിരുന്നു. ഗ്രാമബന്ധം നോക്കുമ്പോൾ, അവർ ഞങ്ങളുടെ ചേച്ചിയായിരുന്നു. ഭാഗ്യദോഷമെന്നുപറയാം, വിവാഹം കഴിഞ്ഞ്

1. 1925 ഡിസംബർ    2. 1928 ഡിസംബർ 16

ഏതാനും നാൾ കഴിഞ്ഞപ്പോൾ, അവരുടെ ഭർത്താവു മരിച്ചുപോയി. വിധവയുടെ വേഷത്തിൽ അമ്മയുടെ വീട്ടിലേക്ക് അവർ മടങ്ങിപ്പോന്നു. സഹോദരീസഹോദരന്മാരെന്നു പറയാൻ ആരുമില്ലായിരുന്നു. അച്ഛനമ്മമാരാണെങ്കിൽ എത്ര കാലമാണ് ജീവിച്ചിരിക്കുക? ചേച്ചിക്ക് മുപ്പതു മുപ്പത്തിരണ്ടുവയസ്സായപ്പോൾ അവർ രണ്ടുപേരും മരിച്ചു. അന്നു മുതൽ ആ വീട്ടിൽ തനിയെ താമസിച്ചുപോന്നു. അവരുടെ മൺകൂര നാലു ഭാഗത്തും മതിലുകളാൽ ചുറ്റപ്പെട്ടതായിരുന്നു. വരാനും പോകാനും മാത്രമായി മുറ്റത്ത് ഒരു ഭാഗത്ത് ഒരു വാതിൽ മാത്രമേ ഉണ്ടായിരുന്നുള്ളു. സന്ധ്യയായാൽ ആ വാതിൽ അകത്തുനിന്നു കുറ്റിയിടുമായിരുന്നു. ആ ഗ്രാമത്തിലുള്ള ഒരു കുടുംബത്തിലും അവരോടുള്ള സ്നേഹബഹുമാനങ്ങൾക്ക് യാതൊരു കുറവുമില്ലായിരുന്നു. അതിനുകാരണവുമുണ്ട്. ആർക്കെങ്കിലും രോഗം പിടിപെട്ടാൽ, അഥവാ മറ്റെന്തെങ്കിലും ദുഃഖമുണ്ടായാൽ, ചേച്ചി തൽക്ഷണം അവിടെ എത്തിക്കഴിയും. പിന്നെ, അവരുടെ പരിചരണമാണ് ചേച്ചിയുടെ ജോലി. ഊണില്ല. ഉറക്കമില്ല. അവരേക്കാൾ ബുദ്ധിമുട്ടിയിരുന്ന ഒരൊറ്റയാളും അവിടെയെങ്ങുമില്ലായിരുന്നു. അവർ ചെയ്ത ഉപകാരത്തിൻേറയും സഹായത്തിൻേറയും ഭാരം പേറാത്ത ഒരൊറ്റ വീടുപോലും ഇല്ലായിരുന്നു, ആ ഗ്രാമത്തിൽ.

"അപ്പോൾ ഞാനൊരു ബാലനായിരുന്നു. പലതരം വികൃതിത്തരങ്ങൾ കാണിച്ചുകൊണ്ട് അങ്ങനെ കഴിഞ്ഞിരുന്നകാലം. ഒരു ദിവസം എനിക്കൊരു കുസൃതിതോന്നി. ചേച്ചിയെ ഒന്ന് പേടിപ്പിക്കണം. വീട്ടിൽ അവർ ഒറ്റയ്ക്കാണു താമസം. പേടിപ്പിക്കാൻ ഇതിലും പറ്റിയ സന്ദർഭമില്ല.

"നിശ്ചയിച്ചതിങ്ങനെയാണ്. ചേച്ചിയുടെ മതിലിനോടു ചേർന്ന് ഒരു അത്തിമരമുണ്ടായിരുന്നു. വൈകുന്നേരം ഇരുട്ടാകുമ്പോൾ അതിന്മേൽ കയറി ഇരിക്കുക. ദൂരെ സംസാരിക്കുന്നമാതിരി വർത്തമാനം പറയും. അപ്പോൾ ചേച്ചി പേടിച്ചു പോകും. ജീവിതത്തിലൊരിക്കലും മറക്കയുമില്ല.

"നിശ്ചിതസമയം പരിപാടി അനുസരിച്ചു മരത്തിൽ കയറി ഇരിപ്പായി. അവിടെ ഇരുന്നു നോക്കിയാൽ ചേച്ചിയുടെ വീടു ശരിക്കും കാണാം. തക്കം നോക്കി ഭൂതത്തെ അനുകരിച്ചു സംസാരിച്ചതും, ഒരു മനുഷ്യൻ ചേച്ചിയുടെ കട്ടിലിൽ നിന്നിറങ്ങി അതിൻെറ ചുവട്ടിൽ ഒളിച്ചതും ഒപ്പമായിരുന്നു. അതിനുശേഷം ചേച്ചിയെപ്പറ്റിയുള്ള എൻെറ ധാരണ എന്തായിരിക്കണം. അവർക്ക് സതീത്വം എന്നൊന്നില്ലെന്നു നിങ്ങൾക്കു പറയാമല്ലോ. അക്കാര്യം ഞാനും സമ്മതിക്കുന്നു. എന്നാൽ, അതിനർഥം അവരുടെ സ്ത്രീത്വവും നശിച്ചുപോയെന്നാണോ? മനുഷ്യനു രോഗവും ശോകവും വന്നപ്പോഴെല്ലാം രാപകലില്ലാതെ അവരെ സേവിച്ചു. ദീന ദുഃഖിതന്മാർക്ക് ദാനങ്ങൾ കൊടുത്തു. അങ്ങനെ ജീവിതകാലമത്രയും അവർ തൻെറ മഹത്വം കാണിച്ചു

കൊടുത്തു. അതിനൊന്നും തനിത്തനിയായിട്ടൊരു വിലയും നിശ്ച യിക്കാനില്ലേ? നാരിയുടെ ശരീരം മാത്രമാണോ എല്ലാം? അവ രുടെ ഉള്ളിൽ ഒരു വസ്തുവുമില്ലേ? ബാലവിധവയായ അവരിൽ താരു ണ്യം ഏൽപ്പിച്ച ദുസ്സഹമായ ആഘാതങ്ങൾക്കു മുമ്പിൽ, അവർക്കു തന്റെ ശരീരത്തെ പവിത്രമായി പരിരക്ഷിക്കാൻ കഴിഞ്ഞില്ല. അതു കൊണ്ട്, അവർ ഉൾക്കൊണ്ടു നിന്ന സമസ്തഗുണങ്ങളും നിരർഥ കങ്ങളാകുമോ? മനുഷ്യന്റെ യഥാർഥരൂപം നമുക്ക് അവന്റെ ഏത് പ്രവൃത്തിയിൽ നിന്നാണ് മനസ്സിലാക്കാൻ സാധിക്കുക? അവന്റെ ദേഹത്തിന്റെ ചലനങ്ങളിലോ അതോ ആന്തരികമായ പ്രവൃത്തികളിലോ? താങ്കൾ തന്നെ പറയൂ. അതുകൊണ്ടാണ്, സതീത്വവും നാരീത്വവും വേർതിരിച്ചുകാണിക്കാൻ ഞാൻ ബാധ്യ സ്ഥനായത്."

ഏതാനും വർഷങ്ങൾക്കുശേഷം പ്രസിഡൻസീ കോളേജിൽ വച്ചു ബങ്കിമശരത്സമിതി, ശരത്ചന്ദ്രന്റെ അമ്പത്തിമൂന്നാമതു ജന്മദിനം[1] പ്രമാണിച്ച് അദ്ദേഹത്തെ അഭിനന്ദിക്കുകയുണ്ടായി. അപ്പോഴും പറഞ്ഞത് ഇതാണ് "പൂർണമായ മനുഷ്യത്വം സതീത്വ ത്തേക്കാൾ വലുതാണ്. ഇക്കാര്യം ഞാൻ ഒരിക്കൽ പറഞ്ഞതാണ്. അത് അമംഗളമാണെന്നും വൃത്തികേടാണെന്നും പറഞ്ഞ്, എന്നെ ചീത്തപറയാൻ പിന്നെ ബാക്കിയൊന്നുമുണ്ടായിരുന്നില്ല. മനുഷ്യനു ഭ്രാന്തിളകിയപോലെ. പരമ സാധ്വിയെന്നു പറയപ്പെടുന്ന സ്ത്രീ മോഷ്ടിക്കുന്നതും, ചൂതുകളിക്കുന്നതും, ചതിയും വഞ്ചനയും കാണി ക്കുന്നതും, കള്ളസാക്ഷി പറയുന്നതും ഞാൻ കണ്ടിട്ടുണ്ട്. അതോ ടൊപ്പം തന്നെ, അതിനു നേരെ കടക വിരുദ്ധമായിട്ടുള്ള കാര്യങ്ങൾ കാണാനുള്ള സൗഭാഗ്യവും എനിക്കു ലഭിച്ചിട്ടുണ്ട്.

"സതീത്വത്തെ സംബന്ധിച്ചുള്ള ധാരണ എപ്പോഴും ഒരു പോലെ ഇരുന്നിരുന്നില്ല. പണ്ടുമില്ല. മേലാൽ ഒരിക്കലും അങ്ങനെ ആകയുമില്ല. ഏകനിഷ്ഠമായ പ്രേമവും സതീത്വവും ഒന്നല്ല. അക്കാര്യത്തിന് സാഹിത്യത്തിൽ സ്ഥാനം ലഭിക്കാതെ പോയാൽ പിന്നെ സത്യം എവിടെപ്പോയി ഇരിക്കും?"

അനേകം കൊല്ലം മുമ്പ് ഇലാചന്ദ്രജോഷി ഭാരതീയ നാരികളുടെ സതീത്വം സംബന്ധിച്ച ആദർശം എന്തായിരിക്കണമെന്നുള്ള കാര്യ ത്തിൽ, ശരത്ബാബുവിന്റെ അഭിപ്രായം ആരാഞ്ഞപ്പോൾ ഇങ്ങനെ പറഞ്ഞു: "എന്റെ ദൃഷ്ടിയിൽ മാനവധർമ്മം സതീധർമ്മത്തെക്കാൾ വളരെ ഉയർന്നതാണ്. സതീത്വം, സ്ത്രീത്വം എന്നീ രണ്ടാദർശങ്ങളും സമാനമല്ല. നാരിയുടെ ഹൃദയത്തിൽ കുടികൊള്ളുന്ന മംഗളമയിയായ കരുണയും അവളുടെ ജന്മസിദ്ധമായ മാതൃവേദനയും അവളുടെ സതീത്വത്തെക്കാൾ എത്രയോ ഉൽക്കൃഷ്ടമാണ്. എനിക്ക് അനേകം

---

1. 1928 ഡിസംബർ 16

സ്ത്രീകളെ അറിയാം. അവർക്ക് പരപുരുഷന്മാരുമായി ശാരീരികമോ മാനസികമോ ആയ യാതൊരു വേഴ്ചയും ഒരിക്കലും ഉണ്ടായിരുന്നില്ല. എന്നാൽ, അവരുടെ സ്വഭാവത്തിൽ അത്യന്ത നീചത്വവും, അതികഠിനമായ സങ്കീർണതയും, വിദ്വേഷഭാവവും, മോഷണ സ്വഭാവവും കാണപ്പെട്ടിട്ടുണ്ട്. നേരെമറിച്ചു പതിതകളെന്നു പറയപ്പെടുന്ന സ്ത്രീകളേയും എനിക്കറിയാം. അവരുടെ ഹൃദയത്തിൽ മാതൃഹൃദയത്തിൻെറ നിസ്വാർത്ഥമായ മമതയും, കാരുണ്യത്തിൻെറ അഗാധമായ സമുദ്രവും അലയടിച്ചുയരുന്നതായും കണ്ടിട്ടുണ്ട്.''

ജോഷിജി ചോദിച്ചു: ''അങ്ങനെയാണെങ്കിൽ, അങ്ങ്, ശ്രീകാന്തനിൽ അന്നദച്ചേച്ചിയുടെ സതീത്വത്തിൻെറ മഹിമയെ പെരുമ്പറ കൊട്ടിയടിച്ചു പ്രശംസിച്ചതെന്തിനാണ്? അതിൻെറ പ്രകാശ ധോരണിയിൽ അങ്ങയുടെ സ്ത്രീകഥാപാത്രങ്ങൾ ഒളിമങ്ങിമയങ്ങിപ്പോകുമല്ലോ!''

ആ ചോദ്യം കേട്ടപ്പോൾ, ശരത്ബാബു മന്ദംമന്ദം പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു: ''താങ്കൾ പറഞ്ഞതു ഞാനും സമ്മതിക്കുന്നു. അന്നദച്ചേച്ചിയോടു സത്യത്തിൽ എനിക്കെപ്പോഴും ആന്തരികമായ ബഹുമാനമാണ് തോന്നിയിട്ടുള്ളത്. ജന്മനാ എനിക്കു കിട്ടിയിട്ടുള്ള സംസ്കാരവും ഭാരതീയമാണല്ലോ. എന്നാലും ഒരു കാര്യം ഞാൻ പറയാൻ ആഗ്രഹിക്കുന്നു അവരുടെ ഏകനിഷ്ഠമായ പതിവ്രതാ ധർമ്മത്തെക്കാൾ എൻെറ ബഹുമാനം പിടിച്ചുപറ്റിയത്, അവരുടെ പ്രേമപ്ലാവിതമായ ആത്മാവിൻെറ ഉന്മുക്ത പ്രവാഹമാണ്.''

ശരത്ബാബു തൻെറ സാഹിത്യത്തിൽ സ്പഷ്ടമായിത്തന്നെ വ്യക്തമാക്കിയിട്ടുണ്ട്, പുരുഷസൃഷ്ടിയായ മിഥ്യാശാസ്ത്രം സ്ത്രീകളെ പൂട്ടി ഇടാനുള്ള ചങ്ങല മാത്രമാണെന്ന്. ഏതുതരത്തിലെങ്കിലും അവരെ കുടുക്കിലാക്കി നിറുത്തി, അവരുടെ സേവനം പിടിച്ചു പറ്റാനുള്ള വെറും വേലമാത്രമാണെന്ന്. സ്ത്രീകളോടു മാത്രമാണ്, സതീധർമ്മത്തിൻെറ മാഹാത്മ്യം ഉപദേശിക്കുന്നത്. പുരുഷന്മാർക്കതൊന്നും ബാധകമല്ല. ഇതെല്ലാം വഞ്ചനയാണ്. യോനിപരീക്ഷണം കൊണ്ടുമാത്രം സ്ത്രീയുടെ യഥാർത്ഥ സ്വരൂപം മനസ്സിലാക്കാൻ സാധ്യമല്ല.

അദ്ദേഹം പലപ്പോഴും ചോദിക്കാറുണ്ട്, സ്ത്രീജീവിതം എവിടെയാണ് സാർത്ഥകമാകുന്നതെന്ന്. ആളുകൾ പറയാറുള്ള ആത്മാവൊന്നും സ്ത്രീയുടെ ശരീരത്തിലില്ലേ? പുരുഷന്മാർക്ക് സേവന ദാസ്യം അനുഷ്ഠിക്കാൻ മാത്രമാണോ അവർ ഈ ലോകത്തിൽ പിറന്നത്?[1]

'ശേഷപ്രശ്ന'ത്തിലെ കമലം പറയുന്നു, ''എല്ലാ സംയമങ്ങളേ

---

1. സ്വാമി എന്ന കഥ.

യും പോലെ തന്നെ യൗവന സംബന്ധമായ സംയമവും സത്യം തന്നെ. പക്ഷേ, അപ്രധാന സത്യമാണെന്നു മാത്രം. അതാണ് പ്ര ധാനം എന്നു കരുതുന്നത് ഒരുവിധത്തിലുള്ള അസംയമമാണ്. അതി നുള്ള ശിക്ഷയുമുണ്ട്. ആത്മനിഗ്രഹമുണ്ടെന്നുള്ള കടുത്ത ഡംഭു കൊണ്ട്, ആദ്ധ്യാത്മികത്വം ദുർബലമാകയാണ് ചെയ്യുന്നത്." പതിത യെന്നു പറയപ്പെടുന്ന സ്ത്രീക്ക് അദ്ദേഹം വളരെയധികം മാന്യത നൽകി ബഹുമാനിച്ചിട്ടുണ്ട്. അത്യന്തം കലുഷിതമായ മനസ്ഥിതി യോടു കൂടിയ മനുഷ്യനും; അങ്ങനെയുള്ള ഒരുവളുടെ സമ്പർക്ക ത്തിൽ വരുമ്പോൾ, ഏതെങ്കിലും പ്രകാരത്തിൽ പ്രഭാവിതനായി ത്തീരുന്നു. മാത്രമല്ല, ആത്മശുദ്ധീകരണത്തിനുള്ള ഒരു പ്രവണത അയാളിൽ ഉണരുകയും ചെയ്യുന്നു. രൂപാകൃതി കേവലം രൂപത്തേ യും ആകൃതിയേയും മാത്രമല്ല, ഉദ്ഭാസിതമാക്കുന്നത്; അത് അന്ത രംഗത്തേയും അനുരഞ്ജിപ്പിക്കുന്നു.

നിസ്സഹകരണ പ്രസ്ഥാനത്തിന്റെ ആദ്യകാലത്തുതന്നെ, അദ്ദേ ഹം പ്രഖ്യാപിച്ചു "സ്ത്രീയെ നാം മനുഷ്യനാകാൻ അനുവദിച്ചില്ല. ആ തെറ്റിനുള്ള പ്രായശ്ചിത്തം സ്വരാജ്യം ലഭിക്കുന്നതിനു മുമ്പു തന്നെ നമ്മുടെ നാടു ചെയ്തേപറ്റു. സ്വാർഥ താൽപര്യത്തി ന്റെ അതിപ്രസരണം കാരണം, നമ്മുടെ നാട് എന്നു മുതലാണോ, അവ ളുടെ മനുഷ്യത്വത്തെ കണക്കാക്കാതെ സതീത്വത്തെമാത്രം ഉയർ ത്തിപ്പിടിച്ചു കാണിച്ചത്, അന്നുമുതൽ കൊടുക്കാനുള്ളതത്രയും കൊടുത്തു തീർത്തേ പറ്റൂ.

"സ്ത്രീജാതിയെ ഒരിക്കലും കൊച്ചാക്കിക്കാണാൻ എനിക്ക് സാധിച്ചിട്ടില്ല.' സ്ത്രീയുടെ കളങ്കത്തെ വിശ്വസിക്കാത്തതുകൊണ്ടു ലോകത്തിൽ വഞ്ചിതനാകേണ്ടിവന്നാലും, വിശ്വസിച്ചു പാപത്തിനു പങ്കു പറ്റാതിരിക്കുകയാണ് ഭേദം. വളരെ നാളായി സ്ത്രീയുടെ അസ്തിത്വം തന്നെ ഇല്ലെന്ന മട്ടായിട്ടുണ്ട്. തനിക്കെന്തെങ്കിലും ഒരു സ്ഥാനമുണ്ടെന്ന കാര്യം അവളും മറന്നിരിക്കുകയാണ്. 'കമാന്നൊര ക്ഷരം' പറയാതെ എല്ലാവിധ അക്രമങ്ങളും അവൾ സഹിച്ചുപോന്നു. ഹൃദയം പിളർന്നുപോയാൽ തന്നെയും വായ്തുറന്ന് ഒന്നും പറഞ്ഞി രുന്നില്ല. താൻ എതിരു പറയേണ്ടതായ ആവശ്യമുണ്ടെന്നൊരു തോന്നൽപോലും അവളിൽ ഇല്ലാതായിക്കഴിഞ്ഞിരുന്നു."

ശരത്ബാബു മനസ്സിലാക്കുകയും അംഗീകരിക്കുകയും ചെയ്തി രുന്ന ഒരു സത്യമാണ്, സ്ത്രീജാതിയോടു പുരുഷൻ ഒരിക്കലും നീതി ചെയ്തിരുന്നില്ലെന്നകാര്യം. 'നാരീ കാ മൂല്യ' എന്ന ഉപന്യാസ ത്തിൽ അദ്ദേഹം കേവലം സ്ത്രീയുടെ പക്ഷം പിടിച്ചുകൊണ്ടുതന്നെ പറഞ്ഞു, "ഏതൊരു ധർമ്മത്തിന്റെ അടിത്തറ പാകിപ്പിടിപ്പിച്ചി ട്ടുള്ളതുതന്നെ ആദാമിന്റെയും ഹവ്വായുടെയും പാപത്തിന്മേലാ ണോ, ലോകത്തിലെ സകലവിധ അധഃപതനങ്ങളുടെയും മൂലഹേതു സ്ത്രീയാണെന്ന് ഉറപ്പിച്ചു പോന്നിട്ടുള്ളത് ഏത് മതത്തിന്റെ അടി സ്ഥാന തത്വമാണോ, അതാണ് യഥാർഥമായ ധർമ്മമെന്ന് ആളുകൾ

വിശ്വസിച്ചു പോരുന്നെങ്കിൽ, പിന്നെ സ്ത്രീജാതിയെ ബഹുമാന പൂർണമായ ദൃഷ്ടിയോടെ വീക്ഷിക്കുക എന്ന കാര്യമേ ഉണ്ടാകാൻ ഇടയില്ല. ബഹുമാനമുണ്ടെങ്കിൽത്തന്നെ അതും അവരുടെ സ്വാർത്ഥ താൽപര്യങ്ങൾ നേടി എടുക്കാൻ ആവശ്യമുള്ളത്ര മാത്രം. അതിൽ കൂടുതൽ എന്തു തന്നെയായിരുന്നാലും, ബഹുമാനമോ അഥവാ അവരുടെ ന്യായോചിതമായ ആവശ്യമോ എന്തുമാകട്ടെ, ഇതിനു മുമ്പു കഴിഞ്ഞ ഒരായിരം കൊല്ലത്തിനിടയിൽ ഒരിക്കലും അനുവദിച്ചുകൊടുത്തിട്ടില്ല."

ആ അനീതിയ്ക്കെതിരെയാണ്; അദ്ദേഹം സമരം പ്രഖ്യാപിച്ചത്. ലീലാറാണി ഗംഗോപാദ്ധ്യായക്ക് എഴുതി, "സ്ത്രീക്ക് അവളുടെ ഭർത്താവ് പരമ പൂജനീയ വ്യക്തിയാണ്. ഏറ്റവും വലിയ ഗുരുവുമാണ്. പക്ഷേ, അതുകൊണ്ടവൾ ദാസിയാകുന്നില്ല. ഈ ഒരു സംസ്കാരം നാരിയെ എത്ര ചെറുതാക്കി, എത്ര ക്ഷുദ്രയാക്കി? അതിനു തുല്യമായി പറയാൻ ലോകത്തിൽ മറ്റൊന്നുമില്ല." തന്റെ ഒരു സ്നേഹിതന്റെ ഭാര്യയോട് അദ്ദേഹം പറഞ്ഞു: "ചേച്ചി, പുരുഷജാതി നിങ്ങളോട് അന്യായമാണ് ചെയ്തിട്ടുള്ളത്. ഞാൻ എന്നും അതിനെതിരെ സമരം ചെയ്യും." സത്യത്തിൽ ജീവിത കാലമത്രയും അദ്ദേഹം പൊരുതിക്കൊണ്ടു തന്നെയിരുന്നു. അതു കൊണ്ടു ശരിയായ അർത്ഥത്തിൽ ശരത്ചന്ദ്രൻ സ്ത്രീകളുടെ മിശിഹ ആയിരുന്നു. അക്കാരണത്താൽ തന്നെയാണ്, ബംഗാളിലെ സ്ത്രീകൾ മുമ്പെങ്ങുമുണ്ടാകാത്തവിധം ശരത്ബാബുവിനെ അഭിനന്ദിച്ചതും. അദ്ദേഹത്തിന്റെ 57—ാമതു ജന്മജയന്തി പ്രമാണിച്ച്, അഭിനന്ദന പത്രം സമർപ്പിച്ചുകൊണ്ടു ഗദ്ഗദകണ്ഠരായിട്ടവർ പറഞ്ഞു: "പരാധീനയായ നാട്ടിലെ അധഃപതിച്ച സമൂഹത്തിൽപെട്ട, നിരാലംബകളായ അന്തഃപുരചാരിണികളുടെ മൂക മധുരോദാരമായ ഹൃദയവേദനയെ, അങ്ങു വാണീബദ്ധമാക്കി മൂർത്ത രൂപത്തിൽ അവതരിപ്പിച്ചു. അവരുടെ ദുർഗതിയ്ക്കിരയായ ജീവിതത്തിലെ എല്ലാവിധ സുഖദുഃഖാനുഭൂതികളേയും, നിബിഡമായ സഹാനുഭൂതിപകർന്നു, സാഹിത്യസത്യമാക്കി സാക്ഷാൽക്കരിച്ചു തന്നു. അങ്ങയുടെ അനാവിഷ്ടമായ ദൃഷ്ടി, സൂക്ഷ്മ പര്യവേക്ഷണസാമർഥ്യം, ഗംഭീരമായ നേട്ടങ്ങൾ, കഴിവുകൾ, വൈവിധ്യപൂർണമായ മാനവ സ്വഭാവ ത്തിന്റെ അഗാധതല സ്പർശിയായ അഭിജ്ഞത ഇവയെല്ലാം തന്നെ സമ്പൂർണമായ നാരീചിത്രത്തിൽ അന്തർലീനമായികിടക്കുന്ന, അത്യന്തം രഹസ്യപൂർണമായ സ്വഭാവവിശേഷത്തെ കണ്ടെത്താൻ സഹായിച്ചു. നാരീ സ്വഭാവത്തിന്റെ പരമ രഹസ്യജ്ഞാതാവേ! അങ്ങേക്കിതാ ഞങ്ങളുടെ അഭിനന്ദനങ്ങൾ! എല്ലാ പ്രകാരത്തിലുമുള്ള ആത്മാപമാനവും സകലപ്രകാരത്തിലുമുള്ള ഹീനാവസ്ഥയും നിലനിന്നുപോന്ന കാലത്തും, സ്ത്രീകളുടെ സഹജങ്ങളായ വൈശിഷ്ട്യങ്ങൾ എല്ലാ ദേശത്തുമുള്ള, എല്ലാ സമൂഹങ്ങളിലും കാണപ്പെട്ടിട്ടുണ്ട്. അങ്ങ്, അതിന്റെ സ്വരൂപത്തെപ്പറ്റി അധ്യയനം നടത്തി.

എല്ലാ നല്ല സ്ത്രീകളുടേയും അന്തര്യാമിയായ അങ്ങേക്കിതാ, ഞങ്ങളുടെ അഭിവാദനങ്ങൾ!

"ഇന്ന്, ഈ സുദിനത്തിൽ ഞങ്ങൾ ഇവിടെ വന്നിട്ടുള്ളത്; അങ്ങയെ ഞങ്ങൾ ബഹുമാനിക്കുന്നു, എന്നറിയിക്കാനാണ്. ഞങ്ങൾക്ക് അങ്ങയോടു ഭക്തിയുണ്ട്, സ്നേഹമുണ്ട്. അങ്ങയെ ഞങ്ങൾ, ഞങ്ങളുടെ ആത്മബന്ധുവായി കണക്കാക്കുന്നു. സ്ത്രീകളുടെ പരമാദരണീയനായ മിത്രമേ! അങ്ങ്, ഞങ്ങളുടെ പരമപ്രിയനായ വ്യക്തിയത്രെ. ഞങ്ങൾക്ക് അങ്ങേയറ്റം ആത്മീയനായ വ്യക്തിയാണ്. അങ്ങേക്കിതാ; ഞങ്ങളുടെ അഭിനന്ദനങ്ങൾ!"

ഏതെങ്കിലും നാട്ടിലെ ഒരു സാഹിത്യകാരന് ഇങ്ങനെയൊരു പ്രശംസ ലഭിച്ചിരിക്കാൻ ഇടയില്ല. എന്നാൽ, ശരത്ചന്ദ്രന്റെ നാരി ബംഗാളി സ്ത്രീയാണെങ്കിൽ തന്നെയും, കലാശിൽപത്തിന്റെ ദൃഷ്ടിയിൽ അതിർവരമ്പുകളെയൊന്നും അംഗീകരിക്കുന്നില്ല. ചുറ്റുപാടുകളെ ചിത്രീകരിക്കുമ്പോൾ ശരത്ചന്ദ്രൻ ബംഗാളിയാണ്. ജീവിതരസത്തിന്റെ പരിവേഷത്തിൽ ശിൽപിയാണ്. ബംഗാളിന്റെ മാതാവുതന്നെയാണ് ശരത്ചന്ദ്രന്റെ മാതാവും. എന്നാൽ ലോകം മുഴുവൻ ശരത്തിന്റെ പ്രേയസി തന്റെ പരിവേഷം ചാർത്തിനിൽക്കുന്നു. ആ പ്രേയസി യാതൊരു ദുഃഖമാണോ സഹിക്കുന്നത്, യാതൊരപമാന ഭാരമാണോ പേറി നിൽക്കുന്നത്, അത് കേവലയായ നാരി ഏതെങ്കിലും രൂപത്തിൽ, എപ്പോഴെങ്കിലും സഹിച്ചിട്ടുള്ളതത്രെ.

ബങ്കിമ സാഹിത്യത്തിൽ, വിധവാവിവാഹത്തിനു മാരകമായ സമാധാനമാണ് വിധിച്ചിട്ടുള്ളത്. രവീന്ദ്രനാഥൻ സ്ത്രീകൾക്കു സ്നേഹം പകർന്നുകൊടുത്തു. എന്നാൽ സഹാനുഭൂതി പകർന്നു കൊടുത്തത് ശരത്ചന്ദ്രനത്രെ. ബലാൽക്കാരമൊന്നും അദ്ദേഹം കാണിച്ചിട്ടില്ല. ശരത്ചന്ദ്ര സാഹിത്യത്തിലെങ്ങും വിധവാ വിവാഹവുമില്ല. 'പണ്ഡിതജി'യിലെ കുസുമം അങ്ങനെയുള്ള ആളുകളെ പട്ടിയോ പൂച്ചയോ ഒക്കെയായി കരുതുന്നു. 'പഥ നിർദേശ'ത്തിൽ ഹേമ വീണ്ടും വീണ്ടും വിധവാ വിവാഹത്തെ നിന്ദിക്കുന്നു. എന്നാൽ, അനുകൂലമായി പറയാനുള്ള തെളിവുകളും കുറവൊന്നുമല്ല. ഗുണേന്ദ്രൻ പറയുന്നു: "ഹിന്ദുക്കളൊഴികെ ലോകത്തിലുള്ള സകലജാതിക്കാരുടെ ഇടയിലും വിധവാ വിവാഹം നടപ്പുണ്ട്." എന്തിന്, കുട്ടിക്കാലത്തെ കൃതിയായ 'ശുഭദ'യിൽ സുരേന്ദ്രനാഥൻ ചോദിക്കുന്നു: "എന്താണ്, എന്താ? വിധവയെ വിവാഹം ചെയ്യാൻ പാടില്ലേ?" മാലതിയുടെ ഉത്തരം: "വിധവയെ വിവാഹം ചെയ്യണം. വേശ്യയെ അരുത്." അനുപമയുടെ പിതാവ് ഇത്രത്തോളം പറയുന്നുണ്ട്. "ഞാൻ വളരെയൊക്കെ ആലോചിച്ചുനോക്കി. രണ്ടുതവണ വിവാഹം ചെയ്തുപോയതുകൊണ്ടു ധർമ്മമൊന്നും നശിച്ചുപോവില്ല. വിവാഹവും ധർമ്മവുമായി വലിയ ബന്ധമൊന്നുമില്ല. എന്നാൽ, തന്റെ പെൺകൊച്ചിനെ ഇങ്ങനെ കൊന്നുകളയുന്നതിൽ, തീർച്ചയായും ധർമ്മഹാനി ഉണ്ടാകാൻ ഇടയുണ്ട്."

പക്ഷേ, അനുപമ അതിനു തയ്യാറായില്ല. എന്നു പറഞ്ഞാൽ ശരത്ചന്ദ്രൻ തയ്യാറായില്ലെന്നർത്ഥം. കാരണം സമൂഹം തയ്യാറാകാതിരുന്നതുതന്നെ. ശരത്തിന് അറിയാമായിരുന്നു, നാരിയുടെ അടിമത്തം മാനുഷിക അധികാരങ്ങളെ ഹനിക്കുന്നതാണെന്ന്. എന്നാൽ വിപ്ളവസ്വരം ഉയരേണ്ടതു ഹൃദയത്തിനുള്ളിൽ നിന്നുതന്നെയാണ്. സമൂഹം ജീവിക്കണമെങ്കിൽ ഹൃദയഗുണം കൊണ്ടു തന്നെയാണു ജീവിക്കേണ്ടത്. അതുകൊണ്ട് സാമൂഹ്യമായ അനീതികൾക്കെതിരെ യുള്ള വിപ്ളവസ്വരം അദ്ദേഹത്തിന്റെ സാഹിത്യത്തിൽ വളരെയൊന്നും മുഴങ്ങിക്കേട്ടില്ല.[1] 'ശേഷപ്രശ്ന'ത്തിലെ കമലവും 'ശ്രീ കാന്ത്', രണ്ടാം പർവത്തിലെ അഭയയും ഇതിനൊരപവാദമാണ്. എങ്കിലും ഒരു കാര്യം സ്വീകരിക്കേണ്ടിവരും. ശരത്ചന്ദ്രൻ തീർച്ചയായും, വായനക്കാരുടെ മനസ്സിൽ വിപ്ളവം അനിവാര്യമാണെന്നു തോന്നത്തക്കരീതിയിൽ പരിതസ്ഥിതികളെ ചിത്രീകരിക്കുന്ന കാര്യ ത്തിൽ സാഫല്യം നേടിയിട്ടുണ്ടെന്ന്. ആ വിപ്ളവം ദൃഢവും യഥാർത്ഥവുമായ സിദ്ധാന്തങ്ങളെ ആസ്പദമാക്കിയുള്ളതുമാണ്. അദ്ദേഹം വീണ്ടും വീണ്ടും പറഞ്ഞിട്ടുണ്ട്, "വിധവയാകുക എന്ന താണ് നാരീജീവിതത്തിലെ ഏറ്റവും വലിയ ഹാനി. അതുപോലെ സധവയാകുക, അവരുടെ ജീവിത സാഫല്യവും — ഇവ രണ്ടിൽ ഒന്നും തന്നെ സത്യമല്ല."

ശരത്ചന്ദ്രൻ ശാസ്ത്രത്തെ അംഗീകരിച്ചിരുന്നു. എന്നാൽ സഹൃദയ പക്ഷത്തിനുമേൽ, അതിന് മേൽക്കോയ്മയൊന്നും കൊടുത്തിരുന്നില്ല. കമലത്തിന്റെ ദൃഷ്ടിയിൽ വിവാഹം ലോകത്തിലുണ്ടാകുന്ന അനേകം സംഭവങ്ങളിൽ ഒന്നുമാത്രമായിരുന്നു. അത് എന്നു മുതൽ അവളുടെ ജീവിതത്തിലെ എല്ലാം ആയോ അന്നുമുതൽ അവളുടെ ദുഃഖവും ആരംഭിച്ചു. ഹൃദയം പ്രേമഹീനമാണെങ്കിൽ മന്ത്രപൂതമായാലും വിവാഹം അപഹാസ്യമത്രെ. 'നാരീ കാ മൂല്യ' എന്ന ഉപന്യാസത്തിൽ, ശരത്ചന്ദ്രൻ ഏതാണ്ട് ദീർഘദർശനം ചെയ്യുക തന്നെ ചെയ്തിട്ടുണ്ട്. "ഭാവിയിലൊരു കാലം സമാഗതമാകും. അന്നു സ്ത്രീപുരുഷന്മാരുടെ പ്രേമമൂലകമായ ചേർച്ച ഏറ്റവും ഉൽക്കൃഷ്ടമായി പരിഗണിക്കപ്പെടും. നിയമം മൂലമുള്ള ചേർച്ച അപ്രധാനമായും!"

ശരത് സാഹിത്യത്തിൽ പ്രിയയുണ്ട്, ഭാര്യയുണ്ട്, അമ്മയുണ്ട്, പതിതയുണ്ട്, വിപ്ളവകാരിണിയുമുണ്ട്. വെളിയിൽ നിന്നു അവർ ഒന്നായി തോന്നുമെങ്കിലും, സത്യത്തിൽ അങ്ങനെയല്ല. രാജലക്ഷ്മിയുടെ ദുഃഖം മറ്റുള്ളവർ മനസ്സിലാക്കാൻ പോലും പ്രയാസമാകുമാറു നിഗൂഢവും രഹസ്യമയവുമാണ്. അന്തർ വിരോധത്തിലും അന്തർ ദ്വന്ദ്വത്തിലുമാണ് അവളുടെ സാഫല്യം. അവളുടെ വിഷാദത്തിൽ പോലും കഥാ ശിൽപിയുടെ ചേതന മൂർത്തരൂപം കൊണ്ടിട്ടുണ്ടോ

1. അധ്യായം 18 ഖണ്ഡം 2 നോക്കുക.

എന്നു തോന്നും. പ്രേമം ലഭിച്ചു സുഖം പ്രാപിച്ച അവർ ആരുടെ ഹൃദയത്തേയും തരംഗായമാനമാക്കിയില്ല. എന്നാൽ, രാജലക്ഷ്മിയെപ്പോലെയും, പാർവതിയെപ്പോലെയും, സാവിത്രിയെപ്പോലെയും ആക്കാൻ കഴിഞ്ഞു. ഭർത്താവിനെ സ്നേഹിച്ചു പ്രതിഫലമായി, പീഡാനുഭവങ്ങൾ മാത്രം ലഭിച്ച, അന്നദ, മൃണാളിനി എന്നിവരെപ്പോലെയുള്ളവർ മാത്രം ഓർമ്മയിൽ തങ്ങിനിന്നു. അചലയാണെങ്കിൽ നിർധനനായ മഹിമിനെ ഏകനിഷ്ഠമായിത്തന്നെ സ്നേഹിക്കുന്നു. എന്നാൽ, അവളുടെ വ്യക്തി സ്വാതന്ത്ര്യത്തിന് ദാരിദ്ര്യത്തിന്റെ സാമൂഹികാന്തരീക്ഷത്തെ സഹിക്കാൻ കഴിഞ്ഞില്ല. ആഗ്രഹമില്ലെങ്കിൽ തന്നെയും അറിയാതെ തന്നെ, അവൾ സുരേശിനായി സമർപ്പിക്കപ്പെടുന്നു. എന്നാലും എല്ലാ പീഡകളുടെ അവസാനത്തിലും ഇത്രയും പറയാനുള്ള ധൈര്യം അവൾക്കുണ്ട്: "എഴുത്തയച്ചാൽ മറുപടി അയക്കണം കേട്ടോ".

പിന്നെ, ഓർമ്മയിൽ തങ്ങി നിന്നു അഭയ. ശരത്സാഹിത്യത്തിൽ 'അഭയ' ഒരാൾ മാത്രമേയുള്ളു. അവൾ സതീത്വവും നാരീത്വവും ഒന്നല്ലെന്നുള്ള അദ്ദേഹത്തിന്റെ വിശ്വാസത്തിന്റെ സജീവ പ്രമാണമാണ്. അവൾ ഒരു സത്യത്തിന്റെ പ്രതീകമായി നില കൊള്ളുന്നു. അതായത് സ്ത്രീപുരുഷന്മാരുടെ ചേർച്ച ഭാര്യാഭർത്താക്കന്മാരുടെ സന്തോഷത്തിനുകാരണമാകുന്നിടത്തോളം മാത്രം സത്യമാണ്. ലാഭത്തിനെക്കാൾ നഷ്ടത്തിന്റെ ത്രാസ് ഭാരമുള്ളതാകുമ്പോൾ, ഭർത്താവു ചൂരലിന്റെ ബലത്തിൽ ഭാര്യയുടെ അധികാരാവകാശങ്ങളെല്ലാം അപഹരിക്കുമ്പോൾ, അതു സ്വയമേവ ഊർധൻ വലിക്കുകയും ചെയ്യും. അവൾ തന്റെ കാമുകനായ രോഹിണീ ബാബുവിനു വേണ്ടി അക്രമിയായ ഭർത്താവിനെ പരിത്യജിക്കുന്നു. മാത്രമല്ല, "ശ്രീകാന്തബാബു! ഇങ്ങനെയുള്ള ഒരു മനുഷ്യന്റെ ജീവിതം മുഴുവൻ തന്നെ പംഗുവാക്കിയിട്ട് എനിക്കു സതിയെന്നുള്ള പദവിയൊന്നും നേടേണ്ടതില്ല" എന്നു പറയാൻ ധൈര്യപ്പെടുകയും ചെയ്യുന്നു. "നിശ്ചയമായും എനിക്കു പറയാൻ കഴിയും, ഞങ്ങളുടെ നിഷ്പാപമായ പ്രേമത്തിന്റെ സന്താനം, ലോകത്തിൽ മനുഷ്യത്വത്തിന്റെ ദൃഷ്ടിയിൽ മറ്റൊരാളെക്കാളും മോശമാകയില്ലെന്ന്. ആ കുട്ടിയുടെ അമ്മ തീർച്ചയായും അവനെ വിശ്വസിപ്പിച്ചിട്ടുതന്നെ പോകും, അവന്റെ ജനനം കളങ്കമറ്റതാണെന്ന്. സത്യത്തെക്കാൾ ആശ്രയയോഗ്യമായി, ഈ ലോകത്തിൽ മറ്റെന്തുണ്ട്? അതിൽ നിന്നു തെറ്റാൻ അവനു സാധ്യമാകുകയില്ല."

"അദ്ദേഹവും (ഭർത്താവ്) ഞാനുമൊരുമിച്ച് അതേ മന്ത്രങ്ങൾ തന്നെയാണ് ഉരുവിട്ടത്. എന്നാൽ, അത് കേവലം നിരർഥ പ്രലപനം മാത്രമായിപരിണമിച്ചു. അദ്ദേഹം നിരങ്കുശനായിരുന്നു. ഞാൻ സ്ത്രീയായിപ്പോയതുകൊണ്ടാണോ, എല്ലാ ഉത്തരവാദിത്വവും, എല്ലാ ബന്ധങ്ങളും ഞാൻ തന്നെ ചുമക്കേണ്ടിവന്നത്."

ഇത് കേവലം ബംഗാളിലെ മാത്രം ഒരു സ്ത്രീയുടെ ശബ്ദമല്ല. എക്കാലത്തെയും നാരീ ജീവിത പശ്ചാത്തലമാണതു കാണിക്കുന്നത്. വിപ്ളവകാരിണിയായ നാരിയാണ് ശരത്ചന്ദ്രന്റെ ഏറ്റവും ദുർബല യായ സ്ത്രീ. വിചാരങ്ങളുടെ ഒരു പ്രതിമ മാത്രമാണവൾ. രക്ത മാംസ നിബദ്ധയോ, സഹജമായ സുഖ ദുഃഖങ്ങളോടു കൂടിയവളോ അല്ല. എന്നാൽ, പതിതയായ നാരിയാണ് അദ്ദേഹത്തിന്റെ ഏറ്റവും കരുത്തുറ്റ നാരീ. ആ വർഗക്കാർക്കു സഹാനുഭൂതി മാത്രമല്ല, ശരത്ചന്ദ്രൻ നൽകിയത്. ഹൃദയാന്തർഭാഗത്ത് ഒളിഞ്ഞു കിടക്കുന്ന നാരിയുടെ സഹജമായ മര്യാദയും കൊടുത്തു. കാമുകനുവേണ്ടി മാത്രം സ്വാമിയെ ഉപേക്ഷിക്കാനുള്ള ധൈര്യവും നൽകി. ചന്ദ്ര മുഖിക്കുപറയാൻ കഴിഞ്ഞു: "രൂപത്തോടുള്ള മോഹം നിങ്ങളെ അപേക്ഷിച്ചു ഞങ്ങളിൽ വളരെ കുറവാണ്. അതാണ്, നിങ്ങളെ പ്പോലെ ഞങ്ങൾ ഉന്മത്തരാകാത്തത്!"

എന്നാൽ, ശരത്ചന്ദ്രന്റെ നിബിഡമായ ഈ സഹാനുഭൂതി, കേവലം വാക്കിൽമാത്രം ഒതുങ്ങിനിന്നില്ല. പെരുമാറ്റത്തിലും അദ്ദേ ഹം സ്ത്രീകളോടു വളരെയധികം സഹാനുഭൂതിഉള്ളവനായിരുന്നു. ഇലാ ചന്ദ്രജോഷി എഴുതിയിട്ടുണ്ട്: "വെറും സാധാരണക്കാരികളായ സ്ത്രീകൾ പോലും അദ്ദേഹത്തിന്റെ സമ്പർക്കത്തിൽ വന്നാൽ, അവരോട് നിറഞ്ഞ കരുണയും സഹതാപവും സഹൃദയതയും പ്രകടിപ്പിച്ചിരുന്നു. ഒരിക്കലും ഒരു സ്ത്രീയുടെ സാമ്പത്തിക പരാ ധീനതയേയോ, അഥവാ സഹൃദയത്വത്തിൽ നിന്നുടലെടുത്ത, വിവ ശതയേയോ അനുചിതമായി ചൂഷണം ചെയ്യണമെന്നുള്ള മോഹം ശരത്ബാബുവിന്റെ മനസ്സിലുദിച്ചിരുന്നില്ല. അദ്ദേഹം തന്നെ, അ ക്കാര്യം എന്നോടു പറഞ്ഞിട്ടുള്ളതാണ്. ഏറ്റവും അടുത്ത ഉറ്റ സമ്പർക്കം പുലർത്താനുള്ള അവസരം ലഭിച്ചിരുന്നതിനാൽ അദ്ദേഹ ത്തിന്റെ സ്വഭാവത്തേയും പെരുമാറ്റത്തേയും ശരിക്കു പഠിക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ട്. അങ്ങനെയുള്ള അനുഭവങ്ങളിൽ നിന്നു തോന്നിയിട്ടുള്ളത്, അദ്ദേഹം പറഞ്ഞ കാര്യങ്ങൾ നൂറുശതമാനവും ശരിയെന്നത്രെ.

നിരാശ്രിതരായ എത്രയോ സ്ത്രീകളെയാണ് അദ്ദേഹം സാമ്പ ത്തികമായി സഹായിച്ചിട്ടുള്ളത്. മാത്രമോ, അവരിൽ പലർക്കും സ്വഗൃഹത്തിൽ ആശ്രയവും കൊടുത്തിരുന്നു. ശിവപുരത്തിലെ ഒരു യുവാവായ പ്രതുലമുക്കർജിയെ അദ്ദേഹത്തിനു വളരെക്കാലം കൊണ്ടു അറിയാമായിരുന്നു. തന്റെ സ്വന്തം ആളുകളുടേയും സ്നേഹിതന്മാരുടേയും വിരോധത്തെ വകവയ്ക്കാതെ, ആ മനു ഷ്യൻ ദുർഗാദേവി എന്നൊരു വിധവയെ കല്യാണം കഴിച്ചു. വിരോധ ത്തിന്റെ അന്തരീക്ഷം നില നിന്ന കാലത്തു ശരത്ബാബു കുറച്ചുനാൾ ദുർഗാദേവിക്ക് ആശ്രയം കൊടുത്തു; എഴുത്തും വായനയും ശീലി ക്കാൻ സഹായിക്കുകയും ചെയ്തു."

ശരത്ചന്ദ്രന്റെ വിവാഹം തന്നെ ഇതിനുമതിയായ തെളി

വല്ലേ? താൻ പ്രസിദ്ധിയുടെ കൊടുമുടിയിലായിരുന്ന കാലത്തും ദുർവൃത്തകളെന്നു പറയപ്പെട്ടിരുന്ന സ്ത്രീകളെ അദ്ദേഹം മറന്നിരുന്നോ? റംഗൂണിൽനിന്ന് ഇടക്കിടെ വരാറുള്ളപ്പോൾ അവരുടെ തെരുവിലാണല്ലോ താമസിച്ചിരുന്നതും. അവരോട് ശരത് ബാബു സംസാരിക്കുന്നതുകണ്ട് പല സ്നേഹിതന്മാർക്കും നാണം തോന്നുകയും ചെയ്തിട്ടുണ്ട്.[1]

അന്നൊരു ദിവസം ശരത് കവിഗുരു രവീന്ദ്രനാഥനെ കണ്ടിട്ടു, ജോഡാസാങ്കൊയിൽ നിന്നു മടങ്ങിവരുകയായിരുന്നു. രാത്രിവളരെ ഇരുട്ടി. കവിഗുരു ഏതോ ഒരു മാന്യനോടു പറഞ്ഞു, "ചെല്ലൂ,ശരത്തിനെ വഴിയിൽവരെ കൊണ്ടു ചെന്നു വിട്ടിട്ടു പോരൂ."

ശരത് വഴിയിലേക്കിറങ്ങി. അപ്പോൾ ശരത്ബാബുവിനു തോന്നി, അൽപം നടന്നുകളയാമെന്ന്. വളരെ നേരം ഇരുന്നതല്ലേ, വർത്തമാനം പറഞ്ഞുകൊണ്ട്. അവിചാരിതമായി ഒരു തെരുവിൻെറ സമീപത്തെത്തി. പെട്ടെന്നൊരു സ്ത്രീ വിളിക്കുന്ന ശബ്ദം "ചേട്ടോ! ഹെ! ചേട്ടാ!'

തിരിഞ്ഞുനോക്കി. ഓ! ഇതു പാഞ്ചുവിൻെറ അമ്മയാണല്ലോ. പാഞ്ചുവിൻെറ അമ്മ അടുത്തുവന്നു. ശരത്ബാബുവിനെ നമസ്കരിച്ചു. പറഞ്ഞു: "ഇന്നെനിക്കു ശുഭദിനമാണ്. ചേട്ടനെ കാണാൻ ഭാഗ്യമുണ്ടായല്ലോ. അങ്ങ്, കാര്യം വലിയ ആളാണ്. എന്നാലും ഞങ്ങളെയൊക്കെ തീരെയങ്ങു മറന്നുകളഞ്ഞു. പറയൂ! എത്രനാളായി ഇങ്ങോട്ടൊക്കെ ഇറങ്ങിയിട്ട് ? ഇന്ന് ഏതായാലും വിടില്ല. എൻെറ വീട്ടിലൊന്നു കയറിയിട്ടേപോകാൻ പറ്റൂ." കൂടെയുണ്ടായിരുന്ന മാന്യനു വല്ലാത്തൊരു ഇളിഭ്യതതോന്നി. എല്ലാം നോക്കിക്കൊണ്ടു നിന്നു. ശരത്ബാബുപറഞ്ഞു, "അങ്ങുപോയാട്ടെ. പിടിയിൽപെട്ടു പോയി. ഇപ്പോൾ ഇനി രക്ഷയില്ല."

ആ മാന്യൻ മടങ്ങിപ്പോയി. ശരത്ചന്ദ്രൻ പാഞ്ചുവിൻെറ അമ്മയുടെ വീട്ടിലേക്കു നടന്നു. ഞൊടിയിടയിൽ എത്ര ആൺകുട്ടികളും പെൺകുട്ടികളുമാണ് വന്നുകൂടിയത്. "ചേട്ടൻവന്നു, ചേട്ടൻവന്നു" എന്നു പറഞ്ഞുകൊണ്ട്. ഒരു വിധം അവരിൽ നിന്നെല്ലാം രക്ഷപെട്ട് മുമ്പോട്ടുകടന്നു. അപ്പോൾ കണ്ടു, ഏഴുവയസ്സുള്ള പാഞ്ചു വിദ്യാസാഗർ മഹാശയൻെറ വർണപരിചയമെന്ന പുസ്തകവും നിവർത്തിപ്പിടിച്ചു, മുഖവും മുനിച്ച് ഇരിക്കുന്നത്. ചോദിച്ചു: "പാഞ്ചുവിൻെറ അമ്മേ! നിങ്ങളുടെ മകനെന്താ ഇങ്ങനെ ഇരിക്കുന്നത്? പഠിക്കേണ്ടി വന്നല്ലോ എന്നു വിചാരിച്ചാ?" പാഞ്ചുവിൻെറ അമ്മപറഞ്ഞു, "കണ്ടില്ലേ ചേട്ടാ. എപ്പോൾ തുടങ്ങി പറയണതാ സ്കൂളിൽ പഠിച്ചതെല്ലാം നല്ലപോലെ വായിച്ചുപഠിക്കൂ. എന്നാലേ, മാസ്റ്റർ ചോദിക്കുമ്പോൾ പഠിച്ചതു പറയാനൊക്കുകയുള്ളു എന്ന്. പക്ഷേ, ഭാഗ്യം കെട്ടവൻ

1. ഇങ്ങിനെയൊരു സംഭവത്തെപ്പറ്റി സൗരീന്ദ്ര മുക്കർജി ലേഖകനോട് പറഞ്ഞിട്ടുണ്ട്.

കേട്ടിട്ടുവേണ്ടേ! മാസ്റ്ററെവച്ചു പഠിപ്പിക്കാൻ മാത്രം പണവുമില്ല."

ശരത്ചന്ദ്രൻ പറഞ്ഞു "ശരി! നിങ്ങൾ കുറച്ചു പുകയില വലിക്കാൻ തയ്യാറാക്കിക്കൊണ്ടുവരൂ. ഞാൻ ഇവനു പറഞ്ഞുകൊടുക്കാം."

ഹുക്കാ മുമ്പിൽ വച്ചിട്ടു പാഞ്ചുവിൻെറ അമ്മ പറഞ്ഞു: "ചേട്ടാ! അങ്ങുതന്നെ ഒന്നു പറഞ്ഞാട്ടെ ഈ ഭാഗ്യംകെട്ടവനോട്. എത്രതവണ പറഞ്ഞെന്നോ. എടാ, അധികമൊന്നും പഠിച്ചില്ലെങ്കിൽ വേണ്ട. പോട്ടെ. ഒന്നാം പാഠവും, രണ്ടാം പാഠവുമെങ്കിലും പഠിക്കൂ എന്ന്. ഞാൻ പറയാറുണ്ട്, നമ്മുടെ ചേട്ടനില്ലേ. അദ്ദേഹം പുസ്തകം എഴുതുന്നു എന്നു കേൾക്കുന്നു. ഇനി ഒന്നും ചെയ്യാൻ കഴിഞ്ഞില്ലെങ്കിൽ തന്നെ, ഒന്നാം പാഠവും രണ്ടാം പാഠവുമെങ്കിലും പഠിച്ചാൽ, നമ്മുടെ ചേട്ടനെപ്പോലെ വല്ലതും മൂന്നു നാലു പുസ്തകമെങ്കിലും എഴുതാം. വയറ്റിപ്പിഴപ്പിനുള്ള വകയാകുമല്ലോ എന്ന്. എന്നാൽ ഭാഗ്യദോഷി ഒരുതരത്തിലും, ഒരുവഹപഠിക്കില്ല. അങ്ങു ദയവായി ഇവനെയൊന്നു ഗുണദോഷിച്ചു മനസ്സിലാക്കികൊടുക്കൂ. അതു കേട്ടെങ്കിലും ബോധമുണ്ടാകട്ടെ. ഞാൻ അപ്പോഴേക്കും അങ്ങേക്ക് ആഹാരം പാകം ചെയ്യാം. ഇല്ല ഇല്ല. അതൊന്നും പറ്റില്ല. ചേട്ടാ ഇന്നിപ്പോൾ എത്രനാൾ കഴിഞ്ഞു വന്നതാ. അൽപം വല്ലതും കഴിക്കാതെ വിടില്ല."

അന്ന്, ആഹാരം കഴിച്ചും തെരുവിലെ വീടുകളിലെല്ലാം കയറി ഇറങ്ങിയും ദിവസം അങ്ങനെ കഴിഞ്ഞു. അതെല്ലാം കാരണം അനീതിയുടെ പ്രചാരകൻ എന്ന നിലയിലുള്ള അദ്ദേഹത്തിൻെറ പ്രസിദ്ധിക്ക് ഒരു കുറവും സംഭവിച്ചില്ല. അല്ലെങ്കിൽ, ഉന്നതവിദ്യാസമ്പന്നയും മാന്യമഹിളയുമായ വീണാദേവി സരസ്വതിക്കു തൻെറ സ്വന്തം വീട്ടിൽ അപമാനിതയാകേണ്ടിവരുമായിരുന്നോ? അവർ എഴുത്തുകാരിയായിരുന്നു. ശരത്ബാബുവിനോട് അളവറ്റ ബഹുമാനമാണുണ്ടായിരുന്നത്. പലപ്പോഴും അദ്ദേഹത്തെ കാണാൻ പോകാറുണ്ടായിരുന്നു. ഒരു ദിവസം, അദ്ദേഹത്തെ ആഹാരം കഴിക്കാൻ ക്ഷണിച്ചു. നിശ്ചിത ദിവസം, വീണാദേവിയുടെ ഒരു നാത്തൂൻ (അവർക്ക് വലിയ വിദ്യാഭ്യാസമൊന്നും ഉണ്ടായിരുന്നില്ല.) അമ്മയോടു പറഞ്ഞു: "അമ്മക്കറിയാമോ, ഇന്നു ചേട്ടത്തിയമ്മ ആരെയാണ് ഉണ്ണാൻ വിളിച്ചിട്ടുള്ളതെന്ന്? അമ്പേ ! ആ ശരത് ചാട്ടുജ്ജയില്ലേ? ആ കുടിയൻ! ആ ആഭാസൻ! അയാളെയാ! വേശ്യകളുടെയവിടെ നിന്ന് ഇറങ്ങാൻ നേരമില്ലെന്നാ കേൾവി!"

അമ്മയാണെങ്കിൽ, വെറും നിരക്ഷരകുക്ഷി. കേട്ടപാതി കേൾക്കാത്തപാതി കലികൊണ്ടു തുള്ളി. നേരെ മകൻെറ ഭാര്യയുടെ അടുത്തേക്കു ചെന്നു. ചോദിച്ചു: "നീ എന്താ ഈ കാണിച്ചത്? ഞാനിതറിഞ്ഞെങ്കിൽ പിള്ളേരോടു മീനും മറ്റും കൊണ്ടുവരണ്ടെന്നു പറയുമായിരുന്നു. എന്തായാലും ശരി. സാധ്യമല്ല. അയാൾ ഈ വീട്ടിൽ കാലുകുത്താൻ പറ്റില്ല."

വീണാദേവി അതുകേട്ടു വിഷണ്ണയായി. അവർ വളരെ താണു കേണപേക്ഷിച്ചു. "അമ്മേ! ഇന്നേക്ക്, എന്തായാലും ഒന്നുസമ്മതിക്കു. ഇനിമേലാൽ ഒരിക്കലും വിളിക്കില്ല. ക്ഷണിച്ചുപോയി. ഇനി വിളിക്കാതിരുന്നാൽ, അദ്ദേഹത്തിന് അപമാനമാകും."

പക്ഷേ, അമ്മ ഒരു കണക്കിലും സമ്മതിക്കില്ല. അവസാന തീരുമാനം പ്രഖ്യാപിച്ചു കൊണ്ടു പറഞ്ഞു: "നീ ഇപ്പോൾ തന്നെ പോകണം, അയാളുടെ അടുത്ത്. എന്നിട്ടു പറയണം, പെട്ടെന്ന്, അമ്മായിഅമ്മക്കു സുഖമില്ലാതായി. അതുകൊണ്ട്, ഇന്ന് ഊണിനുള്ള ഏർപ്പാടുകൾ ചെയ്യാൻ പ്രയാസമാണെന്ന്."

വീണാദേവി ദു:ഖഭാരവും ഉള്ളിലൊതുക്കി ശരത്ബാബുവിന്റെ അടുത്തുചെന്നു. അവർ കള്ളമൊന്നും പറഞ്ഞില്ല. കണ്ണുനീർവാർത്തുകൊണ്ട് സകലതും പറഞ്ഞു കേൾപ്പിച്ചു. "എന്റെ ഭർത്താവോ ജ്യേഷ്ഠനോ വീട്ടിലില്ല. എങ്കിൽ അമ്മയെ പറഞ്ഞു സമാധാനിപ്പിക്കാമായിരുന്നു. ഞാൻ പറയുന്നതു കേൾക്കാൻ അവർ ഒരിക്കലും തയ്യാറല്ല."

ശരത്ബാബു പെട്ടെന്നു ഗംഭീരനായി. അദ്ദേഹം പറഞ്ഞു: "നിങ്ങൾ അതുകൊണ്ടു വിഷമിക്കണ്ട. ആളുകൾ ഇങ്ങനെയുള്ള അബദ്ധങ്ങൾ എന്റെ കാര്യത്തിൽ ചെയ്യാറുണ്ട്. എന്തൊക്കെയാണ് പറയുന്നത്? ആർക്കറിയാം. നിങ്ങളുടെ ഏട്ടത്തിയെ ഞാൻ ധാർമ്മികമായ മുറയനുസരിച്ചു കല്യാണം കഴിച്ചതാണ്. ആളുകൾ പറയുന്നു, അവർ എന്റെ വെപ്പാട്ടിയാണെന്ന്."

ഇങ്ങനെയുള്ള അബദ്ധം കാണിക്കുന്ന സ്ത്രീകളിലൊരാളായിരുന്നു, കാൺപൂരിലെ ലീലാറാണി ഗംഗോപാധ്യായ. അവർ ശരത്ബാബുവുമായി നിരന്തരം കത്തിടപാടുകൾ നടത്തിയിരുന്നു. അവരുടെ വീട്ടിലേക്കു ക്ഷണിച്ചിട്ടുണ്ട്. അവിടെപ്പോയി താമസിച്ചിട്ടുണ്ട്. അവരുടെ ഭർത്താവും വളരെ നല്ല മനുഷ്യനായിരുന്നു. ശരത്ബാബു അവരെ ഒരു നിരുപമാദേവി ആക്കണമെന്ന് ആഗ്രഹിച്ചു. ഒരിക്കൽ ദീപിലുള്ള അവരുടെ വീട്ടിൽ പോയി. രാത്രിമുഴുവൻ വർത്തമാനം പറഞ്ഞു കഴിച്ചുകൂട്ടി. ഒരവസാനമില്ലാത്ത വർത്തമാനം.. പക്ഷേ, രാത്രി അവസാനിച്ചു. അദ്ദേഹത്തിന്റെ സ്നേഹിതൻ ഉണർന്നു നോക്കുമ്പോൾ അപ്പോഴും ശരത്ബാബു സംസാരിച്ചുകൊണ്ടിരുന്നു. ലീലാറാണി എഴുത്തയച്ചിരുന്നു, ചേട്ടാ! ഒരിക്കലൊന്നു വന്നിട്ടുപോകണമെന്ന് പറഞ്ഞ്.

ചേട്ടൻ ഉടനെ എത്തി കാണാൻ. അഹോ! എത്ര വലിയ ഏർപ്പാടാണ് ചെയ്തിരുന്നത്, അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ. യാത്ര പറഞ്ഞു പിരിയുമ്പോഴും സ്നേഹത്തിൽ കുതിർന്നപോലെ തോന്നി. വീണ്ടും വീണ്ടും വരണമെന്നുള്ള അഭ്യർത്ഥന ! എത്ര നിഷ്കപടമായ സ്നേഹമായിരുന്നു അവർ തമ്മിൽ!

സമൂഹത്തിലെ എല്ലാതുറകളിലും പെട്ട സ്ത്രീകളുമായി ശരത് ബാബുവിനു സൗഹൃദബന്ധമുണ്ടായിരുന്നു. അവരെല്ലാം അദ്ദേഹത്തിന്റെ കഥകൾ കേൾക്കാൻ ഉൽക്കടമായി ആഗ്രഹിച്ചു. കഥ പറയുമ്പോഴുള്ള ഭാവ ഭംഗിമയിൽ, അവർ വിമുഗ്ധരായിരുന്നു. അദ്ദേഹത്തിന്റെ വിചാരങ്ങൾ അവർക്കിഷ്ടമായിരുന്നു. ഇത്രമാത്രം നിസ്വാർഥനും, ഉദാരനും, തുറന്ന മനസ്സുള്ളവനുമായ ഒരു മനുഷ്യനെ അവർ മുമ്പെങ്ങും കണ്ടിരുന്നില്ല. അവരുടെ അസീമമായ ഭക്തി കൊണ്ടാണ്, അദ്ദേഹം അവരെ മനസ്സിലാക്കിയത്. അവരോടു ചെയ്യപ്പെട്ട അനീതികൾക്കെതിരെ പോരാടിയതും അതുകൊണ്ടത്രെ. ആത്മാഭിമാനം നേടിയെടുക്കാൻ വേണ്ടിയാണ് മിണ്ടാപ്രാണികളായ സ്ത്രീകൾക്ക് ശരത്ചന്ദ്രൻ വാക്കുകൾ കൊടുത്തത്; പതിതമാരുടെ ഉള്ളിൽ വാണിരുന്ന മനുഷ്യനെ കണ്ടെത്താൻ ശ്രമിച്ചത്. അത്രയൊക്കെ ചെയ്തിട്ടും തന്റെ മനസ്സിലെ ആദർശത്തിനൊത്ത സ്ത്രീയെ (രാജലക്ഷ്മിയെ) അദ്ദേഹത്തിനു സ്വജീവിതത്തിൽ കാണാൻ കഴിഞ്ഞോ?

ആ അഗമ്യതയാണ്,അദ്ദേഹത്തിന്റെ സാഹിത്യത്തിന്റെ ശക്തി കേന്ദ്രം.

## 18

സ്ത്രീകളും വിദ്യാർഥികളും മാത്രമല്ല, മറ്റു ബുദ്ധിജീവികളും ശരത്ബാബുവിനെ തങ്ങളുടെ ഇടയിൽ കാണാൻ ഉഴറിയിരുന്നു.

അവർ വളരെ ഉത്സാഹപൂർവം അദ്ദേഹത്തെ സ്വാഗതം ചെയ്തു ബഹുമാനിച്ചു. പലതരത്തിലുള്ള സമ്മേളനങ്ങളിലും അധ്യക്ഷത വഹിക്കാൻ താൽപര്യപൂർവം ക്ഷണിച്ചിരുന്നു. ശരത്ചന്ദ്രന്റെ ജന്മദിനവും മറ്റും സാഘോഷം അവർ കൊണ്ടാടി.

അങ്ങിനെയുള്ള അവസരങ്ങളിൽ ചേർന്നിരുന്ന സദസ്സുകളിൽ സാഹിത്യക ബന്ധുക്കൾക്ക് അദ്ദേഹവുമായി ഹൃദയം തുറന്നു സംസാരിക്കാനുള്ള ഗാർഹികമായ അന്തരീക്ഷം ലഭിച്ചിരുന്നു. ശരത് ബാബു തുറന്ന മനസ്സോടെ തന്റെ മാന്യതകളെയും സിദ്ധാന്തങ്ങളെയും പറ്റി പ്രതിപാദിച്ചിരുന്നു. ഒന്നും തന്നെ മറച്ചു പിടിക്കാനോ, തന്നെത്തന്നെ കൂടുതൽ രഹസ്യപൂർണനാക്കാനോ ശ്രമിച്ചില്ല. അങ്ങനെയൊരു സദസ്സ് മേദിനീപുരത്തുവച്ചു ചേർന്നു. അന്ന്, സതീത്വവും നാരീത്വവും സംബന്ധിച്ച തന്റെ മാന്യതകളെപ്പറ്റി വിശ്ലേഷണം നടത്തുക മാത്രമല്ല, പ്രാധാന്യമർഹിക്കുന്ന മറ്റനേകം ചോദ്യങ്ങൾക്കു മറുപടി പറയുകയും ചെയ്തു. ഒരു സ്നേഹിതൻ ചോദിച്ചു: "അങ്ങ് സതീത്വത്തെ സംബന്ധിച്ചുള്ള പരമ്പരാഗതമായ ധാരണകൾക്കെതിരെ ഒരു വിപ്ലവം തന്നെ അഴിച്ചുവിട്ടു. എന്തിനാണത് ? ഒന്നു പറഞ്ഞുതന്നാലും!"

ശരത്ചന്ദ്രൻ മറുപടിപറഞ്ഞു: "ഞാൻ വിപ്ലവമൊന്നും അഴിച്ചു

വിട്ടില്ല. അത് കാലത്തിന്റെ പ്രഭാവമാണ്. ഏതെങ്കിലും ഒരു ധാരണ, അഥവാ വസ്തു പഴയകാലം മുതൽ നിലനിന്നുപോരുന്നു; അതു കൊണ്ടുമാത്രം അത് ശരിയാകണമെന്നില്ല. ഒരു കാര്യവും, എന്നും ശരിയായിരിക്കില്ല. പരിപൂർണമായ മനുഷ്യത്വത്തിന്റെ ഒരു ഭാഗം മാത്രമാണ്, സതീത്വം. അതു മനുഷ്യത്വത്തെ ആകമാനം ആവേശി ക്കാൻ സാധ്യമല്ല. കർത്തവ്യവും, അധികാരവും തമ്മിലുള്ള ബന്ധം തികച്ചും അവിഛിന്നമാണ്. ഒന്നില്ലെങ്കിൽ മറ്റതിന് ഒരർഥവുമില്ല. ഞാൻ ശാസ്ത്രം അറിയുന്നവനാണെന്നൊന്നും അവകാശപ്പെടു ന്നില്ല. എന്റെ സ്വന്തമായൊരു ധർമ്മവുമില്ല. എന്നാൽ, കണ്ടു വരുന്ന പ്രകാരം ശാസ്ത്രങ്ങളിൽ പുരുഷന്മാർക്കുമാത്രമായിട്ടൊരു കർത്തവ്യം നിരൂപിക്കപ്പെട്ടിട്ടില്ല. എന്നാൽ, അധികാരങ്ങളെപ്പറ്റി വളരെയൊക്കെ പറഞ്ഞിട്ടുമുണ്ട്. പുരുഷന് എല്ലാം ആകാം. എ ന്നാൽ, ഒരു യുവതിയുടെ കാലു തെല്ലൊന്നു വഴുതി വീണു പോ യാൽ, പിന്നെ അവൾക്കൊരു രക്ഷയുമില്ല. അതെന്താണങ്ങനെ? സമൂഹത്തിലേക്കു മടങ്ങിവരാനും, പഴയ അന്തസ്സു വീണ്ടെടുക്കാനു മുള്ള പഴുതുകളെല്ലാം അവളെ സംബന്ധിച്ചിടത്തോളം അടയ്ക്ക പ്പെടാൻ കാരണമെന്താണ് ? അവൾക്ക് പ്രാണനില്ലാഞ്ഞിട്ടാണോ? ഗൃഹസ്ഥയായ ഒരു സ്ത്രീയിലുള്ളതിലും കൂടുതൽ പ്രാണശക്തി അവളിലുള്ളതായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്''

"പുരുഷൻ എന്തും ചെയ്ത് അവനെത്തന്നെ അധഃപതിപ്പി ക്കുന്നു. അതുപോലെ സ്ത്രീയേയും പതിതയാക്കാൻ സമ്മതിക്കു മോ?''

"ആക്കാൻ എന്നു പറഞ്ഞാൽ എന്താണർഥം ? ഞാൻ പറയു ന്നതിന്റെ സാരം ഇതാണ്. നിങ്ങൾക്കു സ്വയം കറപറ്റാതെ കടന്നു പോരാൻ കഴിയാത്ത പരീക്ഷണത്തിൽ, സ്ത്രീയെ പരീക്ഷിക്കാൻ വാശിപിടിക്കുന്നതെന്താണ് ?''

"അനീതിയോട്, അഥവാ പാപത്തിനോട് വെറുപ്പുതോന്നത്തക്ക ഭാവം ഉദ്ദീപിപ്പിക്കുന്നത് നല്ലതല്ലേ ?''

"ശരിയാകാം. എന്നാൽ മനുഷ്യൻ മനുഷ്യനെ വെറുക്കുക എന്ന വിചാരം പോലും എന്നെ സംബന്ധിച്ചിടത്തോളം പ്രയാസമാണ്. താരക്ഗാംഗുലിയുടെ 'സരള' എന്ന പുസ്തകത്തിലെ പ്രമദയെ നോക്കൂ. അത്ര വലിയ ഒരു സ്കൗണ്ട്രലിനെ കാണാൻ പോലും കിട്ടില്ല. എന്നാലും നിങ്ങളുടെ സനാതനമായ മാനദണ്ഡം വച്ചു നോക്കുമ്പോൾ അവൾ സതിയാണ്. ശാരീരിക ശുദ്ധി ഇത്ര മഹ ത്തായ ഒരു ഗുണമാണോ ? ഒരു സ്ത്രീ തന്റെ ഭർത്താവിനെ ജയി ലിൽ പോകുന്നതിൽ നിന്നു രക്ഷിക്കാൻ പോലും തന്റെ ആഭരണ ങ്ങളോ പണമോ എടുക്കാൻ ഒരുക്കമല്ല. അവളും സതിയാണോ ? എന്താണ്, അവളുടെ സതീത്വത്തിനുള്ള വില ? എനിക്കു മനസ്സിലാകു ന്നില്ല.''

"പാപത്തെപ്പറ്റി ഭയം തോന്നത്തക്കവിധം അതിനെ ചിത്രീകരി

ക്കുക എന്നത് എഴുത്തുകാരന്റെ കർത്തവ്യമല്ലേ ?"

"ഭയംകൊണ്ട് എന്തുനേടാനാണ് ? അതെപ്പോഴും ഉള്ളതാണല്ലോ. തൂക്കിലിട്ടു കൊല്ലുന്നുണ്ടല്ലോ ? പിന്നെയും ആളുകൾ കൊലപാതകം ചെയ്യുന്നുണ്ടല്ലോ? "

ഒരു മാന്യൻ ചോദിച്ചു: "അങ്ങു വേശ്യയിൽ സദ്ഗുണമുണ്ടെന്ന് കാണിക്കുന്നു. അതുവേശ്യാവൃത്തിക്കുള്ള ദോഷം കുറച്ചുകാണിക്കുന്നതിനു തുല്യമല്ലേ ?"

ശരത്ചന്ദ്രൻ മറുപടി പറഞ്ഞു: "ഒരു പക്ഷേ, അങ്ങനെയും വരാം. പക്ഷെ അതുകൊണ്ടെന്താണ് ദോഷം? ഞാൻ പഴയകാലത്തെ രാജകുമാരന്മാരുടെയും രാക്ഷസന്മാരുടെയും കഥ എഴുതുന്നില്ല. രാജകുമാരനിൽ എല്ലാം ഗുണം മാത്രം. രാക്ഷസനിൽ ദോഷം മാത്രവും. സത്യമായി തോന്നുന്നത് എനിക്കെന്തു കൊണ്ടു പറഞ്ഞുകൂടാ ? പരമ്പരയാ നടന്നു വരുന്നതു മാത്രമാണു നല്ലത് — അതാണു നിങ്ങളുടെ ധാരണ. ഞാൻ എവിടെയെങ്കിലും ആ മാനദണ്ഡത്തിൽ നിന്നൊന്നു വ്യതിചലിച്ചാൽ, ഒരുങ്ങി നിൽക്കുകയാണ് നിങ്ങൾ, അവിടെ കടന്ന് എന്റെ പേനയിൽ പിടികൂടാൻ. പഴയതുമായി യോജിക്കാത്തതത്രയും തെറ്റാണോ ?"

ഒരു സ്നേഹിതൻ ചോദിച്ചു: "ബങ്കിമചന്ദ്രൻ ശൈവലിനിയെ ശിക്ഷിച്ചു. അങ്ങനെ ശിക്ഷിക്കുന്നത് ഉചിതമല്ലേ ?"

"എനിക്കാരെയും ശിക്ഷിക്കാൻ സാധ്യമല്ല."

"അങ്ങു വിരാജ ബഹുവിനെ ശിക്ഷിച്ചല്ലോ ?"

"വിരാജിന്റെ കാര്യം ഒന്നുവേറെയാണ്. അത് സ്വമേധയാ ഏറ്റ ശിക്ഷയാണ്. അവളുടെ മനസ്സാക്ഷി കൊടുത്ത ശിക്ഷ. തന്റെ ഭർത്താവിനെ പ്രാണനെക്കാളും സ്നേഹിച്ചിരുന്നു. ഒരിക്കലും ചന്ദ്രശേഖരനെ പ്രേമിച്ചിരുന്നില്ല. അവളുടെ ശിക്ഷയൊന്നു പെകൃൂലിയറാണ്. ഫോഴ്സ്ഡാണ്. മനസ്സിനെ അത് ബാധിക്കുന്നില്ല. ബങ്കിമബാബുവിനു പല പ്രകാരത്തിലുള്ള സൈക്കിക് ശക്തികളുടെ സഹായത്തോടെ, തന്റെ കാലത്തെ സമൂഹവുമായി ഒത്തുപോകേണ്ടിവന്നു. ഞാൻ പറയുന്നതിന്റെ അർഥം എന്റെ കൃതികളിലൂടെ, മനുഷ്യന്റെ ആത്മാവിനെ അപമാനിക്കുന്ന പണി എനിക്ക് ഒക്കുകയില്ലെന്നാണ്. പുരുഷനായാലും ശരി, സ്ത്രീയായാലും ശരി; വീണുപോയാൽ എഴുന്നേൽക്കാനുള്ള വഴി എല്ലാവരുടെയും മുമ്പിലും തുറന്നുതന്നെ കിടക്കണം. ഹൈന്ദവസമാജം വളരെ നിഷ്ഠുരമാണ്. മുസ്ലീം സമുദായം ആപേക്ഷികമായി നോക്കുമ്പോൾ ഭേദമാണ്. ക്രിസ്ത്യാനികളുടെ സമുദായം അതിലും ഭേദമാണ്. എന്റെ 'പല്ലീസമാജ'ത്തിലെ രമയേയും രമേശനേയും തന്നെ എടുക്കാം. രണ്ടു പേരും ആത്മബല സമ്പന്നരാണ്. മംഗളം ചെയ്യാനുള്ള എത്ര അപാരമായ കഴിവാണ്, അവർ ഉൾക്കൊണ്ടിരുന്നത്. എന്നാൽ, രണ്ടു പേരുടേയും ജീവിതം എങ്ങനെ നശിച്ചു ? അവരുടെ ചേർച്ച ഒരു

റിലിജിയസ്സ് യൂണിയനായിരുന്നില്ല. എന്താണ്, അങ്ങനെ സംഭവിച്ചത്? അതേപ്പറ്റി ചിന്തിക്കാൻ പാടില്ലേ ? ഇത്രവലിയ രണ്ടു പ്രാണൻ നശിച്ചു. മറ്റേതെങ്കിലും സമുദായത്തിൽ അതു നടക്കുമായിരുന്നോ? ഞാൻ കേവലം ചിന്തിക്കാനുള്ള വഴിമാത്രം ചൂണ്ടിക്കാണിച്ചു കൊണ്ടു മൗനം ഭജിക്കുന്നു. സമസ്യക്കു സമാധാനം കണ്ടുപിടിക്കേണ്ടത് നിങ്ങളാണ്. പ്രേമം എത്രയോ വലിയ വസ്തുവാണ്. അതിന്റെ കഴിവും അപാരമത്രെ. അതുപറയാൻ പോലും സാധ്യമല്ല. അതു കൊണ്ട് എല്ലാ ദോഷങ്ങളും എല്ലാ തെറ്റുകളും മറയ്ക്കപ്പെടുന്നു.

"ഇവിടെ സമൂഹത്തെക്കൊണ്ടുള്ള ഉപദ്രവം അമാനുഷികമാണെന്ന് ശരത്ബാബു പറയാൻ ആഗ്രഹിക്കുകയാണോ എന്നു തോന്നും. അതു ദൂരികരിക്കേണ്ടത് ആവശ്യം തന്നെ. എന്നാൽ സമൂഹം സ്വമനസ്സാലെ തന്നെ അതുൾക്കൊള്ളുന്ന ഉപദ്രവങ്ങളെ, സ്വാഭാവികമായും ഉപേക്ഷിക്കാൻ തയ്യാറാകുന്നതുവരെ, ഉപദ്രവങ്ങളുടെ അടഞ്ഞു കിടക്കുന്ന വാതിൽക്കൽ തലതല്ലി അലച്ചു കൊണ്ടിരിക്കുക തന്നെ വേണം."

ആരോ ചോദിച്ചു: "നമ്മുടെ ആ പൗരസ്ത്യമായ ആദർശം, ആത്മത്യാഗത്തിന്റെ ആദർശമാണ്. അതിന് അങ്ങയുടെ കൃതിയിൽ എത്രമാത്രം സ്ഥാനം ലഭിച്ചിട്ടുണ്ട്?"

ശരത്ചന്ദ്രൻ പറഞ്ഞു: "ആത്മത്യാഗം തീർച്ചയായും ഉണ്ട്. നിങ്ങളിൽ പലർക്കും അറിഞ്ഞുകൂടാ. ആ സൗകര്യം നിങ്ങൾക്കു ലഭിച്ചില്ല. ഞാൻ വളരെയധികം ചുറ്റിക്കറങ്ങിനോക്കിയിട്ടുണ്ട്. മറ്റു സമുദായങ്ങളിൽ സ്ത്രീ പുരുഷന്മാർ പരസ്പരം ഒരാൾ മറ്റൊരാളുടെ ഹൃദയംകവരാൻ വേണ്ടി, എത്ര വലിയ ആത്മത്യാഗമാണ് ചെയ്യുന്നത്. പ്രേമത്തെപ്പോലെ ആത്മത്യാഗത്തിനുള്ള പ്രേരണയും ശിക്ഷണവും നൽകാൻ പറ്റിയതായി മറ്റെന്താണുള്ളത് ? ബർമ്മാകാരിയായ ഒരു പെൺകുട്ടി തന്റെ കാമുകനുമായി സംസാരിക്കുമ്പോൾ ലഭിക്കാവുന്ന, അജ്ഞാതമായ ആ ആനന്ദത്തിനുവേണ്ടി, പല രാത്രികളിലും പാമ്പുകളെക്കൊണ്ടു നിറഞ്ഞ കാടുകളിൽ കാത്തിരുന്നതായി എനിക്കറിയാം. ഞാൻ ലൈംഗിക ബന്ധത്തിനു മുമ്പുള്ള കാര്യമാണ് പറയുന്നത്. പ്രേയാന്റെ മനസ്സിനെ ജയിക്കാൻ വേണ്ടി, എത്ര വിപുലമായ ചേഷ്ടയും, എത്ര ആന്തരികമായ സാധനയുമാണ് അനുഷ്ഠിക്കേണ്ടിവരുന്നത്. അതുകൊണ്ട് മനുഷ്യൻ നോബിളാകുന്നു. ഒരു വലിയ അളവുവരെ മഹാനുമാകുന്നു. ഇവിടെ വിവാഹിതരായ ദമ്പതികളിൽ ഒന്നിനും അതിനുള്ള സാധ്യതയില്ല. ജയിക്കുന്നതിലുള്ള ആനന്ദം; ജീവിതത്തിൽ അതുമൂലം ഉണ്ടാകുന്ന പ്രഭാവം, അതൊന്നും അനുഭവിച്ചറിയാൻ അവർക്കു സാധിക്കുന്നില്ല. എത്രയോ വലുതാണ്, വിജയം നേടാനുള്ള വ്യഗ്രതയും ആകുലതയും. ഞാൻ അതിനു സാക്ഷിയാണ്. അവർ ഈ പ്രക്രിയയിൽ നിന്ന് ശക്തി സംഭരിക്കുന്നു. തങ്ങളുടെ യോഗ്യത വർധിപ്പിക്കുന്നു. വേണ്ടിവന്നാൽ ദ്വന്ദ്വയുദ്ധത്തിനുപോലും തയ്യാറാകുന്നു. അവർ

പ്രേമത്തിന്റെ മര്യാദയെക്കുറിച്ചു ബോധവാന്മാരാണ്. അവർ അതിനെ ബഹുമാനിക്കുന്നു. നേരെമറിച്ച് ഇവിടെ എന്താണ് സംഭവിക്കുന്നത്? സമുദായം അവരെ പിടികൂടി കുറച്ചു മന്ത്രമെല്ലാം ഉരുവിടിവിച്ച് ഒന്നിപ്പിക്കുന്നു. അവർ ഒരുമിച്ചു കഴിയണം. ഉറങ്ങണം. തന്നത്താൽ ഒന്നും ചെയ്യേണ്ടിവരുന്നില്ല. നല്ല കുടുംബജീവിതം രൂപം കൊള്ളുന്നു. ഉറയ്ക്കുന്നു. കുഞ്ഞുങ്ങൾ ജനിക്കുന്നു. ചിലപ്പോൾ, വഴക്കും പുക്കാറും ഉണ്ടാകുന്നു. എന്നാൽ, അവർക്കു പ്രേമത്തിന്റെ സജീവമായ ആനന്ദം ലഭിക്കുന്നില്ല."

"മൃഗങ്ങളിലും കാണപ്പെടുന്നുണ്ട്, വ്യഗ്രതയും ആകുലതയുമെല്ലാം. അതുകൊണ്ട് അവ ഉൽക്കൃഷ്ടരാകുന്നുണ്ടോ?"

"അത് പാശവികമാണെന്നു പറയാം. അതുകൊണ്ടു നിന്ദ്യമാകണമെന്നില്ല. ഇതിലുള്ള ആനന്ദമുണ്ടല്ലോ. അത് അപൂർവമാണ്. ക്ഷണികമാകാം. എന്നാലും പ്രഭാവകാരിയാണ്. ജയം കൊണ്ടു നേടി എടുക്കുന്ന സുഖം കുറച്ചൊന്നുമല്ല. സ്വന്തം ശ്രമം കൊണ്ടു വലുതാകുന്ന മനുഷ്യൻ മഹാനാകുന്നപോലെ, തന്റെ പ്രേയസിയെ ജയിക്കുന്ന മനുഷ്യനും മഹാൻ തന്നെയാണ്. ഞാൻ സദാചാരത്തെ യും മാനിക്കുന്നു. കേവലം സൗന്ദര്യചർച്ച എല്ലാമാകുന്നില്ല."

"ഇങ്ങനെയുള്ള വിചാരങ്ങൾ ഹിന്ദുധർമ്മത്തിനു വിരുദ്ധമല്ലേ?"

"ഒരു പ്രത്യേക ധർമ്മത്തെപ്പറ്റി ഞാൻ ഒരിക്കലും ഒന്നും പറയുന്നില്ല. പറയാനൊട്ടാഗ്രഹിക്കുന്നുമില്ല. എനിക്കൊരു മതത്തിലും വിശേഷാൽ ആസ്ഥയൊന്നുമില്ലായിരിക്കാം. എന്നാൽ ഒരു കാര്യം പറയാം. നിങ്ങൾ എന്തിനെയാണോ ഹിന്ദുധർമ്മമെന്നു പറയുന്നത്, നമ്മെ മുടന്തന്മാരും ജഡന്മാരുമാക്കിയതിനുള്ള ഉത്തരവാദിത്വം അതിനുള്ളതാണ്. ഇസ്ലാമിൽ മനുഷ്യത്വത്തിനു കൂടുതൽ മാന്യതയുണ്ട്. ക്രിസ്തുമതത്തിൽ അതിലും കൂടുതലുണ്ട്. എന്റെ കൃതികളിൽ എന്റെ പാത്രങ്ങളാണ് സംസാരിക്കുന്നത്. അവരിൽ ആരുടേയും പ്രസ്താവനകളിൽ എന്റെ പ്രസ്താവന വരുന്നില്ല. ഞാൻ അതെല്ലാം അംഗീകരിക്കുന്നുമില്ല. അംഗീകരിക്കാൻ സാധ്യവുമല്ല. എന്റെ ദൃഷ്ടിയിൽ ജീവിതമാണ് പ്രധാനം. ആ ജീവിതത്തിനു ശേഷവും ജീവിതമുണ്ടോ ഇല്ലയോ എന്ന് എനിക്കറിഞ്ഞുകൂടാ. പോകട്ടെ. അതെല്ലാം കേൾക്കുന്നത് നിങ്ങൾക്ക് ഇഷ്ടമാവില്ല. ഞാൻ ഹൃദയത്തെ കീഴടക്കുന്ന കാര്യം പറഞ്ഞല്ലോ. അതു മുമ്പുമുണ്ടായിട്ടുണ്ട്. തന്റെ യോഗ്യത പ്രദർശിപ്പിച്ച് സ്ത്രീഹൃദയത്തെ ജയിച്ചിരുന്നു. അത് എല്ലാ ജാതികളിലും, സമൂഹങ്ങളിലും കണ്ടിട്ടുണ്ട്, ഏതെങ്കിലും തരത്തിലുള്ള ശ്വാസം മുട്ടലിൽകൂടി. വളരെ സൂക്ഷിച്ചു ലക്ഷ്മണൻ വരച്ച രേഖയുടെ ഉള്ളിൽ കഴിച്ചു കൂട്ടുക അവർക്ക് ഹൃദ്യമായിരുന്നിരിക്കുകയില്ല. അതുകൊണ്ടു തന്നെ അവരിൽ വളരെയധികം ആളുകളും ജീവിതാനന്ദം അന്വേഷിക്കുന്നവരുമായിരുന്നു."

ആനന്ദോപാസകനായിരുന്നു, ശരത്ബാബുവും. പക്ഷേ, സംയ

മമല്ലാതെ മറ്റൊന്നുമായിരുന്നില്ല, ആ ആനന്ദം. അദ്ദേഹത്തിന്റെ സാഹിത്യക അഭിവ്യക്തിയുടെ പ്രാണനും അതു തന്നെയായിരുന്നു. അടുത്ത കൊല്ലം[1] ചന്ദൻ നഗറിലെ സമ്മേളനത്തിൽ വച്ച് ആ സംയമത്തെ പരാമർശിക്കുകയുണ്ടായി. തന്റെ സാഹിത്യ സൃഷ്ടിയുടെ പശ്ചാത്തലം, പരിവേഷം എന്നിവയെപ്പറ്റിയും സംസാരിച്ചു.

സ്ഥലത്തെ പ്രവർത്തക സംഘത്തിന്റെ ക്ഷണപ്രകാരമാണ്, അവിടെ പോയത്. വിപ്ളവ യുഗനേതാക്കളായ ചാരു ചന്ദ്രറോയ്, മനിലാൽറോയ്, വസന്തവന്ദോപാധ്യായ തുടങ്ങിയവർ വളരെ കാര്യാന്തരപരായണന്മാരായിരുന്നു. കാരാഗ്രഹവിമുക്തനായ ശ്രീ ബലായീ ചന്ദ്രനാണ്, പാണിത്രാസിൽനിന്നു ശരത്ബാബുവിനെ ചന്ദന നഗറിലേക്കു കൂട്ടിക്കൊണ്ടുപോയത്. ഒരു രഹസ്യസമ്മേളനമായിരുന്നു, അത്. എല്ലാവരും ശരത്ബാബുവിനു ചുറ്റുംകൂടി ഒരു കുടുംബ സദസ്സിലെന്നപോലെ ചോദ്യങ്ങൾ വഴി പരസ്പരം മനസ്സിലാക്കാൻ തുടങ്ങി. തുടക്കം കുറിച്ചത്, ശരത്ബാബുവിന്റെ വംശപരിചയത്തോടുകൂടിയാണ്. അദ്ദേഹം പറഞ്ഞു: "കേൾക്കുമ്പോൾ പ്രയാസം തോന്നാം. വംശപരമായ മഹത്വമൊന്നും എനിക്കില്ല. നമ്മുടെ ചരിത്രത്തെ കല്ലും മുള്ളും നീക്കി, കണ്ടുപിടിച്ചവർ പറയുന്നു, നോക്കൂ! നമുക്ക് അതുണ്ടായിരുന്നു, ഇതുണ്ടായിരുന്നു, എന്നൊക്കെ. അവർ പറയുന്നതൊന്നും കേട്ടു ഞാൻ സന്തോഷിക്കാറില്ല. നമ്മുടെ ഇവിടെ ഒന്നുമുണ്ടായിരുന്നില്ല എന്നു ഞാൻ പറയുമ്പോൾ അതിൽ ദുഃഖിക്കാനൊന്നുമില്ല. പഴയ കാര്യങ്ങൾ പറഞ്ഞ് അഭിമാനിച്ചതുകൊണ്ട് ഒന്നും നേടാൻ പോകുന്നില്ല. പുതിയതുണ്ടാക്കണം.

"മതിബാബു[2]വിന്റെ പുസ്തകങ്ങൾ ഞാൻ മനസ്സുവച്ചു വായിക്കുന്നുണ്ട്. അദ്ദേഹം ആഗ്രഹിക്കുന്നത് ഈ നാടിനെ വീണ്ടും പഴയരീതിയിൽ പൊക്കി നിറുത്താനാണ്. പുതിയ വർഗങ്ങളെ സൃഷ്ടിക്കാൻ ശ്രമിക്കുന്നു. എന്നാൽ, അതിന്റെ ആധാരം ധർമ്മവും ഭഗവൽഭക്തിയുമൊക്കെയാണ്. ശാസ്ത്രങ്ങളിൽ ബഹുവിധ സാധനകളെപ്പറ്റി പറയുന്നുണ്ട്. ഭാഗ്യദോഷം കൊണ്ട് എന്റെ മനസ്സ് വിപരീത ദിക്കിലേക്കാണ് സഞ്ചരിച്ചത്. സാധനയുടെ മൂല്യമൊന്നും എനിക്കുകണ്ടെത്താൻ കഴിഞ്ഞില്ല. ശാസ്ത്രസാധന അത്ര വളരെ മഹത്വമുള്ള കാര്യമായിരുന്നെങ്കിൽ നാം ഇത്ര ചെറിയവരാകാൻ കാരണമെന്താണ്? ബഹുജനം പലവിധം. ആത്മാഭിമാനത്തിന്റെ അനുഭൂതി സിദ്ധിച്ചിട്ടുള്ള എല്ലാ ജാതിക്കാരും, സ്വതന്ത്രന്മാരായി നിന്നു കൊണ്ടു ലോകത്തിനു തങ്ങളെ പരിചയപ്പെടുത്തുന്നു. നമ്മൾ അത്ര വളരെ വലിയവരായിട്ടും പട്ടാണികളുടേയും, മുഗളന്മാരുടെയും, ഒടുവിൽ ഇംഗ്ലീഷുകാരുടേയും കാൽചുവട്ടിൽ ചവുട്ടിമെതിക്കപ്പെട്ടു. നമ്മുടെ ആധ്യാത്മിക ജീവിതം വളരെ ഉയർന്നതായിരുന്നു.

---

1. 1930 നവംബർ 2. പ്രവർത്തകസംഘത്തിലെ പ്രധാന വ്യക്തി

നാം സത്യത്തിൽ വലിയവരായിരുന്നെങ്കിൽ, പിന്നെ എന്താണിത്ര നിസ്സാരന്മാരായി അധഃപതിക്കാൻ കാരണം നാട്, ഏത് ത്യാഗത്തിൽ കൂടിയാണോ കടന്നുപോകുന്നത്, അതിൽ എവിടെയോ എന്തോ അബദ്ധം ഒളിഞ്ഞു കിടക്കുന്നുണ്ടെന്നാണ് എനിക്കു തോന്നുന്നത്. അതു കണ്ടെത്താനും കഴിയുന്നില്ല. ക്രമേണ അധഃപതനത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു. നാലുപേർ കേൾക്കത്തക്കവിധം തന്നെ ചോദിക്കുകയാണ്. ഒന്നു പറയൂ! ഈ ആയിരം വർഷങ്ങളായി നമുക്കീ അധോഗതി എന്തുകൊണ്ടുണ്ടായി? അത് എങ്ങനെ സംഭവിച്ചു. ആർക്കെങ്കിലും അതിൻെറ കാരണം കണ്ടുപിടിക്കാൻ കഴിഞ്ഞാൽ അതു നാടിനെ സംബന്ധിച്ചിടത്തോളം വലിയ ഉപകാരമായിരിക്കും.

"കാതലായ കാര്യം, ഞാൻ സംസ്കാരപക്ഷപാതി അല്ലെന്നുള്ളതാണ്. പഴയവസ്തുക്കളുടെ പുറംചട്ട മാത്രം മാറ്റാൻ എനിക്കാഗ്രഹമില്ല. 'പഥേർദാവി'യിൽ സംസ്കാരത്തിൻെറ അർത്ഥം ഞാൻ വ്യക്തമാക്കിയിട്ടുണ്ട്. അതത്ര നല്ലതൊന്നുമല്ല. ചീത്തയായവസ്തു. വളരെനാൾ നടന്നുനടന്നു, അയഞ്ഞ്, പിരിഇളകി, അങ്ങോട്ടും ഇങ്ങോട്ടും തേമ്പാൻ തുടങ്ങിയ വസ്തു. അറ്റകുറ്റപ്പണി ചെയ്തു നേരെയാക്കി നടത്തണം. സർക്കാരിൻെറ ഭരണപരിഷ്കാരം പോലെ തന്നെ. ആ മൂല പരിവർത്തനമാണ് മറ്റൊരു വിഭാഗക്കാർ ഉന്നം വയ്ക്കുന്ന ക്രാന്തി. ഞങ്ങൾ വൃദ്ധന്മാരാണ്. അത്രയ്ക്കാഗ്രഹമില്ല. അവർ ആഗ്രഹിക്കുന്നത് പരിഷ്കരിക്കാനാണ്. അറ്റകുറ്റപ്പണി കൊണ്ടു സാധനങ്ങൾ നന്നാകുമെന്ന് എനിക്കഭിപ്രായമില്ല. നിശ്ചലമായിത്തീർന്നതിനെ, ചീത്തയായിപ്പോയതിനെ, വീണ്ടും പരിഷ്കരിച്ചു നേരെയാക്കി പൊക്കി നിറുത്തിയതുകൊണ്ടു പ്രയോജനമൊന്നുമില്ല. മതിബാബു വിചാരിച്ചിരിക്കും, നമ്മുടെ ധർമ്മത്തെ സംസ്കരിച്ച്, അതായത് പരിഷ്കരിച്ച്, വീണ്ടും ഉയർത്തിപ്പിടിക്കാമെന്ന്. ഞാൻ പറയുന്നത്, പരിഷ്കരിക്കുകയൊന്നും വേണ്ട; അതങ്ങുപേക്ഷിച്ചേക്കൂ എന്നാണ്. ജീർണോദ്ധാരണം നടത്തി പുനരുജ്ജീവിപ്പിച്ചിട്ട് എന്ത് പ്രയോജനം?"

ആ ധാരണ അംഗീകരിക്കാൻ പ്രവർത്തക സംഘത്തിനു സാദ്ധ്യമായിരുന്നില്ല. ആ സമയം അധികം വാദപ്രതിവാദം ചെയ്യാനും അവർ ഒരുക്കമായിരുന്നില്ല. അദ്ദേഹത്തിൻെറ സാഹിത്യക ജീവിതത്തിൻെറ വികാസത്തെപ്പറ്റി അറിയാനായിരുന്നു, അവർക്ക് വ്യഗ്രത.

ആദ്യമൊക്കെ, ശരത്ബാബു താൻ ഒരു സാഹിത്യകാരനാണെന്നു സമ്മതിക്കാൻപോലും തയ്യാറായിരുന്നില്ല. 'വയറ്റുപ്പിഴപ്പിനു വേണ്ടി ഞാൻ സാഹത്യകാരനായി!' എന്നത്രെ അദ്ദേഹം പറയാറ്.

പിന്നീട് ഗംഭീരനായി പറഞ്ഞു: "സാഹിത്യത്തിൻെറ മൂലം സഹിതഭാവമാത്രെ. എന്നു പറഞ്ഞാൽ എല്ലാവരോടും സഹാനുഭൂതി ഉണ്ടാകുകയെന്ന്. വെറും മടിയൻ, ചാരുകസേരയിൽ കുടിയിരുന്നാൽ സാഹിത്യ സൃഷ്ടി സാധ്യമാവില്ല. പകർപ്പെഴുത്തു സാധിച്ചേ

ക്കാം. സാഹിത്യകാരൻ മനുഷ്യനെ ശരിക്കും കാണണം. അല്ലെങ്കിൽ സാഹിത്യമുണ്ടാവില്ല. എന്താണിവരെല്ലാം ചെയ്യുന്നത്. ഏതെങ്കിലും പുസ്തകത്തിൽ നിന്ന് ഒരു ക്യാരക്റ്റർ അടർത്തി എടുക്കുക. അതിൽ അവിടെയും ഇവിടെയും ചില്ലറ വ്യതിയാനങ്ങൾ വരുത്തുക. അങ്ങനെ പുതിയൊരു ക്യാരക്റ്റർ ഉണ്ടാക്കുക. മനുഷ്യൻ എന്താണ്? അത് മനുഷ്യനെ കാണാതെ അറിയാൻ സാധിക്കുകയില്ല. അങ്ങേയറ്റം കുത്സിതമായ വൃത്തികേടിനുള്ളിലും സങ്കൽപിക്കാൻ കഴിയാത്ത മാതിരിയുള്ള മനുഷ്യത്വം കണ്ടെത്താൻ എനിക്കു സാധിച്ചിട്ടുണ്ട്. എന്റെ ഓർമ്മശക്തി വളരെ ദൃഢമാണ്. അറിയാനുള്ള ആഗ്രഹം എന്നിൽ നിരന്തരം നിലനിന്നു പോന്നിട്ടുണ്ട്. മനുഷ്യന്റെ ഉള്ളിൽ വാഴുന്ന സത്തയെ അറിയുക. അതാണെന്റെ ഉദ്ദേശ്യം. ഒരാൾ കാലൊന്നു തെറ്റി വീണുപോയി. അയാളെ അപ്പാടെ വലിച്ചു ദൂരെ എറിയുക. അതെന്തൊരു പ്രവൃത്തിയാണ്?

"ഞാൻ എപ്പോഴും മനുഷ്യന്റെ ഹൃദയമാണ് നോക്കാറുള്ളത്. അവൻ പറഞ്ഞു, ഇവൻ പറഞ്ഞു, എന്നിങ്ങനെ മറ്റൊരുവന്റെ തോളിൽ കയറി വെടിവയ്ക്കുക, മറ്റൊരുവന്റെ അനുഭവജ്ഞാനം തന്റെയാക്കി കാണിക്കുക, അതൊന്നും ഞാൻ ചെയ്തിട്ടില്ല. അങ്ങേയറ്റം ഭാഗ്യഹീനനായ മനുഷ്യനേ അത് ചെയ്യുകയുള്ളൂ. യഥാർഥ ജീവിതമെന്താണെന്നറിയാൻ ആഗ്രഹിക്കുമ്പോൾ, ശുചിത്വം അശുചിത്വം എന്നിവയുടെ കമ്പം കടന്നുകൂടിയാൽ കാര്യമൊന്നുംനടപ്പില്ല. അനുഭൂതിയുടെ വെളിച്ചം കൊണ്ടാണ് ഗോർക്കി, ടോൾസ്റ്റോയ്, ഷേക്സ്പിയർ മുതലായവർ, ശുദ്ധിയുടെ ഭ്രാന്തിൽ നിന്നു രക്ഷപ്പെട്ടത്. വസ്തുതകൾക്കു മൂർത്ത രൂപം നൽകിക്കൊണ്ടുള്ള കൃതികൾ രചിക്കാൻ ആഗ്രഹിക്കുമ്പോൾ, സങ്കൽപങ്ങൾക്കു സ്ഥാനമില്ല. പ്രത്യക്ഷാനുഭൂതി തന്നെ വേണം. മറ്റുള്ളവരുടെ കൃതികൾ ഞാൻ വളരെ കുറച്ചേ വായിച്ചിട്ടുള്ളൂ. എന്റെ കയ്യിലുള്ള പുസ്തകങ്ങളധികവും ശാസ്ത്രീയ പുസ്തകങ്ങളാണ്. അതുകൊണ്ട്, എന്റെ കൃതികളിൽ യുക്തിയുടെ പ്രയോഗവും, സമന്വയാത്മക പരിണാമവും ധാരാളമായി കാണും. രൂപ സ്വഭാവാദി വർണനകൾ പ്രായേണ കുറവാണ്. അതെല്ലാം ഞാൻ രണ്ടു നാലു വാചകങ്ങളിൽ കഴിച്ചുകൂട്ടും. അതിൽ കൂടുതൽ ശ്രദ്ധിക്കാറില്ല. കാതലായ വസ്തു അതിന്റെ അന്തസ്സത്ത അഥവാ മനസ്സാണ്. അല്ലെങ്കിൽ മനുഷ്യന്റെ അന്തരംഗം. എന്തു വേണമെങ്കിലും പറയൂ. അതറിയണമെങ്കിൽ ആഴത്തിലുള്ള അനുഭൂതി തന്നെ വേണം. എന്റെ അഭിജ്ഞത എങ്ങനെ വികസിച്ചു എന്ന കാര്യം ഞാൻ വിസ്തരിക്കേണ്ട ആവശ്യമില്ല. എല്ലാം പറയാൻ കൊള്ളാവുന്നതുമല്ല. മനുഷ്യന് അവന്റെ സഹജമായ സ്വഭാവം കൊണ്ടോ അഥവാ ദൗർബല്യം കൊണ്ടോ അതെല്ലാം സഹിക്കാൻ പ്രയാസമാണ്. രവീന്ദ്രനാഥന്റെ ആ ഗീതത്തിൽ പറയും പോലെ, വിഷമെല്ലാം എന്റെ വിഹിതത്തിൽ വന്നുചേർന്നു. അതിൽ നിന്നുണ്ടായ

അമൃതഫലമെല്ലാം തന്റെ കൃതികൾ വഴിയായി എല്ലാവർക്കും വിതരണം ചെയ്തു. പലരും പറയാറുണ്ട്, അത് ശരിയുമാണ് — താങ്കളുടെ കഥാപാത്രങ്ങൾ സങ്കൽപസൃഷ്ടിയല്ലെന്നാണ് പുസ്തകം വായിക്കുമ്പോൾ തോന്നുക. എന്റെ തൊണ്ണൂറു ശതമാനം കഥാപാത്രങ്ങളും യാഥാർത്ഥ്യത്തിൽ അധിഷ്ഠിതമാണ്. എന്നാൽ, കേവലമായ സത്യം മാത്രം കൊണ്ടു സാഹിത്യമുണ്ടാകുകയില്ലെന്നു കൂടി അറിഞ്ഞിരിക്കേണ്ടതുണ്ട്. വാസ്തവികമായ പല സംഭവങ്ങളുമുണ്ട്. അവയെല്ലാം സാഹിത്യ സംജ്ഞയ്ക്ക് അധികാരികളല്ല. എന്നാൽ അടിത്തറ സത്യത്തിൽ അധിഷ്ഠിതമാകയും വേണം. അല്ലെങ്കിൽ, കഥാപാത്രം പ്രാണസ്ഫൂർത്തിയുള്ളതാവുകയില്ല. അടിയുറച്ചതാണെങ്കിൽ പിന്നെ, ഭയത്തിനവകാശവുമില്ല. ഞാൻ കണ്ടിട്ടുള്ള കഥാപാത്രങ്ങൾ, ചുറ്റുപാടും നിന്നുള്ള ഘാതപ്രതിഘാതങ്ങളുടെ ഫലമായി അവരിലുണ്ടായ പരിണാമങ്ങൾ, അവയൊക്കെയാണ്ചിത്രീകരിക്കപ്പെട്ടിട്ടുള്ളത്. അതിനാൽ എനിക്കു ഭയപ്പെടാൻ കാര്യമൊന്നുമില്ല. ആളുകൾ, അവ അസ്വാഭാവികങ്ങളാണ് എന്നു പറഞ്ഞതുകൊണ്ടു മാത്രം ഞാൻ വകവച്ചു കൊടുക്കയുമില്ല."

"അങ്ങയുടെ അതിഗംഭീരമായ സാഹിത്യ നേട്ടമുണ്ടല്ലോ, അതെങ്ങനെ ലഭിച്ചു? എങ്ങനെയാണ് അങ്ങു ഭാവങ്ങൾക്കു മൂർത്ത രൂപം നൽകിയത്? പറയുന്ന രീതി, നിർമ്മാണം, ആദ്യവസാനമുള്ള രസം, ആകാംക്ഷ, ലാളിത്യം എന്നിവയെല്ലാം തന്നെ എങ്ങനെയാണ് അങ്ങേക്ക് സ്വായത്തമായത്. അങ്ങയുടെ വർത്തമാനം പറയുന്ന ഭാഷയുമായി പുസ്തകത്തിലെ ഭാഷ ഇണങ്ങിപ്പോകുന്നില്ല. അതു 'പഥേർ ദാവി'യിലേയോ മറ്റേതെങ്കിലും കൃതിയിലേയോ ഭാഷയല്ല."

"അത് എനിക്ക് പറയാൻ പറ്റില്ല. ഭാഷ സ്വയം വരുന്നതാണ്. സാധാരണയിൽ നിന്നു വ്യത്യസ്തമാണ് എന്റെ എഴുത്തിലെ സംപ്രദായം. ഞാൻ നേരത്തെ പറഞ്ഞല്ലോ. എന്റെ സ്മരണശക്തി വളരെ തീവ്രമാണെന്ന്. അതിനർഥം കുട്ടിക്കാലം മുതൽ കണ്ടതും കേട്ടതുമെല്ലാം മനസ്സിലങ്ങനെപറ്റിപ്പിടിച്ച് ഇരിക്കുന്നുണ്ടെന്നല്ല. വേണ്ടപ്പോൾ വേണ്ടത് ഓർമ്മയിൽ വരുന്നു. അത്രമാത്രം. ഞാൻ ഏറ്റവും ആദ്യമായി ചെയ്യുന്നതു പാത്രങ്ങളെ നിശ്ചയിക്കുകയാണ്. ഒന്ന്, രണ്ട്, മൂന്ന് എന്നിങ്ങനെയുള്ള ക്രമത്തിൽ. കഥ തുടങ്ങുക, പാത്രങ്ങളെ കൊണ്ടു വന്നു നിരത്തുക, അതെല്ലാം എനിക്കു വളരെ എളുപ്പമാണ്. പലരും പറയാറുണ്ട് — നമുക്ക് പ്ലോട്ടൊന്നും കിട്ടുന്നില്ല. അതാണ് എഴുതാത്തത് എന്ന്. എനിക്ക് അത്ഭുതമാണ് തോന്നുക. എത്ര വിശാലമായ ലോകം. എത്രയോ വൈചിത്ര്യപൂർണം. ഇവർക്ക് പ്ലോട്ടു കിട്ടുന്നില്ലപോലും. കാരണം മറ്റൊന്നുമല്ല. ഇവർ മാനവതയെ അന്വേഷിക്കാൻ മിനക്കെടുന്നില്ല. തങ്ങളുടെ കഥയും കൊണ്ട് ഉഴറുകയാണ്. എന്തായാലാണ്, ആളുകൾക്കു മനോരഞ്ജനത്തിനു വകയുണ്ടാകുക? അത് ഞാൻ ചെയ്യാറില്ല. ഒരു കഥാപാത്രത്തിന്റെ വ്യക്തിത്വവും നശിപ്പിക്കാറില്ല. സംഭവങ്ങളുടെ

ക്രമവും തെറ്റിക്കാറില്ല. സയൻസ് പുസ്തകങ്ങൾ വായിച്ചു വായിച്ച് എന്റെ ഭാഷയും അങ്ങനെ ആയി എന്നു തോന്നാറുണ്ട്. എനിക്കു ഭാഷയിൽ അത്ര പിടിയില്ല. ശബ്ദാവലിയും അത്രയധികമില്ല. പിന്നെയും, അത് ആളുകൾക്ക് ഇഷ്ടമാകുന്നുണ്ട്. എന്തുകൊണ്ടോ? എനിക്കറിഞ്ഞുകൂടാ. പറയാനോ മനസ്സിലാക്കാനോ ആഗ്രഹിക്കുന്നതു മാത്രമേ മനസ്സിൽ വയ്ക്കാറുള്ളൂ. അതിനുവേണ്ടി വളരെയൊക്കെ പരിശ്രമിക്കാറുമുണ്ട്. 'അവൻ' 'അവർ' എന്നിവയെക്കൊണ്ടുള്ള പ്രയോഗങ്ങൾ ശ്രദ്ധിച്ചു ചെയ്യേണ്ടതാണ്. വാചകങ്ങൾ തേച്ചുരച്ചുമിനുക്കേണ്ടിവരുന്നു. നീർച്ചാലുറവപോലെ സഹജമായി പൊട്ടിപ്പുറപ്പെടുന്നില്ല. ചിലർ പറയുന്നു, എഴുതുന്നത് എന്താണോ അതു തന്നെയാണ് ശ്രേഷ്ഠമായിട്ടുള്ളത് എന്ന്. അക്കൂട്ടർക്ക് അബദ്ധം പറ്റുന്നു. മനുഷ്യൻ സംസാരിക്കുമ്പോൾ വരുന്നപോലെ എഴുതുമ്പോഴും അസംബദ്ധമായി പലതും വരാൻ ഇടയുണ്ട്. അക്കാര്യത്തിൽ ശ്രദ്ധിക്കണം. ഞാൻ എങ്ങനെയെങ്കിലും ഒരു പണി ഒപ്പിക്കാറില്ല. അതുകൊണ്ടു മുഖവുര എഴുതി കാര്യം മനസ്സിലാക്കേണ്ടി വരാറുമില്ല. എന്റെ ഒരു പുസ്തകത്തിലും മുഖവുരയില്ല.

"ഒരു കാര്യം സദാ ശ്രദ്ധിക്കാറുണ്ട്. സാഹിത്യരചനക്കും ചില നിയമങ്ങളും ചട്ടങ്ങളുമെല്ലാമുണ്ട്. രസാത്മകത്വം അശ്ലീലതയുടെ നിലവാരത്തിലേക്കുതാണുപോകാതെ സൂക്ഷിക്കണം. ശ്ലീലം, അശ്ലീലം ഇവ രണ്ടിനുമിടയ്ക്കുള്ള രേഖ വളരെ സൂക്ഷ്മമാണ്. അതൽപം അങ്ങോട്ടൊന്ന് ആയാൽ എല്ലാം അശ്ലീലമായി നാശമാകയും ചെയ്യും. കാല് അൽപമൊന്നു വഴുതിയാൽമതി, പിന്നെ, പ്രയാസമാണ്, രക്ഷപ്പെടാൻ. തീർച്ചയായും രസികന്മാരെപ്പറ്റിയാണ് ഞാൻ പറയുന്നത്. അശ്ലീല സാഹിത്യം തികച്ചും വർജ്ജ്യമാണ്. നേരമ്പോക്കിനുവേണ്ടി ഞാൻ കള്ളം പറയാറില്ല. കഴിയുന്നത്ര അങ്ങനെ ചെയ്യാറില്ല.

"എന്നെ, അതിനിശിതമായി വിമർശിച്ചിട്ടുണ്ട്. പൂരപ്പാട്ടു തന്നെ പാടിയിട്ടുണ്ട്. സാധാരണക്കാരുടെ ജീവിതത്തിൽ നിന്നു വിഭിന്നമാണ്, കവിയുടേയും ഗ്രന്ഥകാരന്റെയും ചിത്രകാരന്റെയും മറ്റും ജീവിതമെന്നു നാട്ടുകാർക്ക് അറിയാൻ പാടില്ല. സ്നേഹത്തിന്റെ തണലിൽ അവരെ ഇരുത്തണമെന്നും ആളുകൾക്കറിയാൻ പാടില്ല. അവർക്ക് അനുഭവജ്ഞാനം സിദ്ധിക്കണമെന്നും, നമ്മെപ്പോലെ തന്നെ, ഇവരും ശാന്തവും, ശിഷ്ടവും, ഭദ്രവുമായ ജീവിതം നയിക്കണമെന്നും നാട്ടുകാർക്ക് ആഗ്രഹമുണ്ടെന്നു പറയാൻ പറ്റില്ല. കഷ്ടമാണ്, നമ്മുടെ നാട്ടിലെ നിരൂപണങ്ങൾ-മിക്കവാറും എഴുപത്തഞ്ചു ശതമാനവും വ്യക്തിപരമായ ആക്ഷേപമാണെന്നുള്ളത്. നിരൂപണങ്ങൾക്കു ശരവ്യമാകുന്നതത്രയും വ്യക്തിയാണ്. അയാളുടെ കൃതിയല്ല. അതുകൊണ്ട് വളരെപ്പേർ പേടിച്ചുപോകുന്നു."

ചോദ്യങ്ങൾക്ക് അവസാനമില്ലായിരുന്നു. എന്നാലും ശരത്ബാബു ക്ഷീണിച്ചില്ല. വളരെ സന്തോഷമായിത്തന്നെ ഒടുവിൽ അദ്ദേഹം പറഞ്ഞു: "ഈ ചർച്ചകൾ വളരെ ആനന്ദകരമായിരുന്നു.

വെറും നേരമ്പോക്കിനു വേണ്ടിയല്ല, യഥാർഥത്തിൽ ഇങ്ങനെയുള്ള സമ്മേളനങ്ങൾ വളരെ ആവശ്യമാണ്. നാടിനെ എങ്ങനെ മുമ്പോട്ടു നയിച്ച് ഉയർച്ചയിൽ എത്തിക്കാമെന്നുള്ള കാര്യത്തെ സംബന്ധിച്ചു പലരും പല അഭിപ്രായക്കാരാണ്. ഇടയ്ക്കിടെ എഴുത്തുകാരും വായനക്കാരും ഇങ്ങനെ ഒത്തുകൂടണം. വിഭിന്ന പ്രയത്നങ്ങളിൽ സാമഞ്ജസ്യം സ്ഥാപിക്കാൻ ശ്രമിക്കണം. അതുകൊണ്ട് വളരെ പ്രയോജനമുണ്ട്. ഈയിടെ ധാരാളം പേർ എഴുതുന്നുണ്ട്. അവരിൽ പലരും ശരിയായ എഴുത്തുകാരാണെന്നു പറയാൻ പറ്റില്ല. അവരുടെ കൃതികളിൽ സംയമമില്ല. ലൈംഗികമായി അവർ എഴുതിക്കൂട്ടുന്ന ഏടാകൂടങ്ങളെപ്പറ്റി ചിന്തിക്കുമ്പോൾ, അവരുടെ കൃതികൾ സാഹിത്യ മാകുമോ എന്നുപോലും സംശയമാണ്. അവയിലധികവും വെളി യിൽ നിന്നു തട്ടിപ്പടച്ചുണ്ടാക്കുന്നതാണ്. സ്വാനുഭൂതിയെ ആസ്പദ മാക്കിയല്ലെന്നർഥം. അങ്ങനെ വല്ലവരോടും കടം വാങ്ങിയ നാണയ ങ്ങൾ പ്രചരിപ്പിക്കാൻ ഇറങ്ങിപ്പുറപ്പെടുക വഴി അസുഖകരമായ പലതിനും ഇടനൽകുന്നു. ആരെങ്കിലും എന്തെങ്കിലും പറയും. അവർ ഞാൻ പിടിച്ച മുയലിനു കൊമ്പു മൂന്ന് എന്ന പിടിവാശിയിൽ തൂങ്ങി നിൽക്കും.''

''അങ്ങനെതന്നെ പറയും, അങ്ങനെ തന്നെ ചെയ്യും, അങ്ങനെ തന്നെ എഴുതും എന്നെല്ലാം പറയും. എന്നാൽ, അതുശരിയല്ല. ഇങ്ങനെയുള്ള സദസ്സുകളും സമ്മേളനങ്ങളും സംഘടിപ്പിച്ച്, അവരു മായി സംസാരിക്കാനുള്ള അവസരമുണ്ടാക്കിയാൽ, അതുകൊണ്ടു നന്മയുണ്ടാകും.''

ആ സദസ്സിൽ അദ്ദേഹം വളരെ ഊന്നി പ്രസ്താവിച്ച ഒരു കാ ര്യം ഇതാണ്: ''ഞാൻ മനുഷ്യനെ ഏറ്റവും വലുതായിത്തന്നെ കണ ക്കാക്കുന്നു. സാധ്യമല്ല, അവനെ നിസ്സാരനാക്കി സങ്കൽപിക്കാൻ.''

ലിങ്കൻ പറഞ്ഞതും അതുതന്നെ: ''ഞാൻ ഒരു മനുഷ്യനേയും പതിതനായി കാണാൻ ആഗ്രഹിക്കുന്നില്ല.''

സുനോ രേ മാനുഷ ഭായീ
സാബാർ ഊപരേ മാനുഷ സത്യ, താഹാര ഊപരേ നായീ,
— ചണ്ഡീദാസ്

ഇങ്ങനെയുള്ള സദസ്സുകളെ കൂടാതെ അദ്ദേഹത്തിന്റെ ജന്മ ജയന്തി സംബന്ധിച്ചു സംഘടിപ്പിക്കപ്പെട്ട സമ്മേളനങ്ങളും മറ്റൊരു പ്രകാരത്തിൽ പ്രാധാന്യം അർഹിക്കുന്നവയാണ്. അവയുമായി കവിഗുരു രവീന്ദ്രനാഥ ടാഗോർ അനായാസേന ബന്ധപ്പെട്ടിരുന്നു. ആ രീതി ആരംഭിച്ചത് ഏതാണ്ടു ശരത്ചന്ദ്രന്റെ അമ്പത്തിരണ്ടാമത് ജന്മദിനം പ്രമാണിച്ചാണ്. അക്കൊല്ലം ഹാവഡയിലുള്ള ശിവപുർ സാഹിത്യ സദസ്സിലാണ് അദ്ദേഹത്തെ അഭിനന്ദിച്ചത്.

അതിനടുത്ത വർഷം, അമ്പത്തിമൂന്നാമതു ജന്മദിനത്തിൽ, യൂണി വേഴ്സിറ്റി ഇൻസ്റ്റിറ്റ്യൂട്ടിൽ വച്ച് അദ്ദേഹത്തിനു പൊതുജനങ്ങളുടെ വകയായി അഭിനന്ദനം നൽകപ്പെട്ടു. പ്രസിദ്ധ ലേഖകനായ പ്രമഥ

നാഥ ചൗധരിയായിരുന്നു അധ്യക്ഷൻ[1]. സംഘാടകരുടെ ആഗ്രഹം ആ സമ്മേളനത്തിൽ രവീന്ദ്രനാഥ ടാഗോർ അധ്യക്ഷത വഹിക്കണമെന്നായിരുന്നു. എന്നാൽ, ആ ക്ഷണം സ്വീകരിക്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. അദ്ദേഹം തന്നെ മഹാരാജാ ജഗദീന്ദ്രനാഥന്റെ പേരു നിർദേശിച്ചു. അതിനപേക്ഷിച്ചു കൊണ്ട് ഒരു കത്തും എഴുതിക്കൊടുത്തു. എന്നാൽ, അസുഖം കാരണം അദ്ദേഹത്തിനും വരാൻ കഴിഞ്ഞില്ല. ഒടുവിൽ പ്രമഥ ചൗധരി ആധ്യക്ഷം വഹിച്ചു.

ഗുരുദേവനു നേരിട്ടുവരാൻ കഴിഞ്ഞില്ലെങ്കിലും, ശരത്ബാബുവിനെ ആശീർവദിച്ചുകൊണ്ട് ഒരു കത്ത് എഴുതി അയച്ചു. "ശ്രീയുത് ശരത്ചന്ദ്ര ചതോപാധ്യായനെ ബഹുമാനിക്കുന്ന ഈ സമ്മേളനത്തിൽ, ബംഗാളിലെ എല്ലാ വായനക്കാരോടൊപ്പം ഞാനും എന്റെ അഭിനന്ദനങ്ങൾ അറിയിച്ചുകൊള്ളുന്നു. ഇന്നു, ഞാൻ സശരീരനായിത്തന്നെ ഈ ലോകത്തിലുണ്ട്. അതിനാൽ, സമയലംഘനക്കുറ്റം അനുക്ഷണം ശക്തിയാർജിക്കുകയാണ്. അത് ഓർമ്മിപ്പിക്കുന്ന പല അടയാളങ്ങളും നിരന്തരമെന്നപോലെ ഉണ്ടായിക്കൊണ്ടുമിരിക്കുന്നു. ഇന്നു നേരിട്ടു സന്നിഹിതനായി സമ്മേളനത്തിൽ പങ്കു കൊണ്ട് എല്ലാവരുടെയും ആനന്ദത്തിൽ പങ്കാളിയാകാൻ പറ്റാതെ വന്നതിനുള്ള കാരണവും അതിലൊന്നുമാത്രമാണ്. വാസ്തവ ത്തിൽ ഞാൻ ഭൂതകാലത്തിൽ നിന്നു മുമ്പോട്ടുവന്നു, ഈ പ്രദോഷാന്ധകാരത്തിൽ, എന്റെ ദുർബലങ്ങളായ കൈകൾ വിരിച്ച്, അദ്ദേഹത്തെ ആശീർവദിച്ചിട്ടു പോകുകയാണ്. അദ്ദേഹമാണെങ്കിൽ ബംഗാളി സാഹിത്യത്തിന്റെ ഉദയാചലോപരി, തന്റെ പ്രഭാ കിരണകന്ദളങ്ങൾ പൊഴിച്ചുകൊണ്ടു നിൽക്കുകയുമാണ്."

അഭിനന്ദനങ്ങൾക്കു മറുപടി പറയവേ ശരത്ബാബു അനേകം കാര്യങ്ങളെപ്പറ്റി പരാമർശിച്ചു. അക്കൂട്ടത്തിൽ ഇങ്ങനെപറഞ്ഞു: "വിഭിന്നങ്ങളായ പരിതസ്ഥിതികളുടെ പ്രാതികൂല്യം കാരണമെന്നു പറയാം, ഒരു ദിവസം, വിഭിന്ന സ്വഭാവക്കാരായ വ്യക്തികളുടെ സമ്പർക്കത്തിൽപ്പെടാൻ ഇടയായി. അതുകൊണ്ടു നഷ്ടമൊന്നും ഉണ്ടായില്ലെന്നില്ല. എന്നാൽ, ഇതിനിടയിൽ നേരിട്ടു പരിചയപ്പെടാൻ കഴിഞ്ഞ ആളുകൾ എന്റെ നഷ്ടമെല്ലാം പരിഹരിച്ചുതന്നു. അവർ എന്റെ മനസ്സിൽ ഒരനുഭൂതി ഉളവാക്കിത്തന്നു. തെറ്റ്, വീഴ്ച, അപരാധം, അധർമ്മം എന്നിവയെല്ലാം ചേർന്നാലും, അത് മനുഷ്യജീവിതത്തിന്റെ എല്ലാമാകുന്നില്ല. അതിനെല്ലാം ഇടയിലൊന്നുണ്ട്. നാം മനുഷ്യനെന്നു പറയുന്ന വസ്തു. അതിനെത്തന്നെ ആത്മാവെന്നു പറഞ്ഞുകൊള്ളൂ. അത്, അവന്റെ എല്ലാ കുറവുകളിൽ നിന്നും എല്ലാ അപരാധങ്ങളിൽ നിന്നും മുക്തനാണ്. എന്റെ സാഹിത്യ കൃതികളിൽ, ആ മനുഷ്യനെ അപമാനിക്കുകയില്ല. എന്നാൽ പലരും ധരിച്ചുവച്ചിട്ടുള്ളത്, അതെന്റെ കുറ്റമായിട്ടാണ്.

(1) 1928 ഡിസംബർ 16

പാപിയുടെ ചിത്രീകരണം, എന്റെ തൂലികയിൽ നിന്നു രൂപം കൊണ്ടപ്പോൾ, അത് മനോഹരമായിപ്പോയി പോലും! എനിക്കെതിരെ ഉന്നയിക്കപ്പെട്ടിട്ടുള്ള ഏറ്റവും വലിയ ആരോപണവും അതുതന്നെ യാണ്.

"അത് നല്ലതോ ചീത്തയോ, എനിക്കറിഞ്ഞുകൂടാ. അതുകൊണ്ട് മാനവന്റെ മംഗളത്തേക്കാൾ കൂടുതൽ അമംഗളമാണോ സംഭവി ക്കുക, അതേപ്പറ്റിയും ഞാൻ ചിന്തിച്ചിട്ടില്ല. അന്നു സത്യമെന്നു ഞാൻ വിചാരിച്ചതെന്തോ, അതിനെ കാപട്യത്തിന്റെ കലർപ്പുലേശമി യലാതെ സ്പഷ്ടമാക്കി. ആ സത്യം ചിരന്തനമാണോ ശാശ്വതമാ ണോ, എന്നൊക്കെ ആലോചിക്കേണ്ടത് എന്റെ വിഷയമല്ല. ഇനി, അതു മിഥ്യയായി പരിണമിച്ചാൽ തന്നെയും എനിക്കാരോടും ഒരു വഴക്കുമില്ല."

പ്രസിഡൻസി കോളേജിലെ ബങ്കിമ—ശരത് സമിതി തുടങ്ങി യുള്ള മറ്റനേകം സ്ഥാപനങ്ങൾ ശരത്ബാബുവിനെ അഭിനന്ദിച്ചു. അദ്ദേഹം ജനിച്ച നാടായ ദേവാനന്ദപുരത്തിൽ 'ശരത്ചന്ദ്രപള്ളിപാഠാ ഗാർ' സ്ഥാപിതമായി. അതിലേക്കു സംഭാവനയായി ഒരു അലമാര, തന്റെ എല്ലാ നോവലുകളുടേയും ഓരോ പ്രതികൾ, മറ്റനേകം പുസ്തകങ്ങൾ എന്നിവ ശരത് കൊടുത്തു. ശരത്ചന്ദ്രൻ സ്വന്തം ജന്മനാട് ഒരിക്കലും മറന്നില്ല. വല്ലപ്പോഴുമെല്ലാം അവിടെ പോകാറു ണ്ടായിരുന്നു. പഴയ കടവുകളും മറ്റും ചുറ്റിനടന്നു കാണുകയും ചെയ്തിട്ടുണ്ട്. നദീതീരത്തിലൂടെ വളരെ ദൂരം ഏകാകിയായി സഞ്ച രിക്കാറുണ്ട്, ശൈശവ സ്മൃതികളിൽ ലയിച്ച്. തന്റെ പൈതൃക ഭവനം വിലയ്ക്കുവാങ്ങാനും ആഗ്രഹിച്ചു. ഏതോ കാരണവശാൽ അത് നടന്നില്ല.

ബങ്കിമ—ശരത്സമിതി പിന്നീട് ആണ്ടുതോറും ശരത്ബാബുവി ന്റെ ജന്മദിനം ആഘോഷിച്ചുപോന്നു. ചെറുപ്പക്കാരോട് അദ്ദേഹ ത്തിനുണ്ടായിരുന്ന സ്നേഹം ഒന്നു പ്രത്യേകമായിരുന്നു. അമ്പത്തി ആറാമതു ജന്മദിനാവസരത്തിൽ സമിതി അനേകം യോഗങ്ങൾകൂടി, ശരത്ചന്ദ്രസാഹിത്യത്തെ വിലയിരുത്തി. ഒരു പുസ്തകവും പ്രസി ദ്ധീകരിച്ചു.[2] ആ പുസ്തകത്തിൽ ചേർക്കാനായി ബംഗാളി നോവലു കളെപ്പറ്റി ഒരു വിശേഷലേഖനം രവീന്ദ്രനാഥ ടാഗോർ എഴുതി ക്കൊടുത്തു. ശരത്ചന്ദ്രന്റെ നോവലുകളിൽ ആ വികാസ ത്തിന്റെ പരിണതരൂപം എങ്ങനെ കാണപ്പെട്ടു എന്ന കാര്യം സമുചിതമായ രീതിയിൽ നിരൂപണ വിഷയമാക്കിക്കൊണ്ട് കവിഗുരു ഇങ്ങനെ എഴുതി: "വിഷവൃക്ഷം, കൃഷ്ണകാന്ത് കാ വസീയത് നാമാ എന്നിവക്കുശേഷം എത്രയോനാളുകൾ കഴിഞ്ഞിരിക്കുന്നു. പിന്നീട്, കാണാൻ കഴിഞ്ഞത് കഥാസാഹിത്യത്തിൽ ഒരു നവയുഗം ജന്മ മെടുക്കുന്നതാണ്. അതായത് ഒരു തിരശ്ശീലകൂടി ഉയർന്നു. അന്ന്,

(2) 1931

സാഹിത്യാങ്കണത്തിൽ വളരെയധികം ആളുകൾ വന്നു കൂടിയിരുന്നു, ക്ഷണിക്കപ്പെടാത്തവർ. ഇന്നും അവരുടെ തിരക്ക് അങ്ങനെതന്നെയുണ്ട്. അതേ ഉത്സാഹം, അതേ ആനന്ദം, അതുപോലുള്ള ജനങ്ങളും. ഇക്കുറി നിമന്ത്രണ കർത്താവ് ശരത്ചന്ദ്രനാണ്. അദ്ദേഹം തൻെറ കഥകളിൽ പുഷ്കലമാകുംവണ്ണം സൃഷ്ടിച്ചു നിറച്ചുവച്ച രസം, വളരെ ഏറെ പരിചിതമായ രസമാണ്. മുമ്പത്തേതിലും അധികമായി ഇന്ന് അദ്ദേഹത്തിൻെറ കൃതികൾ വായനക്കാരുടെ കൈകളിൽ എത്തി ച്ചേർന്നിട്ടുണ്ട്. അദ്ദേഹം തന്നെത്തന്നെ, ശരിക്കും നോക്കിക്കണ്ടിരി ക്കുന്നു – വളരെ വിസ്തൃതമായിട്ട്, സ്പഷ്ടമായിട്ട്. അതു പോലെ തന്നെ സുവ്യക്തമായികാണിച്ചുതരുകയും ചെയ്തു. അദ്ദേഹമാകട്ടെ, രംഗത്തു വീണുകിടന്നിരുന്ന മറ മാറ്റി, ബംഗാളി കുടുംബങ്ങളുടെ പ്രകാശമാനമായ ദൃശ്യങ്ങൾ ഉദ്ഘാടനം ചെയ്തു. അങ്ങോട്ടും, പിന്നെപ്പിന്നെ, പുതിയ എഴുത്തുകാർക്ക് പ്രവേശിക്കാൻ പ്രയാസമില്ലെന്നായി. ഒരു ദിവസം അവർ ഇക്കാര്യം മറന്നു പോയെന്നു വരാം. എന്നാൽ, വായനക്കാർ മറക്കില്ല. മറന്നാൽ, അതവരുടെ നന്ദികേടു മാത്രമായിരിക്കും. അങ്ങനെ സംഭവിച്ചാൽ തന്നെ അതിൽ ദുഃഖിക്കാനൊന്നുമില്ലതാനും. പ്രവൃത്തി പൂർണമായല്ലോ. അതുതന്നെ ധാരാളം മതിയാകും. കൃതജ്ഞത മുകളിൽ നിന്നു കിട്ടേണ്ട വസ്തുവാണ് . . . . ലേഖകൻെറ മരണാനന്തരം, കാലമാണ്, അയാളുടെ കൃതികളുടെ സംരക്ഷകൻ."

അടുത്ത കൊല്ലം അമ്പത്തി ഏഴാമത് ജന്മജയന്തി സംബന്ധിച്ചുള്ള ഉത്സവപരിപാടികൾ, ശരത്ബാബുവിൻെറ ആരാധകന്മാരും സ്നേഹിതന്മാരും ചേർന്നു വളരെ വലിയ തോതിൽ കൊണ്ടാടാനാണ് തിരുമാനിച്ചിരുന്നത്. ബംഗാളിലെ മഹിളമാർ, വിദ്യാർഥികൾ, വിദ്യാർഥിനികൾ എന്നിവരെല്ലാം പ്രത്യേകം പ്രത്യേകം, ഹാർദികമായി അദ്ദേഹത്തെ അഭിനന്ദിച്ചു.

എന്നാൽ, ടൗൺഹാളിൽ നടക്കാനിരുന്ന പ്രധാന ഉത്സവ പരിപാടികൾ ഏതോ ചില കുത്തിത്തിരുപ്പുകളുടെ ഫലമായി അലങ്കോലപ്പെട്ടുപോയി. ബേഹാലാ ജമീന്ദാരായ മണീന്ദ്രനാഥ റോയ് ശരത്ചന്ദ്രൻെറ വലിയൊരാരാധകനായിരുന്നു. മീറ്റിംഗിൻെറ സംഘാടകനും റോയ് അവർകൾ തന്നെയായിരുന്നു. ഇക്കുറി പിന്നെയും ഗുരുദേവ് രവീന്ദ്രനാഥ ടാഗോറിനെ തന്നെയാണ് അധ്യക്ഷനായി നിശ്ചയിച്ചത്. പക്ഷേ, അപ്പോഴും അദ്ദേഹത്തിനു വരാൻ കഴിഞ്ഞില്ല. അക്കാലത്തു ബാഗാൾ കോൺഗ്രസ്സിൽ രണ്ടു കക്ഷികളുണ്ടായിരുന്നു. സുഭാഷ് ചന്ദ്രബോസിനെ പിൻതാങ്ങുന്ന ആളായിരുന്നു ശരത്ചന്ദ്രൻ. അതിനാൽ ഫോർവേഡ് ബ്ലോക്കിലേക്കായിരുന്നു, അദ്ദേഹത്തിൻെറ ചായ്‌വ്. യാദൃച്ഛികമെന്നു പറയാം, അഭിനന്ദന സമിതിയിൽ ആ പക്ഷക്കാരായിരുന്നു അധികവും. അക്കാര്യത്തെച്ചൊല്ലി, അവരുടെ എതിരാളികളായ അഡ്വാൻസ് പാർട്ടിക്കാർ പിണങ്ങി. അവർ കിണഞ്ഞു ശ്രമിച്ചു, പരിപാടികളെല്ലാം മുടക്കാൻ. അതിനവർക്കൊരു

സന്ദർഭവും കിട്ടി. അക്കൊല്ലം ശരത്ചന്ദ്രൻെറ ജന്മദിനം വന്നത്, കഴിഞ്ഞകൊല്ലം ഹിജലീ ജയിലിൽ വച്ചു പോലീസുകാരുടെ വെടിയേറ്റു മരിക്കാനിടയായ തടവുകാരുടെ രക്തസാക്ഷിദിനത്തിലാണ്. അതൊരു കാരണമാക്കിപ്പിടിച്ച്, അഡ്വാൻസു പക്ഷക്കാർ സാഹിത്യനായകനുള്ള അഭിനന്ദനോത്സവങ്ങൾ ധൂമാകുലമാക്കാൻ ശ്രമിച്ചു.

യതീന്ദ്രമോഹൻ ബാഗചീ, കാളിദാസ്റോയ്, സാവിത്രീ പ്രസന്ന ചതോപാദ്ധ്യായ എന്നിവർ ശരത്ചന്ദ്രൻെറ സ്നേഹിതന്മാരായിരുന്നു. പിന്നീടും അവർ മിത്രങ്ങളായിതന്നെ തുടരുകയും ചെയ്തു. എന്നാൽ, അവർതന്നെ മുൻകൈ എടുത്താണ് ഉത്സവപരിപാടികൾ വേണ്ടെന്നുവച്ചത്. അങ്ങനെയൊരു പ്രസ്താവനയും ഇറക്കി. ആഘോഷപരിപാടികളിൽ പ്രത്യേകം താൽപര്യമുണ്ടായിരുന്ന ആളാണ് അമൽഹോം. തക്കസമയത്ത് അദ്ദേഹം രോഗ പീഡിതനായി. സമ്മേളനം കൃത്യസമയത്തുതന്നെ ആരംഭിച്ചു. അഡ്വാൻസ് പക്ഷക്കാർ വലിയ കുഴപ്പങ്ങളും ഒച്ചപ്പാടുകളുമുണ്ടാക്കി. ശരത്ചന്ദ്രൻ ഗേറ്റുവരെ എത്തി മടങ്ങിപ്പോയി. 'ശനിവാരേർ ചിട്ഠി'യുടെ, സജനീകാന്തദാസിന് ഈ ബഹളം സംബന്ധിച്ച കാര്യത്തിൽ നല്ല കയ്യുണ്ടായിരുന്നു. തുടക്കത്തിലുണ്ടായ വൈമനസ്യവും ചേരിതിരിയലും കാരണമാണ്, ബഹളം അത്രയും വർധിച്ചത്. അല്ലെങ്കിൽ ജന്മജയന്തി സംബന്ധിച്ച പരിപാടികൾ, സാധാരണഗതിയിൽ എവിടെയെങ്കിലും വച്ചു നടത്താൻ കഴിയുമായിരുന്നു. അതുമല്ലെങ്കിൽ, പിന്നീട് ചെയ്തപോലെ തുടക്കത്തിൽ തന്നെ മാറ്റി വയ്ക്കാമായിരുന്നു. രാഷ്ട്രീയമായ പിരിമുറുക്കം കൊടുമ്പിരിക്കൊണ്ടു നിൽക്കുമ്പോൾ വ്യക്തിപരമായ ആഘോഷങ്ങൾക്ക് അത്ര തന്നെ മഹത്വം കൽപിക്കാതിരിക്കുക, ഒരു ഔദാര്യമായി കണക്കാക്കാവുന്നതുമാണ്. ഒടുവിൽ ശരത്വന്ദനാ സമിതി രണ്ടുദിവസം കഴിഞ്ഞ് ആ പരിപാടികൾ നടത്തി.[1] അദ്ദേഹത്തോടുള്ള ബഹുമാനസൂചകമായി 'ശരത് വന്ദനാ' എന്നൊരു പുസ്തകവും പ്രസിദ്ധീകരിച്ചു. കൂടാതെ, അനേകം വിലപിടിപ്പുള്ള സമ്മാനങ്ങളും നൽകുകയുണ്ടായി.

ആ അനിഷ്ട സംഭവത്തിനുകാരണം അത്രമാത്രമായിരുന്നില്ല. സർക്കാരിൻെറ വർഗനിയമം (കമ്മ്യൂണൽ ആക്റ്റ്) കാരണം നാടാകെ ക്ഷോഭിച്ച് ഇളകിയിരുന്ന കാലമായിരുന്നു അത്. ഗാന്ധിജി അവർണരുടെ പ്രശ്നത്തിൽ ആമരണം ഉപവസിക്കാൻ തീരുമാനിച്ചു. അതിനാൽ നാട് ശാന്തമായിരുന്നു. അത് സ്വാഭാവികവുമാണ്. യതീന്ദ്രമോഹൻ ബാഗചീ മുതലായവരുടെ എതിർപ്പിനുള്ള പ്രധാന കാരണവും അതുതന്നെയായിരുന്നു. നേരേമറിച്ച്, ശരത്വന്ദനയിൽ അദ്ദേഹത്തിൻെറ കൃതികളുമുണ്ടായിരുന്നു. ഒരു പക്ഷേ, ഇക്കാരണത്താലാകാം, ഗുരുദേവനും സമ്മേളനത്തിൽ സംബന്ധിക്കാതിരുന്നത്. മറ്റൊരു കാരണവും ഉണ്ടായി. അദ്ദേഹത്തിൻെറ ദൗഹിത്രൻ ജർമ്മ

(1) 1932 ഡിസംബർ 18

നിയിൽ വച്ചു നിര്യാതനായിട്ടു കുറച്ചു നാളേ കഴിഞ്ഞിരുന്നുള്ളു. തന്റെ കത്തിൽ ടാഗോർ വിശേഷാൽ ഉദ്വേഗജനകമായ ഒരു സംഭവത്തെപ്പറ്റി പരാമർശിച്ചിരുന്നു. അതും ഇതായിരിക്കാം.[1]

വ്യക്തിപരമായ ഒരു കത്തും അയച്ചിരുന്നു. വേറെ പരസ്യമായ ഒരു കത്തും എഴുതി: "വിശേഷ വിധിയായി ഉദ്വേഗജനകമായ ഒരു ലൗകിക സംഭവം കാരണം, നിങ്ങളുടെ ജന്മദിന സംബന്ധമായ ചടങ്ങുകളിൽ, സംബന്ധിക്കാൻ കഴിഞ്ഞില്ല. എന്റെ ഹാർദികമായ ശുഭാശംസകൾ കത്തുവഴി അയക്കുന്നു. നിങ്ങൾക്ക് അത്രയധികം പ്രായമായില്ല. നിങ്ങളുടെ സാഹിത്യ രചനാമണ്ഡലം, നിങ്ങളുടെ മുമ്പിൽ തന്നെ പരന്നുകിടക്കുകയാണ്. നിങ്ങളുടെ ജൈത്രയാത്രയും അവസാനിച്ചിട്ടില്ല. ആ അപൂർണമായ യാത്രയുടെ മാർഗത്തിൽ, പെട്ടെന്ന് മാർഗമധ്യേ നിങ്ങളെ തടഞ്ഞു നിറുത്തി അർഘ്യാദികളെക്കൊണ്ടു പൂജിക്കുന്നത് എന്റെ നോട്ടത്തിൽ സമയോചിതമായ പ്രവൃത്തിയായില്ല. നിങ്ങൾ സ്തംഭിച്ചുനിന്നു പോകാനുള്ള കാലമൊന്നുമായില്ല. ഇപ്പോഴും പച്ചപ്പടർപ്പുകൾ മുറ്റിവളർന്നു നിൽക്കുന്ന നിങ്ങളുടെ സുദീർഘമായ ഭാവി, നിങ്ങളെ മാടി വിളിക്കുകയാണ്.

"എഴുപതുവർഷം പൂർത്തിയാക്കി കർമ്മസാധനയുടെ അന്തിമ ചരണത്തിൽ കാലൂന്നിനിൽക്കുകയാണ് ഞാൻ. കർത്തവ്യ മാർഗത്തിലുള്ള പ്രദക്ഷിണം പൂർത്തിയാക്കിയിട്ടും, എനിക്കിനിയും നടക്കേണ്ടി വരുന്നെങ്കിൽ, അത് കേവലം പുനരാവർത്തനം മാത്രമാണ്. അതുകൊണ്ടാണ്, കുറച്ചുനാൾ മുമ്പ് എന്റെ നാട്ടുകാർ, ജീവിതത്തിൽ ബാക്കികിടക്കുന്ന ഉത്സവം കൂടി നടത്തി പൂർത്തിയാക്കിയത്. സാധാരണക്കാരുടെ മുമ്പിലുള്ള പരിചയപ്പെടുത്തൽ, എന്നെ സംബന്ധിച്ചിടത്തോളം അവസാനിച്ചിരിക്കുകയാണ്. അങ്ങനെ പറഞ്ഞാണ്, ബാക്കിയെല്ലാം നടത്തിയതും. ആകാശത്തിലെ ശ്രാവണമേഘ കദംബങ്ങൾ തങ്ങൾക്കു ദാനം ചെയ്യാനുള്ളതു പൂർണമായും ചെയ്തു കഴിയുമ്പോൾ, പിന്നെ, ഭൂമിയിൽ ശരത്തിന്റെ പുഷ്പാഞ്ജലി ആരംഭിക്കുകയായി! അതിനുശേഷവും മേഘങ്ങൾ സമ്പൂർണ വിശ്രമം കൊള്ളാൻ മുതിരുന്നില്ലെങ്കിൽ, അത് വർഷത്തിന്റെ പുനരാവർത്തനം മാത്രമാണ്. അത് അധികപ്പറ്റുമാണ്.

"നിങ്ങളെ സംബന്ധിച്ച് ആ സമയം ഇനിയും വന്നിട്ടില്ല. നിങ്ങൾ നിത്യമെന്നോണം നവംനവങ്ങളായ കലാസൃഷ്ടികളെക്കൊണ്ടു പുതുമ മുറ്റിനിൽക്കുന്ന മാധുര്യസാരം നാടിനു പകർന്നു കൊടുക്കേണ്ട സമയമാണിത്. അതിന്റേതായ ആനന്ദോല്ലാസത്താൽ മതിമറന്നാറാടി നിൽക്കുന്ന നാട് നിങ്ങൾക്കായി ജയഘോഷമുതിർത്തു നിൽക്കും! വഴി മധ്യേ ഓരോ ചുവടു വയ്ക്കുമ്പോഴും നിങ്ങൾക്കു സ്നേഹവും ബഹുമാനവും ലഭിക്കും. വഴിക്കിരുവശങ്ങളിലും വിരിഞ്ഞുപൊന്തിനിൽക്കുന്ന ആ പുതുമലരുകൾ നിങ്ങൾക്കുള്ള താണ്.

(1) 1932 ആഗസ്റ്റ് 6

ഒടുവിൽ നിങ്ങളുടെ കിരീടത്തിൽ ചേർത്തു ചാർത്തി അലങ്കരിക്കാനുള്ള വരമാല എല്ലാവരുടേയും കൈകളിൽ കൊരുത്തു കോർക്കപ്പെടുകയും ചെയ്യും. ആ ദിവസം! അതിനിയും എത്രയോ ദൂരെയാണ്. ഇന്ന് നാട്ടിലെ ജനങ്ങൾ വഴിയാത്രയിൽ നിങ്ങളുടെ കൂട്ടുകാരാണ്. ദിവസവും അവർ നിങ്ങളിൽ നിന്നു പാഥേയം ആവശ്യപ്പെടും. അവരുടെ ആ അഭിലാഷം സാക്ഷാൽക്കരിക്കുക. വഴിയുടെ അവസാനത്തിലെത്തിച്ചേർന്നു നിൽക്കുന്ന ഞാൻ അതാണ് ആഗ്രഹിക്കുന്നത്. സാധാരണ ജനങ്ങൾ ബഹുമാനദ്യോതകമായി യജ്ഞാനുഷ്ഠാനത്തിലൂടെ ഇടയിൽ കടന്നു സമാധാനത്തിൻെറ ശാന്തിവാചകം ഉരുവിടുകയാണ്. അത് നിങ്ങളെ സംബന്ധിച്ചിടത്തോളം അസംഗതമാണ്. അക്കാര്യം നിങ്ങൾ പൂർണമായും മനസ്സിലാ ക്കണം.

"നിങ്ങളുടെ ജന്മദിനം സംബന്ധിച്ച് 'കാലയാത്ര' എന്നു പേരുള്ള ഒരു ലഘുനാടകം നിങ്ങളുടെ പേരിൽ പുറപ്പെടുവിക്കുന്നുണ്ട്. ആ ദാനം നിങ്ങൾക്ക് അയുക്തമാവില്ലെന്നു വിശ്വസിക്കട്ടെ! അതിലെ കഥാവസ്തു ഇതാണ്: രഥയാത്രോത്സവം നടന്നുകൊണ്ടിരിക്കുന്നു. പെട്ടെന്നാണ്, സ്ത്രീ പുരുഷന്മാരുടെ ദൃഷ്ടിക്കു വിഷയമാകുന്നത്, മഹാകാലത്തിൻെറ രഥം അചലമായി നിലകൊള്ളുന്ന കാഴ്ച. കാലത്തിൻെറ ഈ ഗതിഹീനതയാണ്, മാനവ സമുദായത്തിൻെറ ഏറ്റവും വലിയ ദുർഗതി. മനുഷ്യൻെറയും മനുഷ്യൻെറയും ഇടയ്ക്കുള്ള സംബന്ധമാകുന്ന ബന്ധനം നാടുതോറും യുഗംതോറും പ്രസാരിതമായി കഴിഞ്ഞിട്ടുള്ളതാണ്. ആ ബന്ധനം തന്നെയാണ്, ആ രഥത്തെ വലിക്കുന്ന കയറും. അതിൽ അനേകം ഗ്രന്ഥികൾ വീണു കഴിയുമ്പോൾ മാനവസംബന്ധം അസത്യവും അസമാനവുമായിത്തീരുന്നു. അപ്പോൾ രഥം ഗതിഹീനമാകുന്നു. ആ സംബന്ധങ്ങളിൽ വന്നു ചേർന്ന അസത്യം ഇത്രയും കാലം ആരെയാണോ വിശേഷവിധിയായി പീഡിപ്പിച്ചത്, അപമാനിച്ചത്, മനുഷ്യത്വത്തിൻെറ ശ്രേഷ്ഠമായ അധികാരത്തിൽ നിന്നു വഞ്ചിച്ചത്, ഇന്നു മഹാകാലം തൻെറ രഥവഹനരൂപത്തിൽ, അവരെത്തന്നെ ആഹ്വാനം ചെയ്യുകയാണ്. അവരോടുള്ള അനാദരവ് മാറുമ്പോൾ, സംബന്ധങ്ങളിലുള്ള അസമാനത ദൂരീകരിക്കപ്പെടുമ്പോൾ, മാത്രമേ രഥം മുമ്പോട്ടു നീങ്ങുകയുള്ളു.

കാലത്തിൻെറ രഥയാത്രയ്ക്ക് നേരിട്ട തടസ്സം ദൂരീകരിക്കാൻ, ഏത് മഹാ മന്ത്രമാണോ ആവശ്യമായിട്ടുള്ളത്, അത് നിങ്ങളുടെ തൂലികയിൽ നിന്നു സാർഥകമാകുമാറ് ഉതിരട്ടെ! ഈ ആശീർവാദത്തോടുകൂടി നിങ്ങളുടെ ദീർഘ ജീവിതത്തിനായി പ്രാർഥിച്ചു കൊള്ളുന്നു. ഇതി."

ആശീർവാദത്തിൽ കവി പറഞ്ഞു: "നിങ്ങളുടെ ജൈത്രയാത്ര ഇപ്പോൾ അവസാനിച്ചിട്ടില്ല. അവസാനിക്കാത്ത ആ യാത്രയുടെ മധ്യത്തിൽ വച്ച്, പെട്ടെന്ന് നിങ്ങളെ തടഞ്ഞുനിറുത്തി, അർഘ്യാദികൾ അർപ്പിക്കുന്നത്, എൻെറ നോട്ടത്തിൽ സമയോചിതമല്ല." ഈ വാചകത്തിനു പലരും തെറ്റായ അർഥമാണ് കൽപിച്ചത്. ശരത്ചന്ദ്രൻപോ

ലും മനസാ സന്തുഷ്ടനായിരുന്നില്ല. ഒരു സ്നേഹിതനോടു പറയുകയും ചെയ്തു, രവീന്ദ്രനാഥൻ തന്നെ വേണ്ടത്ര ബഹുമാനിക്കുന്നില്ലെന്ന്. "അദ്ദേഹം കാലയാത്രയെന്ന പേരിൽ യാതൊരു നാടികയാണോ സമർപ്പിച്ചത്, അത് കേവലം നിസ്സാരമായ ഒരു കൃതിയാണ്. പലർക്കും അതിന്റെ പേരുപോലും അറിഞ്ഞുകൂടാ. പുസ്തകമൊന്നും സമർപ്പിക്കാതിരുന്നെങ്കിൽ, ഞാൻ കൂടുതൽ സന്തുഷ്ടനാകുമായിരുന്നു. എന്തുമാകട്ടെ, ആ ദാനം ഞാൻ സ്വീകരിച്ചിരിക്കുകയാണ്, ഗുരുവിന്റെ ആശീർവാദം എന്ന നിലയിൽ. പക്ഷേ, അതുകൊണ്ട് എന്റെ ക്ഷോഭം കുറയുകയില്ല."

എന്നാൽ, അദ്ദേഹം ഗുരുദേവന് എഴുതിയ കത്തിൽ അതിന്റെ നേരിയ ലാഞ്ഛനപോലുമില്ലായിരുന്നു. എഴുതി: "കാലത്തിന്റെ ഗതിയ്ക്കൊപ്പം അങ്ങിൽ നിന്നു കിട്ടിയ ആശീർവാദം, എനിക്കു ശ്രേഷ്ഠമായ ഒരു സമ്മാനമാണ്. അങ്ങയുടെ അതിലഘുവായ ദാനം പോലും ലോകത്തിലെ ഏത് സാഹിത്യകാരനും അമോഘ സമ്പത്താണ്. ഞാൻ ആ ഭാവം ശിരസ്സാവഹിക്കുന്നു. അന്ന്, അങ്ങേക്കു കൽക്കത്തയിൽവരാൻ കഴിയാതെ പോയത് എന്റെ ഭാഗ്യമാണ്. വന്നിരുന്നെങ്കിൽ അന്നത്തെ, അന്യായം അങ്ങയെ വളരെ കുണ്ഠിതപ്പെടുത്തുമായിരുന്നു. ഏറ്റവും കൂടുതൽ വിഷമിപ്പിക്കുന്ന കാര്യം, മിക്കവാറും എന്റെ സമവയസ്കരായ സാഹിത്യകാരന്മാരാണ് ആ ഉപദ്രവങ്ങളുടെയെല്ലാം സൂത്രധാരത്വം വഹിച്ചിരുന്നതെന്നുള്ളതാണ്. അതിൽ സമാധാനത്തിനു വക തരുന്ന കാര്യം, അതവർക്കിഷ്ടമുള്ള കാര്യമായിരുന്നു എന്നതത്രെ. ഞാനൊരു നിമിത്തം മാത്രവും. കഴിഞ്ഞകൊല്ലം (അങ്ങയുടെ) ജയന്തി കൊണ്ടാടിയപ്പോഴും (അവർ) കുറച്ചൊന്നുമല്ല, പ്രയാസങ്ങളുണ്ടാക്കാൻ ശ്രമിച്ചത്. ഒരു ദിവസം അങ്ങയെ കണ്ടു വന്ദിക്കാൻ വരണമെന്നാഗ്രഹിക്കുന്നു. വന്നു ചേരാൻ പറ്റാത്തതു സങ്കോചം കൊണ്ടാണ്. എങ്ങും ആരും ഒന്നും ധരിക്കാതിരിക്കട്ടെ."

ആ എഴുത്തിന് അതിമനോഹരമായ ഒരു മറുപടിയാണ് ഗുരുദേവൻ അയച്ചത്. അദ്ദേഹം എഴുതി: "നിങ്ങളുടെ നേർക്കുണ്ടായ ആക്രമണത്തെപ്പറ്റി അറിഞ്ഞപ്പോൾ നാണം തോന്നിപ്പോകുന്നു. എന്നാൽ, ഒരുകാര്യം സംശയാതീതമാകുമാറു ശരിയാണ് — നാട്ടിലെ ജനഹൃദയങ്ങളിൽ നിങ്ങൾ അധികാരം നേടി എടുത്തുകഴിഞ്ഞു. ആ സ്നേഹത്തെക്കാൾ വിലമതിക്കപ്പെടാവുന്ന മറ്റൊരർഘ്യം ഇല്ല തന്നെ. ആ സ്നേഹം സമ്പാദിച്ചപ്പോൾ, അതിനുള്ള ആഘാതവും സഹിക്കേണ്ടിവരും. കേവലം നിങ്ങൾക്കു യശസ്സുലഭിക്കുക, അതു കാരണമായി ആരുടേയും മനസ്സിൽ ഒരു വിരോധവും ഉണ്ടാകാതിരിക്കുകയും ചെയ്യുക, അപ്പോൾ ആ യശസ്സിനു ഒരു ഗൗരവമില്ല. നിങ്ങൾക്ക് എത്രയ്ക്കെത്രയ്ക്കു കൂടുതൽ കൂടുതൽ ബഹുമതി ലഭിക്കുമോ, അത്രയ്ക്കത്രക്ക് ദുഃഖവും ലഭിക്കും. അതു സഹിക്കാൻ മനസ്സിനെ പാകപ്പെടുത്തിവയ്ക്കുക . . . ."

തന്റെ ആശീർവാദത്തിലും ഗുരുദേവൻ അഭിവ്യക്തമാക്കിയ ഭാവത്തിൽ ദുസ്സൂചനയൊന്നുമില്ല. യഥാർഥമായ കാര്യം അദ്ദേഹം അങ്ങനെ തന്നെ പറഞ്ഞു. അത്രമാത്രം. ഇങ്ങനെയുള്ള ആദരാഭിനന്ദനങ്ങൾ, പലപ്പോഴും വ്യക്തിയെ ഗതിഹീനനാക്കാനാണ്, അധികപക്ഷവും പ്രയോജനപ്പെടുക. അതൊരു പരമസത്യമാണുതാനും. ശരത്ബാബുവിന്റെ കൃതികളെ പ്രശംസിക്കുന്ന ആളായിരുന്നു, ഗുരുദേവൻ. പല തവണ, പലലേഖനങ്ങളിലും അദ്ദേഹം അക്കാര്യം അഭിവ്യക്തമാക്കിയിട്ടുണ്ട്. അഞ്ചുകൊല്ലം മുമ്പ് 'സാഹിത്യത്തിൽ നവീനതാ' എന്ന ഉപന്യാസത്തിൽ ഇങ്ങനെ എഴുതി: "ശരത്ബാബുവിന്റെ കഥകൾ ബംഗാളികളുടെ കഥയാണ്. എന്നാൽ അദ്ദേഹത്തിന്റെ കഥ പറച്ചിൽ ബംഗാളികളെമാത്രം ബാധിക്കുന്നതല്ല. അതിനാൽ പ്രസ്തുത കഥാസാഹിത്യമായ ജഗന്നാഥക്ഷേത്രത്തിൽ ജാതിവിചാരത്തിന്റെ കാര്യം തന്നെ ഉണ്ടാകാൻ വഴിയില്ല. കഥ പറയാൻ അദ്ദേഹം സ്വീകരിച്ചിട്ടുള്ള സാർവജനീനമായ ആദർശം വിസ്തൃതമായ ഒരു മണ്ഡലത്തിലേക്ക് എല്ലാവരെയും ക്ഷണിച്ചുവരുത്തുന്നു. ആ ആദർശം ചെറുതായിപ്പോയാൽ ക്ഷണത്തിന്റെ വ്യാപ്തിയും ചുരുങ്ങും. അപ്പോൾ പിന്നെ അത് കേവലം ഒരു കുടുംബസദ്യ മാത്രമായി ഒതുങ്ങി നിന്നുപോകും. ജാതിഭോജനമാകാനും മതി. പക്ഷേ, അത് സാഹിത്യ തീർഥത്തിലെ മഹാഭോജനമാകയില്ല. അവിടെയാണല്ലോ എല്ലാ നാട്ടിലെയും തീർഥാടകർ വന്നു ചേരുന്നത്."

രണ്ടു വർഷം കഴിഞ്ഞു 'സാഹിത്യവിചാർ' എന്ന ഉപന്യാസത്തിൽ അദ്ദേഹം വീണ്ടും എഴുതി: ശരത്ചന്ദ്രന്റെ കഥകൾ, 'ബൈത്താല പച്ചീസി', 'ഹാതിമതായി' 'ഗുൽബക്കാവലി' അഥവാ 'കാദംബരി' 'വാസവദത്താ' എന്നിവകളെപ്പോലെയല്ല. യൗറോപ്പീയകഥാസാഹിത്യത്തിന്റെ രീതിയിലുള്ളതാണ്. അതുകൊണ്ട്, അഭാരതീയതാമോ, രജോഗുണമോ ഉണ്ടെന്നു വരുന്നില്ല. പ്രതിഭയുടെ പ്രാണദായിനിയായ ശക്തിയെയാണ് അത് പ്രമാണീകരിക്കുന്നത്. കാറ്റിൽ പറന്നു പാറുന്ന സത്യത്തിന്റെ അംശം. അത് ദൂരെ നിന്നു വന്നതാകട്ടെ, അഥവാ അടുത്തുനിന്നാകട്ടെ, ആദ്യമായി അനുഭവവേദ്യമാകുന്നത്, പ്രതിഭാശാലിയുടെ ഹൃദയത്തിലാണ്. പ്രതിഭാഹീനന്മാർ, അതിൽനിന്ന് രക്ഷപ്പെടാനാണ് ആഗ്രഹിക്കുന്നത്. എന്തുകൊണ്ടെന്നാൽ പ്രതിഭാഹീനന്മാരുടെ പക്ഷം വളരെ കനത്ത താണ്. അതിന്റെ നിസ്പന്ദനമാണെങ്കിൽ വളരെ സമയം പിടിക്കും. അതിനാൽ, നീണ്ടുനിൽക്കുന്ന ദുഃഖമാണ് പ്രതിഭയുടെ ഭാഗ്യത്തിൽ വിധിക്കപ്പെട്ടിട്ടുള്ളത്. അതുകൊണ്ട് എന്റെ അഭിപ്രായത്തിൽ, സാഹിത്യത്തെപ്പറ്റി ചിന്തിക്കുമ്പോൾ വിദേശീയ പ്രഭാവമെന്നോ, വിദേശീയ പ്രകൃതിയെന്നോ എല്ലാം പറഞ്ഞ് വർണ്ണ സങ്കരതയും മറ്റും വിവാദവിഷയമാക്കിക്കൂടാ."

കഥ എഴുതാനുള്ള ശരത്ബാബുവിന്റെ കഴിവിനെ തുറന്ന ഹൃദയത്തോടെ അംഗീകരിച്ചുകൊണ്ട് ഒരു ദിവസം കവിഗുരു

അദ്ദേഹത്തോടു പറഞ്ഞു: "ഇത്തവണ നിങ്ങൾ ലഖ്നൗ സാഹിത്യ സമ്മേളനത്തിൽ പോകുകയാണെങ്കിൽ, പ്രസംഗത്തിനുപകരം ഒരു കഥ എഴുതിക്കൊണ്ടു പോകണം."

ശരത്ചന്ദ്രൻ സ്ത്രീ ജാതിയുടെ മിശിഹ എന്ന രൂപത്തിലാണ് അറിയപ്പെടുന്നത്. കവിഗുരുവും തൻെറ ഒരു സുപ്രസിദ്ധമായ നീണ്ടകവിത 'സാധാരൻ മേയേ'യിൽ പറഞ്ഞിട്ടുണ്ട്, സാധാരണക്കാരിയായ സ്ത്രീ ശരത്ചന്ദ്രനെ അറിയുന്നത് തൻെറ മനോവേദനയ്ക്കുരൂപം കൊടുക്കുന്ന ലേഖകനായിട്ടാണ്. ശരത്ബാബു അവളുടെ കഥ എഴുതിയാൽ അവൾ ഉദ്ധരിക്കപ്പെടുമെന്നു വിശ്വസിക്കുന്നു. അതാണ്, ആ സാധാരണക്കാരിയായ പെൺകുട്ടി അദ്ദേഹത്തോടു പ്രാർഥിക്കുന്നത് — "ശരത്ബാബു! താങ്കളുടെ കാലു പിടിച്ചുയാചിക്കുകയാണ്, ഒരു കഥ എഴുത്! വെറും സാധാരണക്കാരിയായ ഒരു പെൺകുട്ടിയുടെ കഥ!"

"പായേ പഡി തോമാർ, ഏകഡാ ഗൽപ് ലേഖോ

തുമി ശരത്ബാബു

നിതാന്ത സാധാരണ മേയേർ ഗൽപ്"

അദ്ദേഹത്തിൻെറ അമ്മാവൻ ഉപേന്ദ്രനാഥനും ഇതേപേരിലുള്ള ഒരു കവിത എഴുതി. അതിലും ശരത്തിനോടു പറയുന്നുണ്ട്, "നിങ്ങൾ സാധാരണ പെൺകുട്ടിയുടെ കഥ എഴുതുന്നില്ലെങ്കിൽ തീർച്ചയായും ഞാൻ എഴുതും. പക്ഷേ, അതത്ര അസാധാരണമൊന്നുമാവില്ല. ബംഗാളിലെ സ്ത്രീകൾ അതുവായിച്ചിട്ടു ശരത്ചന്ദ്രനെ തന്നെ ശപിക്കും."

ഇതുകൊണ്ട് സ്പഷ്ടമാകുന്നത് ഗുരുദേവൻ ശരത്ചന്ദ്രൻെറ പ്രതിഭയെ തികച്ചും അംഗീകരിച്ചിരുന്നുവെന്നത്രെ. ശരത്ബാബുവും ജീവിതകാലമത്രയും അദ്ദേഹത്തെ ഗുരുവായിത്തന്നെ ബഹുമാനിച്ചിരുന്നു. പിന്നെയും അവരുടെ ജീവിതത്തിൽ പരിചയഹീനതയുടെ അന്തരം വർധിക്കത്തക്ക അവസരങ്ങൾ ഉണ്ടായിട്ടുണ്ട്. ക്ഷണികമായിരുന്നെങ്കിലും മനോമാലിന്യവുമുണ്ടായി. അനേക കൊല്ലം മുമ്പ് കവിഗുരു തൻെറയും ശരത്ചന്ദ്രൻെറയും ആരാധകനും സംഗീതജ്ഞനുമായിരുന്ന ദിലീപകുമാർ റോയിക്ക് ഒരു കത്ത് എഴുതി.[1] അതിൽ അദ്ദേഹം തൻെറയും ശരത്ചന്ദ്രൻെറയും ഇടയിലുണ്ടാകുന്ന വ്യവധാനത്തെപ്പറ്റി ചർച്ച ചെയ്തിട്ടുണ്ട്.

"ഏതോ പത്രലേഖകൻ പറയുകയുണ്ടായി, ഞാൻ ശരത്ചന്ദ്രനെക്കുറിച്ചു വിരക്തനാണെന്ന് അദ്ദേഹം വിശ്വസിക്കുന്നുവെന്ന്. എന്നെ ശരിക്കും അറിയാവുന്ന ആർക്കും തന്നെ, ഇത്രവലിയ ഒരു പ്രമാദം പറ്റാൻ വഴിയില്ല. രാഷ്ട്രീയകാര്യത്തിലോ, അഥവാ അതുപോലുള്ള മറ്റേതെങ്കിലും കാര്യത്തിലോ, അഭിപ്രായവ്യത്യാസം

(1) അധ്യായം 21 നോക്കുക

വന്നാൽ, അത് ക്രിമിനൽ നിയമസംഹിതക്കുള്ളിൽ വരുന്ന കുറ്റമായി ഞാൻ കരുതിയിട്ടില്ല. ഏതെങ്കിലും ദിവസം ഞാൻ സ്വരാജ്യ സർക്കാരിൻെറ പ്രസിഡൻറായി എന്നു വിചാരിക്കുക. അങ്ങനെ വന്നാൽ, ഒരുകാര്യം നിങ്ങൾക്ക് ഉറപ്പായി വിചാരിക്കാം. എനിക്കു നിങ്ങളുടെ സംഗീതവുമായി വലിയ യോജിപ്പൊന്നുമില്ലെങ്കിൽ തന്നെയും, നിങ്ങളുടെ ജീവധനാദികൾ സുരക്ഷിതമായിരിക്കും. തീർച്ച. ശരത് എന്നോടു യാതൊരു തെറ്റും ചെയ്തിട്ടില്ല. നിങ്ങൾക്കും ഒരു പക്ഷേ, അറിയാമായിരിക്കും, ശരത്തിനെ സംബന്ധിച്ചു (സാഹിത്യത്തെ സംബന്ധിച്ചു) ഞാൻ ഒരിക്കലും അനാദരഭാവം പ്രകടിപ്പിച്ചിട്ടില്ലെന്ന്. ആരംഭം മുതൽതന്നെ, ഞാൻ അദ്ദേഹത്തെ പ്രശംസിക്കുന്ന ആളാണ്. കഥ എഴുതുന്ന കാര്യത്തിൽ ശരത് എന്നേക്കാൾ ശ്രേഷ്ഠനാണെന്നു കരുതുന്ന പലരുമുണ്ട്. അത് എന്നെ സംബന്ധിച്ചിടത്തോളം ചിന്തനീയമായ പ്രശ്നമല്ല. കവിത എഴുതാൻ ഞാൻ ശരത്തിനെക്കാൾ ശ്രേഷ്ഠനായതുകൊണ്ടല്ല, അത്. അക്കാര്യം ഏറ്റവും വലിയ നിന്ദകൻപോലും സമ്മതിക്കാതിരിക്കുകയില്ല. നിങ്ങൾക്കറിയാം, ഞാൻ വളരെ നാളായി ഹോമിയോപ്പതിയെപ്പറ്റി പറയാറുണ്ട്. എന്നാലും നിങ്ങളുടെ സ്വർഗീയനായ മുത്തച്ഛനെക്കാൾ വലിയ ഡോക്ടറായി എന്നെ ആളുകൾ കണക്കാക്കുകയില്ല. അപ്പോൾ എനിക്കുള്ള സമാധാനം അദ്ദേഹം എന്നെപ്പോലെ ചെറുകഥകൾ എഴുതുകയില്ലല്ലോ എന്നാണ്. എല്ലാവരും പറയാറുണ്ട്, എന്നെക്കാൾ നല്ല കണ്ഠസ്വരം നിങ്ങൾക്കുണ്ടെന്ന്. അതിൻെറ പേരിൽ വെറുതെ കണ്ണുനീർ വാർക്കാതെ ഞാൻ പറയും 'മൺടു'വിനെക്കാൾ എൻെറ കയ്പട നല്ലതാണെന്ന് . . . . എല്ലാ കാര്യങ്ങളിലും എനിക്ക് എല്ലാവരെയും പോലെ യോഗ്യത ഇല്ലെന്നുകരുതി, ഞാൻ യോഗ്യതയുള്ള ആളുകളുടെയൊക്കെ കൊമ്പു തച്ചുടച്ചുകൊണ്ടു നടക്കാൻ തുടങ്ങിയാൽ, പൊളിഞ്ഞഭാഗ്യം പിന്നെയും പൊട്ടിച്ചിതറുകയെന്നതാകും ഫലം. എൻെറ നാട്ടിൽ, ആർ ഏത് വിഷയത്തിൽ വേണമെങ്കിലും ശ്രേഷ്ഠത്വം കൈവരിച്ചുകൊള്ളട്ടെ. അതുകൊണ്ടുള്ള അന്തസ്സിൽ ഞാനും ഭാഗഭാക്കാണ്. ആ മഹത്വത്തെ അംഗീകരിക്കാതിരുന്നാൽ, അത് അവനവനെത്തന്നെ വഞ്ചിക്കാനേ പര്യാപ്തമാകയുള്ളു. എൻെറ നാട്ടിൽ വളരെയധികം പേരുണ്ട് — എന്നെക്കാൾ വളരെയധികം വിഷയങ്ങളിൽ പ്രാഗത്ഭ്യം സമ്പാദിച്ചിട്ടുള്ള വലിയ മനുഷ്യർ. എനിക്കു ലോകത്തിൻെറ മുമ്പിൽ അഭിമാനം കൊള്ളാവുന്ന കാര്യമാണത്. ഒരു കാലത്ത് ശരത്തിൻെറ ചർക്കാ പ്രേമം കണ്ട്, ഞാൻ പലപ്പോഴും നിങ്ങളുടെ അടുത്തുകളിയാക്കിപ്പറഞ്ഞിട്ടുണ്ട്. ഒരിക്കലും ചിരിക്കുമായിരുന്നില്ല. മാത്രമില്ല, ഗംഭീരനായിരിക്കുകയും ചെയ്യുമായിരുന്നു, എൻെറ മനസ്സിൽ അൽപമെങ്കിലും മുള്ളുകൊണ്ടുള്ള പോറൽ ഏറ്റിരുന്നെങ്കിൽ. കാരണം മറ്റൊന്നുമല്ല, വ്യക്തിപരമായ കാര്യങ്ങളിൽ എനിക്കാരോടെങ്കിലും വൈമുഖ്യമുണ്ടായാൽ, അവരെ നിന്ദിക്കുന്ന കാര്യത്തിൽ എനിക്കു നാണം തോന്നാറുണ്ട്. ഒരാളെ

സ്തുതിക്കാൻ കഴിയില്ലെന്നു വച്ചോളൂ. ഒരിക്കലും നിന്ദിക്കാൻ ആഗ്രഹിക്കുകയില്ല. 'സാധൻ പത്രിക' നടത്തിയിരുന്ന കാലത്ത് ഞാൻ 'സാഹിത്യ'ത്തെ ശകാരിക്കാറില്ലായിരുന്നു. ഒന്നുരണ്ടു തവണ ബങ്കിമിനെ ആക്ഷേപിച്ചിട്ടുണ്ട്. കാരണം, അദ്ദേഹത്തെ പ്രശംസിക്കുകയെന്നത് എന്നെ സംബന്ധിച്ചിടത്തോളം സ്വാഭാവികം മാത്രമായിരുന്നു . . . . ശരത്ചന്ദ്രൻ ലക്ഷ്യമാക്കുന്നത് എന്താണെന്നറിയില്ല. നിങ്ങൾക്കു തീർച്ചയായും അറിയാം. അതുകൊണ്ടു നേരിട്ടറിയിക്കുക. അല്ലെങ്കിൽ കത്തു മുഖാന്തിരം അറിയിക്കുക, ഞാൻ എന്റെ അന്തക്കരണത്തിന്റെ അടിത്തട്ടിൽ നിന്ന് അദ്ദേഹത്തിനു സർവവിധ മംഗളങ്ങളും നേർന്നുകൊള്ളുന്നു എന്ന്. ചർക്ക ഉപേക്ഷിച്ച് അദ്ദേഹം പേന എടുത്തല്ലോ. അതിൽ എനിക്കു വളരെ സന്തോഷമുണ്ട്. ആ പേനയിൽ നിന്നു നാടിനെ ഉയർച്ചയിലേക്കു നയിക്കുന്നതിനുള്ള ആരംഭം കുറിക്കപ്പെടും. ചർക്കകൊണ്ട് അത് സാധ്യമല്ല. എന്നാലും മനഃപൂർവം ശരത്ചന്ദ്രൻ ചർക്കധരനായാലും, ഞാനൊരിക്കലും അദ്ദേഹത്തിനെതിരെ ചക്രമൊന്നും കറക്കുകയില്ല. ഗൂഢാലോചനയൊന്നും നടത്തുകയില്ല."

ഈ കത്തിൽ കവിഗുരുവിന്റെ വിനോദ പ്രിയത്വമാണ് മുന്നിട്ടു നിൽക്കുന്നതെങ്കിലും അദ്ദേഹത്തിന്റെ മനസ്സിലെ സംഘർഷത്തിന്റെ ഒരു വീക്ഷണവും ഭാഷയുടെ മറവിൽ ഒളിഞ്ഞിരിക്കുന്നതായി കാണാൻ കഴിയും. അവർ രണ്ടുപേരെയും ലക്ഷ്യമാക്കി അക്കാലത്തെ സാഹിത്യക വിദ്യാർഥികൾ കാട്ടിക്കൂട്ടിയിരുന്ന ഗൂഢതന്ത്രങ്ങളുടെ നേർക്കുള്ള ഒരു സൂചനയും അതിൽ നിന്നു സ്പഷ്ടമാകുന്നുണ്ട്. ശരത്ബാബുവിനെ സംബന്ധിച്ച് യാതൊരു ചീത്ത വിചാരവും രവിബാബുവിനില്ലായിരുന്നു. അത് മനസ്സിലാക്കാൻ ബുദ്ധിമുട്ടൊന്നുമില്ലായിരുന്നുതാനും. ഗിരിജാകുമാർ ബോസിന് എഴുതിയ കത്തിൽ അദ്ദേഹം അക്കാര്യം ഒരിക്കൽ കൂടി വ്യക്തമാക്കിയിട്ടുണ്ട്.

"ശരത്തിനോടു പറയൂ, അദ്ദേഹത്തിനോടു ദേഷ്യപ്പെടുക എന്നത് എനിക്കു വളരെ പ്രയാസമുള്ള കാര്യമാണെന്ന്. അതെന്റെ സ്വഭാവത്തിനു കടകവിരുദ്ധമാണ്. ആരിലെങ്കിലും, എന്തെങ്കിലും നന്മയുണ്ടെങ്കിൽ, അത് നല്ലതാണെന്നു പറയാനുള്ള ഒരു വെമ്പൽ എന്നിൽ കലശ്ശലായുണ്ട്. അതുകൊണ്ട്, പ്രതികൂലതയുണ്ടെങ്കിൽ പോലും, എനിക്ക് എതിർക്കാൻ സാധ്യമല്ല. ശരത് എന്നോട് എന്തെങ്കിലും തെറ്റു ചെയ്തതായി എനിക്കറിവില്ല. ഏതെങ്കിലും കാര്യത്തിൽ എനിക്ക് അദ്ദേഹവുമായി യോജിക്കാൻ കഴിഞ്ഞില്ലെന്നിരിക്കട്ടെ. എന്നാലും, അതിന്റെ പേരിൽ വഴക്കുണ്ടാക്കാൻ എനിക്കു പറ്റില്ല. അഭിപ്രായ സ്വാതന്ത്ര്യം വേണമെന്നു ഞാൻ സ്വയം ആഗ്രഹിക്കുന്ന മനുഷ്യനാണ്. അപ്പോൾ, അക്കാര്യത്തിൽ മറ്റുള്ളവരുടെ അവകാശവാദത്തെയും കാത്ത് രക്ഷിക്കുകയേയുള്ളു. സാഹിത്യത്തിൽ ശരത്ചന്ദ്രനു ശാശ്വതമായ അന്തസ്സു ലഭിക്കട്ടെ. അതെങ്ങും വ്യാപ്ത

മാകട്ടെ. ആ അന്തസ്സുകൊണ്ടു നാടിന്റെ അന്തസ്സും വർധിക്കട്ടെ. ഇതാണ് എന്റെ ആന്തരികമായ ആഗ്രഹം . . . .''

ഗുരുദേവന്റെ ആഗ്രഹം നിരന്തരം സഫലമായിക്കൊണ്ടിരുന്നു. ശരത്ബാബുവിന്റെ യശസ്സ് നാടിന്റെ അഭിമാനത്തെ ഉയർത്തിപ്പിടിച്ചു. അദ്ദേഹത്തിന്റെ കീർത്തി പുറംനാടുകളിലും എത്തിക്കഴിഞ്ഞിരുന്നു. ശ്രീകാന്ത്, പ്രഥമപർവം ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്യപ്പെട്ടു. ഡോ. കനായീ ഗാംഗുലി അത് ഇത്താലബീ ഭാഷയിലേക്കും പരിഭാഷപ്പെടുത്തി. അത് വായിച്ചിട്ട് ഫ്രഞ്ചു ഭാഷാ പണ്ഡിതനായ റോമിയാ റോലാ 'പ്രവാസി'യുടെ എഡിറ്ററായ രാമാനന്ദ ചതോപാധ്യായനോടു ചോദിച്ചു. "ശരത്ചന്ദ്രൻ ഒന്നാംകിടയിൽപ്പെട്ട നോവലെഴുത്തുകാരനാണ്. അദ്ദേഹം രചിച്ചിട്ടുള്ള മറ്റുകൃതികൾ ഏതൊക്കെയാണ്?''

'കല്ലോലി'ന്റെ എഡിറ്ററായ ദിനേശ്ചന്ദ്രറോയിക്കും അദ്ദേഹം എഴുതി: "യൂറോപ് നിവാസികളായ ഞങ്ങൾ പല സ്നേഹിതന്മാരും ഭാരതവർഷത്തിലെ വർത്തമാന സാഹിത്യകാരന്മാരുമായി പരിചയപ്പെടാൻ ആഗ്രഹിക്കുന്നു. ശരത്ചന്ദ്രകൃതികളുമായി പരിചയപ്പെടാൻ ഞങ്ങൾക്കും സന്തോഷമുണ്ട്. കെ.സി. സെൻ, താംസൻ എന്നിവർ ചേർന്നു ചെയ്ത ശ്രീകാന്തന്റെ ആദ്യ പർവത്തിന്റെ തർജുമ വായിച്ചപ്പോൾ, അദ്ദേഹത്തിന്റെ അഭിനവ വ്യക്തിത്വം, ഹസ്തലേഖന സാമർഥ്യം എന്നിവയിൽ ഞങ്ങൾ വിമുഗ്ധരായി.''

അന്നു ലീഗ് ഓഫ് നേഷന്റെ ആഫീസ്സിൽ വച്ച് അനേകം ബംഗാളി സ്നേഹിതന്മാരുമായി സംസാരിക്കുന്നതിനിടയിൽ, ബംഗാൾ ഗവണ്മെൻറിന്റെ അന്നത്തെ ധനകാര്യമന്ത്രിയായ നളിനീരഞ്ജൻ സർക്കാർ വളരെ വേദനയോടെ പറഞ്ഞു: "ഒരു രവീന്ദ്രനാഥനൊഴികെ, പാശ്ചാത്യ രാജ്യങ്ങളിൽ, മറ്റൊരു ബംഗാളി സാഹിത്യകാരന്റെയും പേരു കേൾക്കപ്പെടുന്നില്ല.''

അപ്പോൾ സമീപത്തുതന്നെ ഇരുന്ന ഒരു വിദേശീയ മഹിള ഇങ്ങനെ പറഞ്ഞു: "ശരത്ചന്ദ്രചതോപാദ്ധ്യായ എന്നു പേരുള്ള ഒരു ബംഗാളി സാഹിത്യകാരനെപ്പറ്റിയും പാശ്ചാത്യനാടുകളിൽ, താമസിക്കുന്ന ആളുകൾക്കു വളരെ മതിപ്പുണ്ട്. അദ്ദേഹത്തിന്റെ ഒന്നു രണ്ടു പുസ്തകങ്ങളുടെ നാടക രൂപാന്തരങ്ങൾ, ലാറ്റിൻ മുതലായ ഭാഷകളിൽ വന്നുകഴിഞ്ഞു. വിദേശീയ നാടകവേദികളിൽ അവ അവതരിപ്പിക്കപ്പെടുകയും ചെയ്തിട്ടുണ്ട്.''

പല പാശ്ചാത്യ വിദ്വാന്മാരുടേയും കത്തുകൾ ശരത്ചന്ദ്രനു കിട്ടാറുണ്ടായിരുന്നു. ഒരു ഇറ്റാലിയൻ, 'ശ്രീകാന്ത'നെപ്പറ്റി വളരെ വിസ്തരിച്ചു പ്രശംസിച്ചുകൊണ്ട് ഇങ്ങനെ എഴുതി: "ഈ കൃതി ഇന്നത്തെ വിശ്വ സാഹിത്യത്തിലെ ഒന്നാംകിടയിൽപ്പെട്ട കൃതികളിൽ ഒന്നായി പരിഗണിക്കപ്പെടാൻ യോഗ്യതയുള്ളതാണ്. ഞാൻ ബംഗാളിയിൽ അതിന്റെ മൂലകൃതി വായിച്ചിട്ടുണ്ട്. ഇറ്റാലിയൻ ഭാഷയിലേക്ക് അത് തർജുമ ചെയ്യാൻ വിചാരിക്കുകയാണ്.''

ഇത് ഏതൊരു നാടിനും അഭിമാനകരമല്ലേ?

## 19

ചന്ദനനഗറിൽ ചേർന്ന സമ്മേളനത്തിൽ ശരത്ചന്ദ്രൻ പറഞ്ഞു: "ഞാൻ രാഷ്ട്രീയത്തിൽ പങ്കുകൊണ്ടു. ഇപ്പോൾ അതിൽ നിന്നു വിട്ടു നിൽക്കുകയാണ്. ആ കൊട്ടിൻെറയും തിരക്കിൻെറയും ഇടയിൽ ഒന്നും സാധ്യമായില്ല. വളരെയധികം സമയവും പാഴായി. ഇത്രയും സമയം പാഴാക്കാതെ കഴിക്കാമായിരുന്നു. വന്നതുവന്നു. കുറെ അനുഭവ സമ്പത്തു കിട്ടി. മേലിൽ സാഹിത്യ സാധനയിൽ തന്നെ ശ്രദ്ധിക്കും."

ഉപ്പു സത്യാഗ്രഹം വളരെ ശക്തിയാർജിച്ചു മുന്നേറിയിരുന്ന കാലമായിരുന്നു. ആ സമ്മേളനത്തിൽ വച്ചുതന്നെ ഒരു സ്നേഹിതൻ ചോദിച്ചു: "ഇന്നത്തെ രാഷ്ട്രീയ പ്രസ്ഥാനത്തെപ്പറ്റി അൽപം സംസാരിച്ചാൽ കൊള്ളാം. എങ്ങനെ നടക്കുന്നു? താങ്കൾക്ക് എന്തു തോന്നുന്നു?"

അദ്ദേഹം പറഞ്ഞു: "ബഹുക്ഷേമം തന്നെ. പക്ഷേ, എനിക്കതിനെപ്പറ്റി ഒന്നും പറയാൻ പറ്റില്ല."

അപ്പോൾ രാഷ്ട്രീയം മടുത്തിരുന്നു എന്നു സ്പഷ്ടമാണ്. ശരത്ബാബുവിൻെറ രാഷ്ട്രീയ പ്രവേശനം സാഹിത്യത്തിന് ഒരു നഷ്ടമായിരുന്നു. അതും സത്യം തന്നെ. എന്നാൽ, നാടിൻെറ സ്വാതന്ത്ര്യത്തിനു വേണ്ടി പ്രയത്നിക്കാനുള്ള അധികാരം രാഷ്ട്രീയക്കാരെപ്പോലെ തന്നെ സാഹിത്യകാരനുമുണ്ടെന്നായിരുന്നു, അദ്ദേഹത്തിൻെറ വിശ്വാസം. ചിലപ്പോഴെല്ലാം അൽപം കൂടുതലായി പ്രവർത്തിച്ചു. അതുകൊണ്ട് അഹിംസയിലും ചർക്കയിലും ബഹുമാനമില്ലാതിരുന്നിട്ടു കൂടി അച്ചടക്ക സംരക്ഷണമെന്ന നിലയിൽ, അവയെ യഥാ ശക്തി ബഹുമാനിച്ചു പോന്നു. എന്നാൽ, വൈമുഖ്യമുണ്ടായിരുന്നെങ്കിലും, അത്രവേഗം കഴുത്തൂരിപ്പോരാൻ കഴിഞ്ഞുമില്ല. കുറച്ചുനാൾ ആ ബന്ധം പിന്നെയും തുടർന്നുപോന്നു. സ്വന്തം പ്രവൃത്തികളിലും വിചാരങ്ങളിലും നിന്ന് അദ്ദേഹത്തിൻെറ രാഷ്ട്രീയ മാന്യത സ്പഷ്ടമായിരുന്നു. 'പഥേർ ദാവി'യിൽ അത് വ്യക്തമാക്കുകയും ചെയ്തു. അതിൻെറ പ്രസിദ്ധീകരണക്കാലത്ത് പല കോൺഗ്രസ്സുകാരും ശരത്ബാബുവിനെ കാണാൻ ചെല്ലുക പതിവായിരുന്നു, കാര്യാലോചനകൾക്കായി. ഒരു ദിവസം അവർ ചോദിച്ചു: "അഹിംസാത്മകമായ സത്യാഗ്രഹം, ഹിംസാത്മകമായ വിപ്ളവം — ഇതിൽ ഏതിനെയാണ്, അങ്ങു പിൻതാങ്ങുക? അങ്ങ്, ഹാവഡാ കോൺഗ്രസ്സിൻെറ പ്രസിഡൻറാണ്. ഹൈക്കമാൻഡിൻെറ സ്ഥിത നിർദേശവും നിലവിലുണ്ട്, അഹിംസാത്മക സത്യാഗ്രഹത്തെ സംബന്ധിച്ച്. എന്നാൽ, 'പഥേർ ദാവി'യിൽ ഹിംസയുടെ നേർക്കുള്ള സങ്കേതം സ്പഷ്ടമാണ്."

അദ്ദേഹം പറഞ്ഞു: "ഞാൻ അതിനെ (ഹിംസയെ) പിൻതാങ്ങുന്നില്ല. അത് സത്യമാണ്. എങ്കിലും ക്രാന്തികാരികളെ സംബന്ധിച്ച് എന്റെ മനസ്സിൽ ഒരു ദൗർബല്യമുണ്ട്. അതുകൊണ്ട്, ആപത്തിനെ വരിച്ച് അവരുമായി ചിലപ്പോഴെല്ലാം സമ്പർക്കത്തിലേർപ്പെടുമ്പോഴും പലപ്പോഴും സാമ്പത്തിക സഹായം ചെയ്യുമ്പോഴും ഞാൻ മുൻപിൻ നോക്കാറില്ല.

"ഒരു പക്ഷേ, നിങ്ങളിലാർക്കും തന്നെ അറിയാൻ പാടില്ലായിരിക്കും, ഇവരിൽ പലരും എന്നെവന്നുകാണാറുണ്ട് — രാത്രിയുടെ അങ്ങേയറ്റം കനത്തിരുണ്ട യാമങ്ങളിൽ. അന്നൊരുദിവസം നട്ടാപ്പകൽ സമയത്ത്, എല്ലാവരുടെയും കണ്ണിൽ പൊടി ഇട്ടുകൊണ്ട്, ഒരു ക്രാന്തികാരി എന്റെ വീട്ടിൽവന്നു, കുറച്ചു സമയം കഴിച്ചുകൂട്ടിയിട്ടുപോയി.

"ഒരാൾ നേരത്തെ എന്നെ അറിയിച്ചിരുന്നു, നട്ടുച്ചസമയത്ത് ഒരു കുട്ടയിൽ ഉരുളക്കിഴങ്ങുമായി, 'ഉരുളക്കിഴങ്ങുവേണോ, ഉരുളക്കിഴങ്ങ്' എന്ന് ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ട്, ഒരു വിപ്ളവകാരി എന്റെ വീടിനു സമീപത്തുകൂടി കടന്നുപോകുമെന്ന്. അയാളുടെ ശബ്ദം കേൾക്കുമ്പോൾ ഉരുളക്കിഴങ്ങു വാങ്ങാനെന്നുള്ള വ്യാജേന അയാളെ വീട്ടിലേക്കു വിളിക്കണമെന്നും.

"യഥാസമയം ശബ്ദം കേട്ടു. പെട്ടെന്ന്, എങ്ങനെ വിളിക്കും? ഇവിടെ താമസമായശേഷം ഞാൻ, തന്നത്താൻ ഒരു സാധനവും വാങ്ങിയിരുന്നില്ല. ഇന്ന്, പെട്ടെന്ന്, അങ്ങനെ ചെയ്താൽ, ആളുകൾ ശങ്കിക്കാനിടവരും. അയാളുടെ കള്ളി പുറത്താകയും ചെയ്യും. വളരെ ആലോചിച്ചു. ഒടുവിൽ ഗൃഹനായികയെ തന്നെ ശരണം പ്രാപിച്ചു. വിളിച്ചിട്ടു പറഞ്ഞു, ഏതോ ഉരുളക്കിഴങ്ങുകാരൻ വിളിക്കുന്നു. എന്താ വേണോ?"

ഗൃഹനാഥ പറഞ്ഞു: "വീട്ടിൽ എന്തുമാത്രം കിടക്കുന്നു. ഇന്നു വാങ്ങിയേയുള്ളു."

"ഞാൻ വളരെ വ്യഗ്രതയോടെ പറഞ്ഞു, അപ്പോൾ ആ പാവം, ഈ നട്ടുച്ചനേരത്തെ പൊരിവെയിലിൽ, ഉരുളക്കിഴങ്ങ്, ഉരുളക്കിഴങ്ങ്, എന്നു വിളിച്ചുകൊണ്ട് ഇവിടെ വന്നിട്ടുവെറും കയ്യോടെ പോണോ? പാവം ഇതുവരെ കൈനീട്ടം വിറ്റിട്ടുപോലും കാണുന്നില്ല. കുറച്ചു വാങ്ങൂന്നേ! ഉരുളക്കിഴങ്ങല്ലേ. അങ്ങനെ ചീത്തയാകുന്ന സാധനമല്ലല്ലോ. കുറച്ചു കിടന്നു പോയാലും നഷ്ടമൊന്നും വരാനില്ല. എന്തൊരു കഷ്ടം! നട്ടുച്ച സമയത്ത് അയാൾ വിളിച്ചു കൂവിക്കൊണ്ടു നടക്കുന്നു. സത്യം പറയുകയാ, എനിക്കയാളിൽ വളരെ അനുകമ്പ തോന്നുന്നു."

"നിങ്ങളുടെ ഒരു കിറുക്കുവല്ലാത്തതുതന്നെ എന്നു പറഞ്ഞ് ഗൃഹനാഥ നന്ദിയോടു പറഞ്ഞു, അയാളെ വിളിക്കാൻ. അയാൾ വന്നപ്പോൾ കുറച്ചു വാങ്ങുകയും ചെയ്തു. ഞാൻ വാതിൽക്കൽ തന്നെ നിൽക്കുകയാണ്. എന്താവേണ്ടതെന്നു വിചാരിച്ചുകൊണ്ട്.

ഒടുവിൽ ചോദിച്ചു, 'ഉച്ചതിരിഞ്ഞല്ലോ വല്ലതും കഴിച്ചോ, സഹോദരാ?'

"അയാൾപറഞ്ഞു, 'ബാബുജീ! എങ്ങനെകഴിക്കാനാ? ഇതു വിറ്റു കഴിഞ്ഞ് എപ്പോഴാ വീട്ടിലെത്തുക? ഒരു തിട്ടവുമില്ല. വൈകുമ്പോഴേക്കും വല്ലതും കിട്ടിയാലായി.

"ഞാൻ പറഞ്ഞു എന്നാൽ, സഹോദരാ! ഒരു കാര്യം ചെയ്യൂ. വല്ലതും ഒരു പിടി ഇവിടുന്നു വാങ്ങിക്കഴിച്ചിട്ടുപോകൂ. നട്ടുച്ച സമയമല്ലേ! ബ്രാഹ്മണൻെറ വീട്ടിൽ നിന്ന് വെറും വയറോടെ പോകാൻ പറ്റില്ല.

"അയാൾ പറഞ്ഞു, 'ബാബുജീ! വളരെനാളായി. ബ്രാഹ്മണരുടെ വീട്ടിൽനിന്നു, പ്രസാദമെന്തെങ്കിലും കിട്ടിയിട്ട്. പരമ ഭാഗ്യമായി, വല്ലതും കിട്ടിയാൽ!'

"അപ്പുറത്ത് ഗൃഹനാഥ ചെവിയിൽ പിറുപിറുത്തുകൊണ്ടിരുന്നു. നിങ്ങൾ വെറുതെയുള്ള വയ്യാവേലി പിടിച്ചു തലയിലേറ്റുകയാണ്. ഉരുളക്കിഴങ്ങു വിൽക്കാനാ വന്നത്. എന്തു കാര്യമാ, അയാളെ ഇപ്പോൾ ഊട്ടിയിട്ട്? അതിഥിയോ, ഭിക്ഷക്കാരനോ മറ്റോ ആണോ, വിളിച്ച് ആഹാരം കൊടുക്കാൻ? പോരെങ്കിൽ, അടുപ്പിൽ തീയും തിരിയുമില്ല. മീനും കീനും ഒന്നുമില്ല. ഞാൻ പതുക്കെ പറഞ്ഞു, അറിയാമോ, ഈ നട്ടുച്ചക്ക് ഒന്നും കഴിക്കാതെ അയാൾ മടങ്ങിപ്പോയാൽ, ഗൃഹനാഥന് അമംഗളമുണ്ടാകും. പിന്നെ, മീനിൻെറ കാര്യം! നന്ദിയോടുപറഞ്ഞാൽ മതി. ഓടിപോയി കുളത്തിൽ നിന്നു വലയിട്ട് പിടിച്ചുകൊണ്ടുവരും!

"അമംഗളം എന്നു കേട്ട മാത്രയിൽ ഗൃഹനാഥ സമ്മതിച്ചു. ഇത്രക്കു മറച്ചുവയ്ക്കാനും കാരണമുണ്ടായിരുന്നു. അയാളുമായി വിശേഷാൽ പരിചയമുള്ള കാര്യം വീട്ടുകാരറിഞ്ഞാൽ, ക്രമേണ അരമന രഹസ്യം അങ്ങാടിപ്പാട്ടാകും. ചൗക്കീദാരുടെ വീട് ഞങ്ങളുടെ വീടിൻെറ തൊട്ടടുത്താണുതാനും. ഒരു തുമ്പുവല്ലതും കിട്ടിയാൽ മതി; അയാൾ റിപ്പോർട്ടുചെയ്യാൻ. അതാണ്, അത്രയൊക്കെ സൂക്ഷിക്കാൻ നിർബന്ധിതനായത് . . . . നാടിനുവേണ്ടി പ്രവൃത്തി എടുക്കുന്നവരോടെല്ലാം, എനിക്കും ബഹുമാനമാണ്. അവർ ഹിംസാത്മകന്മാരായ വിപ്ളവകാരികളോ, അഹിംസാവ്രതക്കാരായ സത്യാഗ്രഹികളോ, ആരുമാകട്ടെ, എനിക്കെല്ലാവരും ഒരുപോലെ ബഹുമാനപ്പെട്ടവർ തന്നെ. ആ സമയം ഗൃഹനാഥയെക്കൊണ്ട് ആഹാരം പാകം ചെയ്യിക്കാൻ വളരെ പ്രയാസം തോന്നി. വേറെ പോംവഴി ഒന്നുമില്ലായിരുന്നു. വലയുമെടുത്തു കുളത്തിലേക്കുപോയി. ഗൃഹനാഥ അതിഥി സൽക്കാരത്തിനൊരുക്കാൻ അടുക്കളയിലേക്കും. ആ തരത്തിന്, ഞാൻ ഉരുളക്കിഴങ്ങുകാരൻെറ കഥ കേട്ടു. അയാൾക്കു പണം വേണമായിരുന്നു. അതു കൊടുത്തു. ആരും അറിയാതെ തന്നെ. എങ്ങനെയെന്നുവച്ചാൽ, ഇടയ്ക്കിടെ ഞാൻ അയാളോടു സന്ദർഭത്തിനു പറ്റിയമാതിരി ഉറക്കെ സംസാരിച്ചു കൊണ്ടിരുന്നു. ഒടുവിൽ ആഹാരം റെഡിയായി അയാൾ ഊണുകഴിച്ചു. കുട്ട

യുമെടുത്തു 'ഉരുളക്കിഴങ്ങുവേണോ ഉരുളക്കിഴങ്ങ്' എന്നു വിളിച്ചു പറഞ്ഞുകൊണ്ടു സ്ഥലം വിടുകയും ചെയ്തു."

ഹാവഡാ കവർച്ചക്കേസ്സിലെ ഒരു പുള്ളിയായിരുന്നു, ലാൽ ബിഹാരി. ജയിൽചാടി അയാൾ നേരെ ശരത്ബാബുവിന്റെ വീട്ടിലെത്തി. ബ്രിട്ടിഷ് ഗവണ്മെന്റിനോട് ആളുകൾക്ക് വല്ലാത്ത ഭയമായിരുന്നു. അങ്ങനെയുള്ള കാലത്ത്, ജയിൽചാടിവരുന്ന ഒരുത്തന് ആശ്രയം കൊടുക്കാൻ, സാധാരണക്കാരാരും ധൈര്യപ്പെട്ടിരുന്നില്ല. ശരത് ഒരിക്കലും സാധാരണക്കാരനായിക്കഴിഞ്ഞിരുന്നില്ലല്ലോ. ലാൽബിഹാരിക്ക് ആശ്രയം കൊടുത്തു. മാത്രമല്ല, ശരത്ബാബു അയാളെ തന്റെ അനുചരനാക്കിവയ്ക്കുകയും ചെയ്തു. ശമ്പളവും കൊടുത്തുപോന്നു. ഉരുളക്കിഴങ്ങുകാരൻ, ലാൽബിഹാരി, സ്വദേശ രഞ്ജൻദാസ്, ശചീന്ദ്രനാഥ സാന്യാൽ, വിപിൻബിഹാരി ഗാംഗുലി ഇങ്ങനെ എത്രയോ പേരുണ്ടായിരുന്നു. പ്രായം കൊണ്ടു ചെറിയവനെങ്കിലും ബന്ധമുറക്ക് അമ്മാവനായിരുന്നു ഗാംഗുലി. ശരത് ചന്ദ്രന് അയാളെ വളരെ ഇഷ്ടമായിരുന്നു. ഒരു ദിവസം വളരെ ദുഃഖിതനായി ശരത്ബാബു പറഞ്ഞു, 'എന്തൊരത്ഭുത മനുഷ്യരാണീ വിപ്ലവകാരികൾ! അവരുടെ ഒരു മാതൃകയാണ്, നമ്മുടെ ഈ വിപിൻ. നാടിനുവേണ്ടി സ്വന്തം ജീവൻ എത്ര വലിയ ആപത്തിൽ പെടുത്തുന്നു. ജീവിതം പകുതിയും ജയിലിൽ തന്നെ കഴിഞ്ഞു. എത്ര തവണ പറഞ്ഞെന്നോ, 'വിപിൻ! ഇടയ്ക്കിടെ, മൂന്നു നാലു ദിവസം ഞങ്ങളുടെ വീട്ടിൽ വന്നു താമസിക്കൂ; വല്ലതും നല്ലവണ്ണം കഴിക്കൂ; എന്നിട്ടു സുഖമായി കിടന്നൊന്നുറങ്ങൂ. കുറച്ചു സ്നേഹവും ബഹുമാനവുമെല്ലാം സ്വീകരിക്കൂ' എന്നെല്ലാം. എന്നാൽ, അവനുണ്ടോ സമയം! സമയം എവിടെയുണ്ടാകാൻ! മറ്റൊരു വിചാരവുമില്ല. നാടിനെപ്പറ്റിയുള്ള ചിന്തയല്ലാതെ."

വിപിൻ താമസിക്കാൻ വേണ്ടിയല്ല, എന്തെങ്കിലും സഹായത്തിനുവേണ്ടിയാണ്, പലപ്പോഴും വരാറുണ്ടായിരുന്നത്. ഒരിക്കൽ വന്നത് ഒരു സ്ത്രീയുടെ വേഷത്തിലാണ്. ശരത് ചിരിച്ചുകൊണ്ടു പറയും, 'വിപിൻ എന്റെയടുത്തു വരുമ്പോഴെല്ലാം കൈത്തോക്കുമുണ്ടാകും കയ്യിൽ. അതിന്റെ ബലത്തിൽ പണം വസൂലാക്കാൻ വരുന്നപോലെ. അന്ന്, എഴുനൂറുരൂപയുടെ ഒഴിവാക്കാനാകാത്ത ആവശ്യമാണുണ്ടായിരുന്നത്. കുറച്ചുനേരം കഴിഞ്ഞു മടങ്ങിപ്പോയി. അവന്റെ പുറകെതന്നെയുണ്ടായിരുന്നു പോലീസ്. പിടിച്ചാൽ ഞാൻ എന്തു ചെയ്യും? എനിക്കറിയാം. പിടി കൂടിയാലും പണം എന്റെ കയ്യിൽ നിന്നാണെന്ന് അവൻ പറയുകയില്ല. വിരളമാണ്, അവനെപ്പോലുള്ള വിപ്ളവകാരികൾ!"

വിപ്ളവ പ്രസ്ഥാനക്കാർ ശരത് സാഹിത്യത്തെ പ്രശംസിച്ചിരുന്നു, വിശിഷ്യാ 'പഥേർദാവി'യെ. ശരത്ചന്ദ്രൻ പ്രശംസിച്ചത് അവരുടെ നിർഭയതയെയും. ശരത് ഒരു സിദ്ധാന്തവാദിയായിരുന്നില്ല. എന്തെങ്കിലും സിദ്ധാന്തമുണ്ടായിരുന്നെങ്കിൽ തന്നെ, അത്

അനീതിയെ ചെറുക്കുന്ന സിദ്ധാന്തം മാത്രം. അടിമത്തത്തെക്കാൾ മറ്റൊരനീതിയുണ്ടോ? അതുകൊണ്ട് നാടിൻെറ മോചനമായിരുന്നു, അദ്ദേഹത്തിനെ സംബന്ധിച്ചിടത്തോളം വലിയ സത്യം. അതുവരെ എത്താനൊരു വഴിയില്ലായിരുന്നു.

നിസ്സഹകരണ പ്രസ്ഥാനത്തിൻെറ ആദ്യഘട്ടത്തിലും ഇതു തന്നെയായിരുന്നു ശരത്ബാബുവിൻെറ സിദ്ധാന്തം. അപ്പോഴും കോൺഗ്രസ്സ് പ്രവർത്തകൾ പലരും വിചാര വിനിമയത്തിനുവേണ്ടി അദ്ദേഹത്തെ സമീപിച്ചിരുന്നു. അന്നൊരു മാന്യൻ, അഹിംസാത്മക പ്രതിരോധത്തെ സംബന്ധിക്കുന്ന ഒരു സംഭവം, വളരെ അഭിമാന സമേതം വിവരിക്കുകയായിരുന്നു: "സ്കൂൾ കുട്ടികൾ രാഷ്ട്രീയ പതാകയും വഹിച്ചു ഘോഷയാത്ര ആരംഭിച്ചു. പോലീസ് ആ ഘോഷയാത്ര പിരിച്ചു വിടാൻ വേണ്ടി ലാത്തിച്ചാർജ് ചെയ്തു. വീടുകളിൽ കയറി അവിടെയുള്ളവരെപ്പോലും ഉപദ്രവിച്ചു. അതി നിഷ്ഠുരവും അമാനുഷികവുമായ കാടത്തം കാണിച്ചു. സ്ത്രീകളെ അപമാനിച്ചു."

പെട്ടെന്നു ശരത്ചന്ദ്രൻെറ മുഖം കോപം കൊണ്ടു ചുവന്നു. ദേഷ്യപ്പെട്ടുകൊണ്ടുപറഞ്ഞു, "ഇതുപറയാൻ നിങ്ങൾക്ക് നാണ മാവില്ലേ?" അദ്ദേഹത്തിൻെറ ആ രൂപം കണ്ട്, അയാൾ അമ്പരന്നു പോയി. ഒരു വിധം ധൈര്യമവലംബിച്ചു കൊണ്ടു ചോദിച്ചു. "എന്താണ്, നാണമാകുന്നില്ലേ, എന്നു അങ്ങു ചോദിച്ചത്?"

ശരത്ചന്ദ്രൻ പറഞ്ഞു: "മറ്റൊന്നുമല്ല. സ്ത്രീകളുടെ നേരെ അമാനുഷികമായ അക്രമം അഴിച്ചു വിട്ടതുകണ്ടിട്ടും നിങ്ങൾ നപും സകങ്ങളെപ്പോലെ മിണ്ടാതെ നോക്കിനിന്നല്ലോ. ഇപ്പോൾ, പറയുക യാണ്, അഹിംസയുടേയും സംയമത്തിൻേറയും സിദ്ധാന്തങ്ങൾ തികച്ചും രക്ഷിക്കപ്പെട്ടു എന്ന്. അഴുക്കുവെള്ളത്തിൽ മുങ്ങി ചാകാ മായിരുന്നില്ലേ, നിങ്ങൾക്ക്?"

ചവിട്ടി താഴ്ത്തപ്പെട്ടിരുന്ന സ്ത്രീത്വത്തെ, മനുഷ്യത്വത്തിൻെറ പീഠത്തിലേറ്റിവാഴിച്ച ശരത്ചന്ദ്രൻ, ഈ കാടൻ പെരുമാറ്റത്തെപ്പറ്റി കേട്ട് എങ്ങനെ ശാന്തനായിരിക്കാനാണ്. എന്നാൽ ആ മാന്യൻ അപ്പോഴും വിഭ്രമത്തിൽപ്പെട്ടുഴലുകയായിരുന്നു. അയാൾക്കു മന സ്സിലാക്കാൻ കഴിഞ്ഞില്ല, തന്നെ പ്രശംസിക്കുന്നതിനുപകരം, ശരത് ചന്ദ്രൻ ശകാരിക്കുന്നതെന്തിനാണെന്ന്. ഇടറിയ സ്വരത്തിൽ അയാൾ ചോദിച്ചു, "അങ്ങ് എന്താണീ പറയുന്നത്? ഹാവഡാ കോൺഗ്രസ്സ് കമ്മറ്റിയുടെ അധ്യക്ഷനായിരുന്നുകൊണ്ട്, അങ്ങു പറയുന്നത് ഹിംസാത്മകമായ രീതിയിൽ ഞങ്ങൾ പോലീസിനെ നേരിടണ മായിരുന്നു എന്നാണോ?"

ആ ആവേശത്തോടുകൂടിത്തന്നെ ശരത്ചന്ദ്രൻ പറഞ്ഞു, "അതെ, അതുതന്നെയാണ്, ഞാൻ പറയാൻ ആഗ്രഹിച്ചത്. ഞാൻ അവിടെ ഉണ്ടായിരുന്നെങ്കിൽ നിശ്ചയമായും അങ്ങനെ തന്നെ ചെയ്യുമായിരുന്നു. . . ."

"എന്നാൽ, . . . . എന്നാൽ, അങ്ങനെ ചെയ്തിരുന്നുവെങ്കിൽ, കോൺഗ്രസ്സിന്റെ അഹിംസാത്മക നിസ്സഹകരണവും, നിഷ്ക്രിയ പ്രതിരോധവും, സിവിലാജ്ഞാ ലംഘനത്തിന്റെ സിദ്ധാന്തങ്ങളും എല്ലാം കാറ്റിൽപ്പറത്തപ്പെടുമായിരുന്നില്ലേ?"

"തീർച്ചയായും. പക്ഷേ, സ്ത്രീജനങ്ങളുടെ അന്തസ്സ് ഹനിക്കപ്പെടുന്നതിൽ ഭേദം അതാണെനിക്കിഷ്ടം."

എല്ലാവരും അപ്പോഴും വിസ്മയപ്പെടുക തന്നെ ചെയ്തു. കുറച്ചുനേരം ഒരു നിശ്ശബ്ദത തങ്ങിനിന്നു. അതുകഴിഞ്ഞ് ശരത്ചന്ദ്രൻ തന്നെ പറഞ്ഞു, "ഞാൻ, നിങ്ങളുടെ മുമ്പിൽ ഒരു കാര്യം വ്യക്തമാക്കാൻ ആഗ്രഹിക്കുന്നു. നിസ്സഹകരണ പ്രസ്ഥാനത്തിന്റെ ഈ നിഷ്ക്രിയ പ്രതിരോധം, സിവിലാജ്ഞാലംഘനം എന്നിവയെ സംബന്ധിക്കുന്ന നിയമങ്ങൾ, ഒരുതരത്തിലും എന്റെ പ്രകൃതിയുമായി യോജിക്കുന്നതല്ല. ബ്രിട്ടീഷ് ഭരണാധികാരത്തെ ഒത്തൊരുമിച്ച് എതിർക്കാൻ, തൽക്കാലം അഹിംസാത്മക പ്രസ്ഥാനത്തിന്റെ നീതിയല്ലാതെ മറ്റൊന്നും തന്നെ ഇല്ലെന്നുള്ള വസ്തുത ഞാൻ അംഗീകരിക്കുന്നു. ഇന്നത്തെ ചുറ്റുപാടിൽ ശാസ്ത്രവിപ്ളവത്തിനുവേണ്ടി സാമൂഹ്യമായി സംഘടിച്ച് ഒരുങ്ങിപ്പുറപ്പെടാൻ, നമുക്കു സാധ്യമല്ലെന്നുള്ളതാണ്, അതിനു കാരണം. എന്നാലും ഇതൊരിക്കലും ഞാൻ സമ്മതിക്കാൻ ഒരുക്കമല്ല. നമ്മുടെ ആ അഹിംസ, നമ്മുടെ പുത്രിമാരുടേയും വധൂജനങ്ങളുടേയും, അന്തസ്സിനേയും അഭിമാനത്തേയും ഗൗരവത്തേയും, കാത്തുരക്ഷിക്കാൻ കഴിയാത്ത അളവിൽ ജഡന്മാരാക്കിത്തീർക്കുന്ന ഒരവസ്ഥയിലേക്കു നമ്മെ കൊണ്ടു ചെന്നെത്തിക്കുമെന്നാണതിനർഥമെന്ന്. എല്ലാ നിയമങ്ങൾക്കും അപവാദമുണ്ട്. നമ്മുടെ ഇപ്പോഴത്തെ അഹിംസാത്മക പ്രസ്ഥാനവും ആ അപവാദത്തിൽ നിന്നു വിമുക്തമല്ല. വ്യക്തിഗതമായി പറഞ്ഞാൽ, ഞാൻ മൂക പ്രാണികളെപ്പോലെ, മിണ്ടാതെ കയ്യും കെട്ടിനിന്നു യാതൊരെതിർപ്പും കൂടാതെ അടികൊള്ളുന്ന പ്രകൃതക്കാരനായിരുന്നില്ല. എന്റെ അലഞ്ഞുതിരിഞ്ഞു നടന്ന കാലത്തെ ജീവിതത്തിനിടയിൽ പല ഇംഗ്ലീഷുകാരെയും, അവരുടെ ബലാൽക്കാരം കാരണം അടിക്കേണ്ട സൗഭാഗ്യമോ, അഥവാ ദുർഭാഗ്യമോ എനിക്കുണ്ടായിട്ടുണ്ട്. ഞാൻ ബർമ്മ വിടുന്ന അവസരത്തിൽ ജോലി ചെയ്തിരുന്ന ആഫീസിലെ ഇംഗ്ലീഷ് ആഫീസ്സറുമായി, എനിക്കു വല്ലാതെ ഏറ്റുമുട്ടേണ്ടിവന്നു. അയാൾ, ഭാരതീയ സമൂഹത്തെ അടച്ച് അധിക്ഷേപിച്ചു കൊണ്ടു ചീത്ത പറഞ്ഞു. ഇങ്ങനെ പറയുന്നതുകൊണ്ടു ഞാൻ സ്വഭാവേന ഹിംസാവാദിയാണെന്നൊന്നും നിങ്ങൾ അർഥമാക്കരുത്. സത്യത്തിൽ എന്നെപ്പോലെ പാവവും അഹിംസകനുമായ മനുഷ്യൻ വളരെ വിരളമായേ കാണപ്പെടുകയുള്ളൂ. എന്നാൽ എന്റെ സ്വഭാവഗതമായ ആ അഹിംസ ഭീരുക്കളുടെ അഹിംസയല്ലതാനും."

ഇലാചന്ദ്ര ജോഷി മേൽപറയപ്പെട്ട സംഭവത്തെ പരാമർശിച്ചു

കൊണ്ടു എഴുതിയിട്ടുണ്ട് "അദ്ദേഹത്തിന്റെ ആ പ്രസംഗത്തിനു ശേഷം ആർക്കും കുറച്ചുനേരത്തേക്കു വായ്തുറന്ന് എന്തെങ്കിലും പറയാനുള്ള ധൈര്യമുണ്ടായില്ല. ഒടുവിൽ ആ മാന്യൻ തന്നെ മൗന ഭംഗം ചെയ്തുകൊണ്ടു പറഞ്ഞു 'അപ്പോൾ അങ്ങുപറയുന്നത് ഗാന്ധിജിയുടെ നീതി ഭീരുക്കളുടെ നീതിയാണെന്നാണോ?'

സ്പഷ്ടമായും, ആ പ്രശ്നത്തിൽ ആക്ഷേപം നിഴലിച്ചുനിന്നു. ശരത്ബാബു, തന്റെ ഓരോ വാക്കിലും ഊന്നൽ കൊടുത്തുകൊണ്ടു പറഞ്ഞു: "വ്യക്തിഗതമായ നിലയിൽ ഞാൻ ഗാന്ധിജിയെ വളരെ വലിയ വീരനെന്ന നിലയിലാണ് മനസ്സിലാക്കുന്നത്. അദ്ദേഹത്തിനു തുല്യനായിട്ടൊരാളെ അന്വേഷിച്ചാൽ, എളുപ്പത്തിലൊന്നും കണ്ടു കിട്ടാനും സാധ്യമല്ല. നിങ്ങൾക്കെല്ലാമുള്ളതിനേക്കാൾ, എത്രയോ വലിയ ബഹുമാനമാണ്, എനിക്ക് ഗാന്ധിജിയോടു തോന്നിയിട്ടുള്ളത്. അദ്ദേഹത്തെപ്പറ്റി എന്റെ മനസ്സിൽ അത്രയും ബഹുമാനമില്ലായിരുന്നുവെങ്കിൽ ഞാൻ, ആരുടേയും സമ്മർദത്തിനോ ആഗ്രഹത്തിനോ വഴിപ്പെട്ട്, ഹാവഡാകോൺഗ്രസ്സ് കമ്മിറ്റിയുടെ അധ്യക്ഷപദം സ്വീകരിക്കുമായിരുന്നില്ല. പക്ഷേ, ഗാന്ധിജിയുടെ സിദ്ധാന്തങ്ങളോട് അക്ഷരംപ്രതി യോജിച്ചുകൊള്ളാമെന്നു ഞാൻ ശപഥം ചെയ്തിട്ടൊന്നുമില്ല. ഞാൻ മനുഷ്യനാണ്. വെറും മണ്ണിൽ പിടിച്ചെടുത്ത നിർജീവ പ്രതിമയല്ല. അതുകൊണ്ട് ഏതെങ്കിലും സാധാരണമോ മഹത്വപൂർണമോ ആയ പ്രശ്നത്തെ സംബന്ധിച്ചു സ്വതന്ത്രമായി ചിന്തിക്കാനുള്ള സാമർഥ്യം എനിക്കുണ്ട്."

ആ സ്വതന്ത്ര ചിന്തനത്തിന്റെ ഫലമായാണ്, ശരത്ചന്ദ്രനു കോൺഗ്രസ്സിലായിരുന്നിട്ടും, വിപ്ളവകാരികളെ സ്നേഹിക്കാൻ കഴിഞ്ഞത്. നൈഷ്ഠിക ഗാന്ധിവാദികൾ അതെല്ലാം അസംബന്ധമെന്നു പറഞ്ഞു, ശരത്ബാബുവിന്റെ പ്രവർത്തനങ്ങൾ സ്വാതന്ത്ര്യ പ്രാപ്തിക്കു അഹിതകരമാണെന്നു ധരിച്ചിരുന്നു. ശരത്ചന്ദ്രനും അതുകൊണ്ട് വളരെ പ്രയാസമുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞു: "ഞാൻ അഹിംസയെ അംഗീകരിച്ചിട്ടുണ്ട്. എന്നാൽ, അങ്ങനെ ചെയ്യാൻ കഴിയാത്തവരെല്ലാം ബുദ്ധികെട്ടവരാണെന്ന് എങ്ങനെ പറയാൻ സാധിക്കും? മഹാത്മജിയുടെ കാര്യം ഒന്നു വേറെയാണ്. അഹിംസ അദ്ദേഹത്തിന്റെ ഹൃദയത്തിലെ ഉജ്വലമായ വിശ്വാസപ്രമാണമാണ്, ആദർശമാണ്. അതിനുപരിയായി സത്യമായ ഒരു നീതി അദ്ദേഹത്തിന്റെ ജീവിതത്തിലില്ല. നാടിന്റെ സ്വാതന്ത്ര്യത്തെക്കാളും വലുതാണ്, ഗാന്ധിജിയുടെ ദൃഷ്ടിയിൽ അഹിംസ. എനിക്കദ്ദേഹത്തോടുള്ള ബഹുമാനമത്രയും അദ്ദേഹം ഉൾക്കൊള്ളുന്ന ആ ശക്തിയും ആന്തരികതയും കൊണ്ടാണ്. അതുപോലെ തന്നെ, ആരാണോ, തന്റെ ജീവിതത്തിലെ ഏറ്റവും വലിയ സത്യമായി നാടിന്റെ സ്വാതന്ത്ര്യത്തെ കാണുന്നത്, അതുപോലുള്ള ആന്തരിക ഭാവനയോടെ ആരാണോ ഹിംസയെ അംഗീകരിച്ചിട്ടുള്ളത്, കൊലക്കയറിൽ തൂങ്ങിയും ആരാണോ സ്വാതന്ത്ര്യ

ത്തിലേക്കുള്ള മാർഗം പ്രശസ്തമാക്കിത്തീർത്തത്, അവരോടും എനിക്കത്രയും തന്നെ ബഹുമാനമാണുള്ളത്. അവരെ ഞാനിതാ നമസ്കരിക്കുന്നു.''

അദ്ദേഹത്തിന്റെ ഈ വിശ്വാസം മൂർത്തരൂപം പൂണ്ടുനിൽക്കുന്ന പുസ്തകമാണ് 'പഥേർദാവി.' ബ്രഹ്മാവു തിലോത്തമയെ സൃഷ്ടിച്ചു. അണു അണുവായി. അതുപോലെ തന്നെ തന്റെ സമ്പർക്കത്തിൽ വിപ്ളവകാരികളുടെ ഗുണപുഞ്ജമായി അദ്ദേഹം സവ്യസാചിക്കു രൂപം നൽകി. അതിൽ ഹിംസ, അഹിംസ എന്നിവയെ ആസ്പദമാക്കി പക്ഷമായും വിപക്ഷമായും വളരെയൊക്കെ പറഞ്ഞിട്ടുണ്ട്. അത്, ശരത്ബാബുവിന്റെ തന്നെ ഹൃദയത്തിലെ ദ്വന്ദ്വാത്മക സംഘർഷത്തിന്റെ പ്രതിരൂപമാണ്. സ്പഷ്ടമായ ഒരു സമാധാനവും നൽകിയിട്ടില്ല, വേണമെന്നൊട്ടു വിചാരിച്ചുമില്ല.

രാഷ്ട്രീയ മണ്ഡലത്തിൽ അദ്ദേഹം അതിലും വലിയ ഒരു കാര്യം ചെയ്തു. രാഷ്ട്രീയ തടവുകാരെ പൊതുവിൽ അഭിനന്ദിച്ചതാണത്.(1) അനേകം തടവുകാർ നാലും അഞ്ചും വർഷമായി ഇരുമ്പഴികൾക്കുള്ളിൽ അടയ്ക്കപ്പെട്ടിരുന്നു. നാഷണൽ കോൺഗ്രസ്സ് അവരെ മോചിപ്പിക്കാൻ വേണ്ടി വളരെയൊക്കെ ചെയ്തു. അതിന്റെ ഫലമായി ആദ്യം ബന്ധനവിമുക്തനായത് സുഭാഷ്ചന്ദ്ര ബോസായിരുന്നു. നാലു കൊല്ലം അദ്ദേഹം മാണ്ഡലെ ജയിലിൽ കിടന്നു. ആരോഗ്യം മോശമായി. ലോർഡ് ലിറ്റൻ അദ്ദേഹത്തെ മോചിപ്പിക്കാൻ ഒരുക്കമായിരുന്നില്ല. ലിറ്റൺ പോയി. സ്റ്റാർലീജാക്സൻ വന്നു. അപ്പോൾ തടവുകാരോടു മയമുള്ള ഒരു നീതി അംഗീകരിച്ചു. സാവധാനത്തിൽ എല്ലാ തടവുകാരും മോചിപ്പിക്കപ്പെട്ടു. ആകെ, ഇരുനൂറിൽപരം തടവുകാർ ബന്ധനവിമുക്തരായി വീണ്ടും കർമ്മക്ഷേത്രത്തിൽ അണിനിരന്നു.

ഇവരെല്ലാം ജയിലിലായതു മുതൽ, വിശേഷിച്ച് ദേശബന്ധുവിന്റെ മരണാനന്തരം, ശരത്ചന്ദ്രൻ ഏതാണ്ട് ഏകാകിയായിത്തീർന്നു. ഉദാസീനനും ദുഃഖിതനുമായ അദ്ദേഹം കേവലം ഒരു യന്ത്രം പോലെ കോൺഗ്രസ്സ് കാര്യങ്ങൾ ചെയ്തുപോന്നു. മനസ്സ് മറ്റെവിടെയോ ആയിരുന്നു. തടവുകാരെല്ലാം മോചിപ്പിക്കപ്പെട്ടപ്പോൾ ആ മനസ്സു വീണ്ടുകിട്ടി. പിന്നെയും ഉന്മേഷവാനായി. തടവുകാർ പുറത്തുവന്നു. പക്ഷേ, അവരിൽ പലരുടേയും സ്ഥിതി മോശമായിരുന്നു. വീടും കുടുംബവുമുണ്ടായിരുന്നവർ താരതമ്യേന സുഖികളായിരുന്നു. അധികം പേരും സ്വന്തം കുടുംബമൊന്നും ഇല്ലാത്തവരായിരുന്നു. നാടിന്റെ, സമുദായത്തിന്റെ വാതിൽ അവരുടെ മുമ്പിൽ കൊട്ടിയടയ്ക്കപ്പെട്ടു. ആരും തുറന്ന ഹൃദയത്തോടെ അവരെ സ്വാഗതം ചെയ്തില്ല. പരിജനങ്ങളുടെ ഇടയ്ക്കോ സ്നേഹിതന്മാരുടെ ഇടയിലോ മെസ്സിലോ ബോർഡിംഗിലോ ഹോട്ടലിലോ

(1). 1928

എവിടെത്തന്നെ അവർപോയിരുന്നാലും ആരും അവർക്ക് ആശ്രയം നൽകിയാലും സി.ഐ.ഡി. അവരെ പിന്തുടർന്നു പോന്നു. ഭാഗ്യം കൊണ്ട് ഒരു തടവുകാരനു വല്ല ജോലിയും കിട്ടിയാലും സി.ഐ.ഡി. അവിടെയും അയാളെ വെറുതെ വിട്ടിരുന്നില്ല. സർക്കാർ അവരെ മോചിപ്പിച്ചു. അതു വാസ്തവം തന്നെ. പക്ഷേ, ഒരു കാര്യം പ്രത്യേകം നിഷ്കർഷിച്ചിരുന്നു. എങ്ങും അവർക്ക് സുഖവും സമാധാനവുമായി കഴിയാൻ സൗകര്യമുണ്ടാകരുതെന്ന്. കോൺഗ്രസ്സ് അവരെ സംശയ ദൃഷ്ട്യാ വീക്ഷിച്ചു. നൈഷ്ഠിക ഗാന്ധിവാദികളുമായി അഭിപ്രായ വ്യത്യാസം പണ്ടേ ഉണ്ടായിരുന്നല്ലോ. സ്വരാജ് പാർട്ടിക്കാരും അവരെ അംഗീകരിച്ചില്ല. അങ്ങനെ സത്യം പറഞ്ഞാൽ അവരുടെ ജീവിതം ദുർവഹമായിരുന്നു.

സങ്കടകരമായ ആ സ്ഥിതി വിശേഷം ശരത്ചന്ദ്രൻ മനസ്സിലാക്കി. അദ്ദേഹത്തിന്റെ മനസ്സ് എരിപൊരിക്കൊണ്ടു — കലാകാരന്റെ ആന്തരികമായ ശബ്ദം മുന്നറിയിപ്പു കൊടുത്തിട്ടെന്നപോലെ. രാഷ്ട്രീയ തടവുകാരെ ഈ അപമാന ഭാരത്തിൽ നിന്നു മോചിപ്പിക്കണമെന്നു ശരത്ചന്ദ്രൻ ദൃഢ നിശ്ചയം ചെയ്തു. തന്റെ സകല സ്നേഹിതന്മാരെയും കൂട്ടുകാരെയും വിളിച്ചു വരുത്തിപറഞ്ഞു: "ജയിൽ വിമോചിതരായ എല്ലാ രാഷ്ട്രീയ തടവുകാരെയും ഹാവഡയിൽ വച്ച് അഭിനന്ദിക്കുന്നതാണ്. ഉജ്ജ്വലമായ ഒരു സമ്മേളനമായിരിക്കണം അത്. കണ്ടു നിൽക്കുന്നവർ ആശ്ചര്യപ്പെട്ടുപോകണം. നാടിനു വേണ്ടി ജീവിതം ഉഴിഞ്ഞു വച്ചവരാണവർ. നാട്ടുകാർ അവരെ കണ്ടില്ലെന്നമട്ടാണ്. കോൺഗ്രസ്സിനുവേണ്ടി പണിയെടുത്തു ജയിലിൽ പോയവരെ ഇന്നു കോൺഗ്രസ്സ് എന്തുകൊണ്ടു സ്വീകരിക്കുന്നില്ല. എന്തുകൊണ്ട് അഭിനന്ദിക്കുന്നില്ല. അവർ ഹിംസയിൽ വിശ്വസിക്കുന്നു എന്നാണ് സർക്കാരിന്റെ ആരോപണം. സർക്കാരാണോ നമ്മുടെ കോൺഷ്യൻസ് കീപ്പർ? സർക്കാരിന്റെ നീതിബുദ്ധിപോലെയാണോ നമ്മുടെ നീതിബുദ്ധി? അല്ലതന്നെ. നാം അവരെ ഹൃദയം തുറന്നു സ്വാഗതം ചെയ്യണം. അഭിനന്ദിക്കണം. പ്രോവിൻഷ്യൽ കോൺഗ്രസ്സ് കമ്മിറ്റിയായിരുന്നു ഇത് ചെയ്യേണ്ടത്. അവർ അതുചെയ്തില്ല. അപ്പോൾ നാം തന്നെ മുൻകൈ എടുക്കണം. നിങ്ങൾ അതിനുള്ള ഏർപ്പാടുകൾ ചെയ്യൂ."

ഒരുക്കങ്ങളെല്ലാം പൂർത്തിയായി. ആ വൃത്താന്തം എല്ലാടവും പരന്നു, ഹാവഡാ കോൺഗ്രസ്സ് കമ്മിറ്റിയുടെ ആഭിമുഖ്യത്തിൽ, ശരത്ചന്ദ്ര ചതോപാദ്ധ്യായയുടെ അധ്യക്ഷതയിൽ ചേരുന്ന സമ്മേളനത്തിൽവച്ചു ജയിൽവിമുക്തരായ എല്ലാ തടവുകാരെയും സ്വീകരിച്ചഭിനന്ദിക്കുന്നതാണെന്ന്. പ്രകൃത്യാ സഭാഭീരുവായിരുന്നു ശരത്ചന്ദ്രൻ. എന്നാൽ വെല്ലുവിളിക്കുമുമ്പിൽ അദ്ദേഹത്തിന്റെ ചേതന ശബ്ദായമാനമായി. ഹാവഡാ ടൗൺഹാളിൽ ജയിൽ വിമോചിതർക്ക് സ്വീകരണം നൽകിക്കൊണ്ട്, അഭിനന്ദനപത്രം വായിച്ചത് ശരത് ബാബു തന്നെയായിരുന്നു. എള്ളിടാൻപോലും സ്ഥലമില്ലാത്ത വണ്ണം

സമ്മേളനസ്ഥലം ആളുകളെക്കൊണ്ടു നിറഞ്ഞു. കളഭവും മാലയും അണിയിച്ചു ജയിൽ വിമുക്തർക്ക് ആർഭാടപൂർണമായ വരവേൽപ്പുനൽകി. അതുവരെ ഉപേക്ഷിതരായിരുന്നവർ, ആളുകൾ ഭയപ്പെട്ടിരുന്നവർ, ഇപ്പോൾ എല്ലാവരാലും പൂജിക്കപ്പെട്ടവരും, എല്ലാവർക്കും പ്രിയപ്പെട്ടവരുമായി.

അതൊരു സാധാരണ സമ്മേളനമായിരുന്നു. എന്നാൽ അസാധാരണമായിരുന്നു, അതിന്റെ പ്രഭാവം. സർക്കാരിനെ ഭയപ്പെട്ടിരുന്ന എല്ലാവരോടുമുള്ള ഒരു വെല്ലുവിളിയായിരുന്നു അത്. നൈഷ്ഠിക ഗാന്ധിവാദികളായിരുന്നതിനാൽ, ഹിംസയെ നിന്ദിക്കുന്നതിനുള്ള അവസരമൊന്നും പാഴാക്കാതിരുന്നവരെ സംബന്ധിച്ചും, സ്വരാജ്യ പാർട്ടിക്കാർക്കും അതൊരു വെല്ലുവിളിയായിരുന്നു. അവരിലധികം പേരും തൻകാര്യകുക്ഷികളായ വലിയ ധനവാന്മാരും ആയിരുന്നു. അന്ന് ശരത്ചന്ദ്രൻ ഗദ്ഗദകണ്ഠനായി പ്രഖ്യാപിച്ചു.: "നാടിനുവേണ്ടി തങ്ങളുടെ ജീവനും, യൗവനവും എന്നല്ല, സർവസ്വവും ത്യജിച്ചവരാണ് ദേശീയ സ്വാതന്ത്ര്യ സമരത്തിലെ ഈ മുന്നണിഭടന്മാർ. സർക്കാരിന് അവരെ ഭയമാണ്. അത് മനസ്സിലാക്കാൻ പ്രയാസവുമില്ല. കാരണം, ഇവരുടെ തപസ്സിൽ നിന്നാണ് അവരുടെ സംഹാരമന്ത്രം രൂപം കൊള്ളുന്നത്. സർക്കാർ എത്ര തന്നെ ശ്രമിച്ചാലും ഇവരെ നശിപ്പിക്കാൻ സാധ്യമല്ല. ഇവരുടെ മനസ്സിൽ കുടികൊള്ളുന്ന ആ അജയ്യ ശക്തിയെ, ഇവരുടെ ഹൃദയമാകുന്ന ശ്രീകോവിലിൽ രൂപം കൊണ്ടു വാണരുളുന്ന സ്വാതന്ത്ര്യ സ്വപ്നത്തെ ആർക്കും നശിപ്പിക്കാനാവില്ല. ഇവരെല്ലാം ചിരയുവാക്കളാണ്. സദാ ചഞ്ചലരാണ്, ചിരഞ്ജീവികളുമാണ്. നാട്ടിലെ യുവാക്കന്മാരോടു ഞാൻ പറയുന്നു, ഇവരെക്കാൾ സ്ഫൂർത്തിദായകമായ ഒരാദർശമില്ല; ഇവരെക്കാൾ വലുതായ സ്വജനങ്ങളുമില്ല."

ബംഗാളിലെ രാഷ്ട്രീയ പരിതസ്ഥിതികളുടെ ചക്രം അന്നുമുതൽ പിന്നെയും കറങ്ങാൻതുടങ്ങി. അടഞ്ഞു കിടന്ന ഭാഗീരഥിയുടെ നീരുറവ പിന്നെയും തുറന്നു. ബംഗാളിലെ യുവഹൃദയം വീണ്ടും ഏതോ സുവർണ ദണ്ഡിന്റെ മാസ്മര സ്പർശമേറ്റ് ഉണർന്നെഴുന്നേറ്റപോലെയായി. അവരുടെ മനസ്സിൽ നിന്നു വിട്ടുപോയിരുന്ന നേതാക്കന്മാർ, തക്ലിയുടേയും ചർക്കയുടേയും ഭക്തന്മാരായ നേതാക്കന്മാർ, വീണ്ടും യഥാസ്ഥാനം അവരോധിക്കപ്പെട്ടു. ജയിൽ വിമുക്തരോടുള്ള ബഹുമാനം എവിടെയും കാണപ്പെട്ടു. ജില്ലാ സമ്മേളനമായാലും, യുവസമ്മേളനമായാലും, എല്ലായിടത്തും ജയിൽ വിമോചിതരെ അധ്യക്ഷസ്ഥാനത്ത് വാഴിക്കാൻ ഒരു മത്സരം തന്നെ കാണപ്പെട്ടു. ആ സമ്മേളനങ്ങളിലെല്ലാം തന്നെ ജയിൽ വിമുക്തരായ നേതാക്കൾ, സ്വാതന്ത്ര്യത്തിന്റെ തീപ്പൊരി പാറുന്നു വാക്കുകളിൽ, നാടിന്റെ വിമോചനത്തിനുവേണ്ടി ജീവിതം ഉപേക്ഷിക്കേണ്ടതിന്റെയും, സർവസ്വവും ത്യജിക്കേണ്ടതിന്റെയും, ആദർശങ്ങൾ വരച്ചുകാണിക്കാൻ തുടങ്ങി. വിപ്ളവവാദിയായ ബംഗാൾ പിന്നെയും

ഒരിക്കൽകൂടി, ചിരന്തനമായ പ്രാണശക്തിയെ ഉൾക്കൊണ്ടു കൊണ്ട് ഉണർന്നെഴുന്നേറ്റു. അനേകം ചെറുപ്പക്കാർ പ്രാണനോടുള്ള മോഹം വെടിഞ്ഞ് വെള്ളക്കാരായ അധികാരികളുടെ മേൽ വെടിയുണ്ട ഉതിർക്കാൻ തുടങ്ങി. ചട്ഗാവിൽ അവർ ഇംഗ്ലീഷുകാരുടെ ആയുധപ്പുര പിടിച്ചെടുത്തു. സ്വാതന്ത്ര്യപ്പിറവിയുടെ ആ നാന്ദികുറിക്കലിൽ നിന്നു സ്ത്രീകൾ മാത്രം എങ്ങനെ വിമുഖരായിരിക്കും? വീണാദാസ്, കൽക്കത്താ യൂണിവേഴ്സിറ്റിയുടെ ബിരുദദാനോത്സവത്തിൽവച്ച്, ഗവർണറുടെ നേരെ തന്നെ തോക്കിന്റെ തിരയൊഴിച്ചു. എങ്ങും എവിടെയും തീക്കളിതന്നെ. ഇംഗ്ലീഷുകാരന്റെ പ്രാണൻ ഭയം കൊണ്ടു പിടയാൻ തുടങ്ങി. ശരത്ചന്ദ്രൻ ഹിംസാപക്ഷപാതിയായിരുന്നില്ല. ദേശീയ വിമോചന സംഗ്രാമം ഹിംസയുടേയോ അഹിംസയുടേയോ പ്രശ്നം കൊണ്ടൊന്നും തീരുമാനിക്കപ്പെടുകയില്ലെന്നറിയാമായിരുന്നു.

അക്കാലത്ത് കോൺഗ്രസ്സിന്റെ സ്ഥിതിയും അത്ര നന്നായിരുന്നില്ല. 1928 അവസാനം നാഷണൽ കോൺഗ്രസ്സ് പണ്ഡിറ്റ് മോതിലാൽ നെഹ്റുവിന്റെ അധ്യക്ഷതയിൽ കൽക്കത്തയിൽ സമ്മേളിച്ചു. ആ സമ്മേളനത്തിൽ ആൾ പാർട്ടി നെഹ്റു കമ്മിറ്റിയുടെ റിപ്പോർട്ടിൽ ഭരണസംവിധാനത്തെ സംബന്ധിച്ചു വിവരിച്ചിരുന്ന ഏർപ്പാടുകളെന്നംഗീകരിച്ചുകൊണ്ടു ഇങ്ങനെ പറഞ്ഞു: "ബ്രിട്ടീഷ് പാർലിമെന്റ് ഈ നിയമം 1929 ഡിസംബർ 31—ന് മുമ്പ് അതേപടി അംഗീകരിക്കുമെങ്കിൽ, കോൺഗ്രസ്സ് അതിനെ സ്വീകരിക്കുന്നതാണ്. രാഷ്ട്രീയ ചുറ്റുപാടുകളിൽ, വിശേഷാൽ പരിവർത്തനമൊന്നുമുണ്ടാവില്ലെന്ന വ്യവസ്ഥയ്ക്ക് വിധേയമായിട്ട്. അങ്ങനെ സംഭവിക്കാതെ ഇരിക്കുകയും, ബ്രിട്ടീഷ്, പാർല്മെന്റ് ഈ നിയമം അംഗീകരിക്കാതെ വരികയും ചെയ്താൽ, കോൺഗ്രസ്സ് നികുതി നിഷേധത്തിനു നാട്ടുകാരെ ആഹ്വാനം ചെയ്യും. പിന്നീട് തീരുമാനിക്കുന്ന രീതിയനുസരിച്ച് നിസ്സഹകരണ പ്രസ്ഥാനം സംഘടിപ്പിക്കുകയും ചെയ്യും. ഈ പ്രമേയം കോൺഗ്രസ്സിന്റെ പേരിൽ പൂർണ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള പ്രചാരണങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിനു തടസ്സമാവുകയില്ല. അങ്ങനെയുള്ള കാര്യങ്ങൾ പ്രമേയത്തിനു വിപരീതമാകരുതെന്നു മാത്രം.

പണ്ഡിറ്റ് ജവാഹർലാൽ നെഹ്റു, സുഭാഷ് ചന്ദ്രബോസ് എന്നിവർ പൂർണമായ സ്വാതന്ത്ര്യത്തെ അനുകൂലിക്കുന്നവരായിരുന്നു. അവർ ഈ പ്രമേയത്തിനു ഭേദഗതി അവതരിപ്പിച്ചു. പക്ഷേ, അത് അംഗീകരിക്കപ്പെട്ടില്ല. അപ്പോൾ, എതിരാളികൾ 'സ്വാധീനതാ സംഘം' എന്നൊരു പുതിയ പ്രസ്ഥാനമുണ്ടാക്കി. ബംഗാൾ അതിൽ നിന്നു വിട്ടുനിന്നു. സുഭാഷ്ചന്ദ്രന്റെ നേതൃത്വത്തിൽ ഒരു പ്രത്യേക സംഘടന രൂപീകരിച്ചു. അക്കാലത്ത് ബംഗാൾ കോൺഗ്രസ്സിൽ രണ്ടു കക്ഷികളുണ്ടായിരുന്നു. ഒരു കക്ഷിയുടെ നേതാവായിരുന്നു യാമിനീ മോഹൻ സെൻഗുപ്താ. കൽക്കത്താ സമ്മേളനത്തിന്റെ സ്വാഗത

സംഘാധ്യക്ഷനായിരുന്നു, അദ്ദേഹം. അദ്ദേഹത്തെ പിൻ താങ്ങുന്ന വരിൽ പ്രധാനികളായിരുന്നു; അനുശീലൻ സമിതി, ഗൗരാംഗ സോഷ്യലിസ്റ്റു പാർട്ടി എന്നിവയിലെ അംഗങ്ങൾ. അവരുടെ എതിർ ചേരിയിൽ അഞ്ചുവമ്പന്മാരുടെ ഒരു കമ്പനി ഉണ്ടായിരുന്നു. സർവ ശ്രീ വിധാൻചന്ദ്ര റോയ്, നളിനീരഞ്ജൻ സർക്കാർ, നിർമ്മൽ ചന്ദ്ര 'ചന്ദ്ര', തുളസീചന്ദ്ര ഗോസ്വാമി, സുഭാഷ്ചന്ദ്ര ബോസ് എന്നിവരാ യിരുന്നു അവർ. സുഭാഷ്ചന്ദ്ര ബോസ് പിന്നീട് ആ കക്ഷിയിൽ ചേർന്നു. കൽക്കത്താ സമ്മേളനത്തിൻെറ ജി.ഓ.സി. ആയിരുന്നു അദ്ദേഹം. അദ്ദേഹം തന്നെ നേതാവുമായി. സരസ്വതി പ്രസ്സ് ചട് ഗാവ് സംഘത്തിലെ നേതാക്കളും അതിൻെറ കൂടെയായിരുന്നു. കൂടാതെ, കമ്മ്യൂണിസ്റ്റുപാർട്ടിയുടെ വർക്കേഴ്സ് ആൻഡ് പെസൻറ് സൊസൈറ്റിയും, കൂടുതൽ ജാഗരൂകരായിരുന്നു. അവരെല്ലാം പര സ്പരം ഉഗ്രവിരോധികളും ആയിരുന്നത്രെ. അക്കാലത്തു നിലവിലി രുന്ന സ്ഥിതിവിശേഷങ്ങളുടെ ഒരു ശരിയായ വിവരണം ശ്രീ ഉപേന്ദ്രനാഥ ബന്ദോപാധ്യായൻ തരുന്നുണ്ട്. കൽക്കത്തയിൽ സമ്മേ ളിച്ച ഒരു രാഷ്ട്രീയ സമ്മേളനത്തിൻെറ അധ്യക്ഷ സ്ഥാനത്തു നിന്നു സംസാരിക്കുകയായിരുന്ന അദ്ദേഹം പറഞ്ഞു: "ഇന്നു ബംഗാളിൽ ആരുടേയും ജീവൻ അയാളുടെ സ്വന്തമാണെന്നു പറ യാവുന്ന ഒരു അവസ്ഥ ഇല്ല. എല്ലാവരും ഇറങ്ങിത്തിരിച്ചിരിക്കുക യാണ്, മറ്റെല്ലാവരെയും, പിടികൂടാൻ — പ്രായം കൊണ്ടു വലിയവ രായ ചേട്ടന്മാർ പിള്ളേരെ പിടികൂടാൻ. പിള്ളേർ ചേട്ടന്മാരെ പിടി കൂടാൻ. എങ്ങും ഇതേ കേൾക്കാനുള്ളു. ക്യാപ്ച്ചർ ചെയ്തു! ക്യാപ്ച്ചർ ചെയ്തു."

വിഷലിപ്തമായ ആ ചുറ്റുപാടിൽ ശരത്ചന്ദ്രൻെറ സ്ഥിതി വളരെ വിചിത്രമായിരുന്നു. അദ്ദേഹം പ്രത്യക്ഷത്തിൽ നേതാവാ യിരുന്നില്ല. കക്ഷിരാഷ്ട്രീയവുമായി യാതൊരു ബന്ധവുമില്ലാ യിരുന്നുതാനും. രണ്ടുകൂട്ടരിലുമുണ്ടായിരുന്നു, അദ്ദേഹത്തിനു പ്രിയ പ്പെട്ട ആളുകൾ. ആരു ചെന്നാലും ശരത്ബാബു തുല്യനിലയിൽ സ്നേഹപൂർവം പരിഗണിച്ചുപോന്നു. ദേശബന്ധു കാരണമാണ്, അദ്ദേഹം കോൺഗ്രസ്സിൽ ചേർന്നത്. ദേശബന്ധുവിൻെറ പ്രിയ ശിഷ്യനായിരുന്നു, സുഭാഷ് ചന്ദ്ര ബോസ്. മനസ്സാലെ ശരത്ചന്ദ്രൻെറ ചായ്‌വും അങ്ങോട്ടായിരുന്നു. അദ്ദേഹം പറയാറുമുണ്ട്, "എല്ലാവ രെയും ഉപേക്ഷിക്കാം. സുഭാഷിനെ മാത്രം സാധ്യമല്ല."

ശചിചന്ദൻ എഴുതിയിട്ടുണ്ട്, "അത്തവണ, ഹാവഡാജില്ലാ കാര്യകർത്താക്കളുടെ സമ്മേളനം ശിവപുരിൽ കൂടണമെന്നായി രുന്നു, നിശ്ചയിച്ചിരുന്നത്. അദ്ദേഹത്തിൻെറ പ്രിയ ശിഷ്യന്മാരും, കൂട്ടുകാരുമായ പ്രബോധ് ബോസ്, വിജയ ഭട്ടാചാര്യ, കാനായീ ഗാംഗുലീ, അഗംദത്ത്, ഗുരുദാസ് ദത്ത്, ജീവൻ മായിത്തീ, ഗുരുപദ് മുഖോപാധ്യായ, വിപിൻ ഗാംഗുലീ, ഭുപേന്ദ്രദത്ത്, അധ്യാപക് ജ്യോതിഷ് ഘോഷ് എന്നിവരെല്ലാം തന്നെ സമ്മേളനത്തിലെ പ്രകാശ

സ്തംഭങ്ങളായിരുന്നു. കക്ഷിമത്സരം കാരണം, സുഭാഷ്ചന്ദ്രബോസി നെ ആ സമ്മേളനത്തിനു വിളിച്ചിരുന്നില്ല. അവർ ശരൾചന്ദ്രനെ ക്ഷണിക്കാൻ ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു: "ഞാൻ വരുന്നില്ല."

"എന്താണ്, വരാത്തത്? ഹാവഡാ ജില്ലാ പ്രവർത്തക സമ്മേള നമാണ്."

"'അവിടെ സുഭാഷിനെ ക്ഷണിച്ചിട്ടില്ലല്ലോ? ശിവനില്ലാത്ത യോഗത്തിലേക്കു ഞാനില്ല.'"

ഒരു സ്നേഹിതൻ ദേഷ്യപ്പെട്ടു പറഞ്ഞു: "അങ്ങയുടെ സുഭാഷ്, ശിവനല്ല. ഭൂതമാണ്."

ശരത്ബാബു പറഞ്ഞു: "ഭൂതമല്ല സഹോദരാ! ഭൂതമല്ല. ഭൂത നാഥനാണ്." അനേകം പേർ ഒരുമിച്ചുപറഞ്ഞു: "അങ്ങേയ്ക്കു സർവസ്വവും അയാളാണ്; ഞങ്ങൾ ആരുമല്ല."

ഇടറിയ സ്വരത്തിൽ അദ്ദേഹം പറഞ്ഞു: "നിങ്ങൾ എനിക്കു വളരെയൊക്കെയാണ്. എത്രയാണ് എന്നതിന് ഒരതിരില്ല. എന്നാലും ഞാൻ വരുകയില്ല."

ശരത്ബാബു പോയില്ല. വിളിക്കാൻ ചെന്നവർ അദ്ദേഹത്തിനു പ്രിയപ്പെട്ടവരായിരുന്നു. വിളിക്കപ്പെടാതിരുന്നവരും അങ്ങനെ തന്നെ. രണ്ടു കുട്ടികൾ തമ്മിലുള്ള തർക്കത്തിൽ അമ്മയ്ക്കുണ്ടാകുന്ന വിഷമം പോലെ അദ്ദേഹവും വിഷമിച്ചു. സുഭാഷ്ബാബു അദ്ദേഹ ത്തോടു പറഞ്ഞു, അങ്ങ് കുറച്ചുനാൾ കൽക്കത്തയിൽ വന്നു താമസിക്കൂ. കോൺഗ്രസ്സിലുള്ള കക്ഷിമത്സരം അവസാനിപ്പിച്ചുതരൂ. എന്നാൽ, അത് അദ്ദേഹത്തിന്റെ കഴിവിൽപ്പെട്ട കാര്യമായിരുന്നി ല്ലെന്നാണ് തോന്നുന്നത്. സാഹിത്യകാരന് രാഷ്ട്രീയത്തിന്റെ ആഘാതം സഹിക്കാൻ സാധ്യമാവില്ല. അനേകം കൊല്ലങ്ങൾക്കു ശേഷം[1] തന്റെ അപൂർണനോവലായ 'ആഗാമീ കൽ' എന്ന കൃതി യിൽ, അതിലെ പ്രധാന കഥാപാത്രമായ ഏകകൗഡിയെ അവതരി പ്പിക്കുമ്പോൾ, ആ കക്ഷിമത്സരത്തിന്റെ കഥ തന്നെയാണ് പറയു ന്നത്. "വന്ദേമാതരത്തിന്റെ ബൃഹത്തും കഠോരവുമായ ശബ്ദം തന്റെ കോടരത്തിനുള്ളിൽ നിന്നും, അയാളെ ബലമായി പിടിച്ചു വെളിയിൽ കൊണ്ടുവന്നു. അതിനുശേഷം ജയിലിൽപോയി. പിന്നെ, ചേരിതിരിവിന്റെ ചുഴിയിൽപ്പെട്ട് കണ്ണിലും കാതിലും വായിലു മെല്ലാം ചെളി വാരിനിറച്ചു. ദൈനിക, സാപ്താഹിക പത്രങ്ങളിൽ നിന്നും, ഭാര്യയിൽ നിന്നും മറ്റുമായി, പല പ്രകാരത്തിലുള്ള വില ക്ഷണ വിശേഷണങ്ങളെക്കൊണ്ടുള്ള ഹാരമാകുന്ന ശിരോഭൂഷ ണവും കിട്ടി. ആർക്കുവേണ്ടിയാണോ, ഇക്കണ്ട ത്യാഗവും തപസ്സു മെല്ലാം ചെയ്തത്, അവർ തന്നെ, ഒടുവിൽ തന്റെ നേരേ തിരി ഞ്ഞുനിന്നു കള്ളനാണെന്നു പറഞ്ഞു അവരുടെ കൃതജ്ഞത പ്രകാശിപ്പിച്ചപ്പോൾ, പാവത്തിനു സഹിക്കാൻ കഴിഞ്ഞില്ല. രാഷ്ട്രീയം

(1) 1935

വലിച്ചു ദൂരെ എറിഞ്ഞു, ഏകകൗഡി വീണ്ടും തൻെറ പഴയ ലൈബ്രറിയിലേക്കുമടങ്ങി.''

ശരത്ചന്ദ്രൻ ജനപ്രിയനായത് തൻെറ സാഹിത്യം കൊണ്ടു മാത്രമാണ് എന്നു പറഞ്ഞുകൂടാ. രാഷ്ട്രീയ സിദ്ധാന്തങ്ങളെക്കൊണ്ടു സിദ്ധിച്ച കീർത്തിയും ഒട്ടും കുറവായിരുന്നില്ല. ഒരു കേസ്സു സംബന്ധിച്ച് ഒരു പ്രശ്നം ഉദിച്ചു — എന്താണ് 'വിപ്ളവ' ശബ്ദത്തിൻെറ ശരിയായ അർഥം? അപ്പോൾ ആരോ നിർദേശിച്ചു, അതിൻെറ ശരിയായ അർഥം പറയാനായി ശരത്ചന്ദ്രനെ ഒരു സാക്ഷിയായി വിസ്തരിക്കണമെന്ന്. എന്നാൽ സർക്കാർവക്കീൽ ശരത്ബാബുവിനോടു വളരെ ബഹുമാനമുള്ള വ്യക്തിയായിരുന്നു. അദ്ദേഹവുമായി വാദിക്കുന്നത് സങ്കടകരമായിത്തോന്നി. ശരത്ചന്ദ്രനാണെങ്കിൽ സ്വതേ ആരെയും പേടിക്കാത്ത പ്രകൃതക്കാരനും. അധികാരികളുടെ മുമ്പിലും, സദാ അചഞ്ചലനും നിർഭയനുമായി നിലകൊണ്ടിരുന്നു.

അന്നൊരു ദിവസം പരിചിതനായ ഒരു മജിസ്ട്രേട്ടിൻെറ കത്തുമായി ഒരു എസ്.ഡി.ഓ. ശരത്ബാബുവിനെ കാണാൻ ചെന്നു. ശരത്ചന്ദ്രൻെറ സുഹൃത്തായ ഒരു മാന്യനായിരുന്നു ഡെഫേദാർ നിവാരൺ ഘോഷാൽ. അയൽപക്കത്തായിരുന്നു, താമസവും. എസ്. ഡി. ഓ. സാഹബ് അയാളെ കണ്ടപ്പോൾ, അധികാര സ്വരത്തിൽ ആജ്ഞാപിച്ചു, "എടേ! നിവാരൺ! കുറച്ചുവെള്ളം കൊണ്ടുവരൂ. കാലുകഴുകാൻ!''

അതുകേട്ടപ്പോൾ ശരത്ചന്ദ്രനു ദേഷ്യം വന്നു. എസ്. ഡി. ഓ. യോടു പറഞ്ഞു: "ഇങ്ങനെ പറയാൻ താങ്കൾക്ക് എന്താണധികാരം? ഇത് എൻെറ വീടാണ്. താങ്കളുടെ ആഫീസൊന്നുമല്ല. ഇവിടെ നിവാരൺ ഘോഷാൽ എൻെറ അയലത്തുകാരനായ സ്നേഹിതനാണ്. താങ്കളുടെ ഡഫേദാരല്ല. ആ മനുഷ്യനെ ഇങ്ങനെ വിളിക്കുന്നത് അപമാനകരമാണ്. അങ്ങിനെ അപമാനിച്ച താങ്കൾക്ക് എൻെറ വീട്ടിൽ സ്ഥാനമില്ല. ഉടനെ താങ്കൾ ഇവിടുന്നുപോകണം. സാറേ! എനിക്കെതിരായി എന്തു വേണമെങ്കിലും ചെയ്തുകൊള്ളു.''

ശരത്ചന്ദ്രൻ മുകളിലേക്കു പോകാൻ ഭാവിച്ചു. എസ്.ഡി.ഓ. വിയർത്തു വിളറിപ്പോയി. തന്നോടാരെങ്കിലും ഇങ്ങനെ പെരുമാറുമെന്ന് അയാൾ സ്വപ്നത്തിൽപോലും വിചാരിച്ചതല്ല. എന്നാൽ, അന്ന് അവിടെ നിന്നു പോകേണ്ടതായിത്തന്നെ വന്നു.

പരസ്പരം അഭിപ്രായ വ്യത്യാസവും കക്ഷിമത്സരവും കൊണ്ടു കോൺഗ്രസ്സുകാർ, തർക്കവിതർക്കങ്ങളിൽ കുടുങ്ങിക്കഴിയുമ്പോൾ, ചെറുപ്പക്കാർ പ്രാണൻ പണയംവച്ചും ഹിംസയുടെ വഴിയേ സഞ്ചരിക്കുകയായിരുന്നു. ആ പ്രാണശക്തിയാണ് ശരത്ചന്ദ്രനെ ആകർഷിച്ചിരുന്നത്. അതുകൊണ്ട്, അദ്ദേഹത്തിനുചുറ്റും ചെറുപ്പക്കാരുടെ ഒരു സംഘം വന്നുകൂടിയിരുന്നു. അത്തവണ വംഗീയ പ്രാദേശിക യുവ സമ്മേളനം ചേർന്നത് ദിനാജ്പുരിലായിരുന്നു. ശരത്ബാബു

അധ്യക്ഷനും. തന്റെ ആ പ്രസംഗത്തിൽ, അദ്ദേഹം മഹാത്മജിയുടെ വിചാരധാരകളെ പരസ്യമായി എതിർത്തു: "ഖിലാഫത്ത് പ്രസ്ഥാനം സ്വരാജ്യ പ്രസ്ഥാനവുമായി കൂട്ടിക്കുഴച്ചത് ശരിയായില്ല. ഖദർ ധരിച്ചതുകൊണ്ടു മാത്രം സ്വരാജ്യം കിട്ടുകയില്ല."

ആരംഭത്തിൽതന്നെ, അദ്ദേഹത്തിന്റെ നിലപാട് ഇതായിരുന്നു. എന്നാൽ, ആ സമയം അത് കൂടുതൽ ശക്തിയാർജിച്ചു. ചെറുപ്പക്കാർക്കു തങ്ങൾ കൊതിച്ച നേതാവിനെ കിട്ടി. നിത്യമെന്നോണം ബംഗാളിലെ അഭ്യസ്ത വിദ്യരായ ചെറുപ്പക്കാർ, കൂട്ടംകൂട്ടമായി ശരത്ബാബുവിന്റെ അടുത്തുചെല്ലാൻ തുടങ്ങി. കമ്മ്യൂണിസത്തിന്റെ സ്വരം അക്കാലത്ത് സാവകാശത്തിൽ മുകളിലേക്കുവരാൻ തുടങ്ങിയതേയുള്ളു. അവർ മുതലാളിത്തം, ജമീന്ദാരി സമ്പ്രദായം എന്നിവയെക്കുറിച്ച് ആശയവിനിമയം നടത്തി. ജമീന്ദാരി സമ്പ്രദായം ഒരു ദിവസം നാമാവശേഷമാകുമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ആ വിശ്വാസം യുവാക്കൾക്ക് ബലം പകർന്നുകൊടുത്തു. അദ്ദേഹം ചാരുകസേരയിൽ കിടന്നുകൊണ്ടു പുതിയ തലമുറയെ പ്രബുദ്ധമാക്കിക്കൊണ്ടിരുന്നു. ആ ചർച്ചകളുടെ ഫലമായി സോഷ്യലിസ്റ്റു പാർട്ടിയെ സംഘടിപ്പിക്കാനുള്ള അസ്തിവാരമിട്ടു. ഒട്ടും താമസിയാതെ കോൺഗ്രസ്സിനുള്ളിലും ആ ശബ്ദം തിരയടിച്ചു.

അക്കാലത്താണ്[1], ഹാവഡാ മുൻസിപ്പൽ കമ്മിറ്റിയ്ക്കെതിരെ, തോട്ടികൾ ഹർത്താൽ ആചരിച്ചത്. ശരത്ചന്ദ്രനായിരുന്നു, കോൺഗ്രസ്സ് കമ്മിറ്റിയുടെ അധ്യക്ഷൻ. മുൻസിപ്പൽ കൗൺസിലിൽ കോൺഗ്രസ്സിനു ഭൂരിപക്ഷമുണ്ടായിരുന്നു. അവർ ശരത്ചന്ദ്രനോടു പറഞ്ഞു: "ഹർത്താലിനു നേതൃത്വം കൊടുക്കുന്നവർ, അങ്ങയുടെ ശിഷ്യന്മാരാണ്. അങ്ങ്, അവരോടു ഹർത്താൽ അവസാനിപ്പിക്കാൻ പറയൂ.!"

ശരത്ചന്ദ്രൻപറഞ്ഞു: "ഇല്ല. ഞാൻ അവരോട് ഒന്നും പറയുകയില്ല. തെറ്റ് അവരുടെ ഭാഗത്തല്ല. നിങ്ങൾ വേഗം ഒത്തുതീർപ്പാക്കുക. അല്ലെങ്കിൽ, ഞാൻ കമ്മിറ്റിയെ അധിക്ഷേപിച്ചു കൊണ്ടു പ്രസ്താവന ഇറക്കും." എന്നാൽ ഹർത്താൽ വളരെനാൾ നീണ്ടു നിന്നു. ഒടുവിൽ ഇരുകൂട്ടരും ദീനബന്ധു സി. എഫ്. ആൻഡ്രൂസിന്റെ മധ്യസ്ഥത അംഗീകരിച്ചു. തോട്ടികളുടെ മിക്കവാറും എല്ലാ ആവശ്യങ്ങളും അംഗീകരിക്കപ്പെട്ടു. ശരത്ചന്ദ്രൻ തൊഴിലാളികൾ സംഘടിക്കുന്നതിന് അനുകൂലമായിരുന്നു. അതോടൊപ്പം അതിന്റെ ഭാരം അവർ തന്നെ വഹിക്കണമെന്നുള്ള അഭിപ്രായവും ഉണ്ടായിരുന്നു. അവർ അതിനു തക്ക യോഗ്യരാകണം. അത്രമാത്രം. സേവനം നമ്മുടെ പക്ഷത്തുനിന്നുണ്ടായാൽ അത് വലിയ സേവനമായി.

യുവാക്കളോടും വിദ്യാർഥികളോടും അദ്ദേഹത്തിനു വളരെയധികം സ്നേഹമുണ്ടായിരുന്നു. അപ്പോൾ, സാഹിത്യത്തെപ്പറ്റിയും

(1) 1928

ചിന്തിച്ചില്ല. മൂന്നുകൊല്ലം[1] മുമ്പു സിൽച്ചറിൽ സൂർമാ താഴ്‌വരയിലെ വിദ്യാർത്ഥി കോൺഫറൻസിൽ അധ്യക്ഷത വഹിച്ചുകൊണ്ടു പറഞ്ഞു: "വിദ്യാർത്ഥികൾ ഏറ്റവും കഠിനമായ കർത്തവ്യങ്ങൾ പോലും നിറവേറ്റാൻ സമർത്ഥരാണ്." അക്കൊല്ലം[2] രംഗ്പുരിൽ കൂടാനിരുന്ന വംഗീയ യുവ സമ്മേളനത്തിന്റെ അധ്യക്ഷനായും അദ്ദേഹം തിരഞ്ഞെടുക്കപ്പെട്ടു. ആ സമയത്തുതന്നെ മാജുവിൽ വംഗീയ സാഹിത്യ സമ്മേളനം നടക്കുകയായിരുന്നു. അതിന്റെ അധ്യക്ഷനും ശരത് ബാബു തന്നെയായിരുന്നു. യുവസമ്മേളനമായിരുന്നു ആദ്യം. അതിന്റെ പിറ്റേദിവസം സാഹിത്യ സമ്മേളനത്തിൽ എത്താൻ കഴിയുമെന്നായിരുന്നു, വിശ്വസിച്ചിരുന്നത്. എന്നാൽ, അദ്ദേഹത്തെ വിട്ടില്ല. ആ സമ്മേളനത്തിൽ മഹാത്മജിയുടെ നീതിയെ നിശിതമായി എതിർത്തു. വേണു[3] എന്ന മാസികയിൽ കിശോരകുമാരന്മാരെ അഭിസംബോധന ചെയ്തുകൊണ്ട് ശരത് എഴുതി: "നിങ്ങൾ അറിഞ്ഞുകാണും ബംഗാളിൽ 'യുവസമിതി' എന്ന പേരിൽ ഒരു സമിതി സ്ഥാപിച്ചിട്ടുള്ള കാര്യം. ഇന്നലെയാണ്, ആ സമിതിയുടെ വാർഷിക സമ്മേളനം അവസാനിച്ചത്. ഞാൻ വൃദ്ധനാണ്. എന്നാലും കുട്ടികൾ എന്നെയാണ്, ആ സമ്മേളനത്തിന്റെ നേതൃത്വം വഹിക്കാൻ വിളിച്ചു കൊണ്ടുപോയത്. അവരുടെ ക്ഷണം സ്വീകരിച്ച്, സന്തോഷപൂർവം ഒരുകാര്യം പറയാനാണ് ഞാൻ ഓടിഎത്തിയത്. നാടിന്റെ നന്മയും തിന്മയുമെല്ലാം അവരുടെ കരങ്ങളിലാണ് ഇരിക്കുന്നത് എന്ന്. ആ ഒരു സത്യം അവർ പൂർണ ഹൃദയത്തോടെ അനുഭവിച്ചറിയണം. മനസ്സിലാക്കണം. ആ പരമസത്യം മനസ്സിലാക്കാനുള്ള വഴിയിൽ എത്രയോ തടസ്സങ്ങളാണുള്ളത്. അവരുടെ ദൃഷ്ടിയിൽ ആ സത്യം പെടാതിരിക്കാൻ എത്രയോ ആവരണങ്ങളാണ് നിർമ്മിച്ചുവച്ചിട്ടുള്ളത്. നിങ്ങൾ പ്രായം കൊണ്ട് ഒന്നുകൂടി ചെറുതാണ്. നിങ്ങളുടെ മാർഗത്തിൽ എന്തെല്ലാം തടസ്സങ്ങളാണുള്ളത്. തടസ്സം ഉണ്ടാക്കുന്നവരുടെ ന്യായം ഇതാണ്: എല്ലാ സത്യവും അറിയാനുള്ള അധികാരം എല്ലാവർക്കും ഇല്ല.

"നിങ്ങൾ ഇങ്ങനെ മാതൃഭൂമിയെ സംബന്ധിച്ചുള്ള അനേക വസ്തുതകളും വിവരങ്ങളും അറിയാതെ പോകുന്നുണ്ട്. യാഥാർഥ്യബോധമുണ്ടായാൽ നിങ്ങളുടെ മനസ്സു തെറ്റിപ്പോയി, സ്ക്കൂളിലും കോളേജുകളിലും പഠിക്കുന്ന കാര്യത്തിലോ അഥവാ പരീക്ഷ ജയിക്കുന്ന കാര്യത്തിലോ, തടസ്സം നേരിട്ടെങ്കിലോ എന്നു ശങ്കിച്ച്, അസത്യത്തിന്റെ മറപിടിച്ചു നിങ്ങളുടെ ദൃഷ്ടിയെ മൂടിവച്ചിരിക്കുകയാണ്.

"യുവസമിതിയുടെ സമ്മേളനത്തിൽ, ഇക്കാര്യമാണ് ഞാൻ കൂടുതൽ ഉറപ്പിച്ചു പറയാൻ ആഗ്രഹിച്ചിരുന്നത്. നമ്മുടെ നാടു പരാധീനയാണ്. വിദേശീയ ഭരണത്തിൽ നിന്ന് അതിനെ വീണ്ടെടുക്കണം.

---

(1) 1926 ജൂൺ (2) 1929 മാർച്ച്

(3) സമ്പാദക് ഭൂപേന്ദ്ര കിശോർ രക്ഷിതറോയ്

അതിനുവേണ്ടിയാണ്, നിങ്ങളുടെ സംഘം സ്ഥാപിച്ചത്. അതാണ് ഞാൻ പറയാൻ ആഗ്രഹിച്ചത്. സ്ക്കൂളിലും കോളേജുകളിലും പഠിക്കുന്നവരാണ് നിങ്ങൾ. പഠിക്കുന്ന സമയത്തും, നാടിനെ സംബന്ധിച്ച കാര്യങ്ങളിൽ പങ്കെടുക്കാം. സ്വാധീനതയേയും പരാധീനതയേയും പറ്റി ചിന്തിക്കാം. അതിനുള്ള അധികാരം നിങ്ങൾക്കുമുണ്ട്. അക്കാര്യം തുറന്നു പ്രഖ്യാപിക്കാവുന്നതുമാണ്.

"പരീക്ഷ ജയിക്കണം. അതാവശ്യമാണ്. പക്ഷേ, ഇത് അതിലും വലിയ ആവശ്യമാണ്. കുട്ടിക്കാലത്ത് നിങ്ങളെ ആ സത്യചിന്തനത്തിൽനിന്ന് മാറ്റി നിർത്തുന്നു. അതുകൊണ്ട് അറ്റുപോകുന്നബന്ധം, പ്രായമായശേഷം പുനഃസ്ഥാപിക്കുക പ്രയാസമത്രെ. ഈ പ്രായത്തിൽ സമ്പാദിക്കുന്ന അറിവ് വലിയ അറിവാണ്. അതു രക്തത്തിൽ അലിഞ്ഞുചേരുന്നു."

അധ്യക്ഷ സ്ഥാനത്തു നിന്നു സംസാരിച്ചു കൊണ്ട്[1] ഒന്നു കൂടി സ്പഷ്ടമായി പറഞ്ഞു. "കോൺഗ്രസ്സിനു കുറച്ചു പഴക്കുമുണ്ട്. എന്നെപ്പോലെ അതും വയസ്സായതാണ്. യുവസംഘം പുതിയതാണ്. അതിന്റെ സിരകളിൽ ഓടുന്നതു ചുടുരക്തവും അത് ശുദ്ധവുമാണ്. കോൺഗ്രസ്സ് നാട്ടിലെ ബുദ്ധിമാന്മാരും, നിയമ പണ്ഡിതന്മാരുമായ രാഷ്ട്രമീമാംസകന്മാരുടെ അഭയകേന്ദ്രമാണ്. മാതൃഹൃദയത്തിന്റെ, ഏകനിഷ്ഠമായ ആവേശവും ആഗ്രഹവും ഉൾക്കൊണ്ടാണ് യുവസംഘം ജന്മമെടുത്തത്. ഒന്നിനെ നയിക്കുന്നത് കൂട തന്ത്ര വിദഗ്ധന്മാരുടെ ബുദ്ധിയാണ്. മറ്റതിനു ജീവിതത്തിലെ സാധാരണ ധർമ്മം പ്രേരണനൽകുന്നു. അതുകൊണ്ടാണ്, പല പ്രകാരത്തിലുള്ള പ്രചോദനവും ഉത്തേജനവും ചെലുത്തിയ ശേഷം മദ്രാസ്സിൽ ചേർന്ന കോൺഗ്രസ്സ് സമ്മേളനം നാടിന്റെ സർവതോമുഖമായ, സമ്പൂർണ സ്വാതന്ത്ര്യ പ്രമേയം പാസ്സാക്കിയിട്ടും, അതു നിലനിൽക്കാതെ പോയത്. ഒരു വർഷം കഷ്ടിച്ചു കഴിഞ്ഞെയുള്ളു. കൽക്കത്താ കോൺഗ്രസ്സിൽ വച്ച് ആ പ്രമേയം റദ്ദാക്കപ്പെട്ടു. സ്വാതന്ത്ര്യത്തിനുപകരം ഡൊമിനിൻ സ്റ്റാറ്റസ്സ് മതിയെന്നു പറഞ്ഞു. നാട്ടിലെ ചെറുപ്പക്കാർ അത് സമ്മതിച്ചില്ല. അതാണ്, ഈ രണ്ടു സ്ഥാപനങ്ങ ളും തമ്മിലുള്ള വ്യത്യാസം. പഴമയുടെ വിധി—നിഷേധങ്ങളുടെ പിടിയിൽപ്പെട്ട് അതിന്റെ ശ്വാസം മുട്ടുകയാണ്. അതാണ് യുവ സമിതിയുടെ ജന്മം സംബന്ധിച്ച ചരിത്രം. അതുതന്നെ കാരണവും."

താൻ ഗാന്ധിജിയെ എതിർക്കാൻ കാരണമെന്തെന്നു വ്യക്തമാക്കിക്കൊണ്ട് ശരത് ഇങ്ങനെ പറഞ്ഞു: "പെട്ടെന്നാണ്, ഒരു ദിവസം മഹാത്മജിയുടെ അഹിംസാത്മകമായ നിസ്സഹകരണ പ്രസ്ഥാനം ആവിർഭവിച്ചത്. അതിന്റെ തലകെട്ടിയിരുന്നത് ചർക്കയിൽ നൂറ്റ ഖദർ നൂലുകൊണ്ടാണ്. ഡിസംബർ 31 സ്വരാജ്യ പ്രാപ്തിക്കുള്ള

---

(1) ഈ പ്രസംഗം 'തരുണോം കാ വിദ്രോഹ്' എന്ന പേരിൽ 18.4.1929 ൽ സരസ്വതി ലൈബ്രറിയിൽ നിന്നു പ്രസിദ്ധീകരിച്ചു.

തീയതിയായി നിശ്ചയിക്കപ്പെട്ടു. ജയിലിൽ പോകാനുള്ള ദിവസവും വന്നെത്തി. അതോടൊപ്പം അക്രമത്തിൻെറ പ്രളയവും മന്ത്രോപദേശവും ലഭിച്ചത് ബംഗാളിനുവെളിയിൽ നിന്നാണ്. പിന്നെ, എത്രയെത്ര ചർക്ക, എത്രയെത്ര ഖദർ ബംഗാളിൽ നിർമ്മിക്കപ്പെട്ടു? എത്രയോ പേരാണ് ഇവിടുത്തെ ജയിലുകളിലേക്കുപോയത്! ബംഗാളിലെ എത്രയെത്ര കുട്ടികളാണ് തങ്ങളുടെ സർവസ്വവും ബലികഴിച്ചത്! ഭാരതവർഷത്തിലെങ്ങും അത് അതുല്യമായിരുന്നു. അറിയാമോ? എന്താണ് കാരണമെന്ന്? മറ്റൊന്നുമല്ല. ബംഗാളിലെ ചെറുപ്പക്കാർ തങ്ങളുടെ നാടിനെ എത്രയാണോ സ്നേഹിക്കുന്നത്, അതിൻെറ ഒരംശംപോലും നാടിനോടു കൂറുള്ളവർ, പഞ്ചാബ് ഒഴികെ, ഭാരതത്തിൽ മറ്റെവിടെ അന്വേഷിച്ചാലും കാണാൻ കിട്ടുകയില്ല. അതുകൊണ്ടാണ്, 'വന്ദേമാതര'മന്ത്രം ഈ ബംഗാളിൽ നിന്നു സൃഷ്ടിക്കപ്പെട്ടത്. പുണ്യശ്ലോകനായ ദേശബന്ധുദാസ് ജന്മമെടുത്തതും ഈ ബംഗാളിൽ തന്നെ. ഡിസംബർ 31 കടന്നുപോയി. സ്വരാജ്യം വന്നില്ല. എവിടെയോയുള്ള അജ്ഞാതമായ ചൗരീ ചൗരാ എന്ന ഗ്രാമത്തിൽ രക്തച്ചൊരിച്ചിലുണ്ടായി. മഹാത്മജി ഭയന്നുപോയി. പ്രക്ഷോഭണം ഒന്നാകെ നിറുത്തിവച്ചു. നാടിൻെറ ആശകളും ആകാംക്ഷകളും അകാല കുസുമംപോലെ ഒരു നാഴിക കൊണ്ടു ശൂന്യതയിൽ വിലയം പ്രാപിച്ചു. എന്നാൽ, അന്ന്, ഒരു മനുഷ്യൻ ജീവിച്ചിരിപ്പുണ്ടായിരുന്നു. ഭയമെന്നത് എന്തെന്നറിയുക പോലും ചെയ്യാത്ത ഒരു മനുഷ്യൻ. ദേശബന്ധുദാസ്! അന്ന്, അദ്ദേഹം ഇരുമ്പഴികൾക്കുള്ളിലായിരുന്നു. ബംഗാളിനകത്തും പുറത്തുമുള്ള എല്ലാവരും ചേർന്ന് അദ്ദേഹത്തിൻെറ എല്ലാ പരിശ്രമങ്ങളും എല്ലാ തയ്യാറെടുപ്പുകളും നിഷ്ഫലമാക്കിത്തീർത്തു. ഭാരതത്തിൻെറ ഭാഗ്യ ചക്രം ഇത്രയും നാളിനകം എങ്ങോട്ടു തിരിയുമായിരുന്നോ, ആർക്കറിയാം. ഏതായാലും അതൊക്കെ പോകട്ടെ.

"പിന്നെ, കുറച്ചുനാൾ മൗനം. അതു കഴിഞ്ഞു വീണ്ടും ഒരു കോലാഹലം. ആളുകൾ ഉണർന്നു. അക്കുറി, കാരണം ജാലിയൻ വാലാബാഗായിരുന്നു. ഇപ്പോഴാണെങ്കിൽ സൈമൺ കമ്മീഷനും. പിന്നെയും, ആ ചർക്ക, ആ ഖദർ. ബോയ്ക്കോട്ടിൻെറ അതേ അകാരണഗർജനം. കള്ളുഷോപ്പുകൾ പിക്കറ്റു ചെയ്യാനുള്ള ആ ആഹ്വാനം. ആ ഡിസംബർ 31. പിന്നെ, എല്ലാത്തിലും ഉപരിയായി, ബംഗാളിനു വെളിയിലുള്ള നേതാക്കന്മാരുടെ ഒരു സംഘം ബംഗാളിൻെറ പിടലിക്കു കയറി സവാരിചെയ്യാൻ തുടങ്ങി. എനിക്കറിയാം, ഇത്തവണയും ആ ഡിസംബർ 31 പതിവുപോലെ വന്നു കടന്നു പോകുമെന്ന്. ഏതായാലും ഒരു നേരിയ ആശാകിരണം പ്രകാശിച്ചു കാണുന്നുണ്ട്. അതു മറ്റൊന്നുമല്ല. ഈ യുവചൈതന്യത്തിൻെറ ഉയർത്തെഴുന്നേൽപുതന്നെ — നിശ്ചിതതത്ത്വമായിരുന്ന വംഗഭംഗം അനിശ്ചിത തത്ത്വമായി രൂപാന്തരപ്പെട്ടു. അതും ഈ ബംഗാളിൽ തന്നെ. അന്നു വെളിയിൽ നിന്നാരും വന്നില്ല, ഭാരം പകുത്തെടുക്കാൻ.

പ്രക്ഷോഭണം എങ്ങനെ നടത്തണം? ഉപദേശം നേടാൻ വെളിയിൽ നിന്നു നേതാക്കന്മാരെ ആരെയും വിളിക്കേണ്ടിവന്നില്ല. ബംഗാളിലെ ചുമതലയെല്ലാം അന്നു ബംഗാളി നേതാക്കളുടെ കയ്യിലായിരുന്നു."

പ്രസ്താവന വളരെ തിക്തമാണ്. തെറ്റിദ്ധാരണയ്ക്കിടം കൊടുക്കുന്നതും. ശരത്ബാബുവിനെപ്പോലൊരു ശിൽപിയുടെ ഭാഷയല്ലത്. ഏതോ പ്രവിശ്യാ നേതാവിന്റെ ഒതുക്കമില്ലാത്ത, ഭാവുകതാ പൂർണമായ ആക്രോശം പൊട്ടിയൊലിച്ചപോലെയുണ്ട്. ആറു വർഷം മുമ്പ്, 'മഹാത്മാ' എന്ന ലേഖനം എഴുതിയ ശരത്ചന്ദ്രൻ തന്നെയാണോ ഇത്? അക്കാലത്ത് അദ്ദേഹത്തിന്റെ പ്രിയപ്പെട്ട സുഭാഷ്ചന്ദ്രന്റെ സ്വരവും ഏതാണ്ടങ്ങനെയായിരുന്നു. ബംഗാളിലെങ്ങും മുഴങ്ങിക്കേട്ട സ്വരവും ഇതുതന്നെ. അതുകൊണ്ടു ശരത്ചന്ദ്രനും ഉഗ്രനായിത്തീർന്നു.

എന്നാൽ, അത് ശരത്ബാബുവിന്റെ സ്ഥായീഭാവമായിരുന്നില്ല. ഭാരതവർഷത്തെ ഒട്ടാകെ അദ്ദേഹം സ്നേഹിച്ചിരുന്നു. 'ശേഷപ്രശ്ന'ത്തിൽ രാജേന്ദ്രന്റെ മരണവൃത്താന്തം കേട്ടപ്പോൾ, ആശുബാബുവിന്റെ സ്വരത്തിൽ ശരത്ബാബു തന്നെയല്ലേ പറയുന്നത്? "അതിന്റെ അർഥം ഇതാണ് — നാടിനെയല്ലാതെ മറ്റൊരു വ്യക്തിയെ അദ്ദേഹം ആത്മീയനായി കരുതിയില്ല. കേവലം നാട്. സമ്പൂർണ ഭാരതവർഷം. ഈശ്വരാ! അങ്ങ് അവിടുത്തെ പാദങ്ങളിൽ അദ്ദേഹത്തിന് ഇടം കൊടുക്കണേ! അങ്ങുമറ്റെന്തുതന്നെ ചെയ്താലും ഈ രാജേന്ദ്രന്റെ ജാതിക്കാരെ ലോകത്തിൽ നിന്നു നാമാവശേഷമാക്കല്ലേ!"

ശരത്ചന്ദ്രൻ വിപ്ളവത്തെ പിൻതാങ്ങിയുമില്ല. "ഭാരതീയാകാശത്തിൽ ഈയിടെയായി ഒരു വാചകം നീന്തി നടക്കുന്നുണ്ട്. അതാണ്, 'വിപ്ളവം.' അതുകൊണ്ടത്രെ രാജശക്തി നിങ്ങളെ ഭയപ്പെടാൻ തുടങ്ങിയത്. എന്നാൽ, ഒരു കാര്യം നിങ്ങൾ മറക്കരുത്. ഒരു നാട്ടിലും ഒരിക്കലും വിപ്ളവത്തിനുവേണ്ടി മാത്രം വിപ്ളവം നടത്താറില്ല. അർഥഹീനവും അകാരണവുമായ വിപ്ളവംകൊണ്ട് വെറുതെ രക്തച്ചൊരിച്ചിൽ ഉണ്ടാകുകയേയുള്ളു. വേറെ ഫലമൊന്നുമില്ല. വിപ്ളവം സൃഷ്ടിക്കപ്പെടേണ്ടത് മനുഷ്യന്റെ മനസ്സിലാണ്. രക്തച്ചൊരിച്ചിലിലല്ല. അതിനാൽ, ക്ഷമയോടെ അത് പ്രതീക്ഷിക്കണം. ക്ഷമാഹീനമായ സമൂഹം, സ്നേഹരഹിതമായ ധർമ്മം, ജാതീയമായ വെറുപ്പ്, സ്ത്രീജാതിയോടുള്ള ഹൃദയഹീനമായ ക്രൗര്യം എന്നിവയെ സംബന്ധിച്ച ആമൂലവിപ്ളവ മാർഗത്തിലേ രാഷ്ട്രീയ വിപ്ളവം ഉടലെടുക്കുകയുള്ളു. അല്ലാത്തപക്ഷം, അസഹിഷ്ണുതയിൽ നിന്നുള്ള അഭിലാഷങ്ങളും, സങ്കൽപങ്ങളുടെ അതിപ്രസരവും നിങ്ങൾക്കുവെറും വ്യർഥതയല്ലാതെ, മറ്റൊന്നും തരുകയില്ല. സ്വാതന്ത്ര്യ സമരത്തിൽ വിപ്ളവത്തിന്റെ മാർഗം ഒഴിച്ചു കൂടാൻ വയ്യാത്ത മാർഗമൊന്നുമല്ല. ചിലർ വിചാരിക്കുന്നു, ലോകത്തിൽ മറ്റെല്ലാ പ്രവൃത്തികൾക്കും ആസൂത്രണം ആവശ്യമാണ്, എന്നാൽ വിപ്ളവത്തിനു

മാത്രം ഒരു തയ്യാറെടുപ്പിൻേറയും ആവശ്യമില്ലെന്ന്. അതങ്ങു തുടങ്ങിവിട്ടാൽ മാത്രം മതി; പിന്നെയങ്ങു നടന്നു കൊള്ളുമെന്ന്. അങ്ങനെ വിചാരിക്കുന്ന കൂട്ടർ എന്തെല്ലാമോ അറിയാമെങ്കിലും വിപ്ളവത്തെപ്പറ്റി ഒന്നും അറിഞ്ഞു കൂടാത്തവരാണ്. വിപ്ളവമാർഗികൾ ഒരു പക്ഷേ, ഞാനീ പറയുന്നതിൽ സന്തുഷ്ടരാവുകയില്ല."

ഒരു ദിവസം ബാരിസാലിലേക്കുള്ള യാത്രാ മധ്യേ, രാത്രി കുറച്ചധികം ഇരുട്ടിയപ്പോൾ, സ്റ്റീമറിൽ വച്ചു ശരത്ബാബു ദേശബന്ധുവിനോടു ചോദിച്ചു: "ശരി! ഈ ക്രാന്തികാരികളെ സംബന്ധിച്ചുള്ള അങ്ങയുടെ യഥാർഥാഭിപ്രായം എന്താണ്?"

മുമ്പിൽ ആകാശം തെളിഞ്ഞുവരുകയായിരുന്നു. ദേശബന്ധു ഇരുമ്പഴികളിൽ പിടിച്ചു കൊണ്ടു കുറച്ചുനേരം മുകളിലേക്കു നോക്കി നിന്നു. പിന്നെ, സാവകാശത്തിൽപറഞ്ഞു: "ഇവരിൽ പലരേയും ഞാൻ സ്നേഹിക്കുന്നു. പക്ഷേ, ഇവരുടെ പ്രവൃത്തി നാടിനെ സംബന്ധിച്ചിടത്തോളം മാരകമാണ്. ഈ പ്രവൃത്തികളുടെ ഫലമായി നാടു ചുരുങ്ങിയത് ഇരുപത്തഞ്ചുകൊല്ലത്തേയ്ക്കെങ്കിലും പിന്നോട്ടു തള്ളപ്പെട്ടു. അതിനുപുറമെ, ഇതുകൊണ്ടുള്ള ഒരു വലിയദോഷം സ്വരാജ്യം കിട്ടിയ ശേഷവും അത് (വിപ്ളവം) നാടിനെ വിട്ടു പോവില്ലെന്നുള്ളതാണ്. അപ്പോൾ അതിലെ മത്സരം ഒന്നുകൂടി വർധിക്കും. സാധാരണ അഭിപ്രായ വ്യത്യാസം കൊണ്ട് ഒരു ദിവസം ആഭ്യന്തരകലാപം പൊട്ടിപ്പുറപ്പെടും. കൊലപാതകവും, രക്തച്ചൊരിച്ചിലും ഞാൻ സർവാത്മനാ വെറുക്കുന്നു, ശരത് ബാബു!"

ശരത്ബാബു എഴുതി: "എനിക്കുതീർച്ചയായും അറിയാം. രാത്രി വളരെ വൈകിയപ്പോൾ, അരണ്ട പ്രകാശം പരന്നുനിന്ന ആകാശത്തിനു താഴെ, നദിയുടെ വക്ഷസ്സിൽ കാലൂന്നിനിന്നിരുന്ന, അദ്ദേഹത്തിൻെറ വായിൽ നിന്ന് ഉതിർന്നു വീണ വാക്കുകൾ സത്യമല്ലാതെ മറ്റൊന്നുമായിരുന്നില്ല."

ദേശബന്ധു ഏതു തരത്തിലുള്ള രാഷ്ട്രീയ കൊലപാതകത്തിനും ഹിംസാചരണത്തിനും എതിരായിരുന്നു, അതുതന്നെയായിരുന്നു, ശരത്ചന്ദ്രൻെറ വിശ്വാസവും. എന്നാൽ, മാർഗം ഹിംസയുടെ ആയിരുന്നാലും, നാടിൻെറ വിമോചനത്തിനുവേണ്ടി പ്രവർത്തിച്ചവരോട്, വെറുപ്പു പ്രകടിപ്പിക്കാൻ സ്വപ്നത്തിൽ പോലും ശരത്ബാബുവിനു കഴിഞ്ഞില്ല. തൻെറ പ്രസ്തുത പ്രസംഗത്തിൽ, ചെറുപ്പക്കാരുടെ ശ്രദ്ധ, വിശേഷിച്ചു കക്ഷിപിടുത്തം മുതലായവകളിലേക്ക് ആകർഷിക്കാനാണ് അദ്ദേഹം ആഗ്രഹിച്ചത്. അദ്ദേഹം പറഞ്ഞു: "ലോകത്തിലെ ശക്തിശാലികളായ എല്ലാ ജനസമൂഹങ്ങളുടേയും ചരിത്രം പരിശോധിക്കുമ്പോൾ, പരസ്പരകലഹം അവരുടെ ഇടയിലും ഇല്ലായിരുന്നു എന്നു പറയാൻ സാധ്യമല്ല. എന്നാൽ, വെളിയിൽ നിന്നുള്ള ഒരു ശത്രുവിനെ അഭിമുഖീകരിക്കേണ്ടി വരു

മ്പോൾ, അവർ പരസ്പരസ്പർധയും വഴക്കും വിദ്വേഷവുമെല്ലാം, തൽക്കാലത്തേയ്ക്കെങ്കിലും മാറ്റിവയ്ക്കാൻ പഠിച്ചിരുന്നു. എന്നാൽ, നമ്മുടെ ഇടയിൽ ജയചന്ദ്രനും പൃഥ്വീരാജനും തുടങ്ങി സിരാജുദൗളയും മീർജാഫറും വരെയുള്ള കൂട്ടരിൽ അസ്ഥിമജ്ജാഗതമായ ഈ ശാപം തുടർന്നു പോരുക തന്നെ ചെയ്തു. അതിൽ നിന്ന് ഇതുവരെ മോചനം ലഭിച്ചുമില്ല. നമ്മുടെ നാട്ടിൽ വ്രാത്യന്മാരും ബൗദ്ധന്മാരും സന്തോഷപൂർവം, അവരവരുടെ ധർമ്മദൈവങ്ങളുടെ സ്തുതി ഗീതം പാടിക്കൊണ്ടു 'ധർമ്മ മംഗളം' എന്നുപേരുള്ള ഒരു പുസ്തകം എഴുതി.

ധർമ്മ ഹോയിലാ യവനരൂപീ
മാഥായ ദിലാ കാലോ ടൂപി
ധർമ്മേർ ശത്രു കരിതേ വിനാശ്.

ധർമ്മത്തിന്റെ ശത്രുക്കളെ സംഹരിക്കാനായി, ധർമ്മം യവനനായി അവതരിച്ചു. തലിയൽ കറുത്ത തൊപ്പിയും വച്ചു.

എന്നു പറഞ്ഞാൽ, വിദേശീയ ആക്രമണകാരികളായ മുസൽമാൻമാർ, ഹിന്ദുധർമ്മാവലംബികളും അയലത്തുകാരുമായ, ബംഗാളികളെ പീഡിപ്പിക്കാൻ തുടങ്ങിയപ്പോൾ, അവർക്ക് പരമസുഖമായെന്നർഥം. ഇന്നലെ കഴിഞ്ഞ കാര്യമാണല്ലോ. തന്റെ സ്വന്തം ജനങ്ങളുമായി മല്ലടിച്ചുകൊണ്ടുതന്നെ, എത്രയോ വലിയ മനുഷ്യനായിരുന്ന ചിത്തരഞ്ജൻ ദാസിന്റെ ജീവിതം മുഴുവൻ കഴിഞ്ഞുകൂടി. ഇന്നും ആ വഴക്കുകൾ തീർന്നോ? ഇക്കാണുന്ന യുവസംഘത്തിനുള്ളിലും അന്വേഷിച്ചുനോക്കിയാൽ, ഒരു പതിമ്മൂന്നു പക്ഷക്കാരെങ്കിലുമുണ്ടാകും. ഒരാൾക്കു മറ്റൊരാളെ കണ്ടുകൂടാ. ഇതിനുള്ളിൽ എത്രയെത്ര അഭിപ്രായ വ്യത്യാസങ്ങളാണുള്ളത്. മാനാപമാനങ്ങളെച്ചൊല്ലിയുള്ള എത്രയെത്ര സൗന്ദര്യപ്പിണക്കങ്ങൾ! ഇങ്ങനെ പുറമെ നിന്നു വച്ചുകെട്ടി ഉണ്ടാക്കുന്ന ആൾക്കൂട്ടത്തെ ഓർഗനൈസേഷൻ എന്നു പറയാമോ? ഓർഗാനിക്ക് (സംഘടിതമോ അഥവാ യൗഗികമോ) പദാർഥ വിശേഷത്തെപ്പോലെ, ഇതിന്റെ പെരുവിരലിന്റെ നഖത്തിന്മേൽ, ഒരു സൂചി കുത്തിക്കടത്തിയാൽ, ശിരോരോമം വരെ കോരിത്തരിക്കുമോ? എന്നാൽ എന്നാണോ അങ്ങനെ സംഭവിക്കുന്നത് — അതായത് കാലിനേറ്റ ക്ഷതത്തിന്റെ വേദന ശിരസ്സു വരെ എത്തുന്നത് — അന്നു ബംഗാളിലെങ്കിലും ഉപായഹീനതയെച്ചുറ്റിയുള്ള പരാതിയൊന്നും കേൾക്കപ്പെടുകയില്ല.

അദ്ദേഹം ബ്രിട്ടീഷ് വസ്തുക്കൾ ബഹിഷ്കരിക്കുന്നതിനെ അനുകൂലിച്ചിരുന്നു. എന്നാൽ, ഖദറിനോടുള്ള രസക്കേടു മറച്ചു വച്ചിരുന്നുമില്ല. പറഞ്ഞു: "ഇൻഡ്യയിലെ ഇരുപതു ലക്ഷം രൂപവിലയ്ക്കുള്ള ഖദറുകൊണ്ട്, എൺപതുകോടിരൂപയുടെ കുറവു പരിഹരിക്കപ്പെടുകയില്ല. മരം കൊണ്ടുള്ള ചർക്കക്ക് ഇരുമ്പുകൊണ്ടുള്ള യന്ത്രത്തെ തോൽപിക്കാൻ സാധ്യമല്ല. ഇനി അങ്ങനെ സംഭവിച്ചാൽ തന്നെ, അതുകൊണ്ട് മനുഷ്യനന്മക്കുള്ള മാർഗം പ്രസക്ത

മാകുന്നുമില്ല.

"ബംഗാളിലെ ഒരു ഗ്രാമത്തിലാണ് എന്റെ വീട്. എനിക്ക് ബംഗാളിനെ അറിയാൻ പാടില്ലെന്നുള്ള അപവാദം എന്റെ ഏറ്റവും വലിയ ശത്രുപോലും എന്റെ മേൽ ആരോപിക്കുകയില്ല. ഞാൻ വീടുവീടാന്തരം കയറിയിറങ്ങിനോക്കി. അവിടെ ഈ ബഹിഷ്കരണ മൊന്നും കണ്ടില്ല. ദേശഭക്തന്മാരായ രണ്ടു നാലു പുരുഷന്മാർ ഈ നിയമം പാലിച്ചെന്നു വന്നേക്കാം. എന്നാൽ, പെണ്ണുങ്ങളുടെ കാര്യ മൊന്നും ഇതുകൊണ്ടു നടപ്പാവില്ല. മറ്റുള്ള സ്ഥലങ്ങളിലെ കാര്യം എനിക്കറിഞ്ഞുകൂടാ. ബംഗാളിലെ സ്ത്രീകൾക്കു വൈകുന്നേരമാ കുമ്പോഴേക്കും പലതരം വസ്ത്രങ്ങളുടെ ആവശ്യം നേരിടുന്നു. ഒരു സാമൂഹ്യാചാരമാണത്. രക്തത്തിൽ കലർന്നുകിടക്കുന്ന സം സ്കാരവിശേഷം. സദസ്സിൽ നിന്നുകൊണ്ടു തൊണ്ട പൊട്ടു മാറുച്ച ത്തിൽ ഖദറിന്റെ മാഹാത്മ്യം പ്രകീർത്തിച്ചാലും, അതൊന്നും ഗ്രാമ ത്തിലെ ഏകാന്തമായ അന്തഃപ്പുരത്തിൽ കടന്നു ചെല്ലുകയില്ല. സുഖ മായി കഴിയുന്ന ഗൃഹസ്ഥന്മാരുടെ കാര്യം മാത്രമല്ല, ഞാൻ പറ യുന്നത്. ദരിദ്രരായ കൃഷിപ്പണിക്കാരുടെ കാര്യം കൂടിയാണ്. സത്യ മാണ്, ഞാനീ പറയുന്നത്. അത് അംഗീകരിക്കുന്നതാണ് നല്ലതും. ബംഗാളിലെ ഏതെങ്കിലുമൊരു സബ്ഡിവിഷനിൽ രണ്ടു മൂന്നു ഖദർനൂൽ ചർക്കയിൽ നൂറ്റെടുക്കുന്നുണ്ടെന്ന കണക്കു പറഞ്ഞാ ലൊന്നും, ഇതിനു സമാധാനമാകയില്ല. അത് ഖദറിനെക്കുറിച്ചുള്ള വിവരണം മാത്രമാണ്. ചർക്കയുടെ സ്ഥിതിയും അതുതന്നെ. നമ്മുടെ കൃഷിക്കാരുടേയും കൂലിപ്പണിക്കാരുടേയും ദരിദ്രഭവന ങ്ങളിലെ സ്ത്രീകൾക്കു പകലന്തിയാകുവോളം പണി എടുക്കേ ണ്ടിവരുന്നു. അതിനിടയിൽ ഒരു മണിക്കൂറോ അരമണിക്കൂറോ സമയം വിശ്രമം കിട്ടിയാൽ തന്നെ, അപ്പോൾ മഹാത്മജിയുടെ നിർ ദേശമാണിതെന്നു പറഞ്ഞു, ചർക്കയുടെ ഹാൻഡിൽ അവരുടെ കൈയ്ക്കുള്ളിൽ തിരുകിപ്പിടിപ്പിച്ചു വച്ചു കൊടുത്താലും അവർ ഉറക്കം തൂങ്ങിപ്പോകും. ഞാൻ അതിന് അവരെ കുറ്റപ്പെടുത്തുകയില്ല. ശരിയായ പ്രയോജനമില്ലാത്തതുകൊണ്ടു തന്നെയാണ് അങ്ങനെ സംഭവിക്കുന്നതെന്നു തോന്നുന്നു."

അക്കാലത്ത് പരശുരാമൻ എന്ന ഗുപ്തനാമം ഉപയോഗിച്ചു ശരത്ചന്ദ്രൻ 'വേണു'വിൽ ഒരു ലേഖനം എഴുതി.[1] അതിൽ എല്ലാ ആക്ഷേപങ്ങൾക്കും മറുപടി പറഞ്ഞുകൊണ്ടു ചർക്കയെ നിശിത മായി എതിർത്തു. കുറച്ചുകാലം മുമ്പ് ഇതേ പ്രശ്നത്തെ മുൻനിർത്തി രവീന്ദ്രനാഥനെ എതിർത്തിരുന്നു. ഇപ്പോൾ, അദ്ദേഹത്തെ തനിക്കനു കൂലമായി ഉദ്ധരിച്ചു. ചർക്കയുടെ അർഥശാസ്ത്രവുമായി ശരത് ബാബു തെല്ലും യോജിച്ചില്ല. അതിനാൽ, അദ്ദേഹം മഹാത്മജിയുടെ എതിരാണെന്ന് ആളുകൾ വിശ്വസിച്ചുപോന്നു. തീർച്ചയായും ആയി രുന്നുതാനും. പോരെങ്കിൽ കുറെയധികം ഉഗ്രനും. എന്നാൽ, ഈ

1. 1929 ഫെബ്രുവരി

ഉഗ്രതയും വിരോധവുമെല്ലാം ചെറിയൊരിടത്തിലായിരുന്നു രൂപം കൊണ്ട് ഒതുങ്ങി നിന്നത്. അതെല്ലാമുണ്ടായിരുന്നിട്ടും മഹാത്മജി യോടുള്ള സ്നേഹത്തിനു യാതൊരു കോട്ടവും സംഭവിച്ചിരുന്നില്ല. വ്യക്തിപരമായി മുസൽമാന്മാരോടുള്ള സ്നേഹബന്ധത്തിനു യാതൊരുലച്ചിലും തട്ടിയിരുന്നില്ല. ഏതാനും മാസങ്ങൾക്ക് മുമ്പാണ്[1] മാലികാദായുടെ അഭയാശ്രമത്തിൽ വച്ച്, വിക്രമപുരത്തിലെ യുവാക്കന്മാരുടേയും വിദ്യാർഥികളുടേയും സമ്മേളനത്തിൽ അധ്യക്ഷത വഹിച്ചുകൊണ്ട്, പ്രോഗ്രാമിനെപ്പറ്റിയൊന്നും ചിന്തിക്കാതെ, സത്യനിഷ്ഠയുടെ വ്രതം സ്വീകരിക്കണമെന്നു പറഞ്ഞത്. നിർഭയത്വം ശീലിക്കണമെന്നു പറഞ്ഞു: "സാഹസത്തെ വരിക്കുക, നിർഭയത്വം സമ്പാദിക്കുക ഇതു രണ്ടും ഒന്നല്ല. ഒന്നു ദേഹത്തെ സംബന്ധിക്കുന്നതാണെങ്കിൽ മറ്റത് മനസ്സിനെ ആശ്രയിക്കുന്നതാണ്. ദേഹശക്തിയും സാമർഥ്യവും വർധിച്ചാൽ പ്രായേണ തന്നെക്കാൾ ദുർബലന്മാരായവരെ തോൽപിക്കാൻ കഴിയുന്നു. എന്നാൽ നിർഭയത്വം ശീലിച്ചാൽ ശക്തിശാലിയെപ്പോലും പരാജിതനാക്കാൻ കഴിയുന്നു. ലോകത്തിലാർക്കും അവനെ തടയാൻ സാധിക്കുകയില്ല. അവൻ അജയ്യനാണ്."

മിക്കവാറും ഇങ്ങനെയുള്ള ചിന്തകൾ, താൽക്കാലിക പരിതസ്ഥിതികളോടുള്ള താൽക്കാലിക പ്രതികരണം മാത്രമായിരുന്നു. ഉദാഹരണമായി, ബാർദോളിയെപ്പറ്റിയുള്ള പ്രശംസകൾകേട്ടപ്പോൾ ശരത്ചന്ദ്രന്റെ പ്രാദേശികാഭിമാനം ഉണർന്നു. ആ ആവേശത്തിന്റെ കുതിച്ചു ചാട്ടത്തിൽ എന്തൊക്കെയോ പറഞ്ഞു. അതൊന്നും തന്നെ, അദ്ദേഹത്തെപ്പോലുള്ള ഒരു ശിൽപിക്കു പറയാൻ കൊള്ളാവുന്നതായിരുന്നുമില്ല. രാഷ്ട്രീയം കരിവാരി നിറച്ചു വച്ചിട്ടുള്ള ഒരു മുറിയാണ്. അതിൽ പ്രവേശിച്ചാൽ കരിപുരളാതെ ആർക്കും വെളിയിൽ വരാനൊക്കുകയില്ല. പിന്നെ, ബംഗാളിലെ അന്നത്തെ സ്ഥിതിയും അത്രമെച്ചമൊന്നുമായിരുന്നില്ല. അനേകം ചേരികൾ, അനേകം തട്ടുകളിൽ — അതായിരുന്നു സ്ഥിതി. ഏതുകാരണം കൊണ്ടായാലും ഒരാൾ ഒരു പക്ഷവുമായി ബന്ധപ്പെട്ടാൽ, പിന്നെ, പക്ഷപാതിയാവാതെ തരമില്ലെന്നാവും. ശരത്ചന്ദ്രൻ ഹുഗ്ളിജില്ലാക്കാരനായിരുന്നു. എന്നാൽ, ആ ജില്ലയിലെ കോൺഗ്രസ്സ് പ്രവർത്തകർ അദ്ദേഹത്തെ ഒരിക്കലും ക്ഷണിച്ചിരുന്നില്ല. അത് ഖദർ പക്ഷക്കാരുടെ പിടിയിലായിരുന്നു. ഒരാൾ ചോദിച്ചു: "അങ്ങയുടെ ജില്ലയിലുള്ളവർ അങ്ങയെ വിളിക്കുന്നില്ലല്ലോ. അത് അപമാനകരമല്ലേ?"

അദ്ദേഹം പറഞ്ഞു: "വിളിക്കാതിരുന്നത് നന്നായി. എനിക്ക് നല്ല സുഖമില്ല. വിളിച്ചാലും പോകാൻ പറ്റാതെവരും. അപ്പോൾ അവർക്ക് ദേഷ്യമാകും. ഇനി പോയാൽ, അവരെന്നെ പ്രസംഗിക്കാൻ ക്ഷണിക്കുമെന്നു വിചാരിക്കുന്നുണ്ടോ? ആർക്കെങ്കിലും സാധി

(1) 1929 ഡിസംബർ

ക്കുമോ വിശ്വസിക്കാൻ, ഇത്രമാത്രം കഥാ പുസ്തകങ്ങൾ എഴുതുന്ന ഒരു മനുഷ്യനു പ്രസംഗിക്കാൻ സാധിക്കുകയില്ലെന്ന്. അതാണ്, ഞാൻ പറയുന്നത് അവർ എന്നെ വിളിക്കാതിരുന്നത് എന്നോടു ചെയ്ത ഉപകാരമാണെന്ന്."

അപ്പോഴും പോകാറുണ്ടായിരുന്നു, കോൺഗ്രസ്സ് സമ്മേളനങ്ങളിൽ പങ്കുകൊള്ളാൻ. രാവീ നദീതീരത്തു പണ്ഡിറ്റ് ജവാഹർലാൽ നെഹ്റുവിന്റെ അധ്യക്ഷതയിൽ കൂടിയ കോൺഗ്രസ്സിന്റെ സുപ്രധാന സമ്മേളനത്തിൽ, ശരത്ചന്ദ്രനും പങ്കെടുത്തു. ആ സമ്മേളനത്തിലാണ്, പൂർണ സ്വരാജ്യം എന്ന അവകാശവാദം ഉന്നയിച്ചത്. അന്നു പ്രവാസികളായ ബംഗാളികൾ തങ്ങളുടെ അജയ്യകഥാശിൽപിയെ ഹാർദികമായി അഭിനന്ദിച്ചു. ആ അഭിനന്ദനത്തിനു മറുപടി പറയവേ ശരത്ചന്ദ്രൻ പ്രഖ്യാപിച്ചു, "അഭിമാനം കൊള്ളാൻ പറ്റിയ ഒരൊറ്റ വസ്തുമാത്രമേ നമ്മുടെ പക്കലുള്ളു– ഭാഷ മാത്രം . . . .!" അദ്ദേഹത്തിന്റെ ആരോഗ്യം ദിവസം ചെല്ലുന്തോറും ക്ഷയിച്ചുകൊണ്ടിരുന്നു. കേദാരനാഥ വന്ദ്യോപാധ്യായന് എഴുതി[1] "സുഖമാണ്. രാപകൽ, ചാരുകസേരയിൽ ചടഞ്ഞുകൂടി, വരാന്തയിൽ തന്നെ കഴിച്ചുകൂട്ടുന്നു. വലതുകാലിനു സ്വാധീനമില്ല. വലതു ചെവികൊണ്ടു കേൾക്കാനും വയ്യ. അർശസ്സിന്റെ മട്ടിൽ തുടർച്ചയായി രക്തമങ്ങനെ സദാ പോകുന്നുമുണ്ട്. ഇടയ്ക്ക് സ്വപ്നം കാണും. ഞെട്ടിപ്പിടഞ്ഞുണരും. മഹാനദി മുമ്പിൽ തന്നെ ഒഴുകുന്നു. അക്കരെപ്പറ്റിയ വഞ്ചികൾ എണ്ണാൻ തുടങ്ങുകയായി. പിന്നെ, എപ്പോഴാണു മയങ്ങി മയങ്ങി മയങ്ങി കണ്ണ് പെട്ടെന്ന് അടഞ്ഞു പോകുന്നതെന്ന് അറിയാറില്ല. എല്ലാം മറന്നു പോകുകയാണ്. തെക്കുഭാഗത്തുനിന്നു എത്തിനോക്കുന്ന കതിരവൻ, ശക്തിയായ വെയിലുകൊണ്ടു ശരീരം പൊള്ളിക്കുന്നു. കണ്ണുതുറക്കുമ്പോൾ ഹുക്കയുടെ കുഴൽവലിച്ചെടുത്തുനോക്കും. എന്നിട്ടു പറയും, 'ആരാ അവിടെ? ഈ കുഴലൊന്നു നിറച്ചുതരാൻ! ' ഒരു പക്ഷേ, നിറച്ചുതരുന്നുമുണ്ടാകും. വലിക്കുമ്പൊ ഴല്ലേ അറിയുന്നത്, പുകയില്ലെന്ന്. ദേഷ്യപ്പെട്ടാൽ, ജോലിക്കാരൻ പറയും, 'അങ്ങ് ഉറങ്ങുകയായിരുന്നു. നിറച്ചുവച്ചതാണ്. എരിഞ്ഞുപോയി!' പരീക്ഷിച്ചു നോക്കാനുള്ള ശക്തിയുമില്ല. എന്നാലും ഉറക്കെ ശകാരിക്കും. എന്നിട്ടുപറയും. 'അതെ; അതെ; ഉറങ്ങുകയായിരുന്നു. അല്ലെങ്കിൽത്തന്നെ എന്ത്? കള്ളൻ! എന്നാൽ ഇനി ഡൽഹിയിൽ നിന്നുകൊണ്ടുവന്ന ആ ഹുക്കാനിറയ്ക്ക്. വേഗം കെടുകയില്ലല്ലോ!' അവനങ്ങുപോകുമ്പോൾ, മനസ്സുകൊണ്ടു പറഞ്ഞുപോകും, ഈശ്വരാ! സത്യത്തിൽ അങ്ങ്, എന്റെ അപേക്ഷ എന്താണ്, കൈക്കൊള്ളാത്തത്? ആരും അങ്ങയെ ആക്ഷേപിക്കുകയില്ല. എന്റെ പൊന്നു ഭഗവാനേ! ഞാൻ തലതൊട്ടു സത്യം ചെയ്യുകയാണ്. അങ്ങു കനിയണമേ!!

(1) 1930 ഡിസംബർ 23

"അറിയാം, ഒരു ദിവസം കേൾക്കും. എന്നെപ്പോലെതന്നെ, സമയം പൊയ്ക്കഴിയുമ്പോൾ. അത് സന്തോഷമായി സ്വീകരിക്കാൻ പറ്റില്ല. ക്ഷണം കിട്ടിയിട്ടുണ്ട്. പാഥേയവും റെഡിയാണ്. ഉറങ്ങാൻ തുടങ്ങുമ്പോഴും ഉണരുമ്പോഴും വായിക്കാറുണ്ട്. വളരെ നാളായിട്ടുള്ള സ്വഭാവമാണ്. എന്തുമാത്രം കറപ്പാണ് രക്തത്തിൽ കലർന്നു കിടക്കുന്നത്? കണക്കില്ല. തോറ്റിട്ടുണ്ട്, വളരെപ്പേരോട്. എന്നാൽ തോൽപിച്ചത് എന്റെ മോനെ! കസ്റ്റംസ്കാരേ മാത്രം. അതുകൊണ്ട് ഒരു കാര്യം ഉറപ്പാണ്. ഉറക്കത്തിലും പാഥേയത്തിന്റെ രസം താഴെത്തന്നെ വീഴും."

ആരോഗ്യം എത്രയെങ്കിലും വഷളാകട്ടെ. എന്നാലും, പ്രിയപ്പെട്ട സുഭാഷിനെ കൈവിടാൻ, ആ നിലയിലും പറ്റുമായിരുന്നില്ല. അതുകൊണ്ടാണ്, അടുത്തകൊല്ലം ഹാവഡാ ജില്ലാ കോൺഗ്രസ്സു കമ്മിറ്റി തെരഞ്ഞെടുപ്പിൽ, വളരെയൊക്കെ ഒച്ചപ്പാടും, ശോഗാവിളികളും, ശകാരങ്ങളും വടിചുഴറ്റലും മറ്റുമൊക്കെയുണ്ടായത്. വടിയെ ഭയന്ന്, മുള്ളുകമ്പിവേലി കെട്ടി, വൈദ്യുതീകരണവുമൊക്കെ ചെയ്തു വച്ചിരുന്നു. അതുകൊണ്ടാവാം ബഹളമുണ്ടായില്ല. ഇലക്ഷനെല്ലാം നിർവിഘ്നം സമാപിച്ചു. ശരത്ബാബുവിന്റെ പാർട്ടി — അതെ, സുഭാഷ്ബാബുവിന്റെ പാർട്ടിതന്നെ — പിന്നെയും അധികാരത്തിലേറി. പത്തുകൊല്ലമായി നിരന്തരം അവരുടെ തേർവാഴ്ച നടന്നുപോന്നു. ആ നിക്ഷിപ്തതാൽപര്യം ഉപേക്ഷിക്കാൻ പറ്റുമോ? കൊള്ളാം! അവരുടെ പാർട്ടിക്കാരുടെ വാദം ഇങ്ങനെയാണ്. "തെറ്റുകളുണ്ടാകും, വളരെ ഏറെ. എന്നാൽ, നിങ്ങളാരാണ് ചോദിക്കാൻ? നാടു സ്വതന്ത്രമാകുമെങ്കിൽ, അത് ഞങ്ങൾ മുഖാന്തരം തന്നെയാകും സംഭവിക്കുക. നിങ്ങൾ വഴിയാവില്ല. അതിലൊന്നും കയ്യിടാൻ വരണ്ട."

എന്നാൽ എതിർ പക്ഷക്കാരും പെട്ടെന്നങ്ങുവകവച്ചു കൊടുക്കുമോ? അങ്ങനെ, ആവേശവും ആക്രോശവുമെല്ലാം രംഗപ്രവേശം ചെയ്തു. ഒരു കത്തിൽ ശരത്ബാബു, ഈ കക്ഷിമാത്സര്യത്തിന്റെ തനിസ്വരൂപം തന്റെ സഹജമായ വിനോദരസം കലർന്ന ശൈലിയിൽ വർണിച്ചിട്ടുണ്ട് (1) "ദേശോദ്ധാരണത്തിനായി സുഭാഷിന്റെ പക്ഷക്കാർ എന്നെ ബലാൽക്കാരമായി കുമില്ലയിലേക്കു പിടിച്ചുകൊണ്ടുപോയി. വഴിമധ്യേ ഒരു പക്ഷക്കാർ 'ഷെംഷെം' വിളിച്ചു. ജനൽവഴി, കരികലക്കിയ തീർഥം തലവഴി മേലാകെ ഒഴിച്ച് അവരുടെ സ്നേഹാദരങ്ങൾ പ്രകടിപ്പിച്ചു. മറുപക്ഷക്കാരും വിട്ടില്ല. പന്ത്രണ്ടു കുതിരപൂട്ടിയ വണ്ടിയിലായിരുന്ന ഘോഷയാത്ര. അങ്ങനെയവർ കാണിച്ചുകൊടുത്തു, കരി കലക്കിയ വെള്ളം ഒന്നുമല്ലെന്ന്. മിഥ്യയാണ്, വെറും മായയാണത് എന്നൊക്കെ. എന്തുമാകട്ടെ രൂപനാരായണന്റെ കരയിൽ മടങ്ങിയെത്തി. ശ്രീ അരവിന്ദന്റെ മുക്ത

(1) 1931 നവംബർ

മനുഷ്യനിൽ വ്യക്തിഗതമായ ആഗ്രഹമില്ല എങ്കിലും ആ ശക്തിനേടി എടുക്കാൻ എനിക്കിനി താമസമൊന്നുമില്ല. പന്ത്രണ്ടുകുതിരകെട്ടിയ വണ്ടിക്ക് ജയ്! കരികലക്കിയ വെള്ളത്തിനു ജയ്!!"

കുമില്ലയിൽപോയി, ത്രിപുരാ രാഷ്ട്രീയ പ്രവർത്തകരുടേയും, ജില്ലാ വിദ്യാർഥി പരിഷത്തിന്റെയും സമ്മേളനത്തിൽ പങ്കെടുക്കാൻ. സുഭാഷ്ബോസുമുണ്ടായിരുന്നുകൂടെ. വഴിനീളെ ഗംഭീരമായ സ്വാഗതമാണ് ലഭിച്ചത്. രോമാഞ്ചക്കുപ്പായം അണിയിച്ച സ്വീകരണങ്ങൾ! സമ്മേളനാധ്യക്ഷനായിരുന്നു, സുഭാഷ്ബോസ്. ഉദ്ഘാടകൻ ശരത്ബാബുവും. അദ്ദേഹം ഒരു കാര്യം മാത്രമാണ് പറഞ്ഞത്. "നിങ്ങൾക്കുതരാൻ ഞാനൊരു സന്ദേശം കൊണ്ടുവന്നിട്ടുണ്ട്. സ്വാതന്ത്ര്യത്തിന്റെ സന്ദേശം. ബംഗാളിലെ ചെറുപ്പക്കാരുടേയും വിദ്യാർഥികളുടേയും ഉദ്ദേശ്യം സഫലമാകട്ടെ, എന്നു ഞാൻ പ്രാർഥിക്കുന്നു. സേവനത്തിന്റെയും പീഡാനുഭവങ്ങളുടേയും മാർഗത്തിലൂടെ ഭാരതത്തിന് അതിന്റെ ലക്ഷ്യം കൈവരിക്കാൻ അവർ സഹായിക്കട്ടെ! എനിക്കൊരു ദുഃഖമേയുള്ളു. ഈ പ്രക്ഷോഭണം സാഫല്യമടയുന്നത് കാണുവാൻ എനിക്കു സാധിക്കുകയില്ലെന്നുള്ളതാണത്."

സഹജമായ ഈ പരിഹാസവൃത്തി ഉണ്ടായിരുന്നെങ്കിലും, രാഷ്ട്രീയ വിതണ്ഡതാവാദം അദ്ദേഹത്തെ വളരെ നാൾ കെട്ടിവരിഞ്ഞു നിറുത്തിയില്ല. ഒടുവിൽ തന്റെ സാഹിത്യ മണ്ഡലത്തിലേക്കു തന്നെ മടങ്ങിപ്പോന്നു. താനുൾക്കൊണ്ടിരുന്ന ഗതിശീലമായ തടസ്ഥവൃത്തിയിലേക്കു തന്നെ. പഴയ പോലെ തന്നിലുള്ള മനുഷ്യനെ സ്നേഹിക്കാൻ തുടങ്ങി.

അതുകൊണ്ടാണ്, പിന്നെ ഒരു മൂന്നു കൊല്ലം കഴിഞ്ഞ്, മഹാത്മജി കോൺഗ്രസ് മെംബർ സ്ഥാനം രാജിവച്ചപ്പോൾ, ശരത്ചന്ദ്രൻ ഒരു കലാകാരൻ ഉൾക്കൊള്ളുന്ന അന്തർദൃഷ്ടിയോടെ ഇങ്ങനെ എഴുതിയത്(1): "ചർക്കകൊണ്ടു നാടിന് അഭിവൃദ്ധി ഉണ്ടായോ ഇല്ലയോ? അദ്രോഹവും നിസ്സഹകരണവും നാടിനു രാഷ്ട്രീയ മോചനം നേടിക്കൊടുത്തോ ഇല്ലയോ? നിയമ നിഷേധ പ്രസ്ഥാനത്തിന്റെ അവസാനഫലം എന്തായിരിക്കും? ഈ പ്രശ്നങ്ങളൊന്നും ഇപ്പോൾ ഉത്ഭവിക്കുന്നില്ല. എന്നാൽ, മഹാത്മാവിന്റെ ആ അവകാശവാദം സത്യമായിരുന്നുവെന്ന വസ്തുത അംഗീകരിച്ചു കൊള്ളുന്നു. അദ്ദേഹം കാണിച്ച വഴിയേ പോയതുകൊണ്ടു ഭാരതത്തിനു നഷ്ടമൊന്നും വന്നില്ലെന്ന് . . . . . . ഭാവിയിൽ, അദ്ദേഹത്തിന്റെ അഭിപ്രായമോ അഥവാ മാർഗമോ, ഒരു പക്ഷേ, രണ്ടും തന്നെയോ, മാറിയെന്നുവരാം. ആദർശത്തിന്റെ ചിഹ്നവും അവശേഷിച്ചില്ലെന്നുവരാം. എന്നാലും അദ്ദേഹം യാതൊന്നാണോ തന്നിട്ടു പോയത്, അത് ശാശ്വതമായി നിലകൊള്ളും. മറ്റെന്തൊക്കെ മാറ്റങ്ങളു

---

(1) 1934.

ണ്ടായാലും, അടിമത്തച്ചങ്ങലയിൽനിന്നു വിമുക്തമാകുന്ന ഭാരതത്തിനു ഗാന്ധിജിയോടുള്ള ഈ കടപ്പാട് ഒരു നാളും വിസ്മരിക്കാൻ സാധിക്കുകയില്ല. ഇന്നദ്ദേഹം കോൺഗ്രസ്സിൽ നിന്നു വെളിയിൽ പോന്നു. അതിനെ ഉപേക്ഷിച്ചില്ല. ഉപേക്ഷിക്കാനൊരു വഴിയുമില്ല. താൻ വളർത്തി മനുഷ്യനാക്കിയ ശിശു ഇന്നു വലുതായി. അതുകൊണ്ടു തന്റെ കഠോരനിയന്ത്രണമാകുന്ന പാശത്തിൽ നിന്ന് അതിനെ മോചിപ്പിച്ചു. സ്വമേധയാ മുക്തികൊടുത്തു. അതിൽ ദുഃഖിക്കാനൊരു കാരണവുമില്ല. ഈ മുക്തിയിൽ നിന്ന് ഇരുകൂട്ടർക്കും മംഗളം ഭവിക്കും എന്നു ഞാൻ ആശിക്കുന്നു."

## 20

സാധാരണഗതിയിൽ സാഹിത്യകാരനിൽ ചില പ്രത്യേകതകളുണ്ടാകാറുണ്ട്. സാധാരണ ജനങ്ങളിൽ നിന്നും, അതയാളെ വേർതിരിച്ചു നിർത്തുകയും ചെയ്യും. വേണമെങ്കിൽ അതിനെ ഒരു വക 'കിറുക്കെ'ന്നോ മറ്റോ പറയാം. പക്ഷി മൃഗാദികളോട് ശരത് ബാബുവിനുണ്ടായിരുന്ന വാത്സല്യം ഏതാണ്ട് ആ 'കിറുക്ക്' വരെ എത്തിനിന്നു. വളരെക്കൊല്ലം മുമ്പാണ്. കാശിയിൽ വച്ച് ഒരു വിദ്യാർഥി അദ്ദേഹത്തോടു ചോദിച്ചു: "അങ്ങയുടെ നോവലുകളിൽ വർണിക്കപ്പെട്ടിട്ടുള്ള മാനവത എന്നെ വളരെയധികം വശീകരിച്ചിട്ടുണ്ട്. എന്നാൽ, പട്ടികൾക്കു വേണ്ടി അങ്ങ് ഇത്രമാത്രം പണം ചെലവാക്കുന്നത് എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല."

ശരത്ചന്ദ്രൻ പുഞ്ചിരി തൂകി. എന്നിട്ടുപറഞ്ഞു: "നിങ്ങൾ പറയുന്നത് ശരിയാണ്. പക്ഷേ, മനുഷ്യനുവേണ്ടി ഞാൻ ഇതിനെക്കാൾ വളരെയധികം പണം ചെലവാക്കിയിട്ടുണ്ടെന്ന വസ്തുത, നിങ്ങൾക്കറിയാൻ പാടില്ലായിരിക്കും."

ശരത്ചന്ദ്രൻ പറഞ്ഞതു തെറ്റല്ല. മാനവീയകാരുണ്യത്തിന്റെ യാതൊരു പാഠമാണോ, കുട്ടിക്കാലത്തുതന്നെ, കൂട്ടുകാരൻ രാജുവിന്റെ പാഠശാലയിൽ നിന്നു പഠിച്ചത്, അതിനു ജീവിതാവസാനം വരെ അദ്ദേഹം രൂപം കൊടുത്തുകൊണ്ടിരുന്നു. ശോഷിതവർഗം റംഗൂണിൽവച്ച് അദ്ദേഹത്തിനു സർവസ്വമായിരുന്നു. ബംഗാളിൽ മടങ്ങിവന്നശേഷം ഗ്രാമീണർക്കുവേണ്ടി വിദ്യാലയങ്ങൾ ആരംഭിച്ചു. നിരത്തുകൾ നിർമ്മിച്ചുകൊടുത്തു, കടവുകൾ കെട്ടിച്ചു കൊടുത്തു. അവർക്കുവേണ്ടി കേസുകൾ നടത്തി. പല പ്രകാരത്തിലുള്ള സാമ്പത്തിക സഹായങ്ങൾ പലർക്കും ചെയ്തുകൊടുത്തു. അന്നൊരു നാൾ, പൗഷമാസക്കാലം തുള്ളിതോരാതെ പെയ്യുന്ന മഴ. കുടയുമെടുത്തു കവിയായ നരേന്ദ്രനുമൊരുമിച്ച് എന്തോ വാങ്ങാൻ പുറപ്പെട്ടു. പെട്ടെന്ന്, ശരത്ബാബുവിന്റെ ദൃഷ്ടി ഒരു പിച്ചക്കാരിയിൽ പതിഞ്ഞു. മഴകാരണം അവളുടെ വസ്ത്രമെല്ലാം നനഞ്ഞു കുതിർന്നിരുന്നു. കിടുകിടാവിറച്ചുകൊണ്ടു നിൽക്കുന്നു. പെട്ടെന്ന് പേഴ്സ് എടുത്തു. പിച്ചക്കാരിയുടെ കയ്യിലേക്കു കമഴ്ത്തി. നോട്ട്, ഒറ്റരൂപാ, ചില്ലറകൾ. അങ്ങനെ ധാരാളം പണം. നരേന്ദ്രദേവ് തടഞ്ഞു.

"ചേട്ടാ! എന്താണീ കാണിക്കുന്നത്?" അതൊന്നും വക വയ്ക്കാതെ ശരത്ചന്ദ്രൻ ആ പിച്ചക്കാരിയോടുപറഞ്ഞു: "ഇങ്ങനെയുള്ള തണുപ്പിൽ വെളിയിലിറങ്ങി നടക്കുരത്. സാധിക്കുന്നിടത്തോളം ഇതുകൊണ്ട് ആവശ്യങ്ങൾ നടത്തൂ. തീരുമ്പോൾ തരാം."

അദ്ദേഹം അവൾക്കു തൻെറ മേൽവിലാസം കുറിച്ചു കൊടുത്തു. മറ്റൊരു ദിവസം അതേ കവി നരേന്ദ്രദേവിൻെറ വീട്ടിലിരുന്നു വെടിപറഞ്ഞു രാത്രി വളരെ ഇരുട്ടി. കവി ദമ്പതിമാർ അദ്ദേഹത്തെ യാത്ര അയക്കാൻ കുറച്ചുദൂരം അനുഗമിച്ചു. അവർ മഹാനിർവാണ മഠത്തിൻെറ സമീപമെത്തി. അവിടെ ഉറപ്പുള്ള മതിലോ ഫുട്പാത്തോ ഒന്നുമില്ലായിരുന്നു. മുള്ളുവേലിയാണുണ്ടായിരുന്നത്. അടുത്തു ചെന്നു നോക്കിയപ്പോൾ കണ്ട കാഴ്ച! അപ്പോൾ ജനിച്ച ഒരു ശിശു. ഭാണ്ഡത്തിൽ പൊതിഞ്ഞു വച്ചിരിക്കുന്നു. ശരത് അവിടെ ഇരുന്ന് അഴിച്ചുനോക്കി. കുട്ടിയുടെ പിഞ്ചു മേനിയിൽ ഉറുമ്പുകൾ കട്ടപിടിച്ചു കടിച്ചിരിക്കുകയാണ്. കരുണസ്വരത്തിൽ, "എൻെറ കുഞ്ഞേ എനിക്കുവയ്യേ! ഞാൻ ചത്തേ!." എന്നിങ്ങനെ പറഞ്ഞുകൊണ്ട് അതിൻെറ ശരീരം തുടച്ചുണക്കാൻ തുടങ്ങി. പിന്നെ, രാധാറാണീ ദേവിയോടു പറഞ്ഞു: "രാധേ! കുറച്ചു ചൂടുള്ള പാലും പഞ്ഞികൊണ്ടുള്ള തിരിയും ഉണ്ടാക്കി കൊണ്ടുവരൂ." വേഗം എല്ലാം വന്നുചേർന്നു. അതിനുപാലു കൊടുത്തുകൊണ്ട് അദ്ദേഹം പറഞ്ഞു: "നിങ്ങൾ സ്റ്റേഷനിൽ വിവരം അറിയിക്കൂ."

രാധാറാണിദേവി പറഞ്ഞു: "വേണ്ട വേണ്ട. അതുവേണ്ട. ഞാൻ വളർത്തിക്കൊള്ളാം."

ശരത് പ്ഞ്ഞു: "പാടില്ല. ഇത് ഉപേക്ഷിക്കപ്പെട്ട കുട്ടിയാണ്. ഇതിനു പുറകിൽ കരുണാമയമായ വല്ല കഥയുമുണ്ടാകും. ചിലപ്പോൾ നാം വല്ല കുഴപ്പത്തിലും കുടുങ്ങാനും മതി."

രാത്രിസമയം. ഒരു കടയിൽപോയി ആദ്യം ആസ്പത്രിയിലേക്കു ഫോൺചെയ്തു. മറുപടികിട്ടി, "ഇങ്ങനെയുള്ള നവജാത ശിശുവിനെ നേരെ ആസ്പത്രിയിൽ എടുക്കാൻ നിയമമില്ല."

പിന്നീടു പോലീസിലേക്കു ഫോൺചെയ്തു. അവരും ഉടനെ വരാൻ തയ്യാറായിരുന്നില്ല .എങ്കിലും ശരത്ചന്ദ്രൻെറ പേരുകേട്ടപ്പോൾ വരാമെന്നായി. അൽപസമയത്തിനുള്ളിൽ രണ്ടു പോലീസുകാർ വന്നു. കുട്ടിയേയും കൊണ്ടുപോയി. അതുവരെ അദ്ദേഹം അവിടെ ഇരുന്നു. മാത്രമല്ല, അടുത്ത ദിവസം പൊരിയുന്ന വെയിലത്തു കടക്കാരനുപണം താൻ തന്നെ കൊണ്ടുക്കൊടുക്കുകയും ചെയ്തു.

കാലക്രമത്തിൽ ആ സംഭവവുമായി ബന്ധപ്പെട്ട് ഇങ്ങനെയൊരു അപവാദവും പ്രചരിച്ചു. അവിടെ ആ സമയം ഒരാൾക്കൂട്ടം വന്നു കൂടിയിരുന്നു. അതിൽ നിന്നൊരാൾ, ശരത്ചന്ദ്രനെ മനസ്സിലാക്കാതെ ഇങ്ങനെ പറഞ്ഞുപോലും, "ശരത്ബാബു ചിരകാലം ജീവിച്ചിരിക്കട്ടെ! ബംഗാളിലെ ഓരോ വീട്ടിനു മുമ്പിലും ഇങ്ങനെയുള്ള കുട്ടികളെ കണ്ടുമുട്ടാൻ ഇടയാകും."

ആ അപവാദത്തിൽ എത്രമാത്രം കഴമ്പുണ്ടെന്നു നിശ്ചയമില്ല. എന്നാൽ, ശരത്ചന്ദ്രൻ സുപ്രസിദ്ധനായിരുന്നു എന്നതിന് ഇത് നല്ലൊരു തെളിവാണ്. അന്ന്, ആ വിദ്യാർഥിയുടെ ചോദ്യത്തിന് ഉത്തരം പറയവേ ഇങ്ങനെയും പറഞ്ഞു: "മനുഷ്യനും പട്ടിയുമായി വലിയ വ്യത്യാസമൊന്നും ഞാൻ കാണുന്നില്ല. രണ്ടും മൃഗങ്ങൾ തന്നെ. ഇവർ രണ്ടുപേരിൽ പട്ടിയെയാണ് എനിക്കു കൂടുതൽ ഇഷ്ടം. അവ കുരയ്ക്കുകയോ കടിക്കുകയോ ചെയ്യുന്നത് ദേഷ്യം വരുമ്പോഴാണ്. എന്നാൽ മനുഷ്യനോ! പ്രത്യക്ഷത്തിൽ ചിരിച്ചു കൊണ്ടിരിക്കും. മനസ്സിൽ കടുത്ത വെറുപ്പും!"

ഭേലുവിൻെറ കഥ അപവാദമല്ല. പട്ടികളെ കുട്ടിക്കാലം മുതൽ തന്നെ ഇഷ്ടമായിരുന്നു. ബർമ്മയിൽ നിന്നു മടങ്ങിവന്നശേഷം, ഭാഗൽപുരിലെ ഒരു സ്നേഹിതന് ഒരു പട്ടിയെ കൊടുത്തു. അദ്ദേഹം അവിടെ ചെല്ലുമ്പോഴൊക്കെ പട്ടിക്ക് വളരെ സന്തോഷമായിരുന്നു. ചോദിക്കും: "എന്താ പപ്പീ! എങ്ങനെയിരിക്കുന്നു? ഇതുവരെ എവിടെയായിരുന്നു? വാവാ. സുഖമില്ലേ? എന്താ? ഓഹോ! കഷ്ടം! മേലൊക്കെ എന്തു പൊടിയാ! അയ്യോ! ഇതെന്തുപറ്റി? മുറിഞ്ഞോ? കടിപിടികൂടി? ഇല്ല ഒന്നും കാണുന്നില്ല. എത്ര വലിയ മുറിവാ! എന്തുപ്രയാസമുണ്ടാകും! പട്ടിയെ നിങ്ങൾ ഒട്ടും ശ്രദ്ധിക്കുന്നില്ല."

കണ്ണു രണ്ടും നിറയും. പിന്നെ ശുശ്രൂഷയായി. ചൂടുവെള്ളം. എണ്ണ, സോപ്പ്, മരുന്ന്, ബാൻഡേജ് എല്ലാം ചെയ്തിട്ട് കെട്ടിയിട്ട് ഉറക്കും. കുട്ടികൾക്കു മിഠായി കൊടുക്കുമ്പോഴും അതിനെ മറന്നിരുന്നില്ല. പറയും: "ഇതാ, മറന്നുപോയിട്ടോ. പപ്പിക്കും കൊടുക്കു കുഞ്ഞേ!" ദിവസവും കുളിപ്പിക്കും. സ്വന്തം കൈകൊണ്ടുപരിപ്പും ചോറും കൊടുക്കും. ആ പപ്പിയെ, ഒരു ദിവസം എന്തുകാരണം കൊണ്ടോ, ശരത്മജുംദാറിൻെറ മകൻ വെടിവച്ചുകൊന്നു. ഒരു പക്ഷേ, അത് അയാളുടെ വീട്ടിൽ ചെന്നിരിക്കും. അപ്പോൾ ആ സ്നേഹിതൻ അയാളുടെ തോക്കുപിടിച്ചു പറിച്ചു. അയാളെ അടിച്ചു. വഴക്കു മൂത്തു. കോടതികയറുമെന്നുള്ള നിലയായി. ആ സമയം അവിചാരിതമായി ശരത്ബാബു ഭാഗൽപൂരിൽ ചെന്നു. അദ്ദേഹം അക്കഥകേട്ടു ദേഷ്യപ്പെട്ടുപറഞ്ഞു, "ഞാനായിരുന്നെങ്കിൽ അവനെയും റിവാൾവറിനിരയാക്കുമായിരുന്നു. നിങ്ങൾ പേടിക്കണ്ട. അയാൾ കേസ്സു കൊടുക്കട്ടെ. ചെലവു ഞാൻ വഹിച്ചുകൊള്ളാം. അവൻ കൊന്നത് നമ്മുടെ കുട്ടിയെയാണ്." ശരത്ബാബു ശരത് മജുംദാറുടെ സ്നേഹിതനായിരുന്നു. വരുമ്പോഴൊക്കെ അവിടെപോയിരുന്നു, കാണാൻ. ഈ സംഭവത്തിനുശേഷം അങ്ങോട്ടു പോയേ ഇല്ല. വിളിച്ചിട്ടും പോയില്ല. പറഞ്ഞു: "അദ്ദേഹത്തെ ഇങ്ങോട്ടു വിളിക്കൂ. അദ്ദേഹത്തിൻെറ മകനല്ലേ പപ്പിയെ കൊന്നത്?"

കാശിയിൽ താമസിച്ചിരുന്ന കാലത്ത് ശരത്ബാബു ശൈലേശ് ബിഷിയോടുപറഞ്ഞു: "കാശിയിൽ വന്നാൽ ബ്രാഹ്മണ സദ്യ നടത്തണം. ഞാനെന്താ നിശ്ചയിച്ചിരിക്കുന്നതെന്നറിയാമോ? ഞാൻ

ശ്വാനസദ്യ നടത്തും. കാശിയിലെ പട്ടികൾ വളരെ ദുഃഖിതരാണ്. തീണ്ടൽ തൊടീൽ ഇവിടെ വളരെ കൂടുതലാണ്. പട്ടിയെ തൊട്ടാൽ മതി, കുളിക്കണമെന്നാ ഇവിടുത്ത നിയമം. പാവം! പട്ടികൾ! പട്ടിണി കിടന്നു ചാകുന്നു! ആഹാരം അവർക്കുവേണം കൊടുക്കാൻ".

ബിഷിമഹാശയൻ ഓരോ മുക്കിലും മൂലയിലും പട്ടിയെ അന്വേഷിച്ചു നടക്കാൻ തുടങ്ങി. എല്ലാറ്റിനെയും ഒരുമിച്ചുകൂട്ടി. വയറു നിറയെ സാപ്പാടുകൊടുത്തു. പട്ടികൾക്ക് ആഹാരം കൊടുക്കുന്നതുവരെ ആരുമൊന്നും കഴിക്കരുതെന്നായിരുന്നു, ആജ്ഞ.

ആരോഗ്യ ലാഭത്തിനുവേണ്ടി ദേവഘറിൽപോയി. അവിടെയും നടക്കാൻ ഇറങ്ങിയാൽ എവിടെ നിന്നെന്നറിയില്ല, ഒരു പട്ടിചെന്നു കൂടെക്കൂടും. എന്നാൽ, വീട്ടുടമസ്ഥനെയും വേലക്കാരനെയും ഭയന്നു വീട്ടിനുള്ളിൽ കയറാൻ ധൈര്യപ്പെട്ടിരുന്നില്ല. ആഹാരം മുഴുവൻ തനിക്കു കിട്ടാൻ വേണ്ടി തോട്ടക്കാരി അതിനെ തല്ലിയോടിച്ചിരുന്നു. ഒരു ദിവസം ശരത്ബാബു എങ്ങനെയോ ആ പട്ടിയുടെ കണ്ണുകളിൽ കണ്ണുനീർ നിറഞ്ഞിരിക്കുന്നതുകണ്ടു. അദ്ദേഹം ഭൃത്യന്മാരോടു കാരണം അന്വേഷിക്കാൻ തുടങ്ങി. ശബ്ദം കേട്ടു സ്നേഹിതനും വന്നു. അദ്ദേഹം കഥകളെല്ലാം കേട്ടപ്പോൾ, ചിരിച്ചുകൊണ്ടു പറഞ്ഞു, "ചേട്ടന്റെ കാര്യമെല്ലാം വിചിത്രമാണ്. മനുഷ്യർക്ക് ആഹാരം കിട്ടുന്നില്ല. അങ്ങ്, തെണ്ടിപ്പട്ടികളെ വിളിച്ചു വരുത്തി ഊട്ടുന്നു. കൊള്ളാം!" എന്നാൽ, ശരത് സമ്മതിച്ചില്ല. അദ്ദേഹം ആ പട്ടിക്കു വയറു നിറയെ ആഹാരം കൊടുത്തു. അതിനോടുള്ള സ്നേഹം കൊണ്ടു, രണ്ടുനാൾ കൂടി അവിടെ താമസിച്ചു. മൂന്നാം ദിവസം യാത്രതിരിച്ചപ്പോൾ, വാസ്തവത്തിൽ ആ പട്ടി സ്റ്റേഷൻ വരെ അനുഗമിച്ചു. അതിന്റെ ഓർമ്മ ശാശ്വതീകരിച്ചുകൊണ്ടു ശരത്ബാബു എഴുതി: "വണ്ടികയറ്റാൻ കൂടെ വന്നവർക്കെല്ലാം ഞാൻ സമ്മാനം കൊടുത്തു. ഒന്നും കിട്ടാതെ പോയത് എന്റെ അതിഥിക്കുമാത്രം. ചൂടുള്ള വായുവിൽ പൊടി പറന്നുയർന്നു, മുമ്പിലൊരു തിരശ്ശീല പോലെ പരന്നുകിടന്നു. പോകുന്നതിനുമുമ്പ് ആ മറയുടെ ഉള്ളിലൂടെ ഞാൻ അസ്പഷ്ടമായികണ്ടു. സ്റ്റേഷന്റെ ഗേറ്റിനു വെളിയിൽ നിൽക്കുന്നു, എന്റെ അതിഥി. കണ്ണിമയ്ക്കാതെ എന്നെത്തന്നെ നോക്കിക്കൊണ്ട്. ചൂളം വിളിച്ചുകൊണ്ടു ട്രെയിൻ നീങ്ങി. വീട്ടിലേക്കു മടങ്ങാനുള്ള ആഗ്രഹമോ, ഉത്സാഹമോ ഒന്നും തന്നെ എന്റെ മനസ്സിൽ എത്ര തന്നെ ചികഞ്ഞു നോക്കിയിട്ടും കാണപ്പെട്ടില്ല. മനസ്സിൽ ഒരു വിചാരം മാത്രം തങ്ങിനിന്നു. എന്റെ അതിഥി ഇന്ന് മടങ്ങിച്ചെല്ലുമ്പോൾ വീട്ടിന്റെ ഇരുമ്പുഗേറ്റ് അടച്ചിരിക്കുന്നതായികാണും. അകത്തു കടക്കാൻ വഴിയൊന്നും കാണാതെ, നിൽക്കും. ഒരു പക്ഷേ, എന്നെയും കാത്തു രണ്ടുമൂന്നു ദിവസം വഴിയിൽ നിൽക്കും. നട്ടുച്ചനേരത്തെ നിശ്ശബ്ദതയിൽ, എപ്പോഴെങ്കിലും വാതിൽ തുറന്നു കിടക്കുന്നതായികണ്ടാൽ, മിണ്ടാതെ മുകളിലേക്കു കയറും. പിന്നെ, ഞാൻ കിടന്നിരുന്ന മുറിയിലെല്ലാം

തിരയും. ഒടുവിൽ എന്നെ കാണാതെ, വഴിയിലെ പട്ടി വഴിയെത്തന്നെ ശരണം പ്രാപിക്കുകയും ചെയ്യും.''

ശ്രീകാന്തൻ അവിചാരിതമായി തൻെറ കുട്ടിക്കാലത്തെ ഗ്രാമത്തിൽ ചെന്നു ചേരുന്നു. അപ്പോൾ ഒരു വീടിൻെറ ഇടിഞ്ഞു പൊളിഞ്ഞ മേൽക്കൂരക്കു താഴെ കങ്കാള മാത്രനായ ഒരു പട്ടിയെ കാണുന്നു. ആ സമയം ഈ വേദന തന്നെയാണ്, അയാളുടെ മനസ്സിനേയും മഥിക്കുന്നത്. "ആ പട്ടി കുറേദൂരം ഒരുമിച്ചുനടന്നു. പിന്നെ നിന്നു. കണ്ണിൽപ്പെടുന്ന ദൂരംവരെ; പാവം പട്ടി, കണ്ണിമക്കാതെ നോക്കിക്കൊണ്ടുനിന്നു. അവനുമായുള്ള ആ പരിചയം ആദ്യത്തേതാണ്, അവസാനത്തേതും. എന്നാലും അതു കുറച്ചു മുമ്പോട്ടു കടന്നു യാത്രപറയാൻ വന്നു. ബന്ധുഹീനനും ലക്ഷ്യഹീനനുമായ ഞാൻ പോവുകയാണ്, പ്രവാസത്തിന്. അതുമടങ്ങിപ്പോകും. തൻെറ ഇരുളടഞ്ഞ, ഏകാന്തമായ, ഇടിഞ്ഞുപൊളിഞ്ഞ വീട്ടിലേക്കുതന്നെ. രണ്ടാൾക്കുമില്ല, ലോകത്തിലാരും തന്നെ, വഴിക്കണ്ണും നട്ടു പ്രതീക്ഷിച്ചു കൊണ്ടിരിക്കാൻ. തോട്ടം കടന്നു. അപ്പോൾ അത് കണ്ണിൽ നിന്നു മറഞ്ഞു. പക്ഷേ, അഞ്ചുമിനിട്ടു നേരത്തേക്കു മാത്രം വന്ന ആ ഭാഗ്യം കെട്ട കൂട്ടുകാരനു വേണ്ടി എൻെറ ഹൃദയത്തിൻെറ അന്തരാളത്തിൽ നിന്ന് ഒരു തേങ്ങിക്കരച്ചിൽ ഉയർന്നു. കണ്ണുനീർ പിടിച്ചു നിർത്താൻ വയ്യാത്ത ഒരവസ്ഥയിലായി.''

ഏതാനും സ്ത്രീകൾ അദ്ദേഹത്തിൻെറ സാഹിത്യം ആസ്വദിച്ചു വളരെയധികം സന്തോഷിച്ചു. അവർ ശരത്ബാബുവിനെ ഊണു കഴിക്കാൻ ക്ഷണിച്ചു. അവിടെ എത്തി. ഒരു വലിയ മാർബിൾ മേശക്കരികിൽ മനോഹരമായ ഇരിപ്പിടം സജ്ജീകരിച്ചിരുന്നു. തിന്നാൻ ഒരുക്കിവച്ചിരുന്ന വസ്തുക്കൾ കണ്ടാൽ തോന്നും, ഏതോ രാക്ഷസനുള്ള വിരുന്നാണെന്ന്. ശരത് എന്തുചെയ്യണമെന്നാലോചിച്ചു. പെട്ടെന്ന് അദ്ദേഹത്തിൻെറ ദൃഷ്ടി പതിഞ്ഞത് തെരുവിലെ പട്ടികളിലാണ്. അവ, വിശന്ന് എല്ലുംതോലുമായിരിക്കുന്നു. വളരെ നാളായി വയറുനിറയെ ഒന്നും കിട്ടാറില്ലെന്നു തോന്നും. അദ്ദേഹം ഗൃഹനാഥനോടു പറഞ്ഞു: "സാറേ! ഒരു വലിയ പാത്രമുണ്ടെങ്കിൽ കൊണ്ടുവരൂ!" ഗൃഹനാഥന് അൽപം ആശ്ചര്യം തോന്നി. എന്നാലും അതിഥിയുടെ ആഗ്രഹമല്ലേ. പാത്രം വരുത്തിച്ചു. ശരത്ബാബു അതിൽ ചോറ്, ഇറച്ചി, പച്ചക്കറി, പലഹാരം, പായസം മുതലായി അവിടെ ഉണ്ടായിരുന്നതത്രയും നിറച്ചു. പിന്നെ, തെരുവിൽ കൊണ്ടു പോയി പട്ടികളുടെ മുമ്പിൽവച്ചു. ആഹാ! അന്ന്, അവയ്ക്ക് ഒരു പുതിയ ജീവൻ കിട്ടിയ പോലെ. പക്ഷേ, ഗൃഹനാഥൻ സ്തബ്ധനായിരുന്നു പോയി. കുറച്ചുനേരം കഴിഞ്ഞപ്പോൾ ഇത്രമാത്രം പറ ഞ്ഞു, "അത് കുഞ്ഞുങ്ങൾക്കു തിന്നാമായിരുന്നു." ശരത്ചന്ദ്രൻ പറഞ്ഞു, "അവരെന്നും തിന്നുന്നില്ലേ? പട്ടികൾക്ക് ഇന്നു മാത്രമേ കിട്ടിയുള്ളൂ. പാവങ്ങളുടെ പ്രാണൻ നേരെ വീണു." ഒരിക്കൽ എവിടെ നിന്നോ വന്ന ഒരു പെൺപട്ടി അദ്ദേഹത്തിൻെറ തോട്ടത്തിൽ വന്നു പെറ്റു.

ദിവസവും കൃത്യസമയത്ത് ആ കൊടിച്ചിപ്പട്ടിവന്ന്, കുഞ്ഞുങ്ങളെ മുല കുടിപ്പിച്ചിട്ടുപോകും. ഒരു ദിവസം അത് സമയമായിട്ടും വന്നില്ല. അദ്ദേഹത്തിനു വിഷമമായി. കുഞ്ഞുങ്ങൾക്ക് പാലു കൊടുത്തു. പിന്നെ, അതുങ്ങളുടെ തള്ളയെ തേടി പുറപ്പെട്ടു. മൂന്നു ദിവസം അന്വേഷിച്ചു. ഒടുവിൽ പ്രഖ്യാപിച്ചു "അന്വേഷിച്ചു കൊണ്ടുവരുന്നവനു പത്തുരൂപാ കൊടുക്കും." ഓടി കിതച്ചു കൊണ്ടു രണ്ടുപേർ ചെന്ന് പറഞ്ഞു: "കണ്ടുകിട്ടി. ഒരു പൊട്ടക്കിണറിൽ പോയി. ജീവനുണ്ട്."

"എന്നാൽ ഉടനെ കൊണ്ടുവരൂ. അഞ്ചുരൂപാ കൂടിത്തരാം." കുറച്ചുനേരം കഴിഞ്ഞപ്പോൾ കൊടിച്ചിപ്പട്ടി അവിടെ വന്നു ചേർന്നു. തള്ളയെ കണ്ടപ്പോൾ, കുഞ്ഞുങ്ങൾക്കുണ്ടായ സന്തോഷം! എന്തു പറയാൻ! അവറ്റകൾ 'കീ—കീ' എന്നു ശബ്ദിക്കാൻ തുടങ്ങി. ശരത് ബാബുവും ഉല്ലാസവാനായി.

സാമതാബെഢിൽ വച്ച് അദ്ദേഹം മറ്റൊരു ചുവന്ന നാടൻ പട്ടിയെ വളർത്തിയിരുന്നു. അതിൻെറ പേർ ബാഘാ എന്നായിരുന്നു. ഭേലുവിൻെറ സ്ഥാനത്തിനൊന്നും അവൻ അർഹനായിരുന്നില്ല. എന്നാലും ആദരവിനും സൽക്കാരത്തിനുമൊന്നും ഒരു കുറവും വരുത്തിയില്ല. ഒരു ദിവസം അവനെ പേക്കുറുക്കൻ കടിച്ചു. ചികിത്സിച്ചെങ്കിലും ഫലമുണ്ടായില്ല. വേദന നിറഞ്ഞുനിന്ന ഹൃദയത്തോടു കൂടി ശരത്ബാബു തൻെറ ഡയറിയിൽ കുറിച്ചിട്ടു. "ഇന്ന് ബാഘാ ചത്തുപോയി. മോഹിനീഘോഷാലിൻെറ വീട്ടിനു മുമ്പിൽ വച്ച്, എപ്പൊഴാണെന്നറിയില്ല, അവനെ പേക്കുറുക്കൻ കടിച്ചു !!"

ഈ കഥകളെല്ലാം വായിൽനിന്നു വായിലേക്കു സഞ്ചരിച്ചിരുന്നവയാണ്. അപ്പോൾ അതിശയോക്തി ഉണ്ടാകും. തീർച്ച. രൂപഭേദവും വരാം. എന്നിരുന്നാലും മിഥ്യയാകണമെന്നില്ല. പട്ടിയെ മാത്രമല്ല, മറ്റു മൃഗങ്ങളേയും അദ്ദേഹം സ്നേഹിച്ചിരുന്നു. ഒരിക്കൽ ഭാഗൽപൂരിലെ അഡ്വക്കേറ്റ് ചണ്ഡീചരൺ ഘോഷുമൊരുമിച്ച്, ബീഹാർ ശരീഫ് കാണാൻ പോയി. ഒരു കുതിരവണ്ടിയിൽ കയറേണ്ടിവന്നു. കുതിര എന്തുചെയ്താലും നടക്കില്ല. വണ്ടിക്കാരൻ മൂന്നു നാലു തവണ അതിനെ ചാട്ടവാറിനടിച്ചു. ശരത്ചന്ദ്രൻ വിറച്ചുപോയി. അദ്ദേഹം പറഞ്ഞു: "അടിക്കല്ലേ, അടിക്കല്ലേ; നടക്കുന്നില്ലെങ്കിൽ നടക്കണ്ട. വേണ്ട പോകണ്ട."

വണ്ടിക്കാരൻ പറഞ്ഞു: "സാറേ! ഇതിൻെറ സ്വഭാവമാ ഇത്." പിന്നെയും കൊടുത്തു മൂന്നു നാലടി. ശരത്ബാബു വേഗം താഴെ ഇറങ്ങി പറഞ്ഞു.

"ഞാൻ വരുന്നില്ല."

ഘോഷ്ബാബു വളരെയെല്ലാം പറഞ്ഞു. ഒടുവിൽ പോകാമെന്നു സമ്മതിച്ചു. വണ്ടിക്കാരൻ കുതിരയെ അടിക്കുകയില്ലെന്നുള്ള വ്യവസ്ഥയിൽ. അയാൾ സമ്മതിച്ചു. പിന്നെയേ, വണ്ടിയിൽ കയറിയുള്ളു. "പാവപ്പെട്ട മൃഗങ്ങളാണ്. നമ്മളെപ്പോലെ വിളിച്ചു കൂവി,

അക്രമത്തേയും അനീതിയേയും പ്രതിഷേധിക്കാനുള്ള കഴിവ് അവറ്റ കൾക്കില്ല. അതുകൊണ്ട്, എനിക്കവയോടു തികച്ചും സഹാനുഭൂതി യുണ്ട്."

ആ സഹാനുഭൂതി ഒരു സഹജമായ സ്വഭാവമായി മാറിയിരുന്നു. എവിടെയെങ്കിലും ഏതെങ്കിലും ഒരു ജന്തു അപകടത്തിൽപ്പെട്ടതായി കാണുമ്പോൾ, അദ്ദേഹത്തിൻെറ പ്രാണൻ കിടന്നു പിടയുമായിരുന്നു. അയൽക്കാരൻെറപശു ഒരു ദിവസം രാത്രി മുഴുവൻ പേറ്റു നോവെ ടുത്തു പിടഞ്ഞുകൊണ്ടിരുന്നു. അന്നു രാത്രി ശരത്ബാബുവിന് ഉറക്കം വന്നില്ല. ഒന്നും ചെയ്യാൻ കഴിവില്ലായിരുന്നു. അതുകൊണ്ടു ഭഗവാ നെ ശപിച്ചുകൊണ്ടു കിടന്നു. എന്തിനാണ് ദൈവം ലോകത്തിന് ഇത്രമാത്രം ദുരിതം ഉണ്ടാക്കിയത്.

പശുവിൻെറ കാര്യം പോകട്ടെ. വിഷം നിറഞ്ഞ പാമ്പിനോടു പോലും വലിയ സഹാനുഭൂതിയായിരുന്നു. തണുപ്പുകാലത്ത് ഉച്ചയാ കുമ്പോൾ സാമാതാബെഡിലുള്ള വീടിനു മുമ്പിൽ തോട്ടത്തിലെ പുൽപ്പടർപ്പുകൾക്കു മുകളിൽ വെയിൽ കായാൻ വേണ്ടി വലിയ പാമ്പുകൾവന്നു കിടക്കും. ശരത്ബാബു അവിടെ കാത്തിരിക്കും. കുട്ടികളെ അങ്ങോട്ടുപോകാൻ സമ്മതിക്കില്ല. "നിങ്ങൾ അങ്ങോട്ടു പോകല്ലേ. അവിടെ അവ വെയിൽ കായുകയാണ്. നിങ്ങൾ ചെന്നാൽ ഓടിപ്പോകും."

പക്ഷികളോടും അദ്ദേഹത്തിനു വളരെയധികം സ്നേഹമുണ്ടാ യിരുന്നു. 'ദേവഘർ കീ സ്മൃതി' എന്ന ഉപന്യാസത്തിൽ, പട്ടിയുടെ കഥ പറയുന്നതിനോടൊപ്പം പക്ഷികളുടെ മനോഹരമായ വർണ നയും സ്ഥലം പിടിച്ചിട്ടുണ്ട്. "ഞാൻ കാണാറുണ്ട്. ആ പക്ഷികളിൽ അതിരാവിലെ ഉണരുന്ന പക്ഷി കുയിലാണ്. ഇരുട്ടു തീരെ മാറി ക്കഴിഞ്ഞിരിക്കുകയില്ല. വെളുപ്പാൻ കാലത്തെ അരണ്ടവെളിച്ചത്തിൽ അവറ്റകൾ കളഗാനം ഉതിർക്കാൻ തുടങ്ങുന്നു. അതുകഴിഞ്ഞ്, ഓരോന്നായി, ബുൽബുൽ, ശ്യാമാ, സാലിഖ്, ടുൻടുൻ എന്നിങ്ങ നെയുള്ള പക്ഷികളും ഉണർന്നു പാടാൻ തുടങ്ങുന്നു. അടുത്ത വീട്ടിലെ മാവിലും, എൻെറ വീട്ടിലെ ഇലഞ്ഞിമരത്തിലെ നികുഞ്ജ ത്തിലും, വഴിയരികിലുള്ള അരയാൽ മരത്തിൻെറ ചില്ലകളിലുമൊ ക്കെയായി അവ വന്നുനിറയും. എല്ലാത്തിനേയും എനിക്കുനേരിൽ കാണാൻ പറ്റിയിരുന്നില്ല. എങ്കിലും, എന്നും അവയുടെ ശബ്ദം കേട്ടുകേട്ടു ശീലമായിരുന്നതിനാൽ, ഓരോന്നിനേയും തിരിച്ചറിയാൻ കഴിയുമായിരുന്നു.

"മഞ്ഞ നിറത്തിൽ വനബഹു എന്ന പേരുള്ള ഒരിനം പക്ഷിയുടെ ജോഡി അൽപം വൈകിയാണ് വരുക പതിവ്. ചുമരിനരികെയുള്ള യൂക്കാലിപ്റ്റ്സ് എന്നു പേരുള്ള ഇംഗ്ലീഷ് മരത്തിൻെറ ഏറ്റവും ഉയർന്ന ചില്ലകളിലാണ്, ഈ ജോഡി വന്നിരുന്നു തങ്ങളുടെ സാന്നി ധ്യത്തെ വിളിച്ചറിയിക്കാറ്. പെട്ടെന്നൊരിക്കൽ, എന്താണെന്നറി ഞ്ഞില്ല, രണ്ടു ദിവസത്തേക്ക് ആ പക്ഷികളെകണ്ടില്ല. അപ്പോൾ

എനിക്കു പ്രയാസമായി. മനസ്സിൽ വിചാരിച്ചു, വല്ലവരും പിടികൂടി യോ അവറ്റയെ? പക്ഷിവേട്ടക്കാർ അവിടെയൊക്കെ ഒട്ടും കുറവാ യിരുന്നില്ല. പക്ഷികളെപിടിച്ചു മറു നാടുകളിലേക്കയക്കുകയാണ്, ഈ പക്ഷിപിടുത്തക്കാരുടെ തൊഴിൽ. മൂന്നു ദിവസം കഴിഞ്ഞപ്പോൾ, ആ ജോഡി പിന്നെയുംവന്നു. കണ്ടമാത്രയിൽ ഒരു വലിയ ഭാരം മനസ്സിൽനിന്ന് ഒഴിഞ്ഞ പോലെ തോന്നി.''

അന്നൊരു ദിവസം അദ്ദേഹത്തിൻെറ പരദുഃഖകാതരത അത്യുച്ച കോടിയിൽ എത്തി. ഒരു കൂട്ടുകാരനുമൊരുമിച്ച് ശ്യാമബസാറി ലേക്കു പോകുകയായിരുന്നു. അപ്പോൾ പെട്ടെന്ന് 'കാകാതുവാ' എന്ന പക്ഷിയുടെ കരുണമായ രോദന ശബ്ദം ചെവിയിൽപ്പെട്ടു. ആ നിലവിളി ഒരു വലിയ വീടിൻെറ ഉള്ളിൽ നിന്നാണ് വന്നത്. ശരത്ബാബു പെട്ടെന്നു വല്ലാതെ ദുഃഖിതനായി അകത്തേക്കു ചെന്നു. ക്രുദ്ധനായ കാവൽക്കാരനുപോലും അദ്ദേഹത്തെ തട യാൻ കഴിഞ്ഞില്ല. അകത്തുകടന്നപ്പോൾ കണ്ടത്, കാകാതുവയുടെ കഴുത്ത് ഒരു ചരടിൽ കുരുങ്ങിക്കിടക്കുന്നതാണ്. കുടുക്കിൽ നിന്ന് തലയൂരാൻ അതിനു കഴിയുന്നില്ല. അതുകൊണ്ടാണ് ആർത്തസ്വരം പുറപ്പെടുവിച്ചു കൊണ്ടിരുന്നത്. അദ്ദേഹം പെട്ടെന്നു കഴുത്തിലെ കുരുക്കഴിക്കാൻ ശ്രമിച്ചു. കാവൽക്കാരൻ വിചാരിച്ചു, ഏതോ കള്ളൻ കാകാതുവയെ കൊണ്ടു പോകാൻ വന്നതാണെന്ന്. അവൻ അടി ക്കാൻ ചെന്നു. ബഹളം കേട്ടു വീട്ടുടമ വെളിയിൽവന്നു. ശരത് ബാബുവിനെ കണ്ടപ്പോൾ ചോദിച്ചു, "താങ്കൾ ആരാണ്? ആരെ കാണണം?''

മറുപടിയായി ശരത്ബാബു ഇങ്ങിനെ ചോദിച്ചു: "ഈ പക്ഷി താങ്കളുടെയാണോ? പക്ഷിയെ വളർത്താൻ വളരെ ഉത്സാഹമു ണ്ടല്ലോ?'' മാന്യനായ ആ മനുഷ്യനു ആശ്ചര്യം തോന്നി, ചോദിച്ചു. "താങ്കൾ എന്താണ് പറയുന്നത്?''

ശരത്ബാബു പറഞ്ഞു: "ജീവജന്തുക്കളെ വളർത്തണമെങ്കിൽ മനസ്സിൽ മമതയും കാരുണ്യവും ഉള്ളവരായിരിക്കണം. ഈ പക്ഷി എത്രയോ നേരമായി കിടന്നു മുറവിളികൂട്ടുന്നു. ആരും ശ്രദ്ധിച്ചേ യില്ല.'' മാന്യൻ വിചാരിച്ചു തീർച്ചയായും ഇയാൾ ഏതോ ഭ്രാന്തനാ ണെന്ന്. അപ്പോഴേക്കും ശരത്ബാബുവിൻെറ കൂട്ടുകാരൻ അകത്തു കടന്നു വന്നു. അദ്ദേഹം ആ മാന്യനോടു പറഞ്ഞു, "ഇദ്ദേഹമാണ് ശരത്ചന്ദ്രചതോപാധ്യായ.''

അതുകേട്ട മാത്രയിൽ ആ മാന്യനു വലിയ പ്രയാസമായി. മാപ്പു ചോദിക്കാൻ തുടങ്ങി. ശരത്ബാബുവും ശാന്തനായി. എല്ലാം മറന്നു. റംഗൂണിലായിരുന്നപ്പോൾ അദ്ദേഹത്തിൻെറ പക്കൽ ഒരു 'നൂറി' പക്ഷി ഉണ്ടായിരുന്നു. അതുപോലൊരു പക്ഷിയെ പിന്നൊ രിക്കലും കിട്ടിയിട്ടില്ല. എന്നാൽ, അതിൻെറ ജാതിയിൽപ്പെട്ട ഒന്നിനെ കിട്ടി. അതിനു 'ബാട്ടുബാവാ' എന്നു തന്നെ പേരിട്ടു. സ്വന്തം മകനെ ക്കാളും കൂടുതലായി ശരത് അതിനെ സ്നേഹിച്ചു പോന്നു. ഒരു

ദിവസം ശൈലേൽബിഷി കാണാൻ വന്നു. പേരയിൽ നല്ല പേരയ്ക്ക കിടക്കുന്നത് കണ്ട്, പൊട്ടിച്ചുതിന്നാൻ തുടങ്ങി. അപ്പോൾ ശരത് ബാബു വന്നു. എന്തുപറ്റിയോ? അദ്ദേഹം ഉറക്കെവേലക്കാരനെ വിളിച്ചു പറഞ്ഞു, ഈ പേരയ്ക്കയെല്ലാം പറിച്ച് തെരുവിലുള്ള വർക്കെല്ലാം വീതിച്ചുകൊടുക്ക്. ബിഷി മഹോദയൻ വിവർണനായി. ഒരു കുറ്റക്കാരനെപ്പോലെ അദ്ദേഹത്തിൻെറ നേരേ നോക്കാൻ തുടങ്ങി. ശരത്ബാബു ചോദിച്ചു: "നിങ്ങളെന്താണ് ചോദിക്കാതെ പേരയ്ക്കാ പറിച്ചത്? എന്തുമാകട്ടെ. നിങ്ങൾ തന്നെ, അതെല്ലാം കൊണ്ടു പൊയ്ക്കൊള്ളു." ഇത്രയും പറഞ്ഞ്, അദ്ദേഹം ബിഷി മഹാശയനെ വീട്ടിനകത്തേക്ക് കൂട്ടിക്കൊണ്ടുപോയി. അവിടെ, ചുമരിൻെറ ദ്വാരങ്ങളിൽ നാലഞ്ചു ചെറിയ ചെറിയ പാത്രങ്ങൾ വച്ചിരുന്നു. ഒരെണ്ണത്തിൽ കൈതച്ചക്കയുടെ കഷണങ്ങളായിരുന്നു. വേറൊന്നിൽ, പിൾതയും ബദാംപരിപ്പും. മറ്റൊന്നിൽ കിൾമിശും. "ഇതെല്ലാം ബാട്ടുബാബയുടെ ആഹാരസാധനങ്ങളാണ്. ഓരോ മണിക്കൂർ ഇടവിട്ടു ബാബാ ഇതെല്ലാം മുറയ്ക്കു കഴിക്കും. അവൻ കഴിക്കുന്നതിനു മുമ്പ് വീട്ടിലുള്ള ഫലങ്ങൾ, ആരും തിന്നുകൂടാ. എന്നാൽ നിങ്ങൾ തിന്നു."

ഒരു ദിവസം ആ പക്ഷിപറന്നുപോയി. അപ്പോൾ ശരത്ചന്ദ്രൻ ചതുരംഗം കളിക്കുകയായിരുന്നു. വല്ലാത്ത വിഷാദത്തോടെ ഇടയ്ക്കിടെ വെളിയിലേക്ക് എത്തിനോക്കും. ആരെങ്കിലും എഴുന്നേറ്റാൽ പറയും "വേണ്ട വേണ്ട. വിഷമിക്കണ്ട വന്നുകൊള്ളും. പലപ്പോഴും പോകാറുണ്ട്."

എന്നാൽ ശരത്ബാബുവിന് ഇരുപ്പ് ഉറച്ചില്ല. ഇടയ്ക്കിടെ വെളിയിൽപോയി നോക്കും. സന്ധ്യയായി. സ്നേഹിതന്മാരെല്ലാം പിരിഞ്ഞുപോയി. അവർ കുറച്ചുദൂരം പോയിരിക്കും. അപ്പോൾ ശരത്ബാബുവിൻെറ ഉത്സാഹഭരിതമായ ശബ്ദം കേട്ടു. "പക്ഷി വന്നു. ഇവിടെത്തന്നെ ഒരു മരക്കൊമ്പിൽ ഇരുപ്പുണ്ടായിരുന്നു."

ആ പക്ഷി മരിച്ചപ്പോൾ അദ്ദേഹം തൻെറ ഡയറിയിൽ എഴുതിയിട്ടുള്ളതിൽ നിന്ന് ആ പക്ഷിയോടുള്ള സ്നേഹം എത്രമാത്രമായിരുന്നുവെന്നറിയാം. "ഇന്നു രാത്രി ബാടു മരിച്ചു. സമയം 10 മണി, 45 മിനിട്ട്. ചൊവ്വാഴ്ച 24 ഫാൽഗുനമാസം 1338. (ക്രിസ്ത്വബ്ദം 1931) സാമതാബെഡ്. ഹാവഡാ. അവൻ സ്വയം ബന്ധനവിമുക്തനാവുക മാത്രമല്ല എനിക്കും വലിയ ഒരു മുക്തിതന്നിട്ടാണ് പോയത്. പ്രഭാസിൻെറ അടുത്തുതന്നെ അവനെയും സമാധിസ്ഥനാക്കി. ഇനി ഒന്നു മാത്രമേ ബാക്കിയുള്ളു."

ആരാണ് ബാക്കി എന്നെഴുതിയിട്ടില്ല. ഒരു പക്ഷേ, മറ്റൊരു പക്ഷികൂടി ഉണ്ടായിരുന്നിരിക്കാം. അല്ലെങ്കിൽ, ഉദ്ദേശിച്ചതു തന്നെത്തന്നെയാകാനും മതി. പക്ഷികൾ അവിടെ ധാരാളമുണ്ടായിരുന്നു. മയിലുണ്ടായിരുന്നു. മൈനയുമുണ്ടായിരുന്നു. ബഡാമിയാം, ഛോട്ടാമിയാം എന്നീ പേരുകളുള്ള രണ്ടാടുകളുമുണ്ടായിരുന്നു. സ്വാമിജി

യുടെ കഥ വളരെ രസകരമാണ്. അദ്ദേഹം വളർത്തിയിരുന്ന ഒരാടിന്റെ പേരാണത്. കശാപ്പുകാരന്റെ കത്തിയിൽ നിന്നു രക്ഷപെടുത്തിയാണ് അവനെ വാങ്ങിക്കൊണ്ടുവന്നത്. ആ ആടിനോടുള്ള സ്നേഹവും അതിരറ്റതായിരുന്നു. അവൻ മരിച്ച വിവരവും ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. "മാഘമാസം 13. 1339 (ക്രി.വ. 1932) സമയം 11.30—വ്യാഴാഴ്ച. സ്വാമിജിയുടെ മരണം. ഒരു ഭാവനയും കൂടി അവസാനിച്ചു. സാമതാബെഡ്. ഹാവഡാ !!"

അക്ഷയകുമാർ മിത്ര തന്റെ ഡയറിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്, ഒരു പോത്ത് ഹാവഡാപാലത്തിൽ കൂടി വണ്ടി വലിക്കുകയായിരുന്നു. നല്ല ഭാരമുള്ള വണ്ടി. പോത്തു വീണു പോയി. അതിന്റെ മൂക്കിൽ കൂടി ചോര ഒലിച്ചുകൊണ്ടിരുന്നു. അപ്പോഴും നിർദയനായ വണ്ടിക്കാരൻ അതിനെ അടിക്കുകയാണ്. ശരത്ബാബു ആ വഴിയേവന്നു. ആ കാഴ്ചകണ്ട് സ്തബ്ധനായി നിന്നുപോയി. വേദനകൊണ്ട് അദ്ദേഹത്തിന്റെ മുഖം വിവർണമായി!! പൂജക്കുവേണ്ടി മൃഗങ്ങളെ ബലികൊടുക്കുന്ന ഏർപ്പാടിനോടു ശരത്ബാബു എതിരായിരുന്നു. അന്നൊരിക്കൽ, അദ്ദേഹത്തിനു സുഖക്കേടുവന്നപ്പോൾ കാളീ ക്ഷേത്രത്തിൽ രണ്ട് ആടുകളെ ബലിയർപ്പിക്കാമെന്നു ഹിരണ്മയീ ദേവി വഴിപാടു നേർന്നു. ശരത്ബാബുവിന് അക്കാര്യം മനസ്സിലായപ്പോൾ രണ്ടാടിന്റെ വിലകൊടുത്തയച്ചു. ബലികൊടുക്കൽ അദ്ദേഹത്തിനു സഹിക്കാൻ കഴിയുന്ന കാര്യമായിരുന്നില്ല. 'ലാഡൂ' എന്ന കഥയിൽ തന്റെ ഈ വേദനക്ക് മൂർത്തരൂപം കൊടുത്തിട്ടുണ്ട്. ഇങ്ങിനെയുള്ള സംഭവങ്ങൾ അനവധിയാണ്. ഓരോ സംഭവവും ഓരോ കഥപറയുന്നു. രക്തത്തിലും മജ്ജയിലും അലിഞ്ഞുചേർന്നു, സഹജമായ കരുണയുടെ കരളലിയിക്കുന്ന കഥ! അതു അസീമമാണ്. അതുപോലെ തന്നെ ഹൃദയത്തിന്റെ അഗാധതലത്തെ സ്പർശിക്കുന്നതുമാണ്. അതിൽ കാപട്യമില്ല. പ്രദർശനമില്ല. ആ, അസീമമായ കരുണയുടെ ഉള്ളറയിൽ നിന്നും ഉരുത്തിരിഞ്ഞു രൂപം കൊള്ളുന്ന ഈ കഥാ ശില്പിയുടെ ചിത്രം വാസ്തവത്തിൽ ദുർബുദ്ധിയുടേയും, ദുർമാർഗിയുടേയും ചിത്രമാണോ? ഈ സ്നേഹമത്രയും കാണിച്ചത്, ജീവിതത്തിൽ തനിക്കു കിട്ടിയ അങ്ങേയറ്റത്തെ ഉപേക്ഷയുടെ പ്രതികരണമെന്ന നിലയ്ക്കാണോ? അതോ തനിക്കു സ്വന്തമായി ഒരു സന്താനവും ഇല്ലാതിരുന്നതുകൊണ്ടാണോ?

അങ്ങിനെയും വരാവുന്നതാണ്. എന്നാൽ, കരുണയുടെ ഈ സഹജമായ നീരുറവ, ശരത്ചന്ദ്രന്റെ ജന്മസിദ്ധമായ മാനുഷിക ഗുണവിശേഷങ്ങൾ മാത്രമായിരുന്നു എന്നുള്ളതും വ്യക്തമാണ്.

മൃഗങ്ങളോടുള്ള നിർദയമായ പെരുമാറ്റത്തെ തടയുന്ന ഒരു സംഘടനയാണ് എസ്. പി. സി. ഏ. വളരെക്കാലം ശരത്ബാബു അതിന്റെ അധ്യക്ഷനായിരുന്നു. താൻ ഭരണാധികാരിയായിരുന്ന കാലത്ത് ആ സ്ഥാപനത്തിലെ അധികാരികൾക്കെതിരായി, കൽക്കത്തയിലെ വണ്ടിക്കാർ സത്യാഗ്രഹം അനുഷ്ഠിച്ചു. ഒരിക്കൽ

അതുവളരെ ഹിംസ്രരൂപം കൈക്കൊണ്ടു. വെടിവയ്ക്കേണ്ടതായും വന്നു. നാലുപേർ കൊല്ലപ്പെട്ടു. ഹാവഡയിലും ബഹളം പൊട്ടിപ്പുറപ്പെടുമെന്ന നിലയായി. അധ്യക്ഷനെന്ന നിലയിൽ ശരത്ബാബുവിനു പലതും സഹിക്കേണ്ടിവന്നു. പല കാര്യങ്ങളും ചെയ്യേണ്ടതായും വന്നു. എന്നാൽ, നാക്കെടുക്കാൻ വയ്യാത്ത മൃഗങ്ങളോടുള്ള ക്രൂരത അദ്ദേഹത്തിന് ഒരു പ്രകാരത്തിലും അംഗീകരിക്കാൻ സാധ്യമായിരുന്നില്ല.

## 21

കവിഗുരു രവീന്ദ്രനാഥ ടാഗോറിന്റെ എഴുപതാമതു ജന്മജയന്തി നാടൊട്ടുക്കു കൊണ്ടാടപ്പെട്ടു.[1] അന്ന്, യൂണിവേഴ്സിറ്റി ഇൻസ്റ്റിറ്റ്യൂട്ട്, കൽക്കത്തയിൽ, വച്ച് ഉദ്ബോധന സമ്മേളനം കൂടുകയുണ്ടായി. മഹാ മഹോപാധ്യായ ഹരിപ്രസാദ് ശാസ്ത്രിയായിരുന്നു, അധ്യക്ഷൻ. ആ മീറ്റിംഗിൽ ശ്രീ ചന്ദ്രശേഖർ വെങ്കിട്ടരമൺ ഒരു പ്രമേയം അവതരിപ്പിച്ചു. ഈ മംഗള സംഭവത്തെ ആസ്പദമാക്കി, നാടിനെ മുഴുവൻ പ്രതിനിധീകരിച്ചു കൊണ്ട്, കൽക്കത്തിയിൽ വച്ച്, ടാഗോറിനെ കീർത്തിക്കുകയും, ആനന്ദോത്സവം ആചരിക്കുകയും ചെയ്യുന്ന ഒരു അനുഷ്ഠാനപദ്ധതി നടപ്പാക്കണമെന്ന് അതിൽ അഭ്യർഥിച്ചിരുന്നു. ആ പ്രമേയത്തെ അനുകൂലിച്ചുകൊണ്ടു ശരത്ചന്ദ്രൻ പറഞ്ഞു, "എനിക്കറിയാം, നമ്മുടെ നാട്ടിലെ അനേകം ആളുകൾ വിശ്വഭാരതിയെ ഒരു സങ്കൽപം മാത്രമായിട്ടാണ് കാണുന്നതെന്ന്. ഞാൻ പറയുന്നു, സങ്കൽപം തന്നെയാകട്ടെ. എന്നാൽ, എന്തിനെപ്പറ്റിയുള്ള സങ്കൽപമാണ്? എത്ര വലിയ സങ്കൽപമാണ്? അതു മറന്നതുകൊണ്ടു കാര്യമായില്ല. അതുകൊണ്ടാണ് പറയുന്നത്, അനുഷ്ഠാനങ്ങൾ നടത്തിക്കൊള്ളൂ. ആനന്ദോത്സവങ്ങളും കൊണ്ടാടിക്കൊള്ളൂ എല്ലാം ചെയ്തുകൊള്ളൂ. എന്നാൽ, നാം വേണ്ടത് കുറച്ചു പണം പിരിച്ച് അദ്ദേഹത്തെ ഏൽപ്പിക്കുകയാണ്. കവിഗുരു ഈ വാർധക്യകാലത്ത്, ദേശദേശാന്തരങ്ങളിൽ ചുറ്റിക്കറങ്ങുകയാണ്, കയ്യിൽ വിശ്വഭാരതിക്കുള്ള ഭിക്ഷാപാത്രവുമായി. അത് നമുക്കു ലജ്ജാകരമാണ്."

ആ മീറ്റിംഗിൽവച്ചു ജയന്തി ഉത്സവ സമിതി രൂപീകരിക്കപ്പെട്ടു. അധ്യക്ഷനായി നിശ്ചയിച്ചത് ആചാര്യ ജഗദീശ് ചന്ദ്രബോസിനേയാണ്. ഗണനീയന്മാരായ മറ്റുപലരും സഹാധ്യക്ഷന്മാരായും നിശ്ചയിക്കപ്പെട്ടു അവരിലൊരാളായിരുന്നു, ശരത്ചന്ദ്രനും. അതിനു ശേഷം അത് സംബന്ധിച്ചു കൂടിയ എല്ലാ സമ്മേളനങ്ങളിലും അദ്ദേഹം വളരെ ഉത്സാഹത്തോടെ പങ്കുകൊണ്ടു. ആ സമയം ഉത്തരബംഗാളിലെങ്ങും 'വന്യാ'യുടെ പ്രകോപമുണ്ടായി. കവിഗുരു ശരത്ചന്ദ്രന് എഴുതി, "എന്നെ പൂജിക്കാനായി നിങ്ങൾ പണം പിരിക്കാൻ നിശ്ച

(1) 1931 മെയ് 16

യിച്ചിരിക്കുന്നതായി കേട്ടു. നാടിനെ ബാധിച്ചിട്ടുള്ള ഗ്രഹപ്പിഴയെപ്പറ്റി ചിന്തിക്കുമ്പോൾ, മറ്റൊരു കാര്യത്തിനുംവേണ്ടി പണം പിരിക്കാൻ തൽക്കാലം അവകാശമില്ല. എന്നെ എന്തെങ്കിലും ഏൽപ്പിക്കാൻ ആഗ്രഹിക്കുന്ന പക്ഷം, അതു കഷ്ടകാലനിപീഡിതരായ ജനങ്ങളുടെ ദുഖനിവാരണാർത്ഥം സമർപ്പിക്കപ്പെടട്ടെ!"(1)

അങ്ങനെ വിശ്വഭാരതിക്കുവേണ്ടി ധനം ശേഖരിക്കാനുള്ള ശരത് ബാബുവിന്റെ പ്രമേയം നടപ്പിലാക്കാൻ കഴിയാതെപോയി. അതിൽ, അദ്ദേഹത്തിനു സദാ കുണ്ഠിതമുണ്ടായിരുന്നുതാനും. ആഘോഷ പരിപാടികളിൽ പങ്കെടുക്കുന്നവർക്ക് ഫീസ് നിശ്ചയിച്ചിരുന്നു. അതിൽ നിന്നു പിരിഞ്ഞു കിട്ടയപണം രവിബാബു 'വന്യാ' പീഡിതർക്കായി ദാനം ചെയ്തു. അഭിനന്ദനോത്സവം(2) യഥാർത്ഥ തീയതി കഴിഞ്ഞ് ഏഴു മാസത്തിനു ശേഷമാണ് നടന്നത്. മംഗളപത്രം എഴുതിയത് ശരത്ചന്ദ്രനായിരുന്നു. അക്കാര്യം സംബന്ധിച്ചും സമിതി യിൽ അഭിപ്രായ വ്യത്യാസമുണ്ടായി. എന്നാൽ, ശ്രീ അമൽ ഹോം ശ്യാമ പ്രസാദ്മുക്കർജിയുമായി ആലോചിച്ച് അക്കാര്യം ശരത് ബാബുവിനെ ഏൽപ്പിച്ചു. കാര്യം ഇരു ചെവിയറിയരുതെന്നായിരുന്നു, ശരത് ചന്ദ്രന്റെ ആഗ്രഹം. എന്നാൽ, എങ്ങിനെയോ അതു പരസ്യമായി. മംഗളപത്രം ആരു വായിക്കണമെന്നുള്ള കാര്യത്തിൽ അഭിപ്രായ വ്യത്യാസം വളരെ ഉണ്ടായി. ആചാര്യ ജഗദീശ് ചന്ദ്രബോസ് വായിക്കുമെന്നായിരുന്നു നിശ്ചയിച്ചിരുന്നത്. പെട്ടെന്നു വന്ന അസുഖം കാരണം അദ്ദേഹത്തിനു കഴിഞ്ഞില്ല. പകരം ശ്രീ കാമിനീ റോയ് വായിച്ചു. ആ സമയം വ്രീളാവിവശനായ ശരത്ചന്ദ്രൻ തലയും കുനിച്ച് ഇരിക്കുകയായിരുന്നു. ആ മംഗളപത്രത്തിലെ ആദ്യത്തെവരി മറന്നാലും മറക്കാൻ കഴിയാത്തതായിരുന്നു: "കവി ഗുരോ! അങ്ങയുടെ നേരെ നോക്കുമ്പോൾ, ഞങ്ങൾക്കുണ്ടാകുന്ന വിസ്മയം സീമാതീതമാണ്!!"

നാലുകൊല്ലം(3) മുമ്പു ശ്രീ അമൽഹോമിന്റെ വിവാഹവേളയിലും ശരത്ബാബു കവിഗുരുവിനെ കണ്ട് ഇതുപോലെ വിസ്മയിച്ചുപോയി. വളരെ നാൾ കൂടിയാണ്, അന്നു വിവാഹസ്ഥലത്തുവച്ചു രവീന്ദ്രനാഥനെ കണ്ടത്. എത്ര അത്ഭുതം തോന്നുമാറു സുന്ദരനായ മനുഷ്യൻ! കണ്ണിമയ്ക്കാതെ നോക്കി നിൽക്കാൻ തോന്നിപ്പോകും! പ്രായം വർധിക്കുംതോറും കാന്തിയും വഴിഞ്ഞൊഴുകിയിരുന്നപോലെ. രൂപമല്ല സൗന്ദര്യം! ലോകത്തിൽ ഇത്ര വലിയ ഒരു വിസ്മയം അറിയപ്പെട്ടിരുന്നില്ല.

പ്രസ്തുത സമ്മേളനത്തിനു ശേഷം, രവീന്ദ്ര സാഹിത്യത്തെ നിരൂപണം ചെയ്യാനായി ടൗൺ ഹാളിൽ ഒരു മീറ്റിംഗ് കൂടുകയുണ്ടായി. അതിന്റെ അധ്യക്ഷനായി വരിക്കപ്പെട്ടത് ശ്രീ ശരത്ചന്ദ്രനായിരുന്നു.

---

(1) 1931 ആഗസ്ററ് 29 (2) 1931 ഡിസംബർ
(3) 1927 ഡിസംബർ 27

അധ്യക്ഷ പ്രസംഗത്തിൽ, തൻെറ സാഹിത്യരംഗത്തേക്കുള്ള വരവിനെ പരാമർശിക്കവേ, രവിബാബുവിനോടുള്ള തൻെറ കടപ്പാട് പരസ്യമായി അംഗീകരിച്ചു. അദ്ദേഹത്തിനോട് തനിക്കുള്ള അനന്യ ബഹുമാനവും സ്പഷ്ടമാക്കി പറഞ്ഞു: "കവിയുടെ ജീവിതത്തിൽ എഴുപതു വർഷം പൂർത്തിയായി. ദൈവത്തിൻെറ ആശീർവാദം നമ്മെ മാത്രമല്ല, മാനവരാശിയെ ഒട്ടാകെ ധന്യമാക്കി. സൗഭാഗ്യത്തിൻെറ ആ ഓർമ്മയെ നാം കൂടുതൽ മധുരവും ഉജ്ജ്വലവുമാക്കി ഭാവിക്കുവേണ്ടി സൂക്ഷിച്ചുവയ്ക്കാൻ ആഗ്രഹിക്കുന്നു. അതോടൊപ്പം, നാം നമ്മളെക്കൂടി വരുന്ന തലമുറയുടെ മുമ്പിൽ ഇങ്ങനെ പരിചയപ്പെടുത്തിക്കൊടുക്കും — ഞങ്ങൾ കവിയുടെ കവിത വായിക്കുകമാത്രമല്ല, അദ്ദേഹത്തെ നേരിട്ടു കാണുകകൂടി ചെയ്തവരാണ്; അദ്ദേഹത്തിൻെറ വർത്തമാനങ്ങൾ നേരിട്ടു കേട്ടവരാണ്. അദ്ദേഹത്തെ നാലുഭാഗത്തുനിന്നും ചുറ്റിവളഞ്ഞിരിക്കാനുള്ള അപൂർവ സൗഭാഗ്യം സിദ്ധിച്ചവരുമാണ്.

"നാം ഇവിടെ കൂടിയിരിക്കുന്നത് വയോവൃദ്ധനായ കവിസാർവഭൗമന് ആദരാഞ്ജലികൾ അർപ്പിക്കാൻ വേണ്ടിയാണ്. അല്ലയോ കവേ! ഈ സുദീർഘമായ കാലഘട്ടത്തിനുള്ളിൽ, അങ്ങു ഞങ്ങൾക്കുവളരെയൊക്കെ തന്നിട്ടുണ്ട്. ഞങ്ങൾക്ക് അങ്ങിൽ നിന്നു വളരെയൊക്കെ കിട്ടിയിട്ടുമുണ്ട്. അങ്ങു ഞങ്ങൾക്കു ഭാഷ തന്നു. സുന്ദരവും, സബലവും, സർവസിദ്ധിദായിനിയുമായ ഭാഷ. വിചിത്രവൃത്തങ്ങളിൽ നിബന്ധിക്കപ്പെട്ട കവിത തന്നു. അനുരൂപമായ സാഹിത്യം തന്നു. ബംഗാളിഭാഷയേയും, അതുൾക്കൊള്ളുന്ന ഭാവസമ്പത്തിനേയും ലോകത്തിനു പരിചയപ്പെടുത്തിക്കൊടുത്തു. അങ്ങയുടെ ഏറ്റവും വലിയ ദാനമായി ഞങ്ങൾ കരുതുന്നത്, അങ്ങു ഞങ്ങളുടെ മനസ്സിൻെറ ചക്രവാളത്തെ വിപുലമാക്കിത്തന്നു എന്നതാണ്. അങ്ങയുടെ കലാസൃഷ്ടികളെപ്പറ്റി സൂക്ഷ്മപരിചിന്തനം നടത്താനുള്ള ശക്തി എനിക്കില്ല. അതെൻെറ ധർമ്മത്തിനു തന്നെ വിപരീതവുമാണ്. ബുദ്ധിസമ്പന്നരായ മനുഷ്യർ യഥാകാലം അതിനെപ്പറ്റി പരിചിന്തനം ചെയ്തുകൊള്ളും. എന്നാൽ, ഞാൻ ഈ ക്ഷണം സ്വീകരിച്ച് ഇവിടെ നിൽക്കുന്നത്, വ്യക്തിപരമായ നിലയിൽ, അങ്ങിൽ നിന്ന് എനിക്കെന്താണ് ലഭിച്ചതെന്നുപറയാൻ വേണ്ടിയാണ്."

പിന്നെ, തൻെറ കുട്ടിക്കാലത്തെ പരാമർശിച്ചുകൊണ്ട്, രവീന്ദ്രസാഹിത്യവുമായി എങ്ങനെയാണ് താൻ പരിചയപ്പെട്ടതെന്നും അതു തന്നെ എത്രമാത്രം വശീകരിച്ചെന്നും വ്യക്തമാക്കി. അദ്ദേഹം പറഞ്ഞു, "പിന്നെ വന്നത് 'വംഗദർശന'ത്തിൻെറ പുതിയ സംസ്കരണത്തിൻെറ കാലഘട്ടമാണ്. അതിൽ, അക്കാലത്ത് രവീന്ദ്രനാഥൻെറ 'ചോഖേർബാലി' തുടർച്ചയായി പ്രസിദ്ധീകരിച്ചുകൊണ്ടിരുന്നു. അതിൽ, ഭാഷയിലും ഭാവാവിഷ്കരണ ശൈലിയിലും, ഒരു പുതിയ വെളിച്ചം വ്യാപിച്ചിരുന്നതായി കണ്ടു. അന്നു, തീക്ഷ്ണവും ഗംഭീരവുമായ ഒരനുഭൂതിയാണ് എന്നിലുളവായത്. ഇന്നും അതുമറക്കാൻ

കഴിയുന്നില്ല. മറ്റുള്ളവർ വരച്ചുകാണിക്കുന്ന സങ്കൽപ ചിത്രത്തിൽ വായനക്കാരൻ അവൻെറ മനസ്സിനെ കണ്ടെത്താൻ ആഗ്രഹിക്കുക. അങ്ങിനെയൊരു കാര്യം ഞാൻ അതിനുമുമ്പ് സ്വപ്നത്തിൽപോലും വിചാരിച്ചിരുന്നില്ല. അതിനിടയിൽ സാഹിത്യം മാത്രമല്ല, തന്നെത്തന്നെയും മനസ്സിലാക്കാനുള്ള അവസരം ലഭിച്ചു. വളരെ വായിച്ചാൽ വളരെയധികം കിട്ടും — അതു സത്യമല്ല. ഏതാനും ചില പേജുകളേ ഉണ്ടായിരുന്നുള്ളു. അതിനുള്ളിൽ എത്രയോ അനർഘമായ സമ്പത്തു നിറക്കുക; അത് നമ്മുടെ കരതലങ്ങളിൽ എത്തിച്ചുതരുക; അപ്പോൾ, അദ്ദേഹത്തിനോടുള്ള കൃതജ്ഞത ഏത് ഭാഷയിലാണ് വ്യക്തമാക്കുക!

"പിന്നെ, സാഹിത്യവുമായുള്ള എൻെറ ബന്ധം ശിഥിലമായി. ജീവിതത്തിൽ, വല്ലപ്പോഴുമൊരു വരികുത്തിക്കുറിച്ചവനാണ്, ഞാൻ എന്ന കാര്യം പോലും മറന്നു. പ്രവാസത്തിൽതന്നെ വളരെക്കാലം കടന്നുപോയി. ആ കാലഘട്ടത്തിൽ, കവിയെ കേന്ദ്രീകരിച്ച്, ഒരു പുതിയ ബംഗാളി സാഹിത്യം, സമൃദ്ധിയുടെ ഉത്തുംഗശൃംഗത്തിലേക്ക് ഇരമ്പിപ്പാഞ്ഞുകയറി. അതൊന്നും ഞാൻ അറിഞ്ഞില്ല. കവിയുമായി അടുത്തബന്ധം പുലർത്താനുള്ള സൗഭാഗ്യമൊന്നും എനിക്കു ലഭിച്ചില്ല. അദ്ദേഹത്തിൻെറ മുമ്പിലിരുന്നു സാഹിത്യ സംബന്ധമായ ശിക്ഷണം നേടാനുള്ള ഭാഗ്യവും കിട്ടിയില്ല. ഞാൻ കേവലം ഒറ്റപ്പെട്ടവനായി. അതാണ് പുറമെ കാണപ്പെടുന്ന സത്യം. എന്നാൽ, ഉള്ളിലെ സത്യം— അത് തികച്ചും വിപരീതമാണ്. ആ വിദേശത്തിലും എൻെറ കയ്യിൽ കവിയുടെ ചില പുസ്തകങ്ങളുണ്ടായിരുന്നു, കാവ്യവും കഥാസാഹിത്യവും. മനസ്സിൽ അങ്ങേയറ്റം പറ്റിനിന്ന ബഹുമാനവും വിശ്വാസവും ആയിരുന്നു, പിന്നെ. വീണ്ടും വീണ്ടും ചുറ്റിത്തിരിഞ്ഞ് അതേ പുസ്തകങ്ങൾ തന്നെ വായിച്ചു, പലവട്ടം. അവയുടെ വൃത്തമെന്താണ്? എത്ര അക്ഷരങ്ങളുണ്ട്? എന്താണ് കല? അതിൻെറ പേരെന്താണ്? ലയതാളങ്ങൾ ഒപ്പിക്കുന്ന കാര്യത്തിൽ എവിടെയെങ്കിലും വല്ല പിഴയും വന്നുപോയിട്ടുണ്ടോ? അങ്ങനെയുള്ള വലിയ കാര്യങ്ങളെപ്പറ്റി ചിന്തിച്ചുപോലുമില്ല. എന്നെ സംബന്ധിച്ചിടത്തോളം ആവക കാര്യങ്ങൾ നിരർഥകവുമായിരുന്നു. അർഥവത്തായ കാര്യം കേവലം ഒന്നുമാത്രം. ഇതിൽ കവിഞ്ഞൊരു പരിപൂർണ സൃഷ്ടി ഉണ്ടാവുകയില്ലെന്ന ഉറച്ച വിശ്വാസമായിരുന്നു അത്. കാവ്യത്തിലായാലും ഗദ്യ സാഹിത്യത്തിലായാലും അതായിരുന്നു എൻെറ മൂലധനം.

"ഒരു ദിവസം ഓർക്കാപ്പുറത്തായിരുന്നു, ആ ആഹ്വാനം ചെവിയിൽപ്പെട്ടത്. സാഹിത്യസേവനത്തിനുള്ള ആഹ്വാനം. അപ്പോൾ ഞാൻ യൗവനത്തിൻെറ അവകാശവാദങ്ങളെല്ലാം അവസാനിപ്പിച്ചു, പ്രൗഢാവസ്ഥയിലേക്കു കാലൂന്നി നിന്നു കഴിഞ്ഞിരുന്നു. ശരീരം ക്ഷീണിച്ചു. പണി എടുക്കാനുള്ള കഴിവും, അതിർവരമ്പിനുള്ളിൽ ഒതുങ്ങിനിന്നു. പഠിക്കാനുള്ള കാലവും പോയി. പോരങ്കിൽ

പ്രവാസ ജീവിതവും. എല്ലാവരിലും നിന്നകന്ന്, അപരിചിതരുടെ നടുക്ക്. എന്നാലും, ആഹ്വാനത്തിനുള്ള മറുപടിപറഞ്ഞു. മനസ്സിൽ ഭയപ്പാട് ഒട്ടുംതന്നെ ഇല്ലായിരുന്നു. മറ്റൊരു ദിക്കിലുമില്ലെങ്കിലും, സാഹിത്യത്തിൽ ഞാൻ അത് അംഗീകരിക്കുന്നു — 'ഗുരു വേണ മെന്നവാദം.' രവീന്ദ്രസാഹിത്യം വ്യാഖ്യാനിക്കാനൊന്നും എനിക്കു സാധ്യമല്ല. എന്നാൽ അനന്യനിഷ്ഠമായ ശ്രദ്ധ അതിന്റെ മർമ്മ സ്ഥാനം ചൂണ്ടിക്കാണിച്ചുതന്നു. പണ്ഡിതന്മാരുടെ സിദ്ധാന്ത പ്രതി പാദനത്തിൽ വരുമ്പോൾ അതിന് വല്ല കുറവും കണ്ടുപോയെന്നു വരാം. എന്നാൽ എന്നെ സംബന്ധിച്ച് അത് കേവലം സമ്പൂർണമാണ്.

"മനുഷ്യനായ രവീന്ദ്രന്റെ സാന്നിധ്യത്തിൽ, ഞാൻ വളരെ അപൂർവമായേ പോയിട്ടുള്ളു. ഒരു ദിവസം കവിയുടെ അടുത്തു പോയിരുന്നു. ബംഗാളി സാഹിത്യത്തിൽ വിമർശനത്തിന്റെ ഒരു ശാഖ പ്രാവർത്തികമാക്കണമെന്ന പ്രമേയവുമായി. എന്നാൽ, പല കാരണങ്ങളാലും കവിക്ക് ആ പ്രമേയം സ്വീകാര്യമായില്ല. അതിനു പറഞ്ഞ ഒരു കാരണം ഇതാണ് — ആരെയാണോ പ്രശംസിക്കാൻ അദ്ദേഹത്തിനു കഴിയാതെ പോകുന്നത്, അയാളെ നിന്ദിക്കുന്ന കാര്യത്തിലും അദ്ദേഹം അസമർഥനാണ് എന്നത്രെ. അദ്ദേഹം അന്ന് ഇതും പറഞ്ഞു, നിങ്ങൾ ഇക്കാര്യം ചെയ്യുകയാണെങ്കിൽ ഒരു കാര്യം മറക്കാതിരിക്കുക; കഴിവില്ലായ്മ, അപരാധം, ഇവ രണ്ടും ഒന്നല്ലെന്ന വസ്തുത. ഞാൻ വിചാരിക്കുകയാണ്. സാഹിത്യ പരി ചിന്തനത്തിൽ ഈ സത്യം എല്ലാവരും ഓർത്തിരുന്നുവെങ്കിൽ!"

രവീന്ദ്രനാഥൻ എങ്ങും തന്റെ തണൽവിരിച്ചു നിന്ന ഒരു കാല ഘട്ടമായിരുന്നു അത്. വിശാലമായ ആ വടവൃക്ഷത്തിന്റെ ചുവ ട്ടിൽ ശരത്ചന്ദ്രൻ തനിക്കൊരു സ്ഥാനമുണ്ടാക്കി എടുക്കുകമാത്രമല്ല, ചെയ്തത്. പ്രവിശ്യയിലേയും നാട്ടിലെ ജനങ്ങളുടെ എല്ലാവരുടേയും ശ്രദ്ധ തന്നിലേക്കാകർഷിച്ചെടുക്കുകയും ചെയ്തു. അതിനും പ്രചോ ദനം ഉൾക്കൊണ്ടത് കവിഗുരുവിൽ നിന്നു തന്നെ. ആ സത്യം അദ്ദേഹം ഒരിക്കലും നിഷേധിച്ചിരുന്നുമില്ല. ശരത്ചന്ദ്രൻ പ്രതിഭാ ശാലിയായ ഒരെഴുത്തുകാരനായിരുന്നു. തനിക്കായി സ്വതന്ത്രമായ ഒരു പാത വെട്ടിത്തുറക്കാനും, തന്റേതായി പുതിയ ഒരു സ്ഥലം കണ്ടുപിടിച്ചുറപ്പിക്കാനും കഴിവുള്ളവനായിരുന്നു. അങ്ങിനെയുള്ള ഒരാൾ, തന്റെ സാമർഥ്യത്തിന്റെ പൊള്ളയായ പ്രദർശനങ്ങ ളൊന്നും, പൊക്കിക്കാണിക്കാതെ, തന്നെക്കാൾ പ്രായമുള്ള തന്റെ സമകാലികനായ സാഹിത്യകാരനിൽ നിന്നു പ്രചോദനം ഉൾക്കൊ ള്ളുകയും, അതങ്ങനെ തന്നെ അംഗീകരിക്കുകയും ചെയ്താൽ, അത് അദ്ദേഹത്തിന്റെ ഒരു മഹത്വം തന്നെയാണ്. വിശേഷിച്ച് ഒരേ കാലഘട്ടത്തിലെതന്നെ, വിഭിന്ന നിലയിലുള്ള പ്രതിഭാശാലിക ളായ ലേഖകന്മാരും കവികളും കലാകാരന്മാരും പരസ്പരം ഈർഷ്യ കൊണ്ടു, കേവലം വിരോധത്തിനുവേണ്ടി മാത്രം വിരോധം പ്രകടി പ്പിക്കുന്ന എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും നാം നമ്മുടെ

ജീവിതത്തിൽ കണ്ടുകൊണ്ടിരിക്കുകയാണ്. ശരത്ചന്ദ്രനാകട്ടെ, അനേകവിഷയങ്ങളിൽ രവീന്ദ്രനാഥനുള്ള പ്രതിഭയുടെ മഹത്വം അംഗീകരിക്കുന്ന കാര്യത്തിൽ ഒട്ടും തന്നെ അലംഭാവമില്ലായിരുന്നു താനും. മാത്രമല്ല, നിത്യവും അദ്ദേഹത്തിൻെറ കവിതകൾ വായിക്കുകയും ചെയ്തിരുന്നു. രവീന്ദ്രനാഥൻെറ കൃതികളെല്ലാം തോൽ ബയൻറിട്ടു ഭംഗിയായി അലങ്കരിച്ചുവയ്ക്കാൻ ശരത്ചന്ദ്രൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ലേഖകൻെറയും പുസ്തകത്തിൻെറയും പേരു പുറം പേജിൽ സുവർണാക്ഷരങ്ങളിൽ അടയാളപ്പെടുത്തിയിരിക്കും. രവീന്ദ്രനാഥൻെറ ഏതെങ്കിലും പുസ്തകം എപ്പോഴും അദ്ദേഹത്തിൻെറ മേശപ്പുറത്തുണ്ടാകുകയും ചെയ്യും.

ഒരിക്കൽ വേഥുൻ കോളേജിലെ ഒരു പ്രൊഫസ്സർ ശരത്ബാബുവിനെ കാണാൻ ചെന്നു. സംഭാഷണ മധ്യേ ആ മനുഷ്യൻ പറഞ്ഞു, “അങ്ങ് വളരെ മനോഹരമായ വടിവിൽ എഴുതുന്നു. അതുപോലെ അതുതന്നെ സ്പഷ്ടവുമാണ്. അങ്ങയുടെ കൃതികൾ വായിച്ചാൽ ഞങ്ങൾക്ക് എളുപ്പം മനസ്സിലാകുകയും ചെയ്യും. നേരെ മറിച്ച് രവിബാബുവിൻെറശൈലി അസ്പഷ്ടമാണ്. കുരുക്കുകൾ കൊണ്ടു കെട്ടുപിണഞ്ഞത്. അതിനാൽ ഒന്നും ശരിക്കു മനസ്സിലാക്കാൻ പ്രയാസമാണ്. അദ്ദേഹം വലിയ കവിയായിരിക്കാം. എന്നാൽ, രഹസ്യവാദികളായ കവികളുടെ കൃതികൾ മനസ്സിലാക്കാൻ എനിക്ക് പ്രയാസമാണ്. അദ്ദേഹത്തിൻെറ ജീവിത ദേവതയുടെ രഹസ്യം ഇപ്പോഴും അഭേദ്യമാണ്.”

ശരത്ചന്ദ്രൻ ഉടനെ തന്നെ മറുപടിയും പറഞ്ഞു: “പ്രൊഫസ്സർ സാഹബ് ! ഞാൻ എഴുതുന്നത് നിങ്ങൾക്കെല്ലാം വേണ്ടിയാണ്. നിങ്ങളാണ് എൻെറ വായനക്കാർ. രവീന്ദ്രനാഥൻ എഴുതുന്നത് ഞങ്ങൾക്കുവേണ്ടിയാണ്. ഞങ്ങൾ അദ്ദേഹത്തിൻെറ വായനക്കാരാണ്. ഞങ്ങൾ എങ്ങും ഒരസ്പഷ്ടതയും കാണുന്നുമില്ല.”

രവീന്ദ്രസാഹിത്യത്തെ നിന്ദിക്കുന്നത് ശരത്ചന്ദ്രനു സഹിക്കാൻ കഴിഞ്ഞിരുന്നില്ല — പ്രത്യേകിച്ച്, കാവ്യത്തിൻേറയും കലയുടേയും ഗംഭീരതത്വങ്ങളെപ്പറ്റി ഒന്നും അറിയാത്ത നിന്ദകന്മാർ അങ്ങിനെ ചെയ്യുമ്പോൾ. താൻ വിദ്യാസാഗർ, ബങ്കിം ചന്ദ്രൻ എന്നിവരോടും കടപ്പെട്ടിട്ടുണ്ടെന്ന വസ്തുത അദ്ദേഹം വീണ്ടും വീണ്ടും അംഗീകരിച്ചിട്ടുണ്ട്. “ബങ്കിംചന്ദ്രൻ രോഹിണിയെ വെടിയുണ്ടയ്ക്കിരയാക്കി. ഇക്കാലത്ത് അതിൻെറ ആവശ്യമില്ല. മൂല്യനിർണയത്തിൻെറ തോതും മാറിപ്പോയി. ആ മോഹാന്ധകാരത്തെ ദൂരീകരിച്ചതിനു നാം ആരോടാണോ കടപ്പെട്ടിട്ടുള്ളത്, ഞാനും അദ്ദേഹത്തോടു കടപ്പെട്ടവൻ തന്നെ. അദ്ദേഹമാണ്, കവിഗുരു രവീന്ദ്രനാഥൻ. ബങ്കിംചന്ദ്രനും തൻെറ കാലഘട്ടത്തിലെ സംസ്കാരത്തിൽനിന്ന് വിമുക്തനാകാൻ കഴിഞ്ഞില്ല. പാപ പുണ്യങ്ങളുടെ ജയാപജയങ്ങളെ സംബന്ധിക്കുന്ന ബന്ധനങ്ങളും കുരുക്കുകളിൽ പെട്ടുകിടന്നു. ‘ആംഖ് കീ കിർകിരി’ എഴുതാനുള്ള ധൈര്യം അദ്ദേഹത്തിനുണ്ടായില്ല. വിചാരബോധ

മുണ്ടായിരുന്നു. സംസ്കാരബോധം കൈവന്നുമില്ല. തന്റെ സാഹിത്യത്തിൽ, സമൂഹത്തിന്റെ സങ്കീർണതയിൽ നിന്നുയരാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നില്ല.”

കവിഗുരുവിനെപ്പറ്റി പരാമർശിക്കുമ്പോൾ, അദ്ദേഹം വളരെ ദുഃഖത്തോടുകൂടി, തനിക്കു ലഭിച്ച അപമാനം, ആക്ഷേപം, നിന്ദ എന്നിവയെപ്പറ്റി സത്യേന്ദ്രനാഥ ബോസിനോടു പറഞ്ഞു: “ഒരു ദിവസം കവിഗുരു പറഞ്ഞു, അടികൊണ്ടാൽ ക്ഷതമേൽക്കാതിരിക്കുമോ എന്ന്. സഹിക്കുകയല്ലാതെ ഒരുവഴിയുമില്ലതാനും. കാണുന്നില്ലേ ? എന്തൊരു സംസ്കാരം! എന്തൊരു ശിക്ഷണം! എത്ര അസാധാരണമായ സഹിഷ്ണുത ! ഒരു ദിവസം പോലും പ്രതിഷേധമെന്ന നിലയിൽ കമാന്നൊരക്ഷരം ഉരിയാടിയിട്ടില്ല. ഋഷിതുല്യനായ ആ മഹാപുരുഷൻ, സൗമ്യനും ശാന്ത സ്വഭാവിയുമായ ആ കവി; എല്ലാം സഹിച്ചു. ഒരക്ഷരം പറയാതെ. എനിക്കുണ്ടോ, അതുപോലുള്ള ധൈര്യം വല്ലതും? ഞാൻ എന്നെ സംബന്ധിക്കുന്ന എത്രയോ കാര്യങ്ങളാണ് നിങ്ങളോടു പറഞ്ഞത്. നിരൂപകന്മാർ പറയുന്നു, രവീന്ദ്രനാഥൻ, ഇബ്സനെയും മേട്ടർ ലിങ്കനേയും അനുകരിക്കുകയാണെന്ന്. ഇബ്സനോ മേട്ടർലിങ്കനോ ‘ഗീതാഞ്ജലി,’ ‘വലാകാ’, ‘നൈവേദ്യം’ മുതലായതുപോലുള്ള സമ്പത്ത് കാഴ്ചവയ്ക്കാൻ കഴിയുമോ? അദ്ദേഹം പോവുകയോ, അവരെ അനുകരിക്കാൻ? എവിടെയെങ്കിലും അൽപമൊരു ഭാവസാമ്യമോ വിചാര സാമ്യമോ കണ്ടാൽ, ഉടനെ ഉറക്കെ കൂവി വിളിച്ചുപറയുകയായി — അനുകരണം,അനുകരണം. ഒരു ദിവസം കവിഗുരു എന്നോടു പറഞ്ഞു, എന്റെ കവിത വായിക്കുന്നവരായി ഒരു ഇരുനൂറു പേരെങ്കിലുമില്ല.’ ‘ അങ്ങ് എന്താണ് പറയുന്നത്? ഇന്നും, അങ്ങയുടെ കവിതയുടെ വ്യക്തിമുദ്ര പതിയാത്ത ഒരൊറ്റ കവിതയെങ്കിലും കാണാൻ സാധിക്കുമോ? ഞാൻ അതു അനുകരണമെന്നു പറയുകയില്ല. എന്നാൽ, അങ്ങ് ഒഴുക്കിയ പുതിയ കാവ്യധാരയുണ്ടല്ലോ, ആ ധാരയെ അനുസരിച്ചാണ് പിന്നീടുള്ള കവിതയെല്ലാം ’ എന്ന് ഞാൻ പറഞ്ഞു.

“കവിതയുടെ കാര്യം മാത്രമല്ല. നോവൽ സാഹിത്യത്തിലായാലും ഭാഷയിലായാലും, അദ്ദേഹം ഇതുതന്നെയല്ലേ, ചെയ്തത്. ഇന്ന് ആരെങ്കിലും ബങ്കിംബാബുവിന്റെ ഭാഷയിൽ എഴുതാറുണ്ടോ? അതുപോലുള്ള നോവലുകൾ രചിക്കാറുണ്ടോ? അദ്ദേഹം എന്റെ ഗുരുവാണ്. എന്റെ ഗുരു.”

കവിഗുരുവിനു കൊടുത്ത ഈ അഭിനന്ദനത്തിനു ശേഷം അദ്ദേഹത്തിന്റെ മനസ്സു വളരെ പ്രസന്നമായി. തന്റെ ഒരു കത്തിൽ അമൽഹോമിന് ഇങ്ങിനെ എഴുതി:

“അമൽ! എനിക്കു വളരെയധികം സന്തോഷമായി. നിങ്ങൾ ടൗൺഹാളിൽ അധ്യക്ഷന്റെ സ്ഥാനത്ത് എന്നെ പിടിച്ച് ഇരുത്തി. എന്റെ കഴുത്തിൽ മാല ഇട്ടു. ഞാൻ തയ്യാറാക്കിയ മംഗളപത്രം കവിയുടെ കരങ്ങളിൽ സമർപ്പിച്ചു. ഈ ബൃഹത്തായ കാര്യപരി

പാടി നടന്ന രീതിയിൽ, പരിശ്രമപൂർവം നിഷ്ഠയോടെ, ഭവ്യമായ രീതിയിൽ, ആ അനുഷ്ഠാനം നടന്നുകണ്ടപ്പോൾ എനിക്ക് അകൈതവമായ ആനന്ദമാണുണ്ടായത്. കവിയെപ്പറ്റി അവിടെയും ദേഷ്യപ്പെട്ടു ഞാൻ ചിലപ്പോഴെല്ലാം വളരെ മോശമായ രീതിയിൽ സംസാരിച്ചിട്ടുണ്ട്. അത് എങ്ങിനെ സത്യമാണോ, അതുപോലെ തന്നെ സത്യമാണ് എന്നെക്കാൾ കൂടുതൽ അദ്ദേഹത്തിൻെറ ഭക്തനായി ഒരാൾ ഉണ്ടാവില്ലെന്ന കാര്യവും. എന്നെക്കാൾ കൂടുതലായി അദ്ദേഹത്തെ സ്വന്തം ഗുരുവാണെന്നു കരുതുന്ന മറ്റൊരാളും ഉണ്ടാവുകയില്ല. എന്നെക്കാൾ അധികം അദ്ദേഹത്തിൻെറ കൃതികൾ അധ്യയനം ചെയ്യുന്നവരും ആരുമുണ്ടാവില്ല. കവിതകളുടെ കാര്യം പോകട്ടെ. അദ്ദേഹത്തിൻെറ നോവൽ വായിക്കുന്ന കാര്യത്തിലും എന്നെ അതിശയിക്കുന്ന മറ്റൊരാൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. കവി ഗുരുവിൻെറ 'ആംഖ് കീ കിർകിരി' 'ഗോരാ' 'ഗൽപഗുച്ഛ' എല്ലാം തന്നെ. ഇന്ന് എൻെറ കൃതികൾ വായിച്ചിട്ടു പലരും പ്രശംസിക്കുന്നില്ലേ? അതെല്ലാം മേൽപറഞ്ഞ നോവലുകൾ കാരണമാണ്. അത് ഒരു പരമസത്യമാണ്. എനിക്കറിയാം. മറ്റാരു പറഞ്ഞാലും കൊള്ളാം, പറഞ്ഞില്ലെങ്കിലും കൊള്ളാം; സമ്മതിച്ചാലും കൊള്ളാം. സമ്മതിച്ചില്ലെങ്കിലും കൊള്ളാം. അതുകൊണ്ട് ഒന്നും വരാനില്ല, പോകാനുമില്ല. അതാണ്, ഞാൻ സർവാത്മനാ ആ ജയന്തിയിൽ സഹകരിച്ചത്. സഹകരിക്കാതെ ഒക്കുകയുമില്ലായിരുന്നു. നിങ്ങൾ ചെയ്തത് ഒരു വലിയ കാര്യമാണ്. ഞാൻ ഹൃദയംതുറന്ന് ആശീർവദിച്ചുകൊള്ളട്ടെ. ഈ ജയന്തി ആഘോഷിച്ചതിൻെറ ഫലമായി നിങ്ങൾ കൽക്കത്തയിലെ വീടുവിറ്റു, വണ്ടിവിറ്റു എന്നെല്ലാം കേട്ടു. നിങ്ങളുടേയും നമ്മുടെയും സ്നേഹിതന്മാർ വളരെ ഉത്സാഹപൂർവം പറഞ്ഞുപരത്തുന്ന കഥകളാണിതെല്ലാം. പിന്നെ, കേട്ടോളൂ. ജയന്തി കഴിക്കാൻ വേണ്ടി കവി തന്നെ നിങ്ങളെ പിടിച്ചുനിർത്തിയതാണെന്നൊരു കൂട്ടർ. നിങ്ങൾ അദ്ദേഹത്തിൻെറ ശിഖണ്ഡിമാത്രമായിരുന്നു; എല്ലാം ചെയ്തത് അദ്ദേഹം തന്നെയാണ് എന്നു മറ്റൊരു കൂട്ടർ. അമ്മേ! ഇത് നമ്മുടെ ബംഗാളാണ്, സുവർണബംഗാൾ! അപ്പൊഴും പറയാതെ തരമില്ല. ഞാൻ നിങ്ങളെ സ്നേഹിക്കുന്നു എന്ന്. മനസ്സിൽ വിഷമം തോന്നുകയൊന്നും വേണ്ട. ആർക്ക് എന്തുതോന്നുന്നോ പറയട്ടെ. എനിക്കറിയാമല്ലോ, നിങ്ങൾക്കു വീടുമില്ല വണ്ടിയുമില്ല എന്നും, കയറി നടക്കുന്ന വണ്ടി കോർപറേഷൻവകയാണെന്നും. ശരി, ഇത്രയും കൊണ്ടുനിറുത്തട്ടെ. നിങ്ങൾക്കു മംഗളം ഭവിക്കും. നിങ്ങൾ നാടിൻെറ മാനംകാത്തു. പിന്നെയും, സർവാത്മനാ നിങ്ങളെ ആശീർവദിച്ചുകൊള്ളുന്നു."

ശരത്ചന്ദ്രൻെറ രവീന്ദ്രഭക്തിക്ക് എത്ര തെളിവുവേണമെങ്കിലുമുണ്ട്. അദ്ദേഹത്തിൻെറ സമകാലികന്മാരായ എല്ലാവർക്കും അറിയാം, ശരത്ചന്ദ്രൻ രവീന്ദ്രസാഹിത്യം ശരിക്കും മനനം ചെയ്ത മനുഷ്യനാണെന്ന്. ഒരു ദിവസം ആരോ ചോദിച്ചു. "അങ്ങ് 'ഗോര' വായിച്ചി

ട്ടുണ്ടോ?"

സഹജമായ ചഞ്ചല സ്വഭാവത്തോടുകൂടി അദ്ദേഹംപറഞ്ഞു: "ഗോരാ? ഉണ്ട്. അറുപത്തിനാലു തവണ! അതെ; അറുപത്തിനാലു തവണ വായിച്ചിട്ടുണ്ട്."

ഡാക്കായിൽ പോകുമ്പോൾ താമസിക്കാറുള്ളത്, തന്റെ പ്രിയപ്പെട്ട സ്നേഹിതൻ ചാരുചന്ദ്രബന്ദോപാധ്യായന്റെ വീട്ടിലാണ്. അന്നൊരിക്കൽ പെട്ടെന്ന് സുഖമില്ലാതായി. ചാരുബാബു നോക്കുമ്പോൾ ശരത്ചന്ദ്രൻ 'വലാക'യിലെ കവിതയങ്ങിനെ ചൊല്ലുകയാണ്. പനിയുടെ മൂർഛയിലും ഓരോ കവിതയും കാണാപ്പാഠമാണ്.

സത്യം പറഞ്ഞാൽ, രവീന്ദ്രനാഥന്റെ വലിയവലിയ കവിതകൾ പോലും അദ്ദേഹത്തിന് ആശ്ചര്യകരമാംവണ്ണം കാണാപ്പാഠമായിരുന്നു. പുസ്തകത്തിന്റെ സഹായമൊന്നുമില്ലാതെ, യാതൊരു തെറ്റും കൂടാതെ, കവിത മുഴുവൻ അദ്ദേഹം പലവട്ടം ചൊല്ലുന്നത് പലരും കേട്ടിരുന്നു. ഇലാചന്ദ്ര ജോഷിയോടു പറഞ്ഞു: "ഞാൻ മൂന്നും നാലും ദിവസം കൂടുമ്പോൾ കവിഗുരുവിന്റെ കവിതാ പുസ്തകവുമായിട്ടങ്ങിരിക്കും. ഇന്നു ലോകത്തിലെങ്ങും ഇതുപോലൊരു കവിയെ കാണാൻ പറ്റില്ല."

സമയത്തും അസമയത്തും സന്ദർഭമുണ്ടെങ്കിലും ഇല്ലെങ്കിലും, രവീന്ദ്രന്റെ കവിത ചൊല്ലാൻ അദ്ദേഹത്തിനുവളരെയധികം ഉത്സാഹമായിരുന്നു. അതുപോലെ തന്നെ അദ്ദേഹത്തിന്റെ നാടകം അഭിനയിച്ചുകാണാനും. 'കല്ലോൽ' മാസികയുടെ ജീവനക്കാർക്ക് തന്റെ പടം കൊടുത്തുകൊണ്ടു പറഞ്ഞു, "ഒരു കാര്യം മനസ്സിലാക്കണം. നാമെല്ലാം രവീന്ദ്രനാഥന്റെയാണ്. ഗംഗയുടെയാണ് തരംഗങ്ങൾ. തരംഗങ്ങളിൽ നിന്നു ഗംഗ ഉണ്ടാകുന്നില്ല."

അന്നൊരു ദിവസം കവിത ചൊല്ലാനുള്ള ഒരു മത്സരം സംഘടിപ്പിച്ചു. തെരഞ്ഞെടുക്കപ്പെട്ടത് കവിഗുരുവിന്റെ 'ഏ ബാർ ഫിരാവോ മോരേ' എന്ന കവിതയായിരുന്നു. പക്ഷേ, അതിൽ നിന്നു നാടിന്റെ കഷ്ടതകളെ വർണിക്കുന്ന ഭാഗം എടുത്തുകളഞ്ഞിരുന്നു. സംഘാടകരുടെ അഭിപ്രായം അതു ചൊല്ലുന്നത് രാജദ്രോഹമാകുമെന്നായിരുന്നു. വലിയ കുഴപ്പങ്ങളുണ്ടാകുമെന്നും.

ശരത്ചന്ദ്രൻ എഴുതി: "നാട്ടിലെ ഏറ്റവും വലിയ കവിയാണ് ടാഗോർ. നിർമ്മലനും നിഷ്പാപനുമാണ്. അങ്ങിനെയുള്ള കവിയുടെ ഹൃദയത്തിൽ നിന്നു നാടിന്റെ നന്മയെ കണക്കാക്കി യാതൊരു കവിതയാണോ പുറപ്പെട്ടത്, അത് തുറന്ന സദസ്സുകളിൽ ചൊല്ലുന്നത്, അപരാധമാണ്, രാജദ്രോഹമാണ് എന്ന ധാരണ, സംസ്കാര സമ്പന്നമായ ഈ നാട്ടിലെ കുട്ടികൾക്കുണ്ടാകാൻ ഇട വരും."

ഒരു വശത്ത് അനന്യമായ ഭക്തി. അതിനൊരു മറുവശവുമുണ്ടായിരുന്നു. ചിലപ്പോഴെല്ലാം കവിഗുരുവുമായി കടുത്ത ഏറ്റുമുട്ടലുമുണ്ടാകാറുണ്ട്. എന്നാൽ, അത് സൈദ്ധാന്തികമാണ്. ശരത്ചന്ദ്രൻ

അധികവും ഭാവപ്രവണതയോടുകൂടിയവനായിരുന്നു. അതിനാൽ കവിഗുരു എന്തെങ്കിലും പറഞ്ഞാൽ ഉടൻ അതൃപ്തിയായി. രൂക്ഷമായ പ്രതികരണവും ഉണ്ടാകും. ഉടനെ തന്നെ കാര്യം വ്യക്തമാക്കുകയും ചെയ്തിരുന്നു. മനസ്സിൽ അങ്ങിനെ വേണമെന്നൊന്നും താൽപര്യമുണ്ടാവില്ല. എന്നാലും, ഉള്ളിലെ കലാകാരൻ തിളച്ചുമറിയും. പിന്നെ, ഒരു രക്ഷയുമില്ല. നാലു കൊല്ലം മുമ്പാണ്[1] 'വിചിത്ര'യിൽ കവിഗുരുവിന്റെ ഒരു ലേഖനം വന്നു. പേർ 'സാഹിത്യധർമ്മം'. ആ ലേഖനത്തെച്ചൊല്ലി ബംഗാളിലെ സാഹിത്യലോകത്തിൽ വലിയ കോളിളക്കമുണ്ടായി. ഡോ. നരേൾചന്ദ്രസെൻഗുപ്ത പ്രസ്തുതധർമ്മത്തിന് ഒരു അതിർവരമ്പെല്ലാം നിൾചയിച്ചു. വളരെ ബഹുമാനപൂർവം, കവിയുടെ ഉദാഹരണങ്ങൾക്കും, രൂപകങ്ങൾക്കും, യുക്തികൾക്കും 'രസ—രചനാ' എന്നു നാമകരണം ചെയ്തു. ശ്രീ സജനീകാന്തദാസിന്റെ ലേഖനത്തെ സംബന്ധിച്ച് ശരത്ചന്ദ്രനുമായി വളരെയധികം സംസാരിച്ചിരുന്നു. അതെല്ലാം ഒരു ലേഖനത്തിൽ പരാമർശിച്ചു. ആ പരാമർശം തെറ്റിദ്ധാരണ ഉളവാക്കാൻ മതിയാകുമായിരുന്നു. സത്യത്തിൽ അതെല്ലാം ശരത്ചന്ദ്രന്റെ മനസ്സിലിരുപ്പിനു വിപരീതമായിരുന്നുതാനും. ആ തെറ്റിദ്ധാരണ കാരണം ചിലർ അദ്ദേഹത്തെ ആക്രമിക്കുകയും ചെയ്തു. അപ്പോൾ ശരത്ബാബു 'സാഹിത്യ കീ രീതി ഔർ നീതി' എന്ന പേരിൽ ഒരു ലേഖനം എഴുതി[2]. അതിൽ സ്പഷ്ടമായ ഭാഷയിൽ തനിക്കു പറയാനുള്ളതു പറഞ്ഞു. വളരെ വിനയപൂർവം കവിയുടെ ആക്ഷേപങ്ങൾക്കു മറുപടി പറഞ്ഞുകൊണ്ട് എഴുതി: "അദ്ദേഹത്തിന്റെ 'സാഹിത്യധർമ്മ'മെന്ന ലേഖനത്തിന്റെ അവസാന ഭാഗത്തെ ഭാഷ വളരെ തീക്ഷ്ണമാണ്. അതുപോലെ തന്നെ, ശ്ലേഷപ്രയോഗവും നിഷ്ഠുരമാണ്. ആരും ഒരു കാര്യം സ്വീകരിക്കാതിരിക്കുമെന്നു തോന്നുന്നില്ല, തിരസ്കരിക്കാനുള്ള അധികാരം അദ്ദേഹത്തിനുമാത്രമാണുള്ളത്. എന്നാൽ, വാസ്തവത്തിൽ, വഴിയിൽ കിടക്കുന്ന പൊടിയും ചെളിയും വാരി പരസ്പരം അങ്ങോട്ടുമിങ്ങോട്ടും എറിയുന്നതാണ് സാഹിത്യസാധന എന്ന് ഇന്നത്തെ ബംഗാളി സാഹിത്യകാരൻ ധരിച്ചു വച്ചിട്ടുണ്ടോ? എവിടെയെങ്കിലും വല്ലതെറ്റും സംഭവിച്ചിരിക്കാം. അതും വല്ലപ്പോഴും. അതുകൊണ്ട്, ഇന്നത്തെ സാഹിത്യത്തിനു മുഴുവൻ മൊത്തത്തിൽ ഇങ്ങനെയൊരു ശിക്ഷ കൽപിക്കുന്നത് നല്ല തീരുമാനമാണോ? കവി പറഞ്ഞു— 'ആ നാട്ടിലെ സാഹിത്യം, ഒരു പക്ഷേ, സയൻസിന്റെ വാലുപിടിച്ചുകൊണ്ട് ഈ ദൗരാത്മ്യത്തിനോ അഥവാ കുഴപ്പങ്ങൾക്കോ വിശദീകരണങ്ങൾ നൽകിയെന്നുവരാം. പക്ഷേ, ഏത് നാട്ടിലാണോ, അകത്തായാലും പുറത്തായാലും, ബുദ്ധിയിലായാലും പെരുമാറ്റത്തിലായാലും,

(1) 1927 (2) വംഗവാണി. 1927 ഡിസംബർ

എവിടെയായാലും സയൻസിന് എത്തിനോക്കാനുള്ള അധികാരം പോലും ലഭിച്ചിട്ടില്ലാത്തത് . . . . . .'എന്നിങ്ങനെ.

"അതാണ് സത്യമെങ്കിൽ, അത് ഭാരതത്തിനെ സംബന്ധിച്ചിടത്തോളം ദുഃഖകരമാണ്. ദുർഭാഗ്യകരവുമാണ് – സയൻസിനു പ്രവേശിക്കാനുള്ള അധികാരം ലഭിച്ചിരുന്നില്ലെന്നുള്ള കാര്യം. ഒരു പക്ഷേ, തീർച്ചയായും ഭാരതത്തിൽ അങ്ങനെ ഉണ്ടാകാൻ ഇടയില്ല. ഇനി, ഏതെങ്കിലും ഒരു വസ്തു ഉണ്ടായിരുന്നില്ലെന്നതുകൊണ്ടു, അത് എന്നും വർജ്യമായിത്തന്നെ ഇരിക്കുമോ? അതാണോ, കവി ആദേശിക്കുന്നത്?

"പിന്നീടുള്ള വരികളിൽ കവി പറഞ്ഞിട്ടുണ്ട്, ആ നാടിന്റെ (ബംഗാളിന്റെ) സാഹിത്യത്തിൽ കേവലം കടം വാങ്ങിയ അനുകരണം കൊണ്ടുള്ള നാണക്കേട് എന്തിനെ പഴിപറഞ്ഞു, മറച്ചു പിടിക്കാനൊക്കും?

"പഴിചാരിയിട്ടു പ്രയോജനമില്ല. മറച്ചുപിടിക്കുന്നതും അനീതി തന്നെ. എന്നാൽ, ഭക്തന്മാരുടെ വായിൽ നിന്നും കടംകൊണ്ട അഭിപ്രായത്തെ സംശയരഹിതമായ സത്യമാണെന്നു വിചാരിച്ചാൽ, ന്യായത്തിന്റെ മര്യാദ ചോദ്യം ചെയ്യപ്പെടുകയില്ലേ?

"രവീന്ദ്രനാഥന്റെ 'സാഹിത്യധർമ്മ'ത്തിനു മറുപടി പറഞ്ഞത് നരേൾചന്ദ്രനാണ്. അദ്ദേഹം ധരിച്ചത് മറ്റുപലരെയും പോലെ താനും കവിയുടെ ലക്ഷ്യമാണെന്നാണ്. ആ ധാരണക്ക് അടിസ്ഥാനം വല്ലതുമുണ്ടോ? എനിക്കറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ പുസ്തകങ്ങളെല്ലാം ഞാൻ വായിച്ചിട്ടില്ല. പലയിടത്തും അദ്ദേഹവുമായി എനിക്കു യോജിക്കാൻ കഴിയാത്തതായി തോന്നി. ചിലപ്പോൾ തോന്നിയിട്ടുണ്ട്, സ്ത്രീപുരുഷന്മാരുടെ പ്രേമസംബന്ധമായ കാര്യങ്ങളിൽ, അദ്ദേഹം പ്രചലിതവും സുനിർദിഷ്ടവുമായ മാർഗം വെട്ടിച്ചു കടന്നിട്ടുണ്ടെന്ന്. അവിടെയും ഞാൻ എന്റെ അഭിപ്രായം മാത്രമാണ് ശരിയെന്നു ധരിച്ചില്ല. പലരും നരേൾചന്ദ്രനോട് അസംതുഷ്ടരാണെന്ന് എനിക്കറിയാം. എന്നാൽ, മത്തുപിടിച്ച്, ആത്മവിസ്മൃതിയിലാണ്ട്, മാധുര്യഹീനമായ രൂക്ഷതയെ മാത്രം ശക്തിയുടെ ലക്ഷണമായി കണക്കാക്കി, വെറും മല്ലന്മാരുടെ മൽപ്പിടുത്തം ലക്ഷ്യമാക്കി മാത്രമാണ്, അദ്ദേഹം പുസ്തകം എഴുതി വിടുന്നതെന്നുള്ള അപവാദം പരത്താൻ ഞാൻ തയ്യാറല്ല. പാണ്ഡിത്യം, ജ്ഞാനം, ഭാഷയിലുള്ള അധികാരം, ചിന്തനയുടെ പരപ്പ് എന്നിവയിലും, തനിക്ക് സ്വാധീനമായ അഭിമതം യാതൊരു പ്രയാസവുമില്ലാതെ വ്യക്തമാക്കുന്ന കാര്യത്തിലും, നരേൾബാബുവിനോടു കിടനിൽക്കത്തക്ക യോഗ്യതയുള്ള ഒരു ലേഖകൻ ബംഗാളി സാഹിത്യത്തിൽ അപൂർവമായേ കാണുകയുള്ളു. ബംഗാളി സാഹിത്യത്തിലെ സർവസമ്മതനായ ചിന്തകൻ എന്ന നിലയിൽ, നരേൾബാബുവിന്റെ പുസ്തകങ്ങളെല്ലാം ഒന്നു വായിച്ചു നോക്കേണ്ട കടമ കവിക്കുണ്ട്. എന്നിട്ട്, അദ്ദേഹത്തിന്റെ നോവലുകളിൽ, എവിടെയാണ് ശീലാദിഗുണങ്ങളുടെ അഭാവം

കാണുന്നതെന്നും, എവിടെയാണ് ലേഖകൻ കാവ്യലക്ഷ്മിയുടെ വസ്ത്രാക്ഷേപത്തിനു മുതിരുന്നതെന്നും മറ്റും ഒന്നു വ്യക്തമാക്കിക്കൊടുക്കുന്നതു നന്നായിരിക്കും. എന്നാൽ, ഇങ്ങനെയും വരാമല്ലോ. നരേശ്ചന്ദ്രൻ ഒരിക്കലും കവിയുടെ ലക്ഷ്യമായിരുന്നില്ലെന്ന്. ഒരു പക്ഷേ, മറ്റുവല്ലവരുമായിരിക്കാം ശരവ്യമെന്നുവരാം. അപ്പോഴും എനിക്കുതോന്നുന്നത് അദ്ദേഹം, ആ 'അവൻെറയും', ഈ 'ഇവൻെറയും' പുസ്തകമൊന്നു വായിച്ചുനോക്കണമെന്നു തന്നെയാണ്.

"ഞങ്ങളുടെ കാലം ഇപ്പോൾ കഴിയാൻ പോവുകയാണ്. തുടർന്നു, സാഹിത്യ സേവകരുടെ ഒരു പുതിയ സംഘം സാഹിതീസപര്യയുടെ ഭാരമേൽക്കാൻ വന്നുകൊണ്ടിരിക്കുകയുമാണ്. ഞാൻ സർവാത്മനാ അവരെ ആശീർവദിച്ചുകൊള്ളുന്നു . . . . കുറച്ചുനാളായി ഈ പുതിയ എഴുത്തുകാർക്കെതിരെ, ഒരു വലിയ ആക്രമണനിര മുന്നേറുന്നതായി കാണുന്നുണ്ട്. ക്ഷമ ഇല്ല. ധൈര്യമില്ല. സ്നേഹഭാവത്തിൽ തെറ്റുതിരുത്താനുള്ള വാസനയുമില്ല. എന്നാൽ, പിന്നെ എന്താണുള്ളത്. കേവലം കടുത്ത വാക്കുകൾ! അതിനിശിതമായ വാക്ശരങ്ങൾ നിർദയം തൊടുത്തുവിട്ട് എതിരാളിയെ കീറിമുറിക്കാനുള്ള ദൃഢനിശ്ചയം. കേവലം നാട്ടുകാരുടെ മുമ്പിൽ, പത്തുപേരുടെ മുമ്പിൽ, അവരെ നികൃഷ്ടരാണെന്നു വരുത്തി ക്കൂട്ടാനുള്ള നിർമ്മമമായ ഒരു മനോവൃത്തി! അത്രമാത്രം. കേവലം, തൻെറ അഭിപ്രായത്തോടു യോജിച്ചില്ലെന്നു കരുതി, വാണീദേവിയുടെ പരിപാവനമായ ക്ഷേത്രത്തിൽ, സേവകന്മാർ തമ്മിൽത്തമ്മിൽ, ഇങ്ങനെ ആത്മഹത്യാപരമായ കലഹം തുടർന്നു പോരുന്നത്, അന്തസ്സല്ല; മംഗളകരവുമല്ല.

"വിശ്വകവിയുടെ 'സാഹിത്യധർമ്മ'ത്തിലെ അന്തിമഭാഗത്തെ ഞാൻ സവിനയം എതിർക്കുകയാണ്. ഭാഗ്യദോഷം കൊണ്ട്, അത് എന്നോടു തന്നെയുള്ള ഒരു പരിഹാസമാണ്. — എൻെറ വാക്കുകൾ ഒരു പക്ഷേ,അദ്ദേഹം വിശ്വസിച്ചില്ലെന്നുവരാം. എന്നാൽ ഞാൻ അദ്ദേഹത്തിൻെറ മുമ്പിൽ നിവേദനം ചെയ്യുകയാണ് — സത്യം സത്യമായിട്ടുതന്നെ; ബംഗാളി സാഹിത്യകാരന്മാരുടെ ഇടയിൽ മനസ്സുകൊണ്ട്, അദ്ദേഹത്തെ ഗുരുപീഠത്തിൽ അവരോധിച്ച് ആരാധിക്കാത്തവരായി ആരും തന്നെ ഇല്ലെന്ന്. ആധുനിക സാഹിത്യത്തിന് അമംഗളം സംഭവിക്കുമോ എന്ന ആശങ്കകൊണ്ട് ആരാണോ അദ്ദേഹത്തിൻെറ കർണോപാന്തത്തിലെത്തി 'ഗുരുദേവ്' എന്നു പറഞ്ഞു നിത്യവും വിലപിക്കുന്നത്, അവരിൽ ആരെയുംകാൾ ഇവർ (ആധുനിക എഴുത്തുകാർ) ക്കുള്ള ബഹുമാനം ഒട്ടും തന്നെ കുറവല്ല."

ഈ ലേഖനത്തിൻെറ തുടക്കം പല കാരണങ്ങളാലും സുപ്രധാനമാണ്. കവിഗുരുവിനും, ഡോ. നരേശ്ചന്ദ്രനും തമ്മിലുള്ള അഭിപ്രായവ്യത്യാസത്തെ പരാമർശിച്ചുകൊണ്ട് അദ്ദേഹം എഴുതി: "നരേശ്ചന്ദ്രൻെറ എതിർപക്ഷത്തുള്ള സജനീകാന്തദാസ് 'ശനിവാരേർ

ചിഠി'യിൽ എന്റെ മതാമതങ്ങൾ, സരളവും സ്പഷ്ടവുമായ ഭാഷയിൽ വ്യക്തമാക്കിയിരിക്കുന്നതു കാണുമ്പോൾ, കാർക്കിച്ചൊന്നു തുപ്പി, തലയും ചൊറിഞ്ഞ്, അതെ അഥവാ, അല്ല എന്ന് ഒരുമിച്ചു പറഞ്ഞുകൊണ്ട് പുറകോട്ടു തിരിഞ്ഞ് ഒരോട്ടം ഓടാനുള്ള ഇട പോലും ബാക്കിവച്ചിട്ടില്ല. ഏതാണ്ട് കടുവയുടെ വായിലേക്കു തള്ളിയിടുകതന്നെ ചെയ്തിരിക്കുന്നു.

"ഇവിടെ പ്രയാസം ഇതാണ്. അറിഞ്ഞുകേട്ട് എന്റെയും മൂന്നുനാലു ഭക്തന്മാർ വന്നുകൂടി. അവർ എന്നെ എരികേറ്റുകയാണ് — താങ്കളും ആരെക്കാളും ഒട്ടും കുറവല്ലല്ലോ, എന്തുകൊണ്ട്, സ്വന്തം അഭിപ്രായം പ്രചരിപ്പിച്ചുകൂടാ?

"ഞാൻ പറഞ്ഞു, അങ്ങിനെ ചെയ്തപോലെ വിചാരിക്കൂ. അത് കഴിഞ്ഞോ? സത്യത്തിൽ ഞാൻ ഏതു ചേരിയിലാണെന്ന് എനിക്കുപോലും നിശ്ചയമില്ല. പിന്നെ, പോരെങ്കിൽ അപ്പുറത്തു നരേശ്ബാബുവും ഉണ്ടല്ലോ. അദ്ദേഹം വലിയ പണ്ഡിതൻ മാത്രമല്ല, വളരെ വലിയ വക്കീലുമാണ്. അദ്ദേഹത്തിന്റെ ഏതു വാദത്തിന്റെ ബലത്താലാണോ, കവിയുടെ യുക്തിയും തർക്കവും 'രസ—രചന' യായത്, ആ വാദത്തിന്റെ കുരുക്കിൽപ്പെട്ടാൽ, എനിക്ക് ഒരു നാഴിക പോലും നിന്നുപൊറുക്കാൻ പറ്റില്ല. കവിയും, അവ്യാപ്തിയുടേയും അതിവ്യാപ്തിയുടേയും നാലുകെട്ടിൽ എത്തിയിരിക്കുകയാണ്. എനിക്കാണെങ്കിൽ വ്യാപ്തിവരെയോ, അവ്യാപ്തിവരെയോ എങ്ങും തന്നെ എത്താൻ സാധ്യമല്ലതാനും. ത്രിശങ്കുവിനെപ്പോലെ ശൂന്യാകാശത്തിൽ തൂങ്ങിനിന്നാടും. അപ്പോഴോ?

"ഭക്തന്മാർ പറയുന്നു 'താങ്കൾ ഭീരുവാണ്'. ഞാൻ പറയുന്നു അല്ല.

"ഭക്തന്മാർ പറയും, എന്നാലതൊന്നു തെളിയിക്കൂ; കാണട്ടെ. ഞാൻപറയും, അത്ര എളുപ്പമാണോ തെളിയിക്കാനും മറ്റും? രസസൃഷ്ടി, രസോദ്ബോധനം മുതലായ ശബ്ദങ്ങളിലെ രസവസ്തുവിനെപ്പോലെ, ലോകത്തിൽ വല്ലതുമുണ്ടോ അസ്പഷ്ടമായിട്ട്? അത് 'രസ—രചന'യിലൂടെ മാത്രം പ്രമാണീകരിക്കാവുന്നതാണ്. എന്നാൽ, ഇപ്പോൾ, എന്റെ കയ്യിൽ അതിനുള്ള സമയമൊന്നുമില്ല. ഇതെന്റെ കാര്യം. ഇനി, മറുഭാഗത്തുള്ള കാര്യം? അത് ശരിക്കും അറിഞ്ഞുകൂടാ. എന്നാൽ ഊഹിക്കാൻ കഴിയും.

"പ്രിയപാത്രങ്ങൾ ചെന്നു കവിയെ പിടികൂടി. ഞങ്ങളെക്കൊണ്ടിപ്പോൾ ഒന്നും സാധ്യമല്ല. ഇക്കുറി, അങ്ങുതന്നെ ആയുധം എടുക്കണം. വേണ്ട, വേണ്ട. വില്ലും അമ്പും ഒന്നുംവേണ്ട. ആ ഗദചുഴറ്റി ഒന്നെറിഞ്ഞാൽമതി. ആധുനിക സാഹിത്യകാരന്മാരുടെ ഗ്രാമത്തിലേക്ക്. ലക്ഷ്യം? അതൊന്നും വേണമെന്നില്ല. അവിടെ അനേകം പേർ കൂട്ടം കൂടി താമസിക്കുകയല്ലേ?

"കവിയുടെ ആ ഗദയാണ്, ഇരുട്ടത്ത് ആകാശത്തുനിന്നുവന്നു വീണത്. അതുകൊണ്ട് ഉദ്ദിഷ്ടഫലപ്രാപ്തിയൊന്നും ഉണ്ടായില്ലെ

ന്നിരുന്നാലും വളരെയധികം ഒച്ചപ്പാടുണ്ടായി. പൊടിപടലവും പറന്നുയുർന്നു. നരേൾചന്ദ്രൻ ഞെട്ടി ഉണർന്നു. വീണ്ടും വീണ്ടും ചോദിക്കുന്നുണ്ട്, വിനീതവും, എന്നാൽ ക്രുദ്ധവുമായ സ്വരത്തിൽ, ആരാണ് ലക്ഷ്യം? പറയൂ, എന്തിനാണീ ചെയ്തത്? പറഞ്ഞാലും! ഉണ്ട്; അഥവാ ഇല്ല. എന്തെങ്കിലും പറയൂ.

"പക്ഷേ, ഈ പ്രശ്നം തന്നെ, അർത്ഥമില്ലാത്തതാണ്. കാരണം, കവി പന്ത്രണ്ടുമാസത്തിൽ പതിമ്മൂന്നുമാസവും താമസം ലണ്ടനിലാണ്. അദ്ദേഹത്തിനെന്തറിയാം? നിങ്ങളുടെ ഖഡ്ഗഹസ്തയും, പവിത്രധർമ്മാചരണനിരതയുമായ അനുരൂപയാരാണെന്ന്.[1] ആരാണ്, ഓടക്കുഴൽധാരിയും മ്ലേച്ഛധർമ്മിയുമായ നിങ്ങളുടെ ശൈലജയെന്ന്; പ്രേമേന്ദ്രൻ, നസ്രുൾ ഇസ്ലാം ഇവരെല്ലാം ആരാണെന്ന്. 'കല്ലോൽ' 'കാലീകല'ത്തിന്റെ കൂട്ടരെല്ലാം ആരാണെന്ന്. [2] അദ്ദേഹം ഇതെല്ലാം എങ്ങിനെ അറിയും? എപ്പോൾ, ഏത് മഹീയസ്സിയായ മാതാവാണ്, അത്യാധുനികന്മാരായ സാഹിത്യകാരന്മാരെ നശിപ്പിക്കാൻ വേണ്ടി, ഭാവിയിലെ അമ്മമാർക്ക് പിറവിയിൽ തന്നെ, തങ്ങളുടെ കുഞ്ഞുങ്ങളെ കൊന്നുകളയാനുള്ള സദുപദേശം കൊടുത്തിട്ട്, നൈതികതയുടെ പരകാഷ്ടയെ കാണിച്ചതെന്ന്? എപ്പോഴാണ്, ശൈലജാനന്ദൻ, കൂലിക്കാരുടേയും വേലക്കാരുടേയും, അസാന്മാർഗികമായ കഥകൾ എഴുതി, തന്റെ കുലീനതയെ തന്നെ നാമാവശേഷമാക്കിയതെന്ന്. ഇതെല്ലാം വായിക്കാനുള്ള സമയമോ ധൈര്യമോ അതിനുള്ള മനസ്സോ ഒന്നും കവിയുടെ കയ്യിലില്ല. അദ്ദേഹത്തിനുവേറെ പണിയുണ്ട്. ദൈവഗത്യാ വല്ലപ്പൊഴും ഒരു ലേഖനമോ, അഥവാ മുറിലേഖനമോ അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ പെട്ടിരിക്കാം. അതുകൊണ്ട്, ബംഗാളി സാഹിത്യത്തിന്റെ അന്തസ്സും ആഭിജാത്യവുമെല്ലാം നഷ്ടപ്പെട്ടുപോയെന്നാണ് ധാരണ. പിന്നെ തുടങ്ങി, ചിത്പൂർ റോഡിലെ, ഖച്ഖച്ഖചാക് ശബ്ദ ത്തിനോടൊപ്പം, ഒരേ പ്രകാരത്തിലുള്ള വാക്കിന്റെ ആവർത്തിച്ചാവർത്തിച്ചുള്ള ഗർജ്ജനം. ആധുനിക സാഹിത്യകാരന്മാരെപ്പറ്റിയുള്ള കവിയുടെ ഇത്ര വലിയ അനീതി കണ്ട്, നരേൾചന്ദ്രന്റെ, മാത്രമല്ല, എന്റെയും വിസ്മയത്തിനും ദുഃഖത്തിനും അതിരില്ല."

ശരത്ചന്ദ്രന്റെ ഈ ലേഖനം വളരെയധികം ഒച്ചപ്പാടുണ്ടാക്കി. 'ശനിവാരേർചിട്ഠി'യുടെ സമ്പാദകനായ സജനീകാന്ത ദാസ് അദ്ദേഹത്തെ നിശിതമായി ആക്രമിച്ചു. സാധാരണ, ശരത്ബാബുവിനെ കടന്നാക്രമിക്കാൻ കിട്ടുന്ന അവസരമൊന്നും അയാൾ പാഴാക്കാറില്ല. ഇക്കുറി വേറെയും പലരും അവരുടെ അസംതൃപ്തി പ്രകടമാക്കി. അവരുടെ പരാതി, ശരത്ചന്ദ്രൻ രവീന്ദ്രനാഥനെപ്പറ്റി കടുത്തവാക്കു

---

(1) നോവലെഴുത്തുകാരി അനുപമാ ദേവി. ശൈലജാനന്ദനും പ്രേമേന്ദ്രനും നോവലെഴുത്തുകാരാണ്. നസ്രുൾ ഇസ്ലാം കവിയാണ്.

(2) 'കല്ലോൽ', 'കാലീകലം' ഇവ മാസികകളാണ്.

കൾ പ്രയോഗിച്ചു എന്നായിരുന്നു. പിന്നീട്, ശരത്ബാബുവും അത് സമ്മതിച്ചു. എഴുത്തിൽ വന്നുപോയ പിശകു കാരണം, അദ്ദേഹം പറയാൻ ആഗ്രഹിച്ചതല്ല പറഞ്ഞുപോയതെന്ന്. മറ്റൊരർഥം തോന്നുകയും ചെയ്തു. എന്നാൽ, അത് കഴിവുകേടിന്റെ ദോഷമാണ്. ഹൃദയത്തിന്റെ അല്ല.

ശരത്ചന്ദ്രൻ പുതിയ എഴുത്തുകാരോടു സദയഹൃദയനായിരുന്നു എന്നു മാത്രമല്ല, മനസ്സാ അവരോടു വളരെ സ്നേഹമുള്ളവനുമായിരുന്നു. ഏതാനും വർഷം മുമ്പ് ശിവപൂർ ഇൻസ്റ്റിറ്റ്യൂട്ടിലെ, സാഹിത്യ സമ്മേളനത്തിൽ രവീന്ദ്രനാഥൻ അധ്യക്ഷനായി വന്നു.[1] ആ സമ്മേളനത്തിലും ആധുനിക ലേഖകന്മാരുടെ പക്ഷം പിടിച്ചുകൊണ്ടു ശരത്ബാബു പറഞ്ഞു: "നല്ലതും ചീത്തയും ലോകത്തിലെന്നുമുണ്ട്. എന്നുമുണ്ടായിരിക്കുകയും ചെയ്യും. നല്ലതിനെ നല്ലതെന്നും, ചീത്തയെ ചീത്തയെന്നും, ആധുനിക ലേഖകനും പറയും. തിന്മയുടെ വക്കാലത്ത് പിടിക്കാൻ ഒരു സാഹിത്യകാരനും ഒരിക്കലും സാഹിത്യസദസ്സിൽ വരുന്നില്ല. എന്നാൽ ആളുകളെ പറഞ്ഞിളക്കി, നീതി പഠിപ്പിക്കുന്നത് അവർ തങ്ങളുടെ കർത്തവ്യമായി കരുതുന്നില്ല. അനീതികളെ പ്രചരിപ്പിക്കുന്നുമില്ല. ഒരൽപം ചുഴിഞ്ഞു നോക്കുമ്പോൾ, അവരുടെ എല്ലാ അനീതികളുടേയും അടിയിൽ, ഒരു കാര്യത്തിൽ ഏകത കണ്ടെത്തിയേക്കാം. അത് അവർ മനുഷ്യനെ, മനുഷ്യനാണെന്നു കാണിക്കാൻ ആഗ്രഹിക്കുന്നു എന്നതത്രെ."

വ്യക്തിഗതമായും ശരത്ബാബു അവരെ വളരെ സ്നേഹിച്ചിരുന്നു. കവി നസ്രുൾ ഇസ്ലാം ജയിലിലായിരുന്നു. ഏതോ കാര്യം സംബന്ധിച്ച് അദ്ദേഹം നിരാഹാരം തുടങ്ങി. അപ്പോൾ ശരത്ബാബു ജയിലിൽപോയി, നിരാഹാരം ഉപേക്ഷിക്കണമെന്നു പറയാൻ. ഒരു കത്തിൽ, അദ്ദേഹം എഴുതി: "ഹുഗ്ളി ജയിലിൽ നമ്മുടെ കവി നസ്രുൾ ഇസ്ലാം ഉപവാസം അനുഷ്ഠിച്ചു മരണാസന്നനായി കിടക്കുകയാണ്. ഞാൻ ഒരു മണിക്കുള്ള വണ്ടിയിൽ അങ്ങോട്ടു പോകുന്നു. നോക്കാം, കാണാൻ അനുവദിക്കുമോ എന്ന്. അനുവദിച്ചാൽ തന്നെ, എന്റെ നിർബന്ധത്തിനു വഴങ്ങി അദ്ദേഹം ആഹാരം കഴിക്കാൻ തയ്യാറാകുമോ എന്തോ? സമ്മതിക്കാതിരുന്നാൽ പിന്നെ, പ്രതീക്ഷയ്ക്കൊന്നും വകയില്ല. യഥാർഥ കവിയാണദ്ദേഹം. രവിബാബുവിനെ ഒഴിച്ചാൽ, അതുപോലെ മറ്റൊരാളില്ല."

ആധുനിക ലേഖകന്മാർ അബദ്ധം കാണിക്കുമെന്ന് ശരത്ബാബുവിന് അറിയാമായിരുന്നു. എന്നാൽ, സമൂഹത്തിൽ അവർ അനാദരിക്കപ്പെടുന്നതായി കാണുമ്പോൾ കുണ്ഠിതം തോന്നിയിരുന്നു. ആധുനിക ലേഖകൻ ദരിദ്രനാണ്. അതുകൊണ്ടു വൃത്തികെട്ട കാര്യങ്ങളിൽ ഏർപ്പെട്ടു പണം സമ്പാദിക്കാൻ ശ്രമിക്കുന്നു എന്ന കാര്യം ശരത്ബാബുവിനെ അത്യന്തം പീഡിപ്പിച്ചിരുന്നു. അവരുടെ കൃതികൾ

---

(1) 1923 ജുലൈ.

നോക്കി തിരുത്തിക്കൊടുത്തിരുന്നു. അവരെ വിശ്വാസ പാത്രമാക്കി വച്ചു. അവരോടു തർക്കിച്ചു. ചിലപ്പോൾ വഴക്കിടുകയും ചെയ്തിരുന്നു. എന്നാൽ, അവർക്ക് തങ്ങൾ ചെറിയവരാണെന്നു തോന്നത്തക്കവിധം പെരുമാറിയിരുന്നില്ല.

ഇതിനർത്ഥം, ആധുനികലേഖകന്മാരെ തികച്ചും അംഗീകരിച്ചിരുന്നു എന്നല്ല. രവീന്ദ്രനാഥനുമായുള്ള ഏറ്റുമുട്ടലിനു ശേഷം ഒരു കൊല്ലക്കാലം പുതിയ എഴുത്തുകാരുടെ കൃതികൾ വായിച്ചിരുന്നു. അപ്പോൾ ബോധ്യമായി, യഥാർത്ഥത്തിൽ അവയിൽ രസമൊന്നുമില്ലെന്ന്. ആധുനിക സാഹിത്യത്തിന്റെ പേരിൽ താന്തോന്നിത്തരം പ്രചരിപ്പിക്കുന്നവർ, മറ്റെന്തുതന്നെ ചെയ്താലും, സാഹിത്യ സൃഷ്ടി ചെയ്യാൻ പ്രാപ്തരാവുകയില്ല എന്ന കവിഗുരുവിന്റെ അഭിപ്രായം വളരെയൊന്നും തെറ്റായിരുന്നില്ല. മൂന്നുകൊല്ലം കഴിഞ്ഞു 'ശേഷപ്രശ്ന'ത്തെ ആസ്പദമാക്കി, ആധുനിക ലേഖകന്മാർ അദ്ദേഹത്തിന്റെ നേരെ ആക്രമണം അഴിച്ചുവിട്ടു. അതുകൊണ്ട് അവരുമായുള്ള ബന്ധത്തിൽ ഒരു താൽകാലിക പിരിമുറുക്കമുണ്ടായി. അതിൽ അസാധാരണമായിട്ടൊന്നുമില്ലായിരുന്നു. യുഗ സന്ധിയിൽ അങ്ങിനെയൊക്കെ സംഭവിക്കാം. പുതിയ എഴുത്തുകാരെ സ്നേഹിച്ചിരുന്നു. എന്നാൽ, അദ്ദേഹത്തിനു തൻേറതായ സാഹിത്യക സിദ്ധാന്തങ്ങളുണ്ടായിരുന്നുതാനും. എഴുത്തിലെ സംയമനമില്ലായ്മ സാഹിത്യത്തിലെ മര്യാദയെ, നശിപ്പിക്കുമെന്ന് അദ്ദേഹം വിശ്വസിച്ചു. കേദാരനാഥന്റെ ഒരു പുസ്തകത്തെ വളരെയധികം വാഴ്ത്തി സ്തുതിച്ചു. പിന്നെ എഴുതി, "ഈശ്വരൻ അങ്ങേയ്ക്ക് എഴുതാനുള്ള അനന്തമായ ശക്തിനൽകട്ടെ! എന്നാൽ, ഒരു കാര്യം മറന്നുകൂടാ. ഐശ്വര്യമുള്ളവനാണ് മിതവ്യയം പ്രയോജനപ്പെടുന്നത്.

ദരിദ്രന് അതിന്റെ ആവശ്യമേ ഇല്ല. എഴുതിക്കൊണ്ടു പോയാൽ മാത്രം പോരാ. ഇടയ്ക്കൊന്നു നിൽക്കുകയും കൂടി വേണമെന്ന വിചാരം മനസ്സിലുണ്ടാകണം."

ശരത്ചന്ദ്രന്, ഗുരുദേവനോടു ദേഷ്യം തോന്നാൻ കാരണം, അദ്ദേഹം പുതിയ എഴുത്തുകാരോടു കർക്കശനായിരുന്നു എന്നതു മാത്രമല്ല; 'പഥേർദാവി'യെ സംബന്ധിച്ചുണ്ടായ ക്ഷോഭം അപ്പോഴും ശമിച്ചിരുന്നില്ല, എന്നതുകൊണ്ടും കൂടിയാണ്. കൂടാതെ, ഷോഡശീ നാടകത്തിനുള്ള ഗീതങ്ങൾ കവിഗുരുവിന് എഴുതാൻ കഴിഞ്ഞിരുന്നില്ലെന്നുള്ളതും ഒരു കാരണമാണ്. 'സാഹിത്യ കീ രീതി ഔർ നീതി' എന്ന ലേഖനം എഴുതുമ്പോൾ അതെല്ലാം മനസ്സിലുണ്ടായിരുന്നു. അതുകൊണ്ട് ലേഖനത്തിൽ, അവിടെയും ഇവിടെയും അനാവശ്യമായി കാർക്കശ്യം കടന്നുകൂടി.

രവീന്ദ്രനാഥൻ ദിലീപ്കുമാർ റോയിക്ക് ചില എഴുത്തുകൾ എഴുതി. അതിനെപ്പിടിച്ചു പിന്നീടൊരിക്കൽ കവിഗുരുവുമായി ഏറ്റുമുട്ടി. ആ കത്തുകളെ സംബന്ധിച്ചുള്ള അദ്ദേഹത്തിന്റെ അഭിപ്രായം എന്തെന്നറിയാൻ, ശ്രീ അതുലാനന്ദ റോയ് ആഗ്രഹിച്ചു. മറുപടിയായി

അദ്ദേഹം റോയ്മഹാശയനു സുദീർഘമായ ഒരു കത്തയച്ചു.

"പരിചയ മാസികയിൽ ശ്രീ രവീന്ദ്രനാഥൻ ദിലീപ്കുമാറിന് എഴുതിയ കത്തിനെപ്പറ്റി (സാഹിത്യ കീ മാത്രാ) എന്റെ അഭിപ്രായം എന്തെന്നറിയാൻ നിങ്ങൾ ആഗ്രഹിച്ചുവല്ലോ. ആ കത്തു വ്യക്തി പരമാണ്. എങ്കിലും അത് പ്രസിദ്ധീകരിക്കപ്പെട്ട നിലക്ക്, അങ്ങിനെ യൊരാഗ്രഹം അസംഗതമാകാൻ ഇടയില്ല.

"കവിവരൻ പലരുടേയും കാര്യത്തിൽ നിരാശനായി. തന്റെ കയ്യിലെ തുഴവലിച്ചു ദൂരെ എറിയുകയും ചെയ്തു. അക്കൂട്ടത്തിൽ ഞാനും പെടുമോ? അതാണല്ലോ നിങ്ങളുടെയെല്ലാം സംശയം. ഉണ്ടാവില്ല എന്നുറപ്പില്ല. ആ ലേഖനത്തിൽ അദ്ദേഹത്തിന്റെ ആരോ പണങ്ങൾ ഇങ്ങിനെയാണ്. അവർ മദം പൊട്ടിയ ആനകളാണ്. വിതണ്ഡവാദം ചെയ്യുന്നു. ഗുസ്തിമുറകൾ കാണിക്കുന്നു. കസർ ത്തും അത്ഭുത സിദ്ധികളുമൊക്കെ കാണിക്കാൻ കച്ചകെട്ടി ഇറങ്ങി ത്തിരിച്ചിരിക്കുന്നു. പ്രോബ്ളംസ് സോൾവുചെയ്യുന്നു. അതുകൊണ്ട് അവരുടെ . . . . . അങ്ങിനെ; അങ്ങിനെ . . . . .

"പറഞ്ഞത് ആരെ സംബന്ധിച്ചെങ്കിലുമാകട്ടെ. പക്ഷേ, അതത്ര സുന്ദരമൊന്നുമല്ല. ചെവിയ്ക്കൊട്ടും ഇമ്പം നൽകുന്നവയുമല്ല. ശ്ലേഷം, ആക്ഷേപം എന്നിവ മുറ്റിനിൽക്കുന്ന ചുറ്റുപാടിൽ മനസ്സിൽ ഒരു വക ഇറിട്ടേഷൻ ഉണ്ടാവുക സഹജമാണ്. അതിനോടൊപ്പം തന്നെ, ക്ഷോഭം പ്രകടിപ്പിക്കുന്നത് എത്ര വ്യർഥമാണോ, അത്രക്കു തന്നെ നിരർഥകമാണ് പ്രതിവാദം ചെയ്യുന്നതും. ഞാൻ ആരു പറഞ്ഞതാണ് തത്തമ്മയെപ്പോലെ ഉരുവിട്ടത്? എപ്പോഴാണ്, ഞാൻ ഗുസ്തിമുറകൾ കാണിച്ചത്? എവിടെയാണ് വേലത്തരങ്ങൾ ഇറ ക്കിയത്? എന്നിങ്ങനെയുള്ള സംശയങ്ങളെല്ലം, ക്രുദ്ധനായിരിക്കുന്ന കവിവരന്റെ മുമ്പിൽ അസംഗതങ്ങളാണ്. എനിക്ക് എന്റെ കുട്ടി ക്കാലമാണ് ഓർമ്മയിൽ വരുന്നത്. കളിച്ചുകൊണ്ടിരുന്ന മൈതാന ത്തിൽ വച്ച് ആരോ വിളിച്ചുപറഞ്ഞു: 'അവൻ തീട്ടം ചവിട്ടി.' പിന്നെ എന്തുപറയാനാ? എവിടെയാണ് ചവിട്ടിയത്? ആരാണ് പറഞ്ഞത്? ആരുകണ്ടു? അത് അമേധ്യമല്ലായിരുന്നു. ചാണകമായിരുന്നു. എന്നൊ ക്കെപറഞ്ഞിട്ട് ഒരു പ്രയോജനവുമില്ല. വീട്ടലെത്തിയപ്പോൾ, അമ്മ തുടങ്ങിയുള്ളവർ സമ്മതിച്ചില്ല. കുളിക്കാതെ തലയിൽ ഗംഗാജലം തളിക്കാതെ വീട്ടിനകത്തു കാലുകുത്താൻ അനുവദിച്ചില്ല ! എന്റെ സ്ഥിതിയും ഇപ്പോൾ അതുപോലെ തന്നെ.

"സാഹിത്യ കീ മാത്രയുടെ കാര്യം മാത്രമെന്തിനുപറയുന്നു? കവിവരന്റെ ഇതുപോലുള്ള മറ്റനവധി ഉപന്യാസങ്ങളും മനസ്സി ലാക്കാനുള്ള ബുദ്ധിയൊന്നും എനിക്കില്ല. അദ്ദേഹത്തിന്റെ ഉപമാ — ഉദാഹരണങ്ങളിൽ, ഇരുമ്പെന്ത്രം, മരയെന്ത്രം, ചന്ത, ആന, കുതിര, ജന്തുക്കൾ, പിശാചുക്കൾ എല്ലാം കടന്നുവരും. പക്ഷേ, ഒരു കാര്യം മനസ്സിലാക്കാൻ പ്രയാസമാണ്. മനുഷ്യന്റെ സാമൂഹ്യ

പ്രശ്നങ്ങൾ, സ്ത്രീ പുരുഷന്മാരുടെ പരസ്പരബന്ധം, എന്നിവയെ പ്പറ്റി പരാമർശിക്കുമ്പോൾ, അതെല്ലാം എന്തിനാണ് വരുന്നത്? അതു കൊണ്ടു തെളിയിക്കപ്പെടുന്നത് എന്താണ്? കേൾക്കാൻ സുഖം തോന്നുമെങ്കിലും അതിൽ യുക്തിയൊന്നുമില്ല.

"ഒരു ഉദാഹരണം പറയാം. കുറച്ചുനാൾമുമ്പ്, ഹരിജനങ്ങളോടു കാണിക്കപ്പെടുന്ന അനീതിയിൽ ദുഃഖിച്ച് അദ്ദേഹം പ്രവർത്തക സമതിയിലെ അംഗമായ മതി ബാബുവിന് ഒരു കത്ത് അയച്ചിരുന്നു. അതിൽ എഴുതി 'ബ്രാഹ്മണി വളർത്തുന്ന പൂച്ച മുഖം എച്ചിലാക്കി ക്കൊണ്ട് അവരുടെ മടിയിൽ കയറി ഇരുന്നാൽ, പാതിവ്രത്യഭംഗ മൊന്നും നേരിടുന്നില്ല' അവർ അതിൽ പ്രതിഷേധിക്കുന്നുമില്ല. അവർ പ്രതിഷേധമൊന്നും പുറപ്പെടുവിക്കുന്നില്ലായിരിക്കും. അതു കൊണ്ടു ഹരിജനങ്ങൾക്കു വല്ല ഗുണവുമുണ്ടായോ? അതിൽ നിന്ന് എന്താണ് വ്യക്തമാകുന്നത്? പൂച്ചയുടെ ഉദാഹരണം വച്ചു കൊണ്ടു ബ്രാഹ്മണിയോടു പറയാനൊക്കുമോ, 'ഏറ്റവും നികൃഷ്ട ജീവിയായ പൂച്ച നിങ്ങളുടെ മടിയിൽ കടന്നിരുന്നു. നിങ്ങൾക്കൊരു വിരോധവുമില്ല. അതുകൊണ്ടു ഞാനും വന്നിരുന്നുകൊള്ളട്ടെ! ഞാൻ ഏറ്റവും ഉൽകൃഷ്ട ജീവിയാണല്ലോ? അപ്പോൾ നിങ്ങൾക്ക തിൽ വിരോധം പറയാൻ പറ്റില്ല!' പൂച്ച മടിയിൽ ഇരിക്കുന്നതെന്താണ്? ഉറുമ്പ് എന്താണ് പാത്രത്തിൽ കടന്നുകൂടുന്നത്. ഇങ്ങിനെയുള്ള തർക്കങ്ങളൊന്നും, മനുഷ്യനോടു മനുഷ്യൻ കാണിക്കുന്ന അനീതി യേയോ നീതിയേയോ വിവേചന ചെയ്യുന്ന സന്ദർഭത്തിൽ സംഗത മല്ല. ഉപമകളെല്ലാം കേൾക്കാൾ സുഖം തോന്നും. വെട്ടിത്തിളങ്ങി പ്രകാശിക്കും. എന്നാൽ ചാണക്കല്ലിൽ ഉരച്ചുനോക്കുമ്പോൾ, വളരെ തുച്ഛമായിട്ടേ തോന്നുകയുള്ളു. ഇന്നത്തെ യന്ത്രവൽകൃത തൊ ഴിൽ ശാലകളെ പലരും ആക്ഷേപിക്കുന്നുണ്ട്. പലകാരണങ്ങളാലും, രവീന്ദ്രനാഥനും ആക്ഷേപിക്കാറുണ്ട്. അതിൽ തെറ്റൊന്നുമില്ല. ഇന്ന് അതൊരു ഫാഷനായിത്തീർന്നിരിക്കുകയാണ്. ഈ അതി നിന്ദിതമായ സമീപനത്തിൻെറ ഫലമായി, ആഗ്രഹിച്ചോ ആഗ്രഹി ക്കാതെയോ വരുന്നവരാകട്ടെ, അക്കൂട്ടരുടെ സുഖദുഃഖങ്ങളുടെ കാരണങ്ങൾ അത്യന്തം ജടിലമായി തീർന്നിട്ടുണ്ട്. അവരുടെ ജീവിത രീതികളും വളരെ ഏറെ മാറിയിട്ടുണ്ട്. അവരുടെ ജീവിതം കൃഷി ക്കാരുടേതുപോലെ ഇരുന്നെന്നുവരില്ല. അതിൽ, വേണമെങ്കിൽ ആർക്കെങ്കിലും ഖേദം പ്രകടിപ്പിക്കാം. എന്നാൽ, അക്കൂട്ടരുടെ ജീവി തത്തിലെ വൈചിത്ര്യപൂർണമായ സംഭവങ്ങളെ ആസ്പദമാക്കി, ആരെങ്കിലും കഥ എഴുതാമെന്നു വിചാരിച്ചാൽ, അത് എന്തുകൊണ്ടു സാഹിത്യമാവില്ല? ശരിയാണ്. കവിയും പറയുന്നില്ല, അത് സാഹി ത്യമാവില്ലെന്ന്. അദ്ദേഹത്തിനുള്ള എതിർപ്പ് ഇത്രമാത്രമേയുള്ളു. സാഹിത്യത്തിൻെറ മാത്ര ലംഘിക്കപ്പെടരുത്. എന്നാൽ, എങ്ങിനെ യാണ് ഈ മാത്ര നിർണയിക്കുന്നത്. കലഹം കൊണ്ടോ? കടുത്ത പദപ്രയോഗം കൊണ്ടോ? എന്തുകൊണ്ടാണ്? കവിവരൻ പറയു

ന്നത്, അത് അറിയേണ്ടത് സാഹിത്യത്തിന്റെ ചിരന്തനമായ മൂല നീതിയുടെ ചാണക്കല്ലിൽ ഉരച്ചാണെന്നത്രെ. ഈ മൂല നീതി എന്നു പറയുന്നത്, എഴുത്തുകാരന്റെ ബുദ്ധിയുടെ അഭിജ്ഞതയും, രസോപലബ്ധിയെ സംബന്ധിച്ചുള്ള ആദർശവുമല്ലാതെ മറ്റെന്തെങ്കിലും വസ്തുവാണോ? ചിരകാലത്തിന്റേതായ ഈ മുറവിളി അടിച്ചേൽപിക്കപ്പെടുന്ന ഒന്നാണ്. സത്യത്തിൽ അതൊരു മരീചികമാത്രമാണ്.

"കവിവരന്റെ അഭിപ്രായത്തിൽ, നോവൽ സാഹിത്യത്തിന്റെ സ്ഥിതിയും ഇതുതന്നെയാണ്. മനുഷ്യന്റെ പ്രാണന്റെ സ്വരൂപം ചിരന്തനമാകുന്ന സ്തംഭത്തിനു കീഴിൽ അമർന്നുകിടക്കുന്നു. ഇതിനു മറുപടിയായി ആരെങ്കിലും പറയുന്നു എന്നു വിചാരിക്കുക, മനുഷ്യന്റെ പ്രാണന്റെ സ്വരൂപം അങ്ങനെയൊരു സ്തംഭത്തിനു താഴെ അമർന്ന് കിടക്കുന്നും മറ്റുമില്ലെന്ന്. അത് ചിന്തയുടെ സൂര്യ പ്രകാശത്തിൽ പൂർവാധികം ഉജ്വലമായിട്ടുണ്ട്. ഏത് തർക്കം കൊണ്ട് ഇതിനെ നേരിടാൻ കഴിയും? അതോടൊപ്പം തന്നെ മറ്റൊരു കാര്യവും ഈയിടെയായി കേട്ടു വരുന്നുണ്ട്. അതിൽ രവീന്ദ്രനാഥനും ഒത്താശ നിന്നിട്ടുണ്ട്. അത് ഇതാണ്. കഥ പറയുന്ന സദസ്സിൽ ആരെങ്കിലും വന്നാൽ, അത് കഥ കേൾക്കാനാണ്. ഒരു കാര്യം മാത്രം. അയാളുടെ ബുദ്ധി നേരെയായിരിക്കണം. അതംഗീകരിച്ചു കൊണ്ടുതന്നെ ഒരു വായനക്കാരൻ പറയുകയാണ്. 'അതെ, ഞങ്ങളുടെ ബുദ്ധിക്കു തകരാറൊന്നുമില്ല. പക്ഷേ, കാലം മാറിപ്പോയല്ലോ. ഞങ്ങളുടെ, പ്രായവും വർധിച്ചു. അപ്പോൾ രാജകുമാരന്റെയും, ആൺ തവളയുടേയും പെൺ തവളയുടേയും കഥകൾ ഞങ്ങൾക്ക് രസമാവില്ല' അങ്ങനെ പറഞ്ഞാൽ, അത് തെമ്മാടിത്തരമാണെന്നു പറയാൻ പറ്റുമോ? സ്വാഭാവികമായും അവർക്കതുപറയാൻ അവ കാശമുണ്ട്. കഥയിൽ ചിന്താ ശക്തിയുടെ മുദ്രപതിയുന്നതുകൊണ്ട് അത് തള്ളിക്കളയപ്പെടേണ്ടതാവില്ല. ആ വിശുദ്ധമായ കഥ എഴുതാൻ വേണ്ടി ചിന്താശക്തി കൈവെടിയേണ്ട ആവശ്യവുമില്ല.

"കവിവരൻ രാമായണത്തേയും മഹാഭാരതത്തേയും ഉല്ലേഖനം ചെയ്തിട്ട്, രാമന്റെയും ഭീഷ്മരുടേയും സ്വഭാവ നിരൂപണത്തിലൂടെ വ്യക്തമാക്കിയിരിക്കുകയാണ്, ഉരുവിട്ടു പഠിച്ച ഭാഷകാരണം രണ്ടു പേരുടെയും സ്വഭാവ ചിത്രണം സംപുഷ്ടമായില്ലെന്ന്. ഞാൻ അതിനെപ്പറ്റി നിരൂപണമൊന്നും ചെയ്യുന്നില്ല. കാരണം, അവ രണ്ടും കാവ്യ ഗ്രന്ഥങ്ങൾ മാത്രമല്ല, ധർമ ഗ്രന്ഥങ്ങൾ കൂടിയാണ്. ഒരു പക്ഷേ കുറേയൊക്കെ ചരിത്രവും. വെറും നോവലുകളിൽ സൃഷ്ടിക്കപ്പെടുന്ന പാത്രങ്ങളല്ലെന്നുവരാം. അതിനാൽ, അവയെ സാധാരണ കാവ്യാഖ്യായികകളുടെ അളവുകോലുകൊണ്ട് അളക്കുന്ന കാര്യത്തിൽ എനിക്കു വളരെ മടിയുണ്ട്.

"കവിവരന്റെ എഴുത്തിൽ വീണ്ടും വീണ്ടും പ്രയോഗിക്കപ്പെട്ടിട്ടുള്ളതാണ് 'ഇന്റലക്റ്റ്' എന്ന വാക്ക്. അദ്ദേഹം വിദ്യ, ബുദ്ധി എന്നീ രണ്ടർഥത്തിലും അതിനെ ഗ്രഹിക്കുന്നതായിട്ടാണ് തോന്നു

ന്നത്. പ്രോബ്ളം എന്ന വാക്കിൻെറ സ്ഥിതിയും ഇതുതന്നെ. നോവലിൽ പലതരത്തിലുള്ള പ്രോബ്ളങ്ങളുണ്ട്. വ്യക്തിപരം, നീതി പരം, സാമൂഹ്യം, ലൗകികം എന്നിങ്ങനെ. അതുകൂടാതെ കഥക്ക് അതിൻെറ സ്വന്തം പ്രോബ്ളവുമുണ്ട്. അത് 'പ്ലോട്ടി' നെ സംബന്ധിച്ച പ്രോബ്ളമാണ്. അതിൻെറ കെട്ടുകൾ മറ്റെല്ലാത്തിലും ജടിലവുമാണ്. കുമാരസംഭവത്തിലെ പ്രോബ്ളം, ഉത്തരകാണ്ഡത്തിൽ രാമൻെറ പ്രോബ്ളം, 'ഡോൾസ്ഹൗസി'ൽ നോരയുടെ പ്രോബ്ളം, 'യോഗാ യോഗ'ത്തിൽ കുമുവിൻെറ പ്രോബ്ളം-ഇവയെല്ലാം ഒരു പോലെയല്ല. 'യോഗായോഗം' എന്ന നോവൽ വിചിത്രയിൽ തുടർച്ചയായി വന്നു കൊണ്ടിരുന്ന കാലത്ത്, ഓരോ അധ്യായവും വരുമ്പോൾ കുമു ഉണ്ടാക്കിക്കൊണ്ടിരുന്ന ഒച്ചപ്പാടുകളും, ബഹളവും കണ്ടപ്പോൾ, ദുർധർഷനും പ്രബലപരാക്രമിയുമായ മധുസൂദനനുമായുള്ള അവ ളുടെ 'ടഗ് ഓഫ് വാർ' എവിടെച്ചെന്ന് അവസാനിക്കുമെന്ന് എനിക്ക് ആലോചിക്കാൻ പോലും പ്രയാസമായിരുന്നു. എന്നാൽ, ആര റിഞ്ഞു, പ്രശ്നം വെറും സാധാരണം മാത്രമാണെന്ന്. ലേഡീ ഡോക്ടർ വന്നു ഒരു നിമിഷത്തിനകം അതിനു സമാധാനമുണ്ടാക്കു മെന്നും. നമ്മുടെ ജലധരച്ചേട്ടനാണെ ങ്കിൽ ഈ പ്രോബ്ളം പൊട്ടിയ കണ്ണുകൊണ്ടുപോലും നോക്കാൻ ഇഷ്ടമല്ല. അദ്ദേഹത്തിൻെറ ഒരു പുസ്തകത്തിൽ ഒരാൾ ഇതു പോലൊരു സമസ്യ സൃഷ്ടിച്ചുവിട്ടു. എന്നാൽ മറ്റൊരു വഴിയിലാണ്, അതിന് അദ്ദേഹം സമാധാനം കണ്ടത്. ഒരു യഥാർഥ സർപ്പം വന്നു ഫണംവിടർത്തി അയാളെകടിച്ചു. ഞാൻ ചോദിച്ചു. 'ചേട്ടാ! ഇതെന്തുപറ്റി?' അദ്ദേഹം പറഞ്ഞു. 'എന്താണ്? ഇതിലെന്താ വിശേഷം? പാമ്പ് ആരെയും കടിക്കാറില്ലേ?'

"ഒടുവിൽ ഒരു കാര്യം കൂടി പറഞ്ഞു കൊള്ളട്ടെ. രവീന്ദ്രനാഥൻ എഴുതിയിട്ടുണ്ട്, ഒരു കാലത്ത് ഇബ്സൻെറ നാടകങ്ങളെപ്പറ്റി വലിയ മതിപ്പായിരുന്നു. പക്ഷേ, അതിനിടയിൽ തന്നെ അവയുടെ നിറത്തി നുമങ്ങലേറ്റില്ലേ? ഭാവിയിൽ അവ, കൺവട്ടത്തുനിന്നു തീരെ മറ ഞ്ഞുപോകുമോ? . . . . . മറഞ്ഞു പോകാം. പക്ഷേ, അതൊരൂഹം മാത്രമാണ്. പ്രമാണമൊന്നുമില്ല. ഭാവിയിൽ ഇബ്സന്, ഒരു കാല ത്തുണ്ടായിരുന്ന ബഹുമതി വീണ്ടുകിട്ടിയെന്നും വരാം. വർത്ത മാനകാലം മാത്രമല്ല, സാഹിത്യത്തിൻെറ സുപ്രീംകോടതി."

ഈ കത്തുകാരണം ശരത്ചന്ദ്രൻെറ പല ആരാധകന്മാരും സ്നേഹിതന്മാരും അസന്തുഷ്ടരായിത്തീർന്നു. കവിയും കുറച്ചൊ ന്നുമല്ല, ക്ഷോഭിച്ചത്. അദ്ദേഹം പ്രതിവാദം ചെയ്തുകൊണ്ടു ശരത് ബാബുവിന് എഴുതി, ആ ലേഖനത്തിൽ അദ്ദേഹം ശരത്ചന്ദ്രനെ ലക്ഷ്യമാക്കിയിരുന്നേ ഇല്ലെന്ന്. "വിശ്വസിക്കുക. ഞാൻ അങ്ങനെ ചെയ്തില്ല. നിങ്ങൾ വീണ്ടും വീണ്ടും തീക്ഷ്ണവും കഠോരവുമായ ഭാഷയിൽ ആക്രമണം നടത്തിയിട്ടുണ്ട്. എന്നാൽ, ഞാൻ ഒരിക്കലും ഒളിഞ്ഞോ തെളിഞ്ഞോ അധിക്ഷേപിച്ചു പകരം വീട്ടിയില്ല. ഈ കൃതി ആ ലിസ്റ്റിൽ ഒരു പുതിയ അധ്യായം കൂടി ചേർത്തിരിക്കു

കയാണ്.''

ശരത്ബാബുവിൻെറ സങ്കടത്തിന് അതിരില്ലായിരുന്നു. കവിയുമായുള്ള തൻെറ ബന്ധം തീർത്തും തകർന്നുപോയെന്നു തന്നെ തോന്നി. എഴുതിപ്പോയി. മടക്കി എടുക്കാൻ സാധിക്കുകയില്ല. "കവിയുമായുള്ള എൻെറ വേർപാട് ഒരു പക്ഷേ, പരിപൂർണമായെന്നു തോന്നുന്നു . . . . . '' എന്നാൽ, എന്തുപറ്റിയോ? ആർക്കറിയാം. 'പരിചയ'ത്തിലെ കത്തു വായിച്ചപ്പോൾ കോപംകൊണ്ട് ജ്വലിച്ചു പോയി. ഉടനെ പേനയും കടലാസ്സുമെടുത്ത് കത്തെഴുതുക തന്നെ ചെയ്തു. (1)

അതിനുശേഷവും കവിഗുരുവിനോടുള്ള ശരത്ചന്ദ്രൻെറ രോഷം കെട്ടടങ്ങിയില്ല. ദിലീപ്കുമാർ റോയിക്കുള്ള ഒരു കത്തിൽ പിന്നെയും എഴുതി: "ഉപമയോ ഉദാഹരണമോ എന്തും രവീന്ദ്രനാഥൻെറ പോലെ, നിരർഥകവും അസംഗതവുമാകരുത്. തർക്കങ്ങൾ, ഒന്നുകൊണ്ടും, ബാഷ്പാച്ഛാദിതമായിപ്പോകയുമരുത്. മനുഷ്യനെ അലങ്കാരങ്ങൾ കൊണ്ടു മോടിപിടിപ്പിക്കാനുള്ള അഭിരുചി ഒന്നു വേറെയാണ്. സ്വർണപ്പണിക്കാരൻെറ കടയിലെ ഷോകേസ് അലങ്കരിച്ചു അഭിരാമമാക്കാനുള്ള അഭിരുചി മറ്റൊന്നാണ്. അതെപ്പൊഴും ഓർത്തിരിക്കേണ്ട കാര്യമാണ്.

അലംകൃതമായ വാചകങ്ങളുടെ ഭാരം താങ്ങുക, എത്ര ക്ലേശകരമാണെന്നുള്ള വസ്തുത, വായനക്കാർക്ക് മാത്രമേ അറിയാവൂ.''

കവിഗുരുവുമായുള്ള ഈ ഏറ്റുമുട്ടലുകൾ പലപ്പോഴും ഉഗ്രരൂപം കൈക്കൊള്ളാറുണ്ട്. എന്നാൽ, ആവേശത്തിൻെറയും ആക്രോശത്തിൻെറയും എരിതീ കെട്ടടങ്ങുമ്പോൾ, പശ്ചാത്താപത്തിൻെറ ചൂളയിൽ പിന്നെയും നീറാൻ തുടങ്ങുമായിരുന്നു. സ്നേഹിതന്മാർക്ക് കത്തുകളെഴുതി വീണ്ടും വീണ്ടും വിശദീകരിക്കാനുള്ള ശ്രമവും ചെയ്തിരുന്നു.

ഒരു കത്തിൽ എഴുതി(2) "ഇതല്ലാതെ എൻെറ മനസ്സിൽ ഇത് സംബന്ധിച്ചു സത്യത്തിൽ ഒരു പ്രകാരത്തിലുമുള്ള ദുഃഖമോ ഉദ്വേഗമോ ഇല്ല — ആരാണ്, എന്നെക്കാൾ വലുത്, ആരാണ്എന്നെക്കാൾ ചെറുത് എന്നിങ്ങനെ. രവീന്ദ്രനാഥൻ പറകയാണ് എന്നു വിചാരിക്കുക. എൻെറ ഒരു രചനയിലോ നോവലിലോ പദങ്ങളോ വാക്യങ്ങളോ ഇല്ലെന്ന്. എന്നാലും തൽക്കാലത്തേക്കു വേദനതോന്നാമെന്നല്ലാതെ, ഒന്നും വരാനില്ല. അങ്ങനെ വിശ്വസിക്കാനും പ്രയാസമാണ്. ഞാൻ വളരെയധികം ദൈന്യത പ്രകടിപ്പിക്കുന്നു എന്നു തോന്നിയാൽ തന്നെയും അതെൻെറ ജീവിതത്തിൽ ഒട്ടാകെയുള്ള സാധനയുടെ ഫലമാണ്. അതുകൊണ്ടു ആക്രമണങ്ങൾക്കൊന്നും ഞാൻ മറുപടിപറയാനില്ല. യൗവനകാലത്ത് (പ്രൗഢാവസ്ഥയിലും) രവീന്ദ്ര

(1) 1934 ഫെബ്രുവരി 3 (2) 1936 ജനുവരി

നാഥനെതിരായി ഒന്നോ രണ്ടോ തവണ ഞാൻ എന്തോ പറയുക യുണ്ടായി. എന്നാൽ, അതെൻെറ പ്രകൃതിയായിരുന്നില്ല; വികൃതിയാ യിരുന്നു. കാരണങ്ങളും പലതുണ്ടായി. അതുകൊണ്ട് ഞാൻ ആ തെറ്റു ചെയ്തു."

വീണ്ടും വീണ്ടും ദിലീപ്കുമാറിനോടുപറഞ്ഞു: "വിശ്വസിക്കുക. വാസ്തവത്തിൽ അദ്ദേഹം വിരാട്പുരുഷനാണ്. അദ്ദേഹത്തെ പ്പോലെ സർവാംഗസുന്ദരനായ ഒരു വ്യക്തി ജന്മമെടുത്തല്ലോ. അതുകൊണ്ട് നമ്മുടെ ജാതി അകാലമൃത്യുവിനിരയാകുകയില്ലെന്നു വിശ്വസിക്കുന്നു. ഇക്കാലത്ത് രണ്ടു മഹാന്മാർ നമ്മുടെ നാടിൻെറ മുഖം പ്രഭാപൂരിതമാക്കി. രവീന്ദ്രനാഥനും, ദേശബന്ധുവും"

കവിഗുരു പലപ്പോഴും ശരത്ബാബുവിനെ കലവറ ഇല്ലാതെ പ്രശംസിച്ചിട്ടുണ്ട്. പിന്നെയും, അദ്ദേഹം, തന്നെ സഹജമായ രീതി യിൽ അംഗീകരിച്ചില്ലെന്നക്ഷോഭം നിരന്തരമെന്നോണം ശരത് ചന്ദ്രൻെറ മനസ്സിനെ അലട്ടിയിരുന്നു. വലുതോ, ചെറുതോ ആകുന്ന കാര്യം തൻെറ കത്തിൽ സൂചിപ്പിച്ചിരുന്നല്ലോ. അതുപോലെ തന്നെ യുള്ള ഒരു കാര്യം രവീന്ദ്രനാഥൻ ദിലീപകുമാറിനെഴുതിയ കത്തിലും പരാമർശിച്ചിരുന്നു.[1] ഈ മഹാരഥന്മാരെ എന്തുകൊണ്ടാണ്, ഈ പ്രശ്നം വിഷമിപ്പിച്ചിരുന്നതെന്ന കാര്യം, ശരത്ബാബുവിൻെറ മരണത്തിനുശേഷം, കവിഗുരു പ്രബോധകുമാർ സാന്യാലിനയച്ച കത്തിൽ വ്യക്തമാക്കുന്നുണ്ട്.

"ശരത്തിൻെറ നിര്യാണം സംബന്ധിച്ചു പൊതുവായി ഒരു ശ്ലോകം എഴുതി അയക്കുക എന്നതല്ലാതെ, മറ്റൊന്നും തന്നെ ചെയ്യാൻ കഴിഞ്ഞില്ല. എന്നിൽനിന്നും ശരത്തിനു കിട്ടാമായിരുന്ന പ്രശസ്തി, അദ്ദേഹം മരിക്കുന്നതിനു മുമ്പുതന്നെ, സ്വാഭാവികമായ രീതിയിൽ, യാതൊരു കലവറയുമില്ലാതെ, ഞാൻ കൊടുത്തുകഴി ഞ്ഞിരുന്നു. ഞാൻ മരിക്കുമ്പോൾ ശരത്, അക്കാര്യം കൃതജ്ഞതാ പൂർവം ഓർമ്മിക്കുമായിരുന്നു. എനിക്കുതോന്നുന്നു, എൻെറ മന സ്സിലെ മോഹവും അതായിരുന്നുവെന്ന്. ദൈവഗത്യാ, സംഭവിച്ചത് നേരേ മറിച്ചായിപ്പോയി. ഞാൻ ജീവിച്ചിരിക്കുമ്പോൾ തന്നെ, യാ തൊരു കാരണവും കൂടാതെ, അസഹിഷ്ണുതകൊണ്ട്, ശരത് എന്നോടു അനീതി ചെയ്തു. ശരിയായ സമയത്തു മരിച്ചിരുന്നുവെ ങ്കിൽ, തീർച്ചയായും, യഥോചിതമായ രീതിയിൽ ആ ഗ്ലാനിയേ യോർത്തു പശ്ചാത്തപിക്കുമായിരുന്നു.

എൻെറ ജീവിതകാലത്ത് ബംഗാളി സാഹിത്യത്തിൽ മൂന്നധ്യാ യങ്ങൾ കാണപ്പെട്ടു. ഞാൻ സദസ്സിലെ വിരിപ്പിൻെറ ഒരു മൂലയിൽ ഒതുങ്ങിക്കൂടി ഇരിക്കുമ്പോൾ, കവിയുടെ ഉന്നതപീഠത്തിൽ വിരാജി ച്ചിരുന്നത് ഹേമചന്ദ്രനും നവീന ചന്ദ്രനുമായിരുന്നു. സിംഹാസനാ

(1) പതിനെട്ടാമധ്യായം നോക്കുക.

രൂഢനായിരുന്നത് ബങ്കിമചന്ദ്രനും. മധുസൂദനൻ പിരിഞ്ഞുപോയി ക്കഴിഞ്ഞിരുന്നു. അദ്ദേഹം പോകുന്നതിനു കുറച്ചുകാലം മുമ്പ് രണ്ടാമധ്യായം ആരംഭിച്ചു. ആദ്യപർവത്തിൽ ഞാൻ ഏറ്റവും ചെറു തായിരുന്നു. രണ്ടാമത്തെ പർവത്തിൽ ഏറ്റവും വലുതും. അതിൻെറ ഫലമായി സാഹിത്യകാരന്മാരുടെ ഇടയിൽ വയസ്സനുസരിച്ചുള്ള എൻെറ ബന്ധം സ്ഥാപിക്കപ്പെടാൻ കഴിയാതെപോയി. ഒറ്റ തിരഞ്ഞ മട്ടായി. ഭാഗ്യമെന്നുപറയട്ടെ, അകൃത്രിമമായ ബഹുമാനം കാരണം, പ്രായത്തിൻെറ മറ മാറ്റി സത്യേന്ദ്രന് എൻെറ അടുത്തെത്താൻ കഴിഞ്ഞു. രണ്ടുപേരുടേയും ഈ ചേർച്ചയുടെ ഫലമായുണ്ടായ രസത്തിൽ നിന്നു വലിയ പ്രയോജനം ലഭിച്ചു എന്നാണ് എനിക്ക് തോന്നിയത്. മനുഷ്യനെന്ന നിലയിൽ എൻെറ അടുത്തെത്തിയപ്പോൾ എന്നെ എൻെറ യഥാർഥ രൂപത്തിൽ മനസ്സിലാക്കൻ അദ്ദേഹത്തിനു സാധിച്ചു, കവിരൂപത്തിൽ തന്നെ. ശരത്ചന്ദ്രനോടുകൂടിയാണ് മൂന്നാ മധ്യായം തുടങ്ങുന്നത്. പുതിയവരുമായി അദ്ദേഹത്തിന് വളരെ യധികം സാമീപ്യ സംബന്ധം സ്ഥാപിക്കാൻ കഴിഞ്ഞു. എന്നാൽ, പഴയവരുമായി അത്രതന്നെ സാധിച്ചില്ല. ശരത്ചന്ദ്രൻ പൂർണമായും തൻെറ നാടിൻെറയും, തൻെറ കാലഘട്ടത്തിൻെറയും പുരുഷ നായിരുന്നു. അത് അത്ര എളുപ്പമൊന്നും സാധിക്കുന്ന കാര്യമല്ല. കേൾക്കുമ്പോൾ അത് സ്വയം വൈരുധ്യാത്മകമായി തോന്നാം. ആലോചിച്ചു നോക്കുമ്പോൾ കൃത്രിമമാകാൻ ആർക്കും എളുപ്പമാണ്. സ്വാഭാവികമായിത്തീരുക അത്ര എളുപ്പമുള്ള കാര്യമല്ല താനും. അതുപോലെ തൻെറ നാടിനോടും കാലഘട്ടത്തോടും ഉറ്റ ബന്ധം പ്രാപിച്ച് ഒന്നാകാനുള്ള ഭാഗ്യം എല്ലാവർക്കും ലഭിക്കുകയില്ല. എല്ലാവരും തൻെറ നാട്ടിലും തൻെറ കാലത്തും ജനിക്കുന്നു എന്നു പറഞ്ഞുകൂടാ. ജന്മവിധാതാവ്, ജനിക്കുന്നവനുള്ള സ്ഥാന നിർ ണയം ചെയ്യുന്നതു സംബന്ധിച്ച്, എപ്പോഴും വർത്തമാനകാലത്തെ നിശ്ചയിച്ചിട്ടുപോകാറില്ല. സാഹിത്യത്തിൽ, അതിനു വിചിത്രമായ ഫലമാണുണ്ടാകുക. ഇങ്ങനെയുള്ള ആളുകളും അപൂർവമല്ല; ആരാണോ യഥോചിതമായ ദേശകാലങ്ങളുടെ നിർവാസനാസന്ധി യിൽ ജന്മമെടുക്കുന്നത്, സൃഷ്ടിയുടെ വൈചിത്ര്യം സ്പഷ്ടമാക്കാൻ അവരും പ്രയോജനപ്പെടുന്നു. ബംഗാളി സാഹിത്യ മണ്ഡലത്തിൽ ശരത്ചന്ദ്രൻ, അവിചാരിതമായിവന്നെത്തി എന്നു പറയുന്നത് വെറു തെയാണ്. പരിചയക്കേടിൽ നിന്നും പരിചയത്തിൻെറ മണ്ഡലത്തിലേ ക്കു കടക്കാൻ ഒട്ടും താമസം നേരിട്ടില്ല. പരിചയമാകും മുമ്പുതന്നെ, പരിചിതനായിരുന്നു അദ്ദേഹം. ദ്വാരപാലകന്മാരൊന്നും അദ്ദേ ഹത്തെ തടഞ്ഞുനിർത്തിയല്ല. സാഹിത്യത്തിൽ എഴുത്തുകാരൻെറ ആത്മാവും വായനക്കാരൻെറ ഹൃദയവും എവിടെയാണോ നിർ ബാധം സമ്മേളിക്കുന്നത്, അവിടെ ഇങ്ങനെതന്നെ സംഭവിക്കുക പതിവാണ്. പൂർവരാഗം, അനുരാഗം, ഇവയുടെ ഇടയ്ക്ക് വെറുതെ സമയ നഷ്ടമൊന്നും വരുന്നില്ല. അക്കാലം മുതൽ തന്നെ, ഞാൻ

ദൂരെയായി. പ്രവൃത്തി, പ്രയത്നം എന്നിവയുടെ വ്യത്യാസം കൊണ്ടു തന്നെ കൽക്കത്തയിൽ നിന്നു താമസവും മാറ്റി. പല കഥകളും എന്നെപ്പറ്റി പ്രചരിച്ചു. അധികവും സത്യമായിരുന്നില്ല; പ്രിയകരവും. അങ്ങനെ എൻെറ മനസ്സ് ഒന്നുകൂടി അകലത്തായി. അപ്പോഴാണ് ശരത്ചന്ദ്രോദയം! ശാന്തിക്കുവേണ്ടി ഏത് ഏകാന്തതയെ ശരണം പ്രാപിച്ചു സ്വപ്രവൃത്തിയിൽ മുഴുകിയോ, അവിടെനിന്നു കൊണ്ടു ശരത്തുമായി കൂടിക്കഴിയാനുള്ള സൗഭാഗ്യമുണ്ടായില്ല.

"ഇങ്ങനെയുമുണ്ട് ചില മനുഷ്യർ. അവരെ നേരിട്ടു പരിചയപ്പെടുന്നതിനേക്കാൾ പരോക്ഷമായി പരിചയപ്പെടുകയാകും എളുപ്പം. ശരത് ആ ജാതിയിൽപ്പെട്ട മനുഷ്യനല്ല. അടുത്തു ചെന്നാൽ മാത്രമേ, അദ്ദേഹത്തെ പ്രാപിക്കാൻ കഴികയുള്ളു. എനിക്ക് അങ്ങനെയൊരു ദോഷംപറ്റി. എന്നാൽ, അദ്ദേഹത്തെ കാണാറില്ലായിരുന്നു, അഥവാ സംസാരിക്കാറില്ലായിരുന്നു, എന്നല്ല പറയുന്നത്. കേവലം കാണുകയല്ല; ശരിക്കും മനസ്സിലാക്കാൻ കഴിഞ്ഞിരുന്നെങ്കിൽ സമകാലികനാവുക എന്ന ഭാഗ്യം സാർഥകമാകുമായിരുന്നു. അങ്ങനെയൊന്നും സംഭവിച്ചില്ല. എന്നാൽ, അതേസമയം തന്നെ, വിസ്മയജനകമായ ആനന്ദം കൊണ്ടു നിറഞ്ഞ്, ദൂരെ നിന്നു കൊണ്ടുതന്നെ, അദ്ദേഹത്തിൻെറ കൃതികളായ 'ബിന്ദോ കാ ലല്ലാ; 'വിരാജ്ബഹു', 'രാമേർ സുമതി', 'ബഡീ ദീദി' ഇവയെല്ലാം ഞാൻ വായിച്ചിട്ടുണ്ട്. വിചാരിക്കുകയും ചെയ്തു, മനസ്സിനുപറ്റിയ ഒരാളെ കിട്ടിയെന്ന്. മനുഷ്യനെ സ്നേഹിക്കാൻ ഇത്രയുമൊക്കെ മതിയല്ലോ. എന്നാൽ, അതു വേണ്ടത്ര ആയില്ല. മനുഷ്യനായ ശരത്ചന്ദ്രനും മനുഷ്യനായ രവീന്ദ്രനാഥനും തികഞ്ഞ ആത്മഭാവത്തിൽ പരസ്പരം കൂടിച്ചേർന്നു കഴിഞ്ഞില്ല. അതുകൊണ്ടാണ് ഏറ്റുമുട്ടലിനുള്ള സന്ദർഭങ്ങളുണ്ടായിക്കൊണ്ടിരുന്നതും. ആ രണ്ടു പ്രതിഭകളെയും തമ്മിൽ കൂട്ടിപിടിപ്പിച്ചു സന്തോഷിക്കാൻ ആഗ്രഹിച്ചിരുന്ന വ്യക്തികളെല്ലാം, ആ സംഘർഷങ്ങൾക്ക് ആക്കം കൂട്ടുകയും ചെയ്തു. ശരത്ചന്ദ്രൻെറ ദൃഷ്ടി ഊന്നി നിന്നത് വർത്തമാനകാലത്തിലാണ്. രവീന്ദ്രൻ ശാശ്വതനായ മാനവൻെറ ബൃഹത് ചിത്രകാരനായിരുന്നു. ശരത് അന്യായത്തെ എതിർത്തു. മാത്രമല്ല, മനുഷ്യനെ ഒരിക്കലും തുച്ഛനായി കാണാൻ തയ്യാറായതുമില്ല. പതിതകളായ സ്ത്രീകളിൽ കുടികൊണ്ടിരുന്ന സ്ത്രീത്വത്തെ അനാവരണം ചെയ്തുകാണിച്ചു കൊടുത്തു. അതായിരുന്നു, അദ്ദേഹത്തിൻെറ ജീവിത ദർശനവും. ശരത്ബാബുവിൻെറ നര—നാരികൾ, അധികവും ഈ നാട്ടിലുള്ളവർ തന്നെയായിരുന്നു. നേരേമറിച്ച്, കവിഗുരുവാകട്ടെ, ചിരകാല സത്യത്തെ, നാടിൻെറയും സമൂഹത്തിൻെറയും മുമ്പിൽ, ആദർശരൂപത്തിൽ വരച്ചുകാണിച്ചിരുന്നു. രവീന്ദ്രനാഥൻ ഈശ്വരോപാസകനായിരുന്നു, വിശ്വമാനവനും. അദ്ദേഹത്തിൻെറ അനുഭൂതി അതീന്ദ്രിയതലത്തെ സ്പർശിച്ചുനിന്നു. അപ്പോൾ ശരത്ചന്ദ്രൻ ചെയ്തത് ഭൂമിയിലെ മണ്ണിനു മഹത്വം നൽകുകയാണ്. ബംഗാളികളുടെ സാധാരണ ഭാഷതന്നെ

കൈകാര്യം ചെയ്തു. അവിടുത്തെ സ്ത്രീ പുരുഷന്മാരുടെ പ്രേമം തൂലികയിൽ പകർത്തിക്കാണിച്ചു. അദ്ദേഹത്തിൻെറ യഥാർത്ഥവാദം — അത് അങ്ങനെയാണെങ്കിൽ — ഹൃദയസ്പർശനക്ഷമമാണ്. സംവേദന, കാരുണ്യം ഇവ മുറ്റി നിൽക്കുന്ന ഹൃദയസ്പർശനം — അതാണ് രണ്ടു പേരും തമ്മിലുള്ള മൗലികമായ വ്യത്യാസം. വേറെയുമുണ്ടായിരുന്നു, ഒരന്തരം. അത് സുപ്രധാനവുമാണ്. അഭിജാത പ്രതിനിധിയായിരുന്നു കവിഗുരു. ശരത് എന്നും ഉപേക്ഷിത വർഗത്തിൽപ്പെട്ടവനും. ആ ഒരു വ്യത്യാസമാണ്, അറിയാതെ തന്നെ, ക്ഷോഭപൂർണമായ ക്ഷണങ്ങളെ കൂടുതൽ കടുത്തതാക്കി തീർത്തിരുന്നത്. മറ്റുപ്രകാരത്തിൽ, കവിഗുരു ശരത്ചന്ദ്രൻെറ പ്രതിഭയെ ബഹുമാനിക്കാൻ കിട്ടിയ ഒരവസരവും പാഴാക്കിയിരുന്നില്ല. ശരത്ചന്ദ്രൻ കവിഗുരുവിനെ യഥാർത്ഥ ഗുരുവിൻെറ സ്ഥാനത്തുതന്നെ ബഹുമാനിച്ചു. വേദവ്യാസനു ശേഷം ഉണ്ടായ സർവോൽകൃഷ്ട കവിയായും അങ്ങേയറ്റം ബഹുമാപുരസ്സരം സ്നേഹിച്ചു. കവിഗുരുവിനെപ്പോലെ എഴുതാൻ തനിക്കൊരിക്കലും സാധിക്കുകയില്ലെന്നു സമ്മതിക്കുകയും ചെയ്തു.

മരിക്കുന്നതിനു നാലുമാസം മുമ്പ്, അറുപത്തിരണ്ടാമതു ജന്മജയന്തിയുടെ അന്ന്, റേഡിയോ മുഖാന്തിരം സംഘടിപ്പിക്കപ്പെട്ട ശരത് ശർവ്വരിയിൽ, അഭിനന്ദനത്തിനു മറുപടി പറയവേ, ആദ്യമായി നമസ്കരിച്ചത്, കവിഗുരുവിനെ തന്നെയാണ്. അദ്ദേഹത്തിൻെറ ആശീർവാദത്തിനായി പ്രാർത്ഥിക്കുകയും ചെയ്തു.

ശരത്ചന്ദ്രനെ സംബന്ധിച്ചിടത്തോളം യഥാർത്ഥമായിരുന്നതും ആ ആശീർവാദം തന്നെയാണ്. മറ്റെല്ലാം ക്ഷണികങ്ങളായ ക്ഷോഭങ്ങളുടെ തിളച്ചുമറിയൽ മാത്രം! മഹാനായിട്ടുള്ളവൻ എന്നും മഹാനായി തന്നെ നിലകൊള്ളും! അവരുടെ കോപപ്രകടനം തുലാവർഷക്കാലത്തെ കാർമേഘം പോലെയാണ്. വന്ന് ഇടിവെട്ടി പെയ്ത് ഉത്തരക്ഷണം മാഞ്ഞുപോകയും ചെയ്തു. രവീന്ദ്രജയന്തി ഉത്സവം സംബന്ധിച്ചു ശരത്ബാബു ചെയ്ത പ്രസംഗം വംഗ സാഹിത്യത്തിന് ഒരു മുതൽകൂട്ടാണ്. വിശ്വസാഹിത്യത്തിലെ മഹാന്മാരായ ശിൽപികളെ സംബന്ധിച്ചു പറയുമ്പോൾ, ഇമ്മാതിരി സംഘർഷങ്ങളെ സംബന്ധിക്കുന്ന ഉദാഹരണങ്ങൾ എത്രവേണമെങ്കിലും ഉണ്ടെന്നുള്ളത് പരമാർത്ഥമാണ്. തുർഗനേവ് ആണ് ടോൾസ്റ്റോയിയുടെ പ്രതിഭയെ ആദ്യമായി അംഗീകരിച്ചത്. പിന്നെ, വളരെയൊന്നും വൈകിയില്ല. പല കാരണങ്ങളാലും ആ പ്രശംസ അപ്രിയകരങ്ങളായ സംഘർഷങ്ങളിൽ ചെന്നവസാനിക്കാൻ. ഇരുവരും വീണ്ടും വീണ്ടും പരസ്പരം കടന്നാക്രമിച്ചു. അതുപോലെ തന്നെ മാപ്പുപറയുകയും ചെയ്തു. മരണശയ്യാവലംബിയായ തുർഗനേവ് മർമ്മഭേദകമായ വാക്കുകളിൽ രേഖപ്പെടുത്തി: "എനിക്കെന്തൊരാനന്ദമാണെന്നോ, നിങ്ങളുടെ സമകാലീനനായതിൽ! എൻെറ സ്നേഹിതാ, ഒന്നു സ്വീകരിക്കൂ! എൻെറ ഈ അവസാനത്തെ അപേക്ഷ. പിന്നെയാകാം,

തന്റെ സൃഷ്ടിപരമായ ഗതിവിഗതികളിൽ ശ്രദ്ധിക്കാൻ . . . . എന്റെ സ്നേഹിതാ ! എന്റെ ജന്മഭൂമിയായ റഷ്യയുടെ മഹാനായ എഴുത്തുകാരാ! തീർച്ചയായും എന്റെ അപേക്ഷയൊന്നു ശ്രദ്ധിക്കുക. അനുവദിച്ചുതരൂ! ഞാൻ വീണ്ടും ഒരിക്കൽ കൂടി നിങ്ങളെയൊന്നു കെട്ടിപ്പുണരട്ടെ! എനിക്കിനി എഴുതാൻവയ്യ. ഞാൻ തളർന്നു കഴിഞ്ഞു.''

വാസ്തവത്തിൽ രണ്ടുമാസം കഴിഞ്ഞ് തുർഗനേവ് ഇഹലോക വാസം വെടിഞ്ഞു. ടോൾസ്റ്റോയി പിന്നെയും ഒരിക്കൽകൂടി തുർഗനേവിന്റെ കൃതികൾ പഠിക്കാൻ തുടങ്ങി. . . .

## 22

ശരത്ചന്ദ്രന് അറുപതുവയസ്സുപോലും പ്രായമായിരുന്നില്ല. എങ്കിലും ആരോഗ്യനില മോശമായിക്കഴിഞ്ഞിരുന്നു. എല്ലാ കത്തുകളിലും അങ്ങനെയുള്ള പരാതികൾ പറയുക പതിവായി. എപ്പോഴും തലവേദന. രക്തസമ്മർദം ശരിയായിരുന്നില്ല. വളരെ ബുദ്ധിമുട്ടിയാണ് എഴുതുകയും വായിക്കുകയും ചെയ്തിരുന്നത്.

രണ്ടുകൊല്ലം മുമ്പു അദ്ദേഹത്തിന്റെ സഹോദരീഭർത്താവു മരിച്ചു. അപ്പോൾ ശരത്ബാബു തന്റെ ഡയറിയിലെഴുതി: മുഖർജ്ജേ മഹാശയ് മരിച്ചു. 10 അഗ്രഹായൺ 1340. ഞായറാഴ്ച രാത്രി മൂന്നരമണി. ഒരു കൊല്ലമായി അദ്ദേഹം ഒരേ നിലയിൽ മരണത്തെ വിളിക്കുകയായിരുന്നു. ഇന്നാണ്, ആ അപേക്ഷ സ്വീകരിക്കപ്പെട്ടത്. ആർക്കറിയാം എന്റെ അപേക്ഷ എന്നു സ്വീകരിക്കപ്പെടുമെന്ന്.''

ശരത്ബാബുവിനു ക്രോണിക് രക്താർശസ്സു സംബന്ധിച്ച രോഗമായിരുന്നു. സ്വാഭാവികമായും ക്ഷീണം വർധിച്ചുകൊണ്ടിരുന്നു. ഒരു ദിവസം മിഥുനമാസക്കാലം എങ്ങോ പോയി മടങ്ങി വരികയായിരുന്നു. പെട്ടെന്ന്, ഉഷ്ണാഘാതമേൽക്കാൻ ഇടയായി. വേദന വീണ്ടും പെരുകി. പത്രം വായിക്കാൻപോലും പ്രയാസമായി. ഒരുകത്തിൽ ഇങ്ങനെ എഴുതി[1] "എഴുത്തും വായനയുമെല്ലാം നിന്നു. പത്രവായനപോലും. ഒരു പരാതിയുമില്ല; ഇനി, ഈ ജീവിതത്തിൽ എഴുത്തും വായനയും അവസാനിച്ചാൽ തന്നെ. സാമർഥ്യവും കഴിവുമുണ്ടായിരുന്നിടത്തോളമൊക്കെ ചെയ്തു. അതിൽ കൂടുതലായൊന്നും ചെയ്യാൻ കഴിയാത്തതിൽ ക്ഷോഭിച്ചിട്ടെന്തു കാര്യം. മനസ്സുകൊണ്ടു ഞാനെന്നും വൈരാഗിയാണ്. മേലിലും അങ്ങനെതന്നെ കഴിയാൻ സാധിക്കും.''

വരാൻ പോകുന്ന മരണത്തെപ്പറ്റി ബോധവാനായിരുന്നോ എന്നു തോന്നും. കൽക്കത്തെയിൽ നിന്ന് ഒരു സ്നേഹിതനെഴുതി[2] "ഇതിനിടയിൽ ഗ്രാമം വരെ പോയിരുന്നു. ഗ്രാമത്തിലെ മൺകുടിലുകൾ, രൂപനാരായൺ നദി ഇവ രണ്ടിനോടുമുള്ള മോഹത്തിൽ നിന്ന്

(1) 1936 ജനുവരി (2) 1936 ഫെബ്രുവരി 11

വിമുക്തനായി എനിക്കെങ്ങും കഴിയാൻ പറ്റില്ല. എന്നാലതും സത്യ മാണ്.' ഇവരുടെ മായാവലയം ഭേദിച്ചു പോകാൻ ഇനി വളരെ നാളുകളൊന്നും ശേഷിച്ചിട്ടില്ല അനേകം പഴയ സ്നേഹിതന്മാർ നേരത്തെ യാത്ര പറഞ്ഞു പിരിഞ്ഞു. ഞാൻ അവരെ ഓർക്കാത്ത ദിവസമില്ല. ഈയിടെ, അധ്യാപകൻ വിപിൻ ഗുപ്തയുടെ ശ്രാദ്ധ സഭയിൽ ചെല്ലാനുള്ള ക്ഷണം കിട്ടി. ശിവപുരത്തിൽ എത്ര ദിവസം വൈകുന്നേരം ഞങ്ങൾ വാദവിവാദങ്ങളിൽ മുഴുകിക്കഴിഞ്ഞിട്ടുണ്ട്! പഴയ സ്നേഹിതന്മാരുടെ കൂട്ടത്തിൽ ഇനി ഒരാളുമാത്രമേയുള്ളു. നിനക്കുമുമ്പെങ്കിലും പോകാൻ സാധിച്ചാൽ എന്നാശിച്ചു പോവുകയാണ്. ഈ ലോകത്തിൽ ഇനി ഒരു ദിവസവും മനസ്സു നിൽക്കുന്നില്ല. എപ്പൊഴും വിചാരം കഴിഞ്ഞുപോയ കാര്യങ്ങളെപ്പറ്റിയാണ്. ദൃഷ്ടി ഒരിക്കലെങ്കിലും മുമ്പോട്ടു പതിയുന്നില്ല. പോകട്ടെ, അതെല്ലാം പറഞ്ഞു നിന്റെ മനസ്സു പുണ്ണാക്കിയതുകൊണ്ട് ഒരു ഫലവുമില്ല.''

അദ്ദേഹത്തിന്റെ കത്തുകളിൽ ശക്തിയായി കേൾക്കപ്പെട്ടിരുന്ന സ്വരം നിരാശയുടേതാണ്. അത്, ആയിടയിൽ വല്ലാതെ കനത്തതായി തോന്നി. സാഹിത്യരംഗത്തിലേക്കുള്ള സംഭാവന വളരെ കുറഞ്ഞിരുന്നു. 'ഭാരതവർഷ'ത്തിന്റെ സമ്പാദകനായ ജലധരസെന്നും പലതവണ ചെന്നു തോറ്റു മടങ്ങി. എന്നാലും 'വിപ്രദാസ്' മുഴുവനാക്കുക തന്നെ ചെയ്തു.[1] എന്നാൽ 'ശേഷപരിചയ'[2]ത്തിന്റെ 15 അധ്യായം മാത്രമേ എഴുതാൻ കഴിഞ്ഞുള്ളു.

ആ നോവൽ തുടങ്ങിയപ്പോൾ ഹരിദാസ് ബാബുവിനോടു പറഞ്ഞു, അത് തീർച്ചയായും മുറയ്ക്ക് എഴുതുമെന്ന്. പക്ഷേ, ആ വാക്ക് പാലിക്കപ്പെട്ടില്ല. എഴുതാനുള്ള മനസ്സു വീണ്ടും ഉണ്ടായില്ല. മരണശയ്യയിൽ കിടക്കുമ്പോഴും പലപ്പോഴും പറഞ്ഞു. "ശേഷപരിചയ മുഴുവനാക്കാനുള്ള സമയം തരണേ, എനിക്കല്ലാതെ അത് മറ്റാർക്കും പൂർത്തിയാക്കാൻ സാധിക്കുകയില്ല.''

ആ അപേക്ഷ സ്വീകരിക്കപ്പെട്ടില്ല. അതു മുഴുവനാക്കാനുള്ള ഭാരം രാധാറാണി ദേവിയിലാണ് വന്നുചേർന്നത്. അമ്മാവൻ സുരേന്ദ്രനാഥനും കവയിത്രി രാധാറാണീ ദേവിയും തമ്മിൽ അക്കാര്യം പലപ്പോഴും ചർച്ച ചെയ്തിരുന്നു. ഭാഗൽപൂരിലെ ഒരു യഥാർഥ സംഭവമായിരുന്നു, അതിനാധാരമായ വസ്തു. അതിലെ നായിക സവിത ഭർത്താവിൽ തികച്ചും അനുരക്തയായ സ്ത്രീയാണ്. എന്നിട്ടും ഒരു ദിവസം ഒരകന്ന ബന്ധുവിന്റെ കൂടെ, ക്ഷണത്തിനു ള്ളിൽ ഭർത്താവിനോടും പുത്രിയോടുമുള്ള കടപ്പാടുകൾ മറന്ന്, അതി ഘോരമായ കളങ്കം തലയിലേറ്റിക്കൊണ്ട് വീടുവിട്ട് ഇറങ്ങിപ്പോയി. ആരുടെ കൂടെയാണോ പോയത്, അയാളെ അവൾ തെല്ലും സ്നേഹിക്കുന്നില്ല. സ്നേഹിച്ചിരുന്നില്ല. പിന്നീട് സ്നേഹിച്ചുമില്ല.

---

(1) 1935 ഫെബ്രുവരി 1

(2) അവസാന തവണ 1935.

പിന്നെയും കാലെങ്ങനെ വഴുതിപ്പോയി? അതാണ് 'ശേഷ് പരിചയ' ത്തിൽ അവതരിപ്പിക്കപ്പെട്ട സമസ്യ. ശരത്ചന്ദ്രൻ സമസ്യാവതരണ ത്തിൽ വിശ്വസിച്ചിരുന്നു. അതിന്റെ സമാധാനത്തിലില്ലതാനും. അപൂർണമായ ആ നോവലിൽ, സമസ്യ മുമ്പിൽ വന്നു നിൽക്കു ന്നുണ്ട്. എന്നാൽ, അതത്ര സ്പഷ്ടമല്ല. ഒരു സ്ഥലത്തു സവിത പറയുന്നു: "അതു പെട്ടെന്നു കാരണം കാണാൻ കഴിയാത്ത ഒരു നിരർഥകഥയിൽ ചെന്നവസാനിക്കുന്നു." ആ പറയുന്നതിൽ സത്യ മുണ്ട്. എന്നാൽ, നോവൽ പൂർണമായിട്ടില്ല. അതുകൊണ്ട് ആ തീരുമാനം ശരത് ബാബുവിന്റെ അവസാന തീരുമാനമായി കണ ക്കാക്കാൻ പറ്റുകയില്ല.

'ആഗാമീ കൽ' എന്ന പുസ്തകത്തിന്റെ നാലധ്യായം മാത്രമേ എഴുതിയുള്ളു. രാഷ്ട്രീയത്തിൽ സംഭവിച്ച ഗതിരോധം കാരണം ശരത്ബാബു വല്ലാതെ മുഷിഞ്ഞിരുന്നു. ഈ നോവലിൽ ആ മുഷി ച്ചിലിന്റെ ഒരു നിഴലാട്ടം കാണുന്നുണ്ട്. സാമൂഹ്യ മംഗളത്തിൽ കൂടുതൽ താൽപര്യം കാണിക്കുന്നുമുണ്ട്.

അക്കാലത്ത് രണ്ടു നോവലുകൾ പ്രസിദ്ധീകരിക്കപ്പെട്ടു. ഒന്നി ലധികം പേർ ചേർന്ന് എഴുതിയവ. അങ്ങനെ, 'രസചക്ര'മെന്നു പേരുള്ള ഒരുനോവലിന്റെ പത്തു പേജ് അദ്ദേഹം എഴുതിയിരുന്നു. ശരത്ബാബു ആഗ്രഹിച്ചത് 'ബാഡിർ കർത്താ' എന്ന പേരിൽ ഒരു നോവൽ എഴുതാനായിരുന്നു. പക്ഷേ, വലിയ ഒരു പണി ചെയ്യാ വുന്ന നിലയിലായിരുന്നില്ല, അദ്ദേഹം. അതിനാൽ, അത് 'ബാരോ യാരി' നോവലിന്റെ രൂപത്തിൽ പൂർത്തിയാക്കാനാണ് തീരുമാനിച്ചത്. പതിനാറുകൊല്ലം മുമ്പ് ഈ ഭാഗം കേദാരനാഥ ബന്ദോപാധ്യായ നടത്തിയിരുന്ന, 'പ്രവാസ്ജ്യോതി' എന്ന പേരിൽ കാശിയിൽ നിന്നു പുറപ്പെടുന്ന മാസികയിൽ പ്രസിദ്ധീകരിച്ചിരുന്നു. പിന്നെ, അവിടെ ത്തന്നെയുള്ള 'ഉത്തര'യിൽ അച്ചടിച്ചു, രസചക്രമെന്ന സാഹിത്യ സ്ഥാപനത്തിന്റെ മേൽനോട്ടത്തിൽ പ്രസിദ്ധപ്പെടുത്തിയതിനാൽ പേരും അതു തന്നെ ഇട്ടു. അങ്ങനെയുള്ള മറ്റൊരു 'ബാരോയാരീ' നോവലായിരുന്നു 'ഭാലോമന്ദ'. അതിന്റെ ആദ്യത്തെ ഒമ്പതു പേജ് ശരത്ബാബു എഴുതി. അദ്ദേഹത്തിന്റെ അവസാനത്തെ കൃതിയായി രുന്നു അത്. അവിനാശ് ഘോഷാലിന്റെ സമ്പാദകത്വത്തിലുള്ള 'വാതായന'ത്തിലെ, ശാരദീയ ലക്കത്തിലാണ് അത് പ്രകാശിതമായത്. അതുപോലുള്ള മറ്റൊരു നോവൽ, പതിനാറു വർഷങ്ങൾക്കു മുമ്പ് 'ഭാരതി'യിൽ പ്രസിദ്ധീകരിച്ചിരുന്നു. ശരത് ബാബുവാണ്, അതിന്റെ അവസാനഭാഗം എഴുതിയത്. അദ്ദേഹത്തിന്റെ സാഹിത്യ ജീവിത ത്തിന്റെ അന്തിമാധ്യായവും ഏതാണ്ട് അവസാനിക്കുകയായിരുന്നു. ശരത്ബാബു തന്നെ പറഞ്ഞിട്ടുണ്ട്, തന്റെ സാഹിത്യ ജീവിതത്തിനു നാലധ്യായമുണ്ടെന്ന്. ആദ്യ ഭാഗത്തിൽ 'ബഡീ ദീദി' 'ദേവദാസ്' മുതലായവ എഴുതി. യൗവനത്തിന്റെ വേലിയേറ്റക്കാലമായിരുന്നു അത്. അതിരുകടന്ന ഭാവുകതയുടേയും.

രണ്ടാമത്തെ പർവമായപ്പോൾ, അസംയതവും ഭീഷണവുമായ ഭാവുകത, നിയന്ത്രിതമായ അനുഭൂതിയിൽ ഒതുങ്ങിനിന്നു. 'പരിണീത്, 'രാമേർ സുമതി', 'ചരിത്രഹീൻ', 'ശ്രീകാന്ത്' തുടങ്ങിയ രചനകൾ ജീവിതാനുഭൂതി മുറ്റി നിൽക്കുന്നവയാണ്. മൂന്നാമത്തെ ഭാഗമായപ്പോൾ കല പ്രൗഢാവസ്ഥയെ പ്രാപിച്ചു. 'ദത്താ' 'ഗൃഹദാഹ്' തുടങ്ങിയ കൃതികൾ ആ കാലഘട്ടത്തിന്റെ നേട്ടങ്ങളാണ്.

അവസാന ഘട്ടമായപ്പോൾ ശരത്ബാബു നവയുഗത്തിന്റെ വെല്ലുവിളി സ്വീകരിക്കുന്നു. അദ്ദേഹത്തിനു കഴിവുണ്ട്. ചിന്താശക്തിയുണ്ട്. പക്ഷേ, അക്കാലത്തെ കൃതികളിൽ അനുഭൂതിയുടെ സ്വാഭാവികത ഇല്ല. വിചാരങ്ങളുടെ അതിപ്രസരമാണ് അധികവും കാണാനുള്ളത്. അത് കലാംശത്തെ പുറകോട്ടു തള്ളിമുന്നേറി നിൽക്കുകയും ചെയ്യുന്നു. 'പഥേർദാവി' 'ശേഷപ്രശ്ന' എന്നിവ ഈ കാലഘട്ടത്തിലെ കൃതികളാണ്.

ശരത്ചന്ദ്രനു കുട്ടികളെ വളരെ ഇഷ്ടമായിരുന്നു. എന്നാൽ ഇതുവരെ അവർക്കു വേണ്ടി ഒന്നും എഴുതിയില്ല. ആശ്ചര്യമെന്നുപറയട്ടെ, അവസാന കാലഘട്ടത്തിൽ, അദ്ദേഹം കുട്ടികൾക്കു വേണ്ടി ഏതാനും കഥകൾ എഴുതി. അവയിൽ പ്രസിദ്ധങ്ങളാണ്, 'ലാലു—1', 'ലാലു—2,' 'കൽക്കത്താ കേ നതുൻ ദാ', അമ്പതുവർഷം മുമ്പുള്ള ഒരു ദിവസത്തെ കഥയായ 'ഛേലേ ധരാ', 'ലാലു—3' എന്നിവ. 'കൽക്കത്താ കേ നതൂൻ ദാ', ശ്രീകാന്ത് — പ്രഥമ പർവത്തിലെ പ്രഥമാധ്യായത്തിൽ നിന്ന് ഉദ്ധരിച്ചിട്ടുള്ളതാണ്. ഈ കഥാസംഗ്രഹം പ്രസിദ്ധീകരിക്കാൻ വേണ്ടി, അതിന്റെ ഭൂമികയിൽ എഴുതി: "ഇതിനുമുമ്പ് ഒരിക്കലും നിങ്ങൾക്കായിട്ടൊന്നും എഴുതിയില്ല. വളരെ പ്രയാസമാണ് നിങ്ങളെ സന്തോഷിപ്പിക്കാൻ. അത് നിങ്ങളുടെ പ്രിയപ്പെട്ട എഴുത്തുകാരൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. എന്നാലും പത്രാധിപന്മാർ ആവശ്യപ്പെട്ടു, കുറച്ചു കഥകൾ എഴുതി കൊടുക്കണമെന്ന്. അത് ഏതാണ്ട് കുശവനോടു കോടാലി ഉണ്ടാക്കി കൊടുക്കാൻ പറയുന്ന പോലെയാണ്. അങ്ങനെയുള്ള ഒരു പ്രയാസത്തിൽപ്പെട്ടിരുന്നപ്പോൾ, കുട്ടിക്കാലത്തെ ഒരു കൂട്ടുകാരന്റെ കഥ ഓർമ്മവന്നു. അപ്പോൾ തോന്നി, ഇന്നയാളുടെ ഒന്നു രണ്ടു കാര്യങ്ങൾ പറയാമെന്ന്. കേട്ടാൽ രസം തോന്നും നല്ലതാണല്ലോ.(1)"

ഭൂമികയിൽ അദ്ദേഹം ഏതു ബാല്യസഖാവിനെപ്പറ്റിയാണോ പരാമർശിച്ചിട്ടുള്ളത്, അയാളുടെ പേരാണ്, 'ലാലു!' ഹിന്ദിയിൽ ലാലു എന്ന വാക്കിനർഥം പ്രിയപ്പെട്ടവൻ എന്നത്രെ. അദ്ദേഹം എഴുതി, "അറിഞ്ഞുകൂടാ, ആരാണീ പേർ അവനിട്ടതെന്ന്. എന്നാൽ, ഒരു മനുഷ്യന്, അവന്റെ പേരുമായി ഇത്ര വലിയ ചേർച്ച ഇതിനു മുമ്പൊരിക്കലും ഉണ്ടായിട്ടില്ല. അവൻ എല്ലാവരുടേയും കണ്ണിലുണ്ണി

(1) ഈ കഥകളിൽ അധികവും 1937 ലാണ് എഴുതിയത്. കഥാ സംഗ്രഹം മരണാനന്തരമാണ് പ്രസിദ്ധീകൃതമായത്.

യായിരുന്നു.'' ശ്രീകാന്തനിലെ ഇന്ദ്രനാഥനാണ്, ഈ ലാലു. ശരത് ചന്ദ്രന്റെ കുട്ടിക്കാലത്തെ പ്രിയമിത്രമായിരുന്ന രാജേന്ദ്രനാഥന്റെ കഥ തന്നെയാണ്, ലാലു എന്നു പേരുള്ള ഈ മൂന്നു കഥകളിലും. ആ കഥകൾ എഴുതി, അദ്ദേഹം തന്റെ ബാല്യകാല സഖാവും ഗുരുവുമായിരുന്ന വ്യക്തിയോടുള്ള കടം വീട്ടുകയായിരുന്നു എന്നു തോന്നുന്നു.

അക്കാലത്ത് പണത്തിനു വലിയ വലിവായിരുന്നു. പണമില്ലാതെ ചികിത്സയും മറ്റും എങ്ങനെ നടക്കും. അതുകൊണ്ട്, ആ കഥകൾ പ്രസിദ്ധീകരിക്കാനുള്ള അവകാശം, ആയിരം രൂപാ വാങ്ങിക്കൊണ്ടു സുധീർചന്ദ്ര സർക്കാരിനു കൊടുത്തു.

ജീവിതം അതിന്റെ സന്ധ്യയോടടുക്കുമ്പോൾ, കുട്ടിക്കാലം ഓർമ്മവരിക, തികച്ചും സ്വാഭാവികമത്രെ. എന്നാൽ കുട്ടിക്കാലത്തെ തന്റെ മറ്റൊരുകൃതി താൻ ജീവിച്ചിരുന്നപ്പോൾ പ്രസിദ്ധീകരിക്കാൻ അദ്ദേഹം സമ്മതിച്ചിരുന്നില്ല. 'ശുഭദ'യെന്നാണ്, അതിന്റെ പേർ. ഇരുപത്തിരണ്ടുവയസ്സു പ്രായമുള്ളപ്പോൾ എഴുതിയ കഥ[1]. അതിനെപ്പറ്റി ബാല്യസ്മൃതി എന്ന ഉപന്യാസത്തിൽ എഴുതി: "പല കാരണങ്ങൾകൊണ്ടും, കുട്ടിക്കാലത്ത് എഴുതപ്പെട്ടിരുന്ന എന്റെ പല പുസ്തകങ്ങളും അവിടെയും ഇവിടെയുമൊക്കെ ആയിപ്പോയി. എല്ലാത്തിന്റെയും പേരുപോലും എനിക്കോർമ്മയില്ല. രണ്ടു പുസ്തകങ്ങൾ നഷ്ടപ്പെട്ടു പോയതെങ്ങനെയെന്നറിയാം. ഒന്നിന്റെ പേർ 'അഭിമാൻ' എന്നായിരുന്നു. വളരെ വലിയ പുസ്തകം. അനേകം സ്നേഹിതന്മാരുടെ കൈകളിലൂടെ കടന്ന് ഒടുവിലത് കുട്ടിക്കാലത്തെ കൂട്ടുകാരനായ ഒരു കേദാരനാഥസിങ്ങിന്റെ കയ്യിലെത്തി. വളരെനാൾ അയാൾ പലതും പറഞ്ഞുകഴിച്ചു. പുസ്തകം തിരിയെ കിട്ടിയില്ല. രണ്ടാമത്തെ പുസ്തകമാണ് 'ശുഭദ'. ആദ്യകാലഘട്ടത്തിൽ എഴുതപ്പെട്ട എന്റെ പുസ്തകങ്ങളിൽ അവസാനത്തേതായിരുന്നു അത്. അതെ; 'ബഡീ ദീദി', 'ചന്ദ്രനാഥ്', 'ദേവദാസ്' എന്നിവയെല്ലാം കഴിഞ്ഞ്." 'അഭിമാൻ' എങ്ങനെയാണ് നഷ്ടപ്പെട്ടതെന്നു പറയുന്നുണ്ട്. എന്നാൽ, ശുഭദ എങ്ങനെ, എവിടെ പോയി എന്നൊന്നും പറയുന്നുമില്ല. കളഞ്ഞുപോയി എന്നു പറഞ്ഞത് ചിലർ വിശ്വസിച്ചു. സത്യം അങ്ങനെയല്ലതാനും. ശുഭദയുടെ കയ്യെഴുത്തുപ്രതി എപ്പോഴും അദ്ദേഹത്തിന്റെ പക്കൽ തന്നെ ഉണ്ടായിരുന്നു. ഒരിക്കൽ രാമകൃഷ്ണനോടു പറഞ്ഞു,[2] അത് കത്തിച്ചുകളയാൻ. അയാളത് ചെയ്തില്ല. എന്തോ കള്ളം പറഞ്ഞു. പുസ്തകം ഒളിച്ചുവച്ചു. അതിനു കാരണവുമുണ്ടായിരുന്നു. അയാൾ ശരത്ചന്ദ്രനോടു ചോദിച്ചു. "അങ്ങ് എന്താണ് അത് നശിപ്പിച്ചുകളയാൻ ആഗ്രഹിക്കുന്നത്?''

---

(1) 1898 ജൂൺ 20 മുതൽ ഡിസംബർ 26 വരെ.

(2) അനിലാദേവിയുടെ ഭർതൃസഹോദര പുത്രൻ. ഇയാൾ എപ്പോഴും അവരുടെ കൂടെ താമസിച്ചിരുന്നു.

ശരത്ബാബു മറുപടി പറഞ്ഞു: "അത് ചുട്ടുകളയുകതന്നെ വേണം. എന്റെ ആ പുസ്തകം വെളിക്കുവന്നാൽ ഒരാൾ വെറുക്കപ്പെടാൻ ഇടയാകും."

രാമകൃഷ്ണന് ഒരു പിടിയും കിട്ടിയില്ല. അതിന്റെ രഹസ്യമെന്താണെന്ന്. പക്ഷേ, പുസ്തകം നശിപ്പിക്കപ്പെടാവുന്നതല്ലെന്നു മാത്രം ധരിച്ചു. പിന്നീടൊരിക്കൽ ശരത്ബാബു പെട്ടെന്നെന്തോ അന്വേഷിച്ചു നടക്കുമ്പോൾ കയ്യെഴുത്ത പ്രതി കണ്ണിൽപെടുകയും ചെയ്തു. പിന്നെ, എന്തു കരുതിയോ എന്തോ അത് നശിപ്പിച്ചില്ല.

അദ്ദേഹത്തിന്റെ ആ പുസ്തകത്തെപ്പറ്റി പല സ്നേഹിതന്മാർക്കും അറിയാമായിരുന്നു. പലപ്പോഴും അവർ അക്കാര്യം പറഞ്ഞു ബുദ്ധിമുട്ടിക്കാറുമുണ്ട്. വിശേഷിച്ച്, അവിനാൾചന്ദ്രഘോഷാലിന് അത് വായിക്കാൻ വലിയ മോഹമായിരുന്നു. വളരെ നിർബന്ധിച്ചപ്പോൾ വായിക്കാൻ കൊടുക്കാമെന്നു സമ്മതിച്ചു. പറഞ്ഞ സമയത്തു ചെന്നപ്പോൾ ശരത്ബാബു വളരെ ഉദാസീനനായി പറഞ്ഞു: "അവിനാൾ എല്ലാം പോയല്ലോ."

അപ്പോഴുള്ള മുഖഭാവവും മറ്റും കണ്ടാൽ തോന്നും സ്വന്തം മകന്റെ മരണവൃത്താന്തം ആരോടോ പറകയാണെന്ന്. അകത്തു പോയി. ഒരു ടിന്നിൽ നിറച്ചു വച്ചിരുന്ന, കടലാസ് കത്തിയചാരം കൊണ്ടുവന്നു കാണിച്ചു. എന്നിട്ടുപറഞ്ഞു: "നിങ്ങൾ വിശ്വസിക്കുകയില്ലെന്നറിയാം. അതാണ് ഇത് കളയാതെ വച്ചിരുന്നത്."

എന്താണ്, പിന്നെ അതിന്റെയെല്ലാം പുറകിലുള്ള രഹസ്യം? വാസ്തവത്തിൽ അദ്ദേഹം രാമകൃഷ്ണനോടു പറഞ്ഞപോലെ അത് പ്രസിദ്ധപ്പെടുത്തിയാൽ വല്ലവരും നിന്ദാപാത്രമാകാൻ ഇടയുണ്ടായിരുന്നോ? അതോ മറ്റു വല്ല കാരണവും കൊണ്ടാണോ അത് പ്രസിദ്ധീകരിക്കാതിരുന്നത്? അതിൽ ദാരിദ്ര്യത്തിന്റെ കരളലിയിക്കുന്ന ചിത്രമാണ് ശരത്ബാബു വരച്ചുകാണിച്ചിരുന്നത്. അതൊന്നും വെറും ഭാവനയുടെ സന്തതിയായിരുന്നില്ല. പ്രൗഢതയിലെത്തിയ ഒരു കലാകാരന്റെ പരിപക്വമായ വീക്ഷണം അതിൽ കണ്ടില്ലെന്നു വരാം. എന്നാലും ആദ്യകാല ജീവിതത്തിലെ സ്വാഭാവികമായ അനുഭൂതി നിശ്ചയമായും അതുൾക്കൊണ്ടിരുന്നു. ആ അനുഭൂതിയ്ക്കാസ്പദമായ വസ്തു കുടുംബത്തിലെ നിത്യദാരിദ്ര്യമായിരുന്നുതാനും. ശരത്സാഹിത്യത്തിലെ എല്ലാ സവിശേഷതകളുടേയും ബീജം അതുൾക്കൊണ്ടിരുന്നു. മൂകയായ സ്ത്രീക്കു വാണിയെ കൊടുക്കുക; പതിതയായ (കാത്യായിനി) സ്ത്രീയുടെ ഹൃദയത്തിൽ ഒളിഞ്ഞുകിടന്നിരുന്ന മനുഷ്യനെ അന്വേഷിച്ചുകണ്ടുപിടിക്കുക, എന്നിവയെല്ലാം തന്നെ അതിലുണ്ട്. അതിലെ പാത്രങ്ങൾ വഴി ശരത്ചന്ദ്രന്റെ മാതാപിതാക്കളെ കണ്ടെത്താനുള്ള ശ്രമവും ചെയ്യപ്പെടാവുന്നതാണ്. അങ്ങേയറ്റം കടുത്ത ദാരിദ്ര്യം, അച്ഛന്റെ അകർമ്മണ്യത, അമ്മയുടെ വേദന ഇവയൊന്നും തന്നെ ചിത്രീകരിക്കാൻ വിട്ടുപോയിട്ടില്ല. എന്നാൽ, ശ്രീകാന്തൻ ശരത്തല്ലാത്തപോലെ തന്നെ

'ശുഭദ'യിലെ ഹാരാൻ ബാബു മോതിലാൽ ആവുകയില്ല. അതു പോലെ തന്നെ ശുഭദ ഭുവനമോഹിനിയും. അതുകൊണ്ട് ആ പുസ്തകം പ്രസിദ്ധീകരിക്കാൻ അനുവദിക്കാതിരുന്നതിന്റെ പിന്നി ലുള്ള പ്രബല കാരണം അതൊന്നു മാത്രമാകാൻ ഇടയില്ല.

എന്നാൽ പിന്നെ, ആരാണ് ആ മനുഷ്യൻ? നിന്ദാപാത്രമാകാനിട യുണ്ടെന്ന് അദ്ദേഹത്തിനു സംശയം തോന്നിയ വ്യക്തി? ആ ആളിന്റെ പേര് ഇതിനകം പുറത്തുവന്നുകഴിഞ്ഞു. നിരുപമാ ദേവിയാണവർ. ആ പേരുമായി ബന്ധപ്പെട്ട് ശരശ്ചന്ദ്രന്റെ ജീവിത ത്തിൽ പല അപവാദങ്ങളും പറ്റിപ്പിടിച്ചു കിടക്കുന്നുണ്ട്. ഒരു കാര്യം സത്യമാണ്. നിരുപമാദേവി തന്റെ സാഹിത്യക ജീവിതത്തിന്റെ തുടക്കത്തിൽ ശരത്ചന്ദ്രന്റെ എല്ലാ കൃതികളും വായിച്ചിരുന്നു. അക്കൂട്ടത്തിൽ 'ശുഭദ'യും പെട്ടിരുന്നു. അവരുടെ ആദ്യകൃതിയായ 'അന്നപൂർണാ കാ മന്ദിർ' എന്ന പുസ്തകത്തിൽ, ശുഭദയുടെ പ്രഭാവം സ്പഷ്ടമായും കാണുന്നുണ്ട്. അക്കാര്യം നിരുപമാദേവി തന്നെ അംഗീകരിച്ചിട്ടുള്ളതുമാണ്.[1] "ദീദി' 'അന്നപൂർണാ കാ മന്ദിർ' മുതലായവ പ്രസിദ്ധീകൃതമാകയും, ശരത്ചന്ദ്രൻ ഉദിച്ചുയരുകയും ചെയ്തു കഴിഞ്ഞപ്പോൾ, പലപ്പോഴും പല ചെറുപ്പക്കാരും പല സ്ഥലത്തു നിന്നും എന്റെയടുക്കൽ വന്നിട്ടുണ്ട്. ഞാൻ ശരത്ചന്ദ്ര നിൽ നിന്ന് എത്രമാത്രം ഉൾക്കൊണ്ടിട്ടുണ്ടെന്നറിയാൻ. ഏതെല്ലാം പുസ്തകങ്ങളാണ്, ഞാൻ അദ്ദേഹത്തിന്റെ സഹായത്തോടു കൂടി എഴുതിയത്? അദ്ദേഹവുമായി എനിക്ക് ഏതുപ്രകാരത്തിൽ എങ്ങനെ യുള്ള ബന്ധമാണുണ്ടായിരുന്നത്? എത്ര മാത്രമുണ്ടായിരുന്നു? അതെപ്പറ്റിയൊക്കെ അവർ വളരെയൊക്കെ ചോദിക്കാറുണ്ട്. അ തിൽ ആശ്ചര്യകരമായൊന്നുമില്ല. അദ്ദേഹം എന്റെ ജീവിതാരംഭ കാലത്തിലെ സാഹിത്യ സാധനയെ ഉത്സാഹിപ്പിച്ച ഗുരുവാണ്. അതിൽ സംശയമൊന്നുമില്ല. സാഹിത്യ സമ്രാട്ടായ ബങ്കിംചന്ദ്രന്റെ യും, കവി സമ്രാട്ടായ രവീന്ദ്രനാഥ ടാഗോറിന്റെയും കൃതികൾ വായിച്ചു വായിച്ച്, ചെറുപ്പത്തിലെ തന്നെ അവ രക്തത്തിലും മജ്ജ യിലും കലർന്നിരുന്നുവെങ്കിലും എന്റെ ശരത്ചേട്ടന്റെ ലേഖന ങ്ങൾ, എന്നിൽ വിശേഷവിധിയായി അവയുടെ പ്രഭാവം ചെലുത്തി യിട്ടുണ്ട്. അനേക സ്ഥലങ്ങളിൽ നിന്ന്, അനേകം കാര്യങ്ങൾ ഇതെ പ്പറ്റി പറഞ്ഞുകേൾക്കുന്നുമുണ്ട്. അവയിൽ 'അന്ന പൂർണാ കാ മന്ദിർ'നെപ്പറ്റി മാത്രമാണ്, ഞാൻ ഉല്ലേഖനം ചെയ്യാൻ ആഗ്രഹി ക്കുന്നത്! 'ദീദി' എഴുതി അനേക വർഷങ്ങൾ കഴിഞ്ഞാണ് അത് രചിക്കപ്പെട്ടത്. അതെഴുതുമ്പോൾ, ശരത്ചേട്ടന്റെ ശുഭദയിലെ ഭാഷ അതിൽ കടന്നുകൂടിയിട്ടുണ്ടെന്ന് എനിക്ക് സ്പഷ്ടമായും സമ്മതിക്കേണ്ടതായിട്ടാണിരിക്കുന്നത്. അത് തീർത്തും സത്യമാണ്.

(1) പുരാതൻ കഥാർ ആലോചനാ. നിരുപമാ.

അസാധാരണ പ്രതിഭാസമ്പന്നരല്ലാത്തവർ കവിത എഴുതുമ്പോൾ രവീന്ദ്രനാഥന്റെ സ്വാധീനവലയത്തിൽ നിന്നു മുക്തരാകാൻ കഴിയാത്തപോലെ, കഥയുടെ മണ്ഡലത്തിൽ, എന്നിൽ ശരത്‌ചേട്ടന്റെ സ്വാധീനം ഉണ്ടായിരുന്നിട്ടുണ്ട്. അന്ന്, അപൂർണമായിരുന്ന 'ശുഭദ' വായിച്ചിട്ടുള്ളവർക്കെല്ലാം അറിയാം, ശരത്‌ചേട്ടന്റെ സ്ത്രീപാത്രമായ ഛലനയും സതിയായ സാവിത്രിയും തമ്മിൽ എന്തു വ്യത്യാസമുണ്ടെന്ന്. അദ്ദേഹത്തിന്റെ ശിഷ്യസ്ഥാനാർഹയാണെങ്കിൽ തന്നെയും അദ്ദേഹത്തിന്റെ പ്രതിഭയെ അനുഗമിക്കുകയോ, അനുകരിക്കുകയോ ചെയ്യാനുള്ളയാതൊരു കഴിവും എനിക്കില്ല. അത് എന്റെ കൃതികളിൽ നിന്നു വ്യക്തമാകുകയും ചെയ്യുന്നുണ്ട്."

ഇതിനൊരു ടിപ്പണി എന്ന പോലെ ശരത്‌ചന്ദ്രൻ എഴുതി: "ആർ എത്ര കടപ്പെട്ടവരാണെന്നുള്ള ചോദ്യമെല്ലാം എന്നോടും ചോദിക്കാറുണ്ട്. ആർക്കും ആരോടും കടപ്പാടൊന്നുമില്ല. കുട്ടിക്കാലത്ത് സദസ്സുകൾകൂടി പരസ്പരം ഉത്സാഹിപ്പിച്ചു, പ്രശംസിച്ചു. അതിൽ കടമെന്തിരിക്കുന്നു? നന്നായെന്നു തോന്നി. നന്നായെന്നു പറഞ്ഞു. പിടിച്ചില്ലെങ്കിൽ വീണ്ടും എഴുതാൻ പറഞ്ഞു. ഒരിക്കലും തിരുത്തിയിട്ടൊന്നുമില്ല. ഇത്രയും കാലത്തിനുശേഷം ഇതെഴുതുന്നത് കുറിച്ചിടാൻ വേണ്ടിമാത്രമാണ്."

ശരത്ബാബു എന്തുവേണമെങ്കിലും പറയട്ടെ. എന്നാൽ നിരുപമാദേവിയുടെ ഈ പ്രസ്താവനയുടെ വെളിച്ചത്തിൽ ചിന്തിക്കുമ്പോൾ, അദ്ദേഹം ഏതെല്ലാം കാരണങ്ങൾ കൊണ്ടാണോ 'ശുഭദ' പ്രസിദ്ധീകരിക്കപ്പെടുന്നതിനെ തടഞ്ഞത് , അതിലൊന്നു നിരുപമാദേവിയുമാണ്. പിന്നീട് അദ്ദേഹം വിചാരിച്ചുകാണും, അതിൽ ആവശ്യമായ വ്യതിയാനങ്ങൾ വരുത്തി അച്ചടിപ്പിക്കുകയാവും ഭംഗിയെന്ന്. അത് കൊണ്ടാകാം. രണ്ടാമത് കയ്യെഴുത്തു പ്രതി കണ്ടുകിട്ടിയപ്പോൾ അത് നശിപ്പിക്കാതിരുന്നതും.

നിരുപമാദേവിക്ക് ശരത്‌ചന്ദ്രന്റെ ജീവിതത്തിൽ എന്തു സ്ഥാനമുണ്ടായിരുന്നു എന്ന കാര്യത്തെ സംബന്ധിച്ചു കടുകിട തെറ്റാതുള്ള വിവരണമൊന്നും കിട്ടിയിട്ടില്ലെങ്കിലും, അദ്ദേഹത്തിന് അവരെ ഒരിക്കലും മറക്കാൻ കഴിഞ്ഞില്ലെന്ന കാര്യം സത്യമത്രെ. ബർമ്മയിലേക്കുപോയ ശേഷം കുറച്ചുകാലം ഇരുളിൽ മറഞ്ഞു കഴിഞ്ഞു. ഇനി ആ ഇരുട്ട് — വാസ്തവത്തിൽ അങ്ങനെയൊന്നുണ്ടായിരുന്നെങ്കിൽ തന്നെ — 'ബഡീ ദീദി'യുടെ പ്രസിദ്ധീകരണത്തോടു കൂടി അവസാനിക്കുകയും ചെയ്തു. അത് കഴിഞ്ഞ് ഒന്നല്ലെങ്കിൽ മറ്റൊരു പ്രകാരത്തിൽ അപൂർണമനസ്സോടെയാണെന്നിരുന്നാൽ തന്നെയും, അദ്ദേഹം കുട്ടിക്കാലത്തെ കൂട്ടുകാരുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. 'ബഡീ ദീദി' പുറത്തിറങ്ങി ഒരു വർഷം കഴിഞ്ഞിരിക്കും. അപ്പോൾ പഴയകാര്യങ്ങൾ ഓർമ്മിച്ചുകൊണ്ടു വിഭൂതിഭൂഷണന് എഴുതി: "ബുഡിയുടെ സമാചാരങ്ങളും അറിയുന്നുണ്ട്. മനസ്സാ എത്രമാത്രമാണ്, ആശീർവദിക്കുന്നത് എത്ര അഭിമാനം തോന്നുന്നു. അതെല്ലാം

എനിക്കേ അറിയാവൂ. അവർ എഴുതുന്നതിന്റെ ചെറിയൊരംശം മനസ്സിൽ ഓർത്തുകൊണ്ട്, നദീതീരത്ത് ജട്ടിയിലിരുന്നുകൊണ്ട്, അതെല്ലാം അയവിറക്കുകയാണ്. ആഗ്രഹിക്കുന്നുമുണ്ട്, ജീവിച്ചിരുന്നാൽ ഒരു നല്ല വസ്തു രചിക്കാൻ സാധിക്കുമെന്നും. അറിഞ്ഞുകൂടാ, ബുഢിയുടെ ഡയറി ഇതിനകം എത്രമാത്രം വലുതായിരിക്കുമെന്ന്. ഒരിക്കൽ വായിക്കാൻ ആഗ്രഹമുണ്ട്. അതിന്റെ കീറിപ്പറിഞ്ഞ് വെട്ടിത്തിരുത്തിയ റഫ് കോപ്പി ഒന്നുമില്ലേ? അറിയാതെ, മോഷ്ടിച്ച് എടുത്ത് ഒന്നിങ്ങയച്ചുതരാമോ? ഞാൻ വായിച്ചിട്ടു മൂന്നു നാലു ദിവസങ്ങൾക്കകം രജിസ്റ്റർ ചെയ്തു മടക്കിഅയച്ചു തരാം . . . . അവർ തിരിക്കിട്ടു അന്വേഷണം തുടങ്ങിയാൽ പറയൂ, 'ഒരാൾ വായിക്കാൻ കൊണ്ടുപോയിരിക്കുകയാണ്; മടിക്കിത്തരും; പാവം നല്ലവനാണ്' എന്നൊക്കെ. അപ്പോൾ പ്രയാസമുണ്ടാവില്ല.''

ഇതേ കത്തിൽ തന്റെ പ്രണയകഥയെപ്പറ്റിയും അദ്ദേഹം പറയുന്നുണ്ട്. അടിസ്ഥാനമൊന്നുമില്ലാത്ത ഒരു കഥ. അങ്ങനെയുള്ളവ പറഞ്ഞു പ്രചരിപ്പിക്കുക ശരത്ചന്ദ്രന്റെ ഒരു സ്വഭാവമായിരുന്നു. ഒരു വേള അക്കഥ നിരുപമാദേവിയുടെ ചെവികളിൽ എത്തിക്കാൻ വേണ്ടി എഴുതിയതാണെന്നുവരാം.

അങ്ങനെയല്ലെന്നും വരാം. എന്നാൽ ഒരു കാര്യത്തിൽ സംശയമില്ല. പലപ്പോഴായി എഴുതപ്പെട്ട കത്തുകളിൽ അദ്ദേഹം നിരുപമാദേവിയെപ്പറ്റി അധികാരത്തോടും സ്നേഹത്തോടുംകൂടി പരാമർശിച്ചിട്ടുണ്ട്. തന്റെ ഒരു ശിഷ്യയായ ലീലാറാണി ഗംഗോപാധ്യായയ്ക്ക് എഴുതി: "അവൾ എന്റെ ശരിയായ ശിഷ്യയെക്കാളും സഹോദരിയേക്കാളും മേലാണ്. പേരു നിരുപമ എന്നാണ്. ഇന്നത്തെ സാഹിത്യലോകത്തിൽ ഒരു പക്ഷേ, നിങ്ങൾക്ക് അപരിചിതയല്ലായിരിക്കാം. 'ദീദി' 'അന്നപൂർണാ കാ മന്ദിർ' 'വിധിലിപി' മുതലായവയെല്ലാം അവളുടെ കൃതികളാണ്. എന്നാൽ, ആ കുട്ടി ഒരു ദിവസം പതിനാറാമത്തെ വയസ്സിൽ ബാലവിധവയായി സ്തംഭിച്ചു നിന്നുപോയപ്പോൾ, ഞാൻ അവളെ വീണ്ടും വീണ്ടും പറഞ്ഞാശ്വസിപ്പിച്ചു, 'വിധവയാകുകയാണ്, നാരീജീവിതത്തിന്റെ അങ്ങേയറ്റത്തെ നഷ്ടമെന്നും, സധവയാകുകയാണ്, ഏറ്റവും വലിയ സാർഥകതയെന്നും പറയുന്നു. ഇവ രണ്ടിൽ ഒന്നും തന്നെ സത്യമല്ല'. അപ്പോൾ മുതൽ അവളെ പൂർണമായും സാഹിത്യത്തിലേക്കു കൊണ്ടുവരാൻ ശ്രമിച്ചു. അവളുടെ രചനകളെല്ലാം പരിശോധിച്ചു തിരുത്തിക്കൊടുത്തിരുന്നു. കൈപിടിച്ച് എഴുതാൻ പഠിപ്പിച്ചു. അതുകൊണ്ട്, അവൾ മനുഷ്യസ്ത്രീയായി. കേവലം നാരിയായിരുന്നതുകൊണ്ടല്ല. അതിൽ എനിക്കു വളരെ അഭിമാനം തോന്നുണ്ട്."

"നിങ്ങളുടെ കത്തും ലേഖനം എഴുതുന്ന രീതികളും ഒക്കെ കാണുമ്പോൾ, എനിക്ക് വീണ്ടും വീണ്ടും ബുഢിയുടെ ഓർമ്മവരുന്നു. രണ്ടുപേരുടേയും കയ്പട ശരിക്കും അച്ചിലിട്ടപോലെ ഒത്തിരിക്കുന്നു. നിങ്ങളുടെ കോപ്പി വായിക്കാൻ ഇടകിട്ടി. വായിച്ചപ്പോൾ എന്തു

തോന്നിയെന്നറിയാമോ? വിലപ്പിടിപ്പുള്ള സാധനം വിൽക്കുന്ന ഒരു കടയിൽ, ആ സാധനങ്ങളെല്ലാം ഒരടുക്കും ചിട്ടയുമില്ലാതെ ചിന്നിച്ചിതറിക്കിടക്കുന്നു. അതുകാണുമ്പോൾ അവയുടെ വില എന്തെന്നറിയാവുന്ന ഒരാൾക്ക് എന്ത് പ്രയാസമുണ്ടാകും? ശരിക്കും അതുപോലൊക്കെത്തന്നെ. ഏതാണ്ട്, ഇതേ അവസ്ഥയിലാണ്, ഒരു ദിവസം ബുഡ്ഢിയുടെ രചനകളും കാണപ്പെട്ടത്. നിങ്ങളുടെ കയ്യിൽ വളരെയധികം വലിപിടിപ്പുള്ള വ്യഞ്ജന സാമഗ്രികളുണ്ട്. എന്നാൽ, അവയെല്ലാം കുത്തഴിഞ്ഞു താറുമാറായിക്കിടക്കുകയാണ്. എന്റെ തൊഴിലും എഴുത്താണല്ലോ. അതുകൊണ്ട് കൂടെക്കൂടെ തോന്നാറുണ്ട്, അവളെപ്പോലെ നിങ്ങളുടേയും കൈപിടിച്ച് എഴുതാൻ ശീലിപ്പിച്ചിരുന്നെങ്കിൽ ഇതിനു മുമ്പു തന്നെ, ഞാൻ നിങ്ങൾക്കു തന്ന ആശീർവാദമുണ്ടല്ലോ, അതിന്റെ ചില്ലകൾതോറും പൂവിട്ടു കായിടാൻ താമസമൊന്നും നേരിടുമായിരുന്നില്ലെന്ന്. 'ദീദി'യുടെ നിലവാരത്തിലുള്ള മറ്റൊരു പുസ്തകം കൂടി, ആളുകൾക്കു വളരെയൊന്നും വൈകാതെ കാണാൻ കഴിയുമായിരുന്നു.

" . . . . ബുഡ്ഢിയിൽ നിന്ന് എനിക്കു നല്ല പ്രതീക്ഷ ഉണ്ടായിരുന്നു; എന്നാൽ 'ദീദി'യെക്കൂടാതെ വേറൊന്നും എഴുതാൻ കഴിഞ്ഞിട്ടില്ല. എന്താണ്? അറിയാമോ? വാരവ്രതം, ജപം, തപം എന്നിങ്ങനെയുള്ള പൊല്ലാപ്പുകളുടെ തീയിൽപ്പെട്ട്, അവളുടെ ഉള്ളിൽ മധുരമായുണ്ടായിരുന്നതെല്ലാം ഉരുകിയൊലിച്ചു പ്രായത്തിനോടുകൂടി നാമാവശേഷമായിപ്പോയി. തീർച്ചയായും അധികമായിപ്പോയതാണ് ഇതിനെല്ലാം കാരണം. അല്ലെങ്കിൽ ഇതെല്ലാം കുറച്ചൊക്കെ ചെയ്യാത്തവരായി നമ്മുടെയെല്ലാം വീടുകളിൽ ആരാണുള്ളത്.(1)"

അന്നു വിഭൂതി ഭൂഷൺ കാണാൻ വന്നു. ഭാഗൽപുരത്തിലെ വർത്തമാനങ്ങൾക്കൊരവസാനമില്ലായിരുന്നു. പെട്ടെന്ന്, ശരത്ബാബു ചോദിച്ചു: "ശരി; പുംടു; ബുഡ്ഢി ഇപ്പോഴും പൂജയും ജപവുമൊക്കെയായി കഴിയുകയാണോ?" വിഭൂതി പറഞ്ഞു: "എന്തു ചെയ്യാനാ, ശരത്ചേട്ടാ. ബ്രാഹ്മണവിധവ. കുട്ടികളുമില്ല. എന്റെ കുഞ്ഞുങ്ങളും കൃഷ്ണഭഗവാനുമായിട്ടങ്ങനെ ദിവസങ്ങൾ തള്ളിനീക്കുന്നു. മറക്കാതെ ഒക്കുമോ?"

ശരത്ബാബു പറഞ്ഞു: "അല്ല. അല്ല. ഞാൻ അതല്ല, പറഞ്ഞത്. ഞാൻ നാസ്തികനൊന്നുമല്ല. എന്നാൽ, നിരുപമയ്ക്ക് സാഹിത്യത്തിനു പല സംഭാവനകളും ചെയ്യാനുള്ള കഴിവുണ്ടായിരുന്നു. ഇപ്പോൾ തോന്നുന്നു, കൃഷ്ണ ഭഗവാനെ ഭയന്ന്, അവൾക്കു സത്യം പറയാൻ പ്രയാസം തോന്നുന്നുണ്ടാകുമെന്ന്. അവൾക്ക് അന്തർ ദൃഷ്ടിയുണ്ട്. മനുഷ്യനെ അവന്റെ യഥാർഥ രൂപത്തിൽ കാണാ നുള്ള കഴിവുണ്ട്. ധൈര്യവും വേണമല്ലോ."

---

(1) 1919 ആഗസ്റ്റ് 22.

കൂടെക്കൂടെ ഫണീന്ദ്രനാഥനും എഴുതാറുണ്ടായിരുന്നു, നിരുപമയെ നിങ്ങളുടെ സംഘത്തിലേക്കു കൊണ്ടുവരാൻ ശ്രമിക്കണം. അവൾ, സത്യം പറഞ്ഞാൽ നന്നായെഴുതും. വെളിയിൽ പേരുമുണ്ട്. ഒട്ടുമുക്കാലും അവളുടെ രചനകൾ എന്റെ രചനയെക്കാൾ മെച്ചമാണ്. അങ്ങനെയാണ് എന്റെ വിചാരം[1]."

"ബൂഡിക്ക് എഴുതിയിട്ടുണ്ട്. യമുനയെ ഒന്നു പ്രത്യേകം സഹായിക്കണമെന്ന്. എന്റെ നിർദേശം അവൾ നിരസിക്കുമെന്നു തോന്നുന്നില്ല. അതാണെന്റെ വിശ്വാസം."[2] അദ്ദേഹം തന്നെ, നിരുപമാദേവിയ്ക്കെഴുതിയ ഒരു കത്തിൽ നിന്നും ഇക്കാര്യം സ്പഷ്ടമാണ്.[3] എഴുതി: "ധർമ്മകർമ്മങ്ങളിലും അനുഷ്ഠാനങ്ങളിലും മുഴുകി ഇങ്ങനെ കഴിഞ്ഞാൽ, സാഹിത്യത്തിന്റെ വിട്ടുപോയ സരണി നിങ്ങൾക്ക് അന്വേഷിച്ചെടുക്കാൻ പോലും കഴിയാതെ പോകും. അതുകൊണ്ട് ഞാൻ വിചാരിക്കുകയാണ്, ഇങ്ങനെ നിർബന്ധമായി മാസംതോറും എന്തെങ്കിലും എഴുതിക്കാമെന്ന്. എന്റെ വാക്കുകൾ ആരംഭത്തിൽ കയ്പായിതോന്നാം. യഥാർഥത്തിൽ ഞാൻ നിങ്ങളുടെ നന്മ മാത്രമാണ് ആഗ്രഹിക്കുന്നത്. സംശയമൊന്നും വേണ്ട. നിങ്ങളെ മനുഷ്യസ്ത്രീയാക്കാനും സാധിച്ചിട്ടുണ്ട്. മനസ്സാ ഞാൻ അതിൽ അഭിമാനം കൊള്ളുന്നു. കാര്യം ശരിയല്ലെന്ന് അറിയായ്കയല്ല. എങ്കിലും വലിയവനാകാനുള്ള മോഹം ഉപേക്ഷിക്കാൻ പറ്റുമോ? കർക്കശമായിട്ടെന്തൊക്കെയോ പറഞ്ഞു പോകുന്നു."

തന്റെ മറ്റൊരു ശിഷ്യയായ കവയിത്രി രാധാറാണീ ദേവിക്കയച്ചകത്തിൽ ശരത്ബാബു തന്റെ ഒരു ഗാർഡിയനെപ്പോലെയുള്ള ഏതോ ഒരാളെപ്പറ്റി പരാമർശിക്കുന്നുണ്ട്. അതോടൊപ്പം, നിഗൂഢമായ ഒരു വേദനയെപ്പറ്റിയും അദ്ദേഹം എഴുതി, "ഞാൻ ലോകോത്തരമടിയനാണ്. എനിക്കു തുല്യനായി ഒരു മടിയനില്ല. അങ്ങേയറ്റം നിർബന്ധിതനായാലേ ഞാൻ എന്തെങ്കിലും പണിചെയ്യുകയുള്ളു. പിന്നെ, ഇത്രയും പുസ്തകങ്ങൾ എങ്ങനെ എഴുതി എന്നു ചോദിച്ചാൽ അതിനുമുണ്ടൊരു ചരിത്രം. എനിക്കൊരു ഗാർഡിയനുണ്ടായിരുന്നു. അവരാരാണ്? അതൊന്നും അറിയണ്ട. ഇത്രമാത്രം മനസ്സിലാക്കിയാൽ മതി. അവരെപ്പോലെ കർക്കശമായി താക്കീതുചെയ്യുന്ന ഒരു സ്ത്രീ ലോകത്തിൽ കാണാൻ പ്രയാസമാണ്. അവർ എന്റെ കൃതികളെ രൂക്ഷമായി വിമർശിച്ചിരുന്നു. അവരുടെ കടുത്ത അധിക്ഷേപം കാരണം, മടിപിടിക്കുന്ന കാര്യമോ പോകട്ടെ, എന്റെ കൃതികളിൽ മായം ചേർത്തു വഞ്ചിക്കാനും സാധ്യമായിരുന്നില്ല. ഒരൊറ്റ വരി പോലും അവരുടെ ദൃഷ്ടിയിൽപ്പെടാതെ പോവില്ല. എന്നാൽ ഇപ്പോൾ അവർ എല്ലാം വിട്ടു. ധർമ്മ—കർമ്മാനുഷ്ഠാനനിരതയായി കഴിയുന്നു. ഗീത, ഉപനിഷത്തുകൾ, ഇവയോടല്ലാതെ

(1) ചൈത്രം 1319 (1913 മാർച്ച് — ഏപ്രിൽ)

(2) 1913 ഡിസംബർ 30 (3) 1917 ഏപ്രിൽ 27.

മറ്റൊന്നിനോടും ഒരുബന്ധവുമില്ല. ഒരന്വേഷണവും ഇല്ല. അങ്ങനെ, എനിക്കു കിട്ടി മോചനം, അവരുടെ താഡനയിൽനിന്ന്. ഇടയ്ക്കിടെ വെളിയിൽ നിന്നുള്ള ആഘാതം ഏൽക്കുമ്പോൾ, സഹജമായ ജഡത തൽക്കാലത്തേയ്ക്കൊന്നു മാറും; എന്നാൽ പിന്നെയും തോന്നും, വളരെയൊക്കെ എഴുതി, ഇനിയും എഴുതിയിട്ട് എന്തുവേണം? എത്രയോ ഇനിയും എഴുതാൻ ബാക്കിയിരിക്കുന്നു. എഴുതാത്തത്? പരലോകത്തിൽ വാണീദേവി സമാധാനം ആവശ്യപ്പെടുമ്പോൾ, ഒരാളുടെ നേരെ വിരൽ ചൂണ്ടിക്കാണിക്കാനുണ്ട്. അതേയുള്ളു ഒരു സമാധാനം."

തന്റെ ഗുപ്തമായ വേദനയെപ്പറ്റി ലീലാദേവി ഗംഗോപാധ്യായയോടും ശരത്ബാബു പറഞ്ഞിട്ടുണ്ട്. "വളരെ നാളായി നിങ്ങൾ ചോദിക്കുന്ന ഒരു ചോദ്യമുണ്ടല്ലോ, എന്റെ മാനസിക പരിവർത്തനത്തെപ്പറ്റി? ഞാനൊന്നും പറയുന്നുമില്ല. എന്നാൽ, എന്റെ പ്രായത്തിൽ നിങ്ങളും എത്തിച്ചേരുമ്പോൾ നിങ്ങൾക്കുമനസ്സിലാകും. ഈ ലോകത്തിൽ ഒരാൾക്കു മറ്റൊരുവനോടു പറയാൻ സാധിക്കാത്ത കാര്യവുമുണ്ടെന്ന്. പറഞ്ഞാൽ തന്നെ സാധ്യത, മംഗളമുണ്ടാകാനല്ല, അമംഗളത്തിനാണുതാനും. അതുകൊണ്ട് ഈ മൗനത്തിനുള്ള ശിക്ഷ വളരെ കടുത്തതാണ്. ഭീഷ്മർ ഒരുദിവസം സ്തബ്ധനായി ബാണവർഷം സഹിച്ചില്ലേ? അക്കാര്യം എക്കാലത്തേക്കുമായി മഹാഭാരതത്തിൽ ആലേഖനം ചെയ്യപ്പെട്ടു. മറിച്ച്, എഴുതപ്പെടാത്ത എത്രയെത്ര മഹാഭാരതങ്ങളുണ്ട്. അവയിൽ ഇമ്മാതിരി എത്രയോ ശരശയ്യകൾ, ആരും അറിയാതെ തന്നെ നിർമ്മിക്കപ്പെടുന്നുമുണ്ട്. അവയെപ്പറ്റി എങ്ങും ഒരു വരിപോലും കുറിച്ചിട്ടില്ല. ലോകത്തിൽ ഇങ്ങനെയൊക്കെയാണ് സംഭവിക്കുന്നത്. നിങ്ങളുടെ ഈ ചേട്ടന് ഇപ്പോൾ വയസ്സായി. അതുകൊണ്ട്, ഈ ഉപദേശം മറക്കാതിരിക്കുക. ലോകത്തിൽ കൗതുക വസ്തുക്കളുടെ വില ജ്ഞാനവിജ്ഞാനങ്ങളുടെ കണക്ക് വച്ചുനോക്കുമ്പോൾ എത്ര തന്നെ വലുതായിരുന്നാലും, അതിന്റെ സംയമനത്തിലുള്ള പുണ്യവും ഒട്ടും കുറവല്ല. പ്രതിവിധി ഒന്നുമില്ലാത്ത വേദനയെപ്പറ്റി പരാതിപ്പെട്ടാൽ, താഴെ കിടക്കുന്ന ചെളികൂടി തെറിച്ചു മുകളിൽ വരാൻ ഇടയാകും. അതിനെ ഒഴിവാക്കാൻ കഴിയുമെങ്കിൽ, അതാണുഭേദം."

ശരത്ചന്ദ്രന്റെ നാരീപാത്രങ്ങളിൽ അദ്ദേഹത്തിന്റെ കുട്ടിക്കാലത്തെ കൂട്ടുകാരികളുടെ ചിത്രങ്ങൾ മായാത്ത മുദ്രപതിപ്പിച്ചു കിടക്കുന്നുണ്ട്. അതുപോലെ വിധവകളായ കഥാപാത്രങ്ങളുടെ ചിത്രീകരണത്തിൽ നിരുപമാദേവിയുടെ ചിത്രം കാണപ്പെടുന്നില്ലേ? ശ്രീകാന്തനിലെ രാജലക്ഷ്മി, നിരുപമാദേവി (ബൂഡി) യെപ്പോലെ, ജപ, തപ, വാര വ്രതാനുഷ്ഠാനങ്ങളിൽ മുഴുകി ഇരിക്കുന്നവളല്ലേ? കടുത്ത യാഥാസ്ഥിതിക ഹിന്ദു സംസ്കാരം കൊണ്ടല്ലേ, വിധവയായ രാജലക്ഷ്മി ശ്രീകാന്തനെ വരിക്കാതിരുന്നത്? അതേ കാരണം കൊണ്ടു തന്നെയാണ്, രമേശനു രമയെ കിട്ടാതെ പോയതും.

അതിന്റെയെല്ലാം പിന്നിൽ വർത്തിച്ചിരുന്നത് ശരത്ചന്ദ്രന്റെ സ്വാനുഭൂതിയല്ലേ? വിധവയായിപ്പോയത് കൊണ്ടല്ലേ, നിരുപമയെ കിട്ടാതെ പോയത്. കാരണങ്ങൾ പലതുമുണ്ടാകാം. ഉദാഹരണമായി, രണ്ടു കുടുംബക്കാരും തമ്മിലുള്ള സാമ്പത്തികമായ വൈരുധ്യം, ഉപജാതിപരമായ വിഭിന്നത, ശരത്ചന്ദ്രന്റെ സ്വഭാവത്തെക്കുറിച്ചുള്ള ധാരണ, അങ്ങനെ പലതും. എന്നാലും അതെല്ലാം അപ്രധാനങ്ങളത്രെ. മുഖ്യമായ പ്രശ്നം വിധവാ വിവാഹം തന്നെ. ലീലാ റാണിക്ക് അദ്ദേഹം എഴുതി: "എന്റെ കൃതികളെല്ലാം നിങ്ങൾ വായിച്ചിട്ടുണ്ടോ എന്തോ? വായിച്ചാൽ ഒരു കാര്യം അറിയാൻ കഴിയും. എത്രയധികം സുന്ദരവും മഹത്തരവുമായ ജീവിതമാണ്, സമുദായ ദൃഷ്ടിയിൽ വിധവാ വിവാഹം മാന്യമായി തോന്നുന്നില്ല എന്ന ഏക കാരണം കൊണ്ട്, വ്യർഥവും നിഷ്ഫലവുമായി പോയത്."

ഇത് നിഷ്ഫലമായ തന്റെ ജീവിതത്തിന്റെ നേരെയുള്ള ഒരു വിരൽ ചൂണ്ടലല്ലേ? വീണ്ടും വീണ്ടും തന്റെ കത്തുകൾ വഴിയായും കൃതികളിലൂടെയും അദ്ദേഹം ഈ നിഷ്ഫലതയെ ആവർത്തിച്ചു കൊണ്ടിരുന്നില്ലേ? തുറന്നു പറഞ്ഞിട്ടില്ലെങ്കിലും പരോക്ഷമായെങ്കിലും തന്റെ വേദനയെപ്പറ്റി പരാമർശിച്ചിട്ടില്ലേ? തന്റെ സ്നേഹിതൻ ഹരിദാസ് ശാസ്ത്രിയോടു ചെറുപ്പകാലത്തെ നിഷ്ഫലപ്രേമത്തെപ്പറ്റി ശരത്ബാബു പരാമർശിച്ചു. "സ്ത്രീജാതിയോടുള്ള പെരുമാറ്റത്തിൽ ഞാൻ ഒരിക്കലും നിയന്ത്രണമില്ലാത്തവനായിരുന്നില്ല. ഇപ്പൊഴുമില്ല. ഞാൻ നല്ലപോലെ മദ്യപിച്ചിട്ടുണ്ട്. ചീത്ത സ്ഥലങ്ങളിലും കയറിയിറങ്ങിയിട്ടുണ്ട്. നിങ്ങൾ അന്വേഷിച്ചു നോക്കിക്കൊള്ളു. അവരെല്ലാം എന്നെ ബഹുമാനിച്ചിരുന്നുവെന്നു കാണാം. ചിലർ എന്നെ വിളിക്കാറ് 'ദാദാ ഠാക്കൂർ*' എന്നാണ്. ചിലർ ബാബാ ഠാക്കൂർ എന്നും. കാരണം മറ്റൊന്നുമല്ല. വളരെയധികം ലക്കില്ലാത്ത അവസരങ്ങളിലും ഞാൻ അവരുടെ ശരീരത്തോടു യാതൊരു മോഹവും കാണിച്ചിരുന്നില്ല. അത് ഞാൻ, സംയമിയായിരുന്നതുകൊണ്ടല്ല, സന്യാസിയായിരുന്നതുകൊണ്ടല്ല. നീതിജ്ഞനായിരുന്നതുകൊണ്ടുമല്ല. എന്റെ ചിരകാലാഭിരുചിക്ക്, എതിരായിരുന്നു, അത്. അതുകൊണ്ടു തന്നെ എനിക്ക് സ്നേഹിക്കുവാൻ കഴിയാത്ത ഒരാളുടെ ശരീരം ഉപഭോഗസാധനമാക്കാനുള്ള പ്രവണത എന്റെ മനസ്സിൽ ഒരിക്കലും ഉണർന്നു പ്രവർത്തിക്കാറില്ല. മറ്റൊരുകാരണവും അതിനു പറയാനില്ലതാനും."

ശാസ്ത്രിജി ചോദിച്ചു: "വേറെ ഒന്നും?"

ശരത് പറഞ്ഞു: "നിങ്ങൾക്ക് ഓർമ്മയുണ്ടോ, വിശ്വകവിയുടെ ആ ഗീതം?"

"കഖനോ കുപഥേ യദി ഭ്രമിതേ ചാഹേ ഹൈ ഹൃദി
അമനി ഓ മുഖ സ്മരി സരമേതേ ഹോയി സാരാ."

---

* താക്കൂർ ചേട്ടൻ

ശാസ്ത്രിജി ചോദിച്ചു: "ഇതിൻെറയർഥം?"

"ഇതിൻെറയർഥവും അറിയണമെന്നുണ്ടോ? ശരി, കേട്ടു കൊള്ളു, യൗവനത്തിൻെറ പ്രഥമ വേളയിൽ ഞാനൊരു പെൺ കുട്ടിയെ സ്നേഹിച്ചിരുന്നു. ആ സ്നേഹം നിഷ്ഫലമായി. എന്നാൽ, എല്ലാ ഉഛൃംഖലതകളുടേയും ഇടക്കുവച്ച് അവൾ എന്നേക്കുമായി എൻെറ മുമ്പിൽ വന്നുനിന്നു. പക്ഷേ, സ്വരൂപമില്ലാത്ത ഒന്നിനെ ഞാൻ, നിങ്ങളെ എങ്ങനെ പറഞ്ഞു മനസ്സിലാക്കാനാണ്."

ശാസ്ത്രി പറഞ്ഞു: "മനസ്സിലാക്കാനൊക്കില്ല. അതുകഴിഞ്ഞ്?"

"അത് കഴിഞ്ഞ്, ആ കുട്ടി ആരാണെന്നറിയണമെന്നുണ്ട്, ഇല്ലേ? അതുപറയില്ല. വേറൊരു കാര്യം നിങ്ങളോടു പറയാനുണ്ട്. ഇക്കാര്യ ങ്ങളെല്ലാം നിങ്ങൾ മറ്റാരോടും പറയരുത്. ഇത് എൻെറ ഒരു ഉപ ദേശമാണ്."

എങ്ങനെയായാലും കൊള്ളാം, ശരത്ചന്ദ്രൻെറ മനോവ്യഥ പല വഴികളിലൂടെയാണ് വെളിയിൽവന്നത്. അദ്ദേഹത്തിൻെറ ബർമ്മ യിലെ സ്നേഹിതനായിരുന്ന ഗിരീന്ദ്രനാഥ സർക്കാർ, ശരത്ചന്ദ്രൻെറ ചെറുപ്പകാലത്തെ നിഷ്ഫല പ്രേമത്തെപ്പറ്റി, തൻെറ പുസ്തകത്തിൽ പറയുന്നുണ്ട്. കൂടാതെ സൗരീന്ദ്രമോഹനനും പറയുന്നു.

നിരുപമാദേവിക്ക് ശരത്ചന്ദ്രൻ അങ്ങനെ ഏതോ കത്ത് എഴുതി യിരുന്നതായി കേൾക്കുന്നുണ്ട്. പലർക്കും ആ കത്തിനെപ്പറ്റി അറി യാം. ഇരുട്ടിൻെറ മറയിൽ നിന്നു വെളിയിൽ വന്നശേഷം, ഒരിക്കൽ ശരത്ചന്ദ്രൻ ബഹറാംപുരിൽ പോകയും ചെയ്തിരുന്നു. കുറച്ചു നാൾ അവിടെ താമസിച്ചു. ആ സമയം അവർ രണ്ടുപേരും അക്കാ ര്യത്തെപ്പറ്റി സംസാരിച്ചിരിക്കുമോ? നിരുപമാദേവി എപ്പോഴെങ്കിലും തൻെറ മനോവ്യഥ വ്യക്തമാക്കിയിട്ടുണ്ടോ? അവർക്കു പലപ്പോഴും ശരത്ചന്ദ്രനെപ്പറ്റി എഴുതേണ്ടി വന്നിട്ടുണ്ട്. അനേകം കാര്യങ്ങൾ വിശദമാക്കുകയും ചെയ്തു. 'ശുഭദ'യുടെ സ്വാധീനം തൻെറ പുസ്ത കത്തിലുള്ള കാര്യം അവർ തുറന്നു സമ്മതിച്ചിട്ടുള്ളതാണ്. വളരെ സ്നേഹ ബഹുമാനങ്ങളോടുകൂടി അദ്ദേഹത്തിൻെറ ബഹുമാനാർഥം അവർ കവിത എഴുതിയിട്ടുണ്ട്. അവരുടെ ഗീതത്തിൻെറ തുടക്കം നോക്കുക. എത്ര അർഥപുഷ്ടമാണ്.

തുമി ജേ മധുകർ കമല ബനേ
ആഹരി ആന മധു ആപന മനേ

എന്നാൽ ഇക്കാര്യം ഒരിക്കൽ അവരും തുറന്നു സമ്മതിച്ചിട്ടുണ്ട്. അവർ പലപ്പോഴും തീർഥാടനത്തിനുപോകുക പതിവായിരുന്നു. പ്രഭുദാസ് ശ്രീഹരിദാസ് ഗോസ്വാമിയുമൊരുമിച്ചാണ്, അവർ മാന്ദാര(1) യാത്രക്കു പോയത്. മരിക്കുന്നതിന് ഏതാനും നാൾമുമ്പ് അവർ വൃന്ദാവനത്തിൽ പോയി താമസിക്കാൻ തുടങ്ങിയിരുന്നു. അപ്പോൾ കവി നരേന്ദ്രദേവും രാധാറാണീദേവിയും അവിടെ ചെന്ന്

(1) 1939

അവരെ കാണുകയുണ്ടായി. അവരെ കണ്ടയുടനെ ഭാവ വിഹ്വല യായി നിരുപമാദേവി, രാധാറാണി ദേവിയെ കെട്ടിപ്പിടിച്ചുകൊണ്ടു പറഞ്ഞു. "തുമി ആമാർ ശരത്ദാർ രാധൂ ; തുമി ആമാർ ശരത്ദാർ രാധൂ" (നിങ്ങളാണ് എന്റെ ശരത് ചേട്ടന്റെ രാധ; നിങ്ങളാണ് എന്റെ ശരത്ചേട്ടന്റെ രാധ). അതിനുശേഷം വർത്തമാനം പറഞ്ഞു കൊണ്ടിരുന്നപ്പോൾ ഇങ്ങനെയും പറഞ്ഞു: "ശരത് ചേട്ടനു വന്നു പിടിപെട്ട കഷ്ടതയെല്ലാം ഞാൻ കാരണമാണ്."[1] മനസ്സു സമ്മതിക്കുന്നില്ല, അവർ രണ്ടുപേരും തമ്മിലുള്ള ബന്ധങ്ങളെപ്പറ്റി വിചാരിക്കുമ്പോൾ ഇത് അസത്യമാണെന്നു പറയാൻ. അവരുടെ ഒരു കൂട്ടുകാരിയും നല്ല ഒരു എഴുത്തുകാരിയുമായിരുന്ന, അനുരൂപാ ദേവി ഇക്കാര്യം സംബന്ധിച്ചു ശരത്ബാബുവിനോടു വളരെയധികം അസന്തുഷ്ടയായിരുന്നു. ഒരു കുലീന കുടുംബത്തിലെ വിധവയെ പ്പറ്റി തന്റെ വലിപ്പം കാണിക്കാൻവേണ്ടി, എന്തൊക്കെയോ എഴുതി ക്കൊണ്ടിരിക്കുന്നുവെന്ന്, ശരത്ബാബുവിനെപ്പറ്റി അവർ പരാതി പ്പെടുകയുണ്ടായി. "ഇന്ന്, ബഹുമാന്യനാണെങ്കിലും ഒരു കാലത്ത് ആശ്രയഹീനനും തെരുവുതെണ്ടിയുമായിരുന്ന ഒരു മനുഷ്യൻ ഇങ്ങനെയൊക്കെ പറയുന്നത് ധർമ്മനിഷ്ഠയായ ആ മഹതിക്ക് ഒട്ടും പിടിച്ചില്ല . . . . . അദ്ദേഹത്തിനു തന്റെ സ്നേഹിതന്റെ കൊച്ചനുജത്തിയെ 'ബുഡി' എന്നു പറഞ്ഞ് ഉല്ലേഖനം ചെയ്യാവുന്നതാണ്. അതിൽ വിചിത്രമായൊന്നുമില്ല. അതുകൊണ്ട്, അമ്പതുകൊല്ലംമുമ്പ് സംരക്ഷണത്തിനു കഴിവുള്ള ഒരു വീട്ടിലെ ബാലവിധവ, ശരത്ചന്ദ്രനെപ്പോലെ സ്വഭാവമുള്ളവനും, ആത്മീയ നല്ലാത്തവനുമായ ഒരു യുവാവുമായി, ആത്മഭാവത്തിൽ അടുത്തു പെരുമാറിയിരുന്നുവെന്നൊന്നും അർഥമാക്കേണ്ടതില്ല."

ആത്മീയഭാവത്തിലല്ലെങ്കിൽ തന്നെയും കണ്ടും കേട്ടുമിരുന്നി രുന്നു. അക്കാര്യം നിരുപമാദേവിയും സമ്മതിക്കുന്നുണ്ട്. വിധവയാ യപ്പോൾ പതിന്നാലു—പതിനഞ്ചുവയസ്സുകാണും. പിതൃഭവനത്തിൽ വന്നു താമസിച്ചു. അക്കാലത്ത് ശരത്ചന്ദ്രൻ അവരുടെ കുടുംബ വുമായി പരിചയപ്പെട്ടുകഴിഞ്ഞിരുന്നു. ഒരു കൊല്ലം കഴിഞ്ഞു. വിധ വയും കിശോരിയുമായ നിരുപമ, അടുത്തുള്ള ആറ്റുകടവിൽ ഭർ ത്താവിനു പിണ്ഡദാനം ചെയ്യാൻ പോയി. ആ സമയം വിധവയായ ചേട്ടത്തിയെ കൂടാതെ, ഇളയ സഹോദരൻ വിഭൂതി, ശരത്ചന്ദ്രൻ ഇങ്ങനെ മൂന്നുപേർ മാത്രമാണു കൂടെ ഉണ്ടായിരുന്നത്. ശരത് കൂടെ പോവുക മാത്രമല്ല, ആ ക്രിയാദികളിലെല്ലാം സജീവമായി പങ്കെടുക്കുകയും ചെയ്തു. അപ്പോൾ എവിടുന്നോ വന്ന ഒരു പ്രാണി നിരുപമയെ കടിച്ചു. ഒരു പക്ഷേ തേനിന്റെ മണം പിടിച്ചു വന്നതാവാം. അതുകണ്ട് ശരത്ചന്ദ്രനും വളരെ കുണ്ഠിതം തോന്നി. ശരത് ദുഃഖിതനായി തൈരു പുരട്ടാൻ പറഞ്ഞു. പിന്നീട് തേൻ

(1) ഈ വർത്തമാനം ലേഖകൻ രാധാറാണി ദേവി പറഞ്ഞു കേട്ടതാണ്.

പുരട്ടു എന്നും.

മാത്രമല്ല, ശ്രാദ്ധം കഴിഞ്ഞു നിരുപമ മടങ്ങിപ്പോരാൻ തുടങ്ങിയപ്പോൾ, ഉടുക്കാൻ വേണ്ടി കരവച്ച ഒരു ദോത്തിയും, സ്വർണാഭരണങ്ങളും അവരുടെ വീട്ടിൽ പോയി എടുത്തുകൊടുത്തതും ശരത്ചന്ദ്രനായിരുന്നു. ശ്രാദ്ധസമയത്ത് അവയൊന്നും ധരിക്കാറില്ല. അപ്പോൾ വളരെ കരുണാപൂർണമായ ഒരു കാഴ്ചയാണ് അവിടെ കണ്ടത്. എല്ലാവരും കരഞ്ഞുപോയി. അക്കൂട്ടത്തിൽ ശരത്തും കരഞ്ഞു.

ഈ സംഭവം വിവരിച്ചിട്ടുള്ളതും നിരുപമാദേവി തന്നെ. ഒടുവിൽ എഴുതി: "ശരത്ചേട്ടൻെറ സ്നേഹിതന്മാർ പറയാറുണ്ടായിരുന്നു, അദ്ദേഹത്തിൻെറ മനസ്സ് അത്യധികം കോമളവും പരദുഃഖകാതരവുമാണെന്ന്. അന്ന് എനിക്കും അത് ബോധ്യമായി."

അപ്പോൾ, ആ നിലയിൽ അനുരൂപാദേവി പറഞ്ഞത് വിശ്വസിക്കാനൊക്കുമോ? ശരത് അങ്ങനെയിങ്ങനെയുള്ള സ്വഭാവക്കാരനും ആത്മീയനല്ലാത്തവനുമായ ഒരു ചെറുപ്പക്കാരൻ മാത്രമായിരുന്നുവെന്ന് ? സത്യം ഇതാണ്. അനുരൂപാദേവി വളരെയധികം ധർമ്മനിഷ്ഠയുള്ള ഒരു സ്ത്രീയായിരുന്നു. ധർമ്മത്തിനു മനോവ്യാപാരങ്ങളെ കാണാനുള്ള കണ്ണില്ല. കൂടാതെ, ശരത്ബാബു ഒരിക്കൽ അനുരൂപാദേവിയുടെ ഒരു നോവലിനെ നിശിതമായി വിമർശിക്കുകയും ചെയ്തിരുന്നു. അതുകൊണ്ട് അവർക്ക് ദേഷ്യമുണ്ടാകാനും ഇടയുണ്ട്. ആ നിലയിൽ, അവരെ കുറ്റപ്പെടുത്തിയിട്ടു കാര്യമില്ല. ആരംഭം മുതൽ തന്നെ ശരത്ചന്ദ്രൻ നിരുപമാ ദേവിയിൽ അനുരക്തനായിരുന്നു എന്ന കാര്യം നിസ്സംശയം അംഗീകരിക്കപ്പെടാവുന്ന വസ്തുതയാണ്. അതിൽ അത്ഭുതമൊന്നുമില്ലതാനും. ഏതോ ചില കാരണങ്ങളാൽ, ആ പ്രേമം പൂവോ കായോ ഒന്നുമായില്ല. അത് മറ്റൊരു കാര്യം. ആ ഒരു അപൂർണതയാവാം ഗുപ്ത വേദനയായി അദ്ദേഹത്തിൻെറ ഹൃദയത്തിൽ എന്നും കുടികൊണ്ടിരുന്നത്. അതാണ്, സർഗാത്മക പ്രതിഭയെ തട്ടിയുണർത്തിയ ശക്തിയും. കാമുകൻെറ ഹൃദയത്തിൽ കാമുകിയുടെ വിയോഗം വജ്രാഘാതം ഏൽപ്പിക്കുമ്പോൾ, ഒന്നുകിൽ അയാൾ ഭ്രാന്തനായിത്തീരും, അല്ലെങ്കിൽ വിശ്രുത കലാകാരനായിമാറും. തൃപ്തി മനുഷ്യൻെറ മാർഗത്തിൽ തടസ്സമാണ്. പുരോഗതിക്കുള്ള വഴി അതൃപ്തിയിൽ നിന്നാണ് രൂപം കൊള്ളുന്നതും മുന്നേറുന്നതും.

രാധാറാണീ ദേവിക്ക് എഴുതിയ മറ്റൊരു കത്തിൽ നിന്നു മനസ്സിലാകുന്നത്, ശരത്ചന്ദ്രനു നിരുപമാദേവിയുടെ മനോവ്യഥയെപ്പറ്റി അറിയാമായിരുന്നു എന്നാണ്. ആ കത്തിൽ അദ്ദേഹം എഴുതി: "നിങ്ങൾ സ്ത്രീകളെ എനിക്കിപ്പൊഴും ശരിക്കും മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. ജീവിതത്തിൽ വളരെയധികം കഷ്ടപ്പെട്ടശേഷവും സമ്പാദിക്കാൻ കഴിഞ്ഞത് ഈ ഒരു അനുഭവം മാത്രമാണ്. അറിഞ്ഞോ അറിയാതെയോ ഇക്കാര്യം വീണ്ടും വീണ്ടും എൻെറ സാഹി

ത്യത്തിൽ ധ്വനിതമാകയും ചെയ്യുന്നുണ്ട്. ഇനി ഞാൻ മാത്രമാണോ, നിങ്ങളെ മനസ്സിലാക്കാതെ പോയത്. നിങ്ങൾക്കും കഴിഞ്ഞിട്ടില്ല, നിങ്ങളെ സ്വയം മനസ്സിലാക്കാൻ. അഥവാ മനസ്സിലാക്കാൻ ഭയമായി രിക്കും. ഇങ്ങനെയുംവരാം. നിങ്ങൾ നിങ്ങളെ മനസ്സിലാക്കിയിരിക്കാം. എന്നാൽ, അത് സമ്മതിക്കാൻ ആഗ്രഹിക്കുന്നില്ലെന്നു മാത്രം. ഞാനീ പറയുന്നത് കേവലം എൻെറ ഭാവനാ വിലാസമല്ല. യഥാർത്ഥമായ അനുഭവജ്ഞാനത്തിൽ നിന്ന് ഉരുത്തിരിഞ്ഞ് ഉടലെടുത്ത ധാരണ യാണ്. അതുകൊണ്ട് ഈ അഭിപ്രായം വെറുതെയങ്ങു കാറ്റിൽ പറത്തിക്കളയാൻപാടുള്ളതല്ല."

ഈ കത്തും രാധാറാണീ ദേവിക്കുതന്നെ എഴുതപ്പെട്ടതാണ്. അതിനുശേഷവും ഇനി എന്തെങ്കിലും പറയാൻ ബാക്കിയുണ്ടോ?

"യഥാർത്ഥമായ പ്രേമത്തിൻെറ മാറ്ററിയുന്ന ഉരകല്ല് ത്യാഗ വൃത്തിയാണ്. ഏത് സ്നേഹത്തിൽ എത്രയധികം മംഗളബുദ്ധിയു ണ്ടോ, ആത്മത്യാഗത്തിനുള്ള പ്രവണത എത്രമാത്രമുണ്ടോ, അവിടെ ത്യാഗമനോഭാവവും അത്യന്തം ഗംഭീരവും ദൃഢവുമായിത്തീരുന്നു. ആ സ്നേഹമാണ് കറയറ്റ സ്നേഹം.

"സ്നേഹം ഹൃദയത്തിൽ നിന്നു രൂപം കൊള്ളുമ്പോൾ അതിന് ആധാരമോ ആശ്രയമോ ആവശ്യമാണ്. ആ ആധാരമാകട്ടെ, എല്ലാ യിടത്തും ഉപയുക്തമോ സുന്ദരമോ ആകുന്നില്ലതാനും. സ്നേഹം സ്വയമേവ തൻെറ ഹൃദയരസത്തിൽ നിന്നു തനിക്കുവേണ്ട പാത്ര ത്തെ സൃഷ്ടിച്ചെടുത്തു കൊള്ളുന്നു.

"മഹത്തായ സ്നേഹം സ്വാഭാവികമായും നിസ്വാർത്ഥമാണ്. രാധൂ! അത് കേവലം ഉപലബ്ധിയുടേതായ ഒരു വസ്തുവാണ്. ഹൃദയത്തിൻെറ ഉൽകൃഷ്ടമായ വൃത്തികളുടെ സഹായം കൊണ്ട്, ഉപലബ്ധിയിലൂടെ മാത്രമേ, അത് സ്പർശിക്കപ്പെടാൻ കഴികയുള്ളു. ബുദ്ധികൊണ്ടോ ചിന്തനകൊണ്ടോ ജ്ഞാനംകൊണ്ടോ തർക്കം കൊണ്ടോ അഥവാ യുക്തികൊണ്ടോ അത് സാധ്യമല്ല. ഇത് എൻെറ സ്വന്തം ധാരണയാണ്.

"ജീവിതം മുഴുവൻ ആരെ സ്നേഹിച്ചോ, അവരിൽ നിന്നു വളരെ അകന്നിരിക്കുന്ന സ്നേഹവും ലോകത്തിലുണ്ട്. അവനിൽ കുടികൊള്ളുന്ന സ്നേഹമാണ്, അവനിൽ ദൂരെദൂരെ മാറിപ്പോ കാനുള്ള പ്രവണത ഉണ്ടാക്കുന്നത്. അടുത്തിരുന്നാൽ കാണാനുള്ള ആകാംക്ഷ ഉണ്ടാവുക സ്വാഭാവികം മാത്രമാണ്. ആ ശുദ്ധമായ പ്രേമം തന്നെയാണ് വ്യാകുലവും തീക്ഷ്ണവുമായ ആ പ്രവണ തയെ, ഒതുക്കി നിർത്തുന്നതിനുള്ള ശക്തിയെ പ്രദാനം ചെയ്യുന്നതും. യഥാർഥ പ്രേമം കാമുകനേയോ അഥവാ കാമുകിയേയോ, ആരോ ഗ്യകരവും സന്തോഷകരവുമായ അവസ്ഥയിൽ കാണാൻ ആഗ്രഹി ക്കുന്നു. സാർഥകവും ഗ്ലാനിരഹിതവുമായി കാണാൻ ആഗ്രഹി ക്കുന്നു. അതാണ് അതിനുള്ള ആത്മ സന്തോഷവും.

"ഏതെങ്കിലും ഒരു ചേർച്ച കാമുകിയെ അന്തസ്സില്ലാത്ത ഒരു

പതനത്തിൽ, തലകുനിച്ചുകൊടുക്കാൻ ബാധ്യസ്ഥയാക്കുന്നുവെങ്കിൽ, അവളെ ജീവിതധർമ്മത്തിൽ നിന്നു തെറ്റിച്ചുകളയുന്നുവെങ്കിൽ, അൽപമെങ്കിലും, ശിക്ഷക്കോ ദുഃഖത്തിനോ അനുതാപത്തിനോ, അഥവാ അനുകമ്പയ്ക്കോ കാരണമാകുന്നുവെങ്കിൽ, ആ ചേർച്ച ഒരിക്കലും മംഗളകരമാവുകയില്ല. അതുകൊണ്ട്, അതു വാഞ്ഛനീയവുമല്ല.

"ഗംഭീരമായ പ്രേമത്തിന് ഏറ്റവും അധികം മാനസികമായ ശക്തി ആവശ്യമാണ്. ചേർച്ചയിലായാലും വേർപാടിലായാലും, രണ്ടിലും കഠോരമായ സംയമവും ദൃഢമായ ശക്തിയും അത്യന്താപേക്ഷിതമാണ്. പ്രേമത്തിന്റെ സാർഥകത്വം നിലകൊള്ളുന്നത്, ആത്മദാനത്തിൽ മാത്രമല്ല; ആത്മസംയമത്തിലും കൂടിയാണ്.

"എന്റെ സാഹിത്യത്തിൽ നിന്നു നിങ്ങൾക്കു ലഭിക്കുന്നത് എനിക്ക് എന്റെ ജീവിതത്തിൽ ലഭിക്കാതെ പോയിരുന്നെങ്കിൽ, ഈ സാഹിത്യം തന്നെ ഉണ്ടാകുമായിരുന്നോ . . . . ? നിങ്ങളുടെ ഈ വയസ്സനായ ചേട്ടന്റെ ജീവിതം വെറും കാപട്യത്തിന്റെയും വഞ്ചനയുടേയും ആധാരത്തിന്മേലല്ല നിലകൊള്ളുന്നത്. വല്ലപ്പോഴും അവസരം ലഭിച്ചാൽ നിങ്ങളെ ഒരു കഥ പറഞ്ഞു കേൾപ്പിക്കാം. കേട്ടാൽ കഥയോ നോവലോ പോലെ അസ്വാഭാവികമായി തോന്നിയേക്കാം. എന്നാൽ, അതിനെക്കാൾ വാസ്തവമായിട്ടുള്ള ഒന്നും തന്നെ, എന്റെ ജീവിതത്തിൽ സംഭവിച്ചിട്ടില്ലെന്നുള്ളതാണ് സത്യം."

തന്നെത്തന്നെ മറച്ചുപിടിക്കാനുള്ള അദ്ദേഹത്തിന്റെ സഹജമായ പ്രവണതകാരണം, ആ കഥ കേൾപ്പിക്കാനൊരവസരം ഒരിക്കലും വന്നില്ല. വരുമായിരുന്നില്ല.

## 23

ശരത്ബാബുവിന്റെ കൃതികളെ ആസ്പദമാക്കി, രചിക്കപ്പെട്ട രണ്ടു നാടകങ്ങൾ, ഈ കാലഘട്ടത്തിലാണ് പുറത്തിറങ്ങിയത്. 'വിരാജ് ബഹു' എന്ന നോവലിന്റെ നാടകരൂപാന്തരം അതേ പേരിൽ തന്നെ പ്രകാശിതമായി(1). എന്നാൽ, 'ദത്ത'യുടെ നാടക രൂപാന്തരം പ്രസിദ്ധീകൃതമായത് 'വിജയ' എന്ന പേരിലാണ്(2).

'വിരാജ്ബഹു' നാടകമാക്കിയത് ശിശിർ ഭാദുരിയാണ്. അദ്ദേഹം തന്നെ, അതിനെ തന്റെ സുന്ദരമായ അഭിനയ ചാതുരിയോടു കൂടി രംഗത്ത് അവതരിപ്പിക്കുകയും ചെയ്തു.

പക്ഷേ, മാർക്കറ്റിൽ കിട്ടുന്ന രൂപാന്തരത്തിന്റെ കർത്താവു കനായി ബോസാണ്. 'വിജയ'(3) നാടകം അവതരിപ്പിച്ചത് 'നവനാട്യ' മന്ദിരാണ്. സ്റ്റാർ നാടക വേദിയിലൂടെ ശിശിർ, അതിൽ നരേന്ദ്രന്റെ

(1) 1934 ആഗസ്റ്റ് (2) 1934 ഡിസംബർ
(3) പൗഷ് 1341 (1934 ഡിസംബർ)

ഭാഗം അവതരിപ്പിക്കാൻ ആഗ്രഹിച്ചു. എന്നാൽ, അക്കാര്യത്തെപ്പറ്റി പത്രങ്ങളിൽ വളരെ പരാമർശങ്ങളുണ്ടായി. ഒടുവിൽ അദ്ദേഹം രാസ്ബിഹാരിയുടെ ഭാഗമാണ്, അഭിനയിച്ചത്.

'നവവിധാൻ' 'ഗൃഹദാഹ്' എന്നീ കൃതികളുടേയും നാടക രൂപാന്തരം ഉണ്ടാക്കണമെന്നു ശിശിർബാബു നിർബന്ധിച്ചു. എന്നാൽ പെട്ടെന്ന് ശിശിറിനു സുഖക്കേടായതുകൊണ്ടും, ശരത്ബാബു യൂറോപ്പുയാത്രയ്ക്കുപോകുന്ന കാര്യം ആലോചനയിൽ വന്നതു കൊണ്ടും അക്കാര്യം നടപ്പായില്ല. 'ഗൃഹദാഹ്'ന്റെ രണ്ടങ്കം ശരത് ബാബു തന്നത്താൻ എഴുതി. ബാക്കി ഭാഗം പിന്നീട് 'ബംഗളാ' വാരി കയുടെ സമ്പാദകൻ യതീന്ദ്രനാഥറോയ് ആണ് പൂർത്തിയാക്കിയത്. അത് നന്നായുമില്ല. രംഗത്തും സഫലമായില്ല.

അക്കാലത്ത് ന്യൂതിയേറ്റേഴ്സ് ശരത്ചന്ദ്രന്റെ നോവലുകളെ വെള്ളിത്തിരയിൽ അവതരിപ്പിക്കാൻ ആരംഭിച്ചു. ന്യൂതിയേറ്റേഴ്സ് സ്ഥാപിതമായ ശേഷം(1), ആ കൊല്ലത്തിന്റെ തന്നെ ഉത്തരാർധ ത്തിൽ, പ്രേമാങ്കുർ ആതർഥിയുടെ മേൽനോട്ടത്തിൽ, 'ദേനാ പാവന' യുടെ അവതരണത്തോടുകൂടി അവർ തങ്ങളുടെ യാത്ര ആരംഭിച്ചു.

ആ ചിത്രം കൊണ്ടു വീരേന്ദ്രനാഥ സർക്കാരിനു കൈനിറയെ പണം കിട്ടി. മാത്രമല്ല, കോൾമയിർക്കൊള്ളിക്കുന്ന ഒരനുഭവവും ഉണ്ടായി. ശരത്ബാബുവിനു കിട്ടിയത് ആയിരം രൂപയാണ്.

സർക്കാരുമായി അദ്ദേഹം നല്ല ബന്ധത്തിലായിരുന്നു. സർക്കാ രിന്റെ സിനിമാതിയേറ്ററായ 'ന്യൂസിനിമാ'യുടെ ഉദ്ഘാടനവും ശരത് ബാബു തന്നെയാണ് നിർവഹിച്ചത്. 'വിജയ'യുടെ ഫിലിം വളരെ ഇഷ്ടപ്പെട്ടു. വളരെയധികം പ്രശംസിക്കുകയും ചെയ്തു (2). എന്നാൽ ദേവദാസ് ചലച്ചിത്രമാക്കിയപ്പോൾ പ്രമഥേൾബറുവായ്ക്കു കിട്ടിയ വിജയം മറ്റാർക്കും ലഭിച്ചില്ല. ഗൗരീപുരത്തിലെ രാജകുമാർ പ്രമഥേശ് 'ദേവദാസി'ന്റെ ഒരു ചിത്രം നിർമ്മിക്കാനുള്ള ഒരു സ്കീം തയ്യാറാക്കി ശരത്ബാബുവിനെ സമീപിച്ചു. പക്ഷേ, അദ്ദേഹം അനുവാദം കൊടു ത്തില്ല. ശരത്ചന്ദ്രൻ പറഞ്ഞു. "എന്റെ ദേവദാസ് ഉഗ്രമായ ഭാവ പ്രവണതയോടുകൂടിയ വ്യക്തിയാണ്. അത് വെള്ളിത്തിരയിൽ അവതരിപ്പിക്കുക, എളുപ്പമൊന്നുമല്ല. ഞാൻ ഒരു കാരണവശാലും സമ്മതിക്കില്ല. എന്റെ വേറെയും നോവലുകളുണ്ട്. നിങ്ങൾ അതിൽ നിന്നും ഏതെങ്കിലുമൊന്നു തെരഞ്ഞെടുത്തുകൊള്ളു. ദേവദാസ് തൊടാൻപോലും സാധ്യമല്ല. എന്റെ ദേവദാസ് വളരെ ഇമോഷന ലാണ്." ബറുവ ഉദാസീനനായി. എന്നാൽ നിരാശനായില്ല. അതിനാൽ, ഒടുവിൽ ശരത്ബാബുവിനു അയാളുമായി ഒത്തുതീർപ്പാകേണ്ടി വന്നു. പറഞ്ഞു, "ഞാൻ നിങ്ങൾക്കു ദേവദാസിന്റെ പടം പിടിക്കാ

(1) 1931 ഫെബ്രുവരി 10

(2) 20 കാർത്തിക് 1343. (1936 നവംബർ 6)

നുള്ള അനുവാദം തരാം. എന്നാൽ വെള്ളിത്തിരയിൽ അയാളെ തികച്ചും സ്വാഭാവികതയോടെ അവതരിപ്പിക്കണം. എനിക്ക് നന്നായി ട്ടറിയാം. ദേവദാസിന്റെ റോളിൽ നിങ്ങൾ തികഞ്ഞ വിജയം വരിക്കുമെന്ന്. പക്ഷേ, പാരോ, ചുന്നീലാൽ ഇവരുടെ റോളും ഒട്ടും തന്നെ അപ്രധാനമല്ല. അവയുടെ കാര്യത്തിലും പ്രത്യേകം ശ്രദ്ധിക്കണം."

ആദ്യമാദ്യം ശരത്ചന്ദ്രൻ ഷൂട്ടിംഗ് സമയം സെറ്റിൽ സന്നിഹിതനായിരുന്നു. എന്നാൽ, അചിരേണ ബോധ്യമായി, ബറുവ തികച്ചും വിശ്വസ്തതയോടെ പ്രവർത്തിക്കുന്ന ആളാണെന്ന്. പിന്നെ പോകാതായി. ഡയറക്ടർ, നടൻ എന്നീ രണ്ടു നിലകളിലും, ചിത്രത്തിന്റെ മർമ്മസ്പർശിയും വൈകാരികവുമായ സ്ഥലങ്ങളിൽ, വളരെ നിയന്ത്രണത്തോടും ശ്രദ്ധയോടുംകൂടിയാണ്, ബറുവാ പ്രവർത്തിക്കുന്നതെന്നും മനസ്സിലായി.

ഒടുവിൽ 'ദേവദാസി'ന്റെ നിർമ്മാണം പൂർത്തിയായി. വലിയ പ്രതീക്ഷയോടെ ബറുവ ശരത്ബാബുവിനെ പടം കാണിക്കാൻ കൊണ്ടുപോയി. ഫിലിം മുഴുവനും കണ്ടു കഴിഞ്ഞപ്പോൾ അദ്ദേഹം വളരെയധികം സന്തുഷ്ടനായി. ബറുവയെ ഹൃദയം തുറന്ന് ആശീർവദിച്ചു. ആളുകളും യാതൊരു കലവറയും കൂടാതെ 'ദേവദാസി'നെ സ്വാഗതം ചെയ്തു. ന്യൂ തിയേറ്റേഴ്സിന് അദ്ദേഹം തന്റെ മറ്റു ചില കൃതികളുടേയും പടം പിടിക്കാനുള്ള അനുവാദം കൊടുത്തിരുന്നു. പിന്നീട്, അവരിൽ നിന്നും ഛായാസിനിമയുടെ ഉടമസ്ഥൻ ശ്രീ ശചീന്ദ്രനാഥ ബാരിക് 'ചന്ദ്രനാഥ'ന്റെ അവകാശം 1500 രൂപയ്ക്ക് വിലയ്ക്കുവാങ്ങി[1]. അദ്ദേഹത്തിന്റെ പല കൃതികളെയും ആസ്പദമാക്കി പല ഫിലിമും പിടിക്കപ്പെട്ടു. എന്നാൽ അഭൂതപൂർവമായിരുന്നു, അത്യുഗ്രവികാര ജീവിയായ ദേവദാസ് നേടിക്കൊടുത്ത യശസ്സ്.

ശരത്ഗ്രന്ഥാവലിയുടെ ആറും[2] ഏഴും[3] ഭാഗങ്ങളും അദ്ദേഹത്തിന്റെ ലേഖനങ്ങളുടെ ഒരു സംഗ്രഹവും ഇക്കാലത്താണ് പ്രകാശിതമായത്. അപ്പോഴും പഴയകൃതികളിൽ വ്യതിയാനങ്ങൾ വരുത്തിക്കൊണ്ടിരുന്നു. 'ചന്ദ്രനാഥ'ന്റെ പതിനാലാം പതിപ്പിൽ അദ്ദേഹം അത് സമ്മതിച്ചിട്ടുണ്ട്. "ചന്ദ്രനാഥ് എന്റെ ബാല്യകാല കൃതിയാണ്. അക്കാലത്ത് കഥകളിലും നോവലുകളിലും ഉപയോഗിച്ചിരുന്ന ഭാഷയാണ്, ഈ പുസ്തകത്തിലെ ഭാഷ. ഇപ്പോഴത്തെ പതിപ്പിൽ വ്യത്യാസം വരുത്തിയിട്ടുള്ളത് അക്കാര്യത്തിൽ മാത്രമാണ്[4]."

എന്നാൽ, അക്കാലത്തുണ്ടായ എടുത്തുപറയത്തക്ക ഒരു സംഭവം 'നിഷ്കൃതി'യുടെ ഇംഗ്ലീഷ് വിവർത്തനമാണ്.[5] ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്തത് ദിലീപ്കുമാർ റോയിയാണ്.

---

(1) 1936 ആഗസ്റ്റ് 22. (2) 25.9.1934
(3) 27.9.1935 (4) 4.10.1937 (5) 21.3.1935

ശരത്ബാബുവിന്റെ സർവോൽക്കൃഷ്ടമായ മൂന്നു കഥകളിലൊന്നായാണ് അതിനെ കണക്കാക്കിയിരുന്നത്. മറ്റു രണ്ടെണ്ണം 'രാമേർ സുമതി'യും 'ബാന്ദൂർ ഛേല'യും. ഇവ മൂന്നും തർജുമ ചെയ്യാനാണ് ദിലീപകുമാർ ആഗ്രഹിച്ചത്. റോയിക്ക് അതിരറ്റ ബഹുമാനമാണ് ശരത്ബാബുവിനോടുണ്ടായിരുന്നത്. അദ്ദേഹത്തിൽ നിന്നു തിരിച്ചു റോയിക്കും അത്യധികമായ സ്നേഹവും തികഞ്ഞ ആത്മീയതയും ലഭിച്ചിരുന്നു. അതിനു പകരം വീട്ടാൻ വേണ്ടിയാണോ ഈ ജോലിചെയ്യാൻ ഒരുങ്ങിയതെന്നുതോന്നും. ദിലീപ് കുമാർ ശ്രീ അരവിന്ദനോടുപറഞ്ഞു: "ഞാൻ നിഷ്കൃതി വിവർത്തനം ചെയ്യാൻ ആഗ്രഹിക്കുന്നു. അങ്ങ് അത് നോക്കിത്തരണം."

അദ്ദേഹം സമ്മതിച്ചു. ശരത്ബാബുവിന്റെ ആശീർവാദം ഉണ്ടായിരുന്നല്ലോ. തികഞ്ഞ ഉത്സാഹത്തോടുകൂടി ജോലി ആരംഭിച്ചു. ഒപ്പം തന്നെ ശ്രീ അരവിന്ദൻ പാകപ്പിഴകൾ തീർക്കുകയും ചെയ്തിരുന്നു. തർജ്ജിമ പൂർത്തിയായി. അപ്പോൾ അതിനെ പ്രശംസിച്ചുകൊണ്ട് ഏതാനും വരികൾ കൂടി എഴുതുകയും ചെയ്തു:

"ശ്രീ ശരത്ചന്ദ്രന്റെ കൃതികളിൽ അദ്ദേഹത്തിന്റെ വിശാലമായ ബുദ്ധിവൈഭവം, മനുഷ്യരേയും വസ്തുക്കളെയും സൂക്ഷ്മവും കുറ്റമറ്റതുമായ രീതിയിൽ നോക്കിക്കാണാനുള്ള കഴിവ്, ദുഃഖങ്ങൾ, പീഡാനുഭവങ്ങൾ എന്നിവയോടു തികഞ്ഞ സഹാനുഭൂതി ഉൾക്കൊള്ളുന്ന ഹൃദയം എന്നിവയുടെയെല്ലാം മായാത്ത മുദ്ര പതിഞ്ഞു കിടക്കുന്നുണ്ട്. വളരെയധികം സഹതാപപൂർണമായ ഹൃദയമുള്ള അദ്ദേഹത്തിന്, ഈ ലോകത്തിൽ നിന്നു സുഖം എങ്ങനെ കിട്ടാനാണ്. വളരെയധികം മൂർച്ചയേറിയതാണ് അദ്ദേഹത്തിന്റെ ദൃഷ്ടി. മനസ്സു വളരെ നിർമ്മലമാണ്. ജീവസഹജമായ പ്രകൃതി അത്യന്തം ഉദാരവുമത്രെ."

ഈ വിവർത്തനത്തിനൊരവതാരിക എഴുതാൻ ദിലീപ്കുമാർ റോയ് കവിഗുരു രവീന്ദ്രനാഥനോട് അപേക്ഷിച്ചു. രവീന്ദ്രനാഥനും ശരത്ചന്ദ്രനും തമ്മിലുള്ള മനപ്രയാസം മൂർധന്യത്തിലെത്തിയ ഒരു സമയമായിരുന്നു അത്. അതുകൊണ്ട് തന്റെ പ്രാർഥന കൈവിടുകയില്ലെന്നുള്ള ആശ റോയിക്ക് ഇല്ലായിരുന്നു. എന്നാൽ, അദ്ദേഹം തന്റെ ദീർഘമായ കത്തിൽ ശരത്ചന്ദ്രന്റെ വ്യഥയെപ്പറ്റി സുവിസ്തൃതമായി പരാമർശിച്ചു. ഒടുവിൽ കവി ശരത്ചന്ദ്രന്റെ പ്രതിഭയെ അംഗീകരിച്ചുകൊണ്ട്, 'നിഷ്കൃതി'ക്ക് ഒരു ചെറിയ അവതാരിക എഴുതിയയച്ചു. "മുക്തിയുടെ മാർഗത്തിലൂടെ ബംഗാളിനോവലിനെ, ആധുനിക വിശ്വസാഹിത്യത്തിന്റെ ഭാവനയ്ക്കരികിൽ കൊണ്ടു ചെന്നെത്തിക്കുകയെന്ന കാര്യം നിർവഹിച്ച, അത്യാധുനികനായ ആ നേതാവ്, ശരത്ചന്ദ്രല്ലാതെ മറ്റാരുമല്ല. അദ്ദേഹം നമ്മുടെ ഭാഷക്ക് പുതിയ ശക്തിനൽകി. തന്റെ കഥകളിലൂടെ ബംഗാളി ഹൃദയത്തെ നവീന ദൃഷ്ടിയുടെ പ്രകാശം കൊണ്ട് ആലോകിതമാക്കി. ജനതയുടെ വ്യക്തിത്വത്തിൽ ഒളിഞ്ഞുകിടന്ന സാധാരണ കാര്യ

ങ്ങളുടെ ജീവത്തായ മഹത്വത്തെ വെളിച്ചത്തുകൊണ്ടുവന്നു. ഒരു ആഖ്യായികാകാരനു കിട്ടാവുന്ന സർവോൽക്കൃഷ്ടമായ പാരിതോഷികവും അദ്ദേഹം നേടി എടുത്തിട്ടുണ്ട്. ബംഗാളി വായനക്കാരുടെ ഹൃദയത്തെ അദ്ദേഹം നൂറു ശതമാനവും കവർന്നിരിക്കുന്നു."

ശ്രീ അരവിന്ദൻ ആ തർജ്ജുമ തിരുത്തുന്നതായി മനസ്സിലാക്കിയപ്പോൾ, ശരത്ചന്ദ്രൻ ദിലീപകുമാറിന് ഒരു കത്ത് അയച്ചു. ആ കത്ത് പല തരത്തിലും പ്രാമാണ്യമർഹിക്കുന്ന ഒരു പ്രമാണമാണ്.

"പരമ കല്യാണേഷു മൺടു!

ഇന്നലെ രാത്രിയാണ്, ഗ്രാമത്തിലുള്ള വീട്ടിൽ നിന്ന് ഇവിടെ എത്തിയത്. നിങ്ങളുടെ കത്തുകൾ കിട്ടി. ഓരോന്നായി ആവശ്യമുള്ളതിനെല്ലാം മറുപടി എഴുതാം.

നിങ്ങളുടെ ശ്രീകാന്തന്റെ ചിത്രം നന്നായിട്ടുണ്ട്. വളരെ നാളുകൾക്കുശേഷം നിങ്ങളുടെ മുഖമൊന്നു കണ്ടു. സന്തോഷമായി. ഇപ്പോൾ വാസ്തവത്തിൽ കാണാൻ ആഗ്രഹമുണ്ട്. എന്നാൽ പ്രതീക്ഷയില്ല. ഈ ജീവിതത്തിൽ ഇനി കാണുകയില്ലെന്നാണ് വിചാരിക്കുന്നത്.

2. ടൈപ്റൈറ്റർ കേടുപാടുകൾ കൂടാതെ എത്തിച്ചേർന്നല്ലോ. സന്തോഷം. നിങ്ങളുടെ ആശ്രമത്തിലെത്തുമ്പോഴേക്കും വികലാംഗനായിപ്പോയാലോ എന്നു ഭയപ്പെടാതിരുന്നില്ല. അന്ന്, ഹിരേൺ വന്നുപറഞ്ഞു, 'മൺടുചേട്ടന്റെ ടൈപ്റൈറ്റർ വളരെ പഴയതാണ്. അദ്ദേഹത്തിന് ഒരു പുതിയ മിഷ്യൻ വേണം.' അൽപമൊന്നുശ്രമിച്ച് അയച്ചു കൂടെ ഹിരേൺ! എന്നു ചോദിച്ചു. പിന്നെ, എല്ലാം ചെയ്തത് അയാൾതന്നെയാണ്. ഞാൻ ഒരു ജഡവസ്തുവാണ്. എന്നെക്കൊണ്ടൊന്നും പറ്റില്ല. പണത്തിനുള്ള ചെക്കുമാത്രം എഴുതിക്കൊടുത്തു. നിങ്ങൾക്ക് ഇഷ്ടമായല്ലോ. അതിൽ കവിഞ്ഞ് എനിക്ക് സന്തോഷമെന്തുണ്ടാകാൻ? തന്റെ സർവസ്വവും തന്ന ഒരു മനുഷ്യനു കൊടുക്കുക എന്നു പറഞ്ഞാൽ, അതു കൊടുക്കുകയല്ല; വാങ്ങുകയാണ്. എനിക്ക് വളരെയെല്ലാം കിട്ടി. നിങ്ങളിൽ നിന്നു വളരെയധികവും കിട്ടി.

3. ശ്രീ അരവിന്ദന്റെ കയ്പടയിലുള്ള കത്ത് സൂക്ഷിച്ചുവച്ചിട്ടുണ്ട്. അതൊരു നിധിയാണ്.

4. എനിക്കറിയാമായിരുന്നു, 'നിഷ്കൃതി' നന്നായി വിവർത്തനം ചെയ്യാൻ നിങ്ങൾ കഴിവതുശ്രമിക്കുമെന്ന്. എന്നെ, നിങ്ങൾ വളരെയധികം സ്നേഹിക്കുന്നതുകൊണ്ടല്ല. സത്യത്തിൽ സന്യാസിയുടെ വ്രതം സ്വീകരിക്കുന്നവരുടെ സ്വഭാവമാണത്. അതുകൊണ്ടു തന്നെ അവർക്ക് ഇങ്ങിനെ ചെയ്യാതിരിക്കാൻ സാധ്യമാവില്ല. ഒരു വേള ചെയ്തില്ലെന്നുവരാം. ചെയ്താൽ, പ്രയോജനമില്ലാത്തവണ്ണം ഒട്ടു ചെയ്യുകയുമില്ല.

5. ശ്രീ അരവിന്ദൻ പിഴകൾ തീർത്തുതരാമെന്നു സമ്മതിച്ച സ്ഥിതിക്ക് തർജ്ജുമ നന്നായിത്തന്നെ ഇരിക്കും. എന്നാൽ മൺടു

പുസ്തകത്തിൽ എന്റേതെന്നുപറയത്തക്ക ഗുണം എന്താണുള്ളത്. ശ്രീ അരവിന്ദന് ഇഷ്ടമാകാൻ കാരണമെന്താണോ? അറിഞ്ഞുകൂടാ. പിടിക്കാതെ പോയിരുന്നെങ്കിലാണ്, അത്ഭുതത്തിനവകാശമില്ലാത്തത്. ദുഃഖവും ഉണ്ടാവില്ല. നിങ്ങൾക്ക് ശ്രീകാന്തനെക്കൂടി ഒന്നു പ്രചരിപ്പിക്കാൻ കഴിഞ്ഞാൽ ഒരു ബംഗാളികഥാകാരനെ പാശ്ചാത്യർ ബഹുമാനത്തോടെ വീക്ഷിക്കുന്നു എന്നു മനസ്സിലാക്കാം. നിങ്ങളുടെ ശ്രമവും ശ്രീ അരവിന്ദന്റെ ആശീർവാദവുമുണ്ടെങ്കിൽ, ആ അസംഭവ്യവും സംഭവ്യമായിത്തീരും എന്നാണ്, എന്റെ വിശ്വാസം.

6. വിവർത്തനത്തിന്റെ കാര്യത്തിൽ നിങ്ങൾക്കുള്ള പൂർണ സ്വാതന്ത്ര്യം ഞാൻ അംഗീകരിക്കുന്നു. അതിന്റെ കാരണം, നിങ്ങൾ ഒരു വിവർത്തകൻ മാത്രമല്ല, സ്വയം വലിയൊരെഴുത്തുകാരൻ കൂടി ആണെന്നുള്ളതത്രെ. നിങ്ങൾ, ഒരു നിരീഹനാണെന്നു പറയുന്നവർ ധാരാളമുണ്ട്. എന്നാൽ, അവരുടെയെല്ലാം ഏകോപിച്ചുള്ള ശ്രമത്തെക്കാൾ, നിങ്ങളുടെ പ്രതിഭയും ഏകാഗ്രസാധനയും ഒന്നുകൂടി വലുതാണ്. നിങ്ങളുടെ ഗുരുവിന്റെ ശുഭകാംക്ഷികൾ എന്തിനും പുറകെയുണ്ട്. അവരുടെ എല്ലാ വൃത്തികേടുകളും സഫലമാകുമെന്നും, നിങ്ങളുടെ ഉള്ളിൽ ഉണർന്നിരിക്കുന്ന ശക്തി സാർഥകമാകയില്ലെന്നും വരികയില്ല.

7. രവീന്ദ്രനാഥൻ എന്നെ പരിചയപ്പെടുത്തുമോ? ഉറപ്പായ കാര്യമല്ല. എന്നോട് അദ്ദേഹം തൃപ്തനല്ല. പിന്നെ, സമയമുണ്ടാകുമോ അദ്ദേഹത്തിന്? സാഹിത്യസേവന സംബന്ധമായ കാര്യങ്ങളിൽ രവീന്ദ്രനാഥൻ എനിക്കു ഗുരുതുല്യനാണ്, എനിക്കുള്ള കടപ്പാടു വീട്ടാൻ ഒക്കുകയില്ല. മനസാ കവിഗുരുവിനോടു വളരെയധികം ഭക്തിയും ബഹുമാനവുമുണ്ട്. എങ്കിലും, ഭാഗ്യം അതിനു സാക്ഷി നിന്നില്ല. എന്നോട്, അദ്ദേഹത്തിനുള്ള വൈമുഖ്യത്തിനു അവസാനമില്ല. അതുകൊണ്ട്, അതിനുള്ള ശ്രമം പാഴാണ്.

8. ഹിരേൺ ഒരു പക്ഷേ, താമസിയാതെ തന്നെ വരും. നിങ്ങളുടെ കടലാസ് അയച്ചുതരാൻ അയാളോടു പറയാം.

9. ഇനി ശേഷിക്കുന്നത് നിങ്ങളുടെ കാര്യമാണ്. മൺടു! ഞാൻ നിങ്ങളോട് അങ്ങേയറ്റം കൃതജ്ഞനാണ്. അതിലധികം എന്തു പറയാൻ? എഴുത്ത് എഴുതുകയെന്ന കാര്യം എന്നും എനിക്കു വളരെ പ്രയാസമുള്ള കാര്യമായിട്ടാണിരുന്നിട്ടുള്ളത്. സൂക്ഷിച്ച് എഴുതാൻ പറ്റുന്നില്ല. അതുകൊണ്ട് പറയേണ്ടിയിരുന്നതൊന്നും പറയാൻ പറ്റിയില്ല. എന്റെ കഴിവുകേടാണത്. ആഗ്രഹമില്ലാഞ്ഞിട്ടല്ല. വിശ്വസിക്കുക.

എന്റെ സ്നേഹാശീർവാദങ്ങൾ സ്വീകരിക്കുക. സൗരീനേയും അറിയിക്കുക. കുട്ടിയുടെ കാര്യം ഓർക്കുന്നില്ല. സ്വർഗീയനായ ചേട്ടന്റെയവിടെയോ, അതോ തങ്കുവിന്റെയവിടെയോ? എവിടെ

യോവച്ചു കണ്ടിട്ടുണ്ടാകും.

10. ശ്രീ അരവിന്ദന്റെ നവവത്സര പ്രാർഥന വളരെ നന്നായിട്ടുണ്ട്. വാസ്തവത്തിൽ അദ്ദേഹം വളരെ നല്ല കവിയാണ്.

ശുഭകാംക്ഷി
ശ്രീ ശരത്ചന്ദ്രചതോപാധ്യായ."

പ്രസ്തുത കത്ത് ദിലീപ് കുമാർ ശ്രീ അരവിന്ദനു അയച്ചു കൊടുത്തു. എഴുതി: "മനുഷ്യന്റെ പ്രാണശക്തിയുടെ ലീലാവിശേഷമാണ്, ഈ ജീവിതത്തിന്റെ മൂലത്തെ സരസവും വസന്തത്തെ വർണശബളിമാമയവുമാക്കുന്നത്."

ശ്രീ അരവിന്ദന്റെ മറുപടിയും സുപ്രധാനമാണ്. "ശരത് ചന്ദ്രന്റെ എഴുത്തിന്റെ മഹത്വം, അതുൾക്കൊള്ളുന്ന പ്രാണശക്തികൊണ്ടല്ല. അത് പ്രാണശക്തിയുടെ ഇടയിൽ നിന്നാണ് രൂപം കൊണ്ടിട്ടുള്ളതെങ്കിലും അതിന്റെ മൂലപ്രേരണ പ്രാണശക്തിയല്ല. ആ കത്തിലെ ഓരോ വരിയിലും അന്തരാത്മാവിന്റെ പ്രകാശം വഴിഞ്ഞൊഴുകുന്നു. മനുഷ്യനിൽ ഈ പ്രകാശം എങ്ങിനെ ക്രിയാത്മകമാകുന്നു എന്നു ചോദിച്ചാൽ, ഞാൻ നിഷ്പ്രയാസം മറുപടിപറയും, ഈ എഴുത്തിലെപ്പോലെ എന്ന്. ആ അന്തരാത്മാവാണ് നമ്മുടെ യഥാർഥ സത്ത. വസ്തു, പ്രാണൻ, മനസ്സ് എന്നിവയെ അത് ജീവചൈതന്യ ശക്തികൊണ്ടു നിറയ്ക്കുന്നു. അതിന്റെ മാധ്യമത്തിലൂടെയാണ്, തന്നെത്തന്നെ പ്രകാശിപ്പിക്കുന്നതും വികസിപ്പിക്കുന്നതും – ലാവണ്യം സൗകുമാര്യം എന്നിവയുടെ രസായനത്തിൽ കുഴച്ചു മനുഷ്യനെക്കാൾ താഴ്ന്ന നിലവാരത്തിലുള്ള ജീവികളുടെ ഇടയിലും അത് പ്രവർത്തിക്കുന്നുണ്ട്, മെല്ലെ മെല്ലെ, അവയെ മാനവതയിലേക്ക് അടുപ്പിച്ചുകൊണ്ട്. കേവലം മനുഷ്യരിൽ മാത്രമാണ്, ഈ ശക്തി കൂടുതൽ സ്വതന്ത്രമായി പ്രവർത്തിക്കുന്നത്. വളരെയധികം അജ്ഞാനം, ദുർബലത, കാർക്കശ്യം, കാഠിന്യം എന്നിവയുടെയെല്ലാം ഭാരം ഇതിനു ചുമക്കേണ്ടിവരുന്നുണ്ടെങ്കിലും; യോഗസാധനയുടെ കാര്യത്തിൽ ഈ അന്തശ്ശക്തി, അതിന്റെ ലക്ഷ്യത്തെപ്പറ്റി ബോധപൂർവം ഉള്ളിലേക്കുള്ളിലേക്ക് ഈശ്വരാഭിമുഖമായി പ്രവർത്തിക്കുന്നു. അതു മേലോട്ടും കീഴോട്ടും നോക്കുന്നു. അതാണ്, അതിലെ വ്യത്യാസം."

ശരത്ബാബുവിന്റെ എഴുത്തിനെപ്പറ്റിയുള്ള ഈ വ്യാഖ്യാനം പലരെയും വിസ്മയിപ്പിക്കാം. എന്നാൽ സത്യമിതാണ്. ശരത്ബാബുവിനു ശ്രീ അരവിന്ദനോടുള്ള ഭക്തി ഒട്ടും കുറവായിരുന്നില്ല. അദ്ദേഹത്തിന്റെ വേദാന്തം ഉൾക്കൊള്ളാൻ കഴിഞ്ഞിരുന്നില്ലെങ്കിലും, പാണ്ഡിത്യം, പ്രതിഭ മുതലായവയെ പലപ്പോഴും അംഗീകരിച്ചിട്ടുണ്ട്. അഭിപ്രായ വ്യത്യാസവും സ്വാഭാവികമായിരുന്നു. അത് സ്പഷ്ടമാക്കിയിട്ടുമുണ്ട്.

"നിങ്ങൾ വളരെ സൂക്ഷിച്ച് എന്റെയടുത്ത് അയച്ചുതരുന്ന ശ്രീ അരവിന്ദന്റെ ചെറിയ ചെറിയ സന്ദേശങ്ങൾ, നിങ്ങളുടെ ചോദ്യങ്ങ

ളുടെ മറുപടി മുതലായവ ഞാൻ വായിക്കുന്നുണ്ട്. ചിന്തിക്കുന്നുണ്ട്. വീണ്ടും വായിക്കുന്നുണ്ട്. അതിലധികവും എനിക്ക് മനസ്സിലാക്കാൻ കഴിയുന്നില്ലെന്ന കാര്യം സമ്മതിക്കുകയും ചെയ്യുന്നു. ചിലപ്പോഴെല്ലാം അവ മനസ്സിൻെറയോ ചേതനയുടേയോ കോൺഷ്യൻസിൻേറയോ വളരെ വിഭിന്നങ്ങളും സൂക്ഷ്മതാസൂക്ഷ്മങ്ങളുമായ പര്യായങ്ങളേയോ, നിലവാരങ്ങളേയോ പറ്റി പ്രതിപാദിക്കുന്നു. അതെല്ലാം എൻെറ ബുദ്ധിക്കതീതമാണ്. കവിതയെ സംബന്ധിച്ചും അദ്ദേഹത്തിൻെറ വിചാരങ്ങളെ എപ്പോഴും അംഗീകരിക്കാൻ കഴിയുന്നില്ല[1].

അരവിന്ദനോടു വളരെ ബഹുമാനമുണ്ടായിരുന്നു. എന്നാൽ, അദ്ദേഹത്തിൻെറ ശിഷ്യന്മാരോട് അത്ര തന്നെ ഇല്ലായിരുന്നു. ദിലീപ് കുമാർ സന്യാസിയുടെ വേഷം ധരിച്ചെന്നു കേട്ടപ്പോൾ ശരത്ബാബുവിനു വളരെയധികം കുൺഠിതമുണ്ടായി. അതൊട്ടും മറച്ചുവച്ചുമില്ല. നേരത്തെ തന്നെ ദിലീപ് കുമാറിനു തുറന്നെഴുതി[2].

"നിങ്ങളുടെ പേരിൽ വാറണ്ടൊന്നും പുറപ്പെടുവിച്ചിരുന്നില്ല, സന്യാസിയാകാൻ. ശരി. അധികം പറയുന്നില്ല. ഈ കത്തുകിട്ടിയാലുടൻ വന്നു ചേരണം. കൂടുതൽവേണ്ട. കുറച്ചു നാൾ കഴിഞ്ഞിട്ടു പോകാം. അതുകൊണ്ടു ദോഷമൊന്നുംവരാനില്ല. ഞാൻ അനുഭവസ്ഥനാണ്. പറയുന്നത് കേൾക്കൂ. നിങ്ങളുടെ പ്രായത്തിൽ ഒരു നാലു തവണയെങ്കിലും സന്യാസിയായവനാണ്, ഞാൻ. അവിടെയൊക്കെ, ഈച്ചകളും കൊതുകുകളുമൊക്കെ ഒരു പക്ഷേ, കുറവായിരിക്കും. അല്ലെങ്കിൽ, ഹിന്ദുസ്ഥാനികളുടെ പുറത്തെ തൊലിക്കല്ലാതെ, അവയുടെ കടി സഹിക്കാനുള്ള ശക്തി മറ്റാർക്കുണ്ട്. സഹോദരാ! ഇത് ബംഗാളിക്ക് പറ്റിയ തൊഴിലല്ല. പറയുന്നത് കേൾക്ക്. മടങ്ങിവരൂ. നിങ്ങൾ വന്നശേഷം, ഇക്കുറി മഴക്കാലം കഴിഞ്ഞു ദക്ഷിണ ഭാരതത്തിലും ഉത്തരഭാരതത്തിലും ഒന്നു ചുറ്റിയടിക്കാം. നിങ്ങൾ കൂടെയില്ലെങ്കിൽ ആതിഥ്യമൊന്നും കിട്ടുകയില്ല. ആഹാരാദികാര്യങ്ങളിലും വലിയ സൗകര്യമൊന്നും ഉണ്ടാവില്ല. എപ്പോൾ വന്നു ചേരും? കത്തുകിട്ടിയാലുടൻ എഴുതുക. ഞാൻ സ്റ്റേഷനിൽ കാക്കാം.

ഒരു കാര്യം കൂടി. ബാരീൻ (അരവിന്ദഘോഷിൻെറ ഇളയ സഹോദരൻ ബാരീന്ദ്രകുമാർഘോഷ്) ഏതോ മരത്തിൻെറ ഇല നിങ്ങളുടെ മൂക്കിൽ തിരുമ്മിയിട്ട്, ഏത് പൂവിൻെറ മണവും മണിപ്പിക്കുന്നതായി കേട്ടു. ഉപേൻബന്ദോപാധ്യായ പറയുന്നു, അയാൾ ഈ വിദ്യ കർത്താവിൽ നിന്ന് (ശ്രീ അരവിന്ദഘോഷ്) കയ്ക്കലാക്കിയതാണെന്ന്. പോരുമ്പോൾ അത് കൂടി പഠിച്ചിട്ടു പോരണം. അയാൾ പെട്ടെന്നൊന്നും വിട്ടുതരില്ല. നിങ്ങളും വിടരുത്. കുറച്ചുനാൾ അയാളുടെ 'ആൻഡമാൻ കീ ബംഗി'യെപ്പറ്റി വളരെ പ്രശംസിച്ചു പറയണം. ആ പുസ്തകം എപ്പോഴും കയ്യിലിരിക്കണം. ഇത്, ഇതു

(1) 23.8.1931 (2) 1929 ജൂൺ 13.

വരെ വായിക്കാൻ കഴിഞ്ഞില്ലെന്ന്, അയാളുടെ മുമ്പിൽ ഖേദം പ്രകടിപ്പിക്കണം. എനിക്ക് തോന്നുന്നു, ഇത്രയും കൊണ്ട് ആ വിഭൂതി (അത്ഭുതസിദ്ധി) കൈക്കലാക്കാൻ സാധിക്കുമെന്ന്. ഉത്തരഭാരത യാത്രക്കിടയിൽ അത് വളരെ പ്രയോജനപ്പെടും.

പിന്നെക്കേട്ടു, അനിൽ വരന്, മണ്ണും പഞ്ചസാരയാക്കിമാറ്റാൻ കഴിയുമെന്ന്. എന്നാൽ, അത് വളരെ നേരത്തേക്ക് നിൽക്കുകയില്ല. ആറേഴുമണിക്കൂർ വരെ കാഴ്ചക്കും തിന്നാനും പഞ്ചസാര പോലെ തോന്നും. അത് തീർച്ചയായും പഠിച്ചുകൊണ്ടു പോരാൻ ശ്രമിക്കണം. അനിൽവരൻ വളരെ സരള ഹൃദയനായ നല്ല മനുഷ്യനാണ്. പഠിപ്പിച്ചു തരാൻ വിരോധം പറഞ്ഞാൽ ഭൂതങ്ങളുടേയും ചെകുത്താന്മാരുടേയും കഥ പറഞ്ഞു കേൾപ്പിക്കണം. സത്യം ചെയ്തുപറയണം. ചെകുത്താന്മാരെ നേരിട്ടു കണ്ടിട്ടുണ്ടെന്ന്. പിന്നെ, കൂടുതൽ വിഷമിക്കേണ്ടിവരില്ല. എളുപ്പം അടിച്ചെടുക്കാം, ആ സൂത്രം. ഇത് രണ്ടും ശരിക്കു പഠിക്കാൻ കഴിയുമെങ്കിൽ, പിന്നെ കഷ്ടപ്പെട്ട് അവിടെ താമസിക്കേണ്ട ആവശ്യമെന്താണ്?

വളരെ നാളായി നിങ്ങളെ കണ്ടിട്ട്. കാണാൻ വളരെ മോഹമുണ്ട്. പാട്ടുകേൾക്കാനുള്ള മോഹമോ പറയാനുമില്ല, എപ്പോൾ വരും? എഴുതുക. എന്റെ സ്നേഹാശീർവാദങ്ങൾ സ്വീകരിക്കുക.

ശ്രീ ശരത്ചന്ദ്രചതോപാധ്യായ."

"പുനശ്ച: സിദ്ധികൾ (വിഭൂതികൾ) തീർച്ചയായും കൊണ്ടുവരണം. നല്ല സമയത്തും ചീത്തസമയത്തും എല്ലാം പ്രയോജനപ്പെടും. എന്തായാലും വേഗം വന്നുചേരണം. മംടൂ! സന്യാസിയാകുന്നത് വളരെ മോശമാണ്. ഞാൻ പറയുന്നതു വിശ്വസിക്കുക. ഇക്കാലത്ത് അതിലൊരു രസവുമില്ല. എപ്പോൾ വരുമെന്നു കൃത്യമായി അറിയിക്കണം."

രണ്ടുകൊല്ലം കഴിഞ്ഞു, വീണ്ടും ഒരു കത്തെഴുതി. താമസിയാതെ ഒരു ദിവസം നിങ്ങളെ കാണും. നിങ്ങൾ അതിനെപ്പറ്റി എന്തെങ്കിലും എഴുതിയിട്ടുള്ളതായി പറയുകയില്ല. എന്നാൽ, നിങ്ങൾ സൂചിപ്പിച്ചപോലെ അതിന്മേൽ വാദപ്രതിവാദം നടത്തി സത്യം കണ്ടുപിടിക്കാൻ ശ്രമിക്കും. എന്തുപറയുമെന്നറിയാമല്ലോ, 'ത'. ശ്രീ അരവിന്ദനെ സംബന്ധിച്ചു ഞാൻ എങ്ങും അങ്ങിനെയൊന്നും പറഞ്ഞിട്ടില്ല. നാട്ടിലുള്ള ആളുകളെല്ലാം അദ്ദേഹത്തെ ബഹുമാനിക്കുന്നു. ഞാൻ മാത്രം ബഹുമാനിക്കാതിരിക്കുമോ? പക്ഷേ, ആശ്രമവാസികളെപ്പറ്റി എനിക്കത്ര സന്തോഷമൊന്നുമില്ല. കാരണം, കുറച്ചെല്ലാം 'ത' പറഞ്ഞതാണ്. പിന്നെ, അവരെപ്പറ്റിയുള്ള എന്റെ അറിവും കൂടാതെ, നിങ്ങൾപോയതിൽ എനിക്ക് വളരെ വിഷമം തോന്നി. ഐ. സി. എസോ ആയില്ല. നിയമവും പഠിച്ചില്ല. അപ്പോൾ പ്രയാസം തോന്നി. പിന്നെ, പാട്ടുപാടാൻ പഠിച്ചു. അതിന്റെ കൂടെ സാഹിത്യവും. അത് കണ്ടപ്പോൾ ആദ്യത്തെ പ്രയാസം മാറി. എല്ലാവരും ഉദ്യോഗം ഭരിക്കും. വലിയ ഉദ്യോഗസ്ഥനോ ബാരിസ്റ്ററോ

ആയി നാട്ടുകാരെ ജയിലിലടയ്ക്കും. അങ്ങിനെ വേണമെന്നുണ്ടോ? മംടുവിന്, ആഹാര വസ്ത്രാദികൾക്ക് ബുദ്ധിമുട്ടില്ല. ഭാരതീയ കലാശിൽപത്തെ, വിദേശികളുടെ ദൃഷ്ടിയിൽ ഉയർത്തിപ്പിടിച്ചു കാണിക്കാൻ കഴിഞ്ഞാൽ, ജീർണിച്ച് പഴകിയ പഴയ വഴിവിട്ട്, അതിനെ തൻെറ ബുദ്ധികൊണ്ട്, ഒരു പുതിയ വഴിത്തിരിവിൽ എത്തിക്കാൻ കഴിഞ്ഞാൽ, അതും നാടിനെ സംബന്ധിച്ചിടത്തോളം കുറച്ചൊന്നും അഭിമാനകരമായ കാര്യമല്ലല്ലോ? അങ്ങിനെ ഇരിക്കുമ്പോഴാണ്, ഒരു ദിവസം കേട്ടത്, നിങ്ങൾ വീടുവിട്ടു സന്യാസിയാകാൻ ഇറങ്ങി തിരിച്ചെന്ന്. അപ്പോൾ പെട്ടെന്ന് തോന്നിയത്, എനിക്കു വ്യക്തിപരമായ ഒരു വലിയ നഷ്ടം സംഭവിച്ചപോലെയാണ്. ഈ ജീവിതത്തിൽ, ഒരു പക്ഷേ, ഇനി നിങ്ങളെ കാണാൻ പറ്റിയില്ലെന്നുവരാം. അത് എന്നെ സംബന്ധിച്ചിടത്തോളം നിസ്സാരമായ വല്ല ദുഃഖവുമാണെന്നാണോ നിങ്ങളുടെ വിചാരം. മറ്റാരും വിശ്വസിച്ചാലും ഇല്ലെങ്കിലും, നിങ്ങൾക്കറിയാമല്ലോ. ഇക്കാര്യം വളരെ നാൾ എനിക്ക് കഠിനമായ വേദന ഉണ്ടാക്കും. അതിനൊരു സംശയവുമില്ല.

"കേട്ടല്ലോ, നിങ്ങളുടെ അനിൽവരനു മണ്ണു പഞ്ചസാരയാക്കാൻ കഴിയുമെന്ന്. ആശ്രമത്തിന് ആവശ്യമുള്ള പഞ്ചസാര അത്രയും സപ്ലൈ ചെയ്യുന്നത് അയാളാണെന്നും കേട്ടു. അത് വാസ്തവം തന്നെയോ ? എനിക്ക് വിശ്വാസമില്ല. എന്താണെന്നു വച്ചാൽ, അപ്പോൾ പിന്നെ അയാൾ ആശ്രമത്തിൽ താമസിക്കേണ്ട ആവശ്യമില്ലല്ലോ. കൽക്കത്തയിൽ വന്നാൽ ബുദ്ധിമുട്ടൊന്നും കൂടാതെ ഒരു പഞ്ചസാരക്കട തുടങ്ങാം. ചിലപ്പോഴെല്ലാം ബാരീനെ കാണാറുണ്ട്. ഇനി, അങ്ങോട്ട് ഒരിക്കലും പോവില്ലെന്നാണ് അയാൾ പറയുന്നത്. ഇത്ര കടുത്ത നിബന്ധനയിൽ അയാളുടെ ആത്മാവു കൂടുവിട്ടു പറന്നുപോകാതിരുന്നതുതന്നെ മഹാഭാഗ്യം. എങ്കിലും നിങ്ങളുടെ 'മദറി'നെ സംബന്ധിച്ച്, അയാളുടെ മനസ്സിൽ നല്ല ഭക്തിയുണ്ട്. അതുപോലുള്ള അത്ഭുതവ്യക്തിയെ എങ്ങും കണ്ടുകിട്ടാനൊക്കില്ലെന്നാണ് പറയുന്നത്. അവരുടെ സൂക്ഷ്മദൃഷ്ടി ഒരു അത്ഭുതസിദ്ധിയാണെന്നും പറയുന്നു. പ്രവർത്തിക്കാനുള്ള കഴിവും, അച്ചടക്കവും എത്രവലുതാണോ, അത്രയും തന്നെ പ്രവരമാണ് ബുദ്ധിയും. ഓരോ മനുഷ്യൻെറ ഓരോ കാര്യവും അവരുടെ ദൃഷ്ടിക്ക് മുമ്പിലുണ്ട്. അവരുടെ ഉപദേശത്തിനോ ആജ്ഞയ്ക്കോ വിപരീതമായി അവിടെയൊന്നും നടക്കില്ല. അതുകൊണ്ട്, അവിചാരിതമായി വെളിയിൽ നിന്നു വന്നുപോകുന്ന ആളുകൾ, അവരെപ്പറ്റി പലതരത്തിലുള്ള അസംബന്ധമായ ധാരണകളും കൊണ്ടാണ് മടങ്ങുന്നത് . . . . .

"നിഷ്കൃതിയുടെ തർജുമ അദ്ദേഹത്തിൻെറ മനസ്സിൽ വലിയ ആശയ്ക്കു വക നൽകിയിരുന്നു. 'നിഷ്കൃതി'യുടെ ഫ്രഞ്ചു വിവർത്തനവും നിങ്ങളുടെ സങ്കൽപത്തിലുണ്ട്. എനിക്കത്ര വിശ്വാസം പോരാ. എന്നാൽ, ശ്രീ അരവിന്ദൻെറ അനുഗ്രഹമുണ്ടെങ്കിൽ സംഭ

വിക്കാനിടയില്ലാത്തതുപോലും സംഭവിക്കാവുന്നതേയുള്ളു.''

ദിലീപ്കുമാർ തർജുമ ചെയ്തു. ശ്രീ അരവിന്ദൻ അത് നോക്കി ക്കൊടുത്തു. ഇതറിഞ്ഞപ്പോൾ അനവധിയാളുകൾ, അത് പ്രസിദ്ധീകരിക്കാൻ താൽപര്യം കാണിച്ചുതുടങ്ങി. ഒരു അമേരിക്കൻ മഹിള അത് അവരുടെ നാട്ടിൽ പ്രസിദ്ധീകരിക്കാൻ ആഗ്രഹിച്ചു. ഒരു കാലത്ത് 'ഏഷ്യ' മാസികയുടെ സമ്പാദകയായിരുന്നവരാണവർ. ഭർത്താവ് ഒരു ബംഗാളി മാന്യനായിരുന്നു. ശരത്ബാബുവിന്റെ ആഗ്രഹം 'നിഷ്കൃതി'യുടെ സ്ഥാനത്ത് 'ശ്രീകാന്ത'ന്റെ തർജുമ ചെയ്തു കാണാനായിരുന്നു. ആ നാട്ടിൽ 'നിഷ്കൃതി' ഏത് കാലഘട്ട ത്തിന്റെ അടിസ്ഥാനത്തിലാണ് ബഹുമാനിക്കപ്പെടുക? വീണ്ടും വീണ്ടും ദിലീപ്കുമാറിന് എഴുതി: ''നിങ്ങൾക്കെന്താണിത്ര മടി, 'ശ്രീ കാന്ത'ന്റെ തർജുമ ചെയ്യാൻ? അത് നടക്കുമെങ്കിൽ നിങ്ങൾ മുഖാന്തി രമേ നടക്കൂ . . . .[1]

''ഇത്തവണ 'ശ്രീകാന്ത്' എടുക്കൂ. ജീവിച്ചിരിക്കുമ്പോൾ അതിന്റെ വിവർത്തനം കൂടി കണ്ടിട്ടു മരിച്ചാൽ കൊള്ളാമെന്നുണ്ട് . . . .[2]''

എന്നാൽ, ആ ആഗ്രഹം നിറവേറിയില്ല. ദിലീപ്കുമാറിനു കഴി ഞ്ഞില്ല, 'ശ്രീകാന്ത്' വിവർത്തനം ചെയ്യാൻ. മറ്റു ചിലരെല്ലാം ശ്രമിച്ചു നോക്കി. വെറുതെയായതേയുള്ളു.

അപവാദങ്ങൾ അപ്പോഴും ശരത്ചന്ദ്രനെ പിടികൂടിക്കൊണ്ടി രുന്നു. അക്കാലത്തുകേട്ട ഒരു അപവാദമാണ്, ശരത്ബാബുവിനു നോബൽ പ്രൈസ് കിട്ടാൻ പോകുന്നു എന്ന്. ദിലീപ് കുമാറും അദ്ദേഹത്തിന്റെ മറ്റു ശുഭകാംക്ഷികളും ചേർന്നു കവിഗുരു രവീന്ദ്ര നാഥനോടു അപേക്ഷിച്ചു, അദ്ദേഹത്തിന്റെ പേരു ശുപാർശ ചെയ്യാൻ. എന്നാൽ, അജ്ഞാതമായ പല കാരണങ്ങളെക്കൊണ്ടും കവിക്ക് അങ്ങനെ ചെയ്യാൻ കഴിഞ്ഞില്ല.

വാസ്തവം ഇതാണ്. ഡോക്ടർ കനായീ ഗാംഗുലി, ദിലീപ്കുമാർ എന്നിവരുടെ നിർബന്ധപ്രകാരം ശരത്ചന്ദ്രൻ യൂറോപ്പ് പര്യടന ത്തിനു തയ്യാറായി. അതിനെ ആസ്പദമാക്കി ആനന്ദബസാർ പത്രിക അടിച്ചുവിട്ടു. 'ശരത്ബാബു യൂറോപ്പിലേക്ക് — നോബൽ പ്രൈസിനു വേണ്ടി ശ്രമിക്കാൻ.'

പരസ്പരദ്വേഷം, ഈർഷ്യ മുതലായവയുടെ ഫലമായാണ്, ഇതെല്ലാം സംഭവിച്ചത്. രാഷ്ട്രീയത്തിൽ അന്നു ശരത്ചന്ദ്രൻ, സത്യാ ഗ്രഹത്തിനും ചർക്കയ്ക്കും എതിരായിരുന്നു. അതിനാൽ മറുചേരി യിലുള്ളവർ പല തരത്തിലുള്ള അപവാദ വ്യവസായങ്ങളും തുടർന്നു പോന്നു. ചിലപ്പോഴെല്ലാം, അത് പരിഹാസ്യമായും കലാശിക്കാറുണ്ട്. അക്കാലത്ത് ശരത്ചന്ദ്രചതോപാധ്യായ എന്നൊരു നടനുണ്ടായി രുന്നു. കുറച്ചു ദിവസങ്ങൾക്കു മുമ്പു 'ശനിവാരേർ ചിട്ഠി'യിൽ നടരാജന്റെ വേഷഭൂഷകളണിഞ്ഞ നിലയിൽ, ശരത്ചന്ദ്രന്റെ ഒരു

(1) ജ്യേഷ്ഠ് 1342 (21 മെയ് 1935) (2) 7 ചൈത്രം 1341 (21 മാർച്ച് 1935)

ചിത്രം വരികയുണ്ടായി. അതിന്റെ താഴെ ഇത്രമാത്രം എഴുതി യിരുന്നു. ശരത്ചന്ദ്രചതോപാധ്യായ[1].

എന്നാൽ അപവാദങ്ങൾക്കൊന്നും ശരത്ബാബുവിന്റെ സമ നില തെറ്റിക്കാൻ കഴിഞ്ഞിരുന്നില്ല. ആക്രമണത്തിനു ആക്കം കൂടു മ്പോൾ, അദ്ദേഹം പൂർവാധികം നിർഭയനാകും. അക്കാലത്ത് പുതിയ ഒരു നോവൽ എഴുതാൻ ആരംഭിച്ചിരുന്നു. പേർ 'അനാഗത്'. ആനന്ദ ബസാർ പത്രിക അദ്ദേഹത്തിന്റെ തൊപ്പി തട്ടിത്തെറിപ്പിച്ചു. എന്നാൽ, അതിന്റെ സമ്പാദകനായ പ്രഫുല്ല കുമാർ സർക്കാരിന്റെ ഒരു നോവലും അതേ പേരിലുണ്ടായിരുന്നു. അദ്ദേഹത്തിനു ഭയം തോന്നുക സഹജമാണല്ലോ. ശരത്ചന്ദ്രന്റെ നോവലിന്റെ മുമ്പിൽ തന്റെ നോവൽ നിഷ്പ്രഭമാകുമെന്ന്. പേടിച്ചു പേടിച്ചു അവിനാശ് ചന്ദ്രഘോഷാലിനെക്കൊണ്ടു പറയിപ്പിച്ചു, നോവലിന്റെ പേരു മാറ്റാൻ. ശരത്ബാബു ഉടനടി സമ്മതിച്ചു. അടുത്ത അധ്യായം പുറ ത്തുവന്നത് 'ആഗാമി കൽ' എന്ന പേരിലായിരുന്നു. അതും അപൂർണ നോവലുകളുടെ പട്ടികയ്ക്ക് നീളം കൂട്ടാൻ സഹായിച്ചതേയുള്ളു.

യൂറോപ്പു യാത്രയുടെ കാര്യം വളരെ മുന്നോട്ടുപോയിരുന്നു. ആ വൃത്താന്തം അറിഞ്ഞപ്പോൾ ലണ്ടനിൽ ഒരു സ്വാഗത സമിതി രൂപീകരിക്കുകയും ചെയ്തു. സർവശ്രീ ബർനാഡ് ഷാ, എച്ച്.ജീ. വെൽസ്, ആൽഡസ് ഹക്സ്‌ലി മുതലായവർ കമ്മിറ്റിയിൽ ഉണ്ടാകാൻ വേണ്ടി ശ്രമിക്കുകയും ചെയ്തു. ഒടുവിൽ ആരോഗ്യം മോശമാക യാൽ ശരത് ബാബുവിനു യാത്രാപരിപാടി മാറ്റിവയ്ക്കേണ്ടിവന്നു.

## 24

ഗ്രാമത്തിൽ താമസമാക്കിയിട്ടു വർഷങ്ങൾ പലതു കഴിഞ്ഞു. ആ ജീവിതത്തിന് അതിന്റേതായ സുഖമുണ്ട്. എന്നാൽ, അസൗ കര്യങ്ങളും ഒട്ടും കുറവായിരുന്നില്ല. തുടർച്ചയായി ക്രിമിനൽ കേസു കളിലും സിവിൽക്കേസുകളിലും പെടേണ്ടിവന്നു. ഗ്രാമീണരുടെ പ്രശ്ന പരിഹാരങ്ങൾക്കായി അങ്ങിനെ വിഷമിച്ചു. അപ്പോൾ തോന്നി, എങ്ങോട്ടെങ്കിലും ഓടി രക്ഷപ്പെടണമെന്ന്.

കൂടെക്കൂടെ കൽക്കത്തക്ക് പോകേണ്ടിവന്നിരുന്നു. പുസ്ത കങ്ങളെല്ലാം പ്രസിദ്ധപ്പെടുത്തിയിരുന്നതും അവിടെ നിന്നാണ്. സഭാ സമ്മേളനങ്ങളിൽ പങ്കെടുക്കാനുള്ള ക്ഷണങ്ങളും ധാരാളം വന്നി രുന്നു. അവിടെ എത്തിച്ചേരാനുള്ള അസൗകര്യങ്ങൾ നിരവധിയു മാണ്. ഏതാണ്ട് രണ്ടു മൈൽ ദൂരമുണ്ട്. വഴി വളരെ മോശവും. വർഷകാലമായാൽ ചെളികൊണ്ടു നിറയും. അക്കാര്യം സ്പർശിച്ചു കൊണ്ടു തന്റെ സഹജമായ വിനോദം സ്ഫുരിക്കുമാറ് എഴുതി, "വർഷകാലത്ത് സ്റ്റേഷനിലേക്കു പോകാൻ ഒരൊറ്റ വഴിയേയുള്ളു. അതിലൂടെ സഞ്ചരിക്കുന്ന കാര്യം സങ്കൽപിച്ചാൽ മതി ഭയന്നുവിറച്ചു

(1) ശ്മശാനത്തിലും മറ്റൊരു ശരത്ചന്ദ്രൻ അദ്ദേഹത്തിന്റെ മുമ്പിൽ കിടന്നുറ ങ്ങുന്നു. ആശ്ചര്യമല്ലേ ?

പോകും. പല്ലക്കുകാരുടെ ഭയം കാലെങ്ങാനുമൊന്നു തെറ്റിയാൽ ചിറയിൽ നിന്നു താഴെ അണക്കെട്ടിൽ മുങ്ങേണ്ടിവരുമെന്നാണ്. നല്ല സ്ഥലത്താണ് ചെന്നുപെട്ടത്. ഇവിടുള്ള കൂട്ടർക്ക് ഒരു സൗകര്യമുണ്ട്. വർഷകാലം വന്നാൽ അവരുടെ കാലിൽ കുളമ്പു മുളച്ചു വരികയായി. പിന്നെ, ഖട്ഖട് എന്നിങ്ങിനെ നടന്നു പൊയ്ക്കൊള്ളും. തെറ്റുമെന്ന ഭയമേയില്ല. എനിക്ക് ഇതുവരെ കുളമ്പു മുളച്ചിട്ടില്ല. ഒന്നുരണ്ടു കൊല്ലം കൂടി താമസിച്ചാൽ മുളച്ചു വന്നുകൊള്ളും. അസംഭവ്യമൊന്നുമല്ല. എന്നാലും എനിക്കുപറയാനുള്ളത് ഇതാണ്. എനിക്ക് കുളമ്പുകൊണ്ടെന്തൊരു പ്രയോജനം? ഞാൻ എവിടെ ഇരുന്നോ അങ്ങോട്ടു തന്നെ മടങ്ങിപോയേക്കാം.(1)''

ശരത്ചന്ദ്രൻെറ മനസ്സ് അവിടെ പിടിച്ചു നിൽക്കാതെയായി. ആരോഗ്യനില ഒരിക്കലും മെച്ചമായിരുന്നില്ല. പ്രായം കൂടുംതോറും വൈകാരിക ബുദ്ധിമുട്ടുകളും വർധിച്ചു. അങ്ങിനെയുള്ള പല കാരണങ്ങളും കൊണ്ട് പട്ടണത്തിൽ ഒരു വീടു പണിയിക്കാൻ തന്നെ തീരുമാനിച്ചു. ഹിരണ്മയീദേവിയുടെ നിരന്തരമായ നിർബന്ധവുമുണ്ടായിരുന്നു. കെട്ടിടത്തിനു പണം വേണമല്ലോ. അപ്പോൾ എഴുതുന്ന കാര്യത്തിൽ കൂടുതൽ ശ്രദ്ധിക്കാൻ തുടങ്ങി. പ്രകാശകന്മാരോടും പണം ആവശ്യപ്പെട്ടു. ഒരു കത്തിൽ ഇങ്ങനെ എഴുതി:— ''എൻെറ കൽക്കത്തയിലുള്ള വീട് ഏതാണ്ട് തീർന്നു കഴിഞ്ഞു. ഇപ്പോൾ താങ്കൾ എനിക്ക് 5000 രൂപ കൂടി തരുക. പിന്നെ;ചിന്തയ്ക്ക് അവകാശമില്ല. മൂന്നു പുസ്തകങ്ങൾ പൂർത്തിയാകാറായി. അതുകൊണ്ട്, ഒരുകൊല്ലത്തിനകം കടം വീടുമെന്നാണ് പ്രതീക്ഷ. കെട്ടിടത്തിൻെറ എസ്റ്റിമേറ്റ് 14000 രൂപ ആയിരുന്നു. അത് സംബന്ധിച്ചു സംസാരിച്ചവരോടു പറഞ്ഞത് പകുതി സംഖ്യ ഇക്കൊല്ലവും ബാക്കി പകുതി വരും കൊല്ലവും കൊടുക്കാമെന്നാണ്. പക്ഷേ, സംഭവ ഗതികൾ കാരണം ചെലവുവർധിച്ചു. മൂവ്വായിരം കൂടുതൽവേണ്ടി വന്നു. അല്ലെങ്കിൽ, ഇപ്പോൾ വേണ്ടായിരുന്നു. കടംവാങ്ങാതെ നടക്കുമായിരുന്നു. ഗ്രാമത്തിലെ വീടിനു പതിനാറ്, പതിനേഴായിരം ചെലവായിക്കഴിഞ്ഞു. അപ്പോൾ കൽക്കത്തയിലെ കെട്ടിടത്തിനു മുപ്പതിനായിരം രൂപ വേണ്ടിവരുമെന്നു തോന്നുന്നു.(2)''

ശരത്ബാബുവിനു നല്ല ആദായമുണ്ടായിരുന്നു. പിന്നെ, ഈ കടവും കടത്തിനുമേൽ കടവും എങ്ങിനെവന്നു? ആവശ്യമുണ്ടെങ്കിലും ഇല്ലെങ്കിലും ബസാറിലേക്കുപോകുക, എന്തെങ്കിലുമൊക്കെ കുറെവാങ്ങിക്കൊണ്ടുവരുക, അതൊരു സ്വഭാവമായിരുന്നു. ഒരു രൂപയുടെ ഒരു സാധനം വാങ്ങാൻ പോയാൽ വേറെ ഒരു ഇരുപത്തിയഞ്ചുരൂപക്കുകൂടി വാങ്ങും. അതും ആവശ്യമില്ലാത്തത്. ആരെങ്കി

---

(1) ലേഖകൻ 1973 മാർച്ചിൽ ആ സ്ഥലം സന്ദർശിച്ചു. അപ്പോഴും കുളമ്പിൻെറ ആവശ്യമുണ്ടായിരുന്നു.

(2) 1934 മാർച്ച് 28.

ലും, "ചേട്ടാ! എന്തിനാ ഇതൊക്കെ? ആവശ്യമില്ലായിരുന്നല്ലോ?" എന്നുപറഞ്ഞാൽ അപ്പോൾ പറയും. "എടേ! നിനക്കറിയാൻമേല. എന്നാലും വല്ലപ്പൊഴും വേണ്ടിവരും."

അന്നൊരു സിഗററ്റ് കേസ് കണ്ടു. വാസ്തവത്തിൽ ഭംഗിയുള്ളതുതന്നെ. ഉടനെ കയ്യിലെടുത്തു. കൂടെയുള്ള ആൾ ചോദിച്ചു, "അങ്ങ് ഹുക്കയോ പൈപ്പോ അല്ലേ വലിക്കുന്നത്. വെറുതെ ഈ സിഗററ്റു കേസ് എന്തിനാണ്?"

മറുപടി പറഞ്ഞു: "നിങ്ങൾക്കൊന്നും മനസ്സിലാക്കാനൊക്കില്ല. ആഹാ! കണ്ടില്ലേ, എത്ര മനോഹരമായ ഡിസൈൻ. പിന്നെ, വല്ലപ്പൊഴും സിഗററ്റു വലിക്കാൻ തോന്നിയാലോ?"

അങ്ങിനെ, സുന്ദരമായ നോട്ടുബുക്കുകൾ, ഭംഗിയുള്ള ഇംഗ്ലീഷ് മണിബാഗ്, മനോഹരമായ പളുങ്കുമഷിക്കുപ്പി എന്നിങ്ങനെ കണ്ണിൽ കാണുന്നതെല്ലാം വാങ്ങുക പതിവായിരുന്നു. പണം സൂക്ഷിച്ചു വയ്ക്കുന്ന കാര്യം വെറുപ്പായിരുന്നോ എന്നു തോന്നും. ചിലപ്പോൾ ഗംഭീരനായി പറയും: "കളയൂ. ജീവിതം മുഴുവൻ പണത്തിനു വേണ്ടി ബുദ്ധിമുട്ടി. അവസാനകാലത്ത് ദൈവം എനിക്കതു തന്നു. ഇപ്പോൾ എനിക്കതിൻെറ ആവശ്യമെന്താണ്?"

അദ്ദേഹം ഒരു മോറീസ് കാറും വാങ്ങിയിരുന്നു. സ്നേഹിതന്മാരെ സഹായിക്കാൻ എപ്പോഴും ഒരുക്കമായിരുന്നു . . . . ബസാറിൽ പോയി ഏഴു രൂപയ്ക്ക് സാമാനം വാങ്ങും. കടക്കാരനു പത്തിൻെറ നോട്ടു കൊടുക്കും. ബാക്കി മടക്കിക്കൊടുക്കണമെന്ന വിചാരമൊന്നും അവർക്കില്ല. ആരെങ്കിലും ഓർമ്മിപ്പിച്ചാൽ പറയും: "പോട്ടെ, മറന്നുപോയതാകും. തരും."

മരുന്നുകൾ പോലും വാങ്ങുന്നത് മൊത്തമായിട്ടാണ്. തലവേദനക്കുള്ള മരുന്ന്, ഒരു കുപ്പി കിടപ്പു മുറിയിലെ ടീപായിയിൽ ഉണ്ടാകും. പിന്നൊരു കുപ്പി വരാന്തയിലുള്ള മേശപ്പുറത്തും. കുളിമുറിയിലെ മൂല അലമാരയിൽ കാണും മൂന്നാമതൊരു കുപ്പി. നാലാമത്തെ കുപ്പി താഴെ ഇരിക്കുന്ന മുറിയിലും. അതിനൊന്നും ഒരവസാനവുമില്ല. അങ്ങിനെ പണം കൈ തുറന്നു ചെലവാക്കിയിരുന്നു.

നാലുമാസം കഴിഞ്ഞപ്പോൾ കൽക്കത്തയിലെ ആ വീടും പണിത് പൂർത്തിയായി(2).

ഗൃഹപ്രവേശനസമയത്ത്, പ്രമുഖന്മാരായ അനേകം അതിഥികളുടെകൂടെ കവിഗുരു രവീന്ദ്രനാഥ ടാഗോറും സന്നിഹിതനായിരുന്നു. സന്നിഹിതനാകുക മാത്രമല്ല, അദ്ദേഹം തൻെറ പദ്യവും ചൊല്ലി. ആ അന്തരീക്ഷത്തിൽ എത്ര മാദക മധുരമായ സ്തബ്ധതയായിരിക്കണം വ്യാപിച്ചു നിന്നത്, കവിഗുരുവിൻെറ ഗഹനഗംഭീരമായ സ്വരത്തിൽ കവിത മുഖരിതമായപ്പോൾ.

---

(2) 1934 ജൂലായ്.

യദി ഓ സന്ധ്യാ ആസിഛേ മന്ദ മന്ഥരേ
സബ് സംഗീത് ഗേഛേ ഇംഗിതേ ഥാമിയാ
യദി ഓ സംഗീ നാഹി അനന്ത അംബരേ
യദി ഓ ക്ലാന്തി ആസിഛേ അംഗേ നാമിയാ
മഹാ ആശംകാ ജപിഛേ മൗന മന്തരേ,
ദിഗ്—ദിഗന്ത അവ ഗുണ്ഠനേ ഢാകാ
തബു വിഹംഗ് ഓരേ വിഹംഗ് മോർ
ഏഖനി അന്ധ, ബന്ധ കോരോ നാ പാഖാ.

ആ കെട്ടിടം പണിതതുകൊണ്ട് അദ്ദേഹത്തിനു വളരെ സൗകര്യമായി. ചികിത്സയെല്ലാം എളുപ്പം നടക്കുമായിരുന്നു. വളരെ ദൂരെയുള്ള ഗ്രാമത്തിൽ അദ്ദേഹത്തെ കാണാൻ വേണ്ടി ചെന്നിരുന്ന ആളുകളും ബുദ്ധിമുട്ടിൽ നിന്നു രക്ഷപെട്ടു. പുതിയ എഴുത്തുകാർ മനസ്സിൽ ഒതുങ്ങാത്ത ഭക്തിബഹുമാനങ്ങളോടുകൂടി അടുത്ത് ചെല്ലും. അദ്ദേഹത്തിൻെറ ഓരോ ചലനവും സശ്രദ്ധം നോക്കി മനസ്സിലാക്കും. ശരത്ചന്ദ്രൻ ഇരുപ്പുമുറിയിൽ ചാരുകസേരയിൽ ഇരിക്കുന്നുണ്ട്. രണ്ടു വശത്തും ചെറിയ ചെറിയ മേശകൾ, രണ്ടിലും ഒരുപോലെ, അലങ്കരിച്ചു ഒരുക്കിവച്ചിരിക്കുന്ന മനോഹര വസ്തുക്കൾ, ബ്ളാട്ടിംഗ്പേപ്പർ, സുന്ദരമായ പാഡ്, വിലപിടിച്ച ഫൗണ്ടൻ പെൻ, പെൻസിൽ എവിടുന്നുവേണമോ അവിടുന്നു സാധനങ്ങൾ എടുത്ത് എഴുതാൻ തുടങ്ങും. നോട്ടുകെട്ടിൻെറ മാതിരിയുള്ള ഡപ്പിയിൽ വച്ചിട്ടുണ്ടാകും കറപ്പ്. അത് ഒരിടത്തുമാത്രം. ഹുക്കയിലെ തീ കെട്ടാൽ വിളിക്കും, "വൃന്ദാവൻ!"

പഴയ കൂട്ടുകാരും ധാരാളം വരാൻ തുടങ്ങി. പരസ്പരം കാണുകയും ക്യാമ്പടിച്ചു കൂടുകയും ചെയ്യുന്ന ആ സ്വഭാവം അവസാനം വരെ നീണ്ടുനിന്നു. ആഹാരം കഴിച്ചു വെടിയും പറഞ്ഞു അങ്ങിനെ കൂടുക. സമയം എങ്ങിനെവന്നു. എങ്ങിനെപോയി. ആരും അറിഞ്ഞേയില്ല. അന്നൊരു ദിവസം കാലത്ത് തുടങ്ങിയ ഇരുപ്പു രാത്രിവരെ നീണ്ടുപോയി. ഹരിദാസ് ബാബു ഉണ്ടായിരുന്നു. ദിലീപ് കുമാർബാബുവും. വേറെ പല എഴുത്തുകാരും. പെട്ടെന്നു ഹരിദാസ് പറഞ്ഞു: "രാത്രി വളരെ ഇരുട്ടി. ഇനിപോകാം. അല്ലെങ്കിൽ ശരത് ചേട്ടൻ ഭൃത്യനെ വിളിച്ചു പറഞ്ഞെന്നു വരും. ഉടമ്പടി എടുത്തു കൊണ്ടുവരാൻ."

ശരത്ബാബു ചിരിച്ചു കൊണ്ടു ചോദിച്ചു: "അതെന്തോന്നാ ഉടമ്പടി?" ഹരിദാസ് പറഞ്ഞു: "അങ്ങയെപ്പോലെ തന്നെ ഒരു നല്ല ബ്രാഹ്മണനുണ്ടായിരുന്നു. സരസ്വതീ പൂജ ദിവസം വളരെയാളുകളെ ക്ഷണിച്ചു. സദ്യയും മറ്റും കഴിഞ്ഞു. പിന്നെയും ആരും പോകാനുള്ള മട്ടില്ല. അപ്പോൾ, ആ മനുഷ്യൻ ഭൃത്യനെ വിളിച്ചു പറഞ്ഞു, 'നോക്കൂ! ഇതാ താക്കോൽ. ആ ഇരുമ്പുപെട്ടി തുറന്ന് അച്ഛൻെറ ഉടമ്പടി എടുത്തുകൊണ്ടുവരൂ.'

"പാവം! അതിഥികളെല്ലാം കണ്ണുമിഴിച്ചുപോയി. ഭൃത്യൻ സംശയിച്ചുകൊണ്ടു ചോദിച്ചു, ഉടമ്പടിയോ?

"ഗൃഹനാഥൻ പറഞ്ഞു. അതെ, അതെ, ഉടമ്പടി നോക്കണമല്ലോ. അച്ഛൻ ഈ വീട് എഴുതി വച്ചിരിക്കുന്നത് എന്റെ പേർക്കാണോ, അതോ ഇവരുടെയെല്ലാം പേർക്കാണോ എന്ന്?"

അപ്പോൾ, അത് കേട്ട്, അവിടെ ഉണ്ടായ ഉന്മുക്തമായ പൊട്ടിച്ചിരിയെപ്പറ്റി സങ്കൽപിക്കാവുന്നതേയുള്ളു.

പ്രസിദ്ധ ഭാഷാശാസ്ത്രജ്ഞനായ സുനീതികുമാർ ചാറ്റർജി ശരത്ചന്ദ്രനുമായി പരിചയപ്പെട്ടിരുന്നു. ഗ്രാമത്തിൽ പോകാൻ അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. സമ്മേളന സ്ഥലങ്ങളിൽ വച്ചു കണ്ടിരുന്നു. ഇപ്പോൾ ശരത്ബാബുവിന്റെ പുതിയ വീട് അദ്ദേഹ ത്തിന്റെ അയൽപക്കത്തായിരുന്നു. മിക്കപ്പോഴും വരാറുണ്ടായിരുന്നു. ഒരു ദിവസം, അങ്ങനെയുള്ള ഒരു കൂടിക്കാഴ്ച സമയത്ത് ശരത്ബാബു മനശ്ശാസ്ത്രപരമായ ഒരു സമസ്യ അവതരിപ്പിച്ചു. സമാധാനം കണ്ടെത്തുക അത്ര എളുപ്പമായിരുന്നില്ല. അദ്ദേഹം ചോദിച്ചു "സുനീതി! ഒന്നു പറയൂ. എന്താണ് അങ്ങയുടെ അഭിപ്രായം? നാം നമ്മുടെ പൂർവജന്മാരിൽ നിന്നും, സാമൂഹ്യമായ ചുറ്റുപാടുകളിൽ നിന്നും സമ്പാദിക്കുന്ന സംസ്കാരമാണോ, അതോ മനുഷ്യന്റെ മൂലപ്രകൃതിയോ? ഏതാണ് കൂടുതൽ പ്രബലമായിട്ടുള്ളത്?"

സുനീതി ബാബുവിനു പെട്ടെന്നൊരു മറുപടി തോന്നിയില്ല. ചോദിച്ചു: "എന്താണ് കാരണം, അങ്ങയുടെ മനസ്സിൽ ഇങ്ങിനെയൊരുചോദ്യം ഉദിക്കാൻ?"

ശരത്ബാബു പറഞ്ഞു "എന്താണെന്നറിയില്ല. നിങ്ങളെ കണ്ടപ്പോൾ എനിക്ക് ബർമ്മയിൽ വച്ചുണ്ടായ ഒരു സംഭവം ഓർമ്മവന്നു. പറയാം. ഒരുപക്ഷേ, എന്റെ ചോദ്യം മനസ്സിലാക്കാൻ അത് കൂടുതൽ സഹായകരമാകാം. ഞാൻ റംഗൂണിൽ താമസിക്കാൻ തുടങ്ങിയിട്ട് അനേകം വർഷങ്ങൾ കഴിഞ്ഞിരുന്നു. ഒരു ദിവസം പരിചിതനായ ഒരു ബംഗാളിമാന്യൻ എന്റെയടുത്തുവന്നു പറഞ്ഞു. ശരത് ബാബു! എനിക്കു പരിചയമുള്ള ഒരു ബ്രാഹ്മണന്റെ കുട്ടി ചട്ഗാവിൽ നിന്നു ഇവിടെ വന്നിട്ടുണ്ട്. ജോലി അന്വേഷിക്കുകയാണ്. അങ്ങേക്ക്, അയാൾക്കു വേണ്ടി എന്തെങ്കിലുമൊന്നു ഏർപ്പാടു ചെയ്തുകൊടുക്കാൻ കഴിയുമെങ്കിൽ നന്നായിരിക്കും.

"എന്റെ ഒരു സ്നേഹിതനുണ്ടായിരുന്നു. മരത്തടി വ്യാപാരി. അദ്ദേഹത്തിന്റെ കടയിൽ ഗുമസ്തനായി വച്ചു. കുറച്ചു മാസങ്ങൾ കഴിഞ്ഞു. പെട്ടെന്നൊരിക്കൽ അവനെ കാണാൻ ഇടയായി. അപ്പോൾ അയാളുടെ വേഷമെല്ലാം ആകെയങ്ങു മാറിയിരുന്നു. മുണ്ടോ ഷർട്ടോ ചെരുപ്പോ ഒന്നും തന്നെയില്ല. രാമ നാമാങ്കിതമായ ഒരു പുതപ്പു ധരിച്ചിട്ടുണ്ട്. തലയിൽ പരന്നു തടിച്ച് നീണ്ട ശിഖ കെട്ടിവച്ചിട്ടുണ്ട്. നെറ്റിയിൽ ചന്ദനക്കുറി. ഒരു പക്കാ പുരോഹിതൻ! എന്നെ കണ്ടയുടനെ വന്ദിച്ചു. ഞാൻ ചോദിച്ചു, ഇതെന്താ സഹോ

ദരാ, പൗരോഹിത്യം തുടങ്ങിയോ?

"അയാൾ വളരെ വിനയപൂർവം പറഞ്ഞു, 'എന്തുചെയ്യാനാ സാർ! അവിടെ കിട്ടിയതുകൊണ്ടു ചെലവു നടക്കാൻ തന്നെ ഞെരുക്കമായിരുന്നു. അപ്പോൾ തോന്നി, ഇവിടെ ബംഗാളികളായ അനേകം ഹിന്ദുക്കളുണ്ടല്ലോ. അവർക്ക് ബ്രാഹ്മണൻെറ ആവശ്യമുണ്ടാകും, പൂജാദി കർമ്മങ്ങൾക്ക്. ഞാൻ ബ്രാഹ്മണൻെറ മകനാണല്ലോ. എന്നാൽ പിന്നെ, പൗരോഹിത്യം തന്നെ തുടങ്ങിക്കളയാം. അങ്ങയുടെ അനുഗ്രഹം കൊണ്ടു ജോലിയിൽ നിന്നു കിട്ടിയിരുന്നതിനേക്കാൾ കൂടുതൽ വരുമാനവുമുണ്ട്.'

"പിന്നെ, കൊല്ലങ്ങൾ പലതു കഴിഞ്ഞു. ഞാനയാളെയങ്ങു മറന്നിരുന്നു. ഒരിക്കൽ പെട്ടെന്ന്, എനിക്ക് ഉത്തരബർമ്മയിലുള്ള മേമിയോ നഗരത്തിൽ പോകേണ്ടിവന്നു. വളരെ മനോഹരമാണ്, ആ മലപ്രദേശം. ഒരു ദിവസം ഒരു പബ്ളിക്ക് പാർക്കിൽ ഞാൻ തനിയെ നടക്കുകയായിരുന്നു. അപ്പോൾ പെട്ടെന്നൊരു ശബ്ദം കേട്ടു, 'ശരത്ബാബു! ഹെ! ശരത്ബാബു!' ഞാൻ തിരിഞ്ഞുനോക്കി. ഇവിടെ പരിചയക്കാരാരുമില്ലല്ലോ എന്നു കരുതി. ഒരു മുസൽമാൻ എൻെറ നേരെ നടന്നുവരുന്നതായി കണ്ടു. അടുത്തുവന്നപ്പോൾ അയാൾ ചോദിച്ചു, 'എന്നെ മനസ്സിലായില്ലെന്നുണ്ടോ?'

"ഞാൻ പറഞ്ഞു, 'അതെ, സഹോദരാ, നിങ്ങളെ എപ്പോഴെങ്കിലും കണ്ടതായി ഓർക്കുന്നില്ല.' കേട്ടപ്പോൾ അയാൾ ചിരിച്ചു. പിന്നെ പറഞ്ഞു. 'ഞാൻ ആ ചക്രവർത്തി ബ്രാഹ്മണനാണ്. അങ്ങ് വിറക് ഡിപ്പോയിൽ ജോലിതരുവിച്ചില്ലേ? അയാൾ?'

"ഞാനയാളുടെ നേരെ സൂക്ഷിച്ചു നോക്കി ചോദിച്ചു, 'നിങ്ങളെന്താണീ വേഷത്തിൽ?'

"അയാൾ പറഞ്ഞു, 'ഞാൻ ഇപ്പോൾ മതം മാറി. മുസ്ലീമാണ്. എന്തുചെയ്യാനാ ശരത്ബാബു. പുരോഹിതൻെറ ജോലി തുടങ്ങി; കുറച്ചു നാൾ കഴിഞ്ഞപ്പോൾ, ആദായം കുറയാൻ തുടങ്ങി. ഇംഗ്ലീഷ് അറിയാൻ പാടില്ല. അതുകൊണ്ട് നല്ല ജോലിയൊന്നും കിട്ടിയില്ല. ഇവിടെ മേമിയോവിലെത്തി. പല ബംഗാളി മുസൽമാന്മാരുമായി പരിചയപ്പെട്ടു. അവരിലൊരാൾ എനിക്കയാളുടെ വീട്ടിൽ ആശ്രയം തന്നു. അതൊരു ഇറച്ചിക്കച്ചവടക്കാരനായിരുന്നു. കച്ചവടത്തിൽ നല്ല ലാഭവുമുണ്ടായിരുന്നു. ക്രമേണ ഞാനും അയാളുടെ കൂടെ ജോലി ചെയ്യാൻ തുടങ്ങി. ഒരു ദിവസം മതവും മാറി. പെട്ടെന്നൊരു ദിവസം അയാൾ സുഖക്കേടു പിടിച്ചു മരിച്ചു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ അയാളുടെ ഭാര്യയെ ഞാൻ കല്ല്യാണം കഴിച്ചു. അങ്ങനെ വ്യാപാരവും പണവും സ്വത്തുമെല്ലാം എൻെറയായി. ഞാൻ ധനികനുമായി.'

"വളരെ അത്ഭുതത്തോടു കൂടി ഞാൻ അയാളുടെ കഥ കേട്ടുകൊണ്ടു നിന്നു. ചോദിച്ചു, 'ഏതെല്ലാം മൃഗങ്ങളുടെ ഇറച്ചിയാണ് വിൽക്കുന്നത്?'

"അയാൾ സ്വാഭാവികമായ രീതിയിൽ പറഞ്ഞു, 'ഇതൊക്കെ ത്തന്നെ. ആട്, മാട്. എല്ലാ ജാതിയിലുമുള്ള ആളുകൾ വരുമല്ലോ. എല്ലാവരുടേയും ആവശ്യം പരിഗണിക്കുകയും വേണം'.

"ഞാൻ പിന്നെ ചോദിച്ചു, 'ആരാണ് മൃഗങ്ങളെ അറക്കുന്നത്?' അയാൾ പറഞ്ഞു, 'ആദ്യമാദ്യം മറ്റുള്ളവർ ചെയ്തിരുന്നു. അവർക്ക് പണം കൊടുക്കണം. ആ പണം ലാഭിക്കാൻ വേണ്ടി ക്രമേണ ഞാൻ തന്നെ ആ ജോലി ചെയ്യാൻ തുടങ്ങി. പശുവിനെ മാത്രം കശാപ്പു ചെയ്യുമ്പോൾ ചിലരുടെ സഹായം വേണ്ടിവരും.'

"അയാളുടെ വർത്തമാനം കേട്ടു ഞാൻ അന്തിച്ചുപോയി. അയാൾ ബ്രാഹ്മണന്റെ മകനായിരുന്നു. രക്തത്തിൽ ബ്രാഹ്മണ സംസ്കാരമുള്ളവൻ. അപ്പോൾ ഇതെല്ലാം എങ്ങിനെ സംഭവിച്ചു? ശിക്ഷണം, സാമൂഹ്യാന്തരീക്ഷം, പൂർവജന്മാരിൽ നിന്നു കിട്ടുന്ന സംസ്കാരം, ഇവയെല്ലാം ഒരു നേരിയ പുതപ്പുപോലെ നമ്മുടെ മേൽ പറ്റിപ്പിടിച്ചു കിടക്കുകയാണോ? വേണ്ടെന്നു തോന്നുമ്പോൾ വലിച്ചു ദൂരെ എറിയാൻ?"

ഇത്രയും പറഞ്ഞിട്ട് ശരത്ബാബു ചോദിച്ചു: "ഇപ്പോൾ നിങ്ങൾക്ക് എന്റെ ചോദ്യം മനസ്സിലായല്ലോ, ഇല്ലേ? എന്തു വിചാരിക്കുന്നു?"

സുനീതിബാബു പറഞ്ഞു: "അതിനു മറ്റൊരുവശവുമുണ്ടാകാമല്ലോ? പ്രാണൻ പോയാലും ജന്തുഹിംസ ചെയ്യാത്തവരും ഉണ്ടാകാമല്ലോ. എന്തെല്ലാം പ്രതിബന്ധങ്ങൾ ഉണ്ടായാലും തങ്ങളുടെ സംസ്ക്കാരം ഉപേക്ഷിക്കാത്തവർ. വാസ്തവത്തിൽ ഒരു മനുഷ്യൻ എത്രമാത്രം അളവിൽ തന്റെ സംസ്കാരത്തെ മാനിക്കുന്നു എന്നതിനെ ആശ്രയിച്ചാണതെല്ലാം. താങ്കൾക്ക് എന്തു തോന്നുന്നു?"

"എനിക്കൊന്നും നിശ്ചയിക്കാൻ കഴിഞ്ഞിട്ടില്ല. ഒട്ടൊക്കെ മനുഷ്യന്റെ അഭിരുചിയെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ, എനിക്കു തീർച്ചയായും തോന്നുന്നത്, സംസ്കാരം മനുഷ്യന്റെ ഉപരിതലത്തെ മാത്രം സ്പർശിച്ചു നിൽക്കുന്നു എന്നാണ്. ആപത്തിനെ അഭിമുഖീകരിക്കേണ്ടിവരുമ്പോൾ മനുഷ്യൻ അവന്റെ യഥാർഥ സ്വരൂപം വ്യക്തമാക്കുന്നു."

അങ്ങനെ ശരത്ബാബു സ്നേഹിതന്മാരുടെ സദസ്സുകളിൽ സമസ്യകളും ഉന്നയിച്ചിരുന്നു. സമാധാനം കണ്ടെത്താൻ ശ്രമിക്കുകയും ചെയ്തിരുന്നു. വെടിപറയുക മാത്രമായിരുന്നില്ല. ആ സമസ്യകൾ അദ്ദേഹത്തിന്റെ നോവലുകളിൽ പല പ്രകാരത്തിൽ അവതരിപ്പിക്കപ്പെട്ടിരുന്നു.

'വിലാസി' എന്ന കഥയിൽ അദ്ദേഹം എഴുതിയിട്ടുണ്ട്. "ഒരു നല്ല കുടുംബത്തിൽ ജനിച്ച, കായസ്ഥ ജാതിയിൽപ്പെട്ട ഒരാളുടെ മകൻ കശാപ്പുകാരന്റെ മകളെ കല്യാണം കഴിച്ചു കശാപ്പുകാരനായി ജീവിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. ഇന്ന്, അയാൾ സ്വന്തം കൈകൊണ്ടു പശുവിനെ അറുത്ത് ഇറച്ചി വിൽക്കുന്നു. അയാളെ കണ്ടാൽ ആർക്കു പറയാനൊക്കും, ഒരു കാലത്ത്, ആ മനുഷ്യൻ

കശാപ്പുകാരനല്ലാതെ മറ്റെന്തെങ്കിലും കൂടി ആയിരുന്നെന്ന്.''

സമ്മേളനങ്ങളിൽ മാത്രമല്ല, അധികാരികളുടെ മുമ്പിലും, അദ്ദേഹം തന്റെ സമസ്യകൾ അവതരിപ്പിച്ചിരുന്നു. അങ്ങിനെയുള്ള ഒരു സമസ്യ മഹാത്മാഗാന്ധിയുടെ മുമ്പിലും എത്തി. തന്റെ ഒരു കത്തിലൂടെ[1] പ്രവർത്തക സംഘത്തിലെ ഒരു മെമ്പറായിരുന്ന മതിബാബുവിനോട് അദ്ദേഹം ചോദിച്ചു: "ആചാര്യന്മാരുടെ മതം, കലാ സാധനയുടെ മൂലമന്ത്രം സത്യം, ശിവം, സുന്ദരം എന്നിവയാണെന്നത്രെ. അതായത് സാധന സത്യത്തിലും അതുപോലെ തന്നെ സുന്ദരത്തിലും പ്രതിഷ്ഠിതമാണെന്ന്. അതിന്റെ ഫലം കല്യാണവും. എന്നാൽ, വിജ്ഞാനികളുടെ (തത്വജ്ഞാനികളല്ല, സാധാരണ അർത്ഥത്തിൽ ശാസ്ത്രജ്ഞൻ) ഒരേയൊരുമന്ത്രം സത്യം മാത്രമാണ്. സാധനയുടെ ഫലം സുന്ദരമോ, അസുന്ദരമോ, കല്യാണകരമോ, അകല്യാണകരമോ എന്തുമായിക്കൊള്ളട്ടെ, അവർക്കതിലൊരു കാര്യവുമില്ല. ആണെങ്കിൽ നല്ലത്. അത്രയേയുള്ളു. ആയില്ലെങ്കിൽ അതൊരപരാധവുമല്ല.

"വളരെ നാളായി സാഹിത്യ സേവാവ്രതം കൈക്കൊണ്ടിരിക്കുകയാൽ സത്യവും സൗന്ദര്യവും തമ്മിൽ, ഓരോ അടിവയ്ക്കുമ്പോഴും വൈരുധ്യമുള്ളതായിട്ടാണ് എനിക്കനുഭവപ്പെട്ടിട്ടുള്ളത്. ലോകത്തിൽ സത്യമായിട്ടുള്ള സംഭവങ്ങൾ, സാഹിത്യത്തിൽ സുന്ദരമായിക്കൊള്ളണമെന്നില്ല. അതുപോലെ ലോകത്തിൽ സുന്ദരമായിട്ടുള്ളത് സാഹിത്യത്തിൽ സർവഥാ മിഥ്യയാകാനും ഇടയുണ്ട്. സത്യമെന്ന പേരിൽ ഞാൻ മനസ്സിലാക്കിയിട്ടുള്ളതിനു രൂപം കൊടുക്കുമ്പോൾ, അത് ബീഭത്സമായി പരിണമിക്കുന്നു. അസത്യത്തെ തീരെ ഉപേക്ഷിച്ചിട്ടും അതിന്റെ സുന്ദരമായ രൂപം കാണപ്പെടുന്നില്ല. മംഗളം, അമംഗളം എന്നിവയെ സംബന്ധിച്ചും ഇതുതന്നെയാണ് പറയാനുള്ളത്. അപ്പോൾ എനിക്കറിയാനുള്ളത് ഇതാണ്. സത്യം സൗന്ദര്യത്തിന്റെ പരിപന്ഥിയാണെങ്കിൽ, പിന്നെ കല്യാണം, അകല്യാണം എന്ന പ്രശ്നം തന്നെ അപ്രധാനമാണല്ലോ. സാഹിത്യ സാധനയിൽ ഈ സമസ്യയ്ക്കൊരു സമാധാനം കണ്ടെത്താനുള്ള മാർഗം ഏതാണ്?''

മതിബാബുവിനു ഗാന്ധിജിയുമായി വളരെ അടുത്ത ബന്ധമാണുണ്ടായിരുന്നത്. അദ്ദേഹം ശരത്ബാബുവിന്റെ ചോദ്യത്തിനു മറുപടി ഒന്നും പറഞ്ഞില്ല. കത്ത് ഗാന്ധിജിക്ക് അയച്ചുകൊടുത്തു.

ഗാന്ധിജി അതിനു[2] മറുപടി പറഞ്ഞുകൊണ്ട് എഴുതി: "ശരത്ബാബുവിന്റെ എഴുത്തിനെ സംബന്ധിച്ചിടത്തോളം, എപ്പോഴും നിലനിന്നു പോരുന്ന ഒരഭിപ്രായം സത്യവും സൗന്ദര്യവുമായി വിരോധമൊന്നും ഇല്ലെന്നാണ്. അതുകൊണ്ടു സത്യം എന്നും സുന്ദരമാകുന്നു. എന്റെ അഭിപ്രായത്തിൽ സത്യം തന്നെയാണ്

---

(1) 17, ആശ്വിൻ 1341 (1934 ഒക്ടോബർ)

(2) 1934 നവംബർ 12

സമ്പൂർണമായ കല. സത്യ വിഹീനമായ കല, കലയല്ല. അതുപോലെ സത്യരഹിതമായ സൗന്ദര്യം കേവലം കുത്സിതവുമാണ്. ഈ ലോകത്തിൽ അനേകം കുത്സിത വസ്തുക്കൾ സുന്ദരമെന്നു വിചാരിക്കപ്പെടുന്നു എന്നതും സത്യമാണ്. നാം എപ്പൊഴും സത്യത്തിനു മഹത്വം കൽപിക്കാത്തതുകൊണ്ടാണ്, അങ്ങനെ സംഭവിക്കുന്നത്."

എഴുത്തു കുറഞ്ഞു തുടങ്ങിയിരുന്നു. എന്നാൽ ചിന്തനയിൽ നിന്നു മോചനം കിട്ടിയിരുന്നില്ല. അക്കാലത്ത് വളരെ വേഗം ഉയർന്നു പൊന്തിയിരുന്ന ഒരു പ്രശ്നമാണ്, കഥകളും നോവലുകളും മാത്രം എഴുതപ്പെടാൻ കാരണമെന്തെന്ന്? 'കോന്നഗർ പാഠചക്ര'ത്തിന്റെ സമ്മേളനത്തിൽ അധ്യക്ഷത വഹിച്ചുകൊണ്ട്, അദ്ദേഹം ഈ സമസ്യക്ക് ഉത്തരം പറയാനുള്ള ശ്രമം നടത്തിയിട്ടുണ്ട്.(1) പറഞ്ഞു: "കഥകളും നോവലുകളും എഴുതുന്നവർക്കെതിരെ ആരോപണമുയർത്തിയതുകൊണ്ട് എന്താണ് പ്രയോജനം? പണമില്ലാത്തതുകൊണ്ട് എത്ര വലിയ പ്രതിഭകളാണ് നഷ്ടപ്രായമായിത്തീരുന്നത്. അക്കാര്യം ആരെങ്കിലും വിചാരിക്കുന്നുണ്ടോ? ചെറുപ്പകാലത്തെ എന്റെ ഒരു സ്വപ്നമായിരുന്നു 'ദ്വാദശമൂല്യം' എന്ന പേരിൽ ഒരു പുസ്തകമാല തയ്യാറാക്കണമെന്ന്. 'സത്യ കാ മൂല്യ', 'മിഥ്യാ കാ മൂല്യ', 'ദുഃഖ കാ മൂല്യ', 'നരക കാ മൂല്യ', 'നാരീ കാ മൂല്യ' എന്നിങ്ങനെയുള്ള മൂല്യങ്ങളെ സംബന്ധിച്ചുള്ള വിവരണമായിരിക്കണം അതുൾക്കൊള്ളുന്നത്. അതിന്റെ ഒരു ആരംഭമെന്ന നിലയ്ക്കാണ് ഞാൻ 'നാരീ കാ മൂല്യ' എഴുതിയത്. അത് വളരെ നാൾ അപ്രകാശിതമായി കിടന്നു. പിന്നീട് 'യുമന'യിൽ പ്രസിദ്ധീകരിച്ചു. എന്നാലും 'ദ്വാദശമൂല്യം' എഴുതപ്പെട്ടില്ല. കാരണം, പണക്കുറവുതന്നെ. എനിക്കു ജമീന്ദാരിയൊന്നുമില്ല. പണം ഇല്ലായിരുന്നു. എന്തിന്, അക്കാലത്ത് രണ്ടു നേരത്തെ ആഹാരത്തിനുള്ള വക പോലും കഷ്ടിയായിരുന്നു. പ്രകാശകന്മാർ ഉപദേശിച്ചു, ഇതുകൊണ്ടൊന്നും കാര്യം ഓടുകയില്ല, നിങ്ങൾ എങ്ങിനെയെങ്കിലും മൂന്നു നാലു കഥകൾ തട്ടിക്കൂട്ടി ഒപ്പിക്കൂ. അതാണിതിലും ഭേദം. ഒരു ആയിരം കോപ്പി എങ്കിലും വിൽക്കാൻ സാധിച്ചാൽ . . . . . നമ്മുടെ ജാതിക്കാരുടെ ഒരു വിശേഷമാണിത്. അല്ലെങ്കിൽ ദുർഭാഗ്യമെന്നു പറഞ്ഞോളൂ. വിരോധമില്ല. പുസ്തകം പണം കൊടുത്തുവാങ്ങി എഴുത്തുകാരനെ സഹായിക്കുന്ന സ്വഭാവം നമുക്കില്ല. എന്നാൽ പണക്കാരുണ്ട്. വാങ്ങാൻ കഴിയുന്നവർ. അവരും വാങ്ങുകയില്ല. ആരോപണങ്ങളുമായി വരുകയും ചെയ്യും. കഥകളും നോവലുകളും മാത്രം എഴുതിയാൽ എന്താണ്ഫലം? ഇന്ന്, കെട്ടിലകങ്ങളിൽ അൽപ സ്വൽപം സ്ത്രീവിദ്യാഭ്യാസം കടന്നുകൂടിയിട്ടുണ്ട്. അതുകൊണ്ട്, അവർ ഈ കഥകളും നോവലുകളും മറ്റും വായിച്ചു . . . . നമ്മുടെ വലിയ ആളുകൾ, കുറഞ്ഞ പക്ഷം, ഒരു സാമൂഹ്യകർത്തവ്യമെന്നു വിചാരിച്ചെങ്കിലും, പുസ്തകങ്ങൾ

(1) 1935 ഡിസംബർ

വാങ്ങിയാൽ, അതായത് നാട്ടിലെ എഴുത്തുകാർക്ക് ഒരു സഹായ മാകട്ടെ, എന്നു കരുതി പ്രവർത്തിച്ചാൽ, അത് സാഹിത്യത്തിന് അഭി വൃദ്ധികരമായിരിക്കും. എഴുത്തുകാരുടെ ഉത്സാഹം വർധിക്കും. അവർക്ക് വയറു നിറയെ ശാപ്പാടിനുള്ള വക കിട്ടും. വാങ്ങുന്നവർക്ക് പല ജാതി പുസ്തകങ്ങൾ വായിക്കാനുള്ള അവസരവും ലഭിക്കും. കൂടുതൽ അറിവുണ്ടാകും. എഴുത്തുകാർക്ക് ജ്ഞാന വിജ്ഞാന ഗർഭങ്ങളായ പുസ്തകങ്ങൾ രചിക്കാൻ കഴിയും.''

അദ്ദേഹത്തിൻെറയടുക്കൽ വരാറുള്ള എഴുത്തുകാരിലധികവും ചെറുപ്പക്കാരായിരുന്നു. അവർ ശരത്ബാബുവിനെ തികച്ചും സ്നേ ഹിച്ചു. ബംഗീയ സാഹിത്യപരിഷത്ത് അപ്പോഴും അദ്ദേഹത്തെ അതിലെ മെംബറാക്കിയിരുന്നില്ല. ശരത്ബാബുവിനെ വിശിഷ്ട മെംബറായി ചേർക്കണമെന്ന ആവശ്യം ഉന്നയിക്കപ്പെടാറുണ്ട്. അപ്പോ ഴെല്ലാം പഴമക്കാർ നിശിതമായി എതിർത്തിരുന്നു. അവർ പ്രഖ്യാ പിച്ചു, ശരത്ബാബു ദുഷിച്ചു നാറിയ സാഹിത്യത്തിൻെറ സ്രഷ്ടാ വാണ്; അങ്ങനെയുള്ള ഒരാളെ പരിഷത്മെംബറായി ചേർക്കാൻ സാധിക്കുമോ? എന്നാൽ, ചെറുപ്പക്കാർ എക്കാലവും വഴക്കാളികളാ ണല്ലോ. 'വിദ്രോഹി'കൾ. അന്നും അവർ ബഹളം കൂട്ടി. അദ്ദേഹത്തെ പരിഷത്തിൻെറ വിശിഷ്ടമെംബർ എന്ന നിലയിൽ നാമനിർദേശം ചെയ്യിച്ചിട്ടേ അന്നവർ അടങ്ങിയുള്ളു.

ഗൃഹപ്രവേശനം കഴിഞ്ഞു, രണ്ടു മാസമായപ്പോൾ ജന്മദിനം വന്നു. അന്ന്, ഗൗരീനാഥ മുക്കർജിയുടെ വീട്ടിൽ വിശേഷാനുഷ്ഠാ നങ്ങളെല്ലാം നടത്തപ്പെട്ടു. ഒരു മംഗള പത്രവും സമർപ്പിക്കപ്പെട്ടു. പ്രശസ്തിപാഠം ചൊല്ലിയത് ആചാര്യപ്രഫുല്ലചന്ദ്ര റോയ് ആയി രുന്നു.

കൽക്കത്തയിലെ താമസം പല വിധത്തിലും സൗകര്യമായിരുന്നു. എന്നാൽ, അത് അദ്ദേഹത്തെ പൂർണമായി ബന്ധിച്ചു നിർത്തിയില്ല. വളരെ വേഗം പട്ടണ ജീവിതവും മുഷിഞ്ഞു. അപ്പോൾ, തരം കിട്ടു മ്പോഴെല്ലാം ഗ്രാമത്തിലേക്കു പോകും. ആ വീട് അങ്ങോട്ടു വിളി ക്കുന്ന പോലെ തോന്നി. ഏകാന്ത പ്രിയത, ആത്മ വിസ്മൃതനായിരി ക്കാനുള്ള പ്രവണത എന്നിവയെല്ലാം പട്ടണത്തിൽ നിന്നു തള്ളി മാറ്റുന്ന സ്വഭാവമായിരുന്നു. വീരേന്ദ്രകുമാർ ഘോഷിന് എഴുതിയ ഒരു കത്തിൽ നിന്ന് ഇത് സ്പഷ്ടമാണ്. "നാട്ടുമ്പുറത്തെ വീടു വിട്ടു പട്ടണത്തിൽ വന്നു താമസിക്കുക എന്നു പറഞ്ഞാൽ, ഞാൻ ഗ്രാമീണ നാകാതെ, നാഗരികനാകുകയെന്നർഥം. അത് നിങ്ങളുടെ വിവാഹം പോലെയാണ് (ബാരീന്ദ്രകുമാർ അമ്പത്തിമൂന്നു വയസ്സു പ്രായ മുള്ളപ്പോൾ അനേകം കുട്ടികളുടെ മാതാവായ ഒരു വിധവയെ വിവാഹം ചെയ്തു. അതാണ് ശരത്ബാബു സൂചിപ്പിച്ചത്). എനിക്കത്ര എളുപ്പം സാധ്യമാകുന്ന കാര്യമല്ലിത്. എത്രയെല്ലാം ഉത്സാഹിപ്പിച്ചാ ലും പറ്റില്ല. ഇവിടെ എന്നും മുഖം വടിക്കണം. ഹോ! എന്തൊരു നരകമാണത്. ഓർക്കാൻ കൂടി വയ്യ.

"വളരെ നാളായല്ലോ, നിങ്ങളെകണ്ടിട്ട്. എന്നെങ്കിലും വരൂ ഉച്ചയ്ക്ക്. ആ സമയം തിരക്ക് കുറവായിരിക്കും. നാലഞ്ചു ദിവസം കൂടി ഇവിടെയുണ്ടാകും. അത് കഴിഞ്ഞാൽ, ഓടും ഇവിടുന്ന്. പിന്നെ, വളരെ നാൾ കഴിയും, മടങ്ങിവരാൻ."

അദ്ദേഹത്തിന്റെ ജീവിതത്തിലെ ഒടുവിലത്തെ മൂന്നു മൂന്നര വർഷം പട്ടണത്തിലും സാമതാബെഡിലുമായി ഓടിനടന്നു തന്നെ കഴിഞ്ഞുകൂടി. ജന്മദിനം എല്ലാ കൊല്ലവും ആഘോഷിച്ചിരുന്നു. എന്നാൽ, ഇക്കൊല്ലം വിശേഷാൽ പ്രധാനമായിരുന്നു. അറുപതാം പിറന്നാള്. അതുകൊണ്ടു ഗുരുദേവനും ഉത്സാഹംകാണിച്ചു. അദ്ദേഹം ശരത്ബാബുവിന് എഴുതി: "അടുത്ത ഞായറാഴ്ച നിങ്ങൾ പ്രൗഢാവസ്ഥയിലേക്ക് പ്രവേശിക്കുകയാണ്. അതിന്റെ ഓർമ്മക്കായി നിങ്ങളെ അഭിനന്ദിക്കാൻ നിശ്ചയിച്ചിരിക്കുകയാണ്. അന്ന്, ഭവാനീപുരത്തിലുള്ള ആശുതോഷ് കോളേജിൽവച്ച് ഒരു നാട്യഗീതാഭിനയം നടത്താൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. അവിടെ താങ്കളെ ബഹുമാനിച്ചാദരിക്കുകയും ചെയ്യും. മറ്റെങ്ങും വച്ചു മറ്റൊരു സമയത്തും അങ്ങിനെ ചെയ്യാൻ പറ്റിയില്ല.

"ഞാൻ നാളെ വ്യാഴാഴ്ച ഉച്ചയ്ക്ക് കൽക്കത്തയിലെത്തും. അപ്പോൾ താങ്കളുടെ അനുവാദം കിട്ടിയാൽ കാര്യം ഉറപ്പിക്കാം."

ശരത്ചന്ദ്രന്റെ ഷഷ്ടിപൂർത്തി സംബന്ധിച്ചു 'രവിവാസര'ത്തിന്റെ ഒരു വിശേഷോത്സവം ഗൗരീപുരത്തിലെ ദംദമിൽവച്ചു, ശ്രീ സുശീൽ മുഖോപാധ്യായന്റെ വാടികയായ 'അളക'യിൽ ആഘോഷിച്ചുകഴിഞ്ഞിരുന്നു.[1] കവിഗുരുവിനു അതിൽ സന്നിഹിതനാകാൻ സാധിച്ചില്ല. അതുകൊണ്ടാണ്, ഇങ്ങിനെയൊരു വിശേഷോത്സവ പരിപാടി ആസൂത്രണം ചെയ്തത്. അദ്ദേഹത്തിന്റെ ജന്മദിനത്തിനു രണ്ടാഴ്ചക്കു ശേഷം, ആ സദസ്സ് 'രവിവാസര'ത്തിന്റെ മേൽനോട്ടത്തിൽ, ബേലിയാഘാട്ടിലെ പ്രഫുല്ല കാനൻ എന്ന സ്ഥലത്ത്വച്ചു കൂടി.[2] അന്ന് ഒമ്പതുമണി മുതലേ സദസ്യർ വരാൻ തുടങ്ങിയിരുന്നു. കവിഗുരു കാപ്പികഴിഞ്ഞു പത്തരമണിക്ക് സമാഗതനായി. ജലധരസെൻ സ്വാഗതം ചെയ്തു. രവീന്ദ്രനാഥനും ശരത്ചന്ദ്രനും, സാഹിത്യാകാശത്തിലെ സൂര്യചന്ദ്രന്മാർ, ഒരുമിച്ചിരുന്നു. അങ്ങനെ ആനന്ദവും ഉല്ലാസവും അലയടിച്ചുയർന്നപ്പോൾ, കവി അദ്ദേഹത്തിന്റെ ആശീർവാദം വായിച്ചു.

"കല്യാണയേഷു. ശരത്ചന്ദ്ര! നിങ്ങൾ ജീവിതത്തിന്റെ നിർദിഷ്ടമാർഗത്തിൽ മൂന്നിൽ രണ്ടുഭാഗവും വിജയം വരിച്ചു കഴിഞ്ഞിരിക്കുകയാണ്. അത് സംബന്ധിച്ച് നിങ്ങളെ അഭിനന്ദിക്കാനാണ്, നിങ്ങളുടെ സ്നേഹിതന്മാർ ഈ ആമന്ത്രണ സമ്മേളനം വിളിച്ചുകൂട്ടിയത്.

---

(1) 1936 ഡിസംബർ 28. (2) 1936 ഒക്ടോബർ 11

"പ്രായം വർധിക്കുന്നു. ആയുസ്സ് ക്ഷയിക്കുന്നു. അതിൽ ആനന്ദാഘോഷങ്ങൾ നടത്താൻ കാരണമൊന്നുമില്ല. പക്ഷേ, ആനന്ദാഘോഷത്തിനുള്ള കാരണം മറ്റൊന്നാണ്. എൻെറ ദൃഷ്ടിയിൽ ജീവൻ പരിണതിയെ പ്രാപിച്ചുകൊണ്ടിരിക്കുമ്പോഴും, ജീവൻെറ സംഭാവനയുടെ അളവ് ഒട്ടും തന്നെ ക്ഷയിക്കുന്നില്ല. നിങ്ങളുടെ സാഹിത്യരസമാകുന്ന സത്രത്തിൻെറ കവാടം ഇപ്പോഴും തുറന്നുതന്നെ കിടക്കുന്നു. ഒട്ടും തന്നെ ലുബ്ധില്ലാതെ ഔദാര്യം കൊണ്ടു നിറഞ്ഞു വിതുമ്പി നിൽക്കുകയാണ്, നിങ്ങളുടെ പരിവേഷണ പാത്രം[1]. അതുകൊണ്ടു നാട്ടുകാർ കൂട്ടംകൂട്ടമായി ഗൃഹ കവാടത്തിൽ മുട്ടിക്കൂടി നിൽക്കുകയാണ്, ജയാരവങ്ങൾ ഉതിർക്കാൻ! ഇന്ന് ശരത് ചന്ദ്രനെ അഭിനന്ദിക്കുന്നതിൽ പ്രത്യേകമായ ഒരു മൂല്യമുണ്ട്. നാട്ടുകാർ അദ്ദേഹത്തിൻെറ ദാനത്തിൻെറ മനോഹാരിതയെ ആസ്വദിക്കുന്നു. എന്നുമാത്രമല്ല, അതിൻെറ അക്ഷതയെ അനുഭവിച്ചറിയുക കൂടി ചെയ്യുന്നു എന്നുള്ളതാണത്. പ്രാണൻെറ തുടിപ്പുകൾ ഉൾക്കൊണ്ട് നിൽക്കുന്ന കൃതികൾക്ക് എതിർപ്പുണ്ടായിരുന്നാൽ തന്നെയും, അത് യഥാർഥമായ മൂല്യത്തെ വർധിപ്പിക്കുകതന്നെ ചെയ്യും. ഈ വിരോധ പ്രവൃത്തികൾ ആരുടെയാണോ, അവർ മറ്റു മാർഗത്തിലെ ഭക്തന്മാരാണ്. രാവണൻ രാമൻെറ ഭയങ്കര ഭക്തനായിരുന്നപോലെ.

"ജ്യോതിഷികൾ, അനന്തമായ ആകാശത്തിൽ മുങ്ങി, വിവിധ രശ്മി സമൂഹങ്ങളിൽ നിന്നു നിർമ്മിതമായ, വിവിധ ലോകങ്ങളെ ആവിഷ്കരിക്കുന്നു. അവ അനേകം കക്ഷ്യകളുള്ള വഴിത്താരയിൽ അതിവേഗം ഇറങ്ങിവരുന്നു. ശരത്ചന്ദ്രൻെറ ദൃഷ്ടി മുങ്ങിനിന്നത് ബംഗാളി ഹൃദയങ്ങളുടെ രഹസ്യങ്ങളിലാണ്. സുഖത്തിലും ദുഃഖത്തിലും, യോഗത്തിലും വിയോഗത്തിലും സംഘടിതമാകുന്ന വിചിത്ര ശക്തിയെ അദ്ദേഹം പരിചയപ്പെടുത്തിത്തന്നു. അങ്ങിനെ, അവനവനെത്തന്നെ പ്രത്യക്ഷമായി മനസ്സിലാക്കാനും കഴിഞ്ഞു. മറ്റുള്ള എഴുത്തുകാരും അനേകം പേരുടെ പ്രശംസകൾ നേടി എടുത്തിട്ടുണ്ട്. എന്നാൽ, പൊതുജനഹൃദയവേദിയുടെ ഇങ്ങിനെയുള്ള ഒരാതിഥ്യം അവർക്കാർക്കും കിട്ടിയിട്ടില്ല. അതൊരത്ഭുത വസ്തുവൊന്നുമല്ല. സ്നേഹമാണ്. അനായാസമായി അദ്ദേഹം കൈവരിച്ച സഫലതകളുടെ കൂമ്പാരങ്ങൾ കാണുമ്പോൾ, എനിക്ക് അദ്ദേഹത്തോട് അസൂയ തോന്നിപ്പോകുകയാണ്.

"ഇന്ന്, ശരത്ചന്ദ്രനെ അഭിനന്ദിക്കുമ്പോൾ, എനിക്ക് ഇങ്ങനെ പറയുവാൻ കഴിയുമായിരുന്നു എങ്കിൽ ! ഹെ! ശരത്ചന്ദ്രാ! അങ്ങ് തികച്ചും എന്നാൽ ആവിഷ്കരിക്കപ്പെട്ടവനാണ് എന്ന്. എങ്കിൽ, ഞാൻ എത്രയോ വിശിഷ്ടമായ അഭിമാനം കൊള്ളുമായിരുന്നു. എന്നാൽ, ആരുടേയും കരങ്ങളിലൂടെയുള്ള ശുപാർശക്കത്തുക

---

(1) വിളമ്പു പാത്രം

ളൊന്നും അദ്ദേഹത്തിന് ആവശ്യമായിരുന്നില്ല. ഇന്ന്, അദ്ദേഹത്തോടുള്ള അഭിനന്ദനം നാട്ടിലുള്ള ഓരോ ഗൃഹാന്തർഭാഗത്തും സ്വയമേവ ഉഛ്വസിതമായി വികസിച്ചു നിൽക്കുന്നു. ബംഗാളികളുടെ വേദനയുടെ കേന്ദ്രത്തിലാണ് ശരത്ചന്ദ്രൻെറ കിരണ സൂക്തികൾ സ്പന്ദനം ഉളവാക്കിയത്. സാഹിത്യത്തിൽ ഉപദേഷ്ടാവിനെക്കാൾ എത്രയോ ഉയർന്നതാണ് സ്രഷ്ടാവിനുള്ള സ്ഥാനം. ചിന്തനശക്തിയിൽ നിന്നുളവാകുന്ന വിതർക്കമല്ല, സങ്കൽപ ശക്തിയുടെ പൂർണ ദൃഷ്ടിയാണ്, സാഹിത്യത്തിൻെറ ശാശ്വതമായ ഭദ്രാസനത്തിൽ പ്രതിഷ്ഠിക്കപ്പെടുന്നത്. കവിയുടെ പീഠത്തിൽ നിന്ന് ഇന്നു ഞാൻ വിശേഷവിധിയായി സ്രഷ്ടാവായ ശരത്ചന്ദ്രനു ഹാരാർപ്പണം ചെയ്തുകൊള്ളുന്നു. അദ്ദേഹം ശതായുസ്സായി ബംഗാളി സാഹിത്യത്തെ സമൃദ്ധമാക്കിത്തീർക്കട്ടെ! തൻെറ വായനക്കാർക്ക് മനുഷ്യനെ അവൻെറ യഥാർഥ രൂപത്തിൽ കാണാനുള്ള ശിക്ഷണം പ്രദാനം ചെയ്യട്ടെ! മനുഷ്യനെ അവൻേറതായ ഗുണദോഷങ്ങളിലൂടെ, നന്മതിന്മകളിലൂടെ പ്രകാശിപ്പിക്കട്ടെ! ചമൽക്കാരകാരകവും ഗുണപാഠപ്രദവുമായ ഏതെങ്കിലും ദൃഷ്ടാന്തത്തെയല്ല, തൻെറ സ്വച്ഛവും ഉജ്ജ്വലവുമായ ഭാഷയിൽ മനുഷ്യൻെറ ചിരന്തനമായ അനുഭൂതിയെ പ്രതിഷ്ഠിക്കട്ടെ!! . . . ”

എഴുതിവായിച്ച ഈ പ്രസംഗത്തിനുശേഷം, നിരൂപണ സന്ദർഭത്തിൽ കവി പറഞ്ഞു: “ഞാൻ കുട്ടിയായിരുന്നപ്പോൾ, ബങ്കിംചന്ദ്രൻെറ അഭ്യുദയകാലത്ത് ഒരു പുതിയ ഭാവം ബംഗാളി സാഹിത്യത്തെ നനച്ചു കുതിർത്ത് നിലക്കൊള്ളുന്നതായി കണ്ടു. ബങ്കിംചന്ദ്രൻ ഭഗീരഥനെപ്പോലെ കൊണ്ടുവന്ന നവീന സാഹിത്യധാര ബംഗാളിലെ സാധാരണക്കാരൻെറ ഹൃദയാന്തർഭാഗത്തെ കോരിത്തരിപ്പിച്ചു. അവർ അദ്ദേഹത്തെ വിനയാദരങ്ങളോടെ തങ്ങളുടേതെന്നു പറഞ്ഞ് അംഗീകരിച്ചു. അക്കാലത്തെ ചുറുചുറുക്കുള്ള ചെറുപ്പക്കാരിൽ മാത്രമല്ല, അന്തപ്പുരത്തിനകത്തും ബങ്കിമസാഹിത്യത്തിൻെറ കുളിർതെന്നൽ കടന്നു ചെന്നു. എതിരാളികൾ നിന്ദിച്ചു. സർവശക്തിയുമുപയോഗിച്ച്, എതിർത്തു. കാരണം, ബങ്കിമ സാഹിത്യം അവയെല്ലാം ഗ്രസിച്ചു സ്വയംപ്രതിഷ്ഠിതമായി എന്നതുതന്നെ. എൻെറ വാർധക്യകാലത്ത് ഞാൻ പിന്നയും ചരിത്രം ആവർത്തിക്കുന്നതുകണ്ടു. ഇക്കുറി അതുണ്ടായത് ശരത്ചന്ദ്രോദയത്തിലാണ്. ശരത്ചന്ദ്രൻ, ഒരു പ്രത്യേക വസ്തുവും കയ്യിൽ പിടിച്ചു കൊണ്ടാണ്, കഥാ സാഹിത്യത്തിലേക്ക് കടന്നുവന്നത്. അത് ബംഗാളിലെ സർവ്വസാധാരണക്കാരനായ മനുഷ്യൻെറ ഹൃദയത്തെ തൊട്ടുണർത്തിനിന്നു. അത് ആഴത്തിൽ മുങ്ങിക്കിടന്ന വേദനയുടെ നിലവാരത്തിലേക്കിറങ്ങിച്ചെന്ന് അതിനെ തട്ടിയുണർത്തി. അതുകൊണ്ടു തന്നെയാണ്, ബംഗാളിലെ സമസ്ത ജനങ്ങളും ശരത്ചന്ദ്രസാഹിത്യത്തെ തങ്ങളുടെ സ്വന്തമായി കരുതി സ്വീകരിച്ചത്. തൻെറ പ്രതിഭാശക്തിയുടെ ബലം ഒന്നുകൊണ്ടു മാത്രമാണ്, ശരത്ചന്ദ്രൻ ബംഗാളി

ഹൃദയങ്ങളിൽ വെന്നിക്കൊടി പാറിച്ചത്. ആരുടേയും സർട്ടിഫിക്കറ്റുകളൊന്നും വാങ്ങി ഹാജരാക്കേണ്ട ആവശ്യം അദ്ദേഹത്തിനുണ്ടായില്ല".

അന്ന് ശരത്ബാബു, കവിയുടെ ആശീർവാദം കൊണ്ടു പുളകിതനായി. കവി ഒട്ടും തന്നെ ലുബ്ധില്ലാത്ത ഭാഷയിൽ ഹൃദയം തുറന്നു മംഗളാശംസകൾചൊരിഞ്ഞു എന്ന് തലകുലുക്കി സമ്മതിച്ചു. ശരത്ചന്ദ്രന്റെ മനസ്സിൽ പിന്നെ ക്ഷോഭത്തിന്റെ നേരിയ പൊടി പോലും ശേഷിച്ചില്ല. ഇതിൽ കൂടുതലൊരു പ്രശംസ എന്താണ് കിട്ടാനുള്ളത്? ഇതിലും കാന്തിചിന്തിവഴിയുന്ന വാക്കുകൾ കവി എവിടുന്നു കൊണ്ടുവരാൻ?

ആ ഉത്സവത്തിന് ഏതാണ്ട് മൂന്നുമാസം മുമ്പ്[1] കവിഗുരു 'രവിവാസരി'ലെ മറ്റൊരു സദസ്സിൽ പങ്കുകൊള്ളാൻ എത്തിയിരുന്നു. ശരത്ചന്ദ്രനെ സംബന്ധിച്ചിടത്തോളം ആ സമ്മേളനം സുപ്രധാനമായിരുന്നു. കാരണം, അതു തന്റെ കൽക്കത്തയിലുള്ള വസതിയിൽ വച്ചാണ് കൂടിയതെന്നുള്ളതുതന്നെ. കവിയായ ഗിരജാകുമാർ ബോസ്, തന്റെ സഹോദര പുത്രി എന്നിവരുമൊരുമിച്ചാണ്, അദ്ദേഹം കവിഗുരുവിനെ സ്വാഗതം ചെയ്യാൻ പോയത്. കവിയുടെ ആഗ്രഹത്തെ മാനിച്ച്, അദ്ദേഹം വരുന്ന വിവരം നേരത്തെ പരസ്യമാക്കിയിരുന്നില്ല. പെട്ടെന്ന്, വന്നുകയറിയപ്പോൾ, സദസ്യർക്കുണ്ടായ സന്തോഷം എന്തുപറയാൻ! കവിയും വളരെയധികം സന്തോഷിച്ചു, അനേകം പരിചയക്കാരും ചെറുപ്പക്കാരായ സാഹിത്യകാരന്മാരും ഒരിടത്തുകൂടിയിരിക്കുന്നതു കണ്ടപ്പോൾ. ഒരു നീണ്ട പ്രസംഗത്തിലൂടെ, അദ്ദേഹം തന്റെ സാഹിത്യത്തേയും രചനാ പ്രക്രിയകളേയും വിശദീകരിച്ചു. 'വലാക്'യിൽ നിന്നു 'ഛബി' എന്ന കവിത ചൊല്ലി "തുമി കി കേവലി ഛബി ശുധു പടേ ലിഖാ."

അദ്ദേഹം രവിവാസരത്തിൽ അധിനായകപദം സ്വീകരിക്കാനും സമ്മതിച്ചു. ശരത്, മർമ്മസ്പർശിയായ വാക്കുകളിൽ പിന്നെയും ഒരിക്കൽകൂടി, കവിഗുരുവിനോടുള്ള തന്റെ ബഹുമാനം അറിയിച്ചു. സമ്മേളനം രാത്രി വളരെ ഇരുട്ടുന്നതുവരെ തുടർന്നു. കവി നേരത്തേപോയി. മാനത്തിന്റെയും അഭിമാനത്തിന്റെയും പ്രശ്നമെല്ലാം അവസാനിച്ചിരുന്ന കാലമായിരുന്നു അത്. ഇരുവരും പരസ്പരം വളരെ അടുത്തെത്തിയിരുന്നു. അടുത്തകൊല്ലം അദ്ദേഹത്തിന്റെ അറുപത്തിരണ്ടാമതു ജന്മദിനം വളരെയധികം സ്ഥലങ്ങളിൽ ആഘോഷിച്ചു. മുമ്പൊരിക്കലും ഉണ്ടാകാത്ത രീതിയിൽ, അത്ര വ്യാപകമായിത്തന്നെ. ഏതാനും കൊല്ലങ്ങളായി ആകാശവാണിയുടെ കൽക്കത്താ നിലയത്തിൽ നിന്ന് 'ശരത് ശർവരീ' എന്ന പേരിൽ ഒരു പരിപാടി നടത്തിവന്നിരുന്നു. ഇക്കൊല്ലം ആ പരിപാടി മുമ്പൊരി

---

(1) 1936 ജൂലായ്.

ക്കലും ഉണ്ടാകാത്ത മാതിരി വിജയകരമായി നടത്തപ്പെട്ടു[1]. ആ സമ്മേളനത്തിൽ അദ്ദേഹത്തിന്റെ നിരവധി സ്നേഹിതന്മാരും ആരാധകരും എത്തിച്ചേർന്നിരുന്നു — നാടൗറിലെ മഹാരാജാവ്, റോയ് ബഹാദൂർ ജലധരസെൻ, റോയ് ബഹാദൂർ എൻ.കെ.സെൻ, സർവശ്രീ കാളിദാസറോയ്, ഗിരിജാകുമാർ ബോസ്, കാജിനസ്രുൾ ഇസ്ലാം, വസന്തകുമാർ ചതോപാധ്യായ, നരേന്ദ്രദേവ്, മുകുന്ദചന്ദ്രദേവ്, ഹേമേന്ദ്രകുമാർ റോയ്, അവിനാശ്ചന്ദ്ര ഘോഷാൽ, അസമഞ്ജസ് മുഖോപാധ്യായ തുടങ്ങിയവർ. ശരത്ചന്ദ്രന്റെ കഥയായ 'സതി' യുടെ നാടക രൂപാന്തരം അഭിനയിക്കപ്പെട്ടു. അതു തികഞ്ഞ വിജയവുമായിരുന്നു.

സഭയിൽ ഹാജരായിരുന്നവരെല്ലാം തന്നെ അവരുടെ ഹൃദയാന്തർഭാഗത്തുനിന്നു ശരത്ചന്ദ്രനു ദീർഘായുസ്സ് നേർന്നു. എന്നാൽ ഹേമേന്ദ്രകുമാർ റോയ് ഭാവിയെ മണത്തറിഞ്ഞപോലെ തോന്നി. അദ്ദേഹം പറഞ്ഞു: "ഞാൻ മനുഷ്യനായ ശരത്ചന്ദ്രന്റെ ദീർഘായുസ്സിനെയല്ല, ആഗ്രഹിക്കുന്നത്. ഞാൻ ആഗ്രഹിക്കുന്നത്, സാഹിത്യകാരനായ ശരത്ചന്ദ്രന്റെ ദീർഘായുസ്സാണ്."

ആ ശുഭാശംസകൾക്കെല്ലാം ഹൃദയസ്പർശിയായ ഭാഷയിൽ മറുപടി പറഞ്ഞുകൊണ്ട്, ശരത്ചന്ദ്രൻ അറിയിച്ചു: "അറുപത്തിരണ്ടാമത്തെ വയസ്സിലേക്ക് കാലൂന്നി നിൽക്കുന്ന ഈ അവസരത്തിൽ, തന്റെ ജന്മദിനം പ്രമാണിച്ച് എല്ലാവരുടേയും ആശീർവാദത്തിനായി പ്രാർഥിക്കുന്നതിനു മുമ്പ്, രോഗശയ്യാവലംബിയായ രവീന്ദ്രനാഥനെ ഞാൻ ആദ്യമായി നമസ്കരിച്ചു കൊള്ളട്ടെ. സാഹിത്യ സാധനയിൽ ഏർപ്പെട്ടിരിക്കുന്ന എനിക്കു മാത്രമല്ല, ആർക്കായാലും ഈ ലോകത്തിൽ അദ്ദേഹത്തിന്റെ ആശീർവാദം ഒരു സമ്പത്താണ്. ഇന്നത്തെ ദിവസം ആ ആശീർവ്വാദം ഞാൻ ആവശ്യപ്പെടുകയാണ്. എന്റെ സാഹിത്യ സേവനത്തെ സംബന്ധിച്ചു ഞാൻ തന്നെ എന്തെങ്കിലും പറയാൻ വിചാരിക്കുന്നില്ല. പറയാനുള്ളത് ഇത്ര മാത്രമേയുള്ളു. വളരെയധികം ദുഃഖങ്ങളുടെ ഇടയിലൂടെയാണ്, ഈ സാധന സാവകാശത്തിൽ മുമ്പോട്ടു നീങ്ങിയത്. ഒരിക്കലും വിചാരിച്ചതല്ല, ഞാനൊരു സാഹിത്യകാരനാകുമെന്ന്. എന്റെ ഏതെങ്കിലും പുസ്തകം അച്ചടിക്കപ്പെടുമെന്നും.ആദ്യം എഴുതിയതെല്ലാം മറ്റുള്ളവരുടെ പേരു വച്ചാണ്, സങ്കോചവും സംശയവുംതന്നെ കാരണം. അതിനെല്ലാം എന്തെങ്കിലും വിലയുണ്ടെന്നു വിചാരിച്ചിരുന്നു പോലുമില്ല. പിന്നെ, വളരെക്കാലം, ഏതാണ്ട് പതിനഞ്ചു പതിനാറു കൊല്ലക്കാലം സാഹിത്യചർച്ചയുടെ അടുത്തേക്ക് എത്തിനോക്കുകപോലും ചെയ്തില്ല. അബദ്ധത്തിൽപ്പോലും മനസ്സിൽ തോന്നിയിരുന്നില്ല, എന്തെങ്കിലും

(1) 1937 ഡിസംബർ വെള്ളിയാഴ്ച സന്ധ്യ. (ബേതാർ ജഗത് 1.10.1937) ബേതാർ ജഗത്തിന്റെ റിപ്പോർട്ട് അസമഞ്ജസ് മുഖോപാധ്യായൻ ഉദ്ധരിച്ചിട്ടുണ്ട്.

എഴുതുമെന്ന് . . . . പിന്നെ, പല കാരണങ്ങളാലും ആ ജീവിതം . . . . ഒരു പക്ഷേ, എനിക്കു നിശ്ചയിച്ചിരുന്ന ജീവിതം അതായിരിക്കാം. അതെ; എനിക്കുവേണ്ടി ഭഗവാൻ നിശ്ചയിച്ചു വച്ചിരുന്ന ജീവിതം അതു തന്നെ ആയിരിക്കാമെന്നു തോന്നുന്നു. അതാണ്, ആഗ്രഹമില്ലായിരുന്നെങ്കിൽ തന്നെയും, ചുറ്റിക്കറങ്ങി ഇതിനിടയിൽ തന്നെ അറുപത്തൊന്നു വർഷം കഴിക്കേണ്ടിവന്നത്. നിങ്ങളുടെയെല്ലാം ഇടയിൽ വളരെക്കാലം കഴിഞ്ഞാലും ഇല്ലെങ്കിലും നിങ്ങൾ ഒരു കാര്യം തീർച്ചയായും ഓർക്കും, 'അദ്ദേഹം പറഞ്ഞിരുന്നു, വളരെയധികം ദു:ഖങ്ങളുടെ ഇടയിലൂടെ, തടസ്സങ്ങളെയെല്ലാം തള്ളിനീക്കി, അദ്ദേഹത്തിൻെറ സാഹിത്യ സാധന ക്രമേണ മുന്നേറിക്കൊണ്ടിരുന്നു'വെന്ന്." ഹേമേന്ദ്രകുമാറിൻെറ പ്രസംഗത്തെ പിൻതാങ്ങിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു: "ആരോഗ്യവും കർമ്മ ശക്തിയും ക്ഷയിക്കാതിരുന്നാൽ മാത്രമേ ദീർഘ ജീവിതം അഭികാമ്യമാകയുള്ളു. നാടിനെ സേവിക്കാനുള്ള കഴിവും വേണം. അങ്ങിനെയൊന്നുമല്ല, രോഗിയും മുടന്തനുമായി കഴിയേണ്ടതായിട്ടാണു വരുന്നതെങ്കിൽ, ആ ജീവിതം ആർക്കും തന്നെ അഭിലഷണീയമല്ല. സാഹിത്യകാരന് ഒട്ടും തന്നെയല്ല."

ശരത്ബാബു ഏതാണ്ടു മനസ്സിലാക്കിയ പോലെ തോന്നി, അക്കരെനിന്ന് രാജദൂതൻ ക്ഷണപത്രവുമായി വരാൻ പോകുന്നതായി. എന്തുകൊണ്ടെന്നാൽ, സ്കാട്ടിഷ് ചർച്ച് കോളേജിലെ, ബംഗാളി സാഹിത്യ സമിതിയുടെ അഭിനന്ദനത്തിനു മറുപടി ആയി അദ്ദേഹം പറഞ്ഞു, "ഒരു പക്ഷേ, 31, ഭാദ്രപദ് ഇനിയും വന്നില്ലെങ്കിലോ? അതാണ് ഇപ്പോൾ വരേണ്ടിവന്നത്. നിങ്ങളുടെ നിമന്ത്രണം തള്ളാൻ കഴിഞ്ഞില്ല. അറുപത്തി ഒന്നു വർഷം കഴിഞ്ഞു. ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. അറുപത്തിരണ്ടാമത്തേത് എങ്ങിനെ കഴിയുമോ എന്തോ. നിശ്ചയമില്ല. 31, ഭാദ്രപദ് ഇനിയും വന്നാൽ, അന്നു തീർച്ചയായും നിങ്ങളുടെ അടുത്തുവരാം."

മറ്റൊരു സന്ദർഭത്തിൽ പറഞ്ഞു, "എല്ലാകൊല്ലവും, വീണ്ടും, വീണ്ടും വരാറുണ്ട് 31 ഭാദ്രപദ്. പക്ഷേ, ഒരു ദിവസം ഞാനുണ്ടാവില്ല. അന്ന് ആരെങ്കിലും ഇക്കഥ വ്യഥയോടുകൂടി സ്മരിച്ചേക്കാം. മറ്റെന്തെങ്കിലും കാര്യത്തിൽ മുഴുകി ഇരുന്നുപോയാൽ മറക്കാനും മതി. അതുകൊണ്ടാണ്, ഇന്നു കൃതജ്ഞത വഴിയുന്ന ഹൃദയത്തോടെ എല്ലാവരെയും സ്മരിക്കുന്നത്. ഇനിയും ഭാദ്രപാദ് 31 വന്നാൽ എല്ലാവരെയും കാണാം. അല്ലെങ്കിൽ വിട."

യഥാർഥത്തിൽ അത് വിടവാങ്ങൽ തന്നെയായിരുന്നു. കാരണം, ഭാദ്രപദ് 31 വീണ്ടും വന്നു. പക്ഷേ, അന്നു ശരത്ചന്ദ്രനുണ്ടായില്ല. അതിന് ഏതാണ്ട് ഒരു വർഷം മുമ്പാണ്[1] ഡാക്കാ യൂണിവേഴ്സിറ്റി പിഎച്ച്.ഡി ബിരുദം നൽകി ശരത്ബാബുവിനെ ബഹുമാനിച്ചത്.

(1) 1936 ജൂലായ്

അദ്ദേഹത്തോടൊപ്പം ബഹുമാനിക്കപ്പെട്ടവരായിരുന്നു, ആചാര്യ പ്രഫുല്ലചന്ദ്ര റോയിയും സർ യദുനാഥ സർക്കാരും. എന്നും എന്ന പോലെ, അന്നും ഒരു പക്ഷം തുറന്ന ഹൃദയത്തോടെ അദ്ദേഹത്തെ പിൻതാങ്ങി. എന്നാൽ മറുപക്ഷം അത്രയും തന്നെ വാശിയോടെ എതിർക്കുകയും ചെയ്തു. ഒടുവിൽ ഡോക്ടർ രമേശ്ചന്ദ്ര മജുംദാർ യൂണിവേഴ്സിറ്റിയെ പറഞ്ഞു സമ്മതിപ്പിക്കുന്ന കാര്യത്തിൽ വിജയിച്ചു. ബിരുദം സ്വീകരിക്കാനായി ശരത് ഡാക്കയിലെത്തി. അപ്പോൾ ശരത് ബാബുവിനെ സൽക്കരിക്കാനുള്ള ഒരു മത്സരം തന്നെ കാണപ്പെട്ടു. മുസ്ലീം സാഹിത്യ സമ്മേളനത്തിന്റെ പത്താമത് വാർഷിക യോഗത്തിൽ അധ്യക്ഷതവഹിച്ചു[1]. കൂടാതെ യൂണിവേഴ്സിറ്റിയിലെ വിവിധ വിദ്യാർഥി സംഘടനകൾ, കമരുന്നീസാ ഗേൾസ് കോളേജ്, മിലൻ പരിഷത്, ശാന്തി സാഹിത്യ സമ്മിളിനി എന്നിവകളും ശരത്ചന്ദ്രനെ അഭിനന്ദിച്ചവരുടെ കൂട്ടത്തിൽപ്പെടുന്നു. ഊഴമിട്ട് അദ്ദേഹം തന്റെ പല സ്നേഹിതന്മാരുടെയും വീട്ടിൽ താമസിച്ചു. അധ്യാപകനായ ചാരുചന്ദ്ര ബന്ദോപാധ്യായയുടെ വീട്ടിൽവച്ച്, ബങ്കിമ സാഹിത്യത്തെ മുൻ നിറുത്തി ശ്രീ മോഹിത്‌ലാൽ മജുംദാറുമായി ദീർഘമായ ചർച്ചകൾ നടത്തി. ശരത്ചന്ദ്രൻ പലപ്പോഴും ബങ്കിമ സാഹിത്യത്തെ ആക്ഷേപിച്ചിട്ടുള്ള ആളാണ്. ആ വിരോധം ന്യായോചിതമാണെന്നു സമർഥിക്കാൻ വേണ്ടി, ദേവാനന്ദപുരത്തിലെ ബാലവിധവയായ നീരു ചേച്ചിയുടെ കഥ പറഞ്ഞു കേൾപ്പിച്ചു. പരദുഃഖ കാതരയായിരുന്നു അവൾ. എന്നാൽ മുപ്പത്തിരണ്ടാമത്തെ വയസ്സിൽ ചുവടൊന്നു പതറിപ്പോയി. അപ്പോൾ, ധർമ്മ നീതിയുടെ പേരിൽ ധർമ്മധുരന്ധരന്മാരായ സാമുദായിക കുത്തകവാദികൾ, ആ സ്ത്രീയെ ഇഞ്ചിഞ്ചായി ചാകാൻ ബാധ്യസ്ഥയാക്കിതീർത്തു[2]. ആ കഥ പറയുമ്പോൾ അദ്ദേഹത്തിന്റെ തൊണ്ട ഇടറി. കുറച്ചു നേരം മൗനം ഭജിച്ചിരുന്നു. ഇങ്ങിനെ മനുഷ്യനിലുള്ള ദേവനെ നാം അപമാനിക്കുന്നു. രോഹിണിയുടെ കളങ്കവും അതിനുള്ള ശിക്ഷയും ഇങ്ങിനെയുള്ളതാണ്. ഏതാണ്ടതുപോലൊരു സ്ത്രീകഥാപാത്രത്തിന് എന്തൊരു ദുർഗതിയാണ് ബങ്കിമചന്ദ്രൻ വരുത്തിവച്ചത്."

എന്നാൽ ബങ്കിംചന്ദ്രന്റെ പരിമിതികൾ അദ്ദേഹം മനസ്സിലാക്കിയിരുന്നില്ലേ? ഉവ്വ്. തീർച്ചയായും. പരിമിതികൾ ഇവയായിരുന്നു. ബങ്കിംചന്ദ്രൻ രവീന്ദ്രനാഥനെപ്പോലെ, കാലഘട്ടത്തിന്റെ സംസ്കാര വിശേഷത്തിൽ നിന്നുയർന്ന് 'ആംഖ് കീ കിർക്കിരി'യെപ്പോലുള്ള കൃതികൾ എന്തുകൊണ്ടു രചിച്ചില്ല, എന്നല്ലേ? പക്ഷേ, അവിടെയാണ്, അദ്ദേഹത്തിന് അബദ്ധം പറ്റിയത്. ഓരോ വ്യക്തിക്കുമുണ്ട്, അവന്റേതായ കഴിവ്. കഴിവുകേട് അപരാധവുമല്ല. അക്കാര്യം ശരത്ബാബു തന്നെ പലപ്പോഴും ഉദ്ഘോഷിച്ചിട്ടുള്ളതുമാണ്. ബങ്കിം

(1) അടുത്ത അധ്യായം നോക്കുക.

(2) പ്രഥമ പർവം പേജ് 46—47.

ചന്ദ്രനും തൻെറ കാലഘട്ടത്തോടു വിദ്രോഹഭാവം കാണിച്ചിട്ടുണ്ട്. ഒരതിർത്തിവരെ. പിന്നെയങ്ങോട്ട്, കഴിവില്ലാത്തവനായിത്തീർന്നു. അല്ലെങ്കിൽ കഴിവുകേടു കാണപ്പെടുന്നതായി തോന്നി. ശരത്ബാബുവും അങ്ങിനെയുള്ള കഴിവുകേടിനു വിധേയനായിട്ടില്ലേ? കാലഘട്ടത്തെ പരിഗണിക്കുമ്പോൾ, ബങ്കിംചന്ദ്രൻ പുരോഗമനക്കാരനായിരുന്നു. ഗതാനുഗതികന്യായം വിട്ട് ബുദ്ധിയെ അനുസരിക്കാൻ ശ്രമിച്ചിട്ടുണ്ട്. എഴുതിയിട്ടുമുണ്ട്. രണ്ടു മൂവായിരം കൊല്ലങ്ങൾക്കു മുമ്പ്, ഭാരതവർഷത്തിനു വേണ്ടി ഉണ്ടാക്കപ്പെട്ട നിയമങ്ങൾ, ഇപ്പോഴും അക്ഷരം പ്രതി അനുഷ്ഠിക്കുക, അസംഭവ്യമായ കാര്യമാണ്.

അക്കൊല്ലം ശരത്ചന്ദ്രൻ[1] ശാന്തിപുരത്തെ സാഹിത്യ സമാജത്തിൻെറ പന്ത്രണ്ടാമത് സമ്മേളനത്തിൽ മുഖ്യാധ്യക്ഷനായിരുന്നു. ബഹുമാനം അദ്ദേഹം അർഹിച്ചിരുന്നു. കിട്ടുന്നുമുണ്ടായിരുന്നു. എന്നാൽ, തന്നെ വിമർശിക്കുന്നത് പലപ്പോഴും അദ്ദേഹത്തിന് അരോചകമായി തോന്നാറുണ്ട്. പ്രശംസകളും അതുപോലെ രുചിച്ചിരുന്നില്ല. അന്നൊരു ദിവസം ഒരു ചെറുപ്പക്കാരൻ ചെന്ന് ഉദ്ഘോഷിച്ചു, ശരത്ചന്ദ്രനാണ്, ഏറ്റവും നല്ല എഴുത്തകാരനെന്ന്. ചാരുകസേരയിൽ കിടന്ന്, ഗുഡു ഗുഡു വലിക്കുകയായിരുന്നു ശരത്ബാബു. ഇടയ്ക്കിടെ, അതെ ഉവ്വ് എന്നൊക്കെ പറയുകയും ചെയ്തു. ഒടുവിൽ ആ ചെറുപ്പക്കാരൻ പറഞ്ഞു "വളരെ വിദേശീയ നോവലുകൾ വായിച്ചിട്ടുണ്ട്. പക്ഷേ, അങ്ങയുടെ നോവലുകളിൽ കാണപ്പെടുന്ന വേദന മറ്റെങ്ങും കണ്ടിട്ടില്ല. അവരുടെ കൃതികൾ വായിച്ചാൽ ഒരിക്കലും കണ്ണുകൾ ഈറനണിയാറില്ല. അങ്ങയുടെ കൃതികൾ വായിച്ച് എത്രമാത്രമാണ് കരഞ്ഞിട്ടുള്ളത്."

ശരത്ചന്ദ്രൻ ഇടയ്ക്കുകയറിപ്പറഞ്ഞു: "ഇല്ല. ഇല്ല. അങ്ങിനെ വളരെ കരയുന്നത് ഭംഗിയല്ല. കണ്ണുകൾ മോശമായിപ്പോകും. ഇടയ്ക്കിടെ ഹാസ്യകഥകളും വായിക്കൂ."

അതുകഴിഞ്ഞ്, ആ യുവാവു മാപ്പുചോദിച്ചു പിരിഞ്ഞു. അദ്ദേഹം പറഞ്ഞു: "മുഖസ്തുതി കേട്ടുകേട്ടു വലിക്കാനുള്ള പുകയില പോലും ചീത്തയായിപ്പോയി." പിന്നീടൊരുദിവസം വേറൊരു യുവാവ് പ്രഖ്യാപിച്ചു, "അങ്ങയുടെ കഥ 'സതി' വായിച്ചു. അങ്ങയ്ക്കല്ലാതെ മറ്റാർക്കു സാധിക്കും, ഇത്തരം കഥകൾ എഴുതാൻ? ബംഗാളി സാഹിത്യത്തിൽ അതുപോലുള്ള കഥകൾ ദുർലഭമാണ്." ശരത്ചന്ദ്രൻ ചോദിച്ചു "രവീന്ദ്രനാഥൻെറ കഥകൾ വായിച്ചിട്ടുണ്ടോ?"

"വായിച്ചിട്ടുണ്ട്. എന്നാൽ, ഇത്രയും നല്ലതല്ല."

"നല്ലപോലെ വായിക്കൂ. അപ്പോൾ മനസ്സിലാകും, അമ്മാതിരി കഥകൾ വിശ്വസാഹിത്യത്തിലില്ലെന്ന്."

---

(1) 1936 ജൂൺ

പ്രശംസയും നിന്ദയും ശരത്ചന്ദ്രനെപ്പോലുള്ള മനുഷ്യന്റെ ജീവിതത്തിൽ സഹജ സുലഭമായിരുന്നു. വിശേഷിച്ച്, നിന്ദ വളരെ സുപ്രധാനവുമത്രെ. എന്നാൽ, മൃത്യുലോകത്തിന്റെ വാതിൽക്കൽ മുട്ടി നിൽക്കുന്നവന്, അതൊന്നും തന്നെ വിശേഷാൽ അർഥമുള്ള തായി തോന്നുകയില്ല. ശരത്ബാബുവിന്റെ സ്ഥിതിയും ഏതാണ്ടതാ യിരുന്നു. മരണം വന്നു വാതിൽക്കൽ ശക്തിയായി മുട്ടി വിളിച്ചു കൊണ്ടു നിന്നപ്പോൾ, പ്രബോധ്കുമാർ സാന്യാൽ അദ്ദേഹത്തെ നിശിതമായി ആക്രമിച്ചു. ഏതാനും വർഷങ്ങൾക്കു മുമ്പ് ഇതേ പ്രബോധകുമാർ തന്നെ, ശരത് സാഹിത്യത്തെ മുക്തകണ്ഠം വാഴ്ത്തിയ ആളാണ്[1]. അദ്ദേഹത്തിന്റെ സഹജമായ സ്വഭാവ ചിത്രീകരണം, വിപുലമായ അനുഭവജ്ഞാനം, മധുര കോമളമായ ഭാഷാ ശൈലി, ശബ്ദപ്രയോഗ സാമർഥ്യം എന്നിവയിലെല്ലാം തന്നെ, സാന്യാൽ അത്യന്തം വിമുഗ്ധനായിരുന്നു. അതെ, പ്രബോധ കുമാർ, ശരത് സാഹിത്യത്തെ നിശിതമായി നിരൂപണം ചെയ്യുക മാത്രമല്ല, അദ്ദേഹത്തിന്റെ വ്യക്തിത്വത്തിൽ പോലും ക്ഷതമേൽ പിച്ചു. പറഞ്ഞു: "പറയാനുള്ള രീതി മാത്രമാണ്, ശരത്ബാബു വിന്റെ കൈമുതൽ. ഭാവിക്കു കൊടുക്കാനുള്ള കൈമുതലൊന്നും അദ്ദേഹത്തിന്റെ പക്കലില്ല. വാക്കും, പെരുമാറ്റവും, സ്വഭാവവും, പ്രവൃത്തിയും തമ്മിൽ യാതൊരു പൊരുത്തവും ഇല്ല."

ഇമ്മാതിരിയുള്ള രണ്ടുലേഖനങ്ങൾ, 'ശ്രീ ഹർഷ' മാസികയിൽ പ്രസിദ്ധീകരിച്ചു, കൊടുങ്കാറ്റഴിച്ചു വിട്ട പോലെ. പിന്നീട്, പക്ഷേ വിപക്ഷങ്ങളിൽനിന്നുയർന്ന വാദകോലാഹലങ്ങളുടെ ഒരു വേലി യേറ്റം തന്നെ ഉണ്ടായി. ശരത്ചന്ദ്രന്റെ സ്നേഹിതന്മാർ പറഞ്ഞു. ഇതെല്ലാം അസൂയകൊണ്ടുമാത്രമാണ്. പ്രബോധബാബുവിനെ അനുകൂലിക്കുന്ന ഒരു മനുഷ്യൻ ശരത്ചന്ദ്രന്റെ ഒരു ആരാധകന്റെ പേരുവച്ച്, ഒരു ലേഖനം എഴുതിവിട്ടു. "ബങ്കിമൻ, മൈക്കിൾ, രവീന്ദ്രൻ മുതലായവർ ഏതു ബംഗാളി ഭാഷയേയാണോ സേവിച്ചത്, ആ വംഗ വാണിയുടെ അംഗ പ്രത്യംഗങ്ങളിൽ, റംഗൂണിലെങ്ങോ വളർന്നു, തെരുവുതെണ്ടിയായ ശരത്ചന്ദ്രന്റെ പേന കഠിനമായ മുറിവകൾ ഏൽപ്പിച്ചു. അതുകാരണം ഭാഷാദേവിയുടെ ശരീരമാകെ പഴുത്തു ജീർണപ്രായമായി."

ശരത്ചന്ദ്രമിത്രമായ ആ പേരുകാരൻ, അദ്ദേഹത്തിന്റെ അടു ത്തുചെന്നു പറഞ്ഞു: "ഞാൻ ഇതിനു മറുപടി പറയാൻ ആഗ്രഹി ക്കുന്നു." ശരത്ചന്ദ്രൻ പറഞ്ഞു, "അരുത്. അങ്ങിനെയൊന്നും ചെയ്യരുത്. എനിക്കു പ്രയാസമാണ്, ഇതെല്ലാം സഹിക്കാൻ. എന്റെ പേരിൽ ഈ വാദ പ്രതിവാദങ്ങളൊക്കെ എന്തിനാണ്? ഞാൻ പറയുന്നതു കേൾക്കൂ. അടങ്ങിയൊതുങ്ങി ഇരിക്കൂ, മിണ്ടാതെ."

---

(1) 1932

പ്രബോധകുമാർ ഇങ്ങിനെയും എഴുതി. "ശരത്ചന്ദ്രൻ വൈദേശിക ഭാവധാര ദിലീപ്കുമാറിൽ നിന്നാണ് പഠിച്ചത്. രാഷ്ട്രീയം പഠിച്ചത് ശ്രീ കിരൺ ശങ്കർ റോയിയിൽനിന്ന്. വ്യാകരണം കാളിദാസ് റോയിയിൽനിന്നും." കാളിദാസ് റോയി അതിനെ പ്രതിഷേധിച്ചു കൊണ്ട് ഒരു ലേഖനമെഴുതി. അതുംകൊണ്ട് ശരത്ബാബുവിന്റെയടുത്തുചെന്നു. അതു വായിച്ചു കേട്ടു. പ്രശംസിച്ചു. പിന്നെ, അത് തന്റെ കയ്യിൽ വാങ്ങി. കഷണം കഷണമായി കീറി. പിന്നെ, ആ കഷണങ്ങൾ എരിയുന്ന ഹുക്കയുടെ കുഴലിലിട്ടു. ക്ഷണം കൊണ്ട് കത്തി ചാമ്പലായി. പറഞ്ഞു, "കാളിദാസ്, ചെറുപ്പക്കാരെയാണ് ഇങ്ങിനെ നിശിതമായി ആക്രമിക്കുന്നതെങ്കിൽ അതിനു പ്രയോജനമുണ്ട്. അവർക്ക് അടി ഏൽക്കാനുള്ള കരുത്തുണ്ട്. തിരുത്താനും കഴിയും. എന്നാൽ, എന്നെപ്പോലെ കുഴിയിലേക്കു കാലും നീട്ടി ഇരിക്കുന്നവന്റെ നേരെ, ഇങ്ങിനെയുള്ള ആക്രമണങ്ങൾ അഴിച്ചു വിട്ടാൽ എന്താണ് പ്രയോജനം? രണ്ടു ദിവസം കഴിഞ്ഞാലുടനെ പശ്ചാത്തപിക്കേണ്ടിവരും. എന്റെ കാലം കഴിഞ്ഞുപോയി. പോകുന്നതിനുമുമ്പു ഇനി ആരുമായും പിണങ്ങാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഇഷ്ടംപോലെ, ആര് എന്തുവേണമെങ്കിലും പറയട്ടെ. നിങ്ങൾ അതിനൊന്നും മറുപടി പറയണ്ട[1]."

പ്രബോധകുമാർ ഇത്രവേഗം ഇങ്ങിനെ നിഷ്ഠുരനാകാൻ കാരണമെന്താണ്? ചെറുപ്പത്തിന്റെ എടുത്തുചാട്ടവും പീഡിതന്മാരുടെ ഇടയിലെ ഏറ്റുമുട്ടലും മാത്രമാണോ, അതിനുള്ള കാരണം[2]? അദ്ദേഹത്തിന്റെ പേർക്ക് ശരത്ബാബു എഴുതിയ ഒരു കത്തിൽ നിന്നു മനസ്സിലാകുന്നത്, പ്രബോധകുമാർ തന്റെ ഒരു പുസ്തകമായ 'മഹാപ്രസ്ഥാനേർ പഥ'ത്തിന് ഒരു അവതാരിക എഴുതിക്കൊടുക്കാൻ ആവശ്യപ്പെട്ടിരുന്നുവെന്നും, എന്തു കാരണവശാലോ ശരത് ബാബുവിനു അത് സാധിച്ചില്ലെന്നുമാണ്. പ്രബോധ ബാബുവിന്റെ സംയമഹീനമായ കഠോരതയ്ക്ക് ഇതൊരു കാരണമാവില്ലേ?

ടോൾസ്റ്റോയ് ജീവിതകാലമത്രയും അന്യായത്തിനെതിരായും, തനിക്കു തന്നെ എതിരായും പൊരുതിയിരുന്നു. ഒടുവിൽ പറഞ്ഞു: "ഒരു പക്ഷേ, നിങ്ങൾക്കു സങ്കൽപിക്കാൻ കഴിയാതെ വന്നേക്കാം, മനുഷ്യൻ വാർധക്യത്തെ, അതായത് മൃത്യുവിനെ, സമീപിക്കുന്തോറും അവന്റെ സ്വഭാവം മാറാൻ തുടങ്ങുന്നു. ചക്രവർത്തിയായാലും കൊള്ളാം, തെണ്ടിയായാലും കൊള്ളാം, എല്ലാവരോടും സ്നേഹമായി പെരുമാറാമെന്നാകും."

---

(1) കുറച്ചു നാളിനകംതന്നെ അദ്ദേഹം മരിച്ചു. അന്ന് ആ വലിയ ശവയാത്രയിൽ പ്രബോധകുമാർ തന്റെ തോളിൽ ശവമഞ്ചം വഹിച്ചുകൊണ്ട് മുമ്പേ നടന്നു. അദ്ദേഹത്തിന്റെ ഓർമ്മയ്ക്കായി പ്രസിദ്ധപ്പെടുത്തിയ ഭാരതവർഷത്തിന്റെ രണ്ടു ലക്കങ്ങൾ അദ്ദേഹം തന്നെ എഡിറ്റു ചെയ്തു. താൻ ശരത് ബാബുവിനെ വളരെ സ്നേഹിച്ചിരുന്നുവെന്നും ലേഖകനോടു പറഞ്ഞു.

(2) 1933 ലെ കത്ത് അപൂർണം

അതു തന്നെയായിരുന്നു, ആന്തരികമായി ശരത്ചന്ദ്രൻെറ ആഗ്രഹവും. മരിക്കുന്നതിന് ആറുമാസം മുമ്പു ഇങ്ങിനെയൊരാക്രമണത്തിനു മറുപടിയായി അദ്ദേഹം പറഞ്ഞു.[1]

"പോകാനുള്ള ദിവസം വന്നിരിക്കുകയാണ്. പരാതിപറഞ്ഞു, കൂടുതൽ അസമാധാനം വിലയ്ക്കുവാങ്ങാൻ ആഗ്രഹമില്ല. ഇതാണ്, എൻെറ നിശ്ചയം. എന്നെ യഥാർഥത്തിൽ സ്നേഹിക്കുന്നവർക്ക് പ്രയാസമുണ്ടാകുമെന്നറിയാം. പക്ഷേ, സഹിക്കുകയല്ലാതെ പ്രതികാരത്തിനുള്ള മറ്റു വഴികളൊന്നുമില്ല."

സത്യത്തിൽ അദ്ദേഹത്തിൻെറ അവസാനത്തിൽ എത്തിയിരുന്നു. സർഗാത്മകശക്തി വളരെ നാൾ മുമ്പുതന്നെ ചേതനയറ്റ പോലെ തോന്നി. തോണിതുഴഞ്ഞു മുന്നേറുകയായിരുന്നില്ല, കയറിട്ടു കെട്ടി വലിച്ചു കേറ്റുകയായിരുന്നു. അന്നു ഹേമേന്ദ്രൻ ലേഖനം ആവശ്യപ്പെട്ടുകൊണ്ടുചെന്നു. അപ്പോൾ വളരെ ദുഃഖിതനായി അദ്ദേഹം പറഞ്ഞു: "എനിക്ക് ഇനി ലേഖനമൊന്നും തരാൻ സാധിക്കുകയില്ല. അസഹ്യമായ തലവേദനയുണ്ട്. പേന കൈകൊണ്ടു തൊടാൻ സാധ്യമല്ല."

ഹേമേന്ദ്രൻ പിന്നെയും നിർബന്ധിച്ചപ്പോൾ, അദ്ദേഹം കാതരഭാവം പൂണ്ടു പറഞ്ഞു: "വിശ്വസിക്കൂ! ഹേമേന്ദ്രാ! എനിക്കിനി എഴുതാൻ സാധ്യമാവില്ല. എൻെറ ശരീരസ്ഥിതി നിങ്ങൾക്കറിഞ്ഞുകൂടാ. എനിക്കിനി എഴുതാനേ സാധ്യമല്ല."

## 25

രാഷ്ട്രീയ മണ്ഡലത്തിലും ക്രിയാത്മകമായ സഹയോഗം ഒന്നും ഉണ്ടായിരുന്നില്ല. എന്നാൽ, സാമുദായിക പ്രശ്നങ്ങളെപ്പറ്റി പലപ്പോഴും തൻെറ വിചാരങ്ങൾ സ്പഷ്ടമായിത്തന്നെ വ്യക്തമാക്കാനുള്ള അവസരം ലഭിച്ചിരുന്നു. നേതാക്കന്മാരെ കൂടെക്കൂടെ വിമർശിച്ചിരുന്നു. ഒരിക്കലും അശിഷ്ടത കാണിച്ചിരുന്നില്ല. തൻെറ ഒരു സ്നേഹിതനോട് ഒരിക്കൽ പറഞ്ഞു. "വലിയ ആളുകളുടെ പ്രവൃത്തികളെ വിമർശിക്കുന്നതിൽ ദോഷമൊന്നുമില്ല. എന്നാൽ പറയുന്നത് ബഹുമാനത്തിന് ഊനം തട്ടാത്ത രീതിയിലായിരിക്കണമെന്നുമാത്രം."

സാമുദായിക പ്രശ്നത്തിൻെറ പേരിൽ മദനമോഹന മാളവ്യയും ശ്രീ അണേയും[2] കോൺഗ്രസ്സിൽ നിന്നു പിരിഞ്ഞ്, ഒരു പ്രത്യേക സംഘം രൂപീകരിച്ചപ്പോൾ, അത് അദ്ദേഹത്തിന് ഒട്ടും തന്നെ ഇഷ്ടമായില്ല. ശരത്ചന്ദ്രൻ കോൺഗ്രസ്സിനുള്ളിൽ നിന്നുകൊണ്ട് ഏതെങ്കിലും പക്ഷം പിടിക്കുമായിരുന്നു. പക്ഷേ, അതിനെ ദുർബലമാക്കാൻ ഒരിക്കലും ഒരുങ്ങിയിരുന്നില്ല. അദ്ദേഹം പറഞ്ഞു: "ഈ പുതിയ

---

(1) 1937 ജൂലായ് 9

(2) 1934 ജൂലായ് 'വർത്തമാൻ രാജനീതിക് പ്രസംഗ്', ശാരദീയാ നാഗരിക് പത്രിക

പ്രസ്ഥാനത്തിനു നേതൃത്വം കൊടുക്കുന്നവരോട് എനിക്കു വളരെ ബഹുമാനമുണ്ട്. കാരണം, അവർ ഏകാഗ്രനിഷ്ഠയോടെ പ്രവർത്തിക്കുന്ന സമർത്ഥന്മാരായ പൊതുജനപ്രവർത്തകരായിരുന്നതു തന്നെ. നാടിൻെറ രാഷ്ട്രീയ സേവന ചരിത്രത്തിൽ അവരുടെ സംഭാവനയും കുറച്ചൊന്നുമല്ല. എന്നാൽ നാടിൻെറ കദനഭാരം കോൺഗ്രസ്സിനെക്കാൾ കൂടുതൽ ചുമക്കുന്നത് തങ്ങളാണെന്നു തെളിയിക്കാൻ വേണ്ടി, ഒരു പുതിയ പാർട്ടിയൊന്നും ഉണ്ടാക്കേണ്ട ആവശ്യമൊന്നും ഉണ്ടായിരുന്നെന്ന് എനിക്കഭിപ്രായമില്ല. നാട്ടിലെ ഏറ്റവും മഹത്തായ രാഷ്ട്രീയ സംഘടന കോൺഗ്രസ്സാണ്. ജാതി വ്യത്യാസങ്ങൾക്കെതിരെ ചിരകാലമായി പൊരുതിക്കൊണ്ടു പോരുകയും ചെയ്യുന്നുണ്ട്. ഇന്ന്, അതിനെ കുറെ ഇടിച്ചു കാണിക്കാനുള്ള ശ്രമം ചെയ്യുക വഴി, ആരുടെയെങ്കിലും വ്യക്തിപരമായ അന്തസ്സു വർധിച്ചിട്ടുണ്ടോ ഇല്ലയോ എന്നൊന്നും എനിക്കറിഞ്ഞുകൂടാ. എന്നാൽ, നാടിൻെറ അന്തസ്സ് അൽപം പോലും വർധിച്ചിട്ടില്ല.

"ദേശ സേവനം ഒരു ധർമ്മമാണെന്നു വിചാരിക്കപ്പെടുന്നതു വരെ കുറെയൊക്കെ വഞ്ചന അതിൽ കടന്നു കൂടാൻ ഇടയുണ്ട്. അക്കാര്യം ദിവസം ചെല്ലുന്തോറും എനിക്ക് ബോധ്യമാകുന്നുമുണ്ട്. ധർമ്മം (മതം) നാടിനെക്കാൾ വലുതായി കണക്കാക്കപ്പെടുമ്പോൾ അപ്പോഴും ആപത്തുതന്നെ. മഹാത്മജിക്കറിയാം; വർക്കിംഗ് കമ്മിറ്റിക്കുമറിയാം, അവർക്ക് തെറ്റുപറ്റിയിട്ടില്ലെന്ന്. മാളവ്യജിയുടേയും ശ്രീ അണേയുടേയും എതിരായ പ്രവൃത്തികളും അവരെ പിൻതിരിപ്പിക്കാൻ പര്യാപ്തമായില്ല. അതുകൊണ്ട് കോൺഗ്രസ്സുമായുള്ള ബന്ധം ഉപേക്ഷിച്ചാൽ തന്നെയും, അതിന് ഈ കുഴപ്പങ്ങളുമായി യാതൊരു ബന്ധവും ഉണ്ടായിരിക്കുകയില്ല.

"ഒരു കാര്യം എനിക്കും അറിയാം. ബംഗാളിലെ മുഹമ്മദീയരും ജോയിൻറ് എലക്റ്റോറൽ, അതായത് സംയുക്ത വോട്ടവകാശം വേണമെന്നുള്ള ആവശ്യം ഉന്നയിച്ചു തുടങ്ങിയിട്ടുണ്ട്. അതുണ്ടായില്ലെങ്കിൽ, ദോഷം ആർക്കാണെന്നുള്ള കാര്യം അവർക്ക് നന്നായറിയാം. കൂടുതലും ധനവാന്മാരായ മുസൽമാന്മാരാണ്, നായമ്പ്, ഗുമസ്തൻ, വക്കീൽ, ഡോക്ടർ എന്നിവരുടെ ജോലികൾ ചെയ്യുന്ന സ്വജാതിക്കാരേക്കാൾ, ഹിന്ദുക്കളായ ജോലിക്കാരിലാണ് കൂടുതൽ വിശ്വാസം അർപ്പിക്കുന്നതെന്ന കാര്യം മറന്നതുകൊണ്ടു കാര്യമായില്ല. അതോടൊപ്പം ഓരോ ഹിന്ദുവും മനസ്സ് കൊണ്ടും ഹൃദയം കൊണ്ടും രാഷ്ട്രവാദിയാണെന്നും ഞാൻ പറയുന്നു. ധർമ്മ വിശ്വാസത്തിലും, അവർ മറ്റാർക്കും പിന്നിലല്ല. അനേകം പേരുടെ തപസ്സിൻെറ ഫലമാണ്, അവരുടെ വേദങ്ങളും ഉപനിഷത്തുകളും. തപസ്സിൻെറ അർത്ഥം ചിന്തനയെന്നാണ്. വളരെയധികം ആളുകളുടെ വളരെയധികം മനന ചിന്തനകളുടെ ഫലമായി യാതൊരു ധർമ്മമാണോ രൂപം കൊണ്ടത്, അതിനു നിയമസഭയിൽ സീറ്റുകൾ കുറഞ്ഞുപോയാൽ, ആ ധർമ്മം നാശമടയുമെന്നു പറഞ്ഞു ഭയപ്പെടു

ന്നതുകൊണ്ട് ഒരു പ്രയോജനവുമില്ല.''

എന്നാൽ രണ്ടു കൊല്ലം കഴിഞ്ഞു, ആ സാമുദായിക വിഭജനം പ്രത്യക്ഷമായപ്പോൾ. അതിനെ എതിർക്കുന്ന കാര്യത്തിൽ അദ്ദേഹത്തിനു സങ്കോചമൊന്നുമുണ്ടായില്ല. അതുകൊണ്ടു ബംഗാളിലെ ഹിന്ദുക്കൾക്കുണ്ടാകുന്ന നഷ്ടത്തിനെതിരെ ശബ്ദമുയർത്താൻ, രവീന്ദ്രനാഥ ടാഗോറിൻെറ അധ്യക്ഷതയിൽ ടൗൺ ഹാളിൽ ഒരു സമ്മേളനം കൂടുകയുണ്ടായി(1). അന്നു സ്പഷ്ടമായ ഭാഷയിൽ അദ്ദേഹം പറഞ്ഞു: ''ഈ പുതിയ ഭരണ വ്യവസ്ഥ അത്യന്തം ചീത്തയാണ്. അവസാനമില്ലാത്ത ആ ദോഷം കൊണ്ട് ഏറ്റവും നഷ്ടം ബംഗാളിലെ ഹിന്ദുക്കൾക്കു തന്നെയാണുണ്ടായിട്ടുള്ളത്. നിയമത്തിൻെറ ആണി അടിച്ചുകയറ്റി അതിനെ എന്നെന്നേക്കുമായി ചെറുതാക്കിയിരിക്കുകയാണ്. എന്നാൽ നാട്ടിലെ മുസ്ലീം സഹോദരന്മാർക്ക് പത്തു പന്ത്രണ്ടു സീറ്റുകൾ കുടുതൽ ലഭിച്ചുവെന്നതും ഒരു പരമാർഥമാണ്. അതുകൊണ്ട് ഞാൻ അവരോടു പറയുകയാണ്, അന്യായവും അനീതിയും ഒരാളോടു മാത്രം കാണിച്ചാലും അത് അമംഗളകരമത്രെ. അതുകൊണ്ട് അവസാനംവരെ, മുസൽമാനോ, ഹിന്ദുവിനോ മാതൃഭൂമിക്കോ ആർക്കും തന്നെ മംഗളമുണ്ടാകയുമില്ല.''

അന്നു തന്നെ ഇതുപോലുള്ള മറ്റൊരു സമ്മേളനം അൽബർട്ട് ഹാളിൽകൂടി. ശരത്ചന്ദ്രനായിരുന്നു അധ്യക്ഷൻ. അവിടെയും പറഞ്ഞതു മറ്റൊന്നുമായിരുന്നില്ല. ''ഇത്ര വലിയ ഒരനീതി നമ്മുടെ മേൽ—ഹിന്ദുക്കളുടെ മേൽ —ഉണ്ടായിക്കഴിഞ്ഞിട്ടും, അത് മനസ്സിലാക്കിയിട്ടും, നാം മിണ്ടാതിരുന്നു. ഇത് ഏറ്റവും അധികം ദുഃഖകരമായ ഒരു വസ്തുതയാണ്. അവർക്കതറിയാൻ പാടില്ലേ? ഈ വിഷം, ഈ ക്ഷോഭം, ഹിന്ദുക്കളുടെ ഹൃദയത്തിൽ കുന്നുകൂടിക്കൊണ്ടിരുന്നാൽ, അതൊരു ദിവസം പ്രത്യക്ഷരൂപം കൈക്കൊള്ളുമെന്ന്? ഇങ്ങിനെ, ഒരുനാടും മുമ്പോട്ടു പോവില്ല. ഒരു ജാതിയും ജീവിക്കുകയുമില്ല. ഇത്അവരുടേയും മാതൃഭൂമി തന്നെയാണല്ലോ. കൊടുത്തതുകൊണ്ടു മാത്രമായില്ലല്ലോ. സ്വീകരിക്കാനുള്ള കഴിവും ഒരു കഴിവാണല്ലോ. ഇന്ന്, അവർ വിചാരിക്കുകയാണ്, ബ്രിട്ടീഷ് ഗവണ്മെൻറ് കൊടുത്തതുകൊണ്ട് അവർക്ക് കിട്ടിയെന്ന്. എന്നാൽ, ഒരു ദിവസം അവർക്ക് മനസ്സിലാകും, ഇതിൽ കൂടുതൽ ഒരു തെറ്റു വേറെ ഇല്ലെന്ന്. ഞാൻ എൻെറ മുസ്ലീം സഹോദരന്മാരോടു പറയുന്നു, നിങ്ങൾ സംസ്കാരത്തിൽ ദൃഷ്ടി ഉറപ്പിച്ചു നിൽക്കുക; സാഹിത്യത്തിൽ ദൃഷ്ടി ഊന്നുക. കൊച്ചു കുട്ടികളെപ്പോലെ മൂർച്ചയുള്ള കഠാരയും കയ്യിലെടുത്തു, ഹാലിളകി, കണ്ണിൽ കാണുന്നവരെയെല്ലാം വെട്ടിമുറിച്ചുകൊണ്ടു നടക്കരുത്.''

പത്തുകൊല്ലം മുമ്പു കൽക്കത്തയിൽ സാമുദായിക ലഹള ഉണ്ടായി(2). അപ്പോൾ ശരത്ബാബു ഒരു ലേഖനം എഴുതി. 'വർത്ത

(1) 1936 ജൂലായ് 15. (2) 1926

മാൻ ഹിന്ദു മുസൽമാൻ സമസ്യ' എന്ന പേരിൽ. അതിൽ പറഞ്ഞിരുന്നു: "ഭാരതം സ്വതന്ത്രമായാൽ മുസൽമാന്മാരും സ്വതന്ത്രരാകും. ഈ സത്യത്തിൽ ഒരു നാളും നിഷ്കപടമായ വിശ്വാസം അർപ്പിക്കാൻ അവർക്ക് സാധിക്കുകയില്ല. എന്നാൽ, അവർ ഒരിക്കൽവിശ്വസിക്കും. അവർക്ക് അവരുടെ ധർമ്മത്തോടുള്ള മോഹം തെല്ലൊന്നു കുറയുമ്പോൾ, ഏത് മതമായിരുന്നാലും, അതിന്റെ യാഥാസ്ഥിതികത്വത്തെച്ചൊല്ലി, അഭിമാനം കൊള്ളുന്നതുപോലെ, മനുഷ്യനെ സംബന്ധിച്ചു ലജ്ജാകരമായി, അപരിഷ്കൃതമായി മറ്റൊന്നുമില്ലെന്നു മനസ്സിലാകുമ്പോൾ, മാത്രം. എന്നാൽ, അവരിതു മനസ്സിലാക്കാൻ ഇനിയും വളരെ വൈകും. ലോകത്തിലുള്ളവരെല്ലാം യോജിച്ച്, മുഹമ്മദീയന്റെ വിദ്യാഭ്യാസത്തിനുള്ള ഏർപ്പാടുകൾ ചെയ്യാത്തപക്ഷം, ഇവരുടെ കണ്ണുകൾ എന്നെങ്കിലും തുറക്കുമോ എന്ന കാര്യത്തിലും സംശയമുണ്ട്. നാടിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള പോരിൽ, നാട്ടിലുള്ള മനുഷ്യരെല്ലാം അരയും തലയും മുറുക്കി രംഗത്തേക്ക് വരുന്നുണ്ടോ? അമേരിക്കക്കാർ സ്വാതന്ത്ര്യത്തിനു വേണ്ടി സമരം ചെയ്തപ്പോൾ, ആ നാട്ടിലെ പകുതിയിലധികം വരുന്ന ജനങ്ങൾ ഇംഗ്ലീഷുകാർക്ക് അനുകൂലമായിരുന്നു. അയർലണ്ടിന്റെ വിമോചന സമരത്തിൽ, അവിടുത്തെ എത്രയാളുകൾ പങ്കെടുത്തു? ഇന്നു റഷ്യ ഭരിക്കുന്ന ബോൾഷേവിക്ക് (കമ്മ്യൂണിസ്റ്റ്) സർക്കാർ ആ രാജ്യത്തെ ജനസംഖ്യയുടെ കണക്കുവച്ചു നോക്കുമ്പോൾ, ഒരു ശതമാനം പോലും വരുമെന്നു തോന്നുന്നില്ല. ആൾക്കൂട്ടത്തിന്റെ വലിപ്പം കണ്ടുകൊണ്ടു മാത്രമല്ല, സത്യാസത്യത്തെപ്പറ്റി തീരുമാനം എടുക്കുന്നത്. അവർ അനുഷ്ഠിക്കുന്ന തപസ്സ്, അവരുടെ ഏകാഗ്രമായ ശ്രദ്ധ; ഇതെല്ലാം കണ്ടാണ്, അക്കാര്യം നിർണയിക്കുന്നത്. ഈ ഏകാഗ്ര തപസ്സിന്റെ ചുമതല നാട്ടിലെ ചെറുപ്പക്കാരുടെ ചുമലിലാണ്. ഹിന്ദു മുസ്ലീം മൈത്രിയെപ്പറ്റി ആലോചിക്കുന്നതും അവരുടെ ജോലിയല്ല. ഈ ഒരു യുക്തിയാണ്, അഥവാ കുടനീതിയാണ്, ഭാരത സ്വാതന്ത്ര്യത്തിനുള്ള ഏകമാത്രമായ ഉപായം എന്നു വിളിച്ചു പറഞ്ഞുകൊണ്ടു നടക്കുന്ന ഇവിടുത്തെ രാഷ്ട്രീയ പാർട്ടിക്കാരുണ്ടല്ലോ, അവരുടെ പുറകെ, അവർക്ക് സിന്ദാബാദു വിളിച്ചു സമയം പാഴാക്കിക്കൊണ്ടു നടക്കുന്നതും അവരുടെ ജോലിയല്ല. ലോകത്തിൽ ഇങ്ങിനെയുമുണ്ട്, ചില വസ്തുക്കൾ. അവ വേണമെന്നുണ്ടെങ്കിൽ അവയോടുള്ള മോഹം ഉപേക്ഷിക്കണം. അമ്മാതിരിയൊരു വസ്തുവാണ്, ഹിന്ദു മുസ്ലീം ഐക്യവും. അതിനെ സംബന്ധിച്ചുള്ള ആശ തീരെ വെടിയുക; പിന്നെയും പ്രവൃത്തിയിൽ മുഴുകുക. എന്നാൽ മാത്രമേ, ഒരു പക്ഷേ, എന്നെങ്കിലും തീരെ അപ്രാപ്യമായ ഈ നിധി ലഭിക്കുകയുള്ളുവെന്നു തോന്നുന്നു. ഒരാളുടെ മാത്രം പരിശ്രമം കൊണ്ട്, യോജിപ്പുണ്ടാകുകയില്ലെന്നുള്ളതാണ് അതിനു കാരണം. യോജിപ്പു രണ്ടു കൂട്ടരുടേയും ഹൃദയം തുറന്ന ആഗ്രഹത്തിന്റെ ഫലമാണ്. "

ഡാക്കയിൽ മുസ്ലീം സാഹിത്യ സമാജത്തിന്റെ പത്താമത് വാർഷിക സമ്മേളനത്തിൽ, അധ്യക്ഷത വഹിച്ചുകൊണ്ട്, ഒരിക്കൽ കൂടി തന്റെ വീക്ഷണഗതി വ്യക്തമാക്കി[1]. "വാജിദ് അലീ സാഹബ് വളരെയധികം ഹൃദയ വിദാരകമായ ഒരു കാര്യമാണ് ഇവിടെ പറഞ്ഞത്. വാസ്തവത്തിൽ വിഷമകരവും അനാത്മീയവുമായ രണ്ടു സംസ്കാരങ്ങളുടെ സംഘർഷത്തിന്റെ ഫലമാണ് ഈ വിക്ഷോഭമെല്ലാം. അതിനെ ആക്ഷേപിച്ചതുകൊണ്ടോ, അതിൽ ദുഃഖിച്ചതു കൊണ്ടോ പ്രയോജനമില്ല. ഹിന്ദുവിനു മുസൽമാനെ മനസ്സിലാക്കാൻ കഴിയുന്നില്ല. അതുകൊണ്ടാണ് എമ്പാടും ദുഃഖത്തിന്റെ കരുണ സ്വരം കേൾക്കുന്നത്. അവന്റെ ഭാരതീയമായ കർമ്മവും സമുദായവും സംസ്കാരവും അവന്റെ മനസ്സിനെ സങ്കുചിതമാക്കിയെന്നും ദൃഷ്ടികളെ മറച്ചു കളഞ്ഞെന്നും വരാം. തന്റെ വളപ്പു വിട്ടു വെളിയിൽ ചാടി സഞ്ചരിക്കാൻ കഴിയുന്നില്ല. ചിരകാലമായി തന്റെ ആഭിജാത്യത്തിലും ശ്രേഷ്ഠതയിലും അഭിമാനം കൊള്ളുന്നവർ ആരോ, പരാജയത്തിന്റെ പഴയ രോഷം ഇന്ന് ആരുടെയുള്ളിലാണോ അക്ഷുണ്ണമായി കുടികൊള്ളുന്നത്, യുദ്ധം ചെയ്യാതെ സൂചി കുത്താനുള്ള സ്ഥലം പോലും കൊടുക്കുകയില്ലെന്നുള്ള അവസാനമില്ലാത്ത പിടിവാശി ആരിലാണോ സ്ഥിതിചെയ്യുന്നത്, അയാളുടെ ബുദ്ധി സ്വതന്ത്രമാണെന്നു പറയാൻ പ്രയാസമാണ്. സ്വതന്ത്രമായാൽ പിന്നെ നടക്കുകയില്ല. നടക്കാൻ സാധിക്കുകയില്ല. അത് പിന്നെ ജഡ വസ്തുവാണ്. ഇങ്ങിനെയുള്ള ആത്മകേന്ദ്രിതവും പരവിമുഖവും ജഡവുമായ ബുദ്ധിയുടെ പരിവേഷം, മുസൽമാനെ അവന്റെ ജന്മഭൂമിയിൽ തന്നെ പരദേശിയാക്കിത്തീർത്തു. ഭാരതത്തിലെ മണ്ണിന്റെ രസം കൊണ്ട് രസമയമായിട്ടും അവന്റെ മനസ്സ് നനയുന്നില്ലാത്ത മട്ടാണ്.

"ഞാൻ പറഞ്ഞല്ലോ, വിഷമകരവും അനാത്മീയവുമായ രണ്ടു സംസ്കാരങ്ങളുടെ സംഘർഷ ഫലമായിട്ടാണ്, ഈ വിക്ഷോഭമെന്നും അതിനെ ആക്ഷേപിക്കുന്നത് വെറുതെയാണെന്നും. നാം ഇരുവരും ഇരുകൂട്ടരുടേയും അയൽക്കാരാണ്. നമ്മുടെ ആകാശവും വായുവും ജലവും എല്ലാം ഒന്നുതന്നെ. മാതൃഭാഷ ഒന്നാണെന്ന കാര്യവും നാം അംഗീകരിക്കുന്നുണ്ട്. പിന്നെയും, ഏറ്റുമുട്ടൽ വളരെയധികം കഠോരമായിക്കാണുന്നു. അക്ഷേപിച്ചതുകൊണ്ടു ഫലമില്ല. വാസ്തവത്തിൽ ഈ ഒരു മനോഭാവമാണ്, ഹിന്ദുമുസൽമാന്മാർക്കുള്ളതെങ്കിൽ പിന്നെ മനുഷ്യന് അതിൽ കവിഞ്ഞൊരു ദുർഗതി വരാനില്ലെന്നാണ് എനിക്ക് പറയാനുള്ളത്. ഞാൻ ചോദിക്കുകയാണ്, രവീന്ദ്രനാഥന്റെ ബുദ്ധിയും ജഡബുദ്ധിയാണോ? അദ്ദേഹത്തിന്റെ മനസ്സ് മുക്തമായിട്ടില്ലേ? അത് സത്യമാണെങ്കിൽ വാജിദ് അലി

(1) 1936 ജൂലായ് 31

സാഹബിന് ഈ ഭാഷ എവിടുന്നുകിട്ടി? സഹജസുന്ദരമായ രീതിയിൽ, അനായാസമായി തന്റെ മനോഭാവങ്ങളെ വ്യക്തമാക്കാനുള്ള കഴിവ്, അദ്ദേഹത്തിനു ആരാണ് കൊടുത്തത്? ഇക്കാലത്ത് പ്രത്യക്ഷമായോ പരോക്ഷമായോ രവീന്ദ്രനാഥനോടു കടപ്പെടാത്ത സാഹിത്യകാരൻ ഏതാണ്? സാഹിത്യം ധർമ്മഗ്രന്ഥമല്ല. അത് തന്റെ വിശാല പരിധിക്കുള്ളിൽ, തന്റേതായ മാധുര്യമൊന്നു കൊണ്ടുമാത്രം എല്ലാവരെയും വശീകരിച്ചു തന്റെ വശത്താക്കിയിരിക്കുകയാണ്. അതുകൊണ്ട്, ഇന്ന് ആർക്കും അതിന്റെ യഥാർഥമായ ഒരു നിർദേശം ലഭിച്ചിട്ടില്ല. സാഹിത്യമെന്താണ്? രസവസ്തു എന്താണ്? ഇക്കാര്യത്തിൽ എത്രമാത്രം തർക്കമാണുള്ളത്. എത്രയോ അഭിപ്രായ വ്യത്യാസങ്ങൾ! ആർക്കും ഹിതമല്ലാത്ത ഈ മറയെ സംബന്ധിച്ചു, മിജാതുർറഹിമാൻ സാഹബ്, 'ബുൽബുൽ' മാസികയുടെ മിഥുന മാസത്തെ ലക്കത്തിൽ വന്ന തന്റെയൊരു ലേഖനത്തിൽ, വളരെയധികം നിഷ്കരുണനായിപറയുകയുണ്ടായി: ശരത് ബാബു തന്റെ കുട്ടക്കണക്കിനുള്ള നോവലുകളിൽ, അങ്ങിങ്ങായി മുസ്ലിം സമുദായത്തിന്റെ യാതൊരു ചിത്രമാണോ വരച്ചു കാട്ടിയിട്ടുള്ളത്, അവ മുസ്ലിം സമുദായത്തിലെ ശരിക്കും ഉയർന്ന നിലയിലുള്ള ആളുകളുടെയല്ലെന്ന്. എന്നാൽ, ഞാനൊന്നു ചോദിക്കട്ടെ. ഒരു നോവൽ ശ്രേഷ്ഠമാണ്, അഥവാ മോശമാണ്, നല്ലതാണ്, അഥവാ ചീത്തയാണ് എന്നുള്ളതിന് ഉയർന്ന നിലവാരത്തിലും താഴ്ന്ന നിലവാരത്തിലും ജീവിക്കുന്ന കഥാപാത്രങ്ങളാണോ മാനദണ്ഡം? അതാണ്, അദ്ദേഹത്തിന്റെ അഭിമതമെങ്കിൽ ഞങ്ങൾ തമ്മിൽ യോജിക്കാൻ പോകുന്നില്ല. യോജിക്കണ്ട; പോട്ടെ. എന്നാൽ ഉപസംഹാരമായി അദ്ദേഹം പറഞ്ഞു: ശരത്ചന്ദ്രൻ ഹിന്ദു സമുദായത്തിന്റെ വിവിധ ദോഷങ്ങളേയും സമസ്യകളേയും ആസ്പദമാക്കി വളരെ യധികം കഥകളും നോവലുകളും എഴുതിയിട്ടുണ്ട്. അവയിലെല്ലാം പ്രതികാരത്തെ മുൻനിറുത്തി തന്റെ സമുദായത്തിന്റെ മേൽ ചാട്ടവാറടികൾ ഏൽപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഉദ്ദേശ്യശുദ്ധിയാൽ പ്രചോദിതമായ, ആ നിർദയമായ ചാട്ടവാറടികളെ മുസ്ലിം സമുദായം അതിന്റെ മുഖത്ത് നേരിയ മ്ലാനതപോലും കാണിക്കാതെ സ്വീകരിക്കുമോ? അക്കാര്യം എനിക്ക് ഉറപ്പിച്ചുതന്നെ പറയാൻ കഴിയും. ബംഗാളിലെ കഥാസാഹിത്യ സമ്രാട്ടിനോട് ഒരിക്കലൊന്നു പരീക്ഷിച്ചു നോക്കാൻ അപേക്ഷിച്ചു കൊള്ളുന്നു.

"അന്ന്, ജഗന്നാഥ ഹാളിൽ എനിക്കു തന്ന സ്വീകരണത്തിനു മറുപടി പറയവേ, ഇതിനുള്ള ഉത്തരം നൽകിയിട്ടുണ്ട്. ഹാർദികമായ ശുഭാശംസകൾ ഇവർ എങ്ങിനെയാണ് സ്വീകരിക്കുന്നതെന്ന്, ഈ ലോകത്തോടു യാത്ര പറയും മുമ്പു ഞാൻ കണ്ടിട്ടു പോകും. ഇരിക്കട്ടെ. അതെന്തായാലും മനുഷ്യന് അവന്റെ ആഗ്രഹം പ്രകടിപ്പിക്കാൻ മാത്രമേ കഴികയുള്ളു. അത് സഫലമാകുന്ന കാര്യം വാക്കിനും മനസ്സിനും അഗോചരമായ മറ്റൊരാളെ ആശ്രയിച്ചാണിരിക്കുന്നത്.

അന്ന്, ആഹാരം കഴിച്ചുകൊണ്ടിരുന്നപ്പോൾ 'ഹിസ് എക്സലൻസി' ഗവർണറും എന്നോടു ചോദിച്ചത് ഇതുതന്നെയാണ്. ഞാൻ പറഞ്ഞു. 'ഞാൻ രണ്ടു സമുദായങ്ങളുടേയും ആശീർവാദത്തോടുകൂടി, എന്റെ ഉദ്ദേശ്യം നിറവേറ്റാൻ ആഗ്രഹിക്കുന്നു. ശരിക്കും സമുദായങ്ങളുടെയല്ല, രണ്ടു സമുദായങ്ങളിലേയും സാഹിത്യകാരന്മാരുടെ ആശീർവാദം. ഏത് ഭാഷയിലുള്ള സാഹിത്യത്തെയാണോ ഇത്രയും നാൾ സേവിച്ചത്, അതിനോടു കാരണമില്ലാതെ അനീതി കാണിക്കുന്നത് എനിക്ക് സഹിക്കാനാവില്ല. ഹിന്ദുവാകട്ടെ, മുസൽമാനാകട്ടെ, എന്നെപ്പോലെ യഥാർഥത്തിൽ സാഹിത്യ സാധനചെയ്തിട്ടുള്ള ഒരുവനും ഈ അനീതി സഹിക്കാൻ സാധിക്കുകയില്ലെന്നാണ് എന്റെ ഉറച്ച വിശ്വാസം. സൗന്ദര്യത്തിനും മാധുര്യത്തിനും വേണ്ടി, ചില പരിവർത്തനങ്ങൾ പ്രയോജനകരമാകുമെങ്കിൽ, അങ്ങിനെ പലപ്പോഴും ഉണ്ടായിട്ടുണ്ട്; ഈ ജോലി സാവധാനത്തിൽ ഈയുള്ള ആളുകൾ തന്നെ ചെയ്യും. മറ്റാരുമല്ല. അത് ഹിന്ദുത്വത്തിന്റെ മംഗളത്തിനു വേണ്ടിയല്ല, മുഹമ്മദീയത്വത്തിന്റെ മംഗളത്തിനുവേണ്ടിയുമല്ല. കേവലം മാതൃഭാഷയുടേയും സാഹിത്യത്തിന്റേയും മംഗളത്തിനു വേണ്ടി മാത്രം. സാധാരണ നിലയിൽ ഇതാണ് എന്റെ ഏകമാത്രമായ പ്രാർഥന.''

ഈ പ്രസംഗത്തിൽ അദ്ദേഹം ലോർഡ് സാഹിബിനോടു സംസാരിച്ചതായി സൂചിപ്പിച്ചിട്ടുണ്ട്. അതിനെ സംബന്ധിച്ച് കൽക്കത്തയിൽ വലിയൊരപവാദം പരന്നു. സാമുദായിക വിഭജനക്കാലത്ത് ആ നിർദോഷമായ സംഭവം വിദ്വേഷത്തിന്റെ രൂപം ധരിച്ചു. 'ഡാക്കയിൽ ബിരുദദാനാവസര ചടങ്ങിൽ, താൻ മേലാൽ, മുസ്ലിം സമുദായത്തെ ആസ്പദമാക്കി സാഹിത്യ സൃഷ്ടി നടത്താൻ പോവുകയാണെന്നു ശരത്ചന്ദ്രൻ പറഞ്ഞിരിക്കുന്നു! പത്രക്കാർ വ്യംഗ്യവും ആക്ഷേപവും സ്ഫുരിക്കുന്ന സ്വരത്തിൽ എഴുതിവിട്ടു. ''ഏതാനും കുറെ നോവലുകളെഴുതി; പലരും കാംക്ഷിക്കുന്ന ഡോക്ടർ ബിരുദം കിട്ടിയപ്പോൾ, അതും റഹിമാൻ സാഹബിന്റെ കരങ്ങളിൽനിന്ന്, നമ്മുടെ ബ്രാഹ്മണപ്പയ്യൻ ആവേശഭരിതനായി തട്ടിവിട്ടുകാണും, മേലിൽ, താൻ മുസ്ലിം സഹോദരന്മാരെ ആസ്പദമാക്കി നോവൽ എഴുതുമെന്ന്. അയ്യോ! കഷ്ടം! ശരത്ചന്ദ്രാ! നിങ്ങളുടെ പ്രാണശക്തിയുടെ ദാരിദ്ര്യം കാണുമ്പോൾ നിങ്ങളോട് അനുകമ്പമാത്രമാണ് തോന്നുന്നത്.'' ശനിവാരേർ ചിട്ഠി തീവ്രമായ ആക്രമണം അഴിച്ചുവിട്ടു കൊണ്ട് എഴുതി: ''ശരത്ചന്ദ്രന്റെ സാഹിത്യത്തിന്റെ വിശേഷം, അദ്ദേഹത്തിന്റെ അനുഭവജ്ഞാനമാണ്. ബാലീഗഞ്ജിലെ വീട്ടിന്റെ മതിലുചാടികടന്നു, ബംഗാളിലെ മുസ്ലിം സമുദായത്തെ പ്പറ്റിയുള്ള അനുഭവജ്ഞാനം സമ്പാദിക്കുന്ന കാര്യം ബാഗ്ബസാറിലിരുന്നുകൊണ്ട് ലണ്ടനിലെ റിപ്പോർട്ടറാകുന്നതിലും പ്രയാസമുള്ള കാര്യമാണ്. ശരത്ചന്ദ്രന് അങ്ങിനെ ചെയ്യാൻ സാധിക്കുകയില്ല. അദ്ദേഹത്തിന്റെ പ്രായം അതിനു പറ്റിയതല്ല.''

അതു മാത്രമല്ല, ഭാഷ മാറിയെന്ന കുറ്റവും അദ്ദേഹത്തിൽ ആരോപിക്കപ്പെട്ടു.

എന്നാൽ, അതുകൊണ്ട് പ്രതീക്ഷിച്ചപോലുള്ള യാതൊരു പ്രതികരണവും ശരത്ചന്ദ്രനിൽ നിന്നുണ്ടായില്ല. തന്റെ അറുപത്തി ഒന്നാമത് ജന്മദിനത്തിൽ, ഈ അപവാദങ്ങളെ പരാമർശിച്ചുകൊണ്ട് അദ്ദേഹം പറഞ്ഞു: "മുസൽമാൻ നമ്മുടെ അയൽക്കാരനാണ്. ബംഗാളി ഭാഷ അവരുടെ മാതൃഭാഷയുമാണ്. വാസ്തവത്തിൽ നാം സഹാനുഭൂതിയോടുകൂടി അവരോടു സംസാരിച്ചാൽ, അവർ കേൾക്കാൻ ബാധ്യസ്ഥരാകും. അവരും മനുഷ്യരാണ്." അദ്ദേഹം ഒരിക്കലും മുസ്ലിം വിരോധിയായിരുന്നില്ല. സാഹിത്യത്തിൽ ജാതിവാദത്തെ നിരന്തരമായി ഒരേ സ്വരത്തിൽ എതിർത്തു പറഞ്ഞു: "എന്റെ 'മഹേശ്' എന്ന കഥ മുസൽമാന്മാർ വളരെ ഇഷ്ടപ്പെടുന്നു. ഞാൻ അത് എഴുതിയത് അവരുടെ കാര്യങ്ങൾ മനസ്സിൽ വച്ചു കൊണ്ടാണോ? ഇപ്പോഴും, അവരുടെ പ്രചരണത്തിനു വേണ്ടി നോവൽ എഴുതുമോ? സാഹിത്യം മനുഷ്യനെ കേന്ദ്രമാക്കി ഉള്ളതാണ്. അത് ഏത് സമുദായത്തിന്റെയുമാകാം. എല്ലാ സമുദായത്തിൽപ്പെട്ട മനുഷ്യരെ സംബന്ധിച്ചും എഴുതണം. ഇപ്പോൾ ശരീരസ്ഥിതി വളരെ മോശമാണ്. എന്തെങ്കിലും ചെയ്യാൻ പറ്റുമോ എന്നു നിശ്ചയമില്ല. അതെ, എനിക്കാരെയും ഭയമില്ല. സുഖമായിരുന്നാൽ കൊടുത്ത വാക്ക് പാലിക്കും."

ഒരു പൊതുസമ്മേളനത്തിൽവച്ച്, ഒരു മുസ്ലിം മാന്യൻ ചോദിച്ചപ്പോൾ, അദ്ദേഹം പ്രതിജ്ഞചെയ്തു: "ഇക്കുറി മുസ്ലിം സമുദായത്തെ ആസ്പദമാക്കി കഥ എഴുതാൻ തീരുമാനിച്ചിട്ടുണ്ട്." കാജീ അബ്ദുൾ ബദൂദിനെപ്പോലുള്ള മുസ്ലിം സാഹിത്യകാരന്മാരുമായി ആശയ വിനിമയം നടത്തുകയും ചെയ്തു. എഴുതുന്നതിനു മുമ്പ് മുസ്ലിം സമുദായത്തിന്റെ ജീവിതരീതിയുമായി നല്ലവണ്ണം പരിചയപ്പെടാൻ ആഗ്രഹിച്ചിരുന്നു. കാജീസാഹബിൽ നിന്നു സഹകരണ വാഗ്ദാനം കിട്ടിയപ്പോൾ ചില നോട്ടുകളും തയാറാക്കി. ഡാക്കയിൽ താമസിച്ചതിനിടയിൽ അദ്ദേഹം പ്ലോട്ടും നിശ്ചയിച്ചുറപ്പിച്ചു.

അപ്പോൾ ചാരുബാബു പറഞ്ഞു: "നിങ്ങൾക്കല്ലാതെ ഇക്കാര്യം മറ്റാർക്കും ചെയ്യാൻ സാധിക്കുകയില്ല. വേഗം സുഖം പ്രാപിച്ചു, നമ്മുടെ സാഹിത്യത്തിനുള്ള ആ കുറവുപരിഹരിക്കുക. അതാണ്, ഞങ്ങളുടെ ആഗ്രഹം."

എന്നാൽ മരണ ദൂതന്റെ കാലടി ശബ്ദം വളരെയടുത്തുതന്നെ കേൾക്കാൻ തുടങ്ങിയിരുന്നു. അദ്ദേഹത്തിനു കഴിഞ്ഞില്ല, തന്റെ ആ വാക്ക് പാലിക്കാൻ. ജീവൻ ഇടം കൊടുത്തിരുന്നെങ്കിൽ, കലാപരമായ ദൃഷ്ടിയിൽ ശ്രേഷ്ഠമാകാതെ പോയാൽ തന്നെയും 'ശേഷപ്രശ്ന'ത്തെപ്പോലെ ചിന്തോദ്ദീപകമായ രീതിയിൽ സുന്ദരമായ ഒരു കൃതിക്ക് ജന്മം കൊടുക്കുമായിരുന്നു. പുറത്തു നിന്ന് ആരോപിക്കപ്പെട്ട നിശ്ചയമല്ലായിരുന്നു അത്. നേരേമറിച്ച്, ആന്തരികമായ

വിശ്വാസത്തിൻെറ ഫലമായിരുന്നു. കുറച്ചുനാൾ മുമ്പാണ് ഭാഗൽ പുരത്തെ അഡ്വക്കേറ്റ് ചണ്ഡീചരൺഘോഷുമൊരുമിച്ച് ബീഹാർ ശരീഫിൽ പോയിരുന്നത്. രണ്ടുപേരും അവിടുത്തെ വലിയ പള്ളി കാണാൻ പോയി. അകത്തു കടന്നയുടനെ, വിനോദപ്രിയനായ ശരത്ബാബു ഗംഭീരനായി. ഇടയ്ക്കിടെ അല്ലാഹ്, അല്ലാഹ് എന്നു വിളിക്കാൻ തുടങ്ങി. ചണ്ഡീബാബു പുഞ്ചിരിതൂകിക്കൊണ്ടു ചോദിച്ചു. "എന്താ! മുസൽമാനായോ?"

ഉത്തരം പറഞ്ഞു: "ചണ്ഡീ! നോക്കൂ; എല്ലാവരും ഭഗവാനെ സ്മരിക്കുന്നു. പേരെന്തുമാകട്ടെ. അല്ലാഹ് എന്നു പറയൂ. അല്ലെങ്കിൽ മറ്റെന്തെങ്കിലും പറയൂ. അകത്തു കടന്നപ്പോൾ വളരെ സുഖം തോന്നി."

അന്നൊരു ദിവസം രണ്ടു മുസൽമാന്മാർ ശരത്ബാബുവിൻെറ പാണിത്രാസിലുള്ള വീടിനു സമീപത്തുകൂടി പോകയായിരുന്നു. അപ്പോൾ അവരുടെ പ്രാർഥനയ്ക്കുള്ള സമയമായി. അവർ അവിടെ നിന്നു. പിന്നെ, ശരീര ശുദ്ധിക്കായി ഒരു ലോട്ടാ വെള്ളം വേണമെന്നു ശരത്ബാബുവിനോടു പറഞ്ഞു. അദ്ദേഹം വെള്ളം കൊടുത്തു. അവർ ശരീര ശുദ്ധിവരുത്തിയ ശേഷം ഒരു മരച്ചുവട്ടിൽ നിസ്കരിക്കാൻ തുടങ്ങി. അതു കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു, "വരൂ. എൻെറ വീട്ടിൻെറ പടിഞ്ഞാറെ വരാന്തയിലിരുന്നു നിസ്കരിക്കാം." അവിടെ ഒരു വിരിപ്പും വിരിച്ചുകൊടുത്തു. മാത്രമല്ല, പ്രാർഥന കഴിഞ്ഞപ്പോൾ മറ്റതിഥികളെപ്പോലെ തന്നെ, അവരെ സൽക്കരിക്കുകയും ചെയ്തു. ആഹാരം കൊടുത്തു. രാത്രി അവിടെ കഴിക്കാമെന്നും പറഞ്ഞു.

അതേപ്പറ്റി ശ്രീമതി ജഹാനാരാ ചൗധരിക്ക് എഴുതിയ കത്ത്[1] വളരെ പ്രധാനമാണ്. ബംഗാളിൽ മുസൽമാൻ സാഹിത്യകാരന്മാർ കുറവായിരുന്നില്ല. എന്നാൽ ആനുപാതികമായി നോക്കുമ്പോൾ ഹിന്ദുക്കളെ അപേക്ഷിച്ച് കുറവായിരുന്നു. ആ പ്രശ്നത്തിൻെറ വിഭിന്ന വശങ്ങളെ പരാമർശിച്ചുകൊണ്ടു അദ്ദേഹം എഴുതി, "കുറച്ചു നാൾ മുമ്പ് എൻെറ ഒരു മുസ്ലിം സ്നേഹിതൻ ഇക്കാര്യത്തിൽ തൻെറ ക്ഷോഭം വ്യക്തമാക്കുകയുണ്ടായി. അദ്ദേഹം ഒരു സാഹിത്യകാരനാണ്. പണ്ഡിതനാണ്. അധ്യാപകനാണ്. സാമുദായിക വീക്ഷണം, അദ്ദേഹത്തിൻെറ ഹൃദയത്തേയോ ദൃഷ്ടിയേയോ വികലമാക്കിയിരുന്നില്ല. അദ്ദേഹം പറഞ്ഞു, 'ഹിന്ദുക്കളും, മുസൽമാൻമാരും ഒരു നാട്ടിൽ, ഒരേ കാലാവസ്ഥയിൽ, അടുത്തടുത്ത് അയൽക്കാരായി കഴിയുന്നു. ജനനം മുതൽ ഒരേ ഭാഷ സംസാരിക്കുന്നു. എന്നിട്ടും പരസ്പരബന്ധമില്ലാതെ വെറും അപരിചിതന്മാരെപോലെ കാണപ്പെടുമ്പോൾ, ആശ്ചര്യം തോന്നിപ്പോകുന്നു. ലോകത്തിൻെറയും ജീവധാരണത്തിൻെറയും കാഴ്ചപ്പാടിൽ ഇവിടെ കാണുന്നത് ഒരു

(1) 1936 ജനുവരി 26

ബാഹ്യമായ കൊടുക്കൽ വാങ്ങലാണ്. എന്നാൽ, ആന്തരികമായ കൊടുക്കൽ വാങ്ങൽ ഒട്ടും തന്നെയില്ലെന്നു പറഞ്ഞാൽ അതൊരു പൊളിപറച്ചിലാവില്ല. എന്താണിങ്ങനെ സംഭവിക്കാൻ? അതിനെപ്പറ്റി ഗവേഷണം നടത്തേണ്ട ആവശ്യമൊന്നുമില്ല. ഇന്നു വിഛേദമെന്നു പറഞ്ഞാൽ അർഥം എന്താണ്? ഈ ദുഃഖദമായ വിടവു നികത്തുക തന്നെവേണം. അല്ലെങ്കിൽ ആർക്കും തന്നെ മംഗളമുണ്ടാകാൻ പോകുന്നില്ല.'

"ഞാൻ പറഞ്ഞു, 'അതു ശരിതന്നെ. എന്നാൽ, ദുസ്സാധ്യമായതു കാര്യം സാധിക്കാനുള്ള ഉപായം വല്ലതും ആലോചിച്ചിട്ടുണ്ടോ?'

"അദ്ദേഹം പറഞ്ഞു, ഉണ്ട്. സാഹിത്യം മാത്രം. താങ്കളെപ്പോലുള്ളവർ ഞങ്ങളെ ആകർഷിക്കണം. സ്നേഹത്തോടും സഹാനുഭൂതിയോടും കൂടി ഞങ്ങളുടെ കാര്യങ്ങൾ എഴുതണം. ഹിന്ദുക്കൾക്കു വേണ്ടി ഹിന്ദുസാഹിത്യം മാത്രം സൃഷ്ടിക്കാതിരിക്കുക. മുസ്ലിം വായനക്കാരനേയും ഓർക്കുക. അപ്പോൾ കാണാം വെളിയിലെ വ്യത്യാസങ്ങൾ എത്ര തന്നെ വലുതായിരുന്നാലും, ഒരേ ആനന്ദവും ഒരേ വേദനയും രണ്ടു കൂട്ടരുടേയും നാഡികളിലൂടെ പ്രവഹിക്കുന്നത്.'

"ഞാൻ പറഞ്ഞു, 'അക്കാര്യം എനിക്കറിയാം. എന്നാൽ, അനുരാഗം, വിരാഗം, പ്രശംസ, തിരസ്കാരം, നല്ലതിനോടൊപ്പം തന്നെ തീയതും ഇവയെല്ലാം കഥാ സാഹിത്യത്തിന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത അംഗങ്ങളാണ്. അവയെപ്പറ്റിയൊന്നും നിങ്ങൾ, കാര്യം വരുമ്പോൾ ചിന്തിക്കുകയില്ല. ക്ഷമിക്കുകയുമില്ല. ഒരു പക്ഷേ, വല്ലാത്ത ഒരു ശിക്ഷ വിധിച്ചെന്നും വരാം. അതോർക്കുമ്പോൾ ശരീരം കിടുകിടാ വിറച്ചു പോകുന്നു. അതുകൊണ്ട്, ഉള്ളത് മതി. ആപത്തില്ലല്ലോ—'

"പിന്നെ രണ്ടാളും ഒന്നും മിണ്ടിയില്ല. ഒടുവിൽ ഞാൻ പറഞ്ഞു, 'നിങ്ങളിൽ ചിലർ പറയാറുണ്ട്, ഞങ്ങൾ ഭീരുക്കളാണെന്ന്. നിങ്ങൾ വീരന്മാരാണെന്നും. നിങ്ങൾ ഹിന്ദുക്കളുടെ തൂലികയിൽ നിന്നുയരുന്ന നിന്ദ സഹിക്കുകയില്ല. അതിനുള്ള പകരം വീട്ടലും കുറെ കടന്ന പടിയിലാകും. സമ്മതിക്കാം. നിങ്ങൾ വീരന്മാരാണെന്നു പറയുന്നതിൽ വ്യക്തിപരമായി എനിക്കു യാതൊരു വിരോധവുമില്ല. എന്നാൽ, ഇതുകൂടി പറഞ്ഞേക്കാം. വീരതയെപ്പറ്റിയുള്ള നിങ്ങളുടെ ധാരണ വല്ലപ്പോഴും പൊളിച്ചെഴുതപ്പെട്ടാൽ അപ്പോൾ നിങ്ങൾക്കുതന്നെയാകും അധികം ക്ഷതം പറ്റുക'.

"ചെറുപ്പക്കാരനായ സ്നേഹിതന്റെ മുഖം വിഷണ്ണമായി. ചോദിച്ചു, 'അപ്പോൾ ഇന്നുള്ള സഹയോഗം ചിരകാലം വരെ നീണ്ടു പോകുമെന്നോ?' ഞാൻ പറഞ്ഞു, 'ഇല്ല. ചിരകാലം വരെ നിൽക്കില്ല. എന്തുകൊണ്ടെന്നാൽ സാഹിത്യ സേവകന്മാരുടെ ജാതിയും സമുദായവും വേറെവേറെയൊന്നുമല്ല. മൂലം കൊണ്ടും ഹൃദയം കൊണ്ടും അവർ ഒന്നു തന്നെ. ആ സത്യത്തെ സാക്ഷാൽക്കരിച്ച്

ഈ അവാഞ്ഛിതമായ വ്യത്യാസം നിങ്ങൾതന്നെ അവസാനിപ്പിക്കണം.'

"സ്നേഹിതൻ പറഞ്ഞു, 'ശരി ഇപ്പോൾ മുതൽ അതിനായി ശ്രമിക്കാം.

"ഞാൻ പറഞ്ഞു, ചെയ്യൂ. താൻ പാതി ദൈവം പാതി. ഭഗവാൻെറ ആശീർവാദം അനുഭവവേദ്യമാകും."

## 26

തലവേദന വല്ലാതെ ഉപദ്രവിച്ചുകൊണ്ടിരുന്നു. പരിശോധിച്ചശേഷം ഡോക്ടറന്മാർ വിധിച്ചു. 'ന്യൂറാളജിക്' വേദനയാണ്. അതിനു അൾട്രാവയലറ്റ് രശ്മികൾ പ്രയോഗിച്ചുനോക്കി. എല്ലാം വെറുതെ. അപ്പോൾ തോന്നി, ഒരു പക്ഷേ, കണ്ണടയുടെ പിശകായിരിക്കുമോ എന്ന്. അത് മാറ്റിനോക്കി. ഫലമൊന്നുമില്ല. പനിവരാൻ തുടങ്ങി. വളരെയൊക്കെ ചികിത്സിച്ചു നോക്കി. കുറവില്ല. കൂടുതലായിക്കൊണ്ടിരുന്നു. ഒടുവിൽ കട്ടിൽ തന്നെ ശരണമായി. കൽക്കത്തയിലെ വലിയ വലിയ ഡോക്ടറന്മാർ വന്നു, പരിശോധിക്കാൻ. അവർ അഭിപ്രായപ്പെട്ടു: "മലേറിയയുടെ ഉപദ്രവമാണെല്ലാം."

അപ്പോൾ മലേറിയക്കുള്ള ചികിത്സയായി. ക്വിനൈൻ കഴിക്കേണ്ടിവന്നു. ഇൻജക്ഷനും എടുത്തു. അതിൻെറ വേദനയെപ്പറ്റി പരാമർശിക്കുന്ന ഒരുകത്തെഴുതി· "ഇന്നലെ വിധാൻ ഡോക്ടർ ഒരു ഇൻജക്ഷൻ തന്നു. ശരീരത്തിൻെറ ഏത് ഭാഗത്താണോ ബലം കൊടുത്ത് സുഖമായിരിക്കുന്നത് അവിടെത്തന്നെ. അയ്യോ! എന്തൊരു വേദന. ഉപ്പു കിഴിയും പൊട്ടിയ റാന്തൽ വിളക്കുമായി രാവിലെ മുതലുള്ള ഇരിപ്പാണ്."

പനി പിന്നെയും ഒരേനില. കടുകിട കുറവില്ല. ദിവസം ചെല്ലുന്തോറും സ്ഥിതി വഷളായിക്കൊണ്ടിരുന്നു. ഡോക്ടറന്മാരുടെ ഒരു സംഘം വീണ്ടും വന്നു, പരിശോധിക്കാൻ. ഇത്തവണ അവർ തീരുമാനിച്ചു, വീക്കോലായ് ആണെന്ന്. പിന്നീട് ചികിത്സിച്ചു. പനി മാറി. ക്രമേണ ആരോഗ്യം മെച്ചപ്പെടാൻ തുടങ്ങി. ഡോക്ടറന്മാരും സ്നേഹിതന്മാരും സ്വന്തക്കാരും നിർബന്ധിച്ചു, ഇങ്ങിനെയുള്ള സമയത്ത് സ്ഥലമൊന്നു മാറിയാൽ നന്നായിരിക്കുമെന്ന്. എന്നാൽ എങ്ങോട്ടെങ്കിലും മാറുന്നതിനുമുമ്പ് പനി വീണ്ടുംവന്നു. എപ്പോഴും ഒരേനില. 99 ഡിഗ്രി. അതേപ്പറ്റി തൻെറ സഹജമായ പരിഹാസം നിറഞ്ഞ ഭാഷയിൽ രമേശ് ചന്ദ്രമജുംദാറിന് എഴുതി.

"എൻെറ പനി വിട്ടുമാറുന്നമട്ടില്ല. ഡോക്ടർ വിധാൻ ചന്ദ്രൻ മുതലായവർക്ക് രോഗം പിടികിട്ടുന്നില്ല.

പല ലേബൽ പതിച്ചുള്ള
കുപ്പികൾ കുന്നുകൂടുന്നു.
പലേ തരം ഡപ്പികളും
വന്നു ചേരുന്നു മേൽക്കുമേൽ

ഔഷധം പെരുകീടുന്നു
രോഗത്തെക്കാൾ നിരന്തരം
അസ്ഥി ജർജ്ജരനായപ്പോൾ
വിധിച്ചു കാറ്റു മാറുവാൻ

അതുകൊണ്ട്, രണ്ടുമൂന്നു ദിവസങ്ങൾക്കകം സ്ഥലം വിടാൻ വിചാരിക്കുകയാണ്. ആഗ്രഹം എനിക്കല്ല, മറ്റുള്ളവർക്ക്. മനസ്സു കൊണ്ടു പറഞ്ഞുപോകുന്നു, അല്ലയോ സന്ധ്യാ വേളയിലെ നിത്യ സന്ദർശകനും തോഴനുമായ 99 ഡിഗ്രിക്കാരൻ ജ്വരമേ! നീ അൽപം കൂടി ഒന്നു കനിയുക! നീ ഏതൊരു കാര്യത്തിനുള്ള അടിത്തറയാണോ പാകിയത് അതൊന്നു വേഗം പൂർത്തിയാക്കുക. എനിക്കു മുക്തി ലഭിക്കട്ടെ!"

ഒടുവിൽ ദേവഘറിൽ പോയി. അമ്മാവൻ സുരേന്ദ്രനാഥന്റെ ഇളയസഹോദരൻ സത്യേന്ദ്രനാഥൻ അവിടെ സിവിൽ സർജനായിരുന്നു. ഹരിദാസ് ചതോപാധ്യായ അദ്ദേഹത്തിനു താമസിക്കാനായി തന്റെ കെട്ടിടം കൊടുത്തിരുന്നു. കുറേമാസം അവിടെ കഴിഞ്ഞു. മടങ്ങുമ്പോൾ നല്ല സുഖം തോന്നി.

തന്റെ ഈ പ്രവാസത്തെ ആസ്പദമാക്കി 'ദേവഘർ കീ യാദ്ഗാർ' എന്നൊരുപന്യാസം എഴുതിയിട്ടുണ്ട്. അതിൽ അദ്ദേഹത്തിന്റെ കവിഹൃദയമാണ് സംസാരിക്കുന്നത്. ശരത്ചന്ദ്രന്റെ വിപുലമായ സാഹിത്യത്തിൽ, പക്ഷിമൃഗാദികളോടുണ്ടായിരുന്ന ഉൽക്കൃഷ്ടമായ സ്നേഹം വളരെ കുറച്ചുമാത്രമേ പ്രതിഫലക്കപ്പെട്ടിട്ടുള്ളു. എന്നാൽ, പ്രസ്തുത ഉപന്യാസത്തിലാകട്ടെ, ആ സ്നേഹം മൂർത്തരൂപം കൈക്കൊണ്ടു ചിറകുവിരിച്ചു പരിലസിക്കുന്നു. രാഷ്ട്രീയ രംഗത്ത്, 1935—ലെ ഇൻഡ്യാ ആക്റ്റനുസരിച്ച്, കോൺഗ്രസ് ഭരണാധികാരം ഏറ്റെടുത്ത കാലഘട്ടമായിരുന്നു അത്. അന്ന്, അധികാരത്തെച്ചൊല്ലി ഉണ്ടായ വ്യക്തിതാൽപര്യങ്ങളുടെ സംഘട്ടനധ്വനി ഈ ഉപന്യാസത്തിൽ മുഴങ്ങി കേൾക്കുന്നുണ്ട്. "വിരക്തനായിരുന്നുവെങ്കിലും മനസ്സിൽ വിചാരിച്ചുപോയി, കോൺഗ്രസ്സിലെ പാണ്ടേമാർക്കും മഠാധിപതികൾക്കുമെല്ലാം എത്ര ഉൽക്കടമായ ആവേശമായിരിക്കും മന്ത്രിയാകാൻ എന്ന്. എന്തൊരധികാര ദുർമ്മോഹമാണ്. എന്നിട്ട്, എന്തെല്ലാം സൂത്രങ്ങളാണ് പ്രയോഗിക്കുക, നിസ്പൃഹതയുടെ പുറം പൂച്ചിൽ അതിനെ മറച്ചുവയ്ക്കാൻ. ആരു പറഞ്ഞതും കേൾക്കാതെ നിയമമുണ്ടാക്കിയവരുമായി, ഇപ്പോൾ അതിന്റെ വ്യാഖ്യാനത്തെച്ചൊല്ലി എന്തൊരു കടിപിടിയാണ്, വഴക്കും പുക്കാറുമാണ് നടക്കുന്നത്. ആ കോൺഗ്രസ്സുകാർ സംശയരഹിതമായി തെളിയിക്കുകയല്ലേ, നിയമനിർമ്മാതാക്കളുടെ ഉദ്ദേശം നല്ലതല്ലെന്ന്. ഇതിലും അപഹാസ്യമായി മറ്റെന്താണുള്ളത്."

എഴുത്ത് ഏതാണ്ട് അവസാനിച്ചു കഴിഞ്ഞിരുന്നു. പ്രകാശകന്മാർ, ആത്മകഥ എഴുതിക്കൊടുക്കാൻ നിർബന്ധിച്ചുകൊണ്ടിരുന്നു.

അദ്ദേഹം പറഞ്ഞു, "എനിക്ക് സാധ്യമല്ല, ആത്മകഥ എഴുതാൻ. ആത്മകഥ എഴുതുന്ന ഒരു ലേഖകൻ സത്യനിഷ്ഠനായിരിക്കണം. വീരനായിരിക്കണം. ആ ഗുണങ്ങൾ ഒന്നും തന്നെ എന്നിലില്ല. അതാണ് കാരണം."

കവിഗുരുവും ഒരു ദിവസം അദ്ദേഹത്തോട് ഇങ്ങനെ പറഞ്ഞതായിക്കേട്ടു, "ശരത്, നിങ്ങൾ ആത്മകഥ എഴുതൂ."

അദ്ദേഹം മറുപടി പറഞ്ഞു, "ഗുരുദേവാ! ഞാൻ ഇത്രവലിയ ആളാകുമെന്ന് അറിയാമായിരുന്നെങ്കിൽ, മറ്റേതെങ്കിലും പ്രകാരത്തിലുള്ള ഒരു ജീവിതം നയിക്കുമായിരുന്നു."

അമ്പമ്പോ! അദ്ദേഹം ടോൾസ്റ്റോയിയെപ്പോലെ ഡയറി എഴുതി സൂക്ഷിച്ചിരുന്നെങ്കിൽ! ഒരു പക്ഷേ, അതാകുമായിരുന്നു, എല്ലാ കൃതികൾക്കും മകുടം ചാർത്തുന്ന കൃതി. മനുഷ്യന്റെ രഹസ്യപൂർണമായ ജീവിതാന്ധകൂപത്തിലേക്കിറങ്ങിച്ചെല്ലാനുള്ള വഴി തെളിച്ചുകാട്ടുന്ന പ്രകാശകിരണം! ജീവിതത്തിന്റെ സന്ധ്യാവേളയിൽ, യഥാർഥത്തിൽ അദ്ദേഹത്തിനു ദുഃഖമുണ്ടായിരുന്നോ? താൻ വെറും തെരുവുതെണ്ടിയായി ജീവിച്ചതിൽ? മദ്യപാനം ചെയ്തതിൽ? വേശ്യകളുടെ ഇടയിൽ പോയി താമസിച്ചതിൽ? പല പ്രകാരത്തിലുള്ള വാസ്തവവും അവാസ്തവവുമായ പ്രേമനാടകങ്ങൾ അഭിനയിച്ചതിൽ? എന്നാൽ, അതോടൊന്നും ഒട്ടാതെ നിൽക്കാനുള്ള കാര്യവും അദ്ദേഹം എഴുതിയിരുന്നു. 'ശ്രീകാന്ത'ന്റെ രണ്ടാമത് പർവത്തിൽ ഗുരുദേവൻ രാജലക്ഷ്മിയോടു പറയുന്നു. "യാതൊരപരാധമാണോ ഒരുത്തന്റെ ജീവിതത്തെ ആകമാനം നശിപ്പിച്ചത്, അതേ അപരാധം തന്നെ മറ്റൊരുത്തൻ ചെയ്ത് തെല്ലുപോലും കറപറ്റാതെ മറുകരയിൽ എത്തുന്നു. അപ്പോൾ എല്ലാ വിധി നിഷേധങ്ങൾക്കും എല്ലാവരെയും ഒരേ ചരടിലിൽ ബന്ധിച്ചു നിർത്താൻ സാധ്യമാവില്ല."

ഒരിക്കൽ അദ്ദേഹം പറഞ്ഞു: "ഞാൻ എല്ലാം ചെയ്തിട്ടുണ്ട് പക്ഷേ, ചെറുതാക്കുന്നതൊന്നും ചെയ്തിട്ടില്ല." ഹീനമായ പ്രവൃത്തികൾ ചെയ്യുന്നവന്, അതായത് മനസ്സിനെ മലിനമാക്കുന്നവന്, തന്റെ കൃതികളുടെ മാധ്യമത്തിലൂടെ മറ്റുള്ളവരുടെ മനസ്സിനെ പ്രഭാവിതമാക്കാൻ കഴിയുമോ? പിന്നെ, എന്താണ്, അദ്ദേഹം ഭയന്നിരുന്നത്? അതിനു മറുപടി ശ്രീകാന്തൻ രാജലക്ഷ്മിയോടു പറഞ്ഞിട്ടുണ്ട്. അവളെ ഉപേക്ഷിച്ചു പോകാനുള്ള കാരണം വ്യക്തമാക്കിക്കൊണ്ട് അയാൾ പറഞ്ഞു: "ലോകം മനസാ പണ്ഡിതന്റെ പാഠശാലയിലെ രാജലക്ഷ്മിയെ അറിഞ്ഞില്ലെന്നു വരും. എന്നാൽ, തീർച്ചയായും അറിയും, പട്നയിലെ പ്രസിദ്ധയായ പ്യാരീബായിയെ. അപ്പോൾ ലോകത്തിന്റെ ദൃഷ്ടിയിൽ ഞാൻ എത്രയോ ചെറിയവനായിത്തീരും. അത് നിനക്കുകാണാൻ സാധിക്കുകയില്ലേ? പക്ഷേ, വാസ്തവത്തിൽ അതിനെ ചെറുതാകലായി പറയാൻ ഒക്കുകയില്ല."

"ഈശ്വര ദൃഷ്ടിയിലല്ലായിരിക്കാം. എന്നാൽ, ലക്ഷ്മീ! ലോകദൃഷ്ടിയെ വിഗണിക്കാനൊക്കുമോ?"

ലോകത്തിൻെറ ഈ ദൃഷ്ടിയെയാണ് അദ്ദേഹം ഭയപ്പെട്ടിരുന്നത്. ലോകത്തിൽ പത്തുപേരുടെ ഉള്ളിൽ നിന്നു പ്രകാശം ഉൾക്കൊള്ളുന്ന ദൃഷ്ടിയാണ്, ഭഗവാൻെറ ദൃഷ്ടിയെന്നദ്ദേഹം മനസ്സിലാക്കിയിരുന്നു. അതിനെ അംഗീകരിക്കാതിരിക്കുന്നതും അന്യായമണല്ലോ. അതാണ് ഭയപ്പെട്ടിരുന്നതും. ടോൾസ്റ്റോയ് അഭിജാതവർഗത്തിൽപ്പെട്ടവനായിരുന്നു. ധനവാനുമായിരുന്നു. അദ്ദേഹവും ചെറുപ്പകാലത്തു കാട്ടിക്കൂട്ടിയത്, നിർധനനും ഊരുതെണ്ടിയുമായിരുന്ന ശരത്ചന്ദ്രൻ ചെയ്തതൊക്കെത്തന്നെയാണ്. ടോൾസ്റ്റോയിയും വലിയവനായപ്പോൾ, തൻെറ യൗവനത്തെപ്പറ്റി പരാമർശിക്കാൻ കൂട്ടാക്കിയിരുന്നില്ല. ആരെങ്കിലും ചോദിക്കുമ്പോൾ ആന്തരികമായ വേദനകൊണ്ട് മനം നൊന്തു പിടയുന്നുണ്ടായിരിക്കണം. ശരത്ചന്ദ്രനും അങ്ങിനെയുള്ള ചോദ്യങ്ങൾ ചോദിക്കുമ്പോൾ ക്ഷോഭിക്കാറുണ്ട്. ഒരിക്കൽ അവിനാശ് ഘോഷാലിനോടു പറഞ്ഞു, "നോക്കൂ! ലേഖകൻെറ വ്യക്തിപരമായ ജീവിതത്തെ ചൊല്ലി വിഷമിച്ചിട്ടെന്താണ് പ്രയോജനം? അയാൾ എഴുത്തുകാരനാണ്. അതുകൊണ്ട് ജീവിതത്തിലെ എല്ലാ കാര്യങ്ങളും അങ്ങ് പറഞ്ഞു കൊള്ളണം എന്നു പറഞ്ഞാൽ എന്താണിതിനെല്ലാം അർഥം. അയാളുടെ കൃതികളിലൂടെ അയാളെ എത്രമാത്രം മനസ്സിലാക്കാൻ കഴിയുമോ, അതുകൊണ്ട് തൃപ്തിപ്പെടുകയാണ് നല്ലത്. അതാണ് എഴുത്തുകാരൻെറ യഥാർഥമായ പരിചയം. അതുകൊണ്ട്, ഞാൻ പറയുകയാണ്, ലേഖകൻെറ വ്യക്തിപരമായ ജീവിതവും, എഴുത്തുകാരനെന്നുള്ള നിലയിലുള്ള അയാളുടെ ജീവിതവും രണ്ടും ഒന്നല്ല. എന്തുകാരണം കൊണ്ടായാലും അത് രണ്ടും കൂട്ടിക്കുഴക്കുന്നത് ഉചിതവുമല്ല. എനിക്ക് എൻെറ കൃതികളിലൂടെ എന്നെ എത്രമാത്രം വ്യക്തമാക്കാൻ കഴിഞ്ഞിട്ടുണ്ടോ, അത്രമാത്രമാണ് ഞാൻ. വായനക്കാരെ സംബന്ധിച്ചിടത്തോളം എന്നെപ്പറ്റി അത്രയും അറിവു ധാരാളമാണുതാനും."

പിന്നെയും എന്തൊക്കെയാണ്, അദ്ദേഹത്തെപ്പറ്റി എഴുതപ്പെട്ടിരുന്നത്. സത്യത്തിൻേറയും മിഥ്യയുടേയും ഇടക്കുള്ള അതിർവരമ്പു പോലും ശേഷിച്ചിരുന്നില്ല. അദ്ദേഹം ഒരിക്കലും അതിനെയൊന്നും നിഷേധിച്ചിരുന്നുമില്ല. ഇങ്ങനെയുള്ള ഒരു സന്ദർഭത്തിൽ ശരത്ചന്ദ്രൻ പറഞ്ഞു. "എൻെറ കഴിഞ്ഞകാല ജീവിതകഥകളെപ്പറ്റി ഞാൻ സ്വയം ഉദാസീനനാണ്. അതെപ്പറ്റി പല കഥകളും കെട്ടിച്ചമക്കുന്നു ണ്ടെന്നും എനിക്കറിയാം. കിംവദന്തികളും ഒട്ടും കുറവല്ല. എന്നാൽ, അവയൊന്നും എൻെറ സഹജമായ ആലസ്യത്തെ കുലുക്കാൻ പര്യാപ്തമല്ല." ശുഭചിന്തകന്മാരായ ആളുകൾ ഇടയ്ക്കിടെ ചെന്നു പറയാറുണ്ട്, "അങ്ങയെപ്പറ്റി ഉള്ളതും ഇല്ലാത്തതുമായ പല കഥകളും പറഞ്ഞു പരത്തുന്നുണ്ട്. അങ്ങെന്താണ് അതിനൊന്നും മറുപടി പറയാത്തത്?" ഞാൻ പറയും, "അതെല്ലാം പൊളിയാണെങ്കിൽ ഞാനല്ലല്ലോ പ്രചരിപ്പിച്ചത്. അപ്പോൾ അതിനെല്ലാം മറുപടി പറയേണ്ട ഭാരവും എനിക്കില്ല. പ്രചരിപ്പിക്കുന്നവർ തന്നെ പറഞ്ഞുകൊള്ളട്ടെ.

അവരോടു ചെന്നു പറയൂ.''

ശരത്ചന്ദ്രൻ പെണ്ണുങ്ങളുടെ പിന്നാലെ നടക്കുന്നു. ആ നായികയ്ക്കൊരു പ്രേമലേഖനം അയച്ചു, എന്നിങ്ങനെയുള്ള കിംവദന്തികളുടെയും അപവാദങ്ങളുടെയും വലയിൽപ്പെട്ടു കുടുങ്ങിയ ശരത്ചന്ദ്രൻ സ്വയമേവ അവയെ പ്രചരിപ്പിക്കുന്ന കാര്യത്തിൽ സഹകരിക്കുമ്പോൾ അവയെ ഒന്നുകൂടി ദുരൂഹമാക്കുന്ന സന്ദർഭങ്ങൾ സൃഷ്ടിക്കുകയാണ് ചെയ്യുന്നത്. സ്വയം മറച്ചുപിടിക്കുന്ന സ്വഭാവത്തിൽ നിന്ന് അദ്ദേഹം മുക്തനായിരുന്നില്ല. ഒരു കണക്കിന്, അത്ഭുതകരമായ വിരോധാഭാസത്തിന്റെ കേന്ദ്രമായിരുന്നു, ശരത്ചന്ദ്രൻ. ഒരു വശത്ത് അങ്ങേയറ്റത്തെ വൈരാഗിയുടെ മനോവൃത്തി. മറുവശത്ത് വെറും വിഡ്ഢിത്തത്തിന്റെ അതിർവരമ്പുവരെ എത്തിനിൽക്കുന്ന വിനോദപ്രിയത്വം. ഒരു സ്ഥലത്ത് ഒരുമിച്ച് അനേക ശരത്ചന്ദ്രൻമാർ മറഞ്ഞുനിൽക്കുന്നപോലെ. അതുകൊണ്ട് പലരും പലപ്പോഴും സംസ്കാരഹീനനും, അമാന്യനും, അശിഷ്ടനുമായ വ്യക്തിയെയാണ് അദ്ദേഹത്തിൽ ദർശിച്ചിരുന്നത്. പരിഷ്കൃത സമൂഹത്തിൽ എത്തിനോക്കുകപോലും ചെയ്യാത്തവൻ. നേരെമറിച്ച്, അദ്ദേഹം ഉൾക്കൊണ്ടു നിന്ന കൃതികാരന്റെ വൈശിഷ്ട്യത്തെ തിരക്കി കണ്ടുപിടിച്ചവരും കുറവായിരുന്നില്ല. പ്രഭാവഹീനനായ ശരത്ചന്ദ്രന്റെ വ്യക്തിത്വത്തിൽ ഒരു പരുപരുപ്പുണ്ടായിരുന്നു. എന്നാൽ, അതിനു താഴെയായി, മാനവ സഹജമായ സഹാനുഭൂതിയുടെ അവിരാമമായ ഒരു നീരുറവ നിരന്തരം ഒഴുകിക്കൊണ്ടിരുന്നു. അതാണ്, വളരെയധികം ആരാധകരെ നേടിക്കൊടുത്തത്. സത്യസന്ധനും ഗംഭീരമായ വിവേചനാ ശക്തിയുള്ളവനുമായിരുന്നു ശരത്ചന്ദ്രൻ. അത്ഭുതകരമായിരുന്നു, മനുഷ്യനെ മനസ്സിലാക്കാനുള്ള കഴിവ്. തന്റെ വിജയം, ബഹുമാനം, കീർത്തി ഇവയൊന്നും തന്നെ, അദ്ദേഹത്തിനൊരു പ്രശ്നമായിരുന്നില്ല. വിനോദപ്രിയത്വം മുഖരിതമായിരുന്ന ആ ജീവിതത്തിന്റെ മറ്റൊരു വശമാണ് ഉദാസീന മനോവൃത്തി. അല്ലെങ്കിൽ ചേച്ചിയുടെ ഗ്രാമത്തിനു സമീപം പോയി താമസിക്കുമായിരുന്നില്ല. അവിടത്തെ സമൂഹത്തിൽ ശരത്ചന്ദ്രൻ ജാതിഭ്രഷ്ടനായിരുന്നു. സമുദായകുത്തകക്കാർ അതുകൊണ്ട് വിഷമങ്ങൾ സൃഷ്ടിക്കാൻ കിണഞ്ഞു ശ്രമിച്ചു. പലപ്പോഴും പല തരത്തിലുള്ള പ്രസ്താവനകളുമായി ചെന്നിരുന്നു. എന്നാൽ, വീണ്ടും ജാതിയിൽ പ്രവേശിക്കാനുള്ള യാതൊരു ശ്രമവും അദ്ദേഹം ചെയ്തില്ല. തങ്ങളുടെ പ്രയത്നങ്ങൾ നിഷ്ഫലമായപ്പോൾ സമുദായ നേതാക്കൾക്ക് അവരെ അപമാനിച്ചപോലെ തോന്നി. പകരം വീട്ടാനുള്ള അവസരം നോക്കിയിരുന്നു. അപ്പോൾ, അടുത്ത ഗ്രാമത്തിലെ ആശുതോഷ് ചതോപാധ്യായൻ എന്ന മാന്യന്റെ മാതാവു മരിച്ചു. സമുദായ നേതാക്കന്മാർക്ക് അതൊരവസരമായിരുന്നു. നേതാക്കന്മാർ ചതോപാധ്യായനോട് അമ്മയുടെ അടിയന്തിരം പൊടിപൂരമായി നടത്തണമെന്നുപദേശിച്ചു. എന്നു പറഞ്ഞാൽ അഞ്ചു ഗ്രാമക്കാരെ

അടച്ചു ക്ഷണിക്കുക. അവിടെയുള്ള ബ്രാഹ്മണർ, മറ്റു സ്ത്രീ പുരുഷന്മാർ എന്നിവരെയെല്ലാം വിളിച്ചു സദ്യകൊടുക്കണമെന്നും പറഞ്ഞു. അമ്മയുടെ ആത്മശാന്തിക്ക് അത് ആവശ്യമാണെന്നും. ആശുതോഷ്ബാബു ധനികനായിരുന്നു. എല്ലാം സമ്മതിച്ചു. അപ്പോൾ അവർ പറഞ്ഞു, "താങ്കൾ തന്നെ ശരത്ചന്ദ്രന്റെ വീട്ടിൽ പോയി അദ്ദേഹത്തെയും വീട്ടിലുള്ള എല്ലാവരെയും സദ്യയിൽ പങ്കു കൊള്ളാൻ ക്ഷണിക്കണം."

അവരുടെ ഉദ്ദേശം ഇതായിരുന്നു. "ക്ഷണപ്രകാരം ശരത്ബാബു വന്നാൽ, ജാതി ഭ്രഷ്ടനാകയാൽ പന്തിയിൽ നിന്ന് എഴുനേൽ പിച്ചുവിടാം . . . . വരാതിരുന്നാൽ ആ കുറ്റത്തിന് അപമാനിക്കുകയും ചെയ്യാം."

ശരത്ബാബുവിന്റെ കാര്യമോ പോകട്ടെ, അദ്ദേഹത്തിന്റെ വീട്ടിൽ നിന്നു പോലും ആരും സദ്യയിൽ പങ്കുകൊള്ളാൻ പോയില്ല. അത്സംബന്ധിച്ചുള്ള പൊട്ടലും ചീറ്റലുമെല്ലാം സമുദായത്തിൽ വളരെ നാൾ നിന്നു. പക്ഷേ, ശരത്ബാബു ഒന്നു കൊണ്ടും കുലുങ്ങിയില്ല. ഇത്ര വലിയ ഒരു തോൽവി സമുദായ നേതാക്കൾ എങ്ങനെ സഹിക്കും? അപ്പോൾ മറ്റൊരു വഴി കണ്ടുപിടിച്ചു, അദ്ദേഹത്തെ അപമാനിക്കാൻ. ശരത്ചന്ദ്രനെ പ്രതിയാക്കി കോടതിയിൽ ഒരു കേസ് ഫയൽ ചെയ്തു. ആറ്റിലെ ചിറപൊട്ടിച്ചു നെൽപാടങ്ങൾ നശിപ്പിക്കാൻ ശ്രമിച്ചെന്നായിരുന്നു ആരോപണം. സാമതാ, ഗോവിന്ദ പുർ മുതലായ ഗ്രാമങ്ങളെല്ലാം രൂപനാരായണന്റെ കരയിലായി രുന്നു. ഒരിക്കൽ ആറു കവിഞ്ഞൊഴുകി. ഗ്രാമങ്ങൾ വെള്ളത്തിനടി യിലായി. അപ്പോൾ സർക്കാരിൽ നിന്ന് ഒരു ബണ്ടുകെട്ടിച്ചു. പക്ഷേ, നദിയുടെ ഒഴുക്കുകാരണം ആ ചിറയിൽ കേടുപാടുകൾ ഉണ്ടായി. അപ്പോൾ, കുറച്ചു ദൂരെയായി മറ്റൊരു ചിറ നിർമ്മിച്ചു കൊടുത്തു. സമുദായ നേതാക്കൾ, പൊട്ടിപ്പോയ പഴയ ചിറ നശിപ്പിച്ചു എന്ന കുറ്റമാണ് ശരത്ബാബുവിൽ ആരോപിച്ചത്. മിഥ്യാപവാദം അദ്ദേ ഹത്തെ വേദനിപ്പിച്ചു. തന്റെ ഭാഗം വാദിക്കാൻ അക്കാലത്തെ ഒരു വലിയ വക്കീലിനെ ഏർപ്പാടുചെയ്തു. ഒടുവിൽ ശരത്ബാബുവിന്റെ സ്യാലൻ പഞ്ചാനൻ മുക്കർജിയുടെ പരിശ്രമഫലമായി ആ കേസ്സ് പഞ്ചായത്തിന്റെ മധ്യസ്ഥതക്ക് വിട്ടുകൊടുത്തു. അന്വേഷണത്തിൽ ചിറ തനിയെ പൊട്ടിയതാണെന്നു തെളിഞ്ഞു. ശരത്ചന്ദ്രന് അതു മായി യാതൊരു ബന്ധവുമില്ലെന്നും അദ്ദേഹം നിർദോഷിയാണെ ന്നും മനസ്സിലായി.

## 27

ഹിരണ്മയീ ദേവി ആളുകളുടെ ദൃഷ്ടിയിൽ ശരത്ചന്ദ്രന്റെ ഭാര്യയായിരുന്നോ, അതോ കേവലം ഒരു സഖി മാത്രമായിരുന്നോ. ആ പ്രശ്നത്തിന് ശരിയായ ഉത്തരം ലഭിച്ചിരുന്നു. എന്നാലും ആളു കൾ അത് അംഗീകരിക്കാൻ കൂട്ടാക്കിയില്ല. ശരത്ബാബു അവരെ

ഹാർദികമായി സ്നേഹിച്ചിരുന്നു. അക്കാര്യത്തിൽ സംശയത്തിനു യാതൊരവകാശവുമില്ലായിരുന്നു. ഹിരണ്മയീ ദേവി അൽപ ശിക്ഷിത യായിരുന്നു. പല കാര്യങ്ങളിലും അനഭിജ്ഞയും. എന്നാൽ, സരള ഹൃദയയായിരുന്നു ആ ഗ്രാമീണ മഹിള. ശരത്ചന്ദ്രൻെറ പ്രതിഭയുടെ മുമ്പിൽ എത്തിനോക്കാനുള്ള യോഗ്യതപോലും അവർക്കില്ലായി രുന്നു. വല്ലപ്പോഴും വല്ലവരും അവരോടു ചോദിക്കും, ശരത് സാഹിത്യത്തിലെ ശാശ്വത സൃഷ്ടികളായ നാരീപാത്രങ്ങളെപ്പറ്റി എന്തു പറയുന്നു? അപ്പോൾ അവരൊന്നു ചിരിക്കും. പിന്നെ പറ യും, "ഒരു പഠിപ്പും ഇല്ലാത്ത എനിക്ക് അവരെപ്പറ്റി എന്തറിയാം? അതെല്ലാം നിങ്ങളുടെ ചേട്ടനു തന്നെ അറിയാം." പാർവതിയുടെ കാര്യം പരാമർശിക്കപ്പെട്ടപ്പോൾ, ഒരു ദിവസം അവർ പറഞ്ഞു, "ഓ! നിങ്ങളുടെ ചേട്ടൻെറ കാര്യമൊന്നും പറയണ്ട. 'ദേവദാസ്' സിനിമ പുറത്തുവന്ന ഉടനെ രണ്ടാൺകുട്ടികളും പെൺകുട്ടികളും കായലിൽ മുങ്ങിച്ചത്തു."

ഒരു ദിവസം അവർ ജലധര സെന്നിൻെറ ഒരു പുസ്തകം വായിക്കുകയായിരുന്നു. കണ്ണുനീർ ചിറപൊട്ടി ഒഴുകി. അപ്പോഴാണ് ശരത്ചന്ദ്രൻ വന്നത്. "നിങ്ങൾ ഈ ചപ്പു ചവറെല്ലാം എന്തിനാ എഴുതിക്കൂട്ടുന്നത്. കണ്ടില്ലേ, ഇങ്ങിനെയുള്ള പുസ്തകം എഴുതൂ!"

എത്ര നിഷ്കപടയായിരുന്നു അവർ. തൻെറ ഉള്ളിൽ നിറഞ്ഞു നിന്ന ഐശ്വര്യവും അചഞ്ചലമായ പ്രേമവും കൊണ്ട്, സർവജന ഹൃദയഹാരിയും, കഥാശിൽപിയുമായിരുന്ന ശരത്ചന്ദ്രൻെറ ഹൃദയ ത്തെ വശീകരിച്ചു കീഴടക്കി. ധർമ്മനിഷ്ഠയായിരുന്ന പോലെ തന്നെ, കോമളഹൃദയയും, സേവാപരായണയുമായിരുന്നു അവർ. ശരത് ചന്ദ്രനുമൊരുമിച്ച് എങ്ങും പോയിരുന്നില്ല. സ്നേഹിതന്മാരുടെ വീട്ടി ലോ, ബന്ധുക്കളുടെ വീട്ടിലോ എങ്ങും. വിധിപ്രകാരം അവരെ വിവാഹം ചെയ്തിരുന്നില്ലെന്നും പത്നീപദം കൊടുത്തിരുന്നില്ലെന്നും, ഒരു പരാതി അവർക്ക് ഉള്ളതായി കേട്ടിരുന്നു. അതുകൊണ്ടു സാമതാബെഡിൽ വച്ച് ഒരു ദിവസം അവരെ വൈദിക വിധി പ്രകാരം പരിഗ്രഹിച്ചു. പത്നിയുടെ പദവി കൊടുത്തു. പിന്നെയും ഒരുമിച്ചെങ്ങും പോയിരുന്നില്ല. എന്നാൽ ഒരു കാര്യമുണ്ട്. വീട്ടിൽ ആരു തന്നെ വന്നാലും അവർ ശരത്ബാബുവിൻെറ സ്നേഹിത ന്മാരോ ആരാധകരോ ബന്ധുക്കളോ ആരുമാകട്ടെ, അവരെ സമു ചിതമായി, സ്നേഹപൂർവം ആദരിച്ചു സൽക്കരിച്ചിരുന്നു. സുഖമായ ആഹാരം കൊടുക്കും. വീട്ടുകാര്യങ്ങളെപ്പറ്റി സരസമധുരമായി സം സാരിക്കും. അതിനൊന്നും ഒരു കുറവും വരുത്തിയിരുന്നില്ല. അവ രുടെ സ്നേഹം അതിരറ്റതായിരുന്നു. വീട് അവരുടെ ഏക ഛത്ര സാമ്രാജ്യവുമായിരുന്നു. എന്നാൽ ആശ്ചര്യകരമായ മറ്റൊരു കാര്യ മുണ്ട്. അവർ രണ്ടു പേരും ഒരുമിച്ചിരുന്ന് എടുത്തിട്ടുള്ള ഒരു പടവു മില്ലായിരുന്നു. ഹിരണ്മയീ ദേവിയുടെ ഒറ്റയ്ക്കുള്ള പടവും ഇല്ല. ബർമ്മയിൽ വച്ച് അതിനൊരു ശ്രമം നടത്തി. തക്ക സമയത്ത്

അവർക്ക് വയറ്റിൽ കലശലായ ഒരു വേദന. അങ്ങിനെ പടം എടുക്കാൻ സാധിക്കാതെ പോയി. പടം എടുക്കുന്നതിനോട് അവർക്ക് എന്തോ കടുത്ത എതിർപ്പുള്ള പോലെ തോന്നിയിരുന്നു. അതു കൊണ്ടാകാം, ശരത്ബാബു പിന്നൊരിക്കലും അവരെ നിർബന്ധിച്ചില്ല.

അന്നൊരിക്കൽ അദ്ദേഹത്തിന്റെ ഒരു നാടകം അമ്പതാമത് രാത്രി നടക്കുകയായിരുന്നു. ആരാധകർ ആഗ്രഹിച്ചു, ശരത്ബാബു ഹിരണ്മയീദേവിയുമൊരുമിച്ചു വേദിയിൽ വരണമെന്നും, ഫോട്ടോ എടുക്കണമെന്നും. അപ്പോൾ അദ്ദേഹം ക്ഷോഭിച്ചുകൊണ്ടു പറഞ്ഞു: "നാടകം എഴുതിയത് ഞാനാണ്. ഹിരണ്മയീ ദേവിയല്ല."

ആ ക്ഷോഭത്തിനു പിന്നിലുള്ള യാഥാർഥ്യം ഇതായിരുന്നു. സമൂഹം അവരെ അംഗീകരിച്ചിരുന്നില്ല. ഇല്ലായിരിക്കാം. ശരത്ചന്ദ്രൻ സമ്പൂർണ മനസ്സോടെ അവരെ വരിച്ചിരുന്നു. ധാർമ്മികാനുഷ്ഠാനങ്ങളിൽ ശരത്ചന്ദ്രൻ വിശ്വസിച്ചിരുന്നില്ല. എന്നാൽ, ഹിരണ്മയീ ദേവിയുടെ അനുഷ്ഠാനങ്ങളിൽ നിരന്തരം സഹകരിച്ചു പോന്നു. കാശിയിലെ അസഹനീയമായ ചൂടുപോലും അതിൽ നിന്ന് അദ്ദേഹത്തെ തടഞ്ഞിരുന്നില്ല. കൽക്കത്തയിൽ, അവരെ എന്നും ഗംഗാസ്നാനത്തിനായി കൊണ്ടുപോയിരുന്നു. അവരുടെ ആരോഗ്യ കാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അന്നൊരിക്കൽ ന്യൂമോണിയാ പിടിപെട്ടു. അപ്പോൾ മണീന്ദ്രനാഥ റോയ് കാണാൻ ചെന്നു. കരുണ കണ്ഠനായി ശരത്ബാബു പറഞ്ഞു: "ഡബിൾ ന്യൂമോണിയാ ആണ്. ഇത്തവണ രക്ഷപ്പെടുത്താൻ ഒക്കുകയില്ലെന്നാ തോന്നുന്നത്. നെഞ്ചിലും പുറത്തും എല്ലായിടവും തണപ്പു ബാധിച്ചു കഴിഞ്ഞിട്ടുണ്ട്. കടുത്ത ജ്വരമാണ്. ബോധമില്ല."

അങ്ങിനെ പറയുമ്പോൾ കണ്ണുകൾ നിറഞ്ഞുനിന്നു. വെളിയിലെങ്ങാനും പോകുമ്പോൾ അവരെപ്പറ്റി കൂടുതൽ ചിന്തിതനായിരുന്നു. തന്റെ ദേവഘർ പ്രവാസകാലത്ത് അദ്ദേഹം രാമകൃഷ്ണ മുഖോപാധ്യായന് (വിളിക്കാറുള്ള പേരു ഹോം ദൽ) ഒരു കത്ത് അയച്ചിരുന്നു. അതിൽനിന്ന് സ്പഷ്ടമായിരുന്നു, ഹിരണ്മയീ ദേവിയെപ്പറ്റി എത്രമാത്രം ചിന്തിതനായിരുന്നുവെന്ന്.

"ഹോംദൽ! എട്ടുപത്തു ദിവസമായി വീട്ടിലെ വിവരങ്ങൾ ഒരെഴുത്തിൽ നിന്നേ അറിയാൻ കഴിഞ്ഞുള്ളു. ദേഹത്തിനു സുഖമില്ലാതാകുമ്പോൾ മറ്റുള്ളവരെപ്പറ്റിയുള്ള ചിന്ത വർധിക്കുന്നു. നിന്റെ അമ്മായിക്ക് എഴുത്തു എഴുതാൻ വശമില്ല. അതുകൊണ്ട് നീ തന്നെ ദിവസവും, അത് പറ്റിയില്ലെങ്കിൽ രണ്ടു ദിവസം കൂടുമ്പൊ ഴെങ്കിലും, ഒരു കാർഡ് എഴുതിയിട്ടാൽ വളരെ ആശ്വാസം ലഭിക്കും[1]."

ദേവഘറിൽ എത്തിയ ഉടനെ അദ്ദേഹം തന്നെ ഹിരണ്മയീ ദേവിക്ക് ഒരു കത്തെഴുതി. ഭാര്യയ്ക്കെഴുതിയതായി അദ്ദേഹ

(1) 1937 മാർച്ച് 9

ത്തിൻെറ രണ്ടു കത്തുകളേ കാണപ്പെടുന്നുള്ളു. അതിലൊന്നാണിത്.

"കല്യാണിയാശു ബഡീ ബഹൂ!

ഇന്നലെ മൂന്നര മണിക്ക് ഇവിടെ എത്തി. സത്യഭാമയും, മൃത്യുഞ്ജയനും വണ്ടിയുമായി സ്റ്റേഷനിൽ വന്നിരുന്നു. വഴിക്ക് ബുദ്ധിമുട്ടൊന്നുമുണ്ടായില്ല. ഹരിദാസിൻെറ ഈ 'മാലഞ്ചഭവൻ' ഒരത്ഭുതമാണ്. വളരെ സുന്ദരവും. സ്ഥലവും വേണ്ടുവോളമുണ്ട്. താഴെയാണ് കക്കൂസ്. വെടിപ്പുള്ളതാണ്. ഇന്നു രാവിലെ ആട്ടിൻ പാൽ കിട്ടി. ചായക്ക് ദിവസവും ഒരുസേർ പാലു വീതം മുറയ്ക്ക് വരുമെന്നു പറഞ്ഞു. കൊതുകു ധാരാളമുണ്ട്. ഇന്നലെ രാത്രി കൊതുകുവല ഇട്ടില്ല. കൊതുകില്ലെന്നു വിചാരിച്ചു. രാത്രി മൂന്നു മൂന്നര മണിയായപ്പോൾ തുടങ്ങി, കൊതുകുകടി. ഒരു കണക്കിന്, പുതപ്പിൽ മുഖവും പൊത്തികഴിഞ്ഞുകൂടി. നല്ല തണുപ്പാണ്. അതു കൊണ്ടു രക്ഷകിട്ടി.

"എല്ലാവരും പറയുന്നത് ഒന്നു രണ്ടു മാസം താമസിച്ചാൽ, ശരീരത്തിനു പൂർണസുഖം കിട്ടുമെന്നാണ്. നോക്കാം, എത്ര നാൾ താമസിക്കാൻ പറ്റുമെന്ന്. വിചാരം നിന്നെപ്പറ്റിയേയുള്ളു. സൂക്ഷിക്കാതിരുന്നാൽ, നിനക്ക് സുഖക്കേടുപിടിക്കാൻ ഇടയുണ്ട്. എന്തായാലും കൊള്ളാം, നിനക്ക് സുഖമില്ലെന്നു കേട്ടാൽ ദേവഘറിൽ നിന്ന് ഉടൻ കൽക്കത്തയിൽ എത്തും. ഇവിടുത്തെ എണ്ണയും നെയ്യും നല്ലതല്ല. അതു കൊണ്ടുവന്നു തരാമെന്നു സത്യഭാമ ഏറ്റിട്ടുണ്ട്. ഗോതമ്പു വാങ്ങി അവരുടെ വീട്ടിൽ കൊടുത്തയക്കണം. അവർ ജയിലിൽ കൊടുത്ത് പൊടിപ്പിച്ചുതരും. ഇവിടെ വിശേഷിച്ചു ബുദ്ധിമുട്ടൊന്നും ഉണ്ടാവില്ലെന്നു തോന്നുന്നു. വെളിയിൽ പോകണ്ടയാവശ്യമുണ്ട്. വണ്ടിവേണം. നടക്കാനുള്ള ശക്തി ഇല്ല. ചിലപ്പോൾ വണ്ടിയുമായി കാളി ഇവിടെ വരേണ്ടിവരും. ആറേഴുദിവസം കഴിയട്ടെ. തീരുമാനിച്ച് അറിയിക്കാം.

"ബുഡിയും ബാഘയു[1]മൊക്കെ അക്രമങ്ങൾ വല്ലതും കാണിച്ചു സുഖക്കേടായി പോകരുത്. ചേച്ചി വീട്ടിലേക്ക് പോയിരിക്കും. കുറച്ചുനാൾ താമസിക്കാൻ കഴിഞ്ഞെങ്കിൽ നിങ്ങൾക്കെല്ലാം സൗകര്യമാകുമായിരുന്നു. അടുക്കളപ്പണിക്ക് വല്ലവരേയും കിട്ടിയോ? എനിക്കാ വിചാരമാണ്. എന്തുകൊടുക്കേണ്ടിവന്നാലും വേണ്ടില്ല. ആരെയെങ്കിലും പിടിച്ചുവയ്ക്ക്. അല്ലെങ്കിൽ വീട്ടിൽ എല്ലാവർക്കും ബുദ്ധിമുട്ടാകും.

"ഈ കത്ത് പ്രകാശിനെ കാണിച്ചുകൊടുക്കണം. ഇനി ചുമതലയെല്ലാം അവനാണെന്നു പറയണം. ആർക്കെങ്കിലും അസുഖം വന്നാൽ എന്നെ ഉടനെ വിവരം അറിയിക്കണം. ഇന്നോ നാളെയോ ഡോക്ടർ കുമുദശങ്കറിന് എഴുത്ത് അയക്കുന്നുണ്ട്. ഞാൻ ഇവിടെ എത്തിയ വിവരം പ്രകാശ് അദ്ദേഹത്തെ അറിയിക്കട്ടെ."

---

(1) പ്രകാശ്ചന്ദ്രൻെറ കുട്ടികൾ

"ചെറിയ വധുവിനും, കുട്ടികൾക്കും, ഹോംദലിനും, പ്രകാശിനും നിങ്ങൾക്കും സുഖമാണെന്നു വിശ്വസിക്കുന്നു. ചേച്ചിയോട് എന്റെ നമസ്കാരം പറയണം. ഇതി ഫെബ്രുവരി 1937 (18 ഫാൽഗുൻ 1343)

ശുഭാകാംക്ഷി

ശ്രീ ശരത്ചന്ദ്ര ചതോപാദ്ധ്യായ.

പുനശ്ച :

ബസാറിൽ നിന്നു മൃത്യുഞ്ജയൻ ഇപ്പോൾ വന്നു. കമ്പി മുഖാന്തിരം ഞാൻ ഇവിടെ എത്തിയ വിവരം അറിയിച്ചിട്ടുണ്ടെന്നു പറഞ്ഞു.

ശ്രീ ശരത്ചന്ദ്ര ചതോപാധ്യായ.

ഈ കത്തിൽ ഹിരണ്മയീ ദേവിയെ സംബോധന ചെയ്തിട്ടുള്ളത് 'കല്യാണിയാശു' എന്നാണ്. അത് പ്രേമ സംബോധനയൊന്നുമല്ല. എന്നാൽ, ഈ കത്തിലെ ഓരോ വാക്കിൽ നിന്നും, അദ്ദേഹത്തിന്റെ അഗാധമായ സ്നേഹം വ്യക്തമാകുന്നുണ്ട്. ശരത്ബാബു എപ്പോഴും അവരെ 'ബഹു' (വധു) വെന്നോ,'ബഡീബഹു' എന്നോ ആണ് വിളിച്ചിരുന്നത്. അവർ സുന്ദരിയൊന്നുമായിരുന്നില്ല. പക്ഷെ, അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ അവർ പ്രേമാഞ്ജനമാണ് ചാർത്തിയിരുന്നത്. അവരുടെ സൗന്ദര്യത്തെപ്പറ്റി പ്രശംസിക്കാൻ തുടങ്ങിയാൽ അദ്ദേഹത്തിനു മതിവരാറില്ല. പറയും, വലിയ വധുവിന്റെ നിറം നല്ല പോലെ വെളുത്തതല്ലെങ്കിലും, അവരുടേതുപോലുള്ള ദേഹപുഷ്ടി (ഫിഗർ) ബംഗാളി സ്ത്രീകളിൽ വളരെ അപൂർവമായേ കാണപ്പെട്ടിരുന്നുള്ളു. "

കാലാ കാലങ്ങളിൽ ശരത്ബാബു തന്റെ സ്നേഹിതന്മാർക്കും ആരാധകന്മാർക്കും എഴുതിയിരുന്ന കത്തുകളിൽ തികഞ്ഞ ആത്മീയതയോടു കൂടി സ്വന്തം ഗാർഹസ്ഥ്യ ജീവിതത്തെ പ്രശംസിച്ചിരുന്നു. തന്റെ വിജയത്തിനുള്ള ശ്രേയസ്സെല്ലാം വലിയ ബഹുവിനുള്ളതാണെന്നും പറഞ്ഞിരുന്നു. കത്തുകളിൽ നിന്നു മനസ്സിലാക്കാൻ കഴിഞ്ഞിരുന്ന മറ്റൊരു കാര്യം, ഹിരണ്മയീദേവി അദ്ദേഹത്തിന്റെ ആഹാരാദികാര്യങ്ങളിലും പോക്കുവരവുകളിലും എല്ലാം വളരെ നിയന്ത്രണം ചെലുത്തിയിരുന്നു എന്നതാണ്. ഒരു സേർ പുകയില കൊണ്ടു ഏഴുദിവസം കഴിക്കണമെന്നായിരുന്നു നിർദേശം. പ്രായം വർധിക്കുന്തോറും പ്രേമത്തിന്റെ ബഹിസ്ഫുരണം ഹാർദികതയിലും, ഗംഭീരമായ ആത്മീയതയിലും പര്യവസാനിച്ചുകൊണ്ടിരുന്നു. സഹോദരന്റെ കുഞ്ഞുങ്ങളെ സംബന്ധിച്ചും ശരത്ചന്ദ്രൻ എത്രമാത്രം ചിന്തിതനായിരുന്നു എന്ന കാര്യവും ഈ കത്തിൽ നിന്നു സ്പഷ്ടമാകുന്നുണ്ട്. അതുപോലെ തന്നെ ചേച്ചിയോടുള്ള ബഹുമാനവും. അറിയാതെയും അറിഞ്ഞും ആ ചേച്ചി അദ്ദേഹത്തിൽ അവരുടെ പ്രഭാവം ചെലുത്തിയിരുന്നു. ചേച്ചിയെ തന്റെ സാഹിത്യത്തിൽ ശാശ്വതമാക്കി പ്രതിഷ്ഠിച്ചതും അതുകൊണ്ടാണ്.

ദേവഘറിൽ നിന്നു മടങ്ങിവന്നശേഷം വളരെ നാളൊന്നും സുഖമായിരുന്നില്ല. എഴുത്തുകളിൽ കൂടെക്കൂടെ അക്കാര്യം പരാമർ

ശിച്ചിരുന്നു. ഹരിദാസിനു എഴുതി: "എനിക്ക് സുഖമില്ല. ശരീരം വാസ്തവത്തിൽ തകർന്നുകഴിഞ്ഞു. എന്തെങ്കിലുമൊന്നുണ്ടായിക്കൊണ്ടിരിക്കും. എത്ര നാൾ കഴിയും. മനസ്സിൽ അതിൻെറ കണക്കുംകൂട്ടി കഴിയുകയാണ്. ഇനി വളരെ ദിവസമൊന്നും വേണ്ടിവരില്ലെന്നാണ് വിശ്വാസം. വൈരാഗിയുടെ ജീവിതം എത്രയും വേഗം അവസാനിക്കുമോ അത്രയും ശുഭം[1]."

അമ്മാവൻ ഡോക്ടർ സത്യേന്ദ്രനാഥ ഗാംഗുലിക്ക് എഴുതി: "ജീർണഗൃഹത്തിൽ എത്ര ഭൂതങ്ങളാണ് കുടിയേറിപ്പാർത്തിരിക്കുന്നത്. ചാരുകസേരയിൽ കിടന്ന് അതു തന്നെ വിചാരിക്കുകയാണ്. പറയുന്നുമുണ്ട്, ദയാമയനേ! ഇനിയും എന്തു താമസമുണ്ട്?[2]"

മൃത്യുവിൻെറ കാലടിശബ്ദം അടുത്തടുത്തെത്തിക്കൊണ്ടിരുന്നു. എന്നാലും മനസ്സിന് അൽപമെങ്കിലും സുഖം കിട്ടിയാൽ തൻെറ സ്നേഹിതന്മാരുടെ സുഖദുഃഖങ്ങളേയും മാനാപമാനങ്ങളേയും പറ്റി ചിന്തിച്ചു കൊണ്ടിരിക്കും. ദേവഘറിൽ നിന്നു മടങ്ങിവന്നപ്പോൾ തോന്നി, തൻെറ ഉറ്റ സ്നേഹിതനായ അസമഞ്ജസ് മുഖോപാധ്യായനെ ശരിയായി വില ഇരുത്തിയിട്ടില്ലെന്ന്. അതുകൊണ്ട്, ഒരു ദിവസം രസചക്രത്തിൻെറ മേൽനോട്ടത്തിൽ, അസമഞ്ജസ്സിനെ ബഹുമാനിക്കണമെന്നു നിശ്ചയിച്ചു. മിക്കവാറും എല്ലാ സുപ്രസിദ്ധ സാഹിത്യകാരന്മാരുടേയും സാന്നിധ്യത്തിൽ, ബേൽഗഛിയായിലുള്ള ദ്വാരകാ കാനനത്തിൽ വച്ച്, നിയമപ്രകാരം തൻെറ മുമ്പിലിരുത്തി മുക്കർജീ മഹാശയനെ അഭിനന്ദിച്ചു. വളരെ വിലപിടിച്ച സമ്മാനങ്ങൾ കൊടുത്തു. മംഗള പത്രം വായിച്ചു. അത് കഴിഞ്ഞു വിഭവ സമൃദ്ധമായ സദ്യയും. ഒന്നിലും ഒരു വീഴ്ചയും വരുത്തിയില്ല. അതിൻെറയെല്ലാം ചെലവു ശരത്ചന്ദ്രൻ തന്നെ വഹിച്ചു.

എന്നാൽ, ആ ഉത്സാഹമെല്ലാം ക്ഷണികമായിരുന്നു. ദയാമയൻ പിന്നെയും അധികം വൈകിക്കാനുള്ള 'മൂഡി'ലായിരുന്നില്ല. അതിനാൽ ഇത്തവണ വയറിനെയാണ് രോഗം കടന്നാക്രമിച്ചത്. ഡോക്ടറന്മാർ പരിശോധിച്ചശേഷം പ്രഖ്യാപിച്ചു. 'ഡിസ്പെപ്സിയാ'യാണെന്ന്.

പിന്നെ, അതിനുള്ള ചികിത്സയായി. മരുന്നിനുപുറകെ മരുന്നു കഴിച്ചു. എന്നാൽ, കുറവു കാണിക്കുന്ന ഡയറിയിൽ പൂജ്യത്തിൽ കവിഞ്ഞൊന്നും അടയാളപ്പെടുത്തിയിരുന്നില്ല. സ്വന്തക്കാർ അസ്വസ്ഥരായി. അങ്ങിനെയുള്ള അവസരങ്ങളിൽ അദ്ദേഹത്തിൻെറ സ്നേഹിതന്മാരെയും അമ്മാവൻ സുരേന്ദ്രനാഥ ഗാംഗുലിയെയും സ്മരിച്ചിരുന്നു. വിവരം അറിഞ്ഞ് അവർ വന്നുചേർന്നു[3]. നോക്കിയപ്പോൾ എല്ലാം കുഴഞ്ഞു നാശമായിക്കണ്ടു. ഏറ്റവും പ്രധാനപ്പെട്ട കാര്യം രോഗിയുടെ ആഹാരക്രമം ചിട്ടപ്പെടുത്തുകയായിരുന്നു. പക്ഷേ, വലിയ വധു അതൊന്നും ചെവിക്കൊണ്ടില്ല. അവരുടെ

---

(1) 1937 ആഗസ്റ്റ് 31 (2) 1937 ഡിസംബർ 11 (3) 1937 നവംബർ

വിശ്വാസം ഇതെല്ലാം ഒന്നും കഴിക്കാതിരുന്നതിൻെറ ഫലമാണെന്നായിരുന്നു. അവർ എപ്പോഴും ആഗ്രഹിച്ചിരുന്നത് അദ്ദേഹം നല്ല വണ്ണം ആഹാരം കഴിക്കണമെന്നാണ്. ഭക്ഷണം കഴിക്കും. പ്രയാസപ്പെടും. ഡോക്ടർ വളരെ നിർബന്ധിച്ചു. അതുകൊണ്ടു ചായ ഉപേക്ഷിക്കാൻ ശ്രമിച്ചു. എന്നാൽ വളരെ പഴയ ചങ്ങാതിയല്ലേ ചായ. അതുമായുള്ള ബന്ധം അത്ര എളുപ്പം വിട്ടുപോകുമോ? അമ്മാവൻ പറഞ്ഞു, "ഇനിയും വളരെ ജോലി ചെയ്യാനിരിക്കുന്നേയുള്ളു."

ശരത് പറഞ്ഞു: "ഇപ്പോൾ, ഇനി രോഗപീഡ സഹിക്കുകയല്ലാതെ മറ്റെന്തു ജോലിയാണുള്ളത്?"

അമ്മാവൻ വീണ്ടും പറഞ്ഞു: "നാട് ഇപ്പോഴും നിന്നിൽ നിന്നും വളരെയധികം പ്രതീക്ഷിക്കുന്നു."

ഒരു നെടുവീർപ്പിട്ടിട്ടു ശരത്ബാബു പറഞ്ഞു: "വാസ്തവം തന്നെ. ജോലി ഇനിയും ധാരാളം ബാക്കിയുണ്ട്. സമയമുണ്ടായിരുന്നെങ്കിൽ അപൂർണമായ പുസ്തകങ്ങൾ മുഴുവനാക്കാമായിരുന്നു."

സുരേന്ദ്രനാഥൻ ആശ്വസിപ്പിച്ചു: "സമയം കിട്ടും."

എന്നാൽ, ഇനി സമയമൊന്നും ശേഷിച്ചിട്ടില്ലെന്ന് അദ്ദേഹത്തിനു ബോധ്യമായിക്കഴിഞ്ഞിരുന്നു. വൈരാഗിയായ മനസ്സ് ഒന്നുകൂടി വൈരാഗിയായി. കുറച്ചുനാൾ കഴിഞ്ഞ് അമ്മാവൻ മടങ്ങിപ്പോയി. അധികം താമസിക്കാൻ അദ്ദേഹത്തിനു കഴിയുമായിരുന്നില്ല. വൈദ്യന്മാർ അഭിപ്രായപ്പെട്ടു, "രാജഗൃഹത്തു പോയാൽ പ്രയോജനമുണ്ടാകും."

പക്ഷേ, ആരോഗ്യം അതിവേഗം തകരുകയായിരുന്നു. അവിടെ പോകാൻ സാധ്യമല്ലായിരുന്നു. ആരോഗ്യം പിന്നെയും വഷളായി. പ്രകാശചന്ദ്രൻ വീണ്ടും അമ്മാവനെ അറിയിച്ചു. എഴുതി: "ഉടൻ വന്നു ചേരുക."

സുരേന്ദ്രനാഥൻ വന്നു. കാളീപൂജ സംബന്ധിച്ച ഉത്സവം അവസാനിച്ചുകഴിഞ്ഞിരുന്നു. അമ്പരന്നുപോയി, ശരത്ചന്ദ്രൻെറ ജരാജീർണമായ ദേഹം കണ്ടപ്പോൾ. വെളിയിൽ കൊണ്ടുപോകാതെ രക്ഷപ്പെടാൻ പ്രയാസമാണെന്ന് ബോധ്യമായി.

ശരത്ചന്ദ്രൻ പറഞ്ഞു: "ഈ രോഗത്തിനു ചികിത്സയൊന്നുമില്ല. ഞാൻ സമാധാനമായി പോകട്ടെ. ഇവിടെത്തന്നെ. രൂപനാരായണൻെറ കരയിൽ. പ്രഭാസിൻെറ സമാധിക്കരുകിൽ."

സുരേന്ദ്രൻ പറഞ്ഞു: "ഇതെന്തർത്ഥമില്ലാത്ത വർത്തമാനമാണീ പറയുന്നത്?" എന്നാൽ, അതു വെറുംവാക്കായിരുന്നില്ല. മൃത്യുവിൻെറ പദചാപധ്വനി അവർക്കിരുവർക്കും കേൾക്കാമായിരുന്നു. പിന്നെയും മറയ്ക്കാനുള്ള ഒരു ശ്രമം. അത്രമാത്രം. ചിലപ്പോൾ മത്സ്യങ്ങളെപ്പറ്റിയാകും ചിന്ത. മറ്റു ചിലപ്പോൾ തോട്ടത്തിലെ പക്ഷികളെപ്പറ്റിയുള്ള ചിന്തയിൽ മുഴുകും. സ്വന്തക്കാർ, സ്നേഹിതന്മാർ, ആരാധകർ, എല്ലാം പഴയപോലെതന്നെ കാണാൻ വന്നിരുന്നു. അദ്ദേഹത്തിൻെറ സ്ഥിതിയിൽ അവർ വളരെ ദുഃഖിച്ചു. ഒരു ദിവസം

ഹിന്ദി എഴുത്തുകാരനായ അമൃതലാൽ നാഗർ കാണാൻ ചെന്നു. അദ്ദേഹത്തിന് ഒരു സ്നേഹിതനുണ്ടായിരുന്നു. ശരത്ബാബുവിൻെറ പരമാരാധകൻ. ആ മനുഷ്യൻ പുസ്തകങ്ങളുടെ അലമാരിയിൽ 'ശ്രീ ഗണേശായനമഃ' എന്ന് എഴുതുന്ന സ്ഥാനത്ത് 'ശരത്ചന്ദ്ര ചതോപാധ്യായ നമഃ' എന്നത്രെ എഴുതിയിരുന്നത്. ശരത്ചന്ദ്രനും ഒരിയ്ക്കൽ തന്നോടിങ്ങനെ ഭക്തിയുള്ള ഒരു മഹിളയെ നേരിട്ടു കാണുകയുണ്ടായി. അവർ സ്വന്തം വീട്ടിൽ ഒരു അമ്പലമുണ്ടാക്കി പീഠം വച്ച് ശരത് ബാബുവിൻെറ പുസ്തകങ്ങൾ അടുക്കിവച്ചിരുന്നു. എന്നും പൂജാ പാരായണ വിധികളും നിർബാധം നടത്തിയിരുന്നു. ആ ഏകാന്തതയിൽ അവർ തൻെറ കഥ മുഴുവൻ ശരത്ബാബുവിനെ പറഞ്ഞു കേൾപ്പിച്ചു. ഒരു മാന്യകുടുംബത്തിലെ വിദ്യാസമ്പന്നയായ ആ മഹിള ആ വീട്ടിലെ മാന്യ പുരുഷൻെറ സംരക്ഷണയിലായിരുന്നു.

എന്തൊരു സമാധാനമാണ്, അന്ന് ശരത്ബാബുവിനു കൈവന്നത്. അദ്ദേഹത്തിൻെറ സാഹിത്യം അർഥവത്തായപോലെ. നാഗറിൻെറ ആവേശവും അവരെക്കാളൊന്നും ഒട്ടും കുറവല്ലായിരുന്നു. പലപ്പോഴും കാണാൻ പോകാറുണ്ടായിരുന്നു. ഇക്കുറി കണ്ടപ്പോൾ അന്തിച്ചുപോയി[1]. ഗ്രഹണി സംബന്ധമായ രോഗമാണെന്നു മനസ്സിലായി. കഴിക്കുന്നതൊന്നും ദഹിക്കാറില്ല. ഓട്ട്സു പോലും. ഉണങ്ങി, എല്ലും തോലുമായി.

ശരത്ബാബുവിനു വളരെ സന്തോഷമായി, നാഗറിനെ കണ്ടപ്പോൾ പറഞ്ഞു. "എനിക്കെന്തൊരു സന്തോഷമാണെന്നോ, നിങ്ങളെ കാണാൻ കഴിഞ്ഞതിൽ. ഇനി ഒരു മോഹവും ബാക്കിയില്ല, ഈ ജീവിതത്തിൽ ശരീരവും ഏതാണ്ട് ജഡ തുല്യമായിക്കഴിഞ്ഞു. വളരെ ക്ഷീണമുണ്ട്. യമരാജാവിൻെറ ഇൻവിറ്റേഷൻ കാർഡ് എപ്പോൾ വേണമെങ്കിലും വരട്ടെ. ഞാൻ പോകാൻ റെഡിയാണ്."

കുറേ നേരം മൗനമായിരുന്നു. വീണ്ടും, ഉള്ളിലെ സഞ്ചാര കുതുകിയായ ആ മനസ്സ് ചിറകൊന്നു വിരിച്ചു. പറഞ്ഞു: "കാലാവസ്ഥാ മാറ്റത്തിന് ബംഗാളിനു വെളിയിൽ പോയാൽ കൊള്ളാമെന്നുണ്ട്. ഒരു ദിക്കിലും സ്ഥിരമായി കൂടാനുള്ള മനസ്സില്ലതാനും. വിചാരിക്കുകയാണ്, ട്രെയിൻ വഴിതന്നെ, അങ്ങനെ ചുറ്റിയടിച്ചാലോ എന്ന് ? ഒരു സ്ഥലത്ത്, ഏറിയാൽ ഒന്നോ രണ്ടോ ദിവസം മാത്രം."

നാഗർ പറഞ്ഞു: "അത് അങ്ങേക്ക് ഇപ്പോൾ പറ്റുകയില്ല. വളരെ ക്ഷീണിച്ചുപോയല്ലോ."

ശരത്ബാബു ഉത്തരമൊന്നും പറഞ്ഞില്ല. മിണ്ടാതെ കിടന്നു. കണ്ണുമടച്ചു. നാഗർ പിന്നെ പറഞ്ഞു: "അങ്ങ് ഞങ്ങളുടെ നാട്ടിൽ വരൂ. ലഖ്നൗവിൽ ഈ സുഖക്കേടിനുള്ള ഒരു വിദഗ്ധനുണ്ട്. കൻഖൽ എന്ന സ്ഥലത്തും ഈ രോഗത്തിനു നല്ല ചികിത്സയുണ്ട്.

---

(1) 1937 നവംബർ

ഋഷീകേശം, ഹരിദ്വാരം, കൻഖൽ എവിടെ വേണമെങ്കിലും അങ്ങേക്ക് താമസിക്കാനുള്ള ഏർപ്പാടു ചെയ്തുതരാം. അങ്ങേക്കു സുഖമാകും."

ശരത് ബാബുവിന് അൽപം ഉത്സാഹം തോന്നി. പറഞ്ഞു: "അവിടെയൊക്കെ വല്ലാത്ത തണുപ്പല്ലേ? എനിക്കെങ്ങനെ സഹിക്കാൻ സാധിക്കും. ശരി. ആലോചിച്ചു നോക്കട്ടെ. മറ്റന്നാൾ കൽക്കത്തക്കുപോകുന്നുണ്ട്. അവിടെ ചെന്നിട്ടു ഞാൻ നിങ്ങൾക്കു കത്തെഴുതാം."

സന്ധ്യാ സമയം നാഗർ അദ്ദേഹത്തിൻെറ കാലു തൊട്ടു വന്ദിച്ചിട്ടു പല്ലക്കിൽ കയറാൻ തുടങ്ങി. അപ്പോൾ ശരത്ബാബു പറഞ്ഞു: "അമൃതേ! നിൽക്കൂ; ഞാൻ നിങ്ങളെ രൂപനാരായണൻെറ മനോഹാരിത കാണിച്ചു തരാം." പല്ലക്കിൽ നിന്നിറങ്ങി നാഗർ അദ്ദേഹവും ഒരുമിച്ച് ആറിൻെറ കരവരെ നടന്നു. ആകാശത്തിൽ നക്ഷത്രങ്ങൾ മിന്നിത്തിളങ്ങാൻ തുടങ്ങിയിരുന്നു. പൂർണിമയായിരുന്നിരിക്കണം അന്ന്. കൈ ചൂണ്ടിക്കാണിച്ചു കൊണ്ടു പറഞ്ഞു, "വെള്ളപ്പൊക്കം വരുമ്പോൾ, വെള്ളം എൻെറ ബംഗ്ളാവിനെ തൊട്ടു നിൽക്കും. അപ്പോൾ എനിക്കു വളരെ രസം തോന്നാറുണ്ട്. ഒരു കപ്പൽ ഏർ പ്പാടു ചെയ്തു നിരന്തരം അങ്ങിനെ സഞ്ചരിച്ചു കൊണ്ടിരുന്നാലോ എന്നു തോന്നും. ഭൂമിയിലെങ്ങും കാലു കുത്താതെ."

ഊരുചുറ്റി അലയാൻ വെമ്പിനിൽക്കുന്ന, ചിരപരിചിതമായ ആ മനസ്സാണോ സംസാരിക്കുന്നതെന്നു തോന്നും. നാഗറിനു ബോധ്യമായി, രൂപനാരായണൻെറ കരയിൽ നിന്നു കൊണ്ട്, മഹാനായ കലാകാരനെ, അന്ന് അവസാനമായി താൻ ദർശിക്കുകയാണെന്ന്. എന്തൊരു മമതയായിരുന്നു, ശരത്ബാബുവിന് ആ രൂപനാരായൺ നദിയോട്. പലപ്പോഴും അതിൻെറ കരയിൽ ചെന്ന് അങ്ങിനെ നോക്കി ഇരിക്കും. ആരെങ്കിലും കാണാൻ ചെന്നാൽ, അയാളുമൊരുമിച്ച്, ആറ്ററുകിലെത്തി, അതിനെപ്പറ്റി സംസാരിക്കും. കുറച്ചു ദിവസം മുമ്പ് മറ്റൊരു ഹിന്ദി ലേഖകൻ വാചസ്പതി പാഠക് അദ്ദേഹത്തെ കാണാൻ ചെന്നിരുന്നു. മടങ്ങാൻ ഭാവിച്ചപ്പോൾ തടുത്തിട്ടു പറഞ്ഞു, "ഒരു സാധനം കണ്ടിട്ടു പോകൂ."

അവർ നോക്കിക്കൊണ്ടങ്ങിനെ ഇരുന്നു. അവരുടെ മുമ്പിൽ പരന്നു കിടക്കുകയാണ്, രൂപനാരായണൻ നദിയുടെ വിസ്തൃതമായ മണൽപ്പരപ്പ്. അപ്പോൾ നദിയിൽ വെള്ളമില്ലായിരുന്നു. എന്നാൽ മണൽപ്പരപ്പിൻെറ വശ്യത ഒന്നു പ്രത്യേകമായിരുന്നു. അദ്ദേഹത്തെ അവിടെ നിറുത്തിയിട്ട്, ശരത്ബാബു പുറകോട്ടുമാറി. നദിയുടെ പരപ്പു പാഠക്ജിയെ വരിഞ്ഞുകെട്ടി നിറുത്തിയപോലെ.

യഥാർഥ കലാകാരനായിരുന്നു അദ്ദേഹം. സൗന്ദര്യോപാസകൻ. സൗന്ദര്യം തന്നെയാണ് പുരുഷൻ. അദ്ദേഹം പ്രകൃതിയുടേയും ആരാധകനായിരുന്നു. മനോഹാരിയും, ഭയാനകവുമായ പ്രകൃതിയുടെ രണ്ടു രൂപങ്ങളുടേയും ആരാധകൻ. സാക്ഷാൽ ഭഗവാൻെറ

യും. എന്തെന്നാൽ സർവോത്തമമായ സൗന്ദര്യം തന്നെയാണ് ഭഗവാൻ.

നാഗർ മടങ്ങിപ്പോയി. ആലോചിച്ചുപോയി, മഹാനായ ആ ലേഖകൻ ഇന്നെത്ര ഭാവുകനായിത്തീർന്നിരിക്കുന്നു; എത്രമാത്രം സ്നേഹമാണ്, അദ്ദേഹത്തിന്റെ ഹൃദയത്തിൽ നിറഞ്ഞു നിൽക്കുന്നത് എന്നെല്ലാം. യശസ്വികളാകുമ്പോൾ മനുഷ്യർ അഹങ്കാരം കൊണ്ടു കൂത്താടുന്നു. തന്റെ സ്വഭാവത്തെ അധപ്പതിപ്പിക്കുന്നു. എന്നാൽ, ഇങ്ങിനെയും ഉണ്ട് ഒരു മനുഷ്യൻ! അദ്ദേഹം തന്റെ ജീവിതയാത്ര ആരംഭിച്ചതു തന്നെ ദുഃഖങ്ങളുടെ ഇടയിൽ കൂടിയാണ്. എത്ര വഴികളിൽ, എത്ര കടവുകളിൽ തെണ്ടിയലഞ്ഞു കഴിച്ചുകൂട്ടി. പാപങ്ങളെന്നു പറയപ്പെടുന്ന ആ കർമ്മങ്ങളും ചെയ്തു. എന്നാൽ, സത്യസന്ധത, സാഹസം, കാരുണ്യം എന്നിവ ഒരിക്കലും വെടിഞ്ഞിരുന്നില്ല. ഒടുവിൽ മഹാനായിത്തീർന്നതും ആ ഗുണങ്ങൾകൊണ്ടു തന്നെ. ഉന്നതമായ നെറ്റിത്തടം, നീണ്ട നാസിക, അകത്തേക്കു ചുഴിഞ്ഞിറങ്ങുന്ന ദീർഘ നേത്രങ്ങൾ. അന്നൊരു ദിവസം — എത്ര പഴയ കാര്യമാണ് — അന്നദ്ദേഹം ആരോഗ്യവാനായിരുന്നു — എത്രയോ ചർച്ചകളാണ് നടത്തിയത്, സാഹിത്യത്തെപ്പറ്റി. സാഹിത്യത്തിലേക്ക് തള്ളിക്കയറിവന്ന രാഷ്ട്രീയത്തെപ്പറ്റി. പ്രേമ്ചന്ദിനെപ്പറ്റി. ശരത് ബാബു അദ്ദേഹത്തിന്റെ കഥകൾ വായിച്ചിരുന്നു. വളരെക്കൊല്ലങ്ങൾക്കുമുമ്പു 'സപ്തസരോജ്' വായിച്ചപ്പോൾ, ശരത്ചന്ദ്രൻ, കൽക്കത്തയിലെ ഹിന്ദീപുസ്തക ഏജൻസിയായ മഹാവീരപ്രസാദ് പോദ്ദാറിന് ഇങ്ങിനെയൊരു അഭിപ്രായം എഴുതിക്കൊടുത്തു. ശരത് ബാബു പലപ്പൊഴും അവിടെ പോകാറുണ്ടായിരുന്നു. "കഥകൾ വാസ്തവത്തിൽ വളരെ ഉൽക്കൃഷ്ടങ്ങളാണ്. ഭാവപൂർണങ്ങളുമാണ്. രവീന്ദ്രബാബുവിനോട് അദ്ദേഹത്തെ തുലനം ചെയ്യുന്നത് അനീതിയാണ്. സാഹസവുമാണ്. എന്നാൽ മറ്റേതെങ്കിലും ബംഗാളി എഴുത്തുകാരന് ഇത്രയും നല്ല കഥകൾ എഴുതാൻ കഴിയുമോ എന്ന കാര്യത്തിൽ സംശയമുണ്ട്."

അദ്ദേഹം ഇങ്ങിനെയും പറഞ്ഞു, "നിങ്ങൾ നിങ്ങളുടെ സാഹിത്യ സമ്മേളനത്തിന്റെ അധ്യക്ഷനായി സാഹിത്യ മഹാരഥന്മാരെ തിരഞ്ഞെടുക്കാതെ, രാഷ്ട്രീയ നേതാക്കന്മാരെ വയ്ക്കുന്നതെന്താണ്?"

നാഗർ പറഞ്ഞു: "ഹിന്ദിയിൽ സ്വയംഭൂകർണധാരന്മാരുടെ ഒരു സംഘം തന്നെയുണ്ട്. അവരുടെ ഇഷ്ടം പോലെയാണ് ഇതെല്ലാം ചെയ്യാറുള്ളത്. അല്ലെങ്കിൽ ഞങ്ങളുടെ ഹിന്ദിയിലും, ഞങ്ങൾക്ക് അഭിമാനംകൊള്ളാൻ വകതരുന്ന ചില വ്യക്തികളുണ്ട്. സർവശ്രീ പ്രേമ്ചന്ദ്, ജയശങ്കർ പ്രസാദ്, മൈഥിലീശരൺഗുപ്ത്, നിരാലാ, പന്ത് തുടങ്ങിയവർ."

ശരത്ബാബു പറഞ്ഞു: "ഞങ്ങളുടെ ഇവിടെ ബംഗാളിലും, ഒട്ടുമുക്കാലും സാഹിത്യ സമ്മേളനങ്ങളുടെ അധ്യക്ഷന്മാരായി കൊണ്ടുവരുന്നത് വലിയ വലിയ ജമീന്ദാരന്മാരെയാണ്. എന്നാൽ

അതൊന്നും എനിക്കിഷ്ടമല്ല. സാഹിത്യ ശബ്ദത്തിന്റെ ശരിയായ അർഥമെന്തെന്നറിയാൻ കഴിയാത്തവരെ പിടിച്ചു സമ്മേളനങ്ങളുടെ അധ്യക്ഷന്മാരാക്കുന്നത് വെറും വിഡ്ഢിത്തരമാണ്."

എന്നാൽ, അതിനെല്ലാമിടയിൽ പലപ്പോഴും വളരെ സ്നേഹമായി അദ്ദേഹം നാഗറിനെ ഉപദേശിക്കാറുണ്ടായിരുന്നു, "അമൃതേ നോക്കൂ! നിങ്ങൾ ഇപ്പോൾ കുട്ടിയാണ്. പിന്നെ, നിങ്ങളുടെ തലക്കു മീതെ ഉണ്ടായിരുന്ന അച്ഛന്റെ തണലും പോയി. അങ്ങിനെയുള്ള ആളുകളെ വഞ്ചിക്കാൻ ലോകം എപ്പോഴും തരം നോക്കിക്കൊണ്ടിരിക്കും. നിങ്ങൾക്ക് കുടുംബവുമുണ്ട്. അതുകൊണ്ടാണ്, ഞാനിതെല്ലാം പറയുന്നത്. എപ്പോഴും ഇക്കാര്യം ഓർത്തുകൊള്ളണം. നിങ്ങളുടെ കയ്യിൽ നാലു പൈസ ഉണ്ടെങ്കിൽ, കൂടിപ്പോയാൽ, ആ നാലു പൈസ മാത്രമേ ചെലവാക്കാവൂ. എന്നാൽ, ഒരിക്കലും ആരോടും അഞ്ചാമതൊരു പൈസ കൂടി കടം വാങ്ങരുത്. . . ."

വളരെ മുമ്പൊരിക്കൽ അദ്ദേഹം നാഗറിനോടു പറഞ്ഞു, "എന്റെ പ്രൊഫസ്സർ എന്നോടു രണ്ടു കാര്യങ്ങളാണ് പറഞ്ഞിട്ടുള്ളത്. ഒന്നാമത്, ഒരിക്കലും ആരെയും വ്യക്തിപരമായി നിരൂപണം ചെയ്യരുത്. പിന്നെ, രണ്ടാമത് എന്തുതന്നെ എഴുതിയാലും, അത് സ്വാനുഭവത്തിനു വെളിയിലുള്ള കാര്യമാകരുത്. സഹോദരാ, എനിക്ക് നിങ്ങളോടു പറയാനുള്ളതും ആ രണ്ടു കാര്യങ്ങൾ മാത്രമാണ്. "

ദിവാകരന്റെ കഥയായ 'വിഷ് കീ ഛുരി' വായിച്ചിട്ടു കിരൺമയി പറയുന്നതും ഇതുതന്നെയാണ്. "നിങ്ങൾക്കു സ്വയം മനസ്സിലാകാത്തകാര്യം മറ്റുള്ളവരെ മനസ്സിലാക്കാനുള്ള പാഴ്വേല ചെയ്യാതിരിക്കൂ. നിങ്ങൾക്കു തന്നെ പരിചയപ്പെടാൻ കഴിയാത്ത ആളെ, പരിചയപ്പെടുത്തിക്കൊടുക്കാൻ ശ്രമിക്കാതിരിക്കൂ. വെറും സങ്കൽപത്തിനു വല്ലതുമൊക്കെ കെട്ടിച്ചമയ്ക്കാൻ മാത്രമേ കഴികയുള്ളു. അതിനു ജീവൻ കൊടുക്കാൻ സാധിക്കുകയില്ല. ചുമടു ചുമക്കും. പക്ഷേ വഴി കാട്ടിത്തരുകയില്ല." അന്ന് ഗ്രാമഫോൺ പാടുകയായിരുന്നു. സിതാർ വായനക്കാരനായ ഇനായത്ഖാന്റെ റിക്കാർഡുകൾ. ഒടുവിൽ അദ്ദേഹം തന്റെ പേരും പറഞ്ഞു. ശരത്ചന്ദ്രൻ ചിരിച്ചു. പിന്നെ, ഹുക്ക ഒന്നു വലിച്ചു കൊണ്ടു പറഞ്ഞു, "സഹോദരാ, എനിക്കും ചിലപ്പോഴെല്ലാം തോന്നാറുണ്ട്, എന്റെ റിക്കാർഡും ഒന്നു എടുപ്പിച്ചാലെന്താണെന്ന്. ഒടുവിൽ, അതേ സ്വരത്തിൽ പറയാമല്ലോ. എന്റെ പേര് ശരത്ചന്ദ്രചതോപാധ്യായ, എന്ന്."

നാഗർ വന്നതു വീട്ടുകാർക്കും വളരെ സന്തോഷമായി. ശരത് ബാബുവിനു കൽക്കത്തക്കുപോകാനുള്ള ഉത്സാഹമുണ്ടായതായി കണ്ടു. കനത്ത ഇരുട്ടിലേക്ക് പ്രകാശം വിതറുന്ന ഏതോ ജനാല തുറക്കപ്പെട്ടപോലെ.

സുപ്രസിദ്ധ മറാഠി സാഹിത്യകാരനായ മാമാവരേർക്കറോടും അദ്ദേഹത്തിനു വളരെ സ്നേഹമായിരുന്നു. ഒരു ദിവസം ഈ

ലേഖകൻ മാമയോടു പറഞ്ഞു, "മാമാ, ശരത്ബാബു മൃഗങ്ങളെ വളരെയധികം സ്നേഹിച്ചിരുന്നു."

ഞാൻ മുഴുവൻ പറഞ്ഞു തീരുന്നതിനു മുമ്പു തന്നെ മാമാ ഇടയ്ക്കുകേറി പറഞ്ഞുകഴിഞ്ഞു, "എടേ, അതല്ലേ, അദ്ദേഹം എന്നെയും സ്നേഹിച്ചിരുന്നത്."

മാമാ വീണ്ടും പൊട്ടിച്ചിരികൾക്കിടയിൽ പറഞ്ഞു, "ഞാൻ ഒരു ദിവസം ശരത്ബാബുവിനോടു പറഞ്ഞു, അങ്ങേക്ക് സന്താനമൊന്നുമില്ലല്ലോ?"

അദ്ദേഹം പറഞ്ഞു. "മാമാ, നിങ്ങൾക്കറിയാമല്ലോ. ഞാൻ എന്താണെന്ന്. ഞാൻ എന്താണ് ചെയ്യാതിരുന്നിട്ടുള്ളതെന്ന്. എൻെറ ശരീരത്തിലില്ലാത്ത രോഗമെന്താണെന്ന്? അപ്പോൾ ഞാൻ എൻെറ പിൻഗാമികളായി അങ്ങിനെയുള്ള സന്താനങ്ങളെ കണ്ടിട്ടുപോകണമെന്നാണോ നിങ്ങൾ പറയുന്നത്?"

അക്കാലത്തെല്ലാം അദ്ദേഹത്തിൻെറ സഹാനുഭൂതി ഉന്മുക്തമായി കാണപ്പെട്ടിരുന്നു. രാവിലെ ചായ കഴിഞ്ഞാൽ കുറച്ചു പൈസയുമായിരിക്കും. വരുന്ന ഭിക്ഷക്കാർക്കെല്ലാം വീതിച്ചു കൊടുക്കും. വല്ലപ്പോഴും പൂജാരിക്കു സുഖമില്ലാതെ പോയാൽ, അപ്പോൾ, രാധാകൃഷ്ണ പൂജ നടത്തും. കണ്ണിൽ നിന്ന് അശ്രുധാര ഇടതടവില്ലാതെ പ്രവഹിക്കും.

ഒടുവിൽ തീരുമാനിച്ചു, ഞായറാഴ്ച കൽക്കത്തക്കുപോകാമെന്ന്.

അപ്പോഴാണ് പെട്ടെന്നൊരു തർക്കം. പണ്ഡിത്ജിയെ വിളിച്ചു വലിയ വധു ചോദിച്ചു, ഞായറാഴ്ച യാത്ര പോകുന്നത് ശരിയാണോ എന്ന്.

പഞ്ചാംഗം തുറന്നു പണ്ഡിതജി കണക്കാക്കി നോക്കി. "ഞായറാഴ്ച ദിവസം കൽക്കത്തക്കു പോകാനുള്ള യോഗമില്ല."

അതുകേട്ടപ്പോൾ വലിയ വധുവിനു വല്ലാത്ത പരിഭ്രമമായി. ശരത്ചന്ദ്രൻ അതിലൊന്നും വിശ്വസിച്ചിരുന്നില്ല. എന്നാൽ, വലിയ വധുവിനു വിശ്വാസമായിരുന്നു. അവർ പ്രഖ്യാപിച്ചു: "ഞായറാഴ്ച പോകാൻ സാധ്യമല്ല."

എന്നാൽ, പ്രശ്നമതല്ല. ആരാണിക്കാര്യം ശരത്ബാബുവിനെ അറിയിക്കാൻ? അദ്ദേഹം ഉടനെ തന്നെ തടസ്സം പറയും. ഞായറാഴ്ച തന്നെ പോകാമെന്നു പറയുകയും ചെയ്യും.

ഒടുവിൽ എല്ലാവരും കൂടി ഒരു സൂത്രം കണ്ടുപിടിച്ചു. പ്രകാശ്ചന്ദ്രൻ, പണ്ഡിതജി, ഒടുവിൽ കരഞ്ഞുകൊണ്ടു വലിയ വധുവും — മൂന്നു പേരും ഒരുമിച്ചു ശരത്ചന്ദ്രൻെറ അടുത്തെത്തി. കണ്ണുമടച്ചു ചാരുകസേരയിൽ കിടക്കുകയായിരുന്നു. കാലൊച്ച കേട്ടു കണ്ണു തുറന്നു നോക്കി. എന്നിട്ടു പ്രകാശിനോടു ചോദിച്ചു, "എന്താ ബോക്കാ?"

"ഞായറാഴ്ച പോകാൻ പറ്റില്ല."

"മാമ എന്തു പറയുന്നു?"

"തിങ്കളാഴ്ച."

"ഞാനും അതാണ് വിചാരിക്കുന്നത്. നാളെ ഒരു ദിവസം കൊണ്ട് ഒരുക്കങ്ങളെല്ലാം പൂർത്തിയാവില്ല. തിങ്കളാഴ്ച തന്നെ നല്ലത്."

കൽക്കത്തക്കു പോകാൻ സമ്മതിച്ചു. എന്നാൽ, വെള്ളിയാഴ്ച മടങ്ങിവരണമെന്നായിരുന്നു വ്യവസ്ഥ. തിങ്കളാഴ്ച രാവിലെ എല്ലാ ജോലിയും കഴിച്ചു. അദ്ദേഹം രാധാകൃഷ്ണനെ നമസ്കരിച്ചു. പിന്നെ, പതുക്കെ, പതുക്കെ, രവീന്ദ്രനാഥന്റെ ഈ ഗീതവും പാടിക്കൊണ്ടു യാത്രയായി.

പഥേർ പഥിക് കരേഛോ ആമായേ
സേഈ ഭാലോ യേ സേഈ ഭാലോ
ആലേയാ ജ്വാലാലെ പ്രാന്തര ഭാലെ
സേഈ ആലോ മോർ സേഈ ആലോ.

ഗ്രാമത്തിനോടു വിട വാങ്ങുമ്പോൾ ശരത്ബാബുവിന് വളരെയധികം ക്ലേശമുണ്ടായി. ശരീരം വല്ലാതെ ദുർബലമായിക്കഴിഞ്ഞിരുന്നു. മാംസളമല്ലാത്ത കാലുകളിൽ മനോഹരമായ കാലുറകളും പോളീഷ് ചെയ്ത ബാദാമിന്റെ നിറമുള്ള ഷൂസും കണ്ടാൽ, ആരോ മഹായാത്രക്കുവേണ്ടി അണിഞ്ഞൊരുങ്ങുകയാണോ എന്നേ തോന്നുകയുള്ളു. ഒരു കൂസലുമില്ലാത്ത കബീർ പാടിയിട്ടുണ്ടല്ലോ.

നന്നായി ശൃംഗരിച്ചിറങ്ങിക്കൊള്ളൂ സഖീ
സുന്ദരൻ ദയിതന്റെ വീട്ടിലേയ്ക്കല്ലേ യാത്ര.

കാമുകന്റെ വീട്ടിലേക്കുപോകാനുള്ള തയ്യാറെടുപ്പു തന്നെയായിരുന്നല്ലോ അതും. സ്റ്റേഷനിൽ എത്തിയപ്പോൾ സുരേന്ദ്രനാഥൻ പറഞ്ഞു, "നിനക്കു സെക്കൻഡ് ക്ലാസ്സ് ടിക്കറ്റും എനിക്കും ഗോപാലനും തേഡ് ക്ലാസ്സ് ടിക്കറ്റും വാങ്ങിക്കൊണ്ടുവരാം."

ശരത്ബാബു പറഞ്ഞു: "അതെങ്ങനെ? എല്ലാവരും ഇൻറർ ക്ലാസ്സിൽ ഒരുമിച്ചു തന്നെ പോകണം."

അന്ന് അങ്ങനെ പറഞ്ഞത് വികാരാവേശം കൊണ്ടൊന്നുമല്ല. മനുഷ്യനോട് എന്നും അതേമാതിരി സ്നേഹമാണുണ്ടായിരുന്നത്. ഒറീസാക്കാരനായ ഭോലാ വളരെ നാൾ അദ്ദേഹത്തിന്റെ കൂടെ താമസിച്ചു. സാമതാ ബെഡിലേക്കുപോയ ശേഷവും വളരെക്കാലം കൂടെയുണ്ടായിരുന്നു. എവിടെ പോയാലും അയാൾ ശരത്ബാബുവിന്റെ കൂടെയുണ്ടാകും. അതായിരുന്നു പതിവ്. ഒരു ദിവസം പെട്ടെന്ന് അവധി എടുത്ത അയാൾ നാട്ടിലേക്കുപോയി. എന്നേക്കുമായിത്തന്നെ. പിന്നീടു കൂടെ താമസിച്ചിരുന്ന സേവകനാണ് നനി. പാമ്പുകടിയേറ്റ് അവിചാരിതമായി അയാൾ മരിച്ചു. രക്ഷപ്പെടുത്താൻ വളരെയെല്ലാം ശ്രമിച്ചു. സ്വന്തം ചെലവിൽ ശരത്ബാബു അയാളെ കൽക്കത്തക്കയച്ചു, ചികിത്സിക്കാൻ വേണ്ടി. അന്നു രാത്രി മുഴുവൻ അയാളെയോർത്ത് വിഷാദിച്ചു കഴിഞ്ഞുകൂടി. പക്ഷേ, രക്ഷിക്കാൻ

സാധിച്ചില്ല. വിവരം അറിഞ്ഞപ്പോഴുണ്ടായ ദുഃഖം, എന്തു പറയാൻ! പറഞ്ഞു, "നേരം വെളുത്തപ്പോൾ മുതൽ രാത്രിയാകുവോളം വഴിയിലേക്കു തന്നെ നോക്കി ഇരിക്കുകയായിരുന്നു. ആരെങ്കിലും വരും ശുഭമായ വാർത്തയും കൊണ്ടെന്നു കരുതി. അതുണ്ടായില്ല. നിങ്ങൾ ഇതെന്തൊരു വാർത്തയാ കൊണ്ടുവന്നത്?"

അദ്ദേഹം ജീവിച്ചിരുന്ന കാലമത്രയും നനിയുടെ കുടുംബത്തെ സാമ്പത്തികമായി സഹായിച്ചു. അതിനുശേഷം ഹിരണ്മയീ ദേവി ആ സഹായം തുടർന്നു നൽകി. ഡ്രൈവർ കാളിയെ ശരത്ബാബു സ്വന്തം വീട്ടിലെ അംഗത്തെപ്പോലെ തന്നെ വിചാരിച്ചിരുന്നു. ഒരു ദിവസം അസമഞ്ജസ് മുഖോപാധ്യായനുമൊരുമിച്ചു ഒരു യൂറോപ്യൻ ഹോട്ടലിൽ ചായ കുടിക്കാൻ പോയി. ഒരു കപ്പു ചായക്ക് അരരൂപയായിരുന്നു വില. ബംഗാളികളുടെ കടയിൽ അതു രണ്ടു പൈസക്ക് കിട്ടുമായിരുന്നു. കാളി പറഞ്ഞു, "ഞാൻ അവിടെ പോയി കുടിച്ചുകൊള്ളാം."

ഉടനെ ശരത്ചന്ദ്രൻ പറഞ്ഞു: "ഞങ്ങൾ ഇവിടെ കുടിക്കുമ്പോൾ നീ മാത്രം അവിടെ പോയി കുടിക്കുന്നതെന്തിനാ?"

അന്നും, ഗോപാലനുമൊരുമിച്ച് ഒരു കമ്പാർട്ടുമെൻറിൽ തന്നെ യാത്ര ചെയ്തു. വഴിമധ്യേ ഏതോ ഒരു സ്റ്റേഷനിൽ വണ്ടി നിന്നു. അപ്പോൾ പരിചയക്കാരനായ ഒരു ഡോക്ടർ വന്നു, വന്ദിച്ചിട്ടു ചോദിച്ചു, "അങ്ങേക്ക് എങ്ങനെ ഇരിക്കുന്നു?"

ശരത്ചന്ദ്രൻ ചോദിച്ചു: "നിങ്ങൾ പറയൂ. എങ്ങനെ തോന്നുന്നു?"

"മുമ്പിലത്തേക്കാൾ സുഖമുള്ളതായി തോന്നുന്നു."

"നിങ്ങൾ ഡോക്ടറുടെ ജാതിയല്ലേ? എൻെറ വിശ്വാസം അങ്ങനെയായിരുന്നു. ഇന്നത് സ്ഥിരീകരിക്കപ്പെട്ടു."

ഡോക്ടർ ചോദിച്ചു: "എന്താണ് അങ്ങ് ഇത്ര വലിയ ഒരു സർട്ടിഫിക്കറ്റു തരാൻ കാരണം?"

ക്ഷണനേരം മൗനം ഭജിച്ചിട്ട് ശരത്ബാബു പറഞ്ഞു. "ഡോക്ടർ, നിങ്ങൾക്ക് നന്നായിട്ടറിയാം, എനിക്കു സുഖമില്ലെന്ന്, എന്നോട് അങ്ങനെ പറയരുതെന്നും നിങ്ങൾക്കറിയാം. അതാണ് നിങ്ങളെ വലിയവനായി കണക്കാക്കുന്നത്."

കുറച്ചുനേരം അങ്ങനെയൊക്കെ സംസാരിച്ചു കൊണ്ടിരുന്നു. ഒടുവിൽ പറഞ്ഞു, "വളരെ നാളായി എനിക്കെൻെറ സ്ഥിതി അറിയാം. വൃക്ഷങ്ങളും ചെടികളുമായി കഴിഞ്ഞുകൂടി മറക്കാൻ ശ്രമിക്കുകയാണ്. എന്നെങ്കിലും സാമതയിൽ വരൂ. കാണാം."

"ചേട്ടാ! സുഖം പ്രാപിക്കാൻ അതൊരുപായമേയുള്ളുവെന്നാണ് തോന്നുന്നത്. മനസ്സിനു ക്ഷോഭമൊന്നും ഉണ്ടാകരുത്. അപ്പോൾ കാണാം സുഖം കിട്ടുന്നതെങ്ങനെയെന്ന്."

അദ്ദേഹം തലയാട്ടിക്കൊണ്ടു പറഞ്ഞു: "ഇപ്പോഴിനി ഒന്നും പറ്റില്ല."

## 28

കൽക്കത്തയിലെത്തിയിട്ടും വിസ്മൃതനായി കഴിയാനുള്ള പരിപാടികൾക്ക് വ്യത്യാസമൊന്നും വന്നില്ല. ഒരിക്കൽ കൂടി ബാല്യകാലം കൺമുമ്പിൽ വന്നു നിന്ന പോലെ തോന്നി. ഓർമ്മയുടെ പൂന്തോപ്പിൽ വന്ന് അണിനിരന്നു നിൽക്കുന്നു, ചിത്രശലഭങ്ങൾ, പൂവാടികൾ, പുഷ്പങ്ങൾ, എല്ലാം. പിന്നെ, കീരി, കുയിൽ, ഭേലു എന്നിവയും. ഭേലുവിൻെറ കാര്യം പറഞ്ഞപ്പോൾ അമ്മാവനോടു പറഞ്ഞു. "അവന് മുമ്പും അവനു പിമ്പും പലരുംവന്നു. പലരും പോയി. പക്ഷേ, അവൻ എല്ലാത്തിൻെറയും മധ്യമണി തന്നെയായിരുന്നു. മനുഷ്യന് ഏറ്റവും ഗുണപാഠം കിട്ടുന്നത് ജീവജന്തുക്കളിൽ നിന്നു തന്നെയാണ്. സംശയമില്ല."

പിന്നെ പറഞ്ഞു, "ടെറസ്സിൽ നികുഞ്ജം ഉണ്ടാക്കുന്ന കാര്യം അന്നു നീ പറഞ്ഞില്ലേ. അപ്പോൾ തോന്നി എല്ലാം വെറുതെയാണെന്ന്. എന്നാൽ, ഇന്നു ഗ്ലോബ് നഴ്സറിയിൽ പോകുന്നുണ്ട്. ജീവിച്ചിരിക്കുകയാണെങ്കിൽ ഒരു നല്ല കുഞ്ജമുണ്ടാക്കും." അന്നു നഴ്സറിയിൽ പോയി. പലതരത്തിലുള്ള പൂച്ചെടികളുടേയും വിത്തുകൾ വാങ്ങി. കടയിൽ നിന്ന് അമ്മാവനുമായി സംസാരിക്കുകയായിരുന്നു. അപ്പോൾ അപരിചിതനായ ഒരു ചെറുപ്പക്കാരൻ അവിടെ വന്ന്, അദ്ദേഹത്തെ വണങ്ങി. അയാൾ ചോദിച്ചു, "അങ്ങ് ദയവായി എൻെറ സ്റ്റാളിൽ വരുമോ? ഞാൻ അങ്ങേക്ക് കുറേ പൂക്കൾ തരാൻ ആഗ്രഹിക്കുന്നു?"

ശരത്ബാബു ചോദിച്ചു: "എന്തിനാണ് എനിക്ക് തരുന്നത്?"

"എനിക്ക് സന്തോഷമാണ്, അതുകൊണ്ട്."

"എത്ര ആളുകൾ വരുന്നു. അവർക്കെല്ലാം കൊടുക്കുമോ?"

"എല്ലാവരെയും ഞാൻ അറിയുകയില്ല."

"എന്നെ മനസ്സിലായോ?"

"അങ്ങേ അറിയാത്തവരാരുണ്ട്, ബംഗാളിൽ?"

സാധനങ്ങൾ വാങ്ങുന്ന കാര്യത്തിൽ സദാ ഉത്സുകനായിരുന്നു ശരത്. അദ്ദേഹത്തിൻെറ വാദം ഇതാണ്. ഭഗവാൻ വയസ്സു കാലത്ത് ഇത്രയും തന്നു. അത് എവിടെവയ്ക്കും? പൂക്കൾ പ്രതീക്ഷിച്ചു വണ്ടിയിൽ ഇരിക്കുകയായിരുന്നു. അപ്പോൾ കയ്യിൽ കുറേ നോട്ടുപുസ്തകങ്ങളുമായി വൃദ്ധനായ ഒരു മുസൽമാൻ ചെന്നു പറഞ്ഞു, "താങ്കൾ ഇതു വാങ്ങണം?"

"എന്തിന്?"

"വീട്ടിൽ ഇന്ന് ആഹാരത്തിനു വകയില്ല. വെറും കയ്യോടെ പോകാൻ ഒക്കുമോ?"

"എന്തുതരണം?"

"ഒരു രൂപാ."

അയാൾ രണ്ടു രൂപകൊടുത്തുകൊണ്ടു പറഞ്ഞു, "ഒരു രൂപ

വില. പിന്നൊരു രൂപ ദൈവത്തിൻെറ പേരിൽ." വൃദ്ധനു സന്തോഷമായി. അയാൾ പറഞ്ഞു, "നീണാൾ വാഴട്ടെ! ബാബു സാഹബ്!"

അത് കേട്ടു ശരത് പുഞ്ചിരി തൂകിക്കാണും. ഉള്ളിലെ ശരത് ചന്ദ്രൻ പറഞ്ഞു കാണും:

"ഇയാൾ പറയുന്നത് ജീവിച്ചിരിക്കാനാണല്ലോ. ഞാൻ എൻെറ ജീവിതത്തിൻെറ അവസാനക്ഷണം വരെ ജീവിച്ചിരിക്കും."

ഒരു വശത്തുകൂടി സ്വയം മറക്കാനുള്ള ശ്രമങ്ങൾ. മറുവശത്തു കൂടി പരിശോധനയ്ക്കുള്ള ഏർപ്പാടുകൾ. ഡോക്ടർ കുമുദശങ്കർ റോയ് ആണ് മേൽനോട്ടം വഹിച്ചിരുന്നത്. വിവരം അറിഞ്ഞ് ഡോക്ടർ വിധാൻചന്ദ്ര റോയിയും എത്തി. പറഞ്ഞു, "അങ്ങ് എപ്പോഴാണു മടങ്ങിവന്നത്? എന്താ ഇതൊക്കെ? ശരി. ഒന്നു കിടന്നാട്ടേ."

കിടന്നുകൊണ്ടു ശരത്ചന്ദ്രൻ പറഞ്ഞു: "നാട്ടിൽ പോയി കുറച്ചു മീൻ തിന്നു അപ്പോൾ പെപ്സിയാ അൽപം വർധിച്ചു."

ഡോക്ടർ ചോദിച്ചു: "ദഹിക്കാൻ പ്രയാസമാണെങ്കിൽ പിന്നെ ഇത്രമാത്രം തിന്നുന്നതെന്തിനാണ്?"

ശരത് പറഞ്ഞു: "കൊതികൊണ്ട്. ആറ്റിലെ മത്സ്യം തിന്നാറുണ്ട്. ദിവസം അഞ്ച്, ആറ് എന്ന കണക്കിന്."

ഡോക്ടർ പറഞ്ഞു: "നല്ല പണിയല്ല ചെയ്തത്. എനിക്കു കൂടി തന്നിട്ടു തിന്നിരുന്നെങ്കിൽ ദഹിക്കുമായിരുന്നു."

പരിശോധിച്ചു. പിന്നെ കുറച്ചു നേരം സംസാരിച്ചു കൊണ്ടിരുന്നു. അതിനുശേഷം വന്ന പോലെ പോയി. ശരത് അമ്മാവനോടു ചോദിച്ചു: "എന്തു പറഞ്ഞിട്ടുപോയി?"

"കിം കിങ്കസ്"

ആ വാക്കു മനസ്സിലായില്ല. നരേന്ദ്രദേവും ഉണ്ടായിരുന്നു. ഡിക്ഷ്ണറി നോക്കേണ്ടിവന്നു. നോക്കിയപ്പോൾ, കുടലിലെന്തോ തടസ്സമാണെന്നത്രെ അതിനർഥം എന്നു മനസ്സിലായി. എക്സ്റേ എടുത്താൽ മാത്രം പോരാ, ഓപ്പറേഷനും വേണ്ടി വരുമെന്നറിഞ്ഞു.

അപ്പോൾ പിന്നെ ഗ്രാമത്തിലേക്കു മടങ്ങുന്ന പ്രശ്നമില്ല. ഡോക്ടർമാർ ഒന്നിനു പുറകെ ഒന്നായി പലരും വന്നു. പരസ്പരം ആലോചനയായി. അതോടൊപ്പം ജ്യോതിഷത്തിൻെറ പ്രഭാവവും വർധിച്ചുവന്നു. അന്നു ധരിച്ചിരുന്നത് നീലമണിമോതിരമാണ്. പിന്നീട് പവിഴമണി മോതിരം വന്നു. അദ്ദേഹം പറഞ്ഞു: "മനുഷ്യനു കഷ്ടകാലം വരുമ്പോൾ, അയാൾ ദുഷിച്ച സംസ്കാരങ്ങൾക്കടിമയായിത്തീരുന്നു. എൻെറ പവിഴമോതിരം തന്നെ നോക്കൂ. ഇതുകൊണ്ട് എന്തുണ്ടാകാൻ പോകുന്നു? എന്നാലും . . . ."

അമ്മാവൻ പറഞ്ഞു: "സുഖമില്ലാതെ വരുമ്പോൾ ഡോക്ടറെ വിളിക്കുന്നത് ദുഷിച്ച സംസ്കാരമൊന്നുമല്ലല്ലോ. അതുപോലെ ഗ്രഹങ്ങൾ കോപിക്കുമ്പോൾ, പവിഴം ധരിക്കുന്നതും കുസംസ്കാരമൊന്നുമല്ല."

എന്നും തോന്നിയപോലെ മാത്രം പ്രവർത്തിച്ചു ശീലമുള്ള

ശരത്ചന്ദ്രൻ ഇത്ര മാത്രമേ പറഞ്ഞുള്ളു: "കഷ്ടകാലത്തിൽപ്പെട്ടു പവിഴം ധരിച്ചു. എന്നാലും മനസ്സ് എതിർക്കുകയാണ്."

ആ പിടയ്ക്കലിൽ നിന്നു മോചനം നേടാനുള്ള വ്യഗ്രതയിൽ വൈരാഗിയായ മനസ്സ് വ്യാകുലമയമായിത്തീർന്നു. ചിലപ്പോൾ പൂക്കളുടെ മനോഹാരിതയിൽ മുഴുകും. ചിലപ്പോൾ വിചാരിക്കും, പുതിയൊരു വണ്ടി വാങ്ങി, ഭാഗൽപൂരിലൊക്കെയൊന്നു ചുറ്റിക്കറങ്ങി വന്നാലെന്തെന്ന്? ഒരു ദിവസം ബസാറിൽ ഒരു മയിലിനെ കണ്ടു. അതിനെ വാങ്ങിക്കൊണ്ടുവന്നു. ആടിൻെറ പാല് എളുപ്പം ദഹിക്കാൻ പ്രയാസമില്ലാത്തതാണ്. രോഗിക്ക് നല്ലതുമാണ്. അതു കൊണ്ട് താൻ തന്നെ ബസാറിൽപോയി ഒരാടിനെനോക്കി. നാൽപതു രൂപ വില. നാലു സേർ പാലുതരുമെന്നു പറഞ്ഞു. ആശ്ചര്യം! ആ ആടിൻെറ ഉടമസ്ഥനും അദ്ദേഹത്തെ അറിയുമായിരുന്നു. സുരേന്ദ്രനമ്മാവൻെറ ചെവിയിൽ പറഞ്ഞു, "ഇദ്ദേഹം കഥ എഴുതുന്ന ആളല്ലേ? ഞാൻ പടം കണ്ടിട്ടുണ്ട്. ഇദ്ദേഹത്തിനുവേണ്ടിയാണെങ്കിൽ ഇരുപതു രൂപയ്ക്കുതരാം."

എന്നാൽ വളരെ വിചിത്രമായ ഒരാടായിരുന്നു അത്. തൻെറ പാലു സ്വയം കുടിക്കുന്ന ആട്. വലിയ വധുവും ഗ്രാമത്തിൽ നിന്നു വന്നിട്ടുണ്ടായിരുന്നു. ആരോ അവരോടു പറഞ്ഞു കൊടുത്തു, "സ്വന്തം പാലു താനേ കുടിക്കുന്ന ആട് വീട്ടിൽ നിന്നാൽ ഗൃഹനാഥനോ അഥവാ ഗൃഹനാഥയോ ആരെങ്കിലും ഒരാൾ മരിക്കും."

അതുകേട്ട വലിയ വധു വല്ലാത്ത ബഹളം കൂട്ടി. ഒടുവിൽ ഗത്യന്തരമില്ലാതെ, ആടിനെ വേണ്ടെന്നുവച്ചു. എന്നാലും സാധനങ്ങൾ വാങ്ങുന്ന പതിവിൽ വ്യത്യാസമൊന്നും വന്നില്ല. അതിനാൽ തോട്ടം എന്നും അഭിവൃദ്ധി പ്രാപിക്കാൻ തുടങ്ങി. എക്സ്റേ എടുക്കാനുള്ള ഏർപ്പാടു ചെയ്തു കൊണ്ടിരുന്നു. ഒടുവിൽ മനസ്സിലായി, ലിവർ ക്യാൻസറാണെന്ന്. അത് ആമാശയം വരെ എത്തിയിട്ടുമുണ്ട്.

മരണശിക്ഷ വിധിക്കപ്പെട്ടിരിക്കുന്നു. സ്പഷ്ടമാണ്. വളരെനാൾ മുമ്പു മുതൽ കേട്ടു തുടങ്ങിയതാണ്, അതിൻെറ കാലടി ശബ്ദം. കൽക്കത്തയിൽ എത്തിയ ദിവസം, പത്രം വായിച്ചു കൊണ്ടിരിക്കുകയായിരുന്നു. പെട്ടെന്നു സ്തബ്ധനായിരുന്നുപോയി. മുഖം വിവർണമായി. അതുകണ്ട് അമ്മാവൻ ചോദിച്ചു, "എന്തുപറ്റി ശരത്തേ?"

"സർ, ജഗദീശ്ചന്ദ്ര ബോസ് മരിച്ചു. അദ്ദേഹത്തിൻെറ ഹൃദയം ദുർബലമായിരുന്നു. അടുത്തത് എൻെറ മുറയാണ്."

"ഇതെന്തൊരു യുക്തിയാണ്?"

"യുക്തിയല്ല, ഇൻറ്റ്യൂഷനാണ്."

"അദ്ദേഹം പ്രായം എത്തിയ മനുഷ്യനാണ്. നീ അദ്ദേഹത്തിൻെറ മുമ്പിൽ കുട്ടിയാണ്."

ശരത് പറഞ്ഞു: "എൻെറ ഹൃദയത്തിനു തകരാറൊന്നുമില്ല. പക്ഷേ, എത്ര നേരം വേണം തകരാറുണ്ടാകാൻ?"

വലിയ അവധി തുടങ്ങാറായിരുന്നു. ആ സമയം മദ്രാസ്സിൽവച്ചു ഡോക്ടറന്മാരുടെ ഒരു വലിയ സമ്മേളനമുണ്ടായിരുന്നു. അങ്ങോട്ടു പോകുന്നതിനു മുമ്പ് ഡോക്ടറന്മാർ തൻെറ കാര്യത്തിൽ ഒരു തീരുമാനം എടുത്തുകാണാൻ ശരത്ചന്ദ്രൻ ആഗ്രഹിച്ചു. വിധാൻ ബാബു, ലളിതബാബു, കുമുദബാബു. ഈ മൂന്നു ഡോക്ടറന്മാരും നോക്കാൻ വന്നു. ഓപ്പറേഷൻ വേണ്ടിവരുമെന്നു തന്നെ തീരുമാനിച്ചു. ശരത് ചന്ദ്രൻ വിധാൻചന്ദ്ര റോയിയോടു പറഞ്ഞു, "ഓപ്പറേഷൻ വേണമെന്നുണ്ടെങ്കിൽ അങ്ങു തന്നെ ചെയ്യൂ. മരിക്കുന്നെങ്കിൽ അങ്ങയുടെ കൈകൊണ്ടാകട്ടെ."

ചിരിച്ചുകൊണ്ടു വിധാൻചന്ദ്ര റോയ്പറഞ്ഞു: "കിടക്കൂ, ജോലി എല്ലാം പൂർത്തിയാക്കിയിട്ടേ പോകുകയുള്ളു."

പിന്നെ, വീട്ടിൻെറ മൂലയിൽ വച്ചിരുന്ന ഉരുക്കുകൊണ്ടു പണിത സുന്ദരമായ ഒരു കോടാലി എടുത്തുകൊണ്ടു വന്നു പറഞ്ഞു, "ഞാൻ റെഡി."

എല്ലാവരും പൊട്ടിച്ചിരിച്ചു. എന്നാൽ ഓപ്പറേഷൻ ഉടനെ നടത്താൻ സൗകര്യപ്പെട്ടില്ല. ഡോക്ടർ ലളിത മോഹൻ ഓപ്പറേഷൻ ചെയ്യുമെന്നു തീരുമാനിച്ചു. അദ്ദേഹത്തിൻെറ ഫീസ് ആയിരം ആയിരത്തി ഇരുനൂറു രൂപയിൽ കുറയുമായിരുന്നില്ല. അത്രയും കൊടുക്കാൻ ശരത്ബാബുവിനു പ്രയാസമായിരുന്നു. അതുകൊണ്ട് ഡോക്ടറന്മാർ അദ്ദേഹത്തെ ആ നിലയിൽ വിട്ടിട്ടു മദ്രാസ്സിനു പോയി. പിന്നെ, ഉണ്ടായിരുന്നത് ഡോക്ടർ ദാസ് ഗുപ്ത മാത്രമാണ്. അദ്ദേഹം ചില പൊടിക്കൈകളെല്ലാം ചെയ്തു രോഗത്തിൻെറ കാഠിന്യം കുറയ്ക്കാൻ ശ്രമിച്ചു.

ശരത്ചന്ദ്രൻ ഡോക്ടർ കുമുദ ചന്ദ്രനോടു പറഞ്ഞു: "ഓപ്പറേഷൻ വേണമെങ്കിൽ ഇനിയും പരിശോധിക്കേണ്ട ആവശ്യമൊന്നുമില്ല. ഞാൻ ഇന്നലേ ഒരുക്കമാണ്. അമ്മാവനുമൊരുമിച്ചു നിങ്ങളുടെയവിടെ വരാം. നിങ്ങൾ തന്നെ നടത്തൂ ഓപ്പറേഷൻ. നല്ല നിശ്ചയമുണ്ട്, നിങ്ങളെപ്പോലെ സമർഥനായ ഒരു ഡോക്ടർ കൽക്കത്തയിലില്ലെന്ന്. നിങ്ങളുടെ ആത്മവിശ്വാസം കണ്ടു ഞാൻ അമ്പരന്നു പോയിട്ടുണ്ട്. ഞാൻ സ്ത്രീയൊന്നുമല്ലല്ലോ മേശപ്പുറത്തുവച്ചു തന്നെ മരിക്കാനിടയില്ല. ഉണ്ടെങ്കിൽ തന്നെ, ഞാൻ എഴുതിത്തരുകയും ചെയ്യാം. മറ്റാരെയും വിളിക്കേണ്ട ആവശ്യമില്ല."

കുമുദശങ്കർ ഒന്നും മിണ്ടിയില്ല. പാവപോലെ ഇരുന്നു. ശരത് പറഞ്ഞു: "കുമുദേ! എന്തെങ്കിലും ഒന്നു പറയൂ."

"എനിക്ക് സാധ്യമല്ല."

"കുമുദേ! ഇക്കാര്യം നിങ്ങൾക്കല്ലാതെ മറ്റാർക്കും ചെയ്യാൻ സാധ്യമല്ല. നിങ്ങൾ നിങ്ങളുടെ സ്വന്തം മകൻെറ ഓപ്പറേഷൻ ചെയ്തയാളല്ലേ?"

"എൻെറ മകനും താങ്കളും തമ്മിൽ വളരെ വ്യത്യാസമുണ്ട്. ഒരു കുട്ടിപോയാൽ മറ്റൊരു കുട്ടി ഉണ്ടാകാവുന്നതാണ്. എന്നാൽ, ഒരു

ശരത്ചന്ദ്രൻ പോയാൽ, വേറൊരു ശരത്ചന്ദ്രൻ ഉണ്ടാവില്ല.''

മരണം സമീപിക്കുന്തോറും തീറ്റിക്കുള്ള ആർത്തിയും കൂടിക്കൂടിവന്നു. ഒരു ദിവസം ഡോക്ടർ ദാസ് ഗുപ്തയുടെ ലാബറട്ടറിയിൽ കുറച്ചധികം താമസിച്ചു പോയി. ശരത്ബാബു പറഞ്ഞു: ''താമസിച്ചു പോയി. ഒന്നും കഴിച്ചു കൊണ്ടല്ല പോന്നത്. നിങ്ങളുടെയവിടെ വട്ടങ്ങൾ വല്ലതുമൊക്കെ കാണുമല്ലോ, അല്ലേ? ദേശബന്ധുവും ഒരുമിച്ചു നിങ്ങളുടെ വീട്ടിൽ നിന്ന് ആഹാരം കഴിച്ചിട്ടുണ്ട്. എത്രനാൾ മുമ്പുള്ള കാര്യമാണ്, അതെല്ലാം.''

ഡോക്ടർ ദാസ് ഗുപ്ത പറഞ്ഞു: ''ഇപ്പോൾ ഓട്ട്മീൽ തയ്യാറാക്കാം. അതേ താങ്കൾക്ക് പറ്റുകയുള്ളു.''

ശരത് അമ്മാവൻെറ നേരെ നോക്കിയിട്ടു പറഞ്ഞു: ''സുരേന്ദ്രാ, ശനി എന്നു പറയുന്നത് ഇതിനെയല്ലേ?''

വയറ്റിൽ ഏതെല്ലാം രസങ്ങൾ എത്ര മാത്രം അളവിലുണ്ട്. സ്റ്റമക്പമ്പു കൊണ്ടു അതു പരിശോധിച്ചു നോക്കി. എന്നാലും വിശപ്പിനു കുറവില്ല. മധുരം കുറഞ്ഞ 'സന്ദേശ്' തിന്നാമെന്നു ഡോക്ടർമാർ പറഞ്ഞു. അദ്ദേഹം കടലമാവും മറ്റും ചേർത്ത് രുചികരമായുണ്ടാക്കിയ പക്കവടയും മറ്റും തിന്നാനാണ് ആഗ്രഹിച്ചത്. ഗ്രാമത്തിലേക്ക് മടങ്ങിപ്പോകാനുള്ള വ്യഗ്രതയും കുറച്ചൊന്നുമല്ലായിരുന്നു. പക്ഷേ, നടപ്പുള്ള കാര്യമായിരുന്നോ അത്?

കുശലാന്വേഷണക്കാരായ സ്നേഹിതന്മാർ ഇടതടവില്ലാതെ വന്നു കൊണ്ടിരുന്നു. ഒരു ദിവസം അസമഞ്ജസ് മുഖോപാധ്യായ വന്നു. അദ്ദേഹം നോക്കി. ആ വീട്. ആ ഗേറ്റ്. ആ വരാന്ത. മുൻവശത്തു തന്നെയുള്ള പൂന്തോട്ടം. എല്ലാം ഉണ്ട്. പക്ഷേ, സകലതും നിരാനന്ദം. കുറച്ചുനാൾ മുമ്പുവരെ അവയിൽ പ്രാണൻെറ തുടുതുടുപ്പു കാണാമായിരുന്നു. മാധുര്യം മുറ്റി നിന്നിരുന്നു. ഇപ്പോഴോ? പ്രാണഹീനനായ ഒരു നിഷ്ഠുര പവനൻ അവിടെയെങ്ങും വീശിക്കൊണ്ടിരുന്ന പോലെ. ഭാരിച്ച ഹൃദയവുമായി അകത്തേക്ക് കടന്നു നിന്നു. ആ ദുശ്ശകുനം പിടിച്ച നിശ്ശബ്ദത വീണ്ടും വീണ്ടും ചെവിയിൽ മന്ത്രിച്ചു കൊണ്ടിരുന്നു, 'വന്ന വഴി മടങ്ങിപ്പോകൂ.' പക്ഷേ, എങ്ങനെ പോകാൻ? ഒന്നും കാണാതെ. കാളിംഗ്ബെൽ ശബ്ദിച്ചു. സുരേന്ദ്രനാഥൻ ഇറങ്ങിവന്നു. അദ്ദേഹം പറഞ്ഞ വൃത്താന്തം നല്ലതല്ലായിരുന്നു. വേഗം ശരത്ബാബുവിനോടു പറയാൻ പോയി. മടങ്ങിവന്നിട്ടു പറഞ്ഞു: ''ഇപ്പോൾ വരും.''

അസമഞ്ജസ് ബാബു പറഞ്ഞു: ''വേണ്ട അദ്ദേഹം വരണ്ട. ഞാൻ മുകളിലേക്കു ചെല്ലാം.'''

മുകളിലേക്കു കയറാൻ ഭാവിച്ചപ്പോൾ ചിരപരിചിതമായ ആ കാലൊച്ച കേട്ടു. നോക്കി. ശരത്ചന്ദ്രൻ തന്നെ. രോഗക്ലിഷ്ടൻ. നിർജ്ജീവ വസ്തുപോലെ കസേരയിലേക്കു മറിഞ്ഞു. അസമഞ്ജസ് ബാബു പറഞ്ഞു: ''ഇതെന്തൊരനർഥമാണീ കാണിച്ചത്? താങ്കൾ ഇങ്ങനെ വരാൻ പാടില്ലായിരുന്നു.''

ശരത്ബാബു പറഞ്ഞു: "നിങ്ങളുടെ മകനെ പറഞ്ഞയച്ചിരുന്നു, നിങ്ങളോടു വരാൻ പറയാൻ, വന്നെന്നറിഞ്ഞപ്പോൾ ഞാനെങ്ങനെ വരാതിരിക്കും. പിന്നെ, മരിക്കുന്നത്? അത് എല്ലാവർക്കും ഒരു ദിവസം വേണമല്ലോ. അതിനെന്തിനാണ് ദുഃഖിക്കുന്നത്."

ശ്രീകാന്തനാണോ പറയുന്നതെന്നു തോന്നി. ഇന്ദ്രനാഥന്റെ പ്രിയ ശിഷ്യനും മിത്രവുമായ ശ്രീകാന്തൻ. ഒരു ദിവസം പിന്നെയും കുറേ സ്നേഹിതന്മാർ വന്നു. എല്ലാവർക്കുമറിയാം, മരണം തീർച്ചയാണെന്ന്. എന്നാലും ആശ്വാസം പകരാൻ ശ്രമിച്ചിരുന്നു. അന്ന് ഡിസംബർ മാസം 23 ആയിരുന്നു. സ്നേഹിതന്മാർ ആശ്വസിപ്പിച്ചു, "അങ്ങേക്ക് സുഖമാകും."

രോഗാക്രാന്തമായ ആ മലിന മുഖത്ത് ഹാസ്യത്തിന്റെ സ്പഷ്ടമായ രേഖ തെളിഞ്ഞുനിന്നു. പറഞ്ഞു: "ഞാൻ പറയുന്നത് ഓർമ്മ ഇരിക്കട്ടെ. ജനുവരി ഇരുപത്തി രണ്ടാം തീയതി എന്നെ ഓർക്കുക. ഓർക്കുമല്ലോ?"

അദ്ദേഹം തറപ്പിച്ചു തന്നെ പറഞ്ഞതായി തോന്നി. ജനുവരി ഇരുപത്തിമൂന്നാം തീയതി അദ്ദേഹം ജീവനോടെ ഇരിക്കില്ലെന്ന്. പോകുന്ന കാര്യത്തെപ്പറ്റി ശരത്ചന്ദ്രനു വിചാരമൊന്നുമില്ലായിരുന്നു. എന്നാൽ, അടുത്തുള്ളവർ, പ്രിയജനങ്ങൾ, അവരെപ്പറ്റിയുള്ള വിചാരത്തിന് അവസാനമില്ലായിരുന്നു. അവരിലൊരാളായിരുന്നു ഉമാ പ്രസാദ്മുക്കർജി. പെട്ടെന്ന് ഒരാഴ്ചത്തേക്ക് അദ്ദേഹത്തിനു വെളിയിൽ എവിടെയോ പോകേണ്ടിവന്നു. പോകുന്നതിനു മുമ്പു ശരത് ബാബുവിനോട് അനുവാദം ചോദിച്ചു. അദ്ദേഹം പറഞ്ഞു, കുറച്ചു ദിവസത്തേക്ക് പോകാം. ഇപ്പോഴൊന്നും ഓപ്പറേഷൻ നട ക്കുമെന്നു തോന്നുന്നില്ല. ഡോക്ടർ കുമുദം വെളിയിൽ പോകുകയാണ്. കത്തുകൾവഴി നിങ്ങൾക്ക് വിവരമെല്ലാം ലഭിച്ചുകൊണ്ടിരിക്കും. വേണ്ടിവന്നാൽ വിളിക്കാൻ എഴുതിക്കാം." ഉമാ പ്രസാദു പോയി. പോകുമ്പോൾ സുരേന്ദ്രനാഥനോടു പ്രത്യേകം പറഞ്ഞു, "എന്നെ വിവരം അറിയിച്ചു കൊണ്ടിരിക്കണം."

ഡിസംബർ 25—ാം തീയതി സുരേന്ദ്രനാഥൻ എഴുതി: "സമയം രാവിലെ അഞ്ചുമണി. അന്നു കുമുദബാബുവിന്റെ ലാബറട്ടറിയിൽ ശരത്ചന്ദ്രനെ പരിശോധിച്ചു. സുബോധബാബു എക്സ്റേ എടുക്കാൻ സമ്മതിച്ചിരുന്നു. അടുത്ത ദിവസം രാവിലെ അദ്ദേഹത്തിന്റെ വീട്ടിൽ പോയി. എല്ലാം വിശദമായി അറിയാൻ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ, ഡോക്ടറോടല്ലാതെ മറ്റാരോടും ഒന്നും പറയാൻ ഇഷ്ടപ്പെട്ടില്ല.

"രണ്ടു ദിവസം ശരത് നല്ല പോലെ ആഹാരം കഴിച്ചു. അപ്പോൾ കൂടുതൽ ക്ഷീണിച്ചു. ഇന്നലെ സന്ധ്യയ്ക്കു പെട്ടെന്നു സ്ഥിതി വഷളാകുന്നതായിതോന്നി. കമുദബാബു സ്ഥലത്തില്ല. മറ്റൊരു ഡോക്ടറെ വിളിക്കാൻ ശരത് സമ്മതിക്കുന്നില്ല. വെറും കാലിഫോസ്, കറപ്പ്, ഇവ രണ്ടുമായി കഴിയുകയാണ്, ഒരു പ്രകാരത്തിൽ.

"നാളെത്തേക്ക് ഒരു നഴ്സിംഗ് ഹോം ഏർപ്പാടു ചെയ്തിട്ടുണ്ട്. പാർക്ക് സ്ട്രീറ്റിൽ സുശീൽ ചാറ്റർജി ഉണ്ട്. ഭാഗ്യത്തിന് അദ്ദേഹം എന്റെ സഹോദരിയുടെ മകനാണ്. ഡിസംബർ 31—ാം തീയതി വെള്ളിയാഴ്ച അങ്ങോട്ടു പോകേണ്ടിവരും.

"ഇന്നു രാവിലെ എഴരമണിക്ക് ഡോക്ടർ ദാസ് ഗുപ്തയു മൊരുമിച്ചു സുബോധ്ബാബുവിന്റെയവിടെ പോകണം. ഇതുവരെ ഇത്രമാത്രം. മടങ്ങി വരുമ്പോഴുള്ള വിവരത്തിനു പിന്നീട് എഴുതാം. താങ്കൾ എന്നെ വിശ്വസിച്ചാണല്ലോ ഇവിടെ നിന്നു പോയത്. രണ്ടു നാലു ദിവസത്തിനകം മടങ്ങിവന്നാൽ നന്നായിരിക്കും. വരുമെന്നു വിശ്വസിക്കുന്നു. മുപ്പതാം തീയതിക്ക് മടങ്ങി എത്തണം."

ഏഴരമണി.

"സുബോധബാബു ഇന്ന് ആറര മണിക്കുവരും. ഇന്നു മുതൽ അദ്ദേഹം രോഗിയുടെ ചാർജ് ഏൽക്കുന്നതാണ്."

രണ്ടു ദിവസം കഴിഞ്ഞു വീണ്ടും എഴുതി.

"27 — 12 —1937 സമയം പത്തുമണി.

ഇന്നലെ കത്ത് എഴുതാൻ കഴിഞ്ഞില്ല. ഇന്നു രാവിലെ എല്ലാം സമാധാനമായി ആരംഭിച്ചു. അതുകൊണ്ടു ഭയം തോന്നുന്നു. ഇപ്പോൾ പുകവലി മുറയ്ക്ക് നടക്കുന്നുണ്ട്. മൂഡിയും തിന്നും. പക്ഷേ തിന്നാൻ കഴിയുന്നില്ല. തിന്നാനുള്ള ആഗ്രഹപൂർത്തിക്കു കൊള്ളാം. അതുകൊണ്ടു ഡോക്ടർ വിരോധം പറയുന്നില്ല. ഇന്നലെ ഉറങ്ങിയപ്പോൾ മണി പന്ത്രണ്ടരയായി.

ഇപ്പോൾ മരുന്നെല്ലാം കൊടുത്ത് കഴിയുമ്പോൾ തന്നെ മണി പന്ത്രണ്ടാകും. അതുകഴിഞ്ഞു ഒലീവ് ഓയിൽ പുരട്ടി തടവണം. പിന്നെ, ഗ്ലൂക്കോസ് കൊടുക്കണം. ആദ്യം റെക്റ്റമിൽകൂടി. പിന്നെ ഇൻട്രാവീനസ് ഇൻജക്ഷൻവഴി. അതിനിടയിൽ കൃത്യസമയത്ത് ഒരു സ്ട്രീക്നിംഗ് കൊടുക്കണം. ആഹാരം വായിൽ കൂടി കഴിക്കാൻ പ്രയാസമാണ്. വിൻകാറിനസ് പോലുമില്ല. വാകൊണ്ടു തിന്നുന്നത് ഒരു കഷ്ടപ്പാടാണ്. എന്നാലും മനസ്സിന്റെ ഒരു സമാധാനത്തിന് അങ്ങനെ ചെയ്യുന്നു. രാത്രിയിൽ ജോലികൾ തുടങ്ങിയപ്പോൾ താമസിച്ചുപോയി. ഒലീവ് ഓയിൽ പുരട്ടുക. പിന്നെ കുടൽവഴി മൂന്ന് ഓൺസ് കൊടുക്കുക. ഒടുവിൽ രാത്രി ഉറക്കത്തിൽ പറയുകയാണ്. 'ഒരു പാട്ടു കേൾക്കു — ശേഷ് പാരാണീർ കഢീ ആമീ കൺഠേ നിലാംഗാൻ .... എന്റെ വളരെ നാള ത്തെ കൂട്ടുകാരനല്ലേ. അതുകൊണ്ടാണ് പാട്ടു കേൾപ്പിക്കുന്നത്.'

ബാക്കിയെല്ലാം ശരിതന്നെ. നേരത്തെ ഞാൻ താങ്കൾക്ക് എഴുതിയിരുന്നല്ലോ. വന്നു ചേരണമെന്ന്. ഇനി നിർബന്ധമായിത്തന്നെ പറയണമെന്നു വിചാരിക്കുന്നു."

ഉമാ പ്രസാദ് കത്തുകിട്ടിയ ഉടൻ കൽക്കത്തയിലെത്തി.[1]

(1) 1937 ഡിസംബർ 30

## 29

അതിനിടയിൽ ഒരു ദിവസം ശിൽപിയായ മുകുൾ ഡേ ഡോക്ടർ മാക്കേയെ കൂട്ടിക്കൊണ്ടു വന്നു. അദ്ദേഹം പരിശോധിച്ചിട്ടു പറഞ്ഞു, "വീട്ടിൽവച്ചു ചികിത്സിക്കാൻ പറ്റില്ല. നിരാശാജനകമായ സ്ഥിതിയാണ്. എപ്പോൾ വേണമെങ്കിലും മരിക്കും. വേഗം നഴ്സിംഗ് ഹോമിൽ എത്തിക്കണം."

സുരേന്ദ്രനാഥൻ പറഞ്ഞു: "നഴ്സിങ്ങ് ഹോമിൽ പോകാൻ തീരുമാനിച്ചുകഴിഞ്ഞു. 31—ാം തീയതിക്ക് മുമ്പു പ്രയാസമാണ്."

ക്ഷണനേരം ആലോചിച്ചിട്ടു ഡോക്ടർ മാക്കേ പറഞ്ഞു: "മിസ്റ്റർ ഗാംഗുലി, എങ്ങനെയെങ്കിലും അദ്ദേഹത്തെ ഇന്നു തന്നെ നഴ്സിങ്ങ് ഹോമിൽ ആക്കണം. ഞാൻ നിർബന്ധിക്കുകയാണ്."

"എന്നാൽ, അങ്ങുതന്നെ സഹായിക്കണം."

ഡോക്ടർ മാക്കേ ഒരു നഴ്സിങ്ങ് ഹോം നിർദേശിച്ചു. സതേൺ ഹോസ്പിറ്റൽ റോഡിലുള്ള ഒരു യൂറോപ്യൻ നഴ്സിംഗ് ഹോം.

ശരത്ബാബു തയ്യാറാകാൻ തുടങ്ങി. അപ്പോൾ തുടങ്ങിയ കരച്ചിൽ നിന്നില്ല. ബോധമില്ലാതെ കട്ടിലിൽ കിടക്കുന്നപോലെ തോന്നി. മാമാ മുകുൾ ഡേയോടു പറഞ്ഞു, "ഡോക്ടർ മാക്കെയെക്കൂടി വിളിക്കൂ. കൂടെ പോരുന്നത് നന്നായിരിക്കും." ഡോക്ടർ മാക്കേവന്നു. ശരത്ബാബു തയ്യാറായിരുന്നു. ഇറങ്ങാൻ തുടങ്ങിയപ്പോൾ ഹിരണ്മയി വന്നു ചരണോദകം എടുത്ത് പറഞ്ഞു, "ശരി എല്ലാം ആയി."

അദ്ദേഹം വെളിയിൽ എവിടെയെങ്കിലും പോയാൽ പിന്നെ അവിടെത്തന്നെ കൂടും. അത് നിയന്ത്രിക്കാൻ വേണ്ടിയാണ് ഹിരണ്മയി ചരണോദകം എടുക്കുന്ന ഏർപ്പാടു തുടങ്ങിയത്. പറഞ്ഞു, "ചരണോദകം എടുക്കുന്നതുവരെ ആഹാരം കഴിക്കില്ല."

ഒരിക്കൽ ശരത്ബാബു വന്നത് കുറേ ദിവസം കഴിഞ്ഞാണ്. അപ്പോൾ ഹിരണ്മയി പട്ടിണികിടക്കുന്നതായിട്ടാണ് കണ്ടത്. അന്നു മുതൽ പോക്കുവരവും കുറയാൻ തുടങ്ങി. അന്നു ചരണോദകം എടുത്തപ്പോൾ, പറഞ്ഞ പോലെ തോന്നി. "ശരി, മതി ഇനി മടങ്ങുകയില്ല."

ആ യൂറോപ്യൻ നഴ്സിങ്ങ് ഹോമിൽ അദ്ദേഹത്തിനു താമസിക്കാൻ സാധിച്ചില്ല. അവിടെ എല്ലാം മനോഹരമായിരുന്നു. ചിട്ടവട്ടങ്ങളും വെടിപ്പും എല്ലാം മേൽത്തരം തന്നെ. കോണിപ്പടികളിൽ കാർപ്പെറ്റ് വിരിച്ചിരുന്നു. നോക്കുന്നിടത്തെല്ലാം വെള്ളക്കാരായ സായ്പുമാരും മദാമ്മമാരുമാണ്. കാണാനുള്ള സമയത്ത് ഉമാപ്രസാദ് വന്നപ്പോൾ അത്ഭുതം തോന്നി. സംശയമായി. ബംഗാളിലല്ല, ലണ്ടനിലാണ് എത്തിയതെന്ന്. മുറിയുടെ നമ്പർ നോക്കി അകത്തു കടന്നു. നല്ല അലങ്കരണങ്ങൾ. വില പിടിപ്പുള്ള സാമാനങ്ങൾ. മുമ്പിൽ തന്നെ ഒരു സാധാരണ കട്ടിലിൽ, സ്വച്ഛമായ വിരിപ്പിൽ, ശരത്ചന്ദ്രൻ കിടക്കുന്നുണ്ട്. പാൽപ്പതപോലെ വെണ്മയിണങ്ങി മിനുങ്ങുന്ന കിടക്ക.

എന്നാൽ, അദ്ദേഹം ഞെട്ടിപ്പോയി, രോഗിയുടെ മുഖത്തേക്കു നോക്കിയപ്പോൾ. മുഖമാകെ മഞ്ഞളിച്ചിരുന്നു. ദൃഷ്ടി മ്ലാനവും. "നിങ്ങൾ വന്നല്ലോ, ഇനി ശരിക്കുള്ള ചികിത്സ ഉണ്ടാകും." ഉമാബാബു ചോദിച്ചു, "എങ്ങനെയുണ്ട്?"

ആ വാചകം പൂർത്തിയാക്കിയില്ല. അതിനിടയിൽ നേഴ്സു വന്നു. കയ്യിൽ ഗ്ലൂക്കോസ് വെള്ളമുണ്ട്. ശരത്ബാബു പറഞ്ഞു. "ഇപ്പോൾ വേണ്ട അൽപം കഴിഞ്ഞു തരുക."

നേഴ്സ് അത് കേട്ടെയില്ല. പറഞ്ഞു: "കഴിക്കാനുള്ള സമയമായി കഴിച്ചേ പറ്റൂ."

അവളുടെ സംസാര രീതിയിൽ സ്നേഹം തൊട്ടുതേച്ചിരുന്നു പോലുമില്ല. യന്ത്ര രാക്ഷസനാണെന്നു തോന്നി. കഠിനം കഠോരം! അവളുടെ പെരുമാറ്റം, രോഗിയെ ക്ഷോഭിപ്പിച്ചു. അപ്പോൾ ഉമാ പ്രസാദ് ആ നേഴ്സിന്റെ കയ്യിൽ നിന്ന് ഗ്ലാസ് വാങ്ങി. പറഞ്ഞു. "ദയവായി താങ്കൾ പോയാലും. ഞാൻ കൊടുത്തു കൊള്ളാം."

നേഴ്സ് വെളിയിലേക്ക് ചീറിപ്പാഞ്ഞിറങ്ങിപ്പോയി. ഉമാബാബു രോഗിയുടെ സമീപത്തു ചെന്നു നിന്നു. അദ്ദേഹത്തിന്റെ കൈ തന്റെ കയ്യിൽ പിടിച്ചു. പിന്നെ തലയിൽ തടവാൻ തുടങ്ങി. അപ്പോഴും ജ്വലിക്കുന്ന കോപം കൊണ്ടു ശരത്ബാബുവിന്റെ ശരീരം വിറച്ചു കൊണ്ടിരുന്നു. ഉമാ ബാബു സാവകാശത്തിൽ പറഞ്ഞു: "അൽപം വെള്ളം കുടിക്കൂ."

ശരത്ബാബു അദ്ദേഹത്തിന്റെ മുഖത്തേക്ക് മിഴിച്ചു നോക്കി. പിന്നെ ശാന്ത സ്വരത്തിൽ പറഞ്ഞു: "ശരി കുടിക്കാം. പക്ഷേ, എന്നെ ഇവിടുന്നു കൊണ്ടുപോകണം. അല്ലെങ്കിൽ ഞാൻ തന്നെ പോകും."

ഉമാബാബു പറഞ്ഞു: "എനിക്കുതോന്നുന്നത് അങ്ങേക്ക് ഇവിടെ കഴിയാൻ സാധിക്കുകയില്ലെന്നാണ്. നാളെത്തന്നെ ഇവിടുന്നു പോകാനുള്ള ഏർപ്പാടുകൾ ചെയ്യുന്നുണ്ട്."

സ്വതന്ത്രനായ കലാകാരനായിരുന്ന ശരത്ചന്ദ്രൻ തടവിൽ കഴിയുന്നതെങ്ങനെ? അവിടെ വല്ലാത്ത നിയമവും ചട്ടവുമൊക്കെയായിരുന്നു. ഒരു പ്രകാരത്തിൽ ഒന്നു രണ്ടു സിഗററ്റു വലിക്കാനുള്ള അനുവാദം കൊടുത്തിരുന്നു. എന്നാൽ യാതൊരു പ്രകാരത്തിലും കറപ്പു തിന്നാൻ അനുവദിച്ചിരുന്നില്ല. രോഗി ഭാരതീയനാണല്ലോ. പ്രിയ ജനങ്ങളുടേയും പരിജനങ്ങളുടേയും കൂട്ടങ്ങൾ കാണാൻ വരണ്ടേ? അല്ലെങ്കിൽ പിന്നെ എങ്ങനെ അറിയും, സ്നേഹമുണ്ടെന്ന്. കൃമ്പടിച്ചു കൂടുന്ന സ്വഭാവക്കാരനായ മനുഷ്യൻ. അദ്ദേഹം നിശ്ചിത സമയത്തു മാത്രം നിശ്ചിത വ്യക്തികളെ കണ്ടു കൊള്ള ണം. അത് സഹിക്കാൻ പറ്റുമോ? ആ സ്വതന്ത്രനായ മനുഷ്യനുമായി നേഴ്സ് വീണ്ടും ഏറ്റുമുട്ടി. ഒടുവിൽ മേലധികാരിണി വിധിച്ചു. "രോഗിയെ ഇവിടെ കിടത്താൻ സാധ്യമല്ല." അവിടുത്തെ ഡോക്ടറും പരിശോധിച്ചിട്ടു പറഞ്ഞു, "ആശയ്ക്ക് വകയൊന്നുമില്ല. ഇവിടെ കിടത്തി

യതുകൊണ്ടു ഫലമില്ല.''

സുരേന്ദ്രനാഥൻ ഡോക്ടർ സുശീലൻെറ നേഴ്സിങ് ഹോമിനെപ്പറ്റി പറഞ്ഞിരുന്നല്ലോ. അവിടെ വേണ്ട ഏർപ്പാടുകൾ ചെയ്തു. ചട്ടവട്ടങ്ങളെല്ലാം അവിടെയും ഉണ്ടായിരുന്നു. എന്നാൽ, രോഗിക്ക് വിശേഷാൽ അസൗകര്യങ്ങളൊന്നും ഉണ്ടാകരുതെന്നു കണക്കാക്കി, അനേകം പേരെ വന്നു പോകുന്ന നിയമത്തിൽ നിന്നു ഒഴിവാക്കിയിരുന്നു.

ഉമാ പ്രസാദ് ചോദിച്ചു: ''അങ്ങേക്ക് ആരാണ്കൂടെ വേണ്ടത്? അതനുസരിച്ചുള്ള ഏർപ്പാടു ചെയ്യാം.'' ക്ഷീണിച്ച സ്വരത്തിൽ പറഞ്ഞു, ''ആരും വേണ്ട നിങ്ങളുണ്ടല്ലോ. നിങ്ങൾ തന്നെ ഇരുന്നാൽ മതി.''

ഉമാ പ്രസാദിനെ എത്രമാത്രം സ്നേഹമായിരുന്നോ, അത്രമാത്രം വിശ്വാസവും ഉണ്ടായിരുന്നു. ഒരു ദിവസം ഹിരണ്മയീദേവി വന്നപ്പോൾ ഉമാ പ്രസാദിനെ പരിചയപ്പെടുത്തിക്കൊണ്ടു പറഞ്ഞു, ''ഇദ്ദേഹമാണ് ഉമാപ്രസാദ്. ഇനി എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ ഇദ്ദേഹത്തോടു പറഞ്ഞു കൊള്ളണം.''

ഒരു തരത്തിൽ ഹിരണ്മയിയെ ഉമാ പ്രസാദിൻെറ കയ്യിൽ സമർപ്പിക്കുന്നപോലെയായിരുന്നു അത്. തൻെറ അവസാനത്തെപ്പറ്റി അദ്ദേഹം നിശ്ചിന്തനായി കഴിഞ്ഞിരുന്നു. കാണാൻ വരുന്ന ആളുകൾക്ക് കയ്യും കണക്കുമില്ലായിരുന്നു. ശാന്തിനികേതനത്തിൽനിന്ന് നന്ദഗോപാൽ സെൻഗുപ്ത വന്നു കണ്ടു. കണ്ണുകൾ കുണ്ടിലേയ്ക്ക് ആണ്ടു കഴിഞ്ഞിരുന്നു. പറഞ്ഞു: ''ഇങ്ങനെ കിടന്നു പിടയാൻ ആർ ആഗ്രഹിക്കും?''

കുറച്ചുനേരം വർത്തമാനം പറഞ്ഞിട്ടു പറഞ്ഞു: ''എന്നാലും ഈ ജീവിതം പാഴായില്ല. ഞാൻ ഒരു തെണ്ടിച്ചെറുക്കനെപ്പോലെയാണ് ജീവിതം ആരംഭിച്ചത്. അവസാനം . . . . അതെല്ലാം നിങ്ങൾക്ക് അറിവുള്ളതാണ്.''

ആരെങ്കിലും വരുമ്പോൾ മുഖത്തു മ്ലാനമായ ഒരു സ്മിത രേഖ തെളിഞ്ഞു വന്നിരുന്നു. മനോപടലത്തിൽ ആശയുടെ സൗന്ദര്യം അളക്കാൻ ശ്രമിക്കും പോലെ. കുട്ടിക്കാലത്തെപ്പറ്റി ഓർക്കും. ഭാഗൽപൂരിൽ ഗംഗയുടെ കഥകൾ ഓർക്കും. വർഷകാല നിശീഥിനിയിൽ നിറഞ്ഞു വിതുമ്പി നിന്ന ഗംഗയെ നീന്തിക്കടന്ന കഥ. അമാവാസി രാത്രിയിൽ, താനും രാജുവുമൊരുമിച്ചു തോണിയിൽ കയറി, കൊടുങ്കാറ്റിൽ ഇളകി മറിയുന്ന സമുദ്രത്തിൽ, അവസാനിക്കാത്ത യാത്രക്കിറങ്ങിത്തിരിച്ചിരിക്കുകയാണോ എന്നു തോന്നി. എത്രയോ വർഷങ്ങൾ കഴിഞ്ഞു. ആ വർഷങ്ങൾ ജീവിതത്തെ എത്ര കഠോരമാക്കിതീർത്തു. എത്ര നിർഭയമാക്കി. എങ്കിലും, എത്രയോ ദയനീയവുമാക്കി.

ആ സ്മൃതികളുടെ സഹായം കൊണ്ട്, ദുർബലതയുടെ ക്ഷണങ്ങളിൽ തൻെറ പഴയ ശക്തിയെ സ്മരിച്ച്, ധൈര്യം വീണ്ടെടുക്കാൻ ശ്രമിക്കുന്ന പോലെ തോന്നി. ഉമാ പ്രസാദ് പറഞ്ഞു: ''സുഖമാകട്ടെ.

ഇത്തവണ താങ്കളുടെ കൂടെ ഞാനും വരാം.''

ശരത്ബാബു ചിരിച്ചു: "അമ്പടാ! നിന്റെ മോഹം ചില്ലറയൊന്നു മല്ലല്ലോ! തീർച്ചയാണ്. ഗംഗാ യാത്രക്കുപോകും. കൂടെ ഉണ്ടാവുക യും ചെയ്യും. പക്ഷേ, അതെന്റെ അവസാനത്തെ യാത്രയായി രിക്കും!''

ഉമാപ്രസാദ് പറഞ്ഞു: "മിണ്ടാതിരിക്കു. അധികം സംസാരിക്കാൻ പാടില്ലെന്നു പറഞ്ഞിട്ടുണ്ട്.''

രാത്രിയിൽ ഡോക്ടറുടെ അനുവാദത്തോടുകൂടി ഉമാ പ്രസാദ് അദ്ദേഹത്തിന്റെ അടുത്തുകഴിഞ്ഞു. കസേര ഇട്ട് അടുത്തുതന്നെ ഇരുന്നു. രോഗിക്ക് വിശേഷവിധിയായി സേവനമൊന്നും ചെയ്യാ നില്ലായിരുന്നു. മുറിയുടെ ഒരു മൂലയിൽ മങ്ങിയ ഒരു ദീപമുണ്ടാ യിരിക്കും. ഉമാബാബുവിന്റെ കണ്ണുകളിൽ ഉറക്കം വന്നിരുന്നില്ല. കണ്ണിമയ്ക്കാതെ അദ്ദേഹത്തെ തന്നെ നോക്കിക്കൊണ്ടിരുന്നു. മഹാ മാനവൻ. രോഗശയ്യയിൽ കിടക്കുന്നു. മൃത്യുമാർഗത്തിലെ യാത്ര ക്കാരൻ. രോഗം കൊണ്ടു ക്ഷീണിച്ച ശരീരം. എന്നാലും തികച്ചും ബോധവാനായിരുന്നു. സന്ധ്യക്ക് നേഴ്സ് മാറി. രാത്രി ഡ്യൂട്ടി ക്കാരി വന്നു. ഉയർന്ന ഉപ്പൂറ്റിയുള്ള ഷൂസിട്ട് ഖട്ഖട് എന്ന ശബ്ദ വും പുറപ്പെടുവിച്ചു കൊണ്ട്, അവൾ ചാർജ് ഏറ്റു. അസ്ഫുട ശബ്ദത്തിൽ ശരത്ബാബു പറഞ്ഞു. "ചട്ടുകാലിനേഴ്സ് വന്നു.''

അത്ഭുതത്തോടെ ഉമാ പ്രസാദ് ചോദിച്ചു: "മുടന്തി? അങ്ങ് എങ്ങനെ കണ്ടു മുടന്തിയാണെന്ന് ?''

മധുരമായി ഒന്നു പുഞ്ചിരിച്ചിട്ടുപറഞ്ഞു. "കാണുന്നതെങ്ങിനെ? ചെവികൊണ്ടു കേട്ടാൽ മതിയല്ലോ മനസ്സിലാക്കാൻ. രണ്ടു കാലി ലേയും ഷൂസ്സിന്റെ ശബ്ദം ഒരു പോലെയല്ല. നോക്കിക്കോളു. അവളുടെ ഒരു കാലു തീർച്ചയായും ചെറുതാണ്.''

അപ്പോൾ നേഴ്സ് മുറിയിൽ വന്നു. ഉമാപ്രസാദ് ശ്രദ്ധിച്ചു നോക്കി. കാലിനു സാധാരണ മുടന്തുള്ളതായി കണ്ടു. പെട്ടെ ന്നൊന്നും ദൃഷ്ടിയിൽ പെടുകയില്ല. എന്നാൽ രോഗിയുടെ ശ്രവണ ശക്തി എത്ര തീക്ഷ്ണമാണ്. മരണത്തിന്റെ ചവിട്ടുപടിയിൽ എത്തി നിന്നിട്ടും അതിനൊരു കോട്ടവും തട്ടിയിട്ടില്ല.

ശക്തി ക്രമേണ ക്ഷയിച്ചു കൊണ്ടിരുന്നു. ആരെയും കാണാ നുള്ള താൽപര്യവും ഇല്ലാതായി. പറഞ്ഞു: "ജീവിതകാലമത്രയും മനുഷ്യനെ സ്നേഹിച്ചു കഴിഞ്ഞു കൂടി. അടുത്തേക്ക് വിളിച്ചു വരു ത്തി. ഇപ്പോൾ ഇനി മതി. ഇനി ശേഷിച്ച ദിവസം മിണ്ടാതെ കിട ക്കാൻ ആഗ്രഹിക്കുന്നു.''

എന്നാൽ, വരുന്നവരുണ്ടോ സമ്മതിക്കുന്നു. അവിചാരിതമായി ഒരപരിചിതനായ മനുഷ്യൻ വന്നു. അധികാര സ്വരത്തിൽ പറഞ്ഞു, "ഒരിക്കൽ മാത്രം ഒന്നു കാണാൻ ആഗ്രഹിക്കുന്നു.''

വളരെയെല്ലാം പറഞ്ഞു നോക്കി. അയാൾ ഒരു പ്രകാരത്തിലും സമ്മതിച്ചില്ല. ഒടുവിൽ ഉമാ പ്രസാദ് ശരത്ബാബുവിനോടു പറഞ്ഞു:

"അയാൾ കണ്ടേ സമ്മതിക്കുകയുള്ളു. മിണ്ടാതെ കണ്ണുമടച്ചു കിടന്നു കൊള്ളു. മുറിയിൽ വന്നാലുടൻ പറഞ്ഞയച്ചേക്കാം."

പിന്നെ, അതിഥിയോടു ചെന്നുപറഞ്ഞു, "രോഗി ഉറക്കമാണ്. ഒട്ടും ശബ്ദമുണ്ടാക്കരുത്. കണ്ടിട്ട് ഉടനെ പോരുക. ആ ആഗന്തുകൻ ബഹുമാനം സ്ഫുരിക്കും മട്ടിൽ അകത്തുകടന്നു. കള്ള ഉറക്കം നടിച്ചു കിടക്കുന്ന രോഗിയുടെ നേരെ ശ്രദ്ധിച്ചു നോക്കിയിരുന്നെങ്കിൽ, കാണാമായിരുന്നു, ശരത്ബാബു ഒരു കണ്ണു തുറന്നു നോക്കാൻ ശ്രമിക്കുന്നത്. അതെ, ഒച്ച അനക്കമുണ്ടാക്കാതെ അടഞ്ഞ ജനാല തുറക്കാൻ ശ്രമിക്കുന്ന പോലെ. ആഗന്തുകൻ പോയപ്പോൾ അദ്ദേഹം ചിരിച്ചു "നല്ല ഒരു കളികളിച്ചു. പക്ഷെ, ഇനി വയ്യ. നിങ്ങൾ എന്റെ അടുത്ത് വന്നിരിക്കുക."

വല്ലാത്ത ദാഹം തോന്നിയിരുന്നു. കുടിക്കാൻ വെള്ളം ചോദിച്ചു. കുടിക്കുമ്പോൾ വല്ലാത്ത വിഷമം അനുഭവപ്പെട്ടു. അപ്പോൾ ഉമാബാബു പറഞ്ഞു: "ഏക് ടൂക് ഖാനീഖാൻ (കുറേശ്ശേ കുറേശ്ശേ കുടിക്കു)." അസ്ഫുടസ്വരത്തിൽ ശരത്ബാബു പറഞ്ഞു, "ഏക് ടൂക് ഖാനീ." ക്ഷണനേരം മിണ്ടാതിരുന്നു. "കണ്ടില്ലേ; 'ഏക് ടൂ ഖാനി', 'ഏക് ടൂ ഈ ഖാനി', 'ഏക് ടൂക് ഖാനി' എന്തൊരർത്ഥ വ്യത്യാസമാണ് ഈ വാക്കുകൾക്ക്. ബംഗാളി ഭാഷയുടെ വിചിത്രമായ പദസമ്പത്ത്."

ഉമാപ്രസാദ് രേഖപ്പെടുത്തിയിട്ടുണ്ട്. "ജീവിതപ്പുഴയുടെ മറുകരയിലേക്ക് കടക്കുന്ന വഴിപോക്കൻ. എന്നാലും, സാഹിത്യോപാസകൻ വാണീദേവിയുടെ ശ്രീകോവിലിന്റെ നടയിൽ ഭക്തിപൂതമായ അർഘ്യങ്ങൾ നിവേദിക്കുന്നു. സൗന്ദര്യ തൃഷ്ണയുള്ള മനസ്സ് അപ്പോഴും ജാഗ്രത്താണ്. ദിവസവും പുഷ്പങ്ങൾ വന്നു ചേരുന്നു. പൂക്കുലകൾ വരുന്നു. രോഗിയുടെ മുറി സൗന്ദര്യാലോക പൂർണമാണ്. സുഗന്ധാമോദിതവുമാണ്. പൂക്കൾ കണ്ടപ്പോൾ ചോദിച്ചു, "ആരാണ് കൊണ്ടു വന്നത്? എത്ര അരുമയായ പൂക്കൾ. പനിനീർമലർ. അതിന്റെ ജീവിതമാണ് സാർഥകം. അവസാന സമയത്തും എന്തൊരാനന്ദമാണ് നൽകാൻ വന്നത്."

നാലാമത് പർവത്തിൽ, ശ്രീകാന്തനും എത്രയോ വിമുഗ്ധനാണ് പൂക്കളിൽ. വിശിഷ്യാ പനീർമലരിൽ! "ഏറ്റവും കൂടുതൽ മനം കവരുന്നതു മധ്യഭാഗമാണ്. രാത്രിയുടെ അന്ത്യയാമത്തിൽ, അരണ്ടു വിളറിയ വെളിച്ചത്തിൽ, അവ, തിരിച്ചറിയപ്പെടുന്നു. ഒന്നു മറ്റൊന്നിനെ കെട്ടിപ്പുണർന്നു കൂട്ടംകൂട്ടമായി കിടക്കുന്ന പനിനീർമലർച്ചെടിപ്പടർപ്പുകൾ. അവയിൽ വിരിഞ്ഞു നിൽക്കുന്ന എണ്ണമറ്റ പുഷ്പങ്ങൾ. ആയിരക്കണക്കിനു വിടർന്ന ദളങ്ങളാകുന്ന നേത്രങ്ങളാൽ, തോട്ടത്തിനു നാലുപാടുമുള്ള ദിക്കുകളിലേക്ക് നോക്കുകയാണോ എന്നു തോന്നും . . ."

എന്നാൽ അദ്ദേഹത്തിനു കേവലം പുഷ്പങ്ങളെക്കൊണ്ടു മാത്രം സന്തോഷം ലഭിച്ചിരുന്നില്ല. സൗന്ദര്യബോധം അതിന്റെ പരി

പൂർണമായ അളവിൽ ഉണർന്നു പ്രവർത്തിച്ചിരുന്നതായി കാണപ്പെട്ടിരുന്നു. മാമാ സുരേന്ദ്രനാഥനോടു പറഞ്ഞു: "വിലാസനോടു ഞാൻ പറഞ്ഞിരുന്നു, രണ്ടു കാനേരി പക്ഷികളെ കൊണ്ടുവന്നു തരണമെന്ന്. കൊണ്ടുവന്നിട്ടുണ്ടെങ്കിൽ വളരെ നന്നായിരുന്നു." പക്ഷികളെ കൊണ്ടുവന്നു. കിളിക്കൂട്ടിൽ ഇരുന്നുകൊണ്ട് ആ മനോഹര ശുകങ്ങൾ മൃദുമധുരസംഗീത മകരന്ദധാര പകർന്നു കൊണ്ടിരുന്നു. ഡോക്ടർ അവയെ കണ്ടപ്പോൾ പറഞ്ഞു, "രാത്രി അവറ്റകളെ ഇവിടെ വയ്ക്കേണ്ട ആവശ്യമില്ല. ഉറക്കത്തിനു ഭംഗം നേരിടും. എന്നാൽ, പകൽസമയം അകത്തെ ജനലിൽ ആവശ്യമുണ്ടെങ്കിൽ വച്ചു കൊള്ളാം."

ശരത് പുഞ്ചിരി തൂകിക്കൊണ്ടു പറഞ്ഞു: "ഉറക്കം വന്നു പിടികൂടിക്കഴിഞ്ഞാൽ, അതിനെ തടയാൻ ആർക്കും സാധ്യമല്ല. അവയുടെ പാട്ടു കേൾക്കാൻ അനുവദിക്കൂ. എത്ര മധുരമായ ശിക്ഷണമാണ് അത് തരുന്നത്."

പിന്നെ പക്ഷികളുടെ നേരെ നോക്കിക്കൊണ്ടു പറഞ്ഞു: "രേ! രേ! ഇത്ര മധുര മനോഹരമായി പാടരുത്. കേട്ടോ. ഒരു ദിവസം വരും അന്ന് എന്നെപ്പോലെ തന്നെ നിൻെറ മധുര സ്വരവും നിലച്ചു പോകും."

ഗംഭീരമായ രാത്രി. അദ്ദേഹം മിണ്ടാതെ കിടന്നിരുന്നു. കണ്ണുകൾ തുറന്നിരുന്നു. കൺപോളകളിൽ നിദ്ര തങ്ങിനിന്നതേയില്ല. ഉമാബാബുവിൻെറ നേരെ നോക്കി. അദ്ദേഹത്തെ അടുത്തുവിളിച്ചു. ഉമാപ്രസാദ് അവിടെ നിന്നു കൊണ്ടു പറഞ്ഞു: "ഉറങ്ങൂ, കണ്ണുകൾ അടച്ചു കിടക്കൂ." കണ്ണടയ്ക്കും. പിന്നെയും മിഴുമിഴാ മിഴിച്ചു നോക്കിക്കൊണ്ടിരിക്കും. പറഞ്ഞു, "അടുത്തുവരൂ. ഒരു കാര്യം പറയട്ടെ. എൻെറ അവസാന കാലത്തെ ഏകാന്തബന്ധു!"

ഉമാപ്രസാദ് അടുത്തുചെന്നു. ശരത്ബാബു അദ്ദേഹത്തിൻെറ ശിരസ്സിൽ കൈവച്ചു. ഉമാപ്രസാദ് ചോദിച്ചു: "എന്നെ, ആശീർവദിക്കുകയാണോ?"

അദ്ദേഹം പറഞ്ഞു: "അതെപ്പറ്റി എന്തു പറയാൻ? എൻെറ ആശീർവാദം നിങ്ങൾക്കെപ്പോഴുമുണ്ടല്ലോ."

അങ്ങനെ ആ നീണ്ട രാത്രി കഴിഞ്ഞുകൂടി. പ്രകാശത്തിൻെറ പ്രകാശം എങ്ങും പരന്നു നിന്നു. എന്നാൽ, മനസ്സിൽ ആശയുടെ നാളം തെളിഞ്ഞില്ല. സ്ഥിതി വളരെയധികം വഷളായി. വായിൽകൂടി എന്തെങ്കിലും കഴിക്കുക അസാധ്യമായിക്കഴിഞ്ഞിരുന്നു. വയറ്റിൽ എന്തെങ്കിലും ചെല്ലാതിരുന്നാൽ മരണം നിശ്ചിതമായിരുന്നുതാനും. ഇൻജെക്ഷൻ കൊണ്ടു പ്രയോജനമൊന്നുമുണ്ടായില്ല. ഗുദം വഴി ആഹാരം കടത്തിവിടുന്നത് അദ്ദേഹത്തിന് ഇഷ്ടമായിരുന്നില്ല. പിന്നെ ഒരൊറ്റ വഴിയേ ശേഷിച്ചിരുന്നുള്ളു. വയറുകീറി കുഴൽ വഴി തരള പദാർത്ഥങ്ങളെന്തെങ്കിലും അകത്തുകടത്തുക.

അന്നു കാണാനായി, വിധാൻ ചന്ദ്ര റോയ് വന്നു. ചോദിച്ചു

"എന്താണ് പ്രയാസം ചേട്ടാ?"

"പ്രയാസമൊന്നുമില്ല."

"പിന്നെ?"

"ദാഹം! ദാഹം! എന്റെ നെഞ്ചു കൂടിപ്പിടിച്ചുപോയി. മരുഭൂമിയുടെ നെഞ്ചു പിളർക്കുന്ന ദാഹമാണ്, ഡോക്ടർ!"

അവിടെ നിന്നവരുടെയെല്ലാം കണ്ണുകൾ നനഞ്ഞുപോയി. ലേസെടുത്ത് കണ്ണുകൾ ഒപ്പിക്കൊണ്ടു വിധാൻ ചന്ദ്ര റോയ് വെളിയിലേക്കിറങ്ങി. നിശ്ചയമായും ഓപ്പറേഷൻ വേണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ഒടുവിൽ, അദ്ദേഹം ലളിതമോഹൻ റോയിയെ പറഞ്ഞു സമ്മതിപ്പിച്ചു. വെറും നാനൂറ് രൂപ മാത്രം വാങ്ങിക്കൊണ്ട് ഓപ്പറേഷൻ നടത്താൻ.

ജനുവരി പന്ത്രണ്ടാം തീയതി നിശ്ചയിക്കപ്പെട്ടു. നിയമപ്രകാരം ഡോക്ടർ രോഗിയുടെ സമ്മതപത്രം എഴുതിക്കൊടുക്കാൻ ആവശ്യപ്പെട്ടു. ശരത്ബാബുവിന്റെ മുഖത്ത് ഹാസ്യത്തിന്റേതായ ഒരു പുഞ്ചിരിച്ചാർത്തു വിരിഞ്ഞു നിന്നു. പറഞ്ഞു: "എഴുതിക്കൊള്ളൂ. ഞാൻ ഒപ്പിട്ടുതരാം."

കുമദശങ്കർ റോയ് ആണ് സമ്മതപത്രം എഴുതിയത്. ശരത് ബാബു അതിൽ ഇംഗ്ലീഷിൽ ഒപ്പിട്ടു. "നിൽക്കണെ! ചുവട്ടിൽ ഞാൻ തന്നെ അൽപം എഴുതിക്കൊള്ളട്ടെ!"

അതിൽ ഇങ്ങിനെ എഴുതി: "ഓപ്പറേഷനിൽ എന്തെങ്കിലും അപകടം വന്നുപോയാൽ, അതിനുള്ള ചുമതല മുഴുവൻ ഏൽക്കുന്നു. ഡോക്ടർ കെ. എസ്. റോയി ഓപ്പറേഷൻ നടത്തണമെന്ന് അപേക്ഷിച്ചു കൊള്ളുന്നു."

അതിൽ തീയതിയും കൊടുത്തിരുന്നു. 12 ജനുവരി 1938. ശരത് ബാബു നെടുകെ ഒപ്പിട്ടു, തീയതിവച്ചു. പിന്നീട് താഴെ ഒരു വാചകം എഴുതി. "പൂർണമായ ബോധത്തോടും ധൈര്യത്തോടും കൂടി."

ആ വാചകം എഴുതിയതും ഇംഗ്ലീഷിലാണ്. പക്ഷേ, ശരത് ബാബുവിന്റെ ബുദ്ധി അപ്പോൾ ശരിയായി പ്രവർത്തിച്ചിരുന്നില്ല. അതുകൊണ്ടാണ്, 'സെൻസി'ന്റെയും 'കറേജി'ന്റെയും സ്പെല്ലിംഗ് തെറ്റിച്ച് എഴുതിയത്.

അതെല്ലാം എഴുതുമ്പോൾ, അദ്ദേഹത്തിന് അപൂർവമായ ഒരാനന്ദവും തൃപ്തിയും അനുഭവപ്പെട്ടപോലെ തോന്നി. ഏത് ഫൗണ്ടൻ പേന കൊണ്ടാണോ അതെഴുതിയത് ആ പേന ഉമാപ്രസാദിനു കൊടുത്തു. എന്നിട്ടു പറഞ്ഞു "ഇതിനി കയ്യിൽ വച്ചുകൊള്ളൂ."

പിന്നീടു സംതൃപ്തിയുടെ ഒരു ദീർഘനിശ്വാസം വിട്ടിട്ടു പറഞ്ഞു "ആവൂ! എന്തൊരു സുഖം. എഴുതാനും വളരെ സുഖം തോന്നി."

ജീവിതകാലമത്രയും പേനയുമായുള്ള ശരത്ബാബുവിന്റെ ബന്ധം രക്തബന്ധം പോലെ സുദൃഢമായിരുന്നു. അവസാനം വിടവാങ്ങുന്ന വേളയിൽ അത് ഉറ്റ ആത്മബന്ധുവിന്റെ അന്തിമ കരസ്പർശജന്യമായ സുഖാനുഭൂതിയെ പ്രദാനം ചെയ്തോ എന്നു

തോന്നി. ഒരു ദിവസം മുമ്പ് തന്റെ ഇഷ്ടദാനം സംബന്ധിച്ച ആധാരവും അദ്ദേഹം എഴുതിച്ചു. സകല സ്വത്തുക്കളും ഭാര്യ ഹിരണ്മയീ ദേവിയുടെ പേരിൽ എഴുതിക്കൊടുത്തു. അവരുടെ കാലശേഷം[1] അത് മുഴുവൻ അദ്ദേഹത്തിന്റെ സഹോദരപുത്രനാ യിരിക്കുമെന്നു നിശ്ചയിച്ചിരുന്നു. കുറേ പണം ഇംപീരിയൽ ബാങ്കിലു ണ്ടായിരുന്നു. അത് സഹോദരന്റെ മകളുടെ വിവാഹത്തിനുവേണ്ടി പ്രത്യേകം റിസർവ് ചെയ്തു. അതുകഴിഞ്ഞ്, എന്തെങ്കിലും ബാക്കി യുണ്ടെങ്കിൽ അതും സഹോദരന്റെ കുട്ടികൾക്കു തന്നെയായിരുന്നു. ഇളയ സഹോദരൻ പ്രകാശ്ചന്ദ്രന് സകുടുംബം '24, അശ്വിനീ ദത്ത റോയ്, കൽക്കത്ത'യിലുള്ള വീട്ടിൽ താമസിക്കാനുള്ള പൂർണാധികാരവും കൊടുത്തു.

ഡോക്ടർ ലളിതമോഹൻ ബന്ദോപാധ്യായ, അന്നു 12 മണിക്ക് ഓപ്പറേറ്റുചെയ്തു. കരൾ മുഴുവനും ജീർണിച്ചു പോയതായി കണ്ടു. രക്ഷപെടാനുള്ള യാതൊരാശയ്ക്കും വഴി ഉണ്ടായിരുന്നില്ല. അദ്ദേഹം ആ മുറിവ് അങ്ങിനെ തന്നെ തുന്നിക്കെട്ടി. അവസാന യാത്ര ആശ്വാസകരമായിരിക്കട്ടെ എന്നു കരുതി. വായിൽ കൂടി ഒന്നും തന്നെ കൊടുത്തുകൂടെന്നു വിലക്കിയിരുന്നു. ട്യൂബു വഴി ദ്രവ പദാർത്ഥങ്ങൾ മാത്രം കഴിക്കാം. അതിനു വേണ്ട ഏർപ്പാടുകൾ ചെയ്തു.

ഓപ്പറേഷൻ സമയത്തു രോഗിക്ക് രക്തത്തിന്റെ ആവശ്യമുണ്ടായിരുന്നു. പ്രകാശ്ചന്ദ്രൻ തന്റെ രക്തം കൊടുത്തു. അതു മതിയായില്ല. അപ്പോൾ അദ്ദേഹത്തിന്റെ അയൽപക്കത്തുകാരനായ നകുൽചന്ദ്പതി സ്വന്തം രക്തം കൊടുത്തു. ശരത്ബാബു ചന്ദിനെ തുടർച്ചയായി സഹായിച്ചിരുന്നു. ഏതാണ്ട് അഞ്ചുകൊല്ലം മുമ്പാണ്, അയാളുടെ അച്ഛൻ മരിച്ചത്. അന്ന്, അതിനുവേണ്ട ചെലവെല്ലാം ശരത്ബാബുവായിരുന്നു വഹിച്ചത്. അയാളുടെ കുടുംബത്തിന് ആപത്തു വന്നിട്ടുള്ള സമയത്തെല്ലാം ശരത്ബാബു അയാളുടെ കൂടെ ഉണ്ടായിരുന്നു. അദ്ദേഹം അയാളെ കൽക്കത്തയിൽ കൂട്ടിക്കൊണ്ടുപോയി. ആരോടോ ശുപാർശചെയ്ത് യൂണിവേഴ്സിറ്റിയിൽ ഒരു ജോലി വാങ്ങിക്കൊടുത്തു. അതിന്റെയെല്ലാം കടം വീട്ടാനെന്നു തോന്നുമാറ് അയാൾ അദ്ദേഹത്തിനു തന്റെ രക്തം ദാനം ചെയ്തു. രോഗിയുടെ നില മെച്ചപ്പെടുന്നപോലെ തോന്നി. ചിലരുടെ മനസ്സിൽ ആശാങ്കുരം നാമ്പെടുത്തു.

പക്ഷേ, അത് വെറുമൊരു തോന്നൽ മാത്രമായിരുന്നു. രക്ഷിക്കാൻ വേണ്ടി ചെയ്ത എല്ലാ ശ്രമങ്ങളും വിഫലമാകയാണുണ്ടായത്. ക്രമേണ ബോധം മറയാൻ തുടങ്ങി. മൃത്യുവും അദ്ദേഹത്തെ തന്റെ അങ്കതലത്തിലേക്കെടുക്കാൻ മെല്ലെ മുമ്പോട്ടു വന്നു. ശ്വാസഗതി ചിലപ്പോൾ വളരെ മന്ദമാകും. ഉടൻ തന്നെ വേഗത്തിലാകും.. അദ്ദേഹ

(1) അവർ പിന്നീട് ഏതാണ്ട് 22 കൊല്ലം കഴിഞ്ഞ് 1960 ആഗസ്റ്റ് 31 ന് മരിച്ചു.

ത്തിന്റെ ജീവിത നാടകത്തിലെ അവസാനരംഗത്തെ തിരശ്ശീല വളരെ സാവകാശത്തിലാണ് വീണുകൊണ്ടിരുന്നത്. ജനുവരി 14—ാം തീയതി വെള്ളിയാഴ്ച രാത്രിക്കുശേഷം, അസഹ്യമായ വേദന കൊണ്ട്, അദ്ദേഹം അതിവിവശനായിത്തീർന്നു.

ദാരുണമായ പീഡ — പീഡ — അതിദാരുണമായ പീഡ!

"എന്താണ്, ശരത്തേ!"

"ഞാൻ മരിക്കുകയാണ്: കാണാൻ പറ്റുന്നില്ല . . . . അവർ ആരാണ്?" രാത്രി മുഴുവൻ ആർത്തനാദം പുറപ്പെടുവിച്ചു കൊണ്ടിരുന്നു. നാലുമണിയായപ്പോൾ ബോധരഹിതനായി. ഏഴുമണിയായപ്പോൾ ഓക്സിജൻ കൊടുത്തു. എല്ലാം വൃഥാവിലായി. ആ ബോധരഹിതമായ നിലയിൽ അനേകം തവണ വിളിച്ചു പറഞ്ഞു. "ആമാകേ . . . . ആമാകേ . . . . ദാവോ . . . . ആമാകേ ദാവോ . . . . (എനിക്കു തരുക എനിക്കു തരുക)"

ആർ അദ്ദേഹത്തിനു എന്തുകൊടുക്കാനായിരുന്നു? എന്താണ് അദ്ദേഹം ആഗ്രഹിച്ചത്? എന്തുതന്നെ അദ്ദേഹത്തിനു കിട്ടിയില്ല. ബംഗാളികൾ തങ്ങളുടെ പ്രാണനാകുന്ന പാത്രങ്ങളിൽ, യശസ്സ്, അർഥം, ബഹുമാനം എന്നിവ നിറച്ച് അദ്ദേഹത്തിന്റെ മുമ്പിൽ നിർലോപം കാഴ്ചവച്ചു. അപ്പോൾ പിന്നെ അതെന്തായിരുന്നു? എന്തുകൊണ്ടാണ്, ജീവിതം മുഴുവൻ വൈരാഗിയും സഞ്ചാര കുതുകിയുമായ ആ കഥാശിൽപിക്ക്, എന്ത് സാന്ത്വനമാണ് ലഭിക്കാതെ പോയത്? പിന്നെ എന്തിനുവേണ്ടിയാണ്, പരലോകത്തിൽ സംതൃപ്തി അടയാൻ ആഗ്രഹിച്ചത്? ആ വാചകത്തിനു പലരും പല അർഥവും പറയുന്നു. എന്നാൽ വാസ്തവത്തിൽ അതിനെന്തെങ്കിലും അർഥം ഉണ്ടായിരുന്നോ? വേറെയും ചില വാക്കുകൾ അദ്ദേഹത്തിന്റെ മുഖത്തുനിന്നു വന്നിരുന്നു. ഒരു പക്ഷേ, വല്ലാത്ത ദാഹം കൊണ്ട് ഒരു തുള്ളി വെള്ളം ചോദിച്ചതാണെന്നു വന്നുകൂടേ? പീഡയിൽ നിന്നു വിമോചനം നേടുവാൻ മരണദേവതയെ വിളിച്ചതായും വരാമല്ലോ. എന്നാൽ, ഇതെല്ലാം സങ്കൽപം മാത്രമാണ്.

അന്ന് 1938 ജനുവരി മാസം പതിനാറാം തീയതി ഞായറാഴ്ചയായിരുന്നു. അതനുസരിച്ച് വംഗാബ്ദം 1344 മാഘമാസം രണ്ടാം തീയതി പൗഷപൂർണിമാ ദിവസം. രാവിലെ പത്തുമണി. ഭാരതത്തിലെ അജയ്യ കഥാശിൽപിയും ജനപ്രിയനായ സാഹിത്യകാരനുമായ ശരത്ചന്ദ്രചതോപാധ്യായ അന്ത്യശ്വാസം വലിച്ചു. മരിക്കുമ്പോൾ അദ്ദേഹത്തിനു 61—വയസ്സും നാലുമാസവും പ്രായമുണ്ടായിരുന്നു. ഒരു ദിവസം ആ കഥാശിൽപി പറയുകയുണ്ടായി "ആത്യന്തികമായ ദൃഷ്ടിയിൽ എന്റെ ജീവിതം തന്നെ ഒരു ആഖ്യായികയാണ്. ആ ആഖ്യായികയിൽ എല്ലാം ഉണ്ട്. എന്നാൽ, നിസ്സാരമായ — അന്തസ്സില്ലാത്ത — യാതൊന്നും അതിലില്ല. ചെയ്തിട്ടില്ല. പോകുമ്പോൾ എന്റെ കണക്കു പുസ്തകം സ്വച്ഛമായിരി ക്കണം. അതിനിടയിൽ എങ്ങും തന്നെ മഷിയുടെ കറുത്തപാട് ഉണ്ടായിരി

ക്കുകയില്ല.''

അന്നു കൽക്കത്താപട്ടണത്തിലാകെ ഒരു വിശേഷാൽ ചാഞ്ചല്യം കാണപ്പെട്ടു. സ്ത്രീകളും പുരുഷന്മാരും, വഴികളുടെ ഇരുഭാഗങ്ങളിലും സംഘംസംഘമായി കൂടിനിന്നു. യശശ്ശരീരനായ ആ സാഹിത്യകാരനോടുള്ള അന്തിമാഭിവാദനങ്ങൾ പ്രകടിപ്പിച്ചു കൊണ്ടിരുന്നു. രണ്ടു മണിക്കൂറിനകം എല്ലാ പത്രങ്ങളും വിശേഷാൽ പതിപ്പ് അടിച്ചിറക്കി. റേഡിയോ വാർത്തകൾ ആകാശവാണി നിലയത്തിൽ നിന്ന് പ്രക്ഷേപണം ചെയ്യപ്പെട്ടു. ഒരു കലാകാരനു വേണ്ടി ഇത്രയും ദുഃഖം പ്രകടിപ്പിക്കുന്നത് അപൂർവമത്രെ.

മൃതദേഹം വണ്ടിയിൽ കയറ്റി വീട്ടിൽ എത്തിച്ചു. മുൻവശത്തുള്ള വരാന്തയിൽ, ഒരു സോഫയിൽ, ഭാരതവർഷത്തിലെ ശാശ്വത കഥാശിൽപിയായ ശരത്ചന്ദ്രന്റെ ഭൗതിക ശരീരം ആളുകൾക്കു ദർശിക്കുവാനായിവച്ചു. അദ്ദേഹത്തിന്റെ നിരവധി ആരാധകർക്കു പുറമെ, ആദരാഞ്ജലികൾ അർപ്പിക്കാനായി ആശുപത്രിയിലും വീട്ടിലും വന്നിരുന്നവരിൽ ചിലർ ഇവരാണ് : മേയർ സനൽകുമാർ റോയ് ചൗധരി, ഓണറബിൾ സത്യേന്ദ്രചന്ദ്രമിത്ര, ശരത്ചന്ദ്രബോസ്, നളിനീരഞ്ജൻ സർക്കാർ, ഡോക്ടർ വിധാൻ ചന്ദ്ര റോയ്, ശ്യാമ പ്രസാദ് മുക്കർജി, രമാ പ്രസാദ് മുക്കർജി, കിരൺശങ്കർ റോയ്, ഡോക്ടർ പ്രഭാവതീദാസ് ഗുപ്താ, ജ്യോതിർമയീദേവി, ജേ. സീ. ഗുപ്ത, മണീന്ദ്രനാഥ ബോസ്, തുഷാരകാന്തിഘോഷ്, ഹരിദാസ് ചതോപാധ്യായ, ക്യാപറ്റൻ എസ്. ചാറ്റർജി, ഉപേന്ദ്രനാഥ ഗാംഗുലീ, സുധാംശു ശേഖർ ചതോപാധ്യായ, മുരളീധർ ബോസ്, നിർമ്മൽ ചന്ദ്ര ചന്ദ്ര, രാജാ ക്ഷിതീന്ദ്ര ദേവ്റോയ്, ജ്ഞാനാഞ്ജൻ നിയോഗി, കുമാർ മണീന്ദ്രദേവ് റോയ്, ജനാബ് കെ. അഹമ്മദ്, ശ്രീമതി മുകുൾ ചന്ദ്രഡേ, സതീൾസിങ്ങ്, റോയ്ബഹാദൂർ ജലധരസെൻ, യതീന്ദ്ര മോഹൻബാഗചീ, കാളിദാസ്റോയ്, കുമുദരഞ്ജൻ മല്ലിക്, ചാരുചന്ദ്ര ബന്ദോപാധ്യായ, ശൈലജാനന്ദ മുഖോപാധ്യായ, പ്രബോധകുമാർ സാന്യാൽ.

പി. ഈ. എൻ. കൽക്കത്താശാഖയെ പ്രതിനിധീകരിച്ചു മൃതദേഹത്തിൽ ഹാരാർപ്പണം ചെയ്യപ്പെട്ടു. മൂന്നു മണി പതിനഞ്ചുമിനിട്ടിന് വിലാപയാത്ര ആരംഭിച്ചു. ദക്ഷിണ കൽക്കത്താ കോൺഗ്രസ്സ് സമിതിക്കായിരുന്നു നടത്തിപ്പിന്റെ ചുമതല. രാഷ്ട്രീയ പതാക പാറിക്കൊണ്ടിരുന്നു. ജനക്കൂട്ടത്തിൽ നിന്ന് 'വന്ദേമാതരം, ശരത്ചന്ദ്ര കീ ജയ്' എന്നീ വിളികൾ മുഴങ്ങിക്കേട്ടു. വഴിമധ്യേ സുഭാഷ് ചന്ദ്ര ബോസ്, ആശുതോഷ് മുക്കർജി എന്നിവരുടെ വീട്ടുപടിക്കൽ ഹാരാർപ്പണം നടത്തപ്പെട്ടു. മാത്രമല്ല, ഇടയ്ക്കിടെ, പല സ്ഥലങ്ങളിലും വച്ചു വിവിധ സ്ഥാപനങ്ങളുടേയും കോളേജുകളുടേയും വകയായി മൃതദേഹത്തിൽ ഹാരാർപ്പണം ചെയ്യപ്പെട്ടു. ഇങ്ങിനെയൊക്കെയാണെങ്കിലും അതൊരു സാഹിത്യകാരന്റെ അന്തിമ യാത്രയായിട്ടാണ് കാണപ്പെട്ടത്. കിരൺ ശങ്കർ റോയ് അവിടെ

കൂടിയിരുന്ന ജനക്കൂട്ടത്തെ കണ്ടപ്പോൾ, പറഞ്ഞതിങ്ങനെയാണ് "എന്ത്? ഇതാണോ ബംഗാളികളുടെ മനുഷ്യത്വം? ഇത്രമാത്രമേയുള്ളോ ബംഗാളികളുടെ കൃതജ്ഞത? ഇന്നു ബംഗാളിലെ എത്രയോ വലിയ ഒരു സാഹിത്യകാരനും, എത്രയോ വലിയ ഒരു ദേശഭക്തനുമാണ് സ്വർഗാരോഹണം ചെയ്തത്. എന്നിട്ടും ഇതാണോ, അദ്ദേഹത്തിനുള്ള വിലാപ യാത്ര? ഈ കൽക്കത്താ നഗരമാകെ, കേവഡാ തല്ലയിലുള്ള ശ്മശാനത്തിലേക്ക് എന്തുകൊണ്ട്, ആർത്തിരമ്പിപ്പാഞ്ഞില്ല?"

ഒടുവിൽ, ദേശബന്ധു ചിത്തരഞ്ജൻദാസ്, യതീന്ദ്രമോഹൻ, ആശുതോഷ് മുക്കർജി, ശാസ്മൽ, യതീന്ദ്രദാസ് എന്നിവരുടെ ഭൗതിക ശരീരം എവിടെയാണോ അഗ്നിസംസ്കാരത്തിനു വിഷയമായത്, അവിടെത്തന്നെ, ശ്രീകാന്തൻെറ ശിൽപിയും, നിത്യദീനാനുകമ്പിയും, നിത്യ വൈരാഗിയും, ദുൾചരിത്രനും, ഊരുതെണ്ടിയുമായ ശരത് ചന്ദ്രൻെറ ഗദക്ളിഷ്ടവും, കങ്കാലമാത്രവുമായ മൃതദേഹം ചിതയിൽ വയ്ക്കപ്പെട്ടു. ഇളയ സഹോദരനായ പ്രകാൾചന്ദ്രനാണ്, അവസാന ക്രിയകൾ ചെയ്തത്. പ്രകാൾചന്ദ്രൻെറ ബാലനായ മകൻ മുഖത്തു അഗ്നിസംസ്കാരാർപ്പണം ചെയ്തു.

അങ്ങിനെ, സായങ്കാലവേളയിൽ, അഞ്ചടിച്ചു നാൽപത്തിയഞ്ചു മിനിട്ടായപ്പോൾ, കേവഡാതല്ലയിലെ ശ്മശാനത്തിൽ, ഒരു വിശാലമായ ജനസമൂഹം നോക്കിനിൽക്കേ, ആ മഹാനായ സാഹിത്യകാരൻെറ ഭൗതികശരീരം അഗ്നിദേവനു സമർപ്പിക്കപ്പെട്ടു. പിന്നെ, ശേഷിച്ചത് അവ്യക്തമായ നിരവധി ഓർമ്മകളും, അന്യായത്തോടുള്ള അദ്ദേഹത്തിൻെറ നിരന്തര പോരാട്ടത്തിനു ശാശ്വത സാക്ഷ്യം വഹിച്ചുകൊണ്ടു പരിലസിക്കുന്ന, വിപുലമായ ശരത്ചന്ദ്ര സാഹിത്യവുമാണ്. അതേ; അദ്ദേഹത്തിൻെറ ഈ അവകാശവാദത്തിനു സാക്ഷ്യം വഹിച്ചുകൊണ്ടു നിൽക്കുന്ന അതേ സാഹിത്യം. "ഞാൻ തൂലിക പിടിച്ചത്, അനീതിയെ പ്രചരിപ്പിക്കാൻ വേണ്ടിയല്ല; മനുഷ്യൻെറ ഹൃദയാന്തർഭാഗത്തിൽ കുടികൊണ്ടു വാഴുന്നതും, എല്ലാവരുടെയും ദൃഷ്ടിയിൽപെടാൻ ഇടയില്ലാത്തതുമായ, മാനവീയ മഹത്വത്തെ പല രൂപങ്ങളിലും പല ഭാവങ്ങളിലും ചിത്രീകരിച്ചു സമർപ്പിക്കാൻ വേണ്ടിയാണ്."

വിലാപസ്വരം ബംഗാളെങ്ങും പരന്നു വ്യാപിച്ചു. ജീവിതകാലം മുഴുവൻ ശരത്ചന്ദ്രനെ എതിർത്തിരുന്നവർ പോലും, ആ മഹാനായ കലാകാരൻെറ പ്രതിഭയെ മുക്തകണ്ഠം വാഴ്ത്തി സ്തുതിച്ചു. ബംഗാളീ ജനജീവിതത്തിൻെറ ആനന്ദവും വേദനയും ഒരു പോലെ ഉൾക്കൊണ്ടുകൊണ്ട്, ഐകാന്തികമായ സഹാനുഭൂതിയോടുകൂടി, അതിനെ ചിത്രീകരിച്ച, ആധുനിക കാലത്തിലെ, പ്രിയതമനായ ആ കഥാശിൽപിയുടെ മഹാ പ്രയാണത്തിൽ, നാട്ടുകാർക്കുള്ള മർമ്മഭേദകമായ പീഡയെ, സ്വാനുഭൂതിയിൽ കൂടിപകർത്തിക്കൊണ്ട് കവിഗുരു രവീന്ദ്രനാഥ ടാഗോർ ശോക സന്തപ്തമായ സ്വരത്തിൽ

കുറിച്ചു.

"ജാഹാർ അമർ സ്ഥാന് പ്രേമേർ ആസനേ
ക്ഷതി താർ ക്ഷതി നയ് മൃത്യുർ ശാസനേ.
ദേശേർ മാടിർ ഥേകേ നിലോ ജാരേ ഹരി,
ദേശേർ ഹൃദയ് താകേ രാഖിയേഛേ ബരി."

പ്രേമത്തിന്റെ ശാശ്വത സിംഹാസനത്തിൽ ഇരുപ്പുറപ്പിച്ചതാരാണോ; അദ്ദേഹത്തിന് ഒരു ദോഷവും ചെയ്യാൻ മൃത്യുവിന്റെ കരങ്ങൾക്ക് സാധ്യമല്ല. അദ്ദേഹം ഭൗതിക ദൃഷ്ട്യാ നാട്ടിൽ നിന്നു വിട്ടു പിരിഞ്ഞതായി കാണപ്പെട്ടാലും, നാട്ടുകാരുടെ ഹൃദയാന്തർഭാഗത്തിൽ എന്നെന്നും വാണരുളുന്നതാണ്.

* * * * *

"ധന്യാത്മൻ ശരത്ചന്ദ്രാ! എങ്ങു പോയിരുന്നു, അങ്ങ് ഇത്രയും നാൾ? നിങ്ങളെപ്പോലുള്ള ഒരെഴുത്തുകാരന്റെ ആവശ്യം, ഒഴിച്ചുകൂടാൻ പാടില്ലാത്തവണ്ണം വലുതായിരുന്നു. സാമൂഹ്യ വ്യാധികളെയും ദുർന്നയങ്ങളെയും ചിത്രീകരിക്കുന്നതിനായി, നിങ്ങൾ തൂലിക ചലിപ്പിച്ച രീതിയോടു കിടനിൽക്കത്തക്കതായി മറ്റൊന്നും പറയാനില്ല. നിങ്ങളൊരിക്കലും മത ധർമ്മാദികളുടെ നേരെ, അന്തസ്സാര വിഹീനമായ വ്യംഗ്യാക്ഷേപ ശരങ്ങൾ പ്രയോഗിച്ചില്ല. എന്നാൽ ദുരാചാരങ്ങളുടെ മേൽ കുഠാരാഘാതമേൽപിക്കാൻ, മടിച്ചിരുന്നുമില്ല. നിങ്ങളുടെ കൃതികൾ മർമ്മസ്പർശികളത്രെ. ഹൃദയാന്തർഭാഗത്തേക്ക് ഊളിയിട്ടിറങ്ങുന്ന നിങ്ങളുടെ കഥാപാത്രങ്ങളുമായി സാത്മ്യം പ്രാപിക്കാവുന്നവയാണ്. നിങ്ങളുടെ മറ്റൊരു സവിശേഷത, അവരുടെ സുഖ ദുഃഖങ്ങൾ വായനക്കാരുടേയും സുഖ ദുഃഖങ്ങളാണെന്നുള്ളതത്രെ. എല്ലാം സഹജവുമാണ്. ക്ലിഷ്ട കൽപനകൾ ഒന്നും തന്നെയില്ല. പാത്രങ്ങളെല്ലാം തന്നെ നിത്യജീവിതത്തിൽ കണ്ടുമുട്ടുന്നവരുമാണ്."

*(ആചാര്യ പ്രഫുല്ല ചന്ദ്ര റോയിയുടെ ഡയറിയിൽനിന്ന്)*

"ഒരു സാഹിത്യകാരൻ എന്ന നിലയിൽ അദ്ദേഹം മഹാനായിരുന്നു. എന്നാൽ, ഒരു ദേശഭക്തനെന്ന നിലയിൽ അതിലും മഹാനായിരുന്നു. അദ്ദേഹത്തിന്റെ നിര്യാണം കോൺഗ്രസ്സിനു വളരെ നഷ്ടമാണ് വരുത്തിയിട്ടുള്ളത്."

*(പ്രസിഡന്റ് സുഭാഷ്ചന്ദ്ര ബോസിന്റെ അധ്യക്ഷ പ്രസംഗത്തിൽ നിന്ന്)*

